*അല്ലയോ ധനഞ്ജയ, സകല കർമ്മങ്ങളെയും യോഗദ്വാരാ ഭഗവാനിൽ സമർപ്പിക്കുന്ന യോഗിയും, ആത്മബോധം കൊണ്ട് സകല സംശയങ്ങളെയും ഇല്ലാതാക്കിയവനും, ആത്മനിഷ്ഠയിൽ ഇരിക്കുന്നതുമായവനെ കർമ്മങ്ങൾ ബന്ധിക്കുന്നില്ല.*

ആകയാൽ സംശയത്തെക്കാൾ വലിയ ഒരു പാപം ലോകത്തിലില്ല. അതു മനുഷ്യനെ നശിപ്പിക്കുന്ന ഒരു കെണിയാണ്. അതുകൊണ്ട് നീ ഒരിക്കലും അതിനെ സൽക്കരിക്കാതെ ആട്ടിയോടിക്കുകയാണു വേണ്ടത്. ജ്ഞാനമില്ലാത്ത ഒരുവനിലാണ് ഇതു കാണുന്നത്. അജ്ഞത അതിന്റെ അന്ധകാരം പരത്തുമ്പോൾ സംശയം മനസ്സിൽ ദൃഢമായി വളരുകയും വിശ്വാസത്തിന്റെ എല്ലാ വീഥികളേയും ഇരുട്ടിലാഴ്ത്തുകയും ചെയ്യുന്നു. സംശയം മനസ്സിനെ അടിപ്പെടുത്തുമെന്ന് മാത്രമല്ല, അതു ബുദ്ധിയെ വേട്ടയാടിപ്പിടിക്കുകയും ചെയ്യും. അതോടെ മൂന്നുലോകങ്ങളേയും അവൻ അവിശ്വസിക്കുന്നു.

തസ്മാദജ്ഞാനസംഭൂതം
ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്വൈനം സംശയം യോഗം
ആതിഷ്ഠോത്തിഷ്ഠ ഭാരത 42

*അല്ലയോ ഭാരത, ആകയാൽ അജ്ഞാനംകൊണ്ട് ഉണ്ടായിട്ടുള്ള നിന്റെ ഹൃദയത്തിലിരിക്കുന്ന സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ട് മുറിച്ചു തള്ളിയിട്ട് ഈ യോഗത്തെ സമാശ്രയിക്കൂ. ധീരനായി എഴുന്നേല്ക്കൂ.*

സംശയം എത്രത്തോളം ഉഗ്രമായി വളർന്നാലും അതിനെ ശമിപ്പിക്കാൻ ഒരു വഴിയുണ്ട്. ജ്ഞാനത്തിന്റെ ചന്ദ്രഹാസം കൈവശമുള്ള ഒരുവന് മൂർച്ചയേറിയ ആ ആയുധംകൊണ്ട് സംശയത്തെ നിശ്ശേഷം മുറിച്ചു നീക്കാൻ കഴിയും അതുകൊണ്ട് അല്ലയോ പാർത്ഥാ, നിന്റെ മനസ്സിലുണ്ടായിട്ടുള്ള സംശയത്തെ നശിപ്പിച്ച് യുദ്ധത്തിനു തയ്യാറായി എഴുന്നേല്ക്കുക.

അല്ലയോ ധൃതരാഷ്ട്ര മഹാരാജാവേ, എല്ലാ അവബോധത്തിന്റേയും ജനയിതാവും വിജ്ഞാനദീപവും കരുണാമയനുമായ ഭഗവാൻ മേൽപ്പറഞ്ഞ പ്രകാരം അർജ്ജുനനെ ഉപദേശിച്ചു. ഭഗവാനിൽ നിന്നു നേരത്തെ കേട്ട ഉപദേശത്തിന്റെ വെളിച്ചത്തിൽ, സന്ദർഭത്തിന് അനുയോജ്യമായ വിധത്തിൽ അർജ്ജുനൻ ചോദിച്ചതിനെപ്പറ്റിയെല്ലാം പിന്നീടു പറയുന്നതാണ്.

സഞ്ജയൻ മഹാരാജാവിനോടു പറഞ്ഞു.

അതിന്റെ തുടർച്ചയായി അവിടെ നടക്കുന്ന സംഭവങ്ങളും അർത്ഥഗർഭമായ സംഭാഷണങ്ങളും അതിൽ ഉരുത്തിരിഞ്ഞുവരുന്ന ആശയങ്ങളും രസവിശേഷങ്ങളും അർത്ഥ സംപുഷ്ടവും മഹാർണ്ണവം പോലെ അഗാധവുമാണ്. സൂര്യബിംബം എത്രയോ ചെറുതായിട്ടാണ്

നമുക്ക് ഗോചരീഭവിക്കുന്നത്. എന്നാൽ അതിൻെറ പ്രകാശധോരണി മൂന്നുലോകങ്ങളുടെയും സീമയെ ലംഘിക്കുന്നില്ലേ? അതുപോലെ വാക്കുകൾക്ക് സർവ്വതോമുഖമായ ശക്തിയാണുള്ളത്. കല്പതരു ഓരോ രുത്തർക്കും അവരവർക്കുള്ള ആഗ്രഹങ്ങളെ നിറവേറ്റിക്കൊടുക്കുന്നു. അതുപോലെയാണ് സർവ്വവ്യാപിയായ വാക്കുകൾ.

ഞാൻ എന്തിനധികം പറയണം. എനിക്കു പറയാനുള്ളത് നിങ്ങൾ ശ്രദ്ധാപൂർവ്വം കേൾക്കണമെന്ന് മാത്രമാണ് എൻെറ അപേക്ഷ. സുശീലയും സുഭഗയും ഉന്നതകുലജാതയുമായ ഒരു യുവതിയെപ്പോലെ സാത്ത്വികഭാവങ്ങളോടു കൂടിയതും സാഹിത്യമേന്മ നിറഞ്ഞതുമായുള്ള അഭിജാതമായ ഒരു കഥയാണു നിങ്ങളുടെ മുമ്പാകെ ഉള്ളത്. എല്ലാവരും ഇഷ്ടപ്പെടുന്ന പഞ്ചസാര പൊതിഞ്ഞ ഔഷധം ആരാണു സന്തോഷത്തോടെ ക്രമം തെറ്റാതെ കഴിക്കാത്തത്? മലയപർവ്വതത്തിൽ നിന്നു വീശുന്ന സുഗന്ധിയായ മന്ദമാരുതനോടൊപ്പം, മധുവും മധുര സംഗീതവും കൂടി അനുഭവിക്കുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചാൽ ശരീരത്തിനും മനസ്സിനും ഒരുപോലെ കുളുർമ അനുഭവിക്കാൻ ഇടയാകുന്നു. അതുപോലെ ഈ കഥ ശ്രവിച്ചാൽ പ്രാപഞ്ചികദുഃഖങ്ങളിൽനിന്ന് മോചനം ലഭിക്കുകയും മനസ്സ് സ്വസ്ഥമാവുകയും ചെയ്യും. ഒരു മന്ത്രം കൊണ്ട് ശത്രുവിനെ നശിപ്പിക്കാൻ കഴിയുമെങ്കിൽ പിന്നെ എന്തിനാണ് വാൾ ഉപയോഗിക്കുന്നത്? മാധുര്യം കലർന്ന പാൽകൊണ്ട് രോഗശമനം ഉണ്ടാവുമെങ്കിൽ പിന്നെ കയ്ക്കുന്ന വേപ്പിൻനീരു കുടിക്കേണ്ട ആവശ്യമുണ്ടോ? മനസ്സിന് കടിഞ്ഞാണിടാതെയും ഇന്ദ്രിയങ്ങളെ പീഡിപ്പിക്കാതേയും ഈ കഥാശ്രവണം കൊണ്ടുതന്നെ മോചനം നേടാവുന്നതാണ്.

ആകയാൽ നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനദേവൻ നിങ്ങളോടു പറയുന്നു; നിങ്ങൾ എല്ലാ ശ്രദ്ധയും കേന്ദ്രീകരിച്ച് ഗീതയുടെ മഹത്ത്വം ശ്രവിക്കുക.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
ജ്ഞാനകർമ്മസംന്യാസയോഗോ നാമ
ചതുർത്ഥോഽദ്ധ്യായഃ

*ജ്ഞാനകർമ്മസന്ന്യാസയോഗം*
*എന്ന നാലാം അദ്ധ്യായം കഴിഞ്ഞു.*

'ഞാൻ യാവനൊരുത്തനാണെന്നും എങ്ങനെയുള്ളവനാണെന്നും യഥാത്ഥസ്വരൂപത്തിൽ ഭക്തികൊണ്ടു് അറിയാൻ കഴിയുന്നു. അങ്ങനെ എന്നെ താത്ത്വികമായി അറിഞ്ഞുകഴിഞ്ഞാൽ ഒടുക്കം എന്നെത്തന്നെ പ്രാപിക്കുന്നു. മറെറാരിടത്തു്,

മാം ച യോഽവ്യഭിചാരേണ
ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ
ബ്രഹ്മഭൂയായ കല്പതേ.

'യാതൊരുത്തൻ എന്നെ തെററിപ്പോകാത്ത ഭക്തിയോഗത്തോടെ സേവിക്കുന്നുവോ അവൻ സത്ത്വാദിഗുണങ്ങളെ ജയിച്ചിട്ടു് ഈശ്വരഭാവത്തിന്നു് അഹ്നായിത്തീരുന്നു.'

സവ്വസ്വവും ത്യജിച്ചു് അനന്യശരണകളായി ഭഗവാനെ മാത്രം സമാശ്രയിച്ച ഗോപികമാക്കു് സായുജ്യം നൽകി അനുഗ്രഹിച്ചതും ഭക്തിയുടെ മഹത്ത്വത്തിന്നു മകുടം ചാത്തുന്ന ഉത്കൃഷ്ടദൃഷ്ടാന്തമാണു്. ഭക്തിയുടെ പാരമ്യത്തിൽ എത്തിച്ചേരുന്ന ഒരു ഭക്തൻെറ സ്വഭാവം തുഞ്ചത്തെഴുത്തച്ഛൻ ഇങ്ങനെ വണ്ണിച്ചിട്ടുണ്ടു്:

യാതൊന്നു കാൺമതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാച്ചന
യാതൊന്നതൊക്കെ ഹരി....... [കൾ

ഈ മഹനീയസ്ഥിതിവിശേഷം കൈവരിക്കാൻ ഭക്തിയൊന്നുകൊണ്ടുമാത്രമേ സാധിക്കുകയുള്ളു, കലിയുഗത്തിൽ പ്രത്യേകിച്ചും. കലിയുഗത്തിൽ ഭക്തിയ്ക്കാണു് പ്രാധാന്യം. ഭക്തികാരണം ഭഗവാൻ പ്രത്യക്ഷമൂത്തിയായി നിലകൊള്ളുന്നു. ഭക്തിയുടെ മാഹാത്മ്യം അപാരമെന്നേ പറയേണ്ടു.

---

# ശാരദാംബാമുപാശ്രയേ

## മഹാകവി വി. കെ. കുട്ടമത്തു്, കുന്നിയൂരു്

രാമകൃഷ്ണാവതാരസ്യ സാഹായ്യം കത്തുമാഗതാം
ശാരദാം സവ്വതാപൈകഹന്ത്രീമംബാമുപാശ്രയേ. 1

സംസാരസാഗരാമഗ്നസന്താരണകുതൂഹലാം
ശാരദാം സച്ചിദാനന്ദരൂപാമംബാമുപാശ്രയേ. 2

യാ ദേവീ നൈഷ്ഠികബ്രഹ്മചര്യേണാനുഗതാ വരം
ശുശ്രൂഷാമകരോത് സവ്വാലംബാമംബാമുപാശ്രയേ. 3

വന്ധ്യാപി യാ പുത്രവതീ സന്ന്യാസിന്യപി ഗേഹിനീ
അകിഞ്ചനാപി സമ്പന്നാ താമംബാം സമുപാശ്രയേ. 4

നിരക്ഷരാപി സവ്വജ്ഞാ നിഷ്കളാ സകളാപി യാ
അചലാപി കൃപാസിന്ധുഃ ശാരദാം താമുപാശ്രയേ. 5

സഭർത്തൃകാപി നിസ്സംഗാ വിധവാപി സുമംഗലീ
ഏവം വിചിത്രചരിതാം ശാരദാംബാമുപാശ്രയേ. 6

നൈഷ്ഠികബ്രഹ്മചര്യേണ ദാമ്പത്യം വിസ്മയാവഹം
അത്ഭുതപൂവ്വമനയദ്യാ താമംബാമുപാശ്രയേ. 7

യസ്യാഃ ശുശ്രൂഷയാ ധീരോ ശാരദാനന്ദമാമുനിഃ
ആത്മാനന്ദമവാപ്നോതി താമംബാം സമുപാശ്രയേ. 8

ലോകാനുഗ്രഹകൌതുകാന്മനുജതാം
സ്വീകവ്വതീ യാ സ്വയം
യാ സൃഷ്ടിസ്ഥിതിനാശകമ്മണി മഹാ-
മായാപ്രയോഗോജ്ജ്വലാ
യാ കാരുണ്യസുധാസമുദ്രഹൃദയാ
യാ സവ്വവേദാത്മികാ
യാ മൂത്തിത്രയശക്തിഭൃതജനനീ
മാം പാതു സാ ശാരദാ. 9

ശാന്താം ശാരദശുക്ലമേഘവസനാം
സൌഖ്യാസനസ്ഥാം ശിവാം
സ്വാന്താമദ്ധനിമീലിതാക്ഷിയുഗളാ-
മങ്കസ്ഥഹസ്തദ്വയാം
ബ്രഹ്മാനന്ദപയഃപയോധിഹൃദയാം
ശ്രീരാമകൃഷ്ണപ്രിയാം
വന്ദേഹം ഭവതാരിണീം ഭഗവതീം
ശ്രീശാരദാം സാരദാം. 10

---

# യാജ്ഞവല്ക്യർഷി *

## എസ്. കൃഷ്ണസ്വാമി

ജനകമഹാരാജാവിന്റെ കാലത്തെ ഋഷിമാരിൽ അഗ്രഗണ്യനായിരുന്ന യാജ്ഞവല്ക്യൻ ബൃഹദാരണ്യകോപനിഷദ്ദ്രഷ്ടാവാകുന്നു. അദ്ദേഹത്തിന്റെ അച്ഛനായ ബ്രഹ്മരാതൻ പുത്രലാഭത്തിനായി പന്ത്രണ്ടു വർഷക്കാലം കേദാരത്തിൽ തപസ്സനുഷ്ഠിച്ചു. ഭഗവാൻ മഹാദേവൻ പ്രസാദിച്ച് അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം ചോദിച്ചു: "അല്ലയോ ഭഗവാനെ ! അങ്ങയുടെ അനുഗ്രഹംകൊണ്ട് ഞങ്ങൾക്കുണ്ടാകുന്ന പുത്രൻ അവന്റെ ജ്ഞാനംകൊണ്ടും പ്രവൃത്തികൊണ്ടും ലോകം മുഴുവൻ ബ്രഹ്മവിദ്യ പ്രചരിപ്പിക്കുവാൻ കഴിവുള്ളവനായിത്തീരണമേ."

ഭഗവാൻ അരുളിച്ചെയ്തു: "മററാരുത്തക്കും എന്നെപ്പററി സംസാരിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് ഞാൻതന്നെ നിങ്ങളുടെ സന്താനമായി ജനിക്കുകയും ലോകത്തിനു് ഇതുവരെ വെളിപ്പെടാതെയിരിക്കുന്ന വേദാന്തതത്ത്വത്തെ വെളിപ്പെടുത്തുകയും ചെയ്യാം."

യഥാകാലം ഋഷിയുടെ സഹധർമ്മിണിയായ സുനന്ദ പരമോത്കൃഷ്ടഗുണങ്ങളോടു കൂടിയ ഒരു ദിവ്യശിശുവിനെ പ്രസവിച്ചു. മാതാപിതാക്കൾ അവനു് യാജ്ഞവല്ക്യൻ എന്നു നാമകരണം ചെയ്തു. യാജ്ഞവല്ക്യന്റെ ഉപനയനസംസ്കാരം യഥാസമയം നടത്തപ്പെട്ടു. ശ്രേഷ്ഠന്മാരായ നാലു് ആചാര്യന്മാരിൽ നിന്നും യാജ്ഞവല്ക്യൻ നാലുവേദങ്ങളും പഠിച്ചു. യജുർവേദം മാതുലനായ വൈശമ്പായനനിൽ നിന്നു പ്രത്യേകിച്ചും പഠിച്ചു. ഋഗ്വേദാചാര്യനായ ആശ്വലായനമഹർഷിയുടെ പൗരോഹിത്യത്തിൽ യാജ്ഞവൽക്യൻ കദിരമഹർഷിയുടെ മകളായ കാത്യായനിയെ വിവാഹം ചെയ്തു.

### മൈത്രേയിയുടെ അപേക്ഷ

മിത്രാമഹർഷിയുടെ മകളായ മൈത്രേയി യാജ്ഞവൽക്യന്റെ പ്രാഭവം അറിഞ്ഞു് അദ്ദേഹത്തിൽനിന്നും ബ്രഹ്മവിദ്യ അഭ്യസിക്കണമെന്നു് ആഗ്രഹിച്ചു. എന്നാൽ മൈത്രേയി ഒരു യുവതിയായിരുന്നതിനാൽ യാജ്ഞവല്ക്യന്റെ ശിഷ്യയാവുകയാണെങ്കിൽ ലോകം അവളുടെ ഉദ്ദേശ്യത്തെ തെററിദ്ധരിക്കാനിടയുണ്ട്. അതുകൊണ്ട് അവൾ അദ്ദേഹത്തെ വിവാഹം കഴിച്ചു ജനാപവാദത്തെ ഒഴിവാക്കാമെന്നു വിചാരിച്ചു. എന്നാൽ യാജ്ഞവൽക്യന്റെ ശരീരം കാത്യായനിക്കല്ലാതെ മററാക്കും കൊടുക്കുവാൻ അധികാരമില്ലെന്നായിരുന്നു മിത്രമഹർഷിയുടെ അഭിപ്രായം. ഇതിനു് മൈത്രേയി പറഞ്ഞു: "നന്നായി; അദ്ദേഹത്തിന്റെ ശരീരം കാത്യായനിയുടെ ധനം ആയിരിക്കാം; എന്നാൽ കാത്യായനിതന്നെ എന്നോടുകൂടി ആ ധനം പങ്കിട്ടെടുക്കാമെന്നു സമ്മതിക്കുകയാണെങ്കിലോ?" ഉടനെതന്നെ അവൾ അനുനയത്രപേണ കാത്യായനിയുടെ അടുത്തുചെന്നു് അഭ്യർത്ഥിച്ചു: "ദേവീ, നിങ്ങളുടെ ഭർത്തൃസമ്പത്തിന്റെ ഒരു ഭാഗം ആവശ്യപ്പെടുന്നുവെങ്കിലും തത്ത്വദീക്ഷയില്ലാത്ത ഒരുവളാണ് ഞാനെന്നു് നിങ്ങൾ തെററിദ്ധരിക്കരുതേ ! ഞാൻ അദ്ദേഹത്തിന്റെ ശരീരമല്ല ആവശ്യപ്പെടുന്നതു്. അദ്ദേഹത്തിന്റെ തത്ത്വോപദേശം മാത്രമേ ഞാൻ ആവശ്യപ്പെടുന്നുള്ളൂ. എന്നാൽ ലോകാപവാദത്തെ ഒഴിവാക്കുന്നതിനും എന്റെ രക്ഷയ്ക്കുമായി അദ്ദേഹം എന്നെ വിവാഹം ചെയ്യണമെന്നു അഭിലാഷം എനിക്കുണ്ടു്. ഇതു് ലോകത്തിൽ മററാരും ചോദിക്കാൻ ധൈര്യപ്പെടാത്ത ഒരു പ്രാർത്ഥനയാകുന്നു. നിങ്ങൾ എന്നെ ഇതിനനുവദിക്കുമോ ?" കാത്യായനി ഇതു സമ്മതിച്ചു

---

* (1972 ഒക്ടോബർ 15–ലെ ഭവൻസ് ജേർണലിൽനിന്നു്. വിവർത്തനം: ബ്രഹ്മചാരി രാജേന്ദ്രൻ.

പ്പോൾ അവളുടെ കീർത്തി ഔന്നത്യത്തെ പ്രാപിച്ചു.

## ആതുരനായ രാജാവ്

വർദ്ധമാനപുരത്തിലെ രാജാവായിരുന്ന സുപ്രിയന്റെ ഗുരുനാഥൻ ആയിരുന്നു വൈശമ്പായനൻ. രോഗഗ്രസ്തനായതുമൂലം സുപ്രിയ രാജാവ് വളരെയധികം കഷ്ടപ്പെടുന്നുണ്ടായിരുന്നു. രോഗശമനത്തിനായി വൈശമ്പായന മഹർഷി നിത്യവും മന്ത്രപൂതമായ ജലം (തീർത്ഥം) കൊടുത്തയയ്ക്കുക പതിവായിരുന്നു. വൈശമ്പായനൻ യാജ്ഞവൽക്യനെ രാജാവിന്റെ അടുത്തയയ്ക്കാൻ ഉത്സുകനായിരുന്നു. ശിഷ്യഗണങ്ങളിൽ അതിസമർത്ഥനായതുകൊണ്ട് യാജ്ഞവൽക്യനെ അയച്ചാൽ രാജാവിന്റെ പ്രീതി സമ്പാദിക്കാമെന്നായിരുന്നു വൈശമ്പായനന്റെ വിചാരം. ഒരു ദിവസം വൈശമ്പായനൻ യാജ്ഞവൽക്യനോട് തീർത്ഥജലം രാജസന്നിധിയിലെത്തിക്കുവാൻ നിർദ്ദേശിച്ചു. അതിൽ യാജ്ഞവൽക്യൻ ഒട്ടുംതന്നെ തല്പരനായില്ല. എന്നു മാത്രമല്ല, രാജാവിനു തന്റെ ദുഷ്കർമ്മഫലമായി പിടിപെട്ടിരിക്കുന്ന വ്യാധിയുടെ നിവാരണമാർഗ്ഗം കണ്ടെത്തുവാൻ ശ്രമിക്കുന്നതിന്റെ ആവശ്യമില്ലെന്നു യാജ്ഞവൽക്യൻ ആത്മഗതം ചെയ്കയും ചെയ്തു. ഇങ്ങനെയൊക്കെയാണെങ്കിലും അദ്ദേഹം തീർത്ഥവുംകൊണ്ട് യാത്രയായി. കൊട്ടാരത്തിൽ കടന്നപ്പോൾ അന്തഃപുരസ്ത്രീകൾ, രാജാവിന്റെ രോഗം ശമിക്കുന്നതിനു പകരം വർദ്ധിക്കുകയാണല്ലോ ചെയ്യുന്നത് എന്നു പറഞ്ഞ് യുവശിഷ്യനെ പരിഹസിച്ചു ചിരിച്ചു. അവരുടെ സംഭാഷണവും ചിരിയും ശ്രവിച്ചുവെങ്കിലും അദ്ദേഹം ഉള്ളിലേയ്ക്കു കടന്നുപോയി. എന്നാൽ കിടക്കയിൽ കിടന്നിരുന്ന രാജാവ് യാജ്ഞവൽക്യനെ വേണ്ടവിധം ഉപചരിക്കുകയോ പ്രസാദം സ്വീകരിക്കുകയോ ചെയ്തില്ല. ഈ ധിക്കാരം അപമാനകരമായി യാജ്ഞവൽക്യൻ കരുതുകയും മന്ത്രമുച്ചരിച്ചു തീർത്ഥം ചുററും തളിച്ചുകൊണ്ട് ദ്രുതഗതിയിൽ പുറത്തു കടക്കുകയും ചെയ്തു. മടങ്ങിവരുമ്പോഴും മാളികമുകളിൽനിന്നും നിന്ദാദ്യോതകമായ പൊട്ടിച്ചിരി അദ്ദേഹം ശ്രവിച്ചു. അവശേഷിച്ച തീർത്ഥം കോപാവിഷ്ടനായ അദ്ദേഹം ദാരുസ്തംഭങ്ങളുടെ ചുററും തളിച്ചിട്ട് ആശ്രമത്തോടുകൂടി ഗുരുനാഥന്റെ സമീപമെത്തി. തത്സമയമുണ്ടായ അത്ഭുതം അവിശ്വസനീയമായിരുന്നു. നിർജ്ജീവങ്ങളായിരുന്ന ദാരുസ്തംഭങ്ങൾ വീണ്ടും തഴച്ചു വളർന്നു നില്ക്കുന്ന പച്ചില വൃക്ഷങ്ങളായി, ധാരാളം പൂക്കളോടും നാനാതരം കായ്കനികളോടും കൂടി, ഇന്ദ്രജാലക്കാരന്റെ മായാജാലംകൊണ്ടെന്നപോലെ, വിസ്മയാവഹമായിത്തീർന്നു.

## കോപാവിഷ്ടനായ ഗുരുനാഥൻ:

അത്യാശ്ചര്യകരമായ ഈ കാഴ്ച കണ്ട് വിസ്മയംപൂണ്ട സുപ്രിയരാജാവ്, ആ കുട്ടിയെ തിരികെ കൊണ്ടുവന്ന് തന്റെ ദേഹത്തിൽ തീർത്ഥം തളിപ്പിക്കുന്നതിനു ദൂതനോട് ആജ്ഞാപിച്ചു. ക്ഷിപ്രകോപംകൊണ്ട് തന്റെ ശിഷ്യനു ഭാവിയിലുണ്ടാകാവുന്ന അഭ്യുദയ നിഃശ്രേയസങ്ങൾക്കു ഹാനി സംഭവിച്ചുവല്ലോ എന്നോർത്ത് വ്യസനിച്ചുകൊണ്ടിരുന്ന വൈശമ്പായനൻ രാജദൂതനിൽനിന്നും രാജസന്ദേശം അറിഞ്ഞ് സന്തുഷ്ടചിത്തനായി. അതുകൊണ്ട് യാജ്ഞവല്ക്യനോട് വീണ്ടും രാജസന്നിധിയിലേയ്ക്കു പോകുവാൻ ആജ്ഞാപിച്ചു. എന്നാൽ യാജ്ഞവൽക്യനു ഇത് അനുസരിക്കുവാനുള്ള മനസ്സു വന്നില്ല. സുപ്രിയരാജാവു കാണിച്ച അപമര്യാദയ്ക്ക് ക്ഷമായാചനം ചെയ്യാത്തതുകൊണ്ട് ഇത് അനുസരിക്കുവാൻ യാജ്ഞവൽക്യൻ വിസമ്മതിച്ചു. ''അദ്ദേഹത്തിന്റെ ദുഷ്പ്രവൃത്തിയുടെ ഫലമായി ഉണ്ടായിട്ടുള്ള രോഗത്തെ ശമിപ്പിക്കുവാനുള്ള അങ്ങയുടെ ശ്രമം ശരിയല്ല. ഒരുവന്റെ ദുഷ്കർമ്മഫലമായി ഉണ്ടാകുന്ന വ്യാധി സ്വയം അനുഭവിക്കുകതന്നെ വേണം. അദ്ദേഹം ഒരു രാജാവായതുകൊണ്ടു മാത്രം അങ്ങ് അദ്ദേഹത്തെ സുഖപ്പെടുത്തുവാൻ ശ്രമിക്കുകയാണ്. ഒരിക്കൽ സുഖപ്പെട്ടാൽ അദ്ദേഹത്തിന്റെ ദുർവൃത്തികൾവീണ്ടുംആരംഭിക്കും.'' ശിഷ്യന്റെ അനുസരണക്കേടിൽ കോപാവിഷ്ടനായ ഗുരുനാഥൻ ''നീ പോകുമോ ഇല്ലയോ ?'' എന്നു ചോദിച്ചു. എന്നാൽ യാജ്ഞവൽക്യൻ സ്ഥിരചിത്തനായിനിന്നു. ''രാജാവിന്റെ സമ്മാനം എന്റെ ആത്മാഭിമാനത്തേക്കാൾ വലുതല്ല. അദ്ദേഹം ഒരു രാജാവായതുകൊണ്ട് അങ്ങ് അങ്ങയുടെ സമഭാവന ഉപേക്ഷിക്കുന്നു. ഞാൻ പോവുകയില്ല.'' എന്ന്

യാജ്ഞവൽക്യൻ മറുപടി പറഞ്ഞു. ''ശരി, നീ പോവുകയില്ലെങ്കിൽ ഈ ആശ്രമത്തിൽ നിനക്കു യാതൊരു സ്ഥാനവുമില്ല.'' എന്നായി വൈശമ്പായനൻ.

### ആശ്രമം വിടൽ:

ശിഷ്യൻ മറുപടി പറഞ്ഞു, ''ഗുരുനാഥാ, തന്റെ തെററിനെക്കുറിച്ച് പശ്ചാത്തപിയ്ക്കാത്ത രാജാവിനെക്കുറിച്ച് എനിക്കൊന്നും ചെയ്യാനില്ല. അങ്ങയ്ക്ക് അങ്ങയുടെ തെററുകൾ മനസ്സിലാക്കുവാൻ കഴിയാത്തനിലയ്ക്ക് അങ്ങയുടെ ഒരു ശിഷ്യനായി തുടരുവാനും ഞാൻ ഇഷ്ടപ്പെടുന്നില്ല.''

''നീ എന്നോട് ഗുണങ്ങളെക്കുറിച്ചു പറയുന്നുണ്ട് – എന്നാൽ നിന്നെ യജുർവേദം പഠിപ്പിച്ച ഗുരുവിനോട് കൃതജ്ഞത പ്രകടിപ്പിക്കുവാനുള്ള മനോഭാവം നിന്നിലും കാണുന്നില്ല. പോകൂ, കടന്നു പോകൂ. നിന്നെപ്പോലെ നന്ദികെട്ട ഒരുവൻ ആശ്രമം വിടുന്നതു നല്ലതുതന്നെ.'' എന്ന് കോപാന്ധനായ ഗുരു ഗർജ്ജിച്ചു. അല്പനിമിഷം യാജ്ഞവൽക്യൻ ഈ കുററാരോപണം കേട്ട് സ്തംഭിച്ചു നിന്നുപോയി. ഇതിൽ നിന്നും സ്വയം മുക്തനായപ്പോൾ യാജ്ഞവൽക്യൻ, ''അങ്ങു പഠിപ്പിച്ച അഗ്നിതുല്യമായ അറിവ് എന്നിൽ ജ്വലിച്ചുകൊണ്ടിരിക്കുകയാണ്. ആ അറിവിനെ, തീവിഴുങ്ങിപ്പക്ഷി സ്വയം വിഴുങ്ങിയ തീക്കനൽ ഛർദ്ദിക്കുന്നതുപോലെ ഞാനും ഛർദ്ദിക്കുന്നു,'' എന്നു പറഞ്ഞ് തനിക്കു ലഭിച്ച വിദ്യയെ ബഹിഷ്കരിച്ചു.

### പ്രായശ്ചിത്തം

തന്റെ ഗുരുനാഥനോടും മാതുലനോടും ഉള്ള കടമയേക്കാൾ കൂടുതലായി സത്യധർമ്മാദികളോട് ആദരവുള്ളതുകൊണ്ടാണ് യാജ്ഞവൽക്യൻ ഇങ്ങനെ ചെയ്തതു്. നേരത്തെ സംഭവിച്ച സംഗതികളെക്കുറിച്ചുള്ള വിവരങ്ങൾ യാജ്ഞവൽക്യൻ ഗായത്രീമാതാവിനെ ആവാഹിച്ച് ധരിപ്പിക്കുകയും അക്കാര്യത്തിൽ അമ്മയുടെ ഉപദേശം അഭ്യർത്ഥിക്കുകയും ചെയ്തു. സന്തുഷ്ടയായ ഗായത്രീമാതാവ്, ''എന്റെ കുട്ടീ, നീ വ്യസനിക്കേണ്ട; ലോകത്തിൽ ബുദ്ധിമുട്ടും ദുഃഖവും കൂടാതെ ഒരു സാധനയുമില്ല. ഞാൻ പറയുന്നതു നീ ഇപ്പോൾ ചെയ്യുക. സൂര്യദേവനു് ശുക്ലയജുർവേദം അറിയാം. അദ്ദേഹത്തിന്റെ സഹായം അഭ്യർത്ഥിച്ചു തപസ്സനുഷ്ഠിക്കുക. അപ്പോൾ കിട്ടുന്ന ജ്ഞാനം ലോകത്തിൽ വിതരണം ചെയ്യുക.'' എന്നു പറഞ്ഞു. കഠിനതപസ്സുകൊണ്ടു് യാജ്ഞവൽക്യൻ സൂര്യദേവനെ പ്രസാദിപ്പിച്ചു. സൂര്യഭഗവാൻ യാജ്ഞവൽക്യനെ താപം സഹിക്കുവാനുള്ള മന്ത്രം പഠിപ്പിക്കുകയും അദ്ദേഹത്തോടു് അടുത്തു ചെല്ലുവാൻ കല്പിക്കുകയും ചെയ്തു.

### ജനകസഭ

സൂര്യദേവൻ യാജ്ഞവൽക്യനെ ശുക്ലയജുർവ്വേദം പഠിപ്പിച്ചു. യാജ്ഞവൽക്യൻ ഭൂമിയിലേയ്ക്കു മടങ്ങി. ഗോദാവരീതീരത്തുവെച്ചു് പന്ത്രണ്ടിലധികം ശിഷ്യന്മാരെ അതു പഠിപ്പിച്ചു. ഈശാവാസ്യോപനിഷത്തു്, മുക്തികോപനിഷത്തു്, ബൃഹദാരണ്യകോപനിഷത്തു് എന്നിവ ഈ വേദഭാഗത്തിൽ പെടുന്നു.

അക്കാലത്തു് ജനകമഹാരാജാവിന്റെ ആഗ്രഹപ്രകാരം ബ്രഹ്മജ്ഞാനികളുടെ ഒരു യോഗം അദ്ദേഹത്തിന്റെ രാജ്യത്തു കൂടുന്നുണ്ടെന്നും അതിൽ ഏററവും യോഗ്യനായ ആൾക്കു് സ്വർണ്ണവും ആയിരം ഗോക്കളേയും സമ്മാനിക്കുന്നതാണെന്നും ഒരു വിളംബരം നടത്തി. അതിൽ വിജയിയാവുന്നയാളെ തന്റെ ആചാര്യനായി സ്വീകരിക്കണമെന്നായിരുന്നു ജനകന്റെ ഉദ്ദേശം.

നിശ്ചിതദിവസം ആ സഭയിൽ എല്ലാ ബ്രഹ്മജ്ഞാനികളും സമാഗതരായി. അവരുടെ മുമ്പിൽ ഏററവും നല്ല ബ്രഹ്മജ്ഞാനിക്കു് താൻ നിശ്ചയിച്ചിരിക്കുന്ന സമ്മാനം കൊടുക്കുന്നതാണെന്നു് പ്രഖ്യാപിച്ചു. എന്നാൽ ആ മാന്യസ്ഥാനം അവകാശപ്പെട്ടുകൊണ്ടു് ഒരാളും മുമ്പോട്ടു വരുകയോ സംസാരിക്കുകയോ ചെയ്തില്ല. എന്നാൽ യാജ്ഞവൽക്യൻ എഴുന്നേററു നിന്നിട്ടു് പാരിതോഷികം തന്റെ ആശ്രമത്തിലേയ്ക്കു് കൊണ്ടുപോകുന്നതിനു് ശിഷ്യന്മാരോടു് ആജ്ഞാപിച്ചു. രാജകിങ്കരന്മാരിൽ ഒരുവൻ യാജ്ഞവൽക്യനെ തടഞ്ഞുകൊണ്ടു് ''അങ്ങുതന്നെയാണ് ഏററവും നല്ല ബ്രഹ്മജ്ഞാനിയെന്നു് എങ്ങനെയറിഞ്ഞിട്ടാണ് ഈ

ഗോക്കളെയെല്ലാം കൊണ്ടുപോകുന്നതു് ?'' എന്നു ചോദിച്ചു.

## ഉദ്ധതനായ ശാകല്യൻ

''ഒരുവനും താൻ ബ്രഹ്മജ്ഞാനിയാണെന്നു് സ്വയം അഭിമാനിക്കുന്നില്ല. ഞാൻ ബ്രഹ്മജ്ഞൻ ആണെങ്കിലും അല്ലെങ്കിലും എനിക്കു ഗോക്കളെ ആവശ്യമുണ്ടു്.'' എന്നു യാജ്ഞവൽക്യൻ പറഞ്ഞു. തത്സമയത്തു് മററുള്ളവർ ചുററും കൂടിയിട്ടു് അദ്ദേഹത്തിൻെറ ജ്ഞാനം പരീക്ഷിക്കുന്നതിനു വിഷമം പിടിച്ച പല ചോദ്യങ്ങളും ചോദിച്ചു. എന്നാൽ യാജ്ഞവൽക്യനാകട്ടെ അതിനെല്ലാം ശരിയായ ഉത്തരം കൊടുത്തു. എന്നാൽ മഹതിയായ ഗാഗ്ഗിയെപ്പോലുള്ള ഒരു ബ്രഹ്മജ്ഞാനി, യാജ്ഞവൽക്യൻ ഏററവും വലിയ ബ്രഹ്മജ്ഞാനിയാണെന്നു സമ്മതിച്ചിട്ടു പോലും ഉദ്ധതനായ ശാകല്യൻ പ്രയാസമേറിയ ചോദ്യങ്ങൾ ചോദിച്ചു് യാജ്ഞവൽക്യനെ വാദത്തിൽ തോല്പിക്കുവാൻ ശ്രമിച്ചു. ക്രുദ്ധനായ യാജ്ഞവൽക്യൻ ''ഞാനും കുറെ ചോദ്യം ചോദിക്കാം, ശരിയായ ഉത്തരം പറഞ്ഞില്ലെങ്കിൽ ശാകല്യൻെറ തല പൊട്ടിത്തെറിക്കും.'' എന്നു പറഞ്ഞു. അധികം താമിയാതെ ശാകല്യൻെറ തല പൊട്ടിത്തെറിച്ചു. എന്നാൽ യാജ്ഞവൽക്യൻ അദ്ദേഹത്തെ പുനർജീവിപ്പിച്ചു. ജനകമഹാരാജാവും അവിടെ കൂടിയിരുന്ന പണ്ഡിതന്മാരും യാജ്ഞവൽക്യനു് 'ബ്രഹ്മജ്ഞാനിസമ്രാട്ടു്,' എന്ന ബിരുദം നല്കി.

## അദ്ഭുതകരമായ അറിവു്

ജനകമഹാരാജാവു് യാജ്ഞവൽക്യൻെറ അദ്ഭുതകരമായ ബ്രഹ്മജ്ഞാനത്തിൻെറ അഗാധത കണ്ടു് വിസ്മയസ്തബ്ധനായി. ഗോവിലും കനകത്തിലും ഉള്ള ആഗ്രഹവും അദ്ദേഹത്തിൻെറ മഹത്ത്വവുമായി പൊരുത്തം കണ്ടില്ല. സാന്മാഗ്ഗികജീവിതത്തിൻെറ സാരാംശം ഇന്നതാണെന്നു് അദ്ദേഹത്തിൻെറ സ്മൃതിയിൽ വിവരിച്ചിട്ടുണ്ടു്. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, പരിശുദ്ധി, ഇന്ദ്രിയനിഗ്രഹം, ദയ, വിനയം, മഹാമനസ്കത, സഹനശക്തി എന്നിവയാണവ. ഭഗവാൻ ശ്രീകൃഷ്ണനെപ്പോലെ യാജ്ഞവൽക്യനും ദ്വിമുഖമായ ബോധമുള്ളയാളാണെന്നു ജനകനു മനസ്സിലായി. അതായതു് ബ്രഹ്മജ്ഞാനത്തിൽ സ്ഥിരപ്രതിഷ്ഠരാണെങ്കിലും അവരുടെ ബോധതലത്തിൻെറ ഒരു ഭാഗം ലോകസംഗ്രഹാത്ഥം വ്യവഹാരങ്ങളിൽ ഏപ്പെട്ടിരുന്നു. യാജ്ഞവല്ക്യനിൽ കണ്ട ദൗർബല്യപ്രതിഭാസം തൻെറ ലോകവ്യവഹാരാഭിനയത്തിൻെറ ഒരു ഭാഗം മാത്രമായിരുന്നു.

## ജനകൻെറ ഗുരു

ജനകൻ യാജ്ഞവല്ക്യനെ രാജധാനിയിലേയ്ക്കു ക്ഷണിക്കുന്നതിനായി ആഗ്രഹിച്ചിരുന്നപ്പോൾ ഒരു ദിവസം അദ്ദേഹം രാജാവിൻെറ അടുത്തേയ്ക്കു വരികയുണ്ടായി. വേദാന്തം പഠിപ്പിക്കുന്നതിനായി ആയിരം ഗോക്കളെ യാജ്ഞവല്ക്യനു ദാനം ചെയ്തപ്പോൾ, രാജാവിനു് ജ്ഞാനം പ്രദാനം ചെയ്യുന്നതിനുമുമ്പായി ആ സമ്മാനം സ്വീകരിക്കുവാൻ അദ്ദേഹം വിസമ്മതിച്ചു. പിന്നീടു യാജ്ഞവല്ക്യൻ തൻെറ അധ്യാപനം ആരംഭിച്ചു. ''രാജാവേ, നൗകകളിലും തേരുകളിലും തീത്ഥയാത്രചെയ്യുന്ന ആളുകൾ ഉണ്ടു്. എന്നാൽ അങ്ങു് അങ്ങയുടെ അധ്യാത്മജ്ഞാനത്തിനുള്ള യാത്ര ഉപനിഷദ് വാഹനങ്ങൾമുഖേനയാണു നടത്തുന്നതു്. ഈ ലോകത്തിലെ ജീവിതത്തിനു ശേഷം അങ്ങു് എവിടെ എത്തുമെന്നു് അങ്ങേയ്ക്കറിയാമോ ?'' ''ഇല്ല, പ്രഭോ,'' ജനകൻ പറഞ്ഞു. ''ആധ്യാത്മികജീവിതം നയിക്കുകയാണെങ്കിൽ അങ്ങു് പരമാത്മൈക്യം പ്രാപിക്കും. എന്നാൽ ആത്മാവെന്താണെന്നു് ആക്കും പറയുവാൻ സാധ്യമല്ല. 'നേതി, നേതി' എന്നു മാത്രമേ ഇതിനെക്കുറിച്ചു് പറയുവാൻ കഴിയൂ. അതു് മനസ്സിനു് ഗ്രാഹ്യമല്ല; അതിനെ നശിപ്പിക്കുവാൻ ഒന്നിനും സാദ്ധ്യമല്ല. അതിനു മമതയില്ല. ബന്ധനമില്ല. അതിൽനിന്നും ഭിന്നനായിരിക്കുന്നത്രയും കാലം അങ്ങു് സ്നേഹിക്കുന്നു, വെറുക്കുന്നു, ഭയപ്പെടുന്നു, ധൈര്യപ്പെടുന്നു. എന്നാൽ അതുമായി താദാത്മ്യം പ്രാപിക്കുമ്പോൾ അങ്ങേയ്ക്കു് ആഗ്രഹമോ ഭയമോ ദുഃഖമോ വിശപ്പോ ദാഹമോ ഭ്രമമോ ഉണ്ടാവില്ല.'' എന്നു് യാജ്ഞവല്ക്യൻ വിശദീകരിച്ചു. നിസ്സീമമായ സന്തോഷത്തോടുകൂടി ജനകമഹാരാജാവു് ഇതു കേട്ടു് തന്നേയും തൻെറ രാജ്യത്തേയും ഗുരുവിനു

ദക്ഷിണയായി സമപ്പിച്ചു. "എനിക്കു് അങ്ങയുടെ രാജ്യമോ ധനമോ ആവശ്യമില്ല. എന്റെ കുടുംബപരിപാലനത്തിനുവേണ്ട ഗോക്കളെ മാത്രം തന്നാൽ മതി." എന്നു പറഞ്ഞു യാജ്ഞവല്ക്യൻ. അദ്ദേഹം ഉപദേശം തുടന്നു: "പരമാത്മാവു് കളി നടത്തുന്നു. അതു മററുള്ളവർ കാണുന്നു. എന്നാൽ ഈ പ്രപഞ്ചത്തിലെ ആ കളിക്കാരനെ ആരും തിരിച്ചറിയുന്നില്ല. ഈ പ്രപഞ്ചം യഥാത്ഥമാണെന്നാണു തോന്നിക്കുന്നതു്. എന്നാൽ ആത്മജ്ഞാനം സിദ്ധിച്ച ഒരുവന്റെ സമാധ്യവസ്ഥയിൽ അയാഠംക്കു് ആഗ്രഹമില്ല; മാതാപിതാക്കളോ, ബന്ധുവോ, കുട്ടിയോ ഇല്ല; ദേവന്മാരോ ലോകമോ പാപമോ സങ്കടമോ തപസ്സോ ഇല്ല. സവ്വത്ര ആനന്ദം മാത്രം. അതിന്റെ ഒരു കണിക മതി മനുഷ്യസമുദായത്തെ മുഴുവൻ ആനന്ദിപ്പിക്കാൻ. എന്നാൽ ധ്യാനിക്കാതെയും ജ്ഞാനം സമ്പാദിക്കാതെയും സഞ്ചിതകമ്മത്തെ ഉന്മൂലനം ചെയ്യാൻ സാധ്യമല്ല. ഇലകഠം തിന്നു ജീവിക്കുന്ന ഒരു കൃമിയായിപ്പോലും അവനു ജീവിക്കേണ്ടി വരും. പിതൃലോകം, ഗന്ധവ്വലോകം, ദേവലോകം, ബ്രഹ്മലോകം ഇവയിൽകൂടിയെല്ലാം കമ്മാനുസരണം മനുഷ്യനു കടന്നുപോവേണ്ടി വരും. ആത്മജ്ഞാനം സിദ്ധിച്ചവൻ ശരീരനാശത്തോടെ ജീവബ്രഹ്മൈക്യം പ്രാപിക്കുന്നു."

### സന്ന്യാസിയാകുന്നു

യാജ്ഞവല്ക്യൻ ജനകന്റെ രാജ്യം സ്വീകരിച്ചില്ല. തന്റെ ശിഷ്യൻ പരിപൂണ്ണനായി എന്നു കണ്ടിട്ടു് അദ്ദേഹം അവിടെനിന്നു് പോയി. എന്നിട്ടു് യാജ്ഞവല്ക്യൻ തന്റെ സ്വത്തു് തന്റെ രണ്ടു ഭാര്യമാക്കായി വീതിച്ചുകൊടുത്തശേഷം സന്ന്യസിച്ചു. കാത്യായനി തന്റെ ഓഹരി സസന്തോഷം സ്വീകരിച്ചു. എന്നാൽ മൈത്രേയി സ്വണ്ണത്തേയും ധനത്തേയുംകാഠം ആത്മജ്ഞാനവും മോക്ഷവും കാംക്ഷിച്ചു് ധനം ഉപേക്ഷിച്ചു. യാജ്ഞവൽക്യന്റെ ശിക്ഷണത്തിൽ അവഠം ഒരു ഉത്തമസന്ന്യാസിനിയായിത്തീന്നു. അങ്ങനെ യാജ്ഞവല്ക്യൻ പരിശുദ്ധസന്ന്യാസിമാരെ സൃഷ്ടിച്ച ഒരു മഹാത്മാവായിത്തീന്നു. അദ്ദേഹം യഥാത്ഥത്തിൽ ഒരു ബ്രഹ്മഷിസമ്രാട്ടായിരുന്നു.

---

# ധ്രുവൻ

(കുട്ടികഠംക്കു് പഠിച്ചഭിനയിക്കാൻ പററിയ ഒരു നാടകം)

**ഏ. കരുണാകരമേനോൻ**

### കഥാപാത്രങ്ങഠം

1 ഉത്താനപാദമഹാരാജാവു്, 2 രാജപത്നി സുരുചി, 3 രാജപത്നി സുനീതി, 4 സുരുചിയുടെ പുത്രൻ ഉത്തമൻ, 5 സുനീതിയുടെ പുത്രൻ ധ്രുവൻ, 6 ശ്രീനാരദൻ, 7 ശ്രീഹരി, 8 മഹാലക്ഷ്മി.

രംഗം 1

(രാജകൊട്ടാരം. കർട്ടൻ ഉയരുമ്പോഠം ഉത്താനപാദൻ മകൻ ഉത്തമനെ മടിയിലിരുത്തി കളിപ്പിച്ചുകൊണ്ടിരിക്കുന്നു. ധ്രുവൻ പെട്ടെന്നോടിവന്നു് അച്ഛന്റെ മടിയിൽ കയറാൻ ശ്രമിക്കുന്നു. സുരുചി കോപിച്ചുകൊണ്ടു പ്രവേശിക്കുന്നു.)

സുരുചി: (അച്ഛന്റെ മടിയിൽ കയറാൻ ശ്രമിക്കുന്ന ധ്രുവകുമാരനെ നോക്കി) അമ്പ, അവന്റെ മോഹം നോക്കു! (ധ്രുവനെ പിടിച്ചു വലിച്ചു മാററി) കുട്ടികളായാൽ നടപ്പുള്ള കായ്യത്തിലേ ആശ വെയ്ക്കാവൂ. അതേയു്, കണ്ട പിള്ളേക്കു് കയറി കൂത്താടാനുള്ളതല്ല ആ മടിത്തട്ടു്, മനസ്സിലായോ? രാജാവിന്റെ മകനായതുകൊണ്ടെന്താണു കാര്യം? ഈ സുരുചിയുടെ വയററിലല്ലല്ലൊ നീ പിറന്നതു്! ആ രാജാവിന്റെ മടിയിലിരിക്കണമെങ്കിൽ വേഗം പോയി ഈശ്വരനെ തപസ്സുചെയ്തു് അദ്ദേഹത്തിന്റെ അനുഗ്രഹം സമ്പാദിച്ചു് എന്റെ മകനായി വന്നു പിറക്കുക. അല്ലാതെ നിന്റെ

ആഗ്രഹം സാധിക്കുവാൻ മററു വഴിയൊന്നുമില്ല. പോ കടന്നു് (തള്ളിമാററുന്നു).

(രാജാവിനു് ഇതു കണ്ടു കോപം വരുന്നുണ്ടെങ്കിലും സുരുചിയെ ഭയന്നു്, ഒരക്ഷരം മിണ്ടാൻപോലും അശക്തനായി മിഴിച്ചു നോക്കിക്കൊണ്ടിരിക്കുന്നു. ധ്രുവൻ ഏങ്ങിയേങ്ങിക്കരഞ്ഞുകൊണ്ടു രാജസന്നിധിയിൽ നിന്നു പോകുന്നു.)

കർട്ടൻ

രംഗം 2

(കർട്ടനുയരുമ്പോൾ ജപമാലയുടെ സഹായത്തോടെ സുനീതി ഹരിനാമം ജപിച്ചുകൊണ്ടിരിക്കുന്നു. അണിയറയിൽനിന്നു് ഉറക്കെ ഏങ്ങിക്കരച്ചിൽ കേൾക്കുന്നു; സുനീതി അതു ശ്രദ്ധിക്കുന്നു: എഴുന്നേററു നോക്കുന്നു. ധ്രുവൻ ഉറക്കെ ഏങ്ങിക്കരഞ്ഞുകൊണ്ടു പ്രവേശിച്ചു് അമ്മയുടെ കാൽക്കൽ വീഴുന്നു.)

സുനീതി: മകനേ എന്തിനാണു് നീയിങ്ങനെ സങ്കടപ്പെടുന്നതു്? (എടുത്തു മടിയിലിരുത്തി ശിരസ്സിൽ ചുംബിച്ചുകൊണ്ടു്) ആരാണു് എന്റെ മകനെ ഉപദ്രവിച്ചതു്? (കണ്ണുനീർ വാർത്തുകൊണ്ടു്) പറയൂ മകനെ, എന്തിനാണു് നീയിങ്ങനെ വ്യസനിക്കുന്നതു്? നിനക്കെന്തു പററി ?

ധ്രുവൻ: അമ്മേ,അമ്മേ,(ഏങ്ങിക്കരയുന്നു.)

സുനീതി: പറയൂ മകനെ.

ധ്രുവൻ: ഞാനച്ഛന്റെ മടിയിൽ ഒന്നു കയറാൻ ഭാവിച്ചപ്പോൾ ആ സുരുചിയമ്മയില്ലേ, ആ അമ്മ എന്നെ പിടിച്ചുവലിച്ചു താഴെയിറക്കി. കണ്ട പിള്ളേർക്കു വന്നു കൂത്താടാനുള്ളതല്ല ആ മടിയെന്നു പറഞ്ഞു. ഞാൻ കണ്ട പിള്ളേരാണോ അമ്മേ ? (അമ്മ കരയുന്നു.) ആ മടിയിൽ കയറണമെങ്കിൽ ഈശ്വരനെ തപസ്സു ചെയ്തു് ഈശ്വരന്റെ അനുഗ്രഹം വാങ്ങി ആ സുരുചിയമ്മയുടെ മകനായി ജനിക്കണമത്രെ!

സുനീതി: (കരഞ്ഞും ദീർഘശ്വാസമിട്ടുകൊണ്ടും) മകനേ, സമാധാനിക്കൂ, ഇതൊക്കെ നമ്മുടെ പ്രാരബ്ധമാണെന്നോർത്തു സമാധാനിക്കൂ, മകനെ. ആ അമ്മയുടെ പേരിൽ എന്റെ പൊന്നുമകനു് ഒരിക്കലും കോപവും അപകാരബുദ്ധിയുമുണ്ടാകരുതേ. എന്റെ മകൻ രാജാവിന്റെ മടിയിൽ കയറാൻ അർഹനല്ലെന്നു് ആ അമ്മ പറയുന്നതു് തികച്ചും ശരിയാണു് മകനെ. ഏതൊരുത്തിയെ ഭാര്യയെന്നു വിളിക്കാൻപോലും ആ രാജാവു് ലജ്ജിക്കുന്നുവോ അവളുടെ വയററിൽ ജനിച്ചു് അവളുടെ മുലപ്പാൽ കുടിച്ചു വളർന്നതാണു് നിന്റെ ദുഃഖത്തിന്റെ കാരണം. ഉത്തമനോടൊപ്പം രാജാവിന്റെ മടിയിലിരിക്കണമെങ്കിൽ അച്യുതപാദം ഭജിക്കണമെന്നല്ലേ ആ സുരുചിയമ്മ പറഞ്ഞതു്? അതു നീ ചെയ്യുക. പരമജ്ഞാനികൾപോലും ആ പാദപദ്മത്തെയല്ലേ ഭജിക്കുന്നതു്? അതുകൊണ്ടു് മോക്ഷേച്ഛുക്കൾപോലും ആരായുന്ന വിഷ്ണുഭഗവത്പാദാരവിന്ദങ്ങളെത്തന്നെ എന്റെ മകൻ അകമഴിഞ്ഞ ഭക്തിയോടെ ഇന്നുമുതൽ ഭജിക്കുക. എന്റെ പൊന്നുമകനേ, നിന്റെ മാലകററാൻ കമലാക്ഷനായ ശ്രീഹരിയെപ്പോലെ മറെറാരാളേയും ഞാൻ കാണുന്നില്ല.

ധ്രുവൻ: (സങ്കടമൊരുവിധം അടക്കി) അമ്മ പറഞ്ഞതനുസരിച്ചു് ആ സച്ചിദാനന്ദമൂർത്തിയെത്തേടി ഞാനിതാ പുറപ്പെടുകയായി. അമ്മ എന്നെ അനുഗ്രഹിച്ചാലും.

(ധ്രുവൻ അമ്മയെ നമസ്കരിക്കുന്നു. അമ്മ മകനെ പിടിച്ചെഴുന്നേല്പിച്ചു്, കണ്ണുനീർ വാർത്തുകൊണ്ടു്, വീണ്ടും വീണ്ടും ചുംബിക്കുന്നു.)

സുനീതി: പോയിവരൂ മകനെ. ഭഗവാൻ സച്ചിദാനന്ദമൂർത്തിയെ സർവ്വാത്മനാ അചഞ്ചലമായ ഭക്തിയോടെ ഭജിക്കുക. അദ്ദേഹം നമ്മുടെ സങ്കടം തീർത്തുതരും, സംശയമില്ല.

(ധ്രുവൻ തൊഴുതു് ഹരിനാമം പാടിക്കൊണ്ടു പോകുന്നു. കണ്ണെത്തുന്നതുവരെ അമ്മ മകനെ നോക്കിക്കൊണ്ടു നില്ക്കുന്നു.)

പാട്ടു്.

ഹരിനാരായണ ഗോവിന്ദ ! ജയനാരായണ ഗോവിന്ദ!
ഹരിനാരായണ ജയനാരായണ ജയ ഗോവിന്ദ ഗോവിന്ദ!

(ധ്രുവനോടൊപ്പം പാട്ടിന്റെ സ്വരവും അകന്നകന്നു പോകുന്നു.)

സുനീതി: (നെടുവീർപ്പിട്ടുകൊണ്ടു്) ഹാ! ജഗദീശ്വര! ഈയുള്ളവൾക്കു് അവിടുന്നല്ലാതെ മറെറാരു ഗതിയുമില്ലേ.

കർട്ടൻ

രംഗം 3

(കർട്ടൻ ഉയരുമ്പോൾ വനപ്രദേശം കാണുന്നു. ഹരിനാമം പാടിക്കൊണ്ടു ധ്രുവൻ പ്രവേശിക്കുന്നു. അകലെ

നിന്നു വരുന്ന മധുരഗാനധ്വനി കേട്ടു് ധ്രുവൻ ശ്രദ്ധിക്കുന്നു. വീണയുമേന്തി മധുരഗാനങ്ങൾ ആലപിച്ചുകൊണ്ടു് ശ്രീനാരദൻ പ്രവേശിക്കുന്നു. അദ്ദേഹത്തെ തിരിച്ചറിഞ്ഞ ധ്രുവബാലൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു. ശ്രീനാരദൻ ആ ബാലനെ പിടിച്ചെഴുന്നേല്പിച്ചു് ശിരസ്സിൽ കൈവെച്ചനുഗ്രഹിക്കുന്നു.)

നാരദന്റെ പാട്ടു്:

പാടുക വീണേ നീ ശ്രീഹരിതൻനാമം
നാണംവിട്ടെപ്പോഴും ശ്രദ്ധയോടെ,
ദുഃഖങ്ങൾ നീങ്ങുവാൻ ചിത്തം തെളിയുവാൻ
മോഹമകലുവാൻ പാടെടോ നീ
ഭക്തിയുണരുവാൻ ജ്ഞാനമുദിക്കുവാൻ
ശാന്തി ലഭിക്കുവാൻ പാടീടുക
മുക്തിയടയുവാൻ ഗാനം ചെയ്തീടുക
ശ്രീഹരിതന്നുടെ പുണ്യനാമം.

നാരദൻ: (ധ്രുവന്റെ ശിരസ്സിൽ കൈവെച്ചു്) ഹേ ക്ഷത്രിയബാലാ, വിസ്മയം! വിസ്മയം! വെറും പിഞ്ചുപൈതലാണെങ്കിലും സുരുചിയമ്മയുടെ വാക്ശരങ്ങൾ നിന്റെ ഹൃദയത്തിൽ വല്ലാതെ തറച്ചിരിക്കുന്നുവല്ലൊ. കളിച്ചുനടക്കേണ്ട കുട്ടികൾക്കോ മാനാപമാനങ്ങൾ ? അങ്ങനെ വല്ലതും നിന്റെ ഹൃദയത്തിലുണ്ടെങ്കിൽ അതു വെറും അജ്ഞാനംകൊണ്ടു മാത്രമാണു്. ലോകത്തിൽ എല്ലാ പ്രാണികൾക്കും സുഖദുഃഖങ്ങൾ അനുഭവപ്പെടുന്നതു് അവരവരുടെ കർമ്മഫലമായിട്ടാണു്. അമ്മയുടെ വാക്കുകൾ കേട്ടു് ആരുടെ അനുഗ്രഹം നേടാനാണോ നീയിപ്പോൾ ഇറങ്ങിപ്പുറപ്പെട്ടിട്ടുള്ളതു്, ആ ഭഗവാനെ ഉപാസിച്ചു സന്തോഷിപ്പിക്കുക എന്നതു് നീ കരുതുന്നപോലെ അത്ര എളുപ്പമല്ല. എത്രയോ ജന്മങ്ങൾ തപസ്സു ചെയ്തിട്ടുള്ള ഋഷിപുംഗവന്മാർക്കുപോലും പ്രാപിക്കാൻ പററാത്ത ആ പരമപദം കേവലം ഒരു പിഞ്ചുബാലനായ നിനക്കു് എങ്ങനെ പ്രാപിക്കാൻ സാധിക്കും ? അതുകൊണ്ടു് നിഷ്ഫലമായ നിന്റെ ഈ ശ്രമം ഉപേക്ഷിച്ചു് ഉടനെതന്നെ മടങ്ങുകയാണു് നല്ലതു്. എല്ലാം കർമ്മഫലമാണെന്നു കരുതി സന്തോഷത്തോടെ അനുഭവിക്കുക. അങ്ങനെയായാൽ കാലക്രമത്തിൽ നിനക്കീ സംസാരത്തെ തരണം ചെയ്യാൻ കഴിഞ്ഞെന്നു വരാം.

ധ്രുവൻ: ലോകഹിതത്തിനായി വീണയുമേന്തി എങ്ങും ചുററി നടക്കുന്ന ഹേ ഭഗവൻ! സുരുചിയമ്മയുടെ വാക്ശരങ്ങൾ എന്റെ ഹൃദയത്തെ വല്ലാതെ പിളർന്നിരിക്കുന്നു. അവിടുന്നു പറഞ്ഞതൊക്കെ ശരിയായിരിക്കാമെങ്കിലും, അതൊന്നും ആ പിളർന്ന ഹൃദയത്തിൽ തങ്ങിനില്ക്കുന്നില്ല. എന്റെ പിതൃജനങ്ങളോ മററുള്ളവരോ ഇതുവരെ പ്രാപിക്കാത്തതായ ആ പരമശാന്തിക്കുള്ള മാർഗ്ഗം എന്താണെന്നു് അങ്ങു ദയവായി പറഞ്ഞുതന്നാലും. അതൊന്നുകൊണ്ടേ ഈയുള്ളവൻ തൃപ്തനാകൂ.

നാരദൻ: വത്സാ, ധ്രുവാ, നിന്റെ ആത്മാർത്ഥത കണ്ടു് ഞാൻ അതീവ സന്തോഷിക്കുന്നു. നിന്റെ അമ്മ ഉപദേശിച്ച മാർഗ്ഗം തന്നെയാണു് ഏററവും നല്ല മാർഗ്ഗം. ഭഗവാൻ ഹരിയെ മനസ്സിലുറപ്പിച്ചുകൊണ്ടു് നീ ഭജിക്കുക. പരമകാരുണികനായ അദ്ദേഹം തീർച്ചയായും നിന്റെ അഭീഷ്ടങ്ങൾ സാധിച്ചു തരും. ധർമ്മാർത്ഥകാമമോക്ഷലാഭത്തിനുള്ള ഏകമാർഗ്ഗം ഹരിപാദസേവമാത്രമാണു്. നിനക്കു് സർവ്വമംഗളങ്ങളും ഭവിക്കട്ടെ. പാവനമായ കാളിന്ദിയുടെ തീരത്തുള്ള മധുവനത്തിലേയ്ക്കു ഉടനെ പുറപ്പെടുക. ശ്രീഹരിയുടെ സാന്നിദ്ധ്യം കൊണ്ടു പവിത്രമാണു് ആ പ്രദേശം. ആ പവിത്രനദിയിൽ നിത്യവും മൂന്നു നേരം സ്നാനം ചെയ്തു് യഥാവിധി ഹരിസ്സവയനുഷ്ഠിക്കുക. 'ഓം നമോ ഭഗവതെ വാസുദേവായ,' എന്ന മന്ത്രമുച്ചരിച്ചുകൊണ്ടു് അർച്ചനപൂജാദികൾ നടത്തി ഭഗവാനെ ആരാധിക്കുക. വിഷയവിരക്തനായി പരമപ്രേമത്തോടുകൂടി നിരന്തരം ഭഗവാനെ ഭജിക്കുകയാണെങ്കിൽ അതുതന്നെയാണു് മുക്തിക്കുള്ള മാർഗ്ഗം. (ധ്രുവൻ തൊഴുതുകൊണ്ടു് നാരദനെ പ്രദിക്ഷണം വെച്ചു നമസ്കരിക്കുന്നു.)

നാരദൻ: (ധ്രുവന്റെ ശിരസ്സിൽ കൈവെച്ചു്) വത്സാ ധ്രുവാ, നിന്റെ എല്ലാ അഭീഷ്ടങ്ങളും സാധിക്കുമാറാകട്ടെ.

കർട്ടൻ

രംഗം 4

(രാജകൊട്ടാരം. ഉത്താനപാദൻ വല്ലാതെ ചിന്തയിലാണ്ടു്, മ്ലാനവദനനായി, താടിക്കു കയ്യും കൊടുത്തു് ഇരിക്കുന്നു. ശ്രീനാരദൻ പാടിക്കൊണ്ടു് പ്രവേശിക്കുന്നു. രാജാവു് എഴുന്നേററു് മഹർഷിയെ പ്രണമിച്ച ശേഷം അദ്ദേഹത്തിനു് ആസനം നല്കി ഉപചരിക്കുന്നു.)

നാരദൻ: (ആസനസ്ഥനായ ശേഷം) അല്ലയോ രാജാവേ, അങ്ങെന്താണ് ഇങ്ങനെ ചിന്തയിലാണ്ടു് മ്ലാനവദനനായിരിക്കുന്നതു്? എന്താണങ്ങയെ അലട്ടിക്കൊണ്ടിരിക്കുന്നതു്?

രാജാവു്: ഹാ! ഞാനെന്തു പറയട്ടെ! ഒരു സ്ത്രീക്കടിമയായി ഞാനെന്റെ അരുമസന്താനത്തെ കൊട്ടാരത്തിൽനിന്നു് ആട്ടിപ്പുറത്താക്കി. അശരണനായി ഇപ്പോൾ അലഞ്ഞുതിരിയുന്ന ആ ബാലനു എന്താപത്താണാവോ സംഭവിച്ചിരിക്കുക? എന്റെ മടിയിലൊന്നു കയറിയിരിക്കാൻ ആർത്തി പൂണ്ടു വന്ന ആ ഓമനപ്പൈതലിനെ —— ഹാ! ഞാനെന്തു പറയട്ടെ! എത്ര വലിയ ദുഷ്ടനാണു് ഞാൻ!

നാരദൻ: അല്ലയോ രാജൻ, മകനെപ്പററി അങ്ങു് ഒട്ടും വ്യാകുലപ്പെടേണ്ട. അങ്ങയുടെ പുത്രൻ ഇപ്പോൾ ഈശ്വരന്റെ രക്ഷയിലാണ്. ആ ബാലന്റെ പ്രഭാവം താങ്കളല്പംപോലുമറിയുന്നില്ല. അത്യന്തം ദുഷ്ക്കരമായ തപസ്സുകൊണ്ടു് ശ്രീഹരിയുടെ പ്രീതി സമ്പാദിച്ച് അങ്ങയുടെ പുത്രൻ താമസിയാതെ മടങ്ങിയെത്തും. ആ സത്പുത്രൻവഴി അങ്ങയുടെ പേരു് മൂന്നു ലോകത്തിലും പരക്കും. സമാധാനമായിരിക്കുക. (പോകാനെഴുന്നേല്ക്കുന്നു. രാജാവു താണു വണങ്ങുന്നു. നാരദൻ പാടിക്കൊണ്ടു പോകുന്നു.)

കട്ടൻ

രംഗം 5

(കാളിന്ദിയുടെ തീരത്തുള്ള മധുവനം. ധ്രുവൻ ഹരിനാമം പാടിക്കൊണ്ടു പ്രവേശിക്കുന്നു.)

ധ്രുവൻ: (ചുററും നോക്കി) ഹാ! ഇതു തന്നെയാണു് ഏററവും പററിയ സ്ഥലം. മഹർഷിപുംഗവൻ നിർദ്ദേശിച്ചതും ഇതുതന്നെയായിരിക്കണം. ഹരിപാദങ്ങളിൽ മനസ്സു് ഏകാഗ്രമാക്കി ധ്യാനിക്കുന്നതിനു് ഇതിലും പററിയ ഒരു സ്ഥാനമോ അന്തരീക്ഷമോ വേറെ കാണുമെന്നു തോന്നുന്നില്ല. ഏതായാലും പവിത്ര കാളിന്ദിയിൽ സ്നാനം ചെയ്തു പുഷ്പങ്ങളും മററും കൊണ്ടുവന്നു് ഇപ്പോൾതന്നെ അർച്ചനാദികൾ തുടങ്ങിക്കളയാം.

(പോകുന്നു. കുളികഴിഞ്ഞു പുഷ്പങ്ങളും ഒരു ശിലാവിഗ്രഹവും കൊണ്ടുവരുന്നു. ആ വിഗ്രഹം ഒരു സ്ഥാനത്തുറപ്പിച്ചു് അർച്ചന നടത്തുന്നു. 'ഓം നമോ ഭഗവതേ വാസുദേവായ' എന്നൊക്കെ ആവർത്തിച്ചാവർത്തിച്ചു ചൊല്ലുന്നു. അവസാനം 'ഓം' എന്നു മാത്രം കേൾക്കുന്നു. ക്രമത്തിൽ അതും കേൾക്കാതാകുന്നു.)

കട്ടൻ

രംഗം 6

(മധുവനം. ധ്രുവൻ സമ്പൂർണ്ണധ്യാനത്തിൽ മുഴുകി നിശ്ചേഷ്ടനായിരിക്കുന്നു)

കട്ടൻ

രംഗം 7

(മധുവനം. കട്ടനുയരുമ്പോൾ ധ്രുവൻ ഒററക്കാലിൽ ഗാഢമായ തപസ്സിലാണ്ടുനില്ക്കുന്നു.)

കട്ടൻ

രംഗം 8

(വൈകുണ്ഠം. കട്ടനുയരുമ്പോൾ ശ്രീഹരി പട്ടുമെത്തയിൽ ചാരിക്കിടക്കുന്നു. ഭഗവാന്റെ പാദസേവ ചെയ്തുകൊണ്ടു മഹാലക്ഷ്മി സമീപത്തിരുപ്പുണ്ടു്. ഭഗവാൻ ഇടയ്ക്കിടയ്ക്കു് എഴുന്നേല്ക്കാൻ ഭാവിക്കുന്നു, വീണ്ടും കിടക്കുന്നു.)

ലക്ഷ്മീദേവി: അവിടന്നെന്താണു് അല്പം അസ്വസ്ഥനെന്നപോലിരിക്കുന്നതു്?

ഭഗവാൻ: ഹേയ്, ഒന്നുമില്ല.

ലക്ഷ്മീദേവി: അതല്ല, എന്തോ അസ്വസ്ഥതയുണ്ടു്. അവിടന്നു് അതു പറയാൻ മടിക്കുകയാണു്.

ഭഗവാൻ: കാര്യമിതാണു്: എന്റെ ഒരു ഭക്തൻ, ഒരു പിഞ്ചുബാലൻ, എന്റെ ദർശനത്തിനുവേണ്ടി അതിതീവ്രമായ തപസ്സിലേപ്പെട്ടിരിക്കുന്നു. അഖിലാധിഷ്ഠാനമായ അക്ഷരബ്രഹ്മത്തെ ഉള്ളിലടക്കി സർവ്വപ്രപഞ്ചവും താനെന്നു കണ്ടുകൊണ്ടാണു് ആ ഭക്തോത്തമൻ ഒററക്കാലിൽ തപസ്സു ചെയ്യുന്നതു്. അതിന്റെ ഫലമായി സമസ്തജീവജാലങ്ങൾക്കും മുമ്പൊരിക്കലും അനുഭവപ്പെടാത്ത പ്രാണനിരോധം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു. അതിനെപ്പററി സങ്കടം പറയാൻ അതാ ദേവന്മാരെത്തിക്കഴിഞ്ഞല്ലൊ. ആദ്യം അവരെ ഒന്നു സമാധാനിപ്പിച്ചയയ്ക്കട്ടെ. (എഴുന്നേററു് രണ്ടടി നടന്നു് സങ്കടമുണർത്തിക്കാൻ ദൂരെ വന്നു

നില്ക്കുന്ന ദേവന്മാരെ ഉദ്ദേശിച്ച് അവരോടായി) അല്ലയോ ദേവന്മാരേ, നിങ്ങൾ പറയാൻ വന്ന കാര്യം ഞാൻ മനസ്സിലാക്കിയിരിക്കുന്നു. ധ്രുവബാലൻെറ തീവ്രമായ തപസ്സു നിമിത്തമാണ് ജീവജാലങ്ങൾക്കെല്ലാം ഇപ്പോൾ പ്രാണനിരോധം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നത്. ഞാനുടനെ ചെന്ന് അവനെ ആ വൻതപസ്സിൽനിന്നു മാററുന്നുണ്ട്. നിങ്ങൾ സമാധാനമായി മടങ്ങുവിൻ. (വീണ്ടും മെത്തയിൽ വന്നിരുന്ന് ലക്ഷ്മീദേവിയോടായി) ഞാൻ ഉടനെ ഗരുഡൻെറ കണ്ഠമേറി മധുവനത്തിലേയ്ക്കു പുറപ്പെടുകയായി. ഭക്തോത്തമനായ ആ ധ്രുവബാലനു ദർശനം നല്കി അവനിന്നേപ്പെട്ടിട്ടുള്ള വൻതപസ്സിൽനിന്ന് അവനെ വിരമിപ്പിക്കട്ടെ.

കട്ടൻ

രംഗം 9

മധുവനം

(ധ്രുവൻ സർവ്വവും മറന്ന് ഭഗവാനെത്തന്നെ ധ്യാനിച്ചുകൊണ്ട് ഒററക്കാലിൽ തപസ്സുചെയ്യുന്നു. ക്രമത്തിൽ ശംഖചക്രഗദാപത്മങ്ങളോടുകൂടിയ ഭഗവദ്രൂപം ഉള്ളിൽ തെളിഞ്ഞുകാണുന്നു. അതു കണ്ട് ആനന്ദത്തിൽ ആറാടുന്നു, ആനന്ദാശ്രുക്കൾ പൊഴിയുന്നു, ദേഹമാസകലം രോമാഞ്ചമുണ്ടാകുന്നു. ഉള്ളിൽ കണ്ട ആ ദിവ്യരൂപം പെട്ടെന്ന് അപ്രത്യക്ഷമാകുന്നു. ആകെ പരിഭ്രമിച്ച്, കണ്ണു തുറന്ന ധ്രുവൻ ചുററും നോക്കുന്നു. അപ്പോൾ അതേ രൂപം തന്നെ തൻെറ മുമ്പിൽ വന്നു നില്ക്കുന്നത് ആ ബാലൻ കാണുന്നു. ധ്രുവൻ ഭഗവാൻെറ മുമ്പിൽ ദണ്ഡനമസ്കാരം ചെയ്യുന്നു. ഭഗവാൻ ആ ബാലനെ പിടിച്ചെഴുന്നേല്പിക്കുന്നു. കൈകൂപ്പിനില്ക്കുന്ന ആ ബാലൻ സംസാരിക്കാൻ ശ്രമിക്കുന്നുണ്ടെങ്കിലും ശബ്ദം വരുന്നില്ല. അതു മനസ്സിലാക്കിയ ഭഗവാൻ തൻെറ ശംഖുകൊണ്ടു ധ്രുവൻെറ കവിളത്തു തലോടുന്നു. ധ്രുവനിൽനിന്ന് ഉടനെ ഒരു വാക്പ്രവാഹം തന്നെ ഉണ്ടാകുന്നു.)

> യോഽന്തഃ പ്രവിശ്യ മമ വാചമിമാം പ്രസുപ്താം
> സംജീവയത്യഖിലശക്തിധരഃ സ്വധാമ്നാ
> അന്യാംശ്ച ഹസ്തചരണശ്രവണത്വഗാദീൻ
> പ്രാണാൻ നമോ ഭഗവതേ പുരുഷായ തുഭ്യം.

ഇന്ദിരാപതേ, ഹരേ, സമസ്തേശ്വരാ, അവിടത്തോടുള്ള അനന്യഭക്തികൊണ്ടു പരിശുദ്ധഹൃദയരായിത്തീർന്നിട്ടുള്ളവരുമായി എപ്പോഴും സഹവാസമുണ്ടാകുവാനായി ഈയുള്ളവനെ അവിടന്നു കനിഞ്ഞനുഗ്രഹിക്കേണമേ. അവരിൽനിന്ന് അവിടത്തെ ദിവ്യകഥാമൃതം പാനം ചെയ്ത് വിഷയവിരക്തനായി, ദുഃഖപൂർണ്ണമായ ഈ ഭവാബ്ധിയെ ഈയുള്ളവൻ തരണം ചെയ്യട്ടെ. ഏകനായി, അനന്തനായി, വികാരവിഹീനനായി, ലോകങ്ങൾക്കെല്ലാം ഉല്പത്തിസ്ഥാനമായി, ആദ്യനായി, ആനന്ദമായി, ബ്രഹ്മമായി, പ്രകാശിക്കുന്ന വേദവേദ്യനായ ഹേ ഭഗവാനെ, അങ്ങയെ സർവ്വാത്മനാ ഞാൻ ശരണം പ്രാപിക്കുന്നു. അവിടത്തെ അകമഴിഞ്ഞുള്ള അനുഗ്രഹം ഈ പിഞ്ചുബാലനിൽ വർഷിച്ചാലും.

ഭഗവാൻ: വത്സാ, ധ്രുവാ, നിൻെറ അനന്യസാധാരണമായ ഭക്തി കണ്ട് ഞാനത്യധികം പ്രസാദിച്ചിരിക്കുന്നു. നിൻെറ അഭിലാഷമെല്ലാം ഞാനറിഞ്ഞിരിക്കുന്നു, നിനക്കു സർവ്വമംഗളങ്ങളും ഭവിക്കട്ടെ. എല്ലാത്തിനും ഉപരിസ്ഥമായ, നാശമററ, സദാ തിളങ്ങിക്കൊണ്ടിരിക്കുന്ന ധ്രുവപദംതന്നെ നിനക്കിതാ ഞാൻ തരുന്നു. താരാസമൂഹസമന്വിതം, അഗ്നിയും ശുക്രനും കശ്യപനും മററും എന്നും വലംവെച്ചുകൊണ്ടിരിക്കുന്ന ആ അത്യുന്നതപദവിതന്നെ നിനക്കിരിക്കട്ടെ. നിൻെറ പിതാവ് വാനപ്രസ്ഥ്യം സ്വീകരിക്കുമ്പോൾ, ധർമ്മമാർഗ്ഗത്തിൽനിന്നും അണുപോലും വ്യതിചലിക്കാതെ മുപ്പത്താറായിരം വത്സരം ഭംഗിയായി നീ ഈ ലോകം ഭരിക്കും. നായാട്ടിൽ നഷ്ടപ്പെട്ട ഉത്തമനെത്തേടി അവൻെറ അമ്മ കാടാന്ന് അഗ്നിയിൽപ്പെട്ടു നശിക്കും. നീയാകട്ടെ യാഗങ്ങളാൽ എന്നെ അർച്ചനം ചെയ്തും, ഉത്തമഭോഗങ്ങളനുഭവിച്ചും, നിരന്തരം എന്നെ സ്മരിച്ചും, നാളുകൾ പോക്കും. പിന്നീട് ഏതു സ്ഥാനത്തെത്തിയാൽ ഈ സംസാരത്തിലേയ്ക്കു വീണ്ടും മടങ്ങിപ്പോരേണ്ടതില്ലയോ, പരമമായ ആ വിഷ്ണുപദംതന്നെ നീ പ്രാപിക്കുകയും ചെയ്യും. നീയിപ്പോൾ കൊട്ടാരത്തിലേയ്ക്കു മടങ്ങുക. (ഭഗവാൻ അപ്രത്യക്ഷനാകുന്നു.)

ധ്രുവൻ: (സ്വഗതം) കഷ്ടം ! അനേകജന്മങ്ങളിലെ സമാധിയോഗത്തിനാൽ ജിതേന്ദ്രിയരായ സനന്ദാദികൾക്കുപോലും ഭഗവാൻെറ പാദച്ഛായ അറിയാൻമാത്രമേ കഴിഞ്ഞുള്ളു. എന്നാൽ കേവലം ആറു മാസത്തെ തപസ്സുകൊണ്ട് ആ പാദപദ്മങ്ങളുടെ പ്രത്യക്ഷ

ദർശനംതന്നെ എനിക്കു ലഭിച്ചു. പക്ഷേ ആ ഭവച്ഛേദിയോടു ഭവത്തെയാണല്ലൊ ഞാൻ യാചിച്ചതു്! കഷ്ടംതന്നെ!

കർട്ടൻ

രംഗം 10

(കട്ടനയരുമ്പോഠം ഉപവനം കാണന്നു. ഒരു ഭാഗത്തുനിന്നു ധ്രുവൻ നടന്നുവരുന്നു. മറുഭാഗത്തുനിന്നു ധ്രുവനെ സ്വീകരിക്കുവാൻ ഉത്താനപാദൻ, സുരുചി, സുനീതി, ഉത്തമൻ എല്ലാവരും പ്രവേശിക്കുന്നു — ഉത്തമൻ ഓടിവന്നു ധ്രുവനെ കെട്ടിപ്പിടിക്കുന്നു. ഉത്താനപാദൻ ധ്രുവനെ എടുക്കാൻ ഭാവിക്കുന്നു. ധ്രുവൻ അച്ഛന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു. രാജാവു് പുത്രനെ പിടിച്ചെഴുന്നേല്പിച്ചു് എടുത്തു മാറോടണച്ചു ചുംബിക്കുന്നു.)

രാജാവു്: പൊന്നുമകനേ, നീ ഈ കുലത്തേയും രാജ്യത്തെത്തന്നേയും ധന്യമാക്കിയിരിക്കുന്നു. നീയെന്നും ഈ കുലത്തിന്നൊരലങ്കാരമായി പരിലസിക്കും.

(ധ്രുവൻ സുരുചിയെ നമസ്കരിക്കുന്നു. സുരുചി ധ്രുവനെ എഴുന്നേല്പിച്ചു് എടുത്തു മാറോടണച്ചു് ചുംബിക്കുന്നു.)

സുരുചി: മകനേ, നീ ദീർഘായുഷ്മാനായി വാഴുക. എന്റെ സകല തെററും ക്ഷമിച്ചു് എനിക്കു മാപ്പു തരുക. ഈശ്വരനു പ്രിയനായവൻ എല്ലാ ജീവികഠംക്കും പ്രിയനാണു്, നിന്നെ പുത്രനെന്നു വിളിക്കുന്നതിൽ ഞാനഭിമാനംകൊള്ളുന്നു.

(ധ്രുവൻ സുനീതിയെ നമസ്കരിക്കുന്നു. അമ്മ മകനെ വാരിയെടുത്തു തുടരെത്തുടരെ ചുംബിക്കുന്നു. ഇടമുറിയാതെ അശ്രുധാര പൊഴിക്കുന്നു.)

കർട്ടൻ

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം

ജനവരിമാസത്തിലെ ആദ്ധ്യാത്മിക അന്തര്യോഗം 14. 1. 1973-ൽ നടത്തപ്പെടും.

## വിശേഷദിവസങ്ങഠം

25. 1. 1973 വിവേകാനന്ദജയന്തി

5. 2. 1973 ബ്രഹ്മാനന്ദജയന്തി

6. 3. 1973 ശ്രീരാമകൃഷ്ണജയന്തി

## ആജീവനാന്തവരിക്കാർ, പ്രബുദ്ധകേരളത്തിന്നു്

ഞങ്ങളുടെ അപേക്ഷയനുസരിച്ചു് നൂറു ഉറുപ്പിക അടച്ചു് പ്രബുദ്ധകേരളത്തിന്റെ ആജീവനാന്ത അംഗങ്ങളായി പല സുഹൃത്തുക്കളും ചേൎന്നുകൊണ്ടിരിക്കുന്ന വിവരം സന്തോഷപൂൎവ്വം അറിയിക്കുന്നതോടൊപ്പം ഇനിയും കൂടുതൽ കൂടുതൽ സുഹൃത്തുക്കഠം മുന്നോട്ടു വരുവാൻ അഭ്യൎത്ഥിക്കുകയും ചെയ്യുന്നു.

എന്നു്,

മാനേജർ, പ്രബുദ്ധകേരളം.

# അഭ്യർത്ഥന

**കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമ ക്ഷേത്രനിർമ്മാണനിധിയിലേയ്ക്കു് യഥാശക്തി സംഭാവനചെയ്യുക.**

സുഹൃത്തുക്കളേ,

ഈശ്വരാനുഗ്രഹവും ബഹുജനസഹകരണവുംകൊണ്ടു് നമ്മുടെ ക്ഷേത്രത്തിന്റെ പണി ഒരുവിധം പുരോഗമിച്ചുകൊണ്ടിരിയ്ക്കുയാണെന്നറിയിയ്ക്കുവാൻ സന്തോഷമുണ്ടു്. മൊത്തം വേണ്ടിവരുന്ന (വർദ്ധിച്ചുവരുന്ന കൂലിച്ചിലവും സാധനങ്ങളുടെ വിലയും കണക്കാക്കി പുതുക്കിയ എസ്റ്റിമേററനുസരിച്ചു്) മൂന്നരലക്ഷം ഉറുപ്പികയിൽ 185,001 രൂപ മാത്രമേ ഇതിനകം സംഭരിയ്ക്കുവാൻ കഴിഞ്ഞിട്ടുള്ളു. ബാക്കി ഒന്നര ലക്ഷത്തിലധികം ഉറുപ്പിക ഇനിയും ഉണ്ടാകേണ്ടിയിരിയ്ക്കുന്നു. ഇതുവരെ ക്ഷേത്രനിർമ്മാണനിധിയിലേയ്ക്കു് സംഭാവന തന്നിട്ടുള്ളവരുടെ പേരുവിവരവും തുകയും പ്രബുദ്ധകേരളത്തിന്റെ അനന്തരലക്കങ്ങളിൽ പ്രസിദ്ധം ചെയ്യുന്നതാണു്.

ശ്രീശങ്കരാചാര്യസ്വാമികളുടെ ജന്മംകൊണ്ടു് പരിപാവനവും ശ്രീ ആഗമാനന്ദ സ്വാമികളുടെ പ്രവർത്തനംമൂലം വിശ്വവിഖ്യാതവുമായ ഈ പ്രദേശത്തു് സ്ഥാപിതമാകുന്ന മഹത്തും ബൃഹത്തുമായ ഈ ശ്രീരാമകൃഷ്ണക്ഷേത്രം യഥാസമയം പൂർത്തിയാക്കേണ്ട പ്രഥമവും പ്രധാനവുമായ കർത്തവ്യവും ബാദ്ധ്യതയും കേരളീയരായ എല്ലാവർക്കും വിശിഷ്യ ശ്രീശങ്കരഭഗവത്പാദരുടേയും ശ്രീരാമകൃഷ്ണദേവന്റേയും അനുയായികൾക്കും ആരാധകർക്കും ഉണ്ടെന്നു പറയേണ്ടതില്ലല്ലോ. ഈ സംരംഭത്തിന്റെ പ്രാധാന്യത്തിനും ഗൗരവത്തിനും അനുസൃതമായ ഒരു സംഭാവന നൽകുവാൻ ആരും ഉപേക്ഷ വിചാരിക്കയില്ലെന്നും വിശ്വസിക്കുന്നു.

ആശ്രമത്തിൽനിന്നു പ്രത്യേകം ചുമതലപ്പെടുത്തുന്ന പ്രതിനിധികൾമുഖേനയോ, നേരിട്ടു് ആശ്രമം പ്രസിഡണ്ടിന്റെ പേർക്കോ സംഭാവന അയച്ചുകൊടുക്കാവുന്നതാണു്. ചെക്കുകളും മണിയാർഡറുകളും ''പ്രസിഡണ്ടു്, ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി P. O., എറണാകുളം ഡിസ്ട്രിക്റ്റ്'' എന്ന വിലാസത്തിൽ അയയ്ക്കാൻ താല്പര്യപ്പെടുന്നു.

എന്നു്,

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം,
കാലടി.
1. 1. 1973

ശുഭാശംസി
ഗണാനന്ദസ്വാമി
പ്രസിഡണ്ടു്.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 58 | 1973 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറേക്കൂടെ പരക്കെ ഉപദേശിക്കയും ആചരിക്കയും ചെയ്തിരുന്നു എങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളിലേയും ദുഃഖങ്ങളിലേയും ഒരു വലിയ ഭാഗം കാണാതെ പോകുമായിരുന്നു. മനുഷ്യചരിത്രത്തിൽ മഹാത്മാക്കളുടെയും മഹതികളുടെയും ജീവിതത്തിൽ ഒരു ശക്തി സർവ്വോത്തരമായി കാണുന്നുണ്ടെങ്കിൽ അതു് ആത്മവിശ്വാസമാകുന്നു. സ്വമഹത്ത്വത്തിൽ അവർക്കു ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാത്മാക്കളുമായി. ഒരാൾ എത്രയെങ്കിലും അധഃപതിച്ചുകൊള്ളട്ടെ, ഒടുവിൽ വെറും നിരാശകൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാൽ വെയ്ക്കും, അപ്പോൾ മുതൽ അയാൾക്കു് ആത്മവിശ്വാസവും ഉണ്ടാകും. എന്നാൽ അതു് ആദികാലം മുതൽ നമുക്കു് ഉണ്ടായിരുന്നാൽ അധികം നന്നു്. അനേകം കഷ്ടാനുഭവങ്ങൾ കൂടാതെ കഴിക്കാം. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസം അത്രയും അവർക്കുള്ള ആത്മവിശ്വാസത്തിന്റെ ഏററക്കുറവു നിമിത്തമാണു്. ആത്മവിശ്വാസത്താൽ എന്തിനും കഴിവുണ്ടാകും. അതു ഞാൻ എന്റെ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടു്, ഇപ്പോഴും അനുഭവിക്കുന്നുണ്ടു്. കാലം ചെല്ലുംതോറും ആത്മവിശ്വാസത്തിനു ബലം കൂടിവരുന്നതുമുണ്ടു്. ഈശ്വരവിശ്വാസമില്ലാത്തവനാണു് നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ മതം പറയുന്നു ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്നു്. ഏന്നാൽ അതു തൻകാര്യവിശ്വാസമല്ല. ഏകത്വം എന്നത്രേ വേദാന്തമതം. നിങ്ങൾ തന്നെ സർവ്വം. അതുകൊണ്ടു് നിങ്ങളിൽ വിശ്വസിക്കുന്നതു് സർവ്വത്തിലും വിശ്വസിക്കുന്നതാകുന്നു. നിങ്ങൾ നിങ്ങളെ സ്നേഹിക്കുന്നതു് സർവ്വത്തേയും സ്നേഹിക്കുന്നതാകുന്നു. സർവ്വവും ഏകമായതുകൊണ്ടു് ആത്മസ്നേഹം എന്നതു് തിര്യ്ഗാദി സർവ്വത്തേയും സ്നേഹിക്കുന്നതാകുന്നു. ഈ മഹാവിശ്വാസമാകുന്നു ലോകത്തെ നന്നാക്കുക. അതെനിക്കു തീർച്ചയുണ്ടു്. ''എനിക്കു് എന്നെപ്പററിയെല്ലാമറിയാം'' എന്നു സത്യമായി പറവാൻ കഴിയുന്നവനാകുന്നു മനുഷ്യോത്തമൻ.

— വിവേകാനന്ദസ്വാമികൾ.

# ആധുനികാചാര്യൻ

മനുഷ്യസമൂഹത്തെ ശ്രേയോമാർഗ്ഗത്തിലൂടെ നയിച്ച് പരമശാന്തിയിലെത്തിക്കുന്ന ആളാണ് ആചാര്യൻ. ശ്രേയോമാർഗ്ഗത്തിൽ സ്വയം ചരിച്ചുകൊണ്ടുവേണം ഇതരനെ അതിലേ ചരിപ്പിക്കാൻ.

ആചിനോതി ച ശാസ്ത്രാണി
ആചാരേ സ്ഥാപയത്യപി
യശ്ച ആചരതേ നിത്യം
സ ആചാര്യ ഇതീര്യതേ.

എന്നാണ് ആചാര്യലക്ഷണം. 'ശാസ്ത്രമർമ്മങ്ങളെ പ്രകടമാക്കുമാറു് ശാസ്ത്രവ്യാഖ്യാനം ചെയ്യുന്നവനും, ആ ശാസ്ത്രവ്യാഖ്യാനത്തിനു ദൃഷ്ടാന്തസഹിതം ഉറപ്പു കൊടുക്കുന്നവനും അതനുസരിച്ച് സ്വയം ജീവിക്കുന്നവനുമാണ് ആചാര്യൻ എന്ന നാമധേയത്തിന്നർഹനായവൻ' എന്നർത്ഥം. ഈ ലക്ഷണത്തിൽനിന്നു് ഭൗതികശാസ്ത്രവിജ്ഞാനികളല്ല ആചാര്യപദംകൊണ്ടു വിവക്ഷിക്കപ്പെട്ടിരുന്നവരെന്നു വ്യക്തം. രണ്ടും രണ്ടും നാലെന്നു പഠിപ്പിക്കുന്നവനു് അനുഷ്ഠാനത്തിൽ കാണിക്കാനെന്തിരിക്കുന്നു? ഓക്സിജനും ഹൈഡ്രജനും ചേർന്നാൽ വെള്ളമുണ്ടാകുമെന്നു ഒരുവൻ പരീക്ഷണംമൂലം തെളിയിച്ചാലും അയാൾക്കു് ജീവിച്ചുകാട്ടാൻ അതിലെന്തുണ്ടു്? അതുകൊണ്ടു് ആചാര്യപദത്തിനർഹൻ ഭൗതികവിജ്ഞാനിയല്ല എന്നു തെളിയുന്നു. ഗുരുപദത്തിൻെറ പര്യായമായിട്ടുമല്ല ഇവിടെ ആചാര്യശബ്ദം പ്രയോഗിച്ചിട്ടുള്ളതു്. ഇരു വ്യക്തികൾ തമ്മിലുള്ള ബന്ധത്തെ മാത്രമേ ഗുരുശിഷ്യപദങ്ങൾ പ്രകാശിപ്പിക്കുന്നുള്ളു. ആചാര്യൻ അങ്ങനെയല്ല. ഒരു സമൂഹത്തിൻെറയോ സമൂഹങ്ങളുടേയോ മാർഗ്ഗദർശകനായിരിക്കും ആചാര്യൻ; മനുഷ്യസമുദായത്തിന്നു മുഴുവൻ ആദർശഭൂതനായവൻ ഉത്തമാചാര്യനും. മനുഷ്യസമുദായത്തിന്നാകമാനം പരമശാന്തി കൊടുക്കുന്ന പരമസത്യസാക്ഷാത്കാരത്തിനു വഴി തെളിയിക്കുന്നയാളെയാണു് ആചാര്യൻ എന്നു് ഇവിടെ പറഞ്ഞതു്.

ലോകത്തിലെ പല പല സമൂഹങ്ങൾക്കും പല പല ആചാര്യന്മാരുണ്ടായിരുന്നു. അവരുടെ അരുൾമൊഴികളെ ഉൾക്കൊണ്ടിട്ടുള്ള പലരും ഓരോ സമൂഹത്തിലും വളരുകയും പരമശാന്തി അടയുകയും ചെയ്തിട്ടുണ്ടു്. ഇങ്ങനെ ലോകോദ്ധാരകരായിരുന്ന ആചാര്യന്മാരാരെല്ലാമാണു്? അവർ പലരുമുണ്ടായിരുന്നു: ശ്രീ ബുദ്ധൻ, ഭഗവാൻ കൃസ്തു, മുഹമ്മദ്നബി, ശ്രീശങ്കരൻ, ശ്രീകൃഷ്ണനെന്നിങ്ങനെ പല പേരിലും വിളിക്കപ്പെട്ടിരുന്നവരാണു് കഴിഞ്ഞകാലത്തിലുണ്ടായിരുന്ന ആചാര്യന്മാർ. അനുയായികൾ അവരുടെ ഉപദേശവാണികളെ ആചാര്യസ്ഥാനത്തു പ്രതിഷ്ഠിച്ചു. കടുകിടതെററാതെ ആ അരുൾമൊഴികളെ അവർ പിൻതുടർന്നുപോരുകയും ചെയ്തു. പക്ഷേ കാലാന്തരത്തിൽ അരുൾമൊഴികൾ തെററിദ്ധരിക്കപ്പെട്ടു എന്നു വേണം കരുതാൻ. അല്ലെങ്കിൽ മനുഷ്യസമുദായത്തിന്നാകമാനം — എന്തിന്നു മനുഷ്യന്നുമാത്രം, സകല പ്രാണിജാലത്തിന്നും — ശാശ്വതസുഖം കാംക്ഷിച്ച ആചാര്യന്മാരുടെ വാണികൾ എങ്ങനെ പരസ്പരവിരുദ്ധങ്ങളായി? ഇതു പരീക്ഷിച്ചറിയേണ്ട ഒരു വിഷയമാണു്. പക്ഷേ പരീക്ഷണത്തിനു മുതിരുന്നവരെത്ര പേരുണ്ടു്? വളരെ കുറച്ചു മാത്രം. ''മനുഷ്യാണാം സഹസ്രേഷു കശ്ചിദ് യതതി സിദ്ധയേ'' എന്നാണല്ലോ ഭഗവദ്വാക്യവും. എങ്കിലും ഈ ശ്രമം മാത്രം ചെയ്യുന്നവരെപ്പോലും ഭഗവാൻ 'സിദ്ധൻ' എന്നാണു വിളിച്ചതെന്നോർക്കണം. അതിനാൽ അദ്ധ്യാത്മസത്യം തേടി പുറപ്പെടുന്നവർ എണ്ണത്തിൽ കുറഞ്ഞാലും പരമാരാദ്ധ്യരാണു്. ഭൗതികവിജ്ഞാനമാർഗ്ഗത്തിലും അതാണല്ലോ കാണപ്പെടുന്നതു്. ആധുനികലോകം ശാസ്ത്രങ്ങളുമായി തട്ടിച്ചു നോക്കിയിട്ടേ ഏതും അംഗീകരിക്കുന്നുള്ളു. ശാസ്ത്രദൃഷ്ടിയിലൂടെ പരീക്ഷിച്ച് സ്വാനുഭവത്തിനും യുക്തിയ്ക്കും നിരക്കാത്തതൊന്നും സ്വീകരിക്കാൻ തയ്യാറില്ലാത്തവരാണു് ഇന്നത്തെ

ലോകജനത. അപ്പോൾ പൂർവ്വാചാര്യന്മാരെ, അവരുടെ രേഖപ്പെടുത്തിയ അരുൾമൊഴികളിലൂടെ നിസ്സങ്കോചം പരമാചാര്യന്മാരായി സ്വീകരിക്കുവാൻ തയ്യാറാകുന്നവർ ശാസ്ത്രീയ വിജ്ഞാനം സമ്പാദിച്ചവരുടെ കൂട്ടത്തിൽ കുറവാണെന്നർത്ഥം. 'എൻെറ മതം മാത്രം ശരി, അന്യൻേറതു തെററ്, അതിനാൽ അന്യമതക്കാരൻ വഞ്ചകൻ' എന്ന മതം ഉപദേശിക്കുന്ന ആചാര്യൻ സമസ്തലോകക്ഷേമകാംക്ഷിയാകാൻ തരമില്ലല്ലോ. ആ നിലയ്ക്കു് പരസ്പരവിരുദ്ധമായി വ്യാഖ്യാനിക്കപ്പെടുന്ന വിഭിന്നമതഗ്രന്ഥങ്ങളെ പിൻതുടരുന്നവരുടെ ഗതിയെന്താകും? ഓരോരുവനും ചിന്തിക്കേണ്ട സംഗതിയാണിതു്. തൻെറ മതമാണോ ശരി അഥവാ അന്യൻേറതോ? തൻേറതാണ ശരിയെങ്കിൽ അന്യൻേറതെങ്ങനെ ഇത്ര കാലവും നിലനിന്നു? അനേകം മതങ്ങൾ ഒരേ കാലത്തു നിലനില്ക്കുന്നതുകൊണ്ടു് അന്യമതത്തിലും എന്തെങ്കിലും കഴമ്പുണ്ടെന്നുവേണം ഊഹിക്കാൻ. അന്യൻെറ മതത്തിൻെറ സത്യത പരീക്ഷിക്കുന്നതിനു മുമ്പു് അവനവൻെറ മതം പരീക്ഷണവിധേയമാക്കുന്നവനാണ ബുദ്ധിമാനും ധീരനും. അയാളാണു് ഈ ശാസ്ത്രയുഗത്തിൽ അനുകരണീയൻ, ആധുനികലോകത്തിൻെറ ആചാര്യൻ. ഈ വ്യവസ്ഥയ്ക്കു നൂറുശതമാനവും വശംവദനായി കഴിഞ്ഞ നൂററാണ്ടിൽ ജീവിച്ച ലോകാചാര്യനായിത്തീർന്ന മഹാചാര്യനാണു് ശ്രീരാമകൃഷ്ണപരമഹംസൻ.

പശ്ചിമബംഗാളിലെ കാമാർപുക്കൂർ എന്ന ഗ്രാമത്തിൽ ഗദാധരബാലനായി ലീലയാടിയ പുണ്യപുരുഷനാണ പിന്നീടു് ലോകാചാര്യനായി അംഗീകരിക്കപ്പെട്ട ശ്രീരാമകൃഷ്ണപരമഹംസൻ. സത്യാന്വേഷിയായി പുറപ്പെട്ടു്, പരമസത്യം കണ്ടെത്തി അതു ലോകത്തിനു് വെളിപ്പെടുത്തിക്കൊടുത്ത മഹാപുരുഷനാണ അവിടുന്നു്.

മനുഷ്യർ പിറക്കുന്നു, ഇരിയ്ക്കുന്നു, മരിയ്ക്കുന്നു. അവർ എന്തിനു പിറന്നു; എന്തു ചെയ്തു, എങ്ങോട്ടു പോയി? 'എന്തിനു പിറന്നു' എന്ന ചോദ്യത്തിനു തൃപ്തികരമായ സമാധാനം കൊടുക്കാൻ പ്രയാസമാണു്. പൗരാണികന്മാർ പറയുന്നതു് പൂർവ്വജന്മത്തിലെ കർമ്മഫലമനുഭവിയ്ക്കാനാണെന്നാണു്. ആധുനികവിജ്ഞാനദൃഷ്ട്യാ പൂർവ്വജന്മമോ അനന്തരജന്മമോ തെളിയിക്കപ്പെടുന്നതുവരെ ഈ സമാധാനം ആർക്കും തൃപ്തികരമാകുകയില്ല. പിറന്നു എന്നതു് എല്ലാവർക്കും അനുഭവമുണ്ടു്. പിറന്നു കഴിഞ്ഞ സ്ഥിതിയ്ക്കു് ഇനിയെന്തു ചെയ്യണം? അതായതു് എന്തു ലക്ഷ്യംവെച്ചുകൊണ്ടു ജീവിക്കണം? സത്യദർശനംതന്നെ, അവനവൻെറ യാഥാർത്ഥ്യം അറിയുകതന്നെ, ജീവിതലക്ഷ്യം. അഥവാ താനുൾപ്പെടുന്ന പ്രപഞ്ചത്തിൻെറ മൂലകാരണമേതെന്നു തേടിക്കാണുകയായിരിക്കണം ജീവിതലക്ഷ്യം. സുഖമാണു് അഥവാ ആനന്ദമാണു് ജീവിതലക്ഷ്യമെന്നു പറയുന്നതിൻേറയും പൊരുൾ സത്യദർശനമെന്നുതന്നെയാണു്. കാരണം സുഖം അവനവനിൽത്തന്നെയാണു്, അതു് അന്യത്രനിന്നു നേടേണ്ടതല്ല; ആനന്ദം ആത്മസ്വരൂപംതന്നെയാണു്. അതു് അനുഭൂതിവിഷയമാകുമ്പോൾ സത്യദർശനമായി, ആനന്ദാനുഭൂതിയുമായി.

ജീവിതലക്ഷ്യം നിശ്ചയിയ്ക്കപ്പെട്ടു; സത്യദർശനം. സത്യം എന്തു്? മൂന്നു കാലത്തിലും അഴിവില്ലാതെ, മാററമില്ലാതെ, നിലനില്ക്കുന്നതു സത്യം. അങ്ങനെ മാററമില്ലാത്ത ഒരു വസ്തു ലോകത്തില്ലല്ലോ. സദാ മാറിമറഞ്ഞുകൊണ്ടിരിയ്ക്കുന്ന വസ്തുക്കളേ ലോകത്തിൽ കാണുന്നുള്ളൂ. അപ്പോൾപ്പിന്നെ സത്യദർശനമെന്നതു വെറും ഭ്രമമാണെന്നു വരുമോ? മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന സമസ്തപ്രപഞ്ചത്തിൻേറയും നിലനില്പിനു് അധിഷ്ഠാനമായി ഒരു സദ് വസ്തുവുണ്ടെന്നു് സജ്ജനങ്ങളും ശാസ്ത്രങ്ങളും പറയുന്നു. അതിനു് ഉദാഹരണമായിട്ടെണ്ണാവുന്നതു് അവനവനെത്തന്നെയാണു്. ബാല്യകൗമാരാദ്യവസ്ഥകളിലും ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിലും മാററമില്ലാതെ നിലനില്ക്കുന്നതാണല്ലോ ആത്മാവു്. നിരന്തരം മാറിമറിഞ്ഞുകൊണ്ടിരിയ്ക്കുന്ന ഒരു ശരീരത്തിനു് അധിഷ്ഠാനമായ ഒരു സദ്‌വസ്തുവുണ്ടെന്നുള്ളതിനു് അവനവൻെറ അസ്തിത്വംതന്നെ തെളിവാണു്. ആ നിലയ്ക്കു് സർവ്വാധിഷ്ഠാനമായ ഒരു സദ്‌വസ്തുവുണ്ടെന്നു പറയുന്നതു യുക്തിഹീനമല്ല. എങ്കിലും അനുഭൂതിവിഷയമാകുന്നതുവരെ അതു തെളിയിക്കപ്പെടുന്നില്ല. അപ്പോൾ സജ്ജനങ്ങളുടെ വാക്കുകളിൽ വിശ്വസിച്ചു് പരീക്ഷിച്ചു് ആ സദ്‌വസ്തുവെ അനുഭവപ്പെടുത്താൻ പുറപ്പെടുക

തന്നെ. അതിനെ പുറപ്പെടുന്നയാളാണ് ധീരൻ. അതു തെളിയിയ്ക്കുന്നയാളാണ് ആചാര്യപദമലങ്കരിക്കുന്നവൻ. അങ്ങനെ ആചാര്യനായിത്തീർന്നയാളാണ് ശ്രീരാമകൃഷ്ണപരമഹംസദേവൻ.

ഗദാധരബാലനായിരുന്നപ്പോൾ ശ്രീരാമകൃഷ്ണദേവൻ സമസ്തപ്രപഞ്ചത്തിൻേറയും അധിഷ്ഠാനമായ ഒരു സദ്‌വസ്തുവെ – ഈശ്വരനെ – തേടി പുറപ്പെട്ടു. അദ്ദേഹം കേട്ടിരുന്നു ഈശ്വരനുണ്ടെന്നും പല ഭക്തന്മാർക്കും അവിടുന്നു ദർശനം നല്കിയിട്ടുണ്ടെന്നും. ഈശ്വരനെ വ്യാകുലതയോടെ വിളിച്ചവർക്കെല്ലാം ഈശ്വരദർശനം ലഭിച്ചിട്ടുണ്ടെങ്കിൽ തനിയ്ക്കും അതു വേണം. ഗദാധരൻ അത്യന്തം വ്യാകുലനായി ഈശ്വരനെ വിളിച്ചു. ഈശ്വരസ്വരൂപമെന്തെന്നു നിശ്ചയമില്ലെങ്കിലും, ഈശ്വരൻ കാരുണികനാണെന്നും സച്ചിദാനന്ദസ്വരൂപനാണെന്നും, ഭക്താഭീഷ്ടത്തിനൊത്തു് രൂപമെടുക്കുന്നവനാണെന്നും ഗദാധരൻ കേട്ടു ധരിച്ചിരുന്നു. അതിനാൽ മാതൃഭാവത്തിൽ ഈശ്വരദർശനമുണ്ടാകണമെന്നായിരുന്നു ഗദാധരൻെറ ആഗ്രഹം. അതിനുവേണ്ടി പ്രാർത്ഥിച്ചു: അത്യന്തം വ്യാകുലനായി – ജഗദംബയുടെ ദർശനമുണ്ടായില്ലെങ്കിൽ ഒരു നിമിഷം പോലും തനിയ്ക്കു ജീവിക്കാനാവില്ല എന്ന നിലയിൽ – ദേവീദർശനത്തിനു കേണു. ദേവീദർശനവുമുണ്ടായി.

ഈശ്വരനുണ്ടെന്നു് അനുഭൂതിവന്നു. തൻെറ സ്വന്തമായ രീതിയിൽ ഈശ്വരധ്യാനവും ജപവും മററും നടത്തിയാണ് ഈശ്വരദർശനമുണ്ടായതു്. ഈ ദർശനം പ്രാർത്ഥനകൊണ്ടു് അദ്ദേഹം അവിച്ഛിന്നമാക്കിത്തീർത്തു. പക്ഷേ ഇതൊരു ബുദ്ധിഭ്രമമല്ലെന്നെങ്ങനെ തീരുമാനിയ്ക്കാം ? ശാസ്ത്രസമ്മതമായ ദർശനമാണോ ഇതു് ? അതു പരിശോധിക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. തനിയ്ക്കു സ്വാധീനയായിത്തീർന്ന ജഗദംബയോടു് തൻെറ ആഗ്രഹമുണർത്തിച്ചു. താമസിയാതെ ശാസ്ത്രമുറയനുസരിച്ചു് സാധനകൾ ചെയ്യിക്കാനുള്ള ഒരു ഗുരു എത്തിച്ചേർന്നു: ഭൈരവിബ്രാഹ്മണി. അറുപത്തിനാലു തരത്തിലുള്ള താന്ത്രികസാധനകളും അവർ ഗദാധരനെ അഭ്യസിപ്പിച്ചു. എല്ലാ മുറകളിൽക്കൂടിയും ഗദാധരനു് ദിവ്യദർശനം ലഭിക്കുകയും ചെയ്തു. സ്വപ്രയത്നംകൊണ്ടുണ്ടായ ദിവ്യദർശനവും താന്ത്രികസാധനകൾമൂലമുണ്ടായ ദർശനങ്ങളും എല്ലാം ഒരേ തത്ത്വത്തെ സുസ്പഷ്ടമാക്കിയതിനാൽ ഗദാധരൻെറ ബുദ്ധിഭ്രമശങ്ക ഒഴിഞ്ഞുകിട്ടി. ബ്രാഹ്മണിയുടെ വാത്സല്യമസൃണവും ശാസ്ത്രാധിഷ്ഠിതവുമായ ഉറപ്പുംകൂടിയായപ്പോൾ ഗദാധരനു പരമാനന്ദമായി. ഈശ്വരനെ – സർവ്വപ്രപഞ്ചാധിഷ്ഠാനത്തെ – ജഗദംബയായി കണ്ടു. അതുകൊണ്ടും ഗദാധരൻെറ വിജ്ഞാനതൃഷ്ണ ശമിച്ചില്ല. ഈശ്വരനെ ആളുകൾ നാനാരൂപത്തിൽ ഭജിക്കുന്നുണ്ടല്ലോ. അതിൻെറ പൊരുളെന്തെന്നറിയണം.

ഒരു കാര്യത്തിനു് ആഗ്രഹിച്ചാൽ അതു നിറവേറുന്നതുവരെ കഠിനാധ്വാനം ചെയ്യാൻ ഗദാധരൻ ശീലിച്ചിരുന്നു. അതിനാൽ ഉടനെ പ്രവൃത്തിയിലേക്കിറങ്ങി. ശ്രീരാമദർശനമുണ്ടായി, ശ്രീകൃഷ്ണദർശനമുണ്ടായി, സീതാദർശനവും സിദ്ധിച്ചു. ചൈതന്യൻെറ ദിവ്യദർശനവും കിട്ടി. ഇസ്ലാമികസാധനകളിൽ കൂടിയും ഉദ്ദിഷ്ടഫലം കൈയ്‌വരിച്ചു. നിർവ്വികല്പസമാധിയിൽക്കൂടെ അദ്വൈതദർശനവും അനുഭവിച്ചു. ഇപ്പോൾ

ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.

എന്ന ഉപനിഷദ്‌വാക്യം തെളിയിയ്ക്കപ്പെട്ടു. ഈശ്വരനുണ്ടു്, ഈശ്വരനെ കാണാം, തൊടാം; അവിടത്തോടു സംസാരിക്കാം; അവിടുന്നു ഭക്താഭീഷ്ടങ്ങളായ രൂപങ്ങൾ എടുക്കുന്നവനാണ്. നിർഗ്ഗുണനും നിർവ്വികാരനും അരൂപിയും സരൂപിയും എല്ലാമാണ്. ജലം മഞ്ഞുകട്ടിയായാൽ സരൂപമായി; ജലമായാൽ അതിനെ ഉൾക്കൊള്ളുന്ന പാത്രത്തിൽ വ്യാപിച്ചു് അതാതിൻെറ രൂപത്തിൽ ഇരിക്കുന്നു; ബാഷ്പമായി അവ്യക്തരൂപമാകുന്നു; അതുതന്നെ വായുരൂപമായാൽ നീരൂപവുമായി. നിരന്തരം ഓന്തിനെ കാണുന്നവന്നറിയാം ഓന്തിനു് നാനാനിറങ്ങൾ പകരാൻ പററുമെന്നു്. ഒരേ ജലത്തെത്തന്നെ വെള്ളം, ജലം, വാട്ടർ, തണ്ണീരു്, പാനി എന്നിങ്ങനെ നാനാനാമങ്ങൾ കൊടുത്തു വ്യവഹരിച്ചാലും വസ്തു ഒന്നാണല്ലോ. ഈശ്വരനെയും എന്തു പേർ ചൊല്ലി വിളിച്ചാലും ഏതു രൂപത്തിൽ നിനച്ചാലും അരൂപിയാണെന്നു പറഞ്ഞാലും ഈശ്വരസ്വരൂപ

ത്തിനു മാററം വരുന്നില്ല. ഈശ്വരൻ സത്യസ്വരൂപനും ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമാണ്. അവിടുന്നു് പുരുഷനല്ല, സ്ത്രീയല്ല, നപുംസകമല്ല; എന്നാൽ ഇതെല്ലാമാകാനും അവിടുത്തേയ്ക്കു കഴിയും. ഇങ്ങനെ ഗദാധരൻ പന്ത്രണ്ടുകൊല്ലത്തെ നിരന്തരാധ്വാനംകൊണ്ടു് — നിരന്തരവും തീവ്രവുമായ ശ്രവണമനനാദി സാധനകൾകൊണ്ടു് — ഈശ്വരാനുഭൂതി സമ്പാദിച്ചു. ലോകജനതയോടു് അക്കാര്യം വിളിച്ചു പറയുകയുംചെയ്തു: എല്ലാ മതവും—എല്ലാ ഈശ്വരദർശനോപായങ്ങളും — ശരിയാണ്. അവനവന്റെ മതം അവനവനു നല്ലതു്; ഇതരന്റേതു് ഇതരനും. അതിനാൽ തന്റെ മതമേ ശരിയായിട്ടുള്ളു എന്ന ശാഠ്യമരുതു്; തന്റെ മതത്തോടൊപ്പംതന്നെ പരമാത്ഥമാണു് ഇതരമതങ്ങളും. എല്ലാ മതങ്ങളുടേയും ലക്ഷ്യമൊന്നാണ്. മട്ടുപ്പാവിൽ കയറുന്നതു കോണിവഴിയാകാം, ലിഫ്‌ററുവഴിയാകാം, കയറു കെട്ടിയും കയറാം; മററു തരത്തിലുമാകാം. നിങ്ങൾക്കിഷ്ടമുള്ള ഏതു മാർഗ്ഗം സ്വീകരിച്ചാലും ഈശ്വരദർശനമുണ്ടാകും. ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്നുമാത്രം.

ഈശ്വരദർശനത്തിനു് ഒന്നേ വേണ്ടു, വ്യാകുലത: ഈശ്വരദർശനത്തിനുള്ള അത്യുത്കടമായ ആഗ്രഹം; ഈശ്വരദർശനമൊഴിച്ചു് മറെറന്തു കിട്ടിയാലും അടങ്ങാത്ത മനോഭാവം. അതായതു് ലോകത്തിലെ എത്ര വിശിഷ്ടമായ ഭോഗ്യവസ്തുവിലും രമിക്കാത്ത ഒരു മനസ്സിനെ രൂപപ്പെടുത്തിയെടുക്കണം. വിഷയസംഗം വെടിയണമെന്നർത്ഥം. ശാസ്ത്രാനുസൃതമായി യുക്തിവിചാരം ചെയ്തു് മനസ്സിനെ പരിശീലിപ്പിച്ചാൽ മനസ്സ് സദ്‌വസ്തുവിലേയ്ക്കു താനേ പൊയ്ക്കൊള്ളും. ലോകത്തിൽ കാണപ്പെടുന്നതൊന്നും — പഞ്ചേന്ദ്രിയവിഷയമായതൊന്നും — നിത്യമല്ല, നിത്യമായതൊന്നേയുള്ളു; അതാണു് സദ്‌വസ്തു; അതാണീശ്വരൻ.

ഇങ്ങനെ നാനാപ്രകാരത്തിൽ ഈശ്വരതത്ത്വം വെളിപ്പെടുത്തിയ പരമാചാര്യനാണു് ശ്രീരാമകൃഷ്ണപരമഹംസൻ. അവിടുത്തെ ഉപദേശങ്ങളെ കൈക്കൊണ്ടാൽ ജീവിതസാഫല്യമടയാം; മനുഷ്യനും മനുഷ്യനും തമ്മിലും ജനതയും ജനതയും തമ്മിലും മനുഷ്യനും പ്രാണിജാലവും തമ്മിലും സൗഹാർദ്ദമായിക്കഴിയുന്നതു കാണാറാകും. എല്ലാവരുടേയും സ്രഷ്ടാവു് ഒരേ ഈശ്വരനാണെന്നു വെളിപ്പെടുമ്പോൾ— സമസ്തപ്രപഞ്ചത്തിന്റേയും അധിഷ്ഠാനം ഒരേ പരമാത്മസത്തയാണെന്നനുഭൂതമാകുമ്പോൾ ആരു് ആരെ ദ്വേഷിക്കും; ആരു് ആരെ കൊല്ലും ? മഹാജനങ്ങളെ, നിങ്ങൾ നിങ്ങളുടെ മാർഗ്ഗത്തിൽ ഉറച്ചു നിൽക്കുക. പക്ഷേ ഉറപ്പും തീവ്രതയും നിങ്ങൾക്കുണ്ടെങ്കിലേ നിങ്ങൾ ലക്ഷ്യത്തിലെത്തു എന്നു മാത്രം. നിങ്ങളുടെ മാർഗ്ഗദർശകനാണു് — നിങ്ങളുടെ മതമേതായാലും ശരി — ആധുനികാചാര്യനായ ശ്രീരാമകൃഷ്ണപരമഹംസൻ; ഭക്തന്മാർക്കു് ഈശ്വരനും അവിടുന്നുതന്നെ.

## യഥാർത്ഥഗുരു

''എന്റെ ഗുരുനാഥന്റെ സന്നിധിയിൽ, മനുഷ്യനു പരിപൂർണ്ണനാകാൻ സാധിക്കുമെന്നു്, ഈ ശരീരത്തിലിരുന്നുകൊണ്ടു സാധിക്കുമെന്നു്, ഞാൻ കണ്ടു. ആ ചുണ്ടുകൾ ആരെയും ഒരിക്കലും ശപിച്ചിട്ടില്ല: ആരെയും വിമർശിക്കുകപോലും ചെയ്തിട്ടില്ല. ആ കണ്ണുകൾക്കു തിന്മ കാണാൻ കഴിവേ ഉണ്ടായിരുന്നില്ല; തിന്മ ചിന്തിക്കാനുള്ള ത്രാണി ആ ഹൃദയത്തിനു നഷ്ടപ്പെട്ടു. നല്ലതല്ലാതൊന്നും അവിടുന്നു കണ്ടില്ല. ആ അചിന്ത്യമായ പവിത്രത, തീവ്രമായ ത്യാഗം, അതാണു് ആദ്ധ്യാത്മികതയുടെ പരമരഹസ്യം. 'ധനംകൊണ്ടോ സന്താനംകൊണ്ടോ അല്ല, ത്യാഗം കൊണ്ടുമാത്രമേ അമരത്വം നേടാൻ കഴിയൂ,' എന്നു വേദമരുളുന്നു. 'നിന്റെ മുതലെല്ലാം വിററു പാവങ്ങൾക്കു കൊടുത്തിട്ടു് എന്റെ പിന്നാലെ വരൂ.' എന്നു യേശുക്രിസ്തു പറയുന്നു. അങ്ങനെ സകലസിദ്ധന്മാരും പ്രവാചകന്മാരും ഉപദേശിച്ചിട്ടുണ്ടു്. അതവരുടെ ജീവിതത്തിൽ നടപ്പാക്കുകയും ചെയ്തിട്ടുണ്ടു്.''

— ശ്രീ വിവേകാനന്ദസ്വാമികൾ.

# ഗീതാമാർഗ്ഗപ്രവേശിക

(ഏഴാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

ശ്രീഭഗവാൻ പറയുന്നു: ''ഹേ പാർത്ഥ, എന്നിൽ അഭിനിവേശം ഉള്ളവനായി, അനന്യശരണനായി മുൻപു പറഞ്ഞ യോഗം അഭ്യസിക്കുന്നപക്ഷം എന്നെ സമ്പൂർണ്ണമായി നീ അറിയും. അതേപ്പററി ഞാൻ പറയുന്നതു കേട്ടാലും. ഇതിനെസംബന്ധിച്ച പരോക്ഷവും അപരോക്ഷവുമായ അറിവ് നിനക്ക് ഞാൻ കോട്ടമില്ലാതെ തരാം. അതുകൊണ്ടു നീ കൃതാർത്ഥനായിത്തീരും. ഇതറിഞ്ഞുകഴിഞ്ഞാൽ ശ്രേയസ്സിനുവേണ്ടി കൊതിക്കുന്ന നിനക്ക് അറിയേണ്ടതായി യാതൊന്നും അവശേഷിക്കുകയില്ല.

ആയിരക്കണക്കിനു മനുഷ്യരെക്കാണാൻ കഴിയും. അവരിൽ ആത്മജ്ഞാനപ്രാപ്തിക്കായി അധ്വാനിക്കുന്ന പുണ്യശാലിയായ ഒരുവൻ ചിലപ്പോൾ ഉണ്ടായിരിക്കാം. അങ്ങനെ വളരെ പ്രയത്നിക്കുന്ന പരോക്ഷജ്ഞാനികളുടെ കൂട്ടത്തിൽ എന്റെ പ്രസാദംകൊണ്ട് എന്റെ തത്ത്വം അപരോക്ഷമായി അറിയുന്നവനും ഒരുവൻ ഉണ്ടായെന്നും വരാം. ഭഗവത്തത്ത്വത്തെപ്പററിയുള്ള സാമാന്യജ്ഞാനംതന്നെ ദൃഢമായി സമ്പാദിക്കുന്നവരുടെ സംഖ്യ വളരെ കുറവാണ്. തത്ത്വസാക്ഷാത്ക്കാരമുള്ള വിജ്ഞാനികളുടെ എണ്ണം അതിലും വളരെക്കുറവാണെന്നും കാണിച്ചു. അടുത്തതായി ഭഗവത് തത്ത്വത്തെ വ്യവഹാരദൃഷ്ടിയിൽനിന്നും വേർതിരിക്കുകയാണു ചെയ്യുന്നത്.

ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, മഹത്തത്ത്വരൂപമായ ബുദ്ധി, അഹങ്കാരം ഇങ്ങനെ എന്റെ മായാശക്തിരൂപമായ പ്രകൃതി എട്ടു പ്രകാരങ്ങളോടുകൂടിയതാണ്. അവിദ്യാരൂപമായ ഈ എന്റെ പ്രകൃതി അപരയാണ്, അതായതു് താഴ്ന്ന തരമാണ്. ഇതിൽനിന്നും വേറായി എനിക്ക് ഉത്കൃഷ്ടയായ ഒരു പ്രകൃതിയുംകൂടി ഉണ്ടെന്നു ധരിക്കണം. ഹേ അർജ്ജുന, ജീവസ്വരൂപമായിത്തീർന്നിട്ടുള്ള എന്റെ ഈ പരപ്രകൃതിയാണു നമുക്കു ഗോചരമായ സർവ്വത്തെയും താങ്ങിനില്ക്കുന്നത്. ഈ ദ്വിവിധപ്രകൃതിതന്നെയാണ് സർവ്വഭൂതങ്ങളുടെയും പിറപ്പിടം എന്നു നീ ഉറയ്ക്കണം. അങ്ങനെ പ്രകൃതിദ്വാരാ ഞാൻ സമ്പൂർണ്ണജഗത്തിന്റെ ഉദയത്തിന്നും ലയത്തിന്നും കാരണമാണ്. ഹേ ധനഞ്ജയ, എന്നിൽനിന്നും ശ്രേഷ്ഠമോ ഭിന്നമോ ആയ മററു യാതൊരു വസ്തുവുമില്ല. നൂലിൽ കോർക്കപ്പെട്ട മണികൾപോലെ എന്നിൽ സർവ്വപ്രപഞ്ചവും കോർക്കപ്പെട്ടിരിക്കുന്നു. കോർത്തിരിക്കുന്ന നൂലുകൂടാതെ മാലയില്ല. എന്നെക്കൂടാതെ പ്രപഞ്ചവുമില്ല.''

ഒരു വസ്തു മറെറാന്നിൽനിന്നും ഉണ്ടാകുന്നതിനെ സംഭവം അല്ലെങ്കിൽ സംഭൂതി എന്നു പറയുന്നു. ഒരു വസ്തുവിനെ ആശ്രയിച്ച് അനേകവസ്തുക്കൾ നിലവിൽവരുമ്പോൾ അവയെ വിഭൂതി എന്നു പറയുന്നു. അന്തര്യാമിയായ ഭഗവാനിൽ മാത്രമാണു പ്രപഞ്ചമെല്ലാം നിലനിൽക്കുന്നതു് എന്നുള്ള കാരണത്താൽ സർവ്വവസ്തുക്കളും ഭഗവാന്റെ വിഭൂതിയാണ്. അതു വെളിപ്പെടുത്താൻ ഭഗവാൻ കുറെ ഉദാഹരണങ്ങളും പറയുന്നു: ''ഹേ കൗന്തേയ, വെള്ളത്തിലുള്ള ദ്രവഭാവം ഞാനാണ്. സൂര്യചന്ദ്രന്മാരിൽ കാണപ്പെടുന്ന പ്രഭയും, സർവ്വവേദബീജമായ പ്രണവവും, ആകാശംവഴി ഗ്രഹിക്കുന്ന ശബ്ദഗുണവും ഞാൻതന്നെയാണ്. മനുഷ്യരിലുള്ള പുരുഷത്വവും, ഭൂമിയിൽ കാണുന്ന സുരഭിഗന്ധവും, തീയിൽ അനുഭവപ്പെടുന്ന തേജസ്സും, സർവ്വഭൂതങ്ങളിലുമുള്ള ആയുസ്സും, തപോനിഷ്ഠന്മാരിൽ കാണുന്ന തപസ്സും ഞാൻ തന്നെയാണ്. ഹേ പാർത്ഥ, സർവ്വഭൂതങ്ങളിലും സജാതീയമായ മറെറാന്നിനെ ഉല്പാദിപ്പിക്കുന്നതിനുള്ള ശക്തിയുണ്ട്. അതാണു ബീജം അല്ലെങ്കിൽ വീര്യം; അതു് എന്നിൽനിന്നും വന്നതാണെന്നു

ധരിക്കണം. ഈ ബീജം പിന്നീടപിന്നീട വരുന്ന കാര്യങ്ങളിൽ കാരണഭാവത്തിൽ അനുസ്യൂതമാകയാൽ അതു സനാതനവുമാണ്. ഹേ ഭരതഷ്ഭ, ബുദ്ധിമാന്മാരിൽ കാണുന്ന ബുദ്ധിശക്തിയും, തേജസ്വികളിൽക്കാണുന്ന ചൊടിയും, ബലവാന്മാരിൽ കാണുന്ന കാമവും രാഗവും കലരാത്ത ബലവും, സർവ്വരിലും കാണുന്ന സ്വധർമ്മാനുഷ്ഠാനസാമർത്ഥ്യവും ഞാൻ തന്നെയാണ്. സത്ത്വഗുണത്തിൻെറ ഫലമായി വരുന്ന ശമാദിഗുണങ്ങളും, രജോഗുണത്തിൽ നിന്നും വരുന്ന രാഗാദിഭാവങ്ങളും, തമോഗുണപ്രധാനമായ ജാഡ്യാദ്യവസ്ഥകളും എല്ലാം എൻെറ പ്രകൃതിയിൽനിന്നും ഉദ്ഭവിക്കുന്നവയാകയാൽ എന്നിൽനിന്നുതന്നെയാണവയും വരുന്നതെന്നു ധരിക്കണം. ഞാൻ അവയെ ആശ്രയിച്ചല്ല ഇരിക്കുന്നതു്. അവ എന്നെ ആശ്രയിച്ചാണ് നിലകൊള്ളുന്നതു്. ത്രിഗുണാത്മികയായ പ്രകൃതി ഈശ്വരനു് അധീനമാണ്. ഈശ്വരൻ പ്രകൃതിക്കു് അധീനനല്ല. ജീവികളാകട്ടെ പ്രകൃതിക്കു് അധീനരാണെന്നു സാരം. മേൽപറഞ്ഞ മൂന്നു ഗുണങ്ങളം പ്രകൃതിയുടെയും പ്രാകൃതവസ്തുക്കളുടെയും സ്വഭാവമാണ്. അതുകൊണ്ടു് സർവ്വലോകവും ഗുണത്രയംകൊണ്ടു മോഹിപ്പിക്കപ്പെടുന്നു. തത്ഫലമായി പ്രകൃതിയേക്കാരം ഉത്തമനും പ്രകൃതിസംസ്പർശശൂന്യനുമായ എന്നെ അവർ അറിയുന്നില്ല. ത്രിഗുണരൂപയായ എൻെറ ഈ മായാശക്തി ഒരു മഹാത്ഭുതമാണ്. എൻെറ ബലമില്ലാതെ ഒരുവക്കും. ഇതിനെ ഉല്ലംഘിക്കാൻ സാദ്ധ്യമല്ല. മററാരുടെയും നേക്കു നോക്കാതെ എന്നെ മാത്രം ആരാണോ അനന്യഭക്തിയോടുകൂടി ശരണം പ്രാപിക്കുന്നതു് അവർ ഈ മായയെ തരണം ചെയ്യുന്നു. ഈ വിധമുള്ള ഏകാന്തഭക്തനായിത്തീരുക എന്നതിനു ദേഹാദികളിൽ അഭിമാനം ഇല്ലാതെയാകണം. (ഏകാന്തഭക്തിയും നിത്യയോഗവും കൊണ്ടു് വിക്ഷേപശൂന്യമായ മനസ്സു സമ്പാദിക്കുവാൻ ജ്ഞാനിക്കുമാത്രമേ സാദ്ധ്യമാകുകയുള്ളൂ എന്നു് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.)

ദുഷ്കർമ്മംമാത്രം സദാ ചെയ്യുന്ന നരാധമന്മാർ എന്നെ ശരണം പ്രാപിക്കുകയില്ല. കാരണം അവർ മൂഢന്മാരാണ്. ആസുരഭാവം അവലംബിച്ചവരാകയാൽ അവരിലുള്ള ജ്ഞാനപ്രകാശം തമോരൂപമായ മായ മറച്ചു് ഇല്ലാത്തതുപോലെയാകുന്നു. ഹേ അർജ്ജുന, സുകൃതികളാകട്ടെ അവരുടെ പുണ്യത്തിലുള്ള താരതമ്യംപോലെ നാലു പ്രകാരത്തിൽ എന്നെ ഭജിക്കുന്നു; ആർത്തന്മാർ താപത്രയപരിഹാരത്തിനുവേണ്ടിയും ജിജ്ഞാസുക്കരം ഭഗവത് സാക്ഷാത്ക്കാരത്തിനായും എന്നെ ഭജിക്കുന്നു. അർത്ഥാർത്ഥികരം സമ്പദൈശ്വര്യാദികരംക്കുവേണ്ടി എന്നെ ഉപാസിക്കുന്നു. ജ്ഞാനികളാകട്ടെ ഭഗവത്തത്ത്വനിഷ്ഠന്മാരാകുന്നതിനുവേണ്ടിയാണ് എന്നെ ഭജിക്കുന്നതു്. ഇവരിൽ നിത്യയുക്തനും ഒരേ വസ്തുവിൽത്തന്നെ സദാ പററുള്ളവനുമായ ജ്ഞാനിയാണു വിശിഷ്ടൻ; എന്തെന്നാൽ ജ്ഞാനിക്കു ഞാൻ എല്ലാററിലും അധികം പ്രിയനാണ്. അതുപോലെ എനിക്കു ജ്ഞാനിയും പ്രിയനാണ്. നാലു പ്രകാരത്തിലുള്ള ഭക്തിയിൽ ഏതെങ്കിലും ഒന്നുള്ളവർ എല്ലാവരും മഹാന്മാർതന്നെ. എന്നാൽ എൻെറ അഭിപ്രായത്തിൽ ജ്ഞാനി ആത്മസ്വരൂപം തന്നെയാണ്. എന്തെന്നാൽ എന്നിൽ നിത്യയുക്തനായ ആ ജ്ഞാനി, സർവ്വോത്തമമായ ഗതി ഞാൻ മാത്രമാണെന്നു് ഉറച്ചു് എന്നെത്തന്നെ പ്രാപിച്ചവനാണ്. ഈവിധമുള്ള ജ്ഞാനം, അനവധി ജന്മങ്ങളിൽ ചെയ്ത സത്ക്കർമ്മപരിപാകംകൊണ്ടുമാത്രം ഉണ്ടാകുന്നതാണ്. അങ്ങനെ ജ്ഞാനസിദ്ധി വന്നവൻ സർവ്വവും വാസുദേവൻതന്നെയാണെന്നു് അനുഭവിച്ചു് എന്നെ ശരണം പ്രാപിക്കുന്നു. അല്പവും സങ്കുചിതദൃഷ്ടിയില്ലാത്ത അത്തരം ഒരു മഹാത്മാവു് വളരെ ദുർലഭമാണു. ഓരോരോ വിഷയങ്ങളെപ്പററിയുള്ള ആഗ്രഹം വിവേകജ്ഞാനത്തെ അപഹരിക്കുന്നു. വിവേകഹീനന്മാർ അവരുടെ പ്രകൃതിക്കു് അടിമപ്പെട്ടു് അപ്പോഴപ്പോരം ഉദിക്കുന്ന ആശകരംക്കനുരൂപമായ വ്രതങ്ങളെ അവലംബിച്ചുകൊണ്ടു് അന്യദേവതകളെ ശരണമടയുന്നു. എങ്കിലും ആ ദേവതകളും എല്ലാം എൻെറതന്നെ മൂർത്തികളാകയാൽ ആർ അതിൽ ഏതിനെയാണോ ശ്രദ്ധയോടുകൂടി പൂജിക്കാൻ ആഗ്രഹിക്കുന്നതു് അവക്കു് അതിൽത്തന്നെ അചഞ്ചലമായ ശ്രദ്ധ

അന്തർയാമിയായ ഞാൻ ഉളവാക്കിക്കൊടുക്കുന്നു. അങ്ങനെ എന്റെ കൃപകൊണ്ടു് ലഭിച്ച ശ്രദ്ധയുടെ ഫലമായി അവർ സ്വന്തഇഷ്ടംപോലെയുള്ള ദേവതകളെ ആരാധിക്കാൻ ആഗ്രഹിക്കുന്നു. അവരുടെ ആരാധനാമൂർത്തികൾ അവരുടെ കാമങ്ങളെ സാധിച്ചുകൊടുക്കുകയും ചെയ്യുന്നു. അതതു് ഇഷ്ടമൂർത്തികളിൽ അന്തർയാമി ആയിരിക്കുന്ന ഞാൻതന്നെയാണു് അവക്കു് കാമിതഫലം നൽകുന്നതു്. അല്പബുദ്ധികളായ ദേവതോപാസകന്മാർക്കു ലഭിക്കുന്ന ഫലം അവസാനിച്ചു പോകുന്നതാണു്. കാരണം ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നതേയുള്ളു. എന്നെ ഭജിക്കുന്നവൻ നിത്യനായ എന്നെയും പ്രാപിക്കുന്നു. ബുദ്ധിവൈശാരദ്യം ഇല്ലാത്തവർ, എന്റെ നിത്യവും സർവ്വോത്തമവുമായ പരമാത്മസ്വരൂപം അറിയാത്തതുകൊണ്ടു്, ഞാൻ വ്യഷ്ടിരൂപം എടുത്തിരിക്കുകയാണു് എന്നു വിചാരിക്കുന്നു. യോഗമായകൊണ്ടു ഘനമായി ആവൃതനായിരിക്കുകയാൽ ഞാൻ എല്ലാവക്കും പ്രകാശിക്കുന്നില്ല. ജന്മരഹിതനും വികാരങ്ങൾക്കു് അതീതനുമായ എന്നെ മൂഢലോകം തിരിച്ചറിയുന്നില്ല. ഹേ അർജ്ജുന, ഞാനാകട്ടെ ഭൂതകാലത്തിൽ കഴിഞ്ഞിട്ടുള്ളവയും വർത്തമാനകാലത്തിൽ നിലവിലുള്ളവയും ഭാവിയിൽ ഉണ്ടാകാൻ പോകുന്നവയും എല്ലാം അറിയുന്നു. എന്നെ ആരും അറിയുന്നില്ല.''

ചൈതന്യസ്വരൂപിയായ ഭഗവാൻ സർവ്വവസ്തുക്കളേയും പ്രകാശിപ്പിക്കുന്നു. പ്രകാശിപ്പിക്കപ്പെടുന്ന വസ്തുക്കളാകട്ടെ സ്വരൂപമല്ലായ്കയാൽ ജഡമാണു്. ജഡവസ്തുവിനു് പ്രകാശസ്വരൂപനായ ഈശ്വരനെ എങ്ങനെയാണു് പ്രകാശിപ്പിക്കുവാൻ കഴിയുക? ''അല്ലയോ അർജ്ജുന, ഇച്ഛാ, ദ്വേഷം എന്നീ രണ്ടു ദ്വന്ദ്വധർമ്മങ്ങൾ സർവ്വഭൂതങ്ങളിലും ജനനംമുതൽ വിവേകശക്തി വളരുവാൻ തടയായി നില്ക്കുന്നു. അനേകജന്മങ്ങളിൽ അനുഷ്ഠിച്ച പുണ്യകർമ്മങ്ങളുടെ ഫലമായി പവിത്രമായ ജന്മം സിദ്ധിച്ചിട്ടുള്ളവക്കുമാത്രമേ പാപസ്പർശമില്ലാതെ ദ്വന്ദ്വമോഹങ്ങളിൽനിന്നും വിട്ടുതൽ ലഭിച്ചു് എന്നിൽ ഏകാന്തഭക്തിയുള്ളവരായിത്തീരുവാൻ കഴിയുകയുള്ളു. എന്നെ ശരണം പ്രാപിച്ചു ജരാമരണരൂപമായ സംസാരത്തിൽനിന്നും മുക്തിലഭിക്കുന്നതിനുവേണ്ടി നിരന്തരം ശ്രമിക്കുന്നവർ പരോക്ഷമായ പൂർണ്ണബ്രഹ്മത്തെയും, എല്ലാ അദ്ധ്യാത്മകർമ്മങ്ങളെയും അറിയുന്നു. അധിഭൂതം, അധിദൈവം, അധിയജ്ഞം എന്നീ തത്ത്വങ്ങളും അവർ അറിയുന്നു. മരണകാലത്തിലും യോഗയുക്തമായ ചിത്തത്തോടുകൂടിയവരാകയാൽ അവർ എന്നെത്തന്നെയും അറിയുവാൻ കഴിവുള്ളവരാകുന്നു.''

ഈ അദ്ധ്യായത്തിനു ജഗത്പ്രസൂതിയോഗമെന്നും പരമഹംസയോഗമെന്നും സമഗ്രദർശനയോഗമെന്നും ചില കൈയ്യെഴുത്തുപ്രതികളിൽ നാമകരണം ചെയ്തിരിക്കുന്നു. ഈ അദ്ധ്യായത്തിൽ വർണ്ണിച്ചിരിക്കുന്ന ഓരോ വിഷയങ്ങളെയാണു് ഈ ഓരോ നാമധേയവും സൂചിപ്പിച്ചിരിക്കുന്നതു്. ഈ അദ്ധ്യായത്തിന്റെ അത്ഥലബ്ദമായ തുടർച്ചതന്നെയാണു് അടുത്ത അദ്ധ്യായവും.

---

വേദത്തിനു പ്രാമാണികമായ ഒരേ ഒരു ഭാഷ്യം എന്നെന്നേയ്ക്കുമായി ഒരിക്കൽ വിരചിച്ചു, വേദപ്രചോദകനായ ആ ഭഗവാൻ കൃഷ്ണൻ, ഗീതയിൽ. ഏതു ജീവിതവൃത്തിയിലുമുള്ള ഏതൊരാൾക്കും വേണ്ടി അതു നിലകൊള്ളുന്നു. ഈ വേദാന്തസങ്കല്പങ്ങൾ പുറത്തുവരണം; അല്ലാതെ വനത്തിലും ഗുഹയിലും അമന്നാൽപോരാ. പുറത്തു വന്നു ബാറിലും ബഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവന്റെ കുടിലിൽ പ്രവർത്തിക്കണം; മീൻ പിടിക്കുന്ന മുക്കുവന്റെകൂടെയും പ്രവർത്തിക്കണം, പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. ഓരോ പുരുഷനേയും സ്ത്രീയേയും ശിശുവിനേയും – അവരുടെ തൊഴിലെന്തുമാകട്ടെ, അവർ താമസിക്കുന്നതെവിടെയുമാകട്ടെ – ഈ വേദാന്തസങ്കല്പങ്ങൾ ആഹ്വാനം ചെയ്യുന്നു.

— ശ്രീ വിവേകാനന്ദസ്വാമികൾ.

# കുചേലഃ

(ജനുവരിലക്കത്തിൽനിന്നു തുടർച്ച്)

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

പ്രാചീനസംസ്കാരബലാത്തഥാപി
ദുർഗാംഘ്രിമൂലാദമൃതാഭിവർഷാത്
കൃച്ഛ്റേണ ശീർഷം നിജമുന്നമയ്യ
ഹന്തോദതിഷ്ഠച്ഛനകൈർനരേന്ദ്രഃ. 46

എങ്കിലും പൂർവ്വസംസ്കാരത്തിന്റെ ശക്തിയാൽ നരേന്ദ്രൻ അമൃതു ചൊരിയുന്ന ദുർഗ്ഗയുടെ പാദമൂലത്തിൽനിന്നും തന്റെ തല ഞെരുങ്ങിപ്പൊന്തിച്ചു മെല്ലെ എഴുന്നേററു, അദ്ഭുതം!

നിർഗമ്യ ദേവീസദനാന്നരേന്ദ്രോ
ഭൂയോഽപ്യുപാതിഷ്ഠത രാമകൃഷ്ണം;
ജ്ഞാത്വാ തൃതീയം ച പരാജയം തം
ശിഷ്യസ്യ സന്തുഷ്യ ഗുരുർജഗാദ. 47

നരേന്ദ്രൻ ദേവിയുടെ ശ്രീകോവിലിൽനിന്നു പുറത്തു കടന്നു് പിന്നെയും ശ്രീരാമകൃഷ്ണന്റെ അരികത്തു ചെന്നു നില്പായി. ശിഷ്യന്റെ ആ മൂന്നാമത്തെ തോൽവിയുമറിഞ്ഞിട്ടു ഗുരു സന്തോഷിച്ചരുളിച്ചെയ്തു:

ത്വം വത്സ, യുക്തം കൃതവാൻ ന ജാഡ്യം
യോ ലോകമാതുസ്സവിധം ത്രിവാരം
ഗത്വാപി ഹിത്വാ മുഹുരർത്ഥയാച്ഞാം
സമ്പ്രാർത്ഥയസ്തത്പദഭക്തിമേകാം. 48

വത്സ, ലോകമാതാവിന്റെ അടുക്കലേയ്ക്കു മൂന്നുചാലു പോയിട്ടും അപ്പോഴൊക്കെ ധനയാചന വെടിഞ്ഞു് അവിടുത്തെ പാദാരവിന്ദഭക്തിമാത്രം ഇരന്ന നീ ചെയ്തതു ശരിയായി; അത് ബുദ്ധിക്കുറവല്ല.

നൂനം ധനായാചനകർമ്മണാ തേ
നിർണ്ണീതമേതന്നിതരാം സ്ഫുടം യത്
ന ത്വം ദരിദ്രോഽസി കദാപി കിന്തു
സമ്പന്ന ഏവാസ്യനഘൈർഗ്ഗുണൌഘൈഃ. 49

നിന്റെ ധനമിരക്കായ്ക എന്ന പ്രവൃത്തികൊണ്ടു നീ ദരിദ്രനല്ലെന്നും, പിന്നെയോ, അനവധി സദ്ഗുണങ്ങളെക്കൊണ്ടു സമ്പന്നനാണെന്നുമുള്ള സംഗതി വളരെ സ്പഷ്ടവും ദൃഢവുമാകുംവണ്ണം തീർച്ചപ്പെട്ടുകഴിഞ്ഞു.

ഏവം മനോജ്ഞസ്മിതചന്ദ്രികാർദ്രൈ-
രവ്യാജവാത്സല്യമരന്ദസാന്ദ്രൈഃ
ഏകാന്തസമ്പ്രീതിരയാവകീർണ്ണൈർ-
വാക്യൈസ്സ്വശിഷ്യം ഗുരുരഭ്യനന്ദത്. 50

ഇപ്രകാരം മനോഹരമായ പുഞ്ചിരിനിലാവിൽ കുതിർന്നവയും നിഷ്കപടമായ വാത്സല്യപ്പൂന്തേൻകൊണ്ടു കൊഴുത്തവയും ഏകാന്തപ്രീതിയുടെ ഊക്കോടെ ഉതിർത്തവയുമായ മൊഴികളാൽ ഗുരു തന്റെ ശിഷ്യനെ അഭിനന്ദിച്ചു.

ആചാര്യദേവേന കൃതാ പ്രശംസാ
തഥ്യാപി പഥ്യാ ന ബഭൂവ തസ്യ
ശിഷ്യസ്തയാ തു ജ്വലിതാധിവഹ്നിഃ
പ്രത്യാഹ ദാരിദ്ര്യദശാം സ്മരൻ സ്വാം. 51

ഗുരു ചെയ്ത പ്രശംസ സത്യമാണെങ്കിലും അയാൾക്കു പഥ്യമായില്ല. ആ പ്രശംസയാൽ ശോകാഗ്നി ഒന്നുകൂടി ആളിക്കത്തിയ ശിഷ്യൻ തന്റെ ദാരിദ്ര്യസ്ഥിതിയെ ഓർത്തുകൊണ്ടു് ഉത്തരം പറഞ്ഞു:

സ്വാമിന്നഹം ക്വാപി ഭവത്കൃതേന
നൈതേന തൃപ്യാമ്യനുമോദനേന
യാവന്മമാർത്തിം ന ഭവാൻ നിഹന്യാ-
ത്താവദ്ഭവന്തം ന കദാപി മോക്ഷ്യേ. 52

ഹേ സ്വാമിൻ, അങ്ങു ചെയ്ത ഈ അനുമോദനംകൊണ്ടു ഞാനൊരിക്കലും തൃപ്തിപ്പെടുന്നേയില്ല. അങ്ങ് എന്റെ സങ്കടം തീർത്തുതരുന്നതുവരെ ഞാനങ്ങയെ ഒരു നാളും വിടുന്നതല്ല.

ആശ്ചര്യമേതദ്യദഹം ത്രികൃത്വശ്-
ശ്രിത്വാ തദർത്ഥം ജഗദേകനാഥാം
നാപാരയം നാഥിതുമീപ്സിതാർത്ഥം
രുദ്ധഃ കയാപി പ്രതികൂലശക്ത്യാ. 53

ഞാൻ മൂന്നു പ്രാവശ്യം അതിനുവേണ്ടി ജഗദീശ്വരിയെ ചെന്നാശ്രയിച്ചിട്ടും ഏതോ പ്രതികൂലശക്തിയാൽ വിലക്കപ്പെട്ടിട്ടു് ഉദ്ദേശിച്ച വരം യാചിയ്ക്കാനായില്ല എന്നതു് ആശ്ചര്യമായിരിക്കുന്നു.

ഏതസ്യ മേ ഘോരപരാഭവസ്യ
ഹേതുർഭവാനേവ ഭവേന്ന ചാന്യഃ
കേനാപി ഭ്രമൻ ഭവതൈവ നൂനം
വശ്യപ്രയോഗേണ വിമോഹിതോഽസ്മി. 54

എൻെറ ഈ കഷ്ടപ്പമേറിയ പരാജയത്തിനു കാരണം അങ്ങുതന്നെയാവണം; മററാരും വേറൊന്നുമാവില്ല. മഹാത്മൻ, അങ്ങുതന്നെ എന്തോ വശ്യപ്രയോഗം കൊണ്ടു നിശ്ചയമായും എന്നെ മയക്കിയിരിക്കുന്നു. (വശായ ഹിതം-വശീകരണത്തിനു പററിയതു-വശ്യം.)

ദുർവ്വാരനിർബ്ബന്ധവശാത് പ്രിയസ്യ
ശിഷ്യസ്യ ചന്ദ്രാതനയോഽവസാനേ
ചക്രേ പ്രതിജ്ഞാമയി വഃ പ്രസിദ്ധ്യേ-
ദന്നം ച വസ്ത്രം ച കഥഞ്ചനേതി. 55

പ്രിയശിഷ്യൻെറ ഒഴിയ്ക്കാൻ വയ്യാത്ത ശാഠ്യംകാരണം ഒടുക്കംകാലം ശ്രീരാമകൃഷ്ണൻ 'ഹേ, നിങ്ങാംക്ക് ഉണ്ണാനുമുടുക്കാനും എങ്ങനെയെങ്കിലും കിട്ടിക്കൊള്ളും.' എന്നേററു.

ഭോഗേന ഭോ ബാലക യാവതാ വോ
നിർവ്വർത്യതേ കേവലദേഹയാത്രാ
താവാനവശ്യം ന തതോഽതിരിക്തോ
യുഷ്മാകമംബാകൃപയാ പ്രസിദ്ധ്യേത്. 56

''ഉണ്ണീ, എത്രമാത്രം ഭോഗവിഭവംകൊണ്ടു നിങ്ങളുടെ വെറും ശരീരയാത്ര നിറവേറുമോ, അത്രമാത്രം ഭോഗം – അതിലധികമില്ല – അമ്മയുടെ കൃപയാൽ നിങ്ങാംക്ക തീച്ചയായും കൈവരും.''

ന തേ ഭവേയുസ്സ്വജനാ ധനാഢ്യാ-
സ്തഥാപ്യനാഡംബരഭോഗജാതം
ശിവാകടാക്ഷാദസുധാരണാർത്ഥം
സദാ ലഭേരന്നിതി ചാബ്രവീത് സഃ. 57

നിൻെറ സ്വജനങ്ങാം പണക്കാരായിത്തീരില്ലെങ്കിലും പ്രാണധാരണത്തിനാവശ്യമായേടത്തോളം വലിയ മോടികൂടാത്ത ഭോഗവസ്തുക്കാം ഭഗവതിയുടെ കടാക്ഷത്താൽ അവക്കെപ്പോഴും ലഭിയ്ക്കുമെന്നുമദ്ദേഹമോതി.

ഇത്ഥം നരേന്ദ്രസ്യ സുഹൃജ്ജനാനാ-
മാത്യന്തികീ നിർധനതാഭിഭൂതിഃ
ശ്രീരാമകൃഷ്ണസ്യ കൃപാനുഭാവാ-
ദർധാംശതോഽസൌ നിധനം ഗതാഭൂത്. 58

ഇങ്ങനെ നരേന്ദ്രൻെറ ബന്ധുക്കളുടെ കലശലായ ഈ ദാരിദ്ര്യപീഡ ശ്രീരാമകൃഷ്ണൻെറ കാരുണ്യപ്രഭാവത്താൽ പകുതിയോളം നാമാവശേഷമായി.

കസ്മാച്ച നാത്യന്തദുരൂഹഹേതോർ-
നവ്യാവതാരേ ഭഗവാൻ ദയാലുഃ
ലീലാസഖീഭൂതമിമം കുചേലം
നൈവാതനോത് പ്രാക്തനവത് കുബേരം. 59

എന്തോ തീരെ ഊഹിക്കാനാവാത്ത കാരണത്താൽ കാരുണികനായ ഭഗവാൻ പുതിയ അവതാരത്തിൽ ലീലാസഖനായിച്ചമഞ്ഞ ഈ കുചേലനെ, പണ്ടത്തെ കുചേലനെ എന്നപോലെ, കുബേരനാക്കിയേയില്ല.

കാളീസമാലോകസമുത്ഥിതായാ-
സ്സമ്മോദവൃത്തേരനുവൃത്തിഹേതോഃ
താമേവ ഗായൻ പ്രണയാന്ധചേതാ
നിന്യേ വിനിദ്രോ രജനീം നരേന്ദ്രഃ. 60

ഭദ്രകാളിയെ ദർശിച്ചിട്ടുളവായ മഹാഹ്ളാദം നിലയ്ക്കാതെ തുടർന്നുകൊണ്ടിരുന്നതുനിമിത്തം നരേന്ദ്രൻ ഭക്തിയിലാണ്ടു തൻെറടമില്ലാതെ തന്തിരുവടിയെക്കുറിച്ചു പാടിക്കൊണ്ടുതന്നെ രാത്രി ഉറക്കമൊഴിച്ചു കഴിച്ചുകൂട്ടി.

ഏകാന്തഭക്തിസ്വരസാത്മകേന
രാകാശശാങ്കസ്യ സമുദ്ഗമേന
നൂനം നരേന്ദ്രസ്യ ഹൃദംബുരാശി-
രുദ്വേലിതോഽഭൂദതിമാത്രമുച്ചൈഃ. 61

ഏകാന്തഭക്തിരസമാകുന്ന പൂർണ്ണചന്ദ്രൻെറ ഉദയത്താൽ നരേന്ദ്രൻെറ ഹൃദയസമുദ്രം നിശ്ചയമായും കണക്കിൽക്കവിഞ്ഞ ഏകരസത്തിൽ വേലിയേറിവശായിരുന്നു.

ക്ഷേത്രേഽർച്യമാനാ പ്രതിമാ മനുഷ്യൈ-
ശ്ചൈതന്യമയ്യേവ ന മൃന്മയീതി
പ്രത്യക്ഷതസ്സ്വാനുഭവേന ജാന-
ന്നാസീന്നരേന്ദ്രോ ധുതസവ്വമോഹഃ. 62

അമ്പലത്തിൽ മനുഷ്യരാരാധിക്കുന്ന പ്രതിമ ചിന്മയിതന്നെയാണ് — മൃന്മയിയല്ല — എന്നു പ്രത്യക്ഷമായി സ്വാനുഭവംകൊണ്ടു മനസ്സിലാക്കീട്ടു നരേന്ദ്രൻെറ തെററിദ്ധാരണകളെല്ലാമൊഴിഞ്ഞു.

അസ്ത്യേവ കാചിദ് ഭുവനസ്യ മാതാ
സ്വാരാമധീരൈരപി യോഗിവര്യൈഃ
ആരാധനീയാ പ്രതിമാമിഷേണ
രാരാജ്യമാനേത്യബുധദ്ദൃഢം സഃ. 63

പ്രതിമാവ്യാജേന ശോഭിച്ചിരുങ്ങുന്നവളും, ആത്മാരാമശിരോമണികളായ യോഗീശ്വരന്മാർക്കു പോലും ആരാധനീയയുമായ ഒരു പ്രപഞ്ചമാതാവു തീർച്ചയായുമുണ്ടെന്നു് അയാംക്ക പൂർണ്ണബോധ്യം വന്നു.

അന്യേ ഝഷാദ്യാ വിവിധാവതാരാ-
സ്സത്യാ യഥാ സ്യുഃ പരമേശ്വരസ്യ
അർച്ചാവതാരോഽപി തഥാ യഥാർത്ഥോ
നൂനം ഭവേന്നൈവ മൃഷേതി സോഽവൈത്.

പരമേശ്വരൻെറ മത്സ്യാദികളായ മററു പല അവതാരങ്ങാം എങ്ങനെ സത്യങ്ങളാണോ അതുപോലെ അർച്ചാവതാരവും നിശ്ചയമായും നേരാണു്, പൊളിയല്ലേ അല്ല, എന്നയാളറിഞ്ഞു.

അന്തേ നരേന്ദ്രോ ഭവതാരിണീം താ-
മങ്ഗീചകാരേത്യവഗമ്യ സമ്യക്
ശ്രീരാമകൃഷ്ണോഽപി ഭൃശം കൃതാർത്ഥോ
വീതജ്വരോ ഹൃഷ്ടമനാശ്ച ജാതഃ. 65

ഒടുവിൽ നരേന്ദ്രൻ ആ ഭവതാരിണിയെ അംഗീകരിച്ചുവെന്നു വഴിപോലെ അറിഞ്ഞിട്ട് ശ്രീരാമകൃഷ്ണനും വളരെ കൃതാർത്ഥനും നിർവൃതനും സന്തുഷ്ടചിത്തനുമായിത്തീർന്നു.

ശിഷ്യസ്യ നൈസർഗികനിസ്പൃഹത്വ-
ജ്ഞാനേന യോഽഭൂത് സ ഗുരോഃ പ്രസാദഃ
തസ്യാംബികായാം പരഭക്തിലാഭ-
നിർവ്വർണ്ണനേന ദ്വിഗുണീബഭൂവ. 66

ശിഷ്യൻ പ്രകൃത്യാ നിസ്പൃഹനാണെന്നറിഞ്ഞപ്പോളുണ്ടായ ഗുരുവിന്റെ പ്രസാദം, അയാൾക്ക് അംബികയിൽ പരമഭക്തി ലഭിച്ചതായിക്കണ്ടപ്പോഴ്, ഇരട്ടിച്ചു.

---

# മാതൃവന്ദനം

എൻ. മാധവൻനമ്പൂതിരി, മതിരക്കാട്

വമ്പരാം പല നിലിംബവൈരിനിര ചാമ്പലാക്കിയതിമംഗളം
ഇമ്പമോടു ധരയിങ്കലേററി ഭവരോഗമാററി ജഗദംബ നീ
ശംബരാരിയുടെ വമ്പു പോക്കിയൊരു ശങ്കരപ്രിയകുടുംബിനീ !
കുമ്പിടുന്നടിയനമ്പിയന്നു ഭവദംഘ്രിപങ്കജമതിങ്കലായ്. 1

പോരിൽ വെന്നരിയ ദാരികന്റെ വിരിമാറു കീറി നഖവാളിനാൽ
വാരിയങ്ങഥ കഴുത്തിലിട്ടു കുടൽമാല തെച്ചിമലർമാലപോൽ
ചോരതൻകളമതിങ്കലാടിയതിഭീകരം സമരതാണ്ഡവം
ഘോരരൂപമിതുമട്ടു കാട്ടിയൊരു കാളരാത്രി കനിയേണമേ ! 2

ചണ്ഡനാം ഭുവനകണ്ടകേന്ദ്രനുടെ കണ്ഠനാളമൊരുവാളിനാൽ
തുണ്ടമാക്കി സുരമണ്ഡലത്തിനെഴുമിണ്ടൽ പോക്കിയൊരു ചണ്ഡികേ !
മുണ്ഡമാലകളണിഞ്ഞ കണ്ഠവുമതീവ ഭീകരശരീരവും,
പൂണ്ടു താണ്ഡവമുതിർത്തിടുന്നു രണഭൂമിയിങ്കലതിഘോരമായ്. 3

നീലമേഘനിഭകുന്തളം കനകകുണ്ഡലം കമലലോചനം
ചേലിയന്ന തിരുമാറിടത്തിലണിയുന്ന മുത്തുമണിമാലയും,
ബാലചന്ദ്രനിടിലത്തിനേററമഴകേററിടും തിലകഭംഗിയും,
ശ്രീലസച്ചരണതാരുമെന്നിലൊളി വീശിടേണമലമംബികേ ! 4

ബാലസൂര്യനിഭകാന്തി തേടുമൊരു പൊൻകിരീടമണിമൌലിയും,
നീലലോലകുടിലാളകം പരിലസിച്ചിടും നിടിലഭംഗിയും,
വില്ലിനും പരിചിലല്ലലേററുമഴകുററ ചില്ലിയുഗഭംഗിയും,
മല്ലലോചനവുമെന്നുമീയെളിയദാസനൊന്നു കണികാണണം ! 5

---

# ഹിന്ദുമതം എന്നൊന്നുണ്ടോ?

സിദ്ധിനാഥാനന്ദസ്വാമി

*തവ തത്ത്വം ന ജാനാമി കീദൃശോഽസി മഹേശ്വര*
*യാദൃശോഽസി മഹാദേവ താദൃശായ നമോ നമഃ.*

ഒന്നു രണ്ടുകൊല്ലം മുമ്പ് കോതമംഗലത്തു് ഒരു പള്ളിവക വിദ്യാലയത്തിൽ നടന്ന മതസമ്മേളനത്തിൽ പങ്കെടുക്കാൻ പോയപ്പോൾ, അവിടെ സന്നിഹിതനായിരുന്ന ഒരു മെത്രാൻ ചോദിക്കുകയുണ്ടായി, 'ഹിന്ദുമതം എന്നൊരു മതമുണ്ടോ?' എന്നു്. അദ്ദേഹം പരിഹാസമായിട്ടോ തിരസ്കാരമായിട്ടോ ചോദിച്ചതല്ല, അറിയാൻവേണ്ടി ചോദിച്ചതാണു്. ലോകപ്രസിദ്ധങ്ങളായ മതങ്ങളിൽ ഒന്നായ ഹിന്ദുമതത്തെ സംബന്ധിച്ചു് ആ വൈദികൻ ഇങ്ങനെ ചോദിക്കാൻ ഇടയായതെന്തുകൊണ്ടാണു്?

മതപദംകൊണ്ടു് നാം സാധാരണ വിവക്ഷിക്കുന്ന അർത്ഥംവെച്ചു നോക്കിയാൽ ഒരു മതത്തിനുണ്ടായിരിക്കേണ്ട സാമാന്യലക്ഷണങ്ങൾ ഹിന്ദുമതത്തിൽ കണ്ടെത്താൻ പ്രയാസമുണ്ടു്. പ്രയാസമുണ്ടു് എന്നതുകൊണ്ടു് ആ ലക്ഷണങ്ങൾ തീരെയില്ല എന്നർത്ഥമില്ല. സാധാരണ നിലയ്ക്കു് ഒരു മതത്തിനു് ഒരു സ്ഥാപകൻ ഉണ്ടാകും. ഉണ്ടായ കാലം, ദേശം എന്നിവയും അറിയാൻ സാധിക്കും. പിന്നെ, അതിൻെറ വിശ്വാസപ്രമാണങ്ങളും ആചാരസംഹിതകളും ഇന്നവയെന്നു നിശ്ചയമുണ്ടായിരിക്കും. ബുദ്ധമതം, കൃസ്തുമതം, മുഹമ്മദുമതം ഇവയെല്ലാം അവയുടെ സ്ഥാപകന്മാരും, കാലവും, ജന്മദേശവും വ്യക്തമായുണ്ടു്. അതുപോലെതന്നെ അതിൻെറ സ്ഥാപകന്മാരിലും അവരുടെ ഉപദേശങ്ങളിലും വിശ്വാസവും കൂടിയേ കഴിയൂ. അവരുടെ ഉപദേശങ്ങളനുസരിച്ചുള്ള അനുഷ്ഠാനങ്ങളും ചെയ്യേണ്ടതുണ്ടു്.

ഹിന്ദുമതത്തിൽ ഇവയൊക്കെ വ്യത്യസ്തമാണു്. ഹിന്ദുമതത്തിനു് ഒരു പ്രത്യേക സ്ഥാപകനില്ല; ഋഷികളോ, ശ്രീരാമനോ, ശ്രീകൃഷ്ണനോ ആരും അതിൻെറ സ്ഥാപകരല്ല; അവർ ഹിന്ദുമതത്തിൻെറ മാതൃകാപുരുഷന്മാരാണു്. ഏതു കാലത്താണു് അതുണ്ടായതു് എന്നു ചോദിച്ചാൽ ആർക്കും അറിഞ്ഞുകൂടാ. അനാദിയായിട്ടാണു് തങ്ങളുടെ മതത്തെ ഹിന്ദുക്കൾ കരുതുന്നതു്. ദേശത്തെ സംബന്ധിച്ചു ഭാരതമാണു് അതിൻെറ ഉറവിടം എന്നു് ഏറെക്കുറെ എല്ലാവർക്കും സമ്മതമാകുന്നു. വിശ്വാസപ്രമാണങ്ങളെയും ആചാരാനുഷ്ഠാനങ്ങളെയും സംബന്ധിച്ചും ഹിന്ദുക്കൾക്കെല്ലാവർക്കും പൊതുവെ സ്വീകാര്യമായവ ഏതൊക്കെയെന്നു ചോദിച്ചാൽ പറയാൻ പ്രയാസം വരും. ഈശ്വരവിശ്വാസം എല്ലാവർക്കും വേണമെന്നു് എല്ലാ മതങ്ങളും സ്വീകരിച്ചിട്ടില്ലേ എന്നു ചോദിക്കാം. ബുദ്ധമതം ഈശ്വരനെക്കുറിച്ചു മൗനം ദീക്ഷിക്കുന്നെങ്കിലും അവർ ബുദ്ധനെ ഈശ്വരനാക്കി മാററിയിട്ടുണ്ടു്. എന്നാൽ ഈശ്വരനിൽ വിശ്വാസമില്ലാത്തവരും ഹിന്ദുക്കളിലുണ്ടു്. സാംഖ്യദർശനകാരന്മാർ ഈശ്വരനെ അംഗീകരിക്കുന്നില്ല. എങ്കിലും അവർ യാഥാസ്ഥിതിക ഹിന്ദുക്കളായിട്ടാണു് എണ്ണപ്പെടുന്നതു്. ഈശ്വരനിൽ വിശ്വസിക്കുന്നവരിൽത്തന്നെ ഈശ്വരൻ അരൂപനാണെന്നും സരൂപനാണെന്നും കരുതുന്നവരുണ്ടു്. ഇങ്ങനെ പരസ്പരവിരുദ്ധങ്ങളായ വിചാരവിശ്വാസങ്ങളോടും ആചാരാനുഷ്ഠാനങ്ങളോടും കൂടിയ ഒരു മതത്തെ മതമെന്നു വിളിക്കാമോ എന്നു് ആരെങ്കിലും ചോദിച്ചാൽ അദ്ഭുതപ്പെടാനില്ല. ആരാണു് ഹിന്ദു എന്നു ചോദിച്ചാൽ അതിനു ശരിയായി ഉത്തരം പറയാൻ ഹിന്ദുക്കൾക്കുതന്നെ എളുപ്പമല്ല. പലപ്പോഴും 'നേതി നേതി' ക്രമത്തിൽ, ബൗദ്ധനോ, കൃസ്ത്യാനിയോ, മഹമ്മദീയനോ അല്ലാത്തവൻ, എന്നൊക്കെ വേണ്ടിവരും അതിനു സമാധാനം പറയാൻ. ഇതിനു കാരണം, ഹിന്ദുമതത്തിനു് നിശ്ചിതമായ വിശ്വാസങ്ങളും അനുഷ്ഠാനങ്ങളും ഇല്ലെന്നതല്ല. ആ മതം അത്ര വിശാലമായതുകൊണ്ടു് അതിലെ കേന്ദ്രഭൂതങ്ങളായ തത്ത്വങ്ങൾ കണ്ടുപിടിക്കാൻ സാധാരണക്കാർക്കു് എളുപ്പമല്ല.

ഹിന്ദുക്കൾ തങ്ങളുടെ മതത്തിനു കൊടുത്തിട്ടുള്ള പേരു് സനാതനധർമ്മം എന്നാണു്. പ്രപഞ്ചത്തേയും മാനവരാശിയെയും നിലനിർത്തുന്നതെന്തോ അതാണു് ധർമ്മം. അതു സനാതനമായ സത്യമാണു്. ആ സത്യത്തിന്റെ സാക്ഷാത്കാരമാണു് സനാതനധർമ്മം. അപ്പോൾ മതമെന്നാൽ സാക്ഷാത്കാരമെന്നാണർത്ഥം. മൗലികമായി മതപദത്തിന്റെ അർത്ഥവും അതാണു്. മനനംചെയ്തു് സത്യമെന്നു് അറിഞ്ഞ ആ ആദ്ധ്യാത്മികസത്യം എന്നത്രെ 'മത'ത്തിനു് അർത്ഥം. ആ അർത്ഥത്തിൽ ലോകത്തിലാകെ ഒരു മതമേ ഉള്ളൂ. ആത്മജ്ഞാനത്തെ അഥവാ ഈശ്വരജ്ഞാനത്തെ ലക്ഷ്യമാക്കാത്ത മതമൊന്നും ഇല്ലല്ലോ. മതത്തിനു് മൗലികമായ ഈ അർത്ഥം കൂടാതെ, ഈ ലക്ഷ്യം പ്രാപിക്കാനുള്ള ഉപായം എന്നും അർത്ഥം ഉണ്ടു്. ഉപായം അഥവാ മാർഗ്ഗം എന്നയർത്ഥത്തിലാണ മതത്തിനു നാനാത്വം വന്നുചേരുന്നതു്. കാരണം, ഒരേ ലക്ഷ്യത്തിലെത്താൻ നാനാമാർഗ്ഗങ്ങളും ഉണ്ടാകാം. മാർഗ്ഗങ്ങൾ മാറുന്നതുകൊണ്ടു മതങ്ങൾക്ക തമ്മിൽ മാത്സര്യമോ വൈരമോ ആവശ്യമില്ലതാനും.

ഇനി ഹിന്ദുമതത്തിന്റെ മൗലികപ്രമാണങ്ങളും വിശ്വാസങ്ങളും എന്തെന്നന്വേഷിക്കാം. പരമസത്യമാണ സനാതനധർമ്മമെന്ന പറഞ്ഞു. ആ സത്യത്തെ സാക്ഷാത്കരിച്ച മഹാപുരുഷന്മാരെ ആപ്തന്മാർ എന്നും ഋഷികൾ എന്നും പറയുന്നു. അവർ തങ്ങളുടെ ആദ്ധ്യാത്മികാനുഭൂതിയിൽ കണ്ടെത്തിയ നിത്യസത്യങ്ങളുടെ ശേഖയാണ വേദങ്ങൾ. ഋഷികൾ ആ സത്യങ്ങളെ പുതുതായി സൃഷ്ടിച്ചവരല്ല, സനാതനങ്ങളായ സത്യങ്ങളെ അവർ കണ്ടുപിടിച്ചു എന്നമാത്രം. അതുകൊണ്ടാണു് വേദങ്ങൾ നിത്യങ്ങളെന്നും അപൗരുഷേയങ്ങളെന്നും പറയുന്നതു്. പലേ ഋഷികളും പരമസത്യം തങ്ങൾ കണ്ടെത്തിയ വഴി ഏതെന്നും തങ്ങൾക്ക ലഭിച്ച സത്യദർശനം എന്തെന്നും പറയാൻ ശ്രമിച്ചിട്ടുണ്ടു്. പലരുടേയും ഗ്രഹണശക്തിയും പ്രതിപാദനപാടവവും ഭിന്നമാകുമെന്നതിനാൽ ആ വിവരണങ്ങൾ തമ്മിൽ ചില വ്യത്യാസങ്ങൾ കണ്ടെന്നുവരും. സൂര്യനെ സംബന്ധിച്ചു് ശാസ്ത്രജ്ഞന്മാരും സാധാരണജനങ്ങളും പ്രാകൃതന്മാരും പറയുന്ന അഭിപ്രായങ്ങൾ വിഭിന്നമായിരിക്കമല്ലോ; അതുപോലെ മധ്യരേഖയിലും ശീതദേശങ്ങളിലും ധ്രുവപ്രദേശങ്ങളിലും ഉള്ള ആളുകളുടെ സൂര്യദർശനത്തിലും വ്യത്യാസം കാണുന്നതാണു്.

ഈ വേദങ്ങളാണ ഹിന്ദുമതത്തിന്റെ പരമപ്രമാണം. വേദങ്ങളെ വ്യാഖ്യാനിക്കുന്നതിൽ വ്യത്യാസം വരാം; പക്ഷെ വേദങ്ങളുടെ പ്രാമാണ്യം നിഷേധിക്കുന്നവൻ വേദബാഹ്യനാകും, ഹിന്ദു അല്ലാതാകും. വേദപ്രതിപാദ്യമായ പരമാത്മാവിലുള്ള വിശ്വാസവും ഹിന്ദുവിനു് മൗലികമായ ഒന്നാണു്. പരമാത്മാവും ആത്മാവും സ്വരൂപേണ ഒന്നാകയാൽ ആത്മാവിന്റെ ഉണ്മയിൽ വിശ്വാസമില്ലാത്തവൻ ഹിന്ദുവല്ല. വേദത്തേയും ആത്മാവിനേയും നിഷേധിച്ചതുകൊണ്ടാണു്, ബുദ്ധമതക്കാർ ഹിന്ദുക്കളല്ലാതായതു്. ആത്മനിഷേധമെന്നാൽ തന്റെ ഉണ്മയെ നിഷേധിക്കുക എന്നാണല്ലോ വന്നുകൂടുന്നതു്. തന്നെ നിഷേധിക്കാനും താൻ വേണം. അതിനാൽ ആത്മനിഷേധം അനുഭവത്തിനും യുക്തിക്കും നിരന്നതല്ല. ഈ ആത്മാവു് അതിന്റെ യഥാർത്ഥസ്വരൂപത്തിൽ സ്വതന്ത്രവും പൂർണ്ണവും ഏകവും ആണെങ്കിലും, നമ്മുടെ ഇപ്പോഴത്തെ അനുഭവം അങ്ങനെയല്ല. നാം അസ്വതന്ത്രരും അപൂർണ്ണരും ഭിന്നരും സുഖദുഃഖങ്ങൾക്കു് അധീനരും ആണു്. ഇതെങ്ങനെ വന്നുകൂടി ? ഓരോരുത്തരുടേയും കർമ്മംകൊണ്ടു് എന്നാണുത്തരം. ആ കർമ്മം എങ്ങനെ എന്നു് ആരംഭിച്ചു? ഈ ചോദ്യത്തിനു് ആർക്കും ശരിക്കു് ഉത്തരം പറയാനാവില്ല. ഉത്തരം കിട്ടുമ്പോൾ ചോദ്യം അവശേഷിക്കുകയുമില്ല; ജീവൻ സ്വതന്ത്രനായിക്കഴിയും. സൃഷ്ടി അനാദിയാണെന്നും, ജീവന്റെ കർമ്മഫലമനുസരിച്ചു് ഈശ്വരൻ ജീവനു് സുഖദുഃഖങ്ങൾ നല്കുന്നു എന്നുമാണു് വിശ്വാസം. നാം കാണുന്ന പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്ന ദിവ്യശക്തിവിശേഷമാണു് ഈശ്വരൻ. നാം ജീവൻ എന്ന നിലയിലിരിക്കുന്ന കാലത്തോളം ബാഹ്യപ്രപഞ്ചവുമുണ്ടു്, പ്രപഞ്ചത്തിന്റേയും ജീവന്റേയും നിയാമകനായ ഈശ്വരനുമുണ്ടു്. ജീവൻ, ദേഹാദ്യഭിമാനത്തിൽനിന്നു മുക്തനാകുമ്പോൾ, ആത്മാവായിത്തീരുന്നു. ആത്മാവു് പൂർണ്ണവും ഏകവുമാകുന്നു.

ആത്മവിശ്വാസം, വേദവിശ്വാസം, ജന്മം കർമ്മഫലമായിട്ടാണ് എന്ന വിശ്വാസം, പുനർജന്മവിശ്വാസം, ഇവയാണ് ഒരു ഹിന്ദുവിന്റെ മൗലികവിശ്വാസങ്ങൾ. ഇവയിൽ ആദ്യത്തെ രണ്ടും നിഷേധിക്കുന്നവനെ ഹിന്ദുവായി കണക്കാക്കാൻ പാടില്ല.

ജീവന് ഇപ്പോൾ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ദുഃഖങ്ങൾ, ക്ലേശങ്ങൾ, വിയോഗങ്ങൾ ഇവയെ ഇല്ലാതാക്കുന്നതിന്, ലൗകികബന്ധനങ്ങളിൽനിന്നു മോചനം നേടുന്നതിന്, മേൽപറഞ്ഞ വിശ്വാസങ്ങളുടെ അടിസ്ഥാനത്തിൽ ആവിഷ്കരിച്ചിട്ടുള്ള സമഗ്രജീവിതപദ്ധതിയാണ് ഹിന്ദുമതത്തിന്റെ പ്രായോഗികവശം. ഈ പദ്ധതിയിൽക്കൂടി വ്യക്തി ആദ്ധ്യാത്മികമായി തന്റെ ലക്ഷ്യം പ്രാപിക്കുന്നതോടൊപ്പം സമുദായത്തോടുള്ള കടങ്ങളും വീട്ടുന്നു. വർണ്ണാശ്രമവിഭാഗം എന്നാണ് ഈ പദ്ധതിക്കു പേർ. വർണ്ണം കർമ്മത്തെ ആശ്രയിച്ചും ആശ്രമം സംസ്കാരത്തെ ആശ്രയിച്ചുമാണ് നിർണ്ണയിച്ചിട്ടുള്ളത്. വർണ്ണം കാലക്രമത്തിൽ ജന്മത്തെ ആശ്രയിച്ചു നിശ്ചയിക്കാൻ തുടങ്ങിയതാണ് അതിനു വന്നുചേന്ന ദോഷം. ഏതെങ്കിലും തരത്തിലുള്ള കർമ്മവിഭജനം എല്ലാക്കാലത്തും എല്ലാ ജനതകളിലും നിലവിലുണ്ട്. ഏതു സമത്വസുന്ദരമായ ഭരണസമ്പ്രദായത്തിലും ഭരണാധിപരും ഭരണീയരും മേധാവികളും യോദ്ധാക്കളും ശില്പികളും കർഷകരും ഉണ്ടായിരിക്കുമല്ലൊ. പുരാതനഭാരതം ഈ വിഭജനം ഗുണത്തെയും കർമ്മത്തെയും ആസ്പദമാക്കി നിർണ്ണയിച്ചു. ബാല്യത്തിൽ ഗുരുകുലവാസം ചെയ്ത് ധർമ്മം അഭ്യസിക്കുന്നു. വിദ്യാഭ്യാസത്തിനുശേഷം ഗൃഹസ്ഥാശ്രമം സ്വീകരിച്ച് ധർമ്മം അനുഷ്ഠിച്ച് സമുദായത്തോടുള്ള കടങ്ങൾ വീട്ടുന്നു. ജീവിതത്തിന്റെ തൃതീയഘട്ടത്തിൽ, ജീവിതാനുഭവത്തിന്റെ വെളിച്ചത്തിൽ, ഈ ലോകത്തിന്റെ ശരിയായ രൂപം മനസ്സിലാകുമ്പോൾ, 'അനിത്യമസുഖം ലോകം' എന്നു വ്യക്തമാകുമ്പോൾ, കടങ്ങളും കടപ്പാടുകളും വിട്ട് ജീവിതം തികച്ചും അദ്ധ്യാത്മകാര്യങ്ങൾക്കായി വിനിയോഗിക്കുന്നു. അദ്ധ്യാത്മനിഷ്ഠ തീവ്രമാകുമ്പോൾ, ലൗകികവാസനകളെല്ലാം നശിക്കുമ്പോൾ, ആത്മബോധം ലഭിക്കുമ്പോൾ ആ വ്യക്തി സർവ്വസംഗപരിത്യാഗിയും ജീവന്മുക്തനുമായി. അവൻ കൃതകൃത്യനായി. ഇങ്ങനെ അനുക്രമം ധർമ്മാർത്ഥകാമങ്ങൾ നേടി, ശൂദ്രവൈശ്യക്ഷത്രിയകർമ്മങ്ങൾ അനുഷ്ഠിച്ച്, ബ്രഹ്മചര്യഗാർഹസ്ഥ്യ വാനപ്രസ്ഥ്യസംസ്കാരങ്ങൾ സമ്പാദിച്ച് പരമലക്ഷ്യമായ മോക്ഷം നേടാൻ, ബ്രാഹ്മണ്യം പ്രാപിക്കാൻ, സർവ്വസ്വത്യാഗിയായി ആത്മനിഷ്ഠനാവാൻ, വ്യക്തിയെ സമർത്ഥനാക്കുന്ന ഒരു പദ്ധതിയാണ് വർണ്ണാശ്രമവിഭാഗം.

ഹിന്ദുവിന് സർവ്വകർമ്മങ്ങളും മതകർമ്മങ്ങളാണ്. അവന്റെ സമസ്തജീവിതവും മതനിഷ്ഠമാകുന്നു. അതിനാൽ മേൽപറഞ്ഞ പദ്ധതി ഒരു സമഗ്രപദ്ധതിയത്രേ. വ്യക്തികളുടെ അഭിരുചിയും അർഹതയും വിഭിന്നമായതുകൊണ്ട് സ്വധർമ്മാനുഷ്ഠാനമെന്ന ഈ പൊതുപദ്ധതിയുടെ അനുഷ്ഠാനത്തോടൊപ്പം ഓരോരുവനും ചില പ്രത്യേകസാധനകളും അനുഷ്ഠിക്കുന്നുണ്ടാകാം. കർമ്മങ്ങൾ ചെയ്യാൻ ഉത്സാഹമുള്ളവൻ തന്റെ കർമ്മത്തെ നിഷ്കാമമായിട്ട്, ലോകോപകാരപ്രദമായിട്ട്, ഈശ്വരാർപ്പണമായിട്ട്, ചെയ്യുമ്പോൾ അതു കർമ്മയോഗമായി. വികാരാധീനനായ മനുഷ്യൻ, അവന്റെ വികാരങ്ങളെ ഈശ്വരാഭിമുഖമാക്കുമ്പോൾ, ഹൃദയത്തിന്റെ പ്രേമം സർവ്വേശ്വരനിലേയ്ക്കു തിരിക്കുമ്പോൾ, അവൻ ഭക്തനായി. കാററുപോലെ ചഞ്ചലമായ മനസ്സിനെ അടക്കിനിർത്താൻവേണ്ട സാധനകളനുഷ്ഠിക്കുന്നവൻ യോഗിയാകുന്നു. തന്റേയും പ്രപഞ്ചത്തിന്റേയും പരമസത്യം എന്തെന്ന് അന്വേഷിച്ചു പോകുന്ന മേധാസമ്പന്നൻ ജ്ഞാനിയായിത്തീരുന്നു. ഇതു കൂടാതെ ഓരോരുവനും അവനവനിഷ്ടമുള്ള മാർഗ്ഗം പിൻതുടരാൻ അവകാശമുണ്ട്. വാസ്തവത്തിൽ ഓരോ വ്യക്തിക്കും ഓരോ മാർഗ്ഗമാണ്. പൊതുവായ ചില വഴികൾ ആചാര്യന്മാരും ശാസ്ത്രങ്ങളും ചൂണ്ടിക്കാണിക്കുന്നുവെന്നു മാത്രം. ഏതു വഴിയും ആത്മാർത്ഥമായി പിൻതുടന്നാൽ ലക്ഷ്യത്തിലേയ്ക്കു നയിക്കും; എല്ലാ വഴികളും സത്യമാണ്. അതിനാൽ ഹിന്ദുവിനു മതദൃഷ്ട്യാ മററു മതങ്ങളെ നിഷേധിക്കുക സാദ്ധ്യമല്ല. മതകലഹങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അതു് അധികാരത്തിനുവേണ്ടി പടവെട്ടുന്ന രാഷ്ട്രീയക്കാർ മതത്തിന്റെ പേരിൽ നടത്തുന്ന കുതന്ത്രങ്ങളാണെന്നു മനസ്സിലാക്കാം.

നേതൃത്വത്തിനും സ്വാർത്ഥത്തിനുംവേണ്ടിയല്ലാതെ, ഈശ്വരനെ പ്രാപിക്കാൻവേണ്ടി ആരും മററുമതക്കാരുമായി വഴക്കു കൂടാറില്ല; മത്സരിക്കാറുമില്ല. മതമൈത്രി ഹിന്ദുവിനു പരമ്പരാപ്രാപ്തമാണ്. സ്വയം മതം മാറുന്നതിലോ മററുള്ളവരെ സ്വമതത്തിൽ ചേർക്കുന്നതിലോ വിശ്വസിക്കാത്ത ഏകമതം ഹിന്ദുമതമാണ്. ഇക്കാലത്തു ചുററുപാടുകളുടെ സമ്മർദ്ദംകൊണ്ടു് ഹിന്ദുമതവും മതപരിവർത്തനം സ്വീകരിച്ചിട്ടുണ്ടെങ്കിൽ അതു് സാമൂഹ്യവും രാഷ്ട്രീയവുമായ കാരണങ്ങൾകൊണ്ടാകുന്നു. ഹിന്ദുമതമനുസരിച്ചു് മതംമാററം ആവശ്യമില്ല; കാരണം, അവനവൻ ജനിച്ചുവളർന്ന മതം തന്നെയാണ് അവനവനു് ഏററവും അനുരൂപം. ഏതു മതമായാലും ആത്മാർത്ഥമായിട്ടു് അനുസരിച്ചാൽ ലക്ഷ്യപ്രാപ്തിയുണ്ടാകും. ആത്മാർത്ഥതയില്ലെങ്കിൽ സിദ്ധാന്തങ്ങൾ എത്ര ഉത്കൃഷ്ടങ്ങളായാലും പ്രയോജനമൊട്ടില്ലതാനും. ഒരു ഹിന്ദുവിനു ബുദ്ധനെയോ കൃസ്തുവിനേയോ മഹമ്മദിനേയോ ഈശ്വരനായി ആരാധിക്കുകയും അതേസമയം ഹിന്ദുവായി തുടരുകയും ചെയ്യാവുന്നതാണ്. എന്തെന്നാൽ ഇഷ്ടനിഷ്ഠ, അവനവനു് ഇഷ്ടമുള്ള രൂപത്തിലും നാമത്തിലും ഈശ്വരനെ ഭജിക്കാനുള്ള സ്വാതന്ത്ര്യം, ഹിന്ദുമതവിശ്വാസത്തിൻെറ ഒരു മൂലഘടകമാകുന്നു. ഈ വിശ്വാസത്തിനു മൂലകാരണം വേദംതന്നെയാണ്. വേദത്തിലെ ഒരു മന്ത്രത്തിൽ, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' – 'സത്യവസ്തു ഒന്നു്; അതിനെ അഭിജ്ഞന്മാർ പല പേരിൽ വിളിക്കുന്നു.' – എന്നൊരു വാക്യമുണ്ടു്. വെള്ളമെന്നോ, ജലമെന്നോ, വാട്ടറെന്നോ, അകൃയെന്നോ എന്തു പേരു പറഞ്ഞാലും വസ്തു ഒന്നു തന്നെയാണല്ലോ. അതുപോലെ പരംപൊരുൾ ഒരേഒരു വസ്തു; അതിനെ ഓരോരുത്തരും അവനവൻെറ അഭിരുചിയും അർഹതയുമനുസരിച്ചു് ഓരോ രൂപത്തിലും നാമത്തിലും ആരാധിക്കുന്നു. ഈ വൈദികാശയത്തിൽനിന്നും രൂപം കൊണ്ടതാണ് ഇഷ്ടദേവതാവാദവും അധികാരിവാദവും. ഈശ്വരനെ ആത്മാവിലോ അഗ്നിയിലോ സൂര്യനിലോ വിഗ്രഹത്തിലോ മഹാപുരുഷന്മാരിലോ ആരാധിക്കാം. സഗുണനായോ നിർഗ്ഗുണനായോ സരൂപനായോ അരൂപനായോ ആരാധിക്കാം. ഏതു രൂപത്തിലാണു വേണ്ടതു് എന്നു നിർണ്ണയിക്കേണ്ടതു് ഒരുവൻെറ അധികാരം അതായതു് അർഹത അനുസരിച്ചാണ്. സൂക്ഷ്മബുദ്ധികൾക്കു് അരൂപനായി ആരാധിക്കാൻ കഴിഞ്ഞേക്കും; സ്ഥൂലബുദ്ധികൾക്കു് മൂർത്തരൂപങ്ങൾ – വിഗ്രഹങ്ങളോ മഹാപുരുഷന്മാരോ – വേണ്ടിവരും. അർഹതാഭേദമനുസരിച്ചു് ഇഷ്ടമുള്ള ദേവതയെ ആരാധിക്കാനുള്ള സ്വാതന്ത്ര്യമാണു ഹിന്ദുമതത്തിൻെറ വിശ്വവിശാലതയ്ക്കു കാരണം. 'ആരു് എന്നെ എങ്ങനെ വിളിച്ചാലും ഞാൻ അവരെ ആ രൂപത്തിൽ അനുഗ്രഹിക്കുന്നു.' എന്നു് ഗീതയിലും ഇതേ തത്ത്വം പ്രതിപാദിച്ചിട്ടുണ്ട്. ഈജന്മത്തിലോ പല ജന്മങ്ങൾ കഴിഞ്ഞിട്ടോ എപ്പോഴെങ്കിലും ഓരോ ജീവനും ഈശ്വരനിൽ തിരിച്ചെത്തും എന്നുള്ളതും തീർച്ചയാണ്. ഈശ്വരനിൽനിന്നു പുറപ്പെട്ടവർ ഈശ്വരനിൽത്തന്നെ തിരിച്ചെത്തണം. പിതാവിനു് മക്കളിൽ ചിലരെ കൈക്കൊള്ളുകയും ചിലരെ തള്ളിക്കളയുകയും ചെയ്യാൻ നിവൃത്തിയില്ലല്ലോ.

വേദത്തെ പരമപ്രമാണമായി സ്വീകരിച്ചു് ആത്മാവിൽ വിശ്വസിച്ചു് സ്വധർമ്മം വഴിപോലെ അനുഷ്ഠിച്ചു്, തനിക്കിഷ്ടമുള്ള രൂപത്തിലും നാമത്തിലും ഈശ്വരനെ ആരാധിച്ചു് പരമലക്ഷ്യമായ മോക്ഷം പ്രാപിക്കുകയാണ് ജീവിതലക്ഷ്യം, എന്നുപദേശിക്കുന്നു ഹിന്ദുമതം.

(പാലയൂർ പള്ളിയിൽ വിശുദ്ധതോമാശ്ലീഹായുടെ 19-ാം ചരമശതാബ്ദി ആഘോഷിച്ചപ്പോൾ 17. 12. 1972-ൽ ചെയ്ത ഒരു പ്രസംഗം.)

---

പ്രായേണാ കൃതകൃത്യസ്തു മൃത്യോരുദ്വിജതേ ജനഃ
കൃതകൃത്യാഃ പ്രതീക്ഷന്തേ മൃത്യും പ്രിയമിവാതിഥിം.

ചെയ്യേണ്ടതു ചെയ്യാത്തവനാണ് ഏറെയും മരണത്തെ ഭയപ്പെടുന്നതു്. കൃതകൃത്യന്മാർ മൃത്യുവിനെ പ്രിയാതിഥിയെയെന്നപോലെ എതിർപാർക്കുന്നു.(ഭാരതം അനു. 109. 56.)

വേദാന്തബാലപാഠങ്ങൾ – 3

# ആത്മാനാത്മവിവേകം

(ഡിസംബർമാസത്തിൽ നിന്നു തുടർച്ച)

## ശ്രീമത് ശങ്കരഭഗവത്പാദർ

കാരണശരീരം ഏതാണ്?

സ്ഥൂലശരീരത്തിനും സൂക്ഷ്മശരീരത്തിനും കാരണമായ ശരീരത്തെ കാരണശരീരം എന്നു പറയുന്നു. അനാദിയും (ആദി ഇന്നപ്പോൾ എന്നു പറയാൻ പററാത്തതും) അനിർവ്വചനീയവും (ഇന്ന സ്വരൂപത്തോടുകൂടിയതു് എന്നു നിർവ്വചിക്കാനാവാത്തതും) ചിദാഭാസത്തോടു കൂടിയതും ബ്രഹ്മാത്മൈകത്വജ്ഞാനംകൊണ്ടു ദൂരീകരിയ്ക്കപ്പെടുന്നതുമായ അജ്ഞാനത്തെത്തന്നെയാണ് കാരണശരീരം എന്നു പറയുന്നതു്. ആചാര്യന്മാരും അതുതന്നെയാണു പറഞ്ഞിട്ടുള്ളതു്:

> അനാദ്യവിദ്യാനിർവ്വാച്യാ കാരണോപാധിരുച്യതേ
> ഉപാധിത്രിതയാദന്യമാത്മാനമവധാരയേത്.

അതായതു്, അനാദിയും അനിർവ്വചനീയവുമായ അവിദ്യയാണ്കാരണശരീരം. അങ്ങനെ സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നീ മൂന്ന് ഉപാധികളിൽനിന്നും അന്യമായിട്ടുള്ളതാണ് ആത്മാവെന്നറിയണം. കാരണശരീരത്തിനും, 'ശീര്യതേ ഇതി ശരീരം' (ക്ഷയിച്ചു നശിക്കുന്നതിനാൽ ശരീരം) എന്നതന്നെയാണു വ്യുത്പത്തി. ബ്രഹ്മാത്മൈകത്വജ്ഞാനംകൊണ്ടാണു കാരണശരീരത്തിനു നാശമുണ്ടാകുന്നതു്. 'ദഹ് ഭസ്മീകരണേ', ഭസ്മമാക്കപ്പെടുന്നു എന്ന് അർത്ഥമുള്ള ദഹ്ധാതുവിൽ നിന്നു ദേഹശബ്ദമുണ്ടായി. കാരണശരീരമെന്ന ദേഹവും നശിക്കുന്നതു് പാരർത്ഥിവാംശപുരസ്സരമാണ്.

'അനൃതവും ജഡവും ദുഃഖരൂപവുംസമഷ്ടിവ്യഷ്ടിരൂപത്തിലുള്ളതുമായ ശരീരത്രയമാണ് അനാത്മാവു്' എന്നു മുമ്പു പറഞ്ഞല്ലോ. [ശരീരത്രയമിന്നതൊക്കെയെന്നു മനസ്സിലായി.] അനൃതജഡദുഃഖാത്മകമെന്നാലെന്തെന്നു സ്പഷ്ടമാക്കിത്തരണം.

ഭൂതം, വർത്തമാനം, ഭാവി എന്നീ മൂന്നു കാലങ്ങളിലും ഉണ്മ ഇല്ലാത്തതിനെ അനൃതമെന്നു പറയുന്നു. തന്നെക്കുറിച്ചും ഇതരവിഷയത്തെക്കുറിച്ചും അറിവില്ലാത്ത വസ്തു ജഡമാണ്. അപ്രീതിയുണ്ടാക്കുന്ന വസ്തു ദുഃഖാത്മകമാണ്.

സമഷ്ടിവ്യഷ്ടിരൂപമെന്നു പറഞ്ഞല്ലോ. സമഷ്ടിയെന്നാലെന്തു്? വ്യഷ്ടിയെന്നാലെന്തു്?

[ഒരേതരം വസ്തുക്കളുടെ കൂട്ടമാണു സമഷ്ടി. ഒരു കൂട്ടത്തിലെ വസ്തുക്കളെ വേർതിരിച്ചാൽ അവയോരോന്നും വ്യഷ്ടിയാണ്.] സമഷ്ടിക്കുദാഹരണം വനവും, വ്യഷ്ടിക്കുദാഹരണം വൃക്ഷവുമാണ്. ജലാശയം സമഷ്ടിയാണ്, ജലം വ്യഷ്ടിയും. അനേകശരീരങ്ങളുടെ കൂട്ടമാണു സമഷ്ടി, ഒരു ശരീരത്തെ വ്യഷ്ടിയെന്നു പറയുന്നു.

ആത്മാവു് പഞ്ചകോശവ്യതിരിക്തനാണെന്നും അവസ്ഥാത്രയസാക്ഷിയാണെന്നും പറഞ്ഞുവല്ലോ. അവസ്ഥാത്രയമേതൊക്കെയാണ്.

ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിവയാണ് അവസ്ഥാത്രയം. ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ ഗ്രഹിക്കുന്ന അവസ്ഥയെ ജാഗ്രത് എന്നു പറയുന്നു. ജാഗ്രദവസ്ഥയിലുളവായ സംസ്കാരത്തിൽനിന്നുണ്ടാകുന്ന വിഷയഗ്രഹണരൂപമായ അന്തഃകരണവൃത്തിയാണ് സ്വപ്നം. ഒരു വിഷയത്തിൻേറയും ബോധമില്ലാത്ത അവസ്ഥയാണു സുഷുപ്തി.

ജാഗ്രദവസ്ഥയിലുള്ള ശരീരത്തിലഭിമാനിച്ചു പ്രവർത്തിക്കുന്ന ജീവനെ വിശ്വനെന്നും, സ്വപ്നാവസ്ഥയിലെ സൂക്ഷ്മശരീരത്തിലഭിമാനിച്ചു പ്രവർത്തിക്കുന്ന ജീവനെ തൈജസനെന്നും

സുഷുപ്ത്യവസ്ഥയിൽ കാരണശരീരത്തിലഭിമാനിക്കുന്ന ജീവനെ പ്രാജ്ഞനെന്നുമാണു വിളിക്കുന്നതു്.

ഏതൊക്കെയാണു പഞ്ചകോശങ്ങൾ ?

അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിവയാണു് പഞ്ചകോശങ്ങൾ. ഈ പേരുകളിലുള്ള 'മയ(ട്)' പ്രത്യയത്തിനു 'വികാരം' എന്ന അർത്ഥമാണു്. അതായതു് അന്നവികാരമായതു് അന്നമയം, പ്രാണവികാരമായതു പ്രാണമയം, മനോവികാരമായതു മനോമയം, വിജ്ഞാനവികാരമായതു വിജ്ഞാനമയം, ആനന്ദവികാരമായതു് ആനന്ദമയം.

പിതാവു ഭക്ഷിച്ച അന്നത്തിലെ വീര്യത്തിൽനിന്നുണ്ടായതും അന്നംകൊണ്ടുതന്നെ വൎദ്ധിക്കുന്നതുമായ ദേഹം അന്നമയകോശമാണു്, അതു് ആത്മാവല്ല; കാരണം, അതു മുമ്പില്ലാതിരുന്നതും പിന്നീടു നശിക്കുന്നതുമായതുതന്നെ. ശരീരത്തിൽ സൎവ്വത്ര വ്യാപിച്ചുകൊണ്ടും ദേഹത്തിനു ശക്തി കൊടുത്തും ഇന്ദ്രിയങ്ങളെ പ്രവൎത്തിപ്പിക്കുന്ന വായുവിനെയാണു പ്രാണമയകോശമെന്നു പറയുന്നതു്. അതിനു ചൈതന്യമില്ലാത്തതിനാൽ അതും ആത്മാവല്ല. കാമം, ക്രോധം മുതലായ അവസ്ഥകൾമൂലം ഭ്രമിച്ചു് ദേഹത്തിലും ഗൃഹാദികളിലും 'ഞാനെന്നും എന്റേതെന്നും' അഭിമാനിക്കുന്ന (അഹന്തയും മമതയും പുലൎത്തുന്ന) കോശമാണു മനോമയകോശം. അതും ആത്മാവല്ല. സുഷുപ്തിയിൽ ലയിച്ചു കിടക്കുന്നതും ശരീരബോധമുണ്ടായാലുടൻ നഖാഗ്രംവരെ വ്യാപിക്കുന്നതും ചൈതന്യപ്രതിച്ഛായയുള്ളതുമായ ബുദ്ധിയാണു വിജ്ഞാനമയകോശം. അതും ആത്മാവല്ല. പുണ്യഭോഗംമൂലം ഭോഗം ശമിക്കുമ്പോൾ നിദ്രാരൂപത്തിൽ അന്തർമുഖമായി വൎത്തിക്കുന്നതും ആനന്ദപ്രതിബിംബത്തോടുകൂടിയതുമായ അന്തഃകരണവൃത്തിയെ ആനന്ദമയകോശമെന്നു പറയുന്നു. അതും ആത്മാവല്ല. അന്നമയകോശത്തേക്കാൾ സൂക്ഷ്മമാണു പ്രാണമയകോശം; പ്രാണമയകോശത്തേക്കാൾ സൂക്ഷ്മം മനോമയകോശം; മനോമയകോശത്തിനേക്കാൾ സൂക്ഷ്മമാണു കൎത്താവായ വിജ്ഞാനമയകോശം. വിജ്ഞാനമയകോശത്തേക്കാൾ സൂക്ഷ്മമാണു് ഭോക്താവായ ആനന്ദമയകോശം. ഇങ്ങനെയാണു പഞ്ചകോശപരമ്പര.

അന്നമയകോശമെന്നാലെന്താണെന്നു വ്യക്തമാക്കണം.

സ്ഥൂലശരീരമാണതു്. മാതാപിതാക്കൾ കഴിച്ച അന്നംതന്നെയാണു് ശോണിതവും ശുക്ലവുമായി പരിണമിച്ചു് അവയുടെ സംയോഗംകൊണ്ടുതന്നെ ദേഹമായിത്തീൎന്ന സ്ഥൂലശരീരം. ഒരു ഉറപോലെ ആത്മാവിനെ ആച്ഛാദനം ചെയ്യുന്നതിനാൽ ഇതു് ഒരു കോശമാണു്. അന്നവികാരവും കോശവുമായതുകൊണ്ടു് ഇതിനെ അന്നമയകോശമെന്നു വിളിക്കുന്നു.

അപരിച്ഛിന്നമായ ആത്മാവിനെ പരിച്ഛിന്നമെന്നതുപോലെയും ജന്മാദിഷഡ്ഭാവവികാരരഹിതമായ ആത്മാവിനെ ഷഡ്ഭാവവികാരസഹിതമെന്നതുപോലെയും താപത്രയവിഹീനമായ ആത്മാവിനെ താപത്രയയുക്തമെന്നതുപോലെയും ആച്ഛാദനം ചെയ്യുന്നതെങ്ങനെയാണു് ?

ഉറ വാളിനെയെന്നതുപോലെയും ഉമി അരിയെ എന്നതുപോലെയും ജരായു ഗൎഭത്തെ എന്നതുപോലെയുമാണു് അന്നമയകോശം ആത്മാവിനെ മറയ്ക്കുന്നതു്.

പ്രാണമയകോശമെന്തെന്നു വെളിപ്പെടുത്തണം.

അഞ്ചു കൎമ്മേന്ദ്രിയങ്ങളും പ്രാണാദി അഞ്ചു വായുക്കളും ചേൎന്നതാണു പ്രാണമയകോശം. വക്തൃത്വാദികളില്ലാത്ത ആത്മാവിനെ വക്താവെന്നപോലെയും, ദാനാദാനാദി കൎമ്മരഹിതമായ ആത്മാവിനെ ദാതാവിനെപ്പോലെയും ഗമനാദിരഹിതമായ ആത്മാവിനെ ഗന്താവിനെപ്പോലെയും വിശപ്പും ദാഹവുമില്ലാത്ത ആത്മാവിനെ ക്ഷുത്പിപാസകൾ ഉള്ളവനെപ്പോലെയും തോന്നിച്ചുകൊണ്ടാണു് പ്രാണവികാരമായ പ്രാണമയകോശം ആത്മാവിനെ മറയ്ക്കുന്നതു്.

മനോമയകോശം എന്നാലെന്താണു് ?

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സും ചേൎന്നതാണു മനോമയകോശം. സംശയാദിരഹിതമായ ആത്മാവിനെ സംശയാദികളുള്ളവനെപ്പോലെയും ശോകമോഹാദിരഹിതമായ

ആത്മാവിനെ ശോകമോഹാദികളുള്ളവനെപ്പോലെയും ദർശനാദിരഹിതമായ ആത്മാവിനെ ദർശനാദികളുള്ളവനെപ്പോലെയും തോന്നിപ്പിക്കുന്ന കോശമാണ് മനോവികാരമായ മനോമയകോശം.

വിജ്ഞാനമയകോശമേതാണ് ?

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിയും ചേർന്നതാണു വിജ്ഞാനമയകോശം. കർത്തൃത്വം, ഭോക്തൃത്വം മുതലായവയിൽ അഭിമാനിക്കുന്നതിനാൽ ഇഹലോകപരലോകങ്ങളിൽ ഗമനാഗമനം ചെയ്യുന്ന വ്യാവഹാരികനെ ജീവനെന്നു പറയുന്നു. അകർത്താവും അവിജ്ഞാതാവുമായ ആത്മാവിനെ കർത്താവായും വിജ്ഞാതാവായും, നിശ്ചയം ചെയ്യാത്തവനായ ആത്മാവിനെ നിശ്ചയം ചെയ്യുന്നവനായും ജാഡ്യാദിരഹിതനായ ആത്മാവിനെ ജാഡ്യാദിസഹിതനായും തോന്നിക്കത്തക്ക വിധത്തിൽ ആവരണം ചെയ്യുന്ന വിജ്ഞാനവികാരമായ കോശമാണു വിജ്ഞാനമയകോശം.

ആനന്ദമയകോശമേതാണ് ?

പ്രിയം, മോദം, പ്രമോദം എന്നീ വൃത്തികളുള്ള അജ്ഞാനപ്രധാനമായ അന്തഃകരണത്തെ ആനന്ദമയകോശമെന്നു പറയുന്നു. പ്രിയം, മോദം, പ്രമോദം എന്നിവയില്ലാത്ത ആത്മാവിനെ പ്രിയമോദപ്രമോദങ്ങളുള്ളവനെപ്പോലെയും, അഭോക്താവായ ആത്മാവിനെ ഭോക്താവിനെപ്പോലെയും, പരിച്ഛിന്നസുഖമില്ലാത്ത ആത്മാവിനെ പരിച്ഛിന്നസുഖമുള്ളവനായും തോന്നിപ്പിക്കുന്നവിധം ആച്ഛാദനം ചെയ്യുന്ന കോശമാണ് ആനന്ദമയകോശം. ഇഷ്ടപുത്രാദികളുടെ ദർശനത്തിൽനിന്നുണ്ടാകുന്ന മനോവൃത്തി പ്രിയവും, പ്രിയപ്പെട്ടതു കിട്ടുമ്പോഴുണ്ടാകുന്ന ഹർഷം മോദവും, വർധിച്ച മോദം പ്രമോദവുമാകുന്നു

മേല്പറഞ്ഞ കോശങ്ങളിൽവെച്ച് ജ്ഞാനശക്തിയുള്ള വിജ്ഞാനമയകോശം കർത്തൃരൂപവും, ഇച്ഛാശക്തിയുള്ള മനോമയകോശം കരണരൂപവും, ക്രിയാശക്തിയുള്ള പ്രാണമയകോശം കാര്യരൂപവും ആണ്. ഇത്തരം വിഭാഗത്തിനുള്ള ഹേതു അതാതു വിഭാഗത്തിൽപ്പെടാനുള്ള അതാതിന്റെ യോഗ്യതതന്നെയാണ്. ഇങ്ങനെയാണ് ഈ കോശങ്ങളുടെ വിഭാഗം വർണ്ണിക്കപ്പെടുന്നത്. ഈ മൂന്നു കോശങ്ങൾ ചേർന്നതാണു സൂക്ഷ്മശരീരം. ഇതിന്റെ സമഷ്ടിസ്വരൂപവും വ്യഷ്ടിരൂപങ്ങളും മററുശാസ്ത്രഗ്രന്ഥങ്ങളിൽനിന്ന് അറിഞ്ഞുകൊള്ളണം.

ശരീരത്രയവിലക്ഷണമാണ് ആത്മാവെന്നു പറഞ്ഞതു് ഒന്നു വ്യക്തമാക്കിത്തരണം.

സത്യസ്വരൂപൻ അസത്യസ്വരൂപനാകുകയില്ല; അസത്യസ്വരൂപൻ സത്യസ്വരൂപനുമാകുകയില്ല. ജ്ഞാനസ്വരൂപൻ ജഡസ്വരൂപനോ, ജഡസ്വരൂപൻ ജ്ഞാനസ്വരൂപനോ ആകുന്നില്ല. അതുപോലെ, സുഖസ്വരൂപൻ ദുഃഖസ്വരൂപനും ദുഃഖസ്വരൂപൻ സുഖസ്വരൂപനുമാകുന്നില്ല. [ശരീരത്രയം അനൃത (അസത്യ) ജഡദുഃഖാത്മകവും ആത്മാവ് സച്ചിദാനന്ദസ്വരൂപനുമാണ്. അതാണവയുടെ വൈലക്ഷണ്യം.] ഇങ്ങനെ ആത്മാവിന്റെ ശരീരത്രയവിലക്ഷണത്വം പറഞ്ഞു കഴിഞ്ഞു. ഇനി അവസ്ഥാത്രയസാക്ഷിത്വം പറയാം.

എങ്ങനെയാണതു് ?

'ജാഗ്രദവസ്ഥയുണ്ടായി, ജാഗ്രദവസ്ഥയുണ്ട്, ജാഗ്രദവസ്ഥയുണ്ടാകും – സ്വപ്നാവസ്ഥയുണ്ടായി, സ്വപ്നാവസ്ഥയുണ്ട്, സ്വപ്നാവസ്ഥയുണ്ടാകും – സുഷുപ്ത്യവസ്ഥയുണ്ടായി, സുഷുപ്ത്യവസ്ഥയുണ്ട്, സുഷുപ്ത്യവസ്ഥയുണ്ടാകും.' എന്നിങ്ങനെ മാററമുള്ള മൂന്നവസ്ഥകളേയും സ്വയം മാററമില്ലാതെ കണ്ടുകൊണ്ടിരിക്കുന്നതിനാലാണ് ആത്മാവ് അവസ്ഥാത്രയസാക്ഷിയാണെന്നു പറയുന്നതു്.

ഇനി ആത്മാവിന്റെ പഞ്ചകോശവിലക്ഷണത്വം ദൃഷ്ടാന്തങ്ങളിലൂടെ പ്രതിപാദിക്കാം: 'എന്റെ പശുവാണിതു്, എന്റെ കന്നുകുട്ടിയാണിതു്, എന്റെ പുത്രനാണിവൻ, എന്റെ പുത്രിയാണിവൾ; എന്റെ ഭാര്യയാണിവൾ' എന്നിങ്ങനെ മേല്പറഞ്ഞ പദാർത്ഥങ്ങളുടെ ഉടമസ്ഥനായവൻ അവയിൽനിന്നു വിലക്ഷണനാണെന്നു സ്പഷ്ടമാണല്ലോ. അതുപോലെ 'എന്റെ അന്നമയകോശം, എന്റെ പ്രാണമയകോശം, എന്റെ മനോമയകോശം, എന്റെ വിജ്ഞാനമയകോശം, എന്റെ ആനന്ദമയകോശം,' എന്നി

ങ്ങനെ പഞ്ചകോശങ്ങളുടെ സ്വാമിയായവൻ പഞ്ചകോശങ്ങളിൽനിന്നു വിലക്ഷണൻതന്നെ. ''അശബ്ദവും അസ്പർശവും അരൂപവും അരസവും അഗന്ധവും അവ്യയവും അനാദിയും അനന്തവും മഹത്തത്വത്തേക്കാൾ ശ്രേഷ്ഠവും ധ്രുവവും ആയ അതിനെ ദർശിക്കുന്നവൻ മൃത്യുമുഖത്തിൽനിന്നു മുക്തനാകുന്നു: അമരനാകുന്നു.'' എന്നിങ്ങനെയുള്ള ശ്രുതികളും ഇതിന്നു പ്രമാണമായിട്ടുണ്ട്.

ഇനി ആത്മാവിന്റെ സച്ചിദാനന്ദസ്വരൂപതം പറയാം.

സദ്രൂപതം എന്നാലെന്താണ് ?

ഒന്നുകൊണ്ടും ബാധിയ്ക്കപ്പെടാതെ (മാററപ്പെടാതെ,) മൂന്നു കാലത്തിലും ഒരേ രൂപത്തിൽ നിലനില്ക്കുന്ന തത്വഭാവത്തെയാണ് സദ്രൂപതം എന്നു പറയുന്നതു്.

ചിദ്രൂപതമോ ?

മറെറാരു വസ്തുവിന്റെ അപേക്ഷയില്ലാതെ സ്വയം പ്രകാശിച്ചുകൊണ്ടു്, തന്നിൽ ആരോപിക്കപ്പെടുന്ന എല്ലാ പദാർത്ഥങ്ങളേയും പ്രകാശിപ്പിക്കുന്ന വസ്തുഭാവമാണ് ചിദ്രൂപതം.

ആനന്ദസ്വരൂപതം എന്നാലോ ?

പരമപ്രേമത്തിന്നാസ്പദവും നിത്യനിരതിശയവുമായിരിക്കുന്ന വസ്തുസ്വഭാവത്തെ ആനന്ദസ്വരൂപതം എന്നു പറയുന്നു. ''ബ്രഹ്മം ജ്ഞാനസ്വരൂപവും ആനന്ദസ്വരൂപവുമാണ്; ധനദാനം ചെയ്യുന്നവന്റെ പരമമായ ആശ്രയസ്ഥാനവും ബ്രഹ്മംതന്നെ.'' എന്നു ശ്രുതിയുണ്ടു്. ഇങ്ങനെ സംശയമോ അസംഭാവനയോ, വിപരീതഭാവനയോ കൂടാതെ, 'നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ബ്രഹ്മമാണു ഞാൻ' എന്ന് അറിയുന്നവൻ ജീവന്മുക്തനാകുന്നു.

---

# ഭഗവാൻ ശ്രീ രമണമഹർഷി

**കെ. കെ. മേനോൻ, ബി. എ., ബി. എൽ.**

''പരമശാന്തിയുടെയും അനന്തമായ സ്വാതന്ത്ര്യത്തിന്റെയും അടിത്തറയായിരുന്നു ഭഗവാൻ രമണമഹർഷി. ലോകത്തിലെ സകല ജീവിതരഹസ്യങ്ങൾക്കും മറുപടിയായിരുന്നു അദ്ദേഹം. ലോകത്തിലെ ഒരദ്ഭുതമായിരുന്നു അവിടുന്ന്. ആത്മശാന്തിയുടെ പരിമളം അദ്ദേഹം എങ്ങും പരത്തി. അത്യുഗ്രമായ മൗനത്തിൽകൂടി ആത്മപ്രഭാപൂരം എങ്ങനെയാണ് നാലുപാടും പ്രസരിപ്പിയ്ക്കുക എന്ന് അദ്ദേഹത്തിന്റെ ജീവിതം എടുത്തുകാട്ടി. ഭഗവാന്റെ മുമ്പിൽ എല്ലാ ശോകമോഹങ്ങളും അഗ്നിയുടെ മുമ്പിൽ മഞ്ഞുകട്ട എന്നതുപോലെ, അലിഞ്ഞു മാഞ്ഞു പോയി. ഒരു മഹർഷിവര്യൻ, ഒരു വേദാന്തി, ഒരു ഏകാന്തജീവി, ഒരു അവതാരപുരുഷൻ ഈ പദങ്ങൾ ഒന്നുംതന്നെ അദ്ദേഹത്തെ വിവരിക്കാൻ പര്യാപ്തങ്ങളായിരുന്നില്ല. അദ്ദേഹം അവയ്ക്കൊക്കെ അതീതനായിരുന്നു. ഇന്ന് എല്ലായിടത്തും പരന്നു വ്യാപിച്ചിരിയ്ക്കുന്ന സാമുദായികവും, രാഷ്ട്രീയവും സാമ്പത്തികവുമായ എല്ലാ രോഗങ്ങളിൽനിന്നും ഒഴിഞ്ഞുമാറി മനുഷ്യരാശിയുടെ നഷ്ടശിഷ്ടമായ ആദ്ധ്യാത്മികതയിലേയ്ക്ക് നമ്മളെ ഉദ്ധരിയ്ക്കാൻ പ്രയത്നിച്ച ഒരു മഹാദിവ്യനായിരുന്നു ഭഗവാൻ.'' ഭഗവാൻ രമണമഹർഷിയുടെ അടുത്തു സുമാർ 40 കൊല്ലത്തോളം ജീവിക്കുവാൻ ഭാഗ്യം ഉണ്ടായിട്ടുള്ള സ്വാമി രാജേശ്വരാനന്ദന്റെ സ്മരണകളിൽ കുറിച്ച വാചകങ്ങളാണിവ.

മധുരയിൽനിന്ന് സുമാർ 40 നാഴിക വടക്കുഭാഗത്തായിട്ടാണ് തിരുച്ചുളിയൽ എന്ന ഗ്രാമം. അവിടെ പ്രസിദ്ധമായ ഒരു ശിവക്ഷേത്രം ഉണ്ടു്. സുമാർ 7-ാം ശതകത്തിൽ ജീവിച്ചിരുന്ന സുന്ദരമൂർത്തിനായനാർ സന്ദർശിക്കുകയും സ്തോത്രങ്ങൾ നിർമ്മിച്ചു പാടുകയും ചെയ്തിട്ടുള്ള ഒരു പ്രാചീന മഹാക്ഷേത്രമാണിതു്. 1879-ൽ ധനുമാസത്തിലെ തിരുവാ

തിര ദിവസം ശിവക്ഷേത്രത്തിലൊക്കെആർദ്രാദർശനംകൊണ്ടാടുന്ന ഒരു പുണ്യദിവസത്തിൽ ആ ഗ്രാമത്തിലെ സുന്ദരയ്യർക്കും അഴകമ്മാറാക്കും ഒരു പുത്രൻ പിറന്നു: രമണൻ. ആ കുട്ടിയുടെ മാതാപിതാക്കരം ആ കുട്ടിയുടെ ജനനത്തിൽ വിശേഷമായി ഒന്നും കണ്ടില്ല. പില്ക്കാലത്തു് പള്ളിക്കൂടത്തിലെ അദ്ധ്യാപകന്മാരും അസാധാരണമായി ഒന്നുംതന്നെ ആ കുട്ടിയിൽ കണ്ടില്ല. മിക്കപ്പോഴും ക്ലാസ്സിൽ പുറകിലത്തെ ബഞ്ചിലായിരുന്നു ആ കുട്ടി സ്ഥാനം പിടിച്ചിരുന്നതു്. കുട്ടിക്കു് 12 വയസ്സു് പ്രായമായപ്പോരം അച്ഛൻ നിര്യാതനായി, കുടുംബം മധുരയിലേയ്ക്കു് താമസം മാററി. അവിടെയും ആ കുട്ടിക്കു് പഠിപ്പിൽ കൂടുതൽ സാമർത്ഥ്യമൊന്നും കണ്ടില്ല. പക്ഷേ വളരെ നല്ല ആരോഗ്യം ഉണ്ടായിരുന്നു. കുട്ടിക്കു് സുമാർ 16 വയസ്സു പ്രായമായപ്പോരം അവിടെ അവരുടെ ഒരു ബന്ധു വന്നുചേരാൻ ഇടയായി. അദ്ദേഹം തിരുവണ്ണാമലയിലെ അരുണാചലസ്വാമിയെപ്പററി യാദൃച്ഛികമായി സംസാരിക്കാൻ ഇടയായി. ആ പേരുതന്നെ കുട്ടിക്കു് രോമാഞ്ചമുണ്ടാക്കാൻ കാരണമായി. കുട്ടി അദ്ദേഹത്തിനോടു് ആ ക്ഷേത്രത്തെപ്പററികൂടുതൽ ചോദിച്ചറിഞ്ഞു. അക്കാലത്തു് ആ കുട്ടിയെ ആദ്ധ്യാത്മികചിന്തകളിലേയ്ക്കു വഴിതിരിച്ച മറെറാരു സംഭവംകൂടി ഉണ്ടായിട്ടുണ്ടു്. പ്രസിദ്ധ ശൈവഭക്തന്മാരായ നായനാർമാരുടെ ജീവിതകഥകളെപ്പററി വിവരിക്കുന്ന 'പെരിയ പുരാണം' എന്ന ഗ്രന്ഥം ആ കുട്ടിക്കു് അക്കാലത്തു വായിക്കുവാൻ സംഗതിയായതാണു് ആ സംഭവം. നായനാർമാരുടെ ഭക്തി ആ കുട്ടിയുടെ മനസ്സിൽ ഭക്തിയുടെ വിത്തു പാകി.

ഭഗവാനു് ആത്മപ്രകാശം ഉണ്ടായതു് യാതൊരു മുൻസൂചനയും കൂടാതെ പെട്ടെന്നാണു്. അതോടുകൂടി പരമസത്യത്തിൽ അദ്ദേഹം സ്ഥിരപ്രതിഷ്ഠനായി. അദ്ദേഹത്തിൻെറ ജീവിതത്തിൽ സാധനയ്ക്കു് കാലം ചെലവഴിച്ചിട്ടില്ല. അദ്ദേഹം യോഗങ്ങരം ഒന്നും അഭ്യസിച്ചിട്ടില്ല. ഭഗവാൻതന്നെ തൻെറ അനുഭവങ്ങളെ രേഖപ്പെടുത്തീട്ടുണ്ടു്. അവിടുന്നു അരുളിച്ചെയ്യുന്നു: ''1896-ൽ ഞാൻ മധുര വിടുന്നതിനു മുമ്പു് എന്നിൽ വലിയ മാററം സംഭവിച്ചു. അതു പെട്ടെന്നാണുണ്ടായതു്. ഒരു ദിവസം എൻെറ മാതുലൻെറ മാളികവീട്ടിലെ ഒരു മുറിയിൽ ഞാൻ ഇരിക്കുകയായിരുന്നു. ഒരു സുഖക്കേടും ഉണ്ടായിരുന്നില്ല. പരിപൂർണ്ണ ആരോഗ്യം ഉണ്ടായിരുന്നു. പെട്ടെന്നു മരണം എന്നെ പിടികൂടി എന്ന ഭീതി, ഞാനുടനെ തന്നെ മരിയ്ക്കും എന്നു്, എനിക്കു തോന്നി. എന്താണു് ചെയ്യേണ്ടതെന്നു ചിന്തിക്കുവാൻ തുടങ്ങി. ഞാൻ ആരുടേയും സഹായം തേടിയില്ല, വൈദ്യൻെറയോ സുഹൃത്തുക്കളുടെയോ മുതിന്നവരുടെയോ യാതൊരുത്തരുടേയും. അപ്പോരം അവിടെവെച്ചുതന്നെ ആ പ്രശ്നത്തിന്നു് ഒരു മറുപടി ഞാൻ തന്നത്താൻ കണ്ടുപിടിച്ചേ തീരു എന്നു് എനിയ്ക്കു തോന്നി. മരണഭീതി എന്നെ എന്നിലേയ്ക്കുതന്നെ നോക്കാൻ പ്രേരിപ്പിച്ചു. ഞാൻ തന്നത്താൻ പറഞ്ഞു. ഒരു വാക്കുകൂടി പുറത്തേയ്ക്കു വരാതെ മനസ്സിൽ മരണം ആസന്നമായിക്കഴിഞ്ഞു. എന്താണതിൻെറ അത്ഥം ? ആരാണു് മരിക്കുന്നതു് ? ഈ ദേഹമാണു മരിക്കുന്നതു്. ഞാൻ ഒരു നാടകമാടി. ഞാൻ എൻെറ കൈകാലുകരം നീട്ടിവെച്ചു; ദേഹം വിറങ്ങലിപ്പിച്ചു: മരണാനന്തരം ദേഹം വിറങ്ങലിക്കുന്ന മാതിരി കിടന്നു. ശ്വാസം അടക്കി; വായു് പൂട്ടി, ചുണ്ടുകരം മുറുക്കിയടച്ചു; ഒരക്ഷരംപോലും പിന്നെ പുറത്തേയ്ക്കു വന്നില്ല. ഞാൻ തന്നത്താൻ പറഞ്ഞു: ''ഇതാ ഈ ദേഹം മൃതിയടഞ്ഞിരിക്കുന്നു. താമസിയാതെ ഇതിനെ ശ്മശാനത്തിലേയ്ക്കു കൊണ്ടുപോകും; കത്തിച്ചു ചാമ്പലാക്കും. എന്നാൽ ഈ ദേഹത്തിൻെറ നാശത്തോടുകൂടി ഞാൻ മരിക്കുമോ ? ഈ ദേഹമാണോ 'ഞാൻ' ? ഈ ദേഹം നിശ്ശബ്ദമാണു്, നിശ്ചലമാണു്. എന്നാൽ എനിക്കാകട്ടെ എൻെറ വ്യക്തിത്വത്തിൻെറ ശക്തിയറിയാനുണ്ടു്. എന്നുമാത്രമല്ല എന്നിൽ ഉള്ള 'ഞാൻ' തന്നെ സാക്ഷാത്കരിക്കപ്പെടണം. ദേഹം നശിക്കുന്നു. പക്ഷേ അതിൽ സ്ഥിതിചെയ്യുന്നതും അതിനുപരിയായി നില്ക്കുന്നതുമായ ആത്മാവിന്നു നാശമില്ല. മൃത്യുവിന്നു് അതിനെ തീണ്ടാൻ ശക്തിയില്ല. അതുകൊണ്ടു് 'ഞാൻ' എന്നതു നാശരഹിതമായ ആത്മാവാണു്.'' ഇതൊന്നും മാനസികമായ ജാലവിദ്യകളായിട്ടല്ല എനിക്കു് അനുഭൂതമായതു്. പെട്ടെന്നുണ്ടായ ഒരു മിന്നൽപിണർപോലെയാണു്

'ഞാൻ' എനിക്കു് അനുഭവപ്പെട്ടതു്. ഞാൻ അതിൽ വിശ്വസിച്ചു. ചോദ്യം ചെയ്തില്ല. 'ഞാൻ' എന്നതു് വളരെ സത്യമായ ഒന്നാണു്. സത്യമായിട്ടുള്ളതു് അതൊന്നുമാത്രമാണു്. എന്റെ മാനസികമായ പ്രവർത്തനങ്ങളൊക്കെ അതിൽ കേന്ദ്രീകരിച്ചു. 'ഞാൻ' അഥവാ 'എന്റേതു്'' എന്നതിൽ ശ്രദ്ധ മുഴുവൻ കേന്ദ്രീകരിച്ചു. മരണഭയം അന്നു് അതോടെ എന്നെന്നേയ്ക്കുമായി എന്നെ വിട്ടുപിരിഞ്ഞു. അന്നു മുതൽക്കു് ഈ നിമിഷംവരെ ഞാൻ എന്നിൽത്തന്നെ ലയിച്ചു.''

ഭഗവാന്റെ സാധനയെക്കുറിച്ചു ചോദിച്ചപ്പോഠം അരുളിച്ചെയ്ത മറുപടി ഇതാണു്: ''......എനിക്കു് അങ്ങനെ ഒരു കാലത്തെക്കുറിച്ചു് അറിയില്ല. ഞാൻ പ്രാണായാമമോ, ജപമോ അഭ്യസിച്ചിട്ടില്ല. എനിക്കു് മന്ത്രങ്ങളൊന്നുമറിയില്ല. പിന്നീടു് അവയെപ്പററി കേഠക്കാൻ തുടങ്ങിയപ്പോഴും അവയൊന്നും എന്നെ ആകർഷിച്ചിട്ടില്ല. ഇപ്പോഴും എന്റെ മനസ്സു് അവയിലൊന്നും ശ്രദ്ധ പതിപ്പിക്കാൻ കൂട്ടാക്കുന്നില്ല. 'സാധന' എന്ന പദം രണ്ടു കാര്യങ്ങളെ സ്മരിപ്പിക്കുന്നു. ഒന്നു് നമുക്കു് ലഭിക്കാനുള്ള വസ്തു. രണ്ടു് അതു കൈവരാനുള്ള മാർഗ്ഗം. എന്നാൽ നമ്മളിൽ ഇല്ലാത്തതായ എന്താണു് നമുക്കു ലഭിക്കാനുള്ളതു് ? ആത്മാനുഭൂതി ഉണ്ടാകുന്നതു നമ്മഠം എന്തെങ്കിലും പ്രയത്നിച്ചതുകൊണ്ടല്ല, പ്രവർത്തിക്കാതിരിക്കുന്നതുകൊണ്ടാണു്; നിശ്ചലനായിരുന്നു് യഥാർത്ഥത്തിൽ താൻ എന്താണെന്നാരായുന്നതുകൊണ്ടു മാത്രമാണു്.''

ഒരു കൊല്ലത്തോളമവിടുന്നു് മധുരയിൽ കഴിച്ചുകൂട്ടി. അക്കാലത്തു് അദ്ദേഹം ശ്രദ്ധ പതിപ്പിച്ചിരുന്നതു മുഴുവൻ മീനാക്ഷീദേവിയെ ദർശിക്കുന്നതിലും, അവിടത്തോടു പ്രാർത്ഥിക്കുന്നതിലും. ഈ മാററം അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ കാണാതേയുമിരുന്നില്ല. സഹോദരനെ അതിൽനിന്നും പിന്തിരിപ്പിക്കാൻ ജ്യേഷ്ഠൻ ശ്രമിച്ചുനോക്കി. പക്ഷെ ആ ശ്രമങ്ങളൊക്കെ വിഫലമായി എന്നുമാത്രം. സ്കൂളിൽ ഫീസു കെട്ടാനുണ്ടെന്നു പറഞ്ഞു് അമ്മാവന്റെ ഭാര്യയോടു് ഒരു ദിവസം അഞ്ചുരൂപ വാങ്ങിച്ചു. മധുരയിൽനിന്നു് തിരുവണ്ണാമലയ്ക്കു് വണ്ടിക്കൂലി മൂന്നു രൂപയാണെന്നു അദ്ദേഹം വിശ്വസിച്ചു. ബാക്കി രണ്ടു രൂപയും ഒരു കുറിപ്പും അവിടെ വെച്ചു് അദ്ദേഹം മധുര വിട്ടു. ആ കുറിപ്പിൽ പറഞ്ഞിരുന്നതു് ഇതാണു്: ''ഞാൻ എന്റെ പിതാവിന്റെ കല്പനയനുസരിച്ചു് അദ്ദേഹത്തെത്തേടിപ്പോവുകയാണു്. തീർച്ചയായും ഒരു നല്ല കാര്യത്തിന്നാണു് ഞാനിന്നു് പുറപ്പെടുന്നതു്. അതുകൊണ്ടു് നിങ്ങളാരും എന്നെപ്പററി ദുഃഖിക്കരുതു്. എന്നെത്തേടി തിരിയുകയും അരുതു്. എന്നെത്തേടിപ്പിടിക്കുവാനായിട്ടു് ഒന്നും ചിലവഴിക്കുകയും വേണ്ട.''

തീവണ്ടിയ്ക്കു ടിക്കററു വാങ്ങിയതിനുശേഷം കൈയ്യിൽ ഉണ്ടായിരുന്ന തുക മൂന്നണയായിരുന്നു. തീവണ്ടിയിൽ ഉണ്ടായിരുന്നവരിൽ ആരോ പറഞ്ഞുകൊടുത്തു വില്ലുപുരത്തിറങ്ങിയാൽ നേരേ തിരുവണ്ണാമലയ്ക്കുപോയിച്ചേരാം, എന്നു്. തൃശ്ശിനാപ്പള്ളിയിൽ എത്തിയപ്പോഠം വല്ലാത്ത വിശപ്പുതോന്നി. അരയണകൊടുത്തു് രണ്ടു പഴംവാങ്ങി. ഒരു കഷ്ണം തിന്നപ്പോഴേയ്ക്കും വിശപ്പു അടങ്ങിയതായിത്തോന്നി. രാത്രി സുമാർ 8 മണിക്കു് വണ്ടി വില്ലുപുരത്തെത്തി. അവിടന്നു തിരുവണ്ണാമലയ്ക്കു നടന്നു പോകാം എന്നു ആ കുട്ടി തീരുമാനിച്ചു. വഴിയിൽവെച്ചു് വീണ്ടും കഠിനമായ വിശപ്പുതോന്നി. കയ്യിലോ വേണ്ടത്ര പണം ഉണ്ടായിരുന്നതുമില്ല. അപ്പോഴാണു് ഓർമ്മവന്നതു കാതിൽ കടുക്കൻ കിടക്കുന്നുണ്ടു്, എന്നു്. അവ രണ്ടും ഒരു മുത്തുകൃഷ്ണഭാഗവതക്കു് പണയംവെച്ചു് അദ്ദേഹത്തിന്റെ കയ്യിൽനിന്നും നാലുറുപ്പിക വാങ്ങി. ഭാഗവതരും ഭാര്യയും അദ്ദേഹത്തിന്നു തിന്നാനായി കുറെ മധുരപലഹാരങ്ങഠം കെട്ടിക്കൊടുത്തു. പണം മടക്കിക്കൊടുക്കുമ്പോഠം കടുക്കൻ തിരികെക്കൊടുക്കാമെന്നേററു് അവരുടെ മേൽവിലാസവും എഴുതിക്കൊടുത്തു. തിരുവണ്ണാമലയിൽ എത്തിയ ഉടനെ അദ്ദേഹം തല മുണ്ഡനം ചെയ്തു. കൂലികൊടുത്തു് കൈയ്യിൽ ബാക്കിയുണ്ടായിരുന്ന പണവും പലഹാരങ്ങളും ദാനം ചെയ്തു. അദ്ദേഹം അരുണാചലേശ്വരനോടു പ്രാർത്ഥിച്ചു; ''ഓ! ഭഗവാനെ! നിന്റെ കല്പനയനുസരിച്ചു ഞാനിതാ വന്നിരിക്കുന്നു; ഞാൻ സർവ്വവും ഉപേക്ഷിച്ചിട്ടാണു് വന്നിട്ടുള്ളതു്. ഞാൻ ഒരു വരവും ആവശ്യപ്പെടുന്നില്ല. ഒരു നഷ്ടത്തെപ്പററി ചിന്തിച്ചു് വ്യസനിക്കുന്നു

മില്ല. എന്നെ സ്വീകരിക്കു, എന്നെ നിന്റെ ദാസനാക്കു.'' രണ്ടു കൊല്ലങ്ങളോളം അദ്ദേഹം ക്ഷേത്രത്തിൽ കഴിച്ചുകൂട്ടി. പിന്നീട് സുമാർ 14 – കൊല്ലങ്ങളോളം ഒരു ഏകാന്തസന്ന്യാസിയായി അവിടെയുള്ള ഗുഹകളിൽ ജീവിച്ചുവന്നു. അക്കാലത്തു് അദ്ദേഹത്തിന്റെ മാതുലനും മാതാവും അദ്ദേഹത്തെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാനായിട്ടു പല ശ്രമവും നടത്തി. അതൊന്നും സഫലമായില്ല. ഒരിക്കൽ അമ്മ കാണാൻ വന്നപ്പോൾ, അമ്മയ്ക്കു ദീനം പിടിപെട്ടു. ഒരു ഉത്തമപുത്രൻ എന്ന നിലയ്ക്കു് രമണൻ അമ്മയെ ശുശ്രൂഷിച്ചു. സുഖക്കേടൊക്കെ മാറിയപ്പോൾ അവർ മടങ്ങിപ്പോവുകയും ചെയ്തു. 1916–ൽ അമ്മ വീണ്ടും വന്നു, തന്റെ ജീവിതകാലത്തിലെ ബാക്കിഭാഗം സ്വപുത്രന്റെകൂടെ ചെലവഴിക്കാനായിട്ട്. അപ്പോൾ അദ്ദേഹം തന്റെ താമസം ഗുഹ വിട്ടു് ഒരു ആശ്രമത്തിലേയ്ക്കു മാററി.

1922 – മേയ്മാസത്തിൽ അമ്മ നിര്യാതയായി. അമ്മയുടെ സമാധിസ്ഥലത്തു് പിന്നീടു് ഒരു ക്ഷേത്രം നിർമ്മിച്ചു. 1949–ൽ അവിടെ മാതൃഭൂതേശ്വരരെ പ്രതിഷ്ഠിച്ചു. ഇന്നു നാം കാണുന്ന മാതൃഭൂതേശ്വരക്ഷേത്രം, ഭഗവാന്റെ അമ്മയുടെ സമാധിസ്ഥലമാണു്. ക്രമേണ ആശ്രമം പലരേയും ആകർഷിക്കാൻ തുടങ്ങി. അതിൽ പല വിദേശീയരും ഉൾപ്പെടും. 1949–ൽ അദ്ദേഹത്തിന്റെ കൈയ്യിൽ അർബ്ബുദരോഗം പിടിപെട്ടു. കൈയ്യ് മുറിക്കുകയാണു് നല്ലതെന്നു് ഡോക്ടർമാർ അഭിപ്രായപ്പെട്ടു. അതിനു ഭഗവാൻ മറുപടി പറഞ്ഞു: ''ഈ ശരീരംതന്നെ ഒരു രോഗമാണു്; അതിനെ വികൃതമാക്കേണ്ടതില്ല.'' ദീനത്തെപ്പററി അദ്ദേഹം ഒട്ടും വ്യാകുലപ്പെട്ടില്ല. 1950–ൽ ഏപ്രിൽ മാസം 14–ാംനു അദ്ദേഹം മഹാസമാധിയടഞ്ഞു.

ജീവന്മുക്തൻ എന്ന നിലയ്ക്കു് ഉദിച്ചുയന്ന ഭഗവാൻ, അദ്വൈതാനുഭവസമുദ്രത്തിന്റെ അടിത്തട്ടുവരെ ആണ്ടുപോയ അദ്ദേഹം, സത്യാന്വേഷണത്തിന്നായി തന്നെ സമീപിച്ച ശിഷ്യഗണത്തെയെല്ലാം തന്റെ ഉജ്ജ്വലമായ മൗനംകൊണ്ടും മന്ദസ്മിതംകൊണ്ടും തൃപ്തിപ്പെടുത്തി. ഭഗവാന്റെ ആദ്യകാലത്തെ ഉപദേശങ്ങൾക്കും അന്ത്യകാലത്തെ ഉപദേശങ്ങൾക്കും തമ്മിൽ പറയത്തക്ക വ്യത്യാസങ്ങളൊന്നും കാണാനില്ല. ആദ്യകാലങ്ങളിലൊക്കെ സന്ദർശകന്മാർ ഭഗവാനെ കണ്ടതു കരിങ്കല്ലുപോലെയുള്ള ഒരു മൗനിയായിട്ടാണു്. ഒടുവിലായപ്പോൾ അവരുടെ ചോദ്യങ്ങൾക്കെല്ലാം ഭഗവാൻ ഒന്നും രണ്ടും വാക്കുകളിൽ മറുപടി പറയാൻ തുടങ്ങി. അദ്ദേഹത്തിന്റെ ഉപദേശങ്ങളൊക്കെ ഏതാണ്ടു് ആദിശങ്കരന്റെ അദ്വൈതസിദ്ധാന്തത്തോടു് യോജിച്ചവയാണു്. ഭഗവാൻ അരുളിച്ചെയ്തു: ''നമ്മുടെ മനസ്സാണു് എല്ലാ അറിവിന്നും കാരണം. എല്ലാ പ്രവൃത്തികളും അതിലാണു് സ്ഥിതിചെയ്യുന്നതു്. അതു നിശ്ചലമായാൽ വസ്തുരൂപേണ കാണുന്ന ലോകം ഇല്ലാതാകുന്നു. കയറിൽ കാണുന്ന മിഥ്യയായ സർപ്പം മറയുന്നതുവരെ, കയറിൽ മായാരൂപേണയുള്ള വസ്തു നിലനില്ക്കുന്നിടത്തോളം കാലം, കയറിനെ കയറായിക്കാണാൻ സാദ്ധ്യമല്ല. അതേപോലെതന്നെ (മായാരൂപേണ) 'ദർശിച്ചതു സത്യമാണു്' എന്നു തോന്നൽ നശിക്കാതിരിക്കുന്നിടത്തോളം കാലം, നമ്മുടെ ആത്മാവിനെ അതിന്റെ യഥാർത്ഥരൂപത്തിൽ കാണാൻ സാദ്ധ്യമല്ല.'' ആദിശങ്കരന്റെ ഉപദേശങ്ങളൊക്കെ വളരെ ഭംഗിയായി സംക്ഷേപിച്ചെഴുതീട്ടുണ്ടു്. ആത്മപരിശോധന നടത്തി, ആത്മജ്ഞാനം നേടുക എന്നതാണു് ഭഗവാന്റെ ഉപദേശങ്ങളുടെ കാതൽ. അദ്ദേഹം ഒരു ജ്ഞാനയോഗിയായിരുന്നെങ്കിലും, സാധനാക്രമത്തിൽ ഭക്തിയോഗത്തിനുള്ള മുഖ്യസ്ഥാനം വിസ്മരിച്ചില്ല. പലരും പോയി അദ്ദേഹത്തെ നമസ്കരിച്ചു; അതോടുകൂടിത്തന്നെ അദ്ദേഹത്തിന്റെ ഭക്തന്മാരും ശിഷ്യന്മാരുമായി. ചിലരാകട്ടെ അദ്ദേഹത്തിന്റെ മൗനത്തിന്റെ രഹസ്യം ഗ്രഹിക്കാനാകാതെ നിരാശരായി മടങ്ങുകയും ചെയ്തിട്ടുണ്ടു്. ഭഗവാൻ പറഞ്ഞു: ''ഗുരുവിന്റെ കരുണ ഒരു മഹാസമുദ്രമാണു്. അതു് എപ്പോഴും ഉണ്ടു്. സമീപിക്കുന്നവന്റെ കയ്യിലുള്ള പാത്രത്തിന്റെ വലുപ്പമനുസരിച്ചല്ലേ അവനു് സമുദ്രജലം എടുക്കാൻ പററൂ.''

# പ്രഹ്ളാദൻ

ചെറിയ കുട്ടികൾക്കുള്ള നാടകം

ഏ. കരുണാകരമേനോൻ

**കഥാപാത്രങ്ങൾ.**

1 പ്രഹ്ളാദൻ – അഞ്ചുവയസ്സ്.
2 സമവയസ്കരായ നാലഞ്ചു സഹപാഠികൾ.
3 അവരെ പഠിപ്പിക്കുന്ന ശണ്ഡാമർക്കന്മാർ (രണ്ടുപേർ)
4 ഹിരണ്യകശിപു. 5 മന്ത്രി.
6 ബ്രഹ്മാവ്. 7 തവണക്കാരൻ
8 ചെമ്പിച്ച താടിയും മീശയുമുള്ള ഭയങ്കരന്മാരായ മൂന്നോ നാലോ രാക്ഷസർ.
9 ആനക്കാരൻ. 10 നരസിംഹമൂർത്തി.

രംഗം 1

(ബ്രഹ്മാവിൻെറ വരബലംകൊണ്ടഹങ്കാരമത്തനായ ദൈത്യാധിപൻ ഹിരണ്യകശിപു സ്വർഗ്ഗത്തിലെ സ്വർണ്ണസിംഹാസനത്തിലിരിക്കുന്നു. മന്ത്രി അടുത്തുതന്നെ നില്ക്കുന്നുണ്ട്.)

ഹി. ക: മന്ത്രീ !

മന്ത്രി: അടിയൻ.

ഹി. ക: മൂന്നു ലോകവും അടക്കിവാഴുന്ന ഈ ഹിരണ്യകശിപു സ്വർഗ്ഗസിംഹാസനത്തിലിരിക്കെ, ഇവിടെ മറെറാരീശ്വരനു സ്ഥാനമുണ്ടോ മന്ത്രീ ?

മന്ത്രി: ഒരിക്കലുമില്ല തിരുമേനീ ! അവിടുന്നു തന്നെയാണ് സമസ്തപ്രപഞ്ചത്തിൻേറയും സർവ്വേശ്വരൻ.

ഹി. ക: സർവ്വരും അതു ശരിക്കും അംഗീകരിക്കുന്നില്ലേ മന്ത്രീ ?

മന്ത്രി: അംഗീകരിക്കുന്നു എന്നു മാത്രമല്ല, അങ്ങയുടെ പേരു കേൾക്കുന്നമാത്രയിൽ സർവ്വപ്രപഞ്ചവും ഭയന്നു കിടുകിടാ വിറയ്ക്കുകകൂടി ചെയ്യുന്നു.

ഹി. ക: കൊള്ളാം. ഹിരണ്യകശിപുവിൻെറ ലോകത്തിൽ 'ഹിരണ്യായ നമഃ' എന്നല്ലാതെ മറെറാരപശബ്ദവും ഇനിയൊരിക്കലും കേട്ടുപോകരുത്, മനസ്സിലായോ മന്ത്രീ ?

മന്ത്രി: മനസ്സിലായി, ശരിക്കും മനസ്സിലായി.

ഹി. ക: ഞാൻ മാത്രമാണ് സമസ്തപ്രപഞ്ചത്തിൻേറയും സർവ്വേശ്വരനെന്നും, അതുകൊണ്ട് എന്നെയല്ലാതെ എൻെറ ആജന്മശത്രുവായ വിഷ്ണുവിനെ ഇനി മേലിൽ ആരുംതന്നെ ആരാധിച്ചുപോകരുതെന്നുമുള്ളത് എൻെറ കർക്കശമായ കല്പനയാണ്. കർക്കശമായ ആ കല്പനയെ അണുപോലും ഉല്ലംഘിക്കുന്നവർക്ക് എത്ര ക്രൂരമായ ദണ്ഡനംപോലും ഒരിക്കലും അധികമാകുന്നതല്ല, മനസ്സിലായോ ? എല്ലാം ഓർമ്മയിലിരിക്കട്ടെ, താങ്കൾക്കു പോകാം. പക്ഷെ (ആലോചനയിലാണ്ട് സ്വഗതമെന്നപോലെ) ലോകത്തിൽനിന്നു ഞാൻ നിർമ്മാർജ്ജനം ചെയ്യാനാഗ്രഹിക്കുന്ന അതേ മാരണം എൻെറ സ്വന്തംഗൃഹത്തിൽത്തന്നെ തലപൊക്കിയാലോ ? പ്രഹ്ളാദൻെറ പോക്ക് അത്ര പന്തിയാണെന്നു തോന്നുന്നില്ല, (മന്ത്രിയോടു തുറന്ന്) നമ്മുടെ പുത്രൻ പ്രഹ്ളാദനെ വിദ്യ അഭ്യസിപ്പിക്കാൻ സമയമായി. അതിൻെറ ചുമതല ആ ശണ്ഡാമർക്കന്മാരെ ഏല്പിക്കണമെന്നു വിചാരിക്കുന്നു. അവരെ രണ്ടുപേരേയും ഉടനെ നമ്മുടെ മുന്നിലേയ്ക്കാനയിക്കുക. എന്നിട്ടു താങ്കൾക്കു പോകാം.

(മന്ത്രി തൊഴുതു വിടവാങ്ങുന്നു. രാജാവ് വീണ്ടും ചിന്തയിലാമഗ്നനാകുന്നു. അല്പം കഴിഞ്ഞ് ശണ്ഡാമർക്കന്മാർ പ്രവേശിച്ചു തൊഴുതു രാജാജ്ഞയെ കാത്തുനില്ക്കുന്നു.)

ഹി. ക: (തലപൊക്കി) നിങ്ങൾ വന്നുവല്ലൊ, നന്നായി, നമ്മുടെ പുത്രനു വിദ്യാഭ്യാസത്തിനുള്ള സമയമായി. അവനെ വേണ്ടവിധത്തിൽ ശാസിക്കുന്നതിനും പഠിപ്പിക്കുന്നതിനും ഏററവും പററിയ ഗുരുനാഥന്മാർ നിങ്ങളാണ്. അവനെ നിങ്ങളുടെ ഗൃഹത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി, സമവയസ്കരായ മററു ദൈത്യബാലന്മാരോടൊപ്പം പഠിപ്പിക്കുക. പക്ഷെ ഒരു കാര്യം നല്ലപോലെ ഓർമ്മയിരിക്കട്ടെ. നമ്മുടെ കുലശത്രുവായ വിഷ്ണുവിൻെറ പേരു പോലും അവനൊരിക്കലും കേൾക്കാനിടയാകരുത്. എൻെറ കർക്കശമായ ഈ കല്പനയ്ക്കെതിരായി വല്ലതും സംഭവിച്ചാൽ അതിൻെറ ഭവിഷ്യത്തറിയാമല്ലൊ.

ശ. മ: അറിയാം തിരുമേനി, ഞങ്ങൾക്കതു നല്ലപോലെ അറിയാം.

ഹി. ക: (അസ്വസ്ഥനായി ലാത്തിക്കൊണ്ട്) ആരവിടെ ?

(തവണക്കാരൻ പ്രവേശിച്ചു തൊഴുന്നു.)

ഹി. ക: പ്രഹ്ളാദകുമാരനെ കൂട്ടിക്കൊണ്ടുവരുക.

(തവണക്കാരൻ തൊഴുതു പോകുന്നു. പ്രഹ്ളാദ നേയും കൂട്ടിക്കൊണ്ടു വീണ്ടും പ്രവേശിക്കുന്നു. പ്രഹ്ളാദൻ അച്ഛനെ നമസ്കരിക്കുന്നു. അച്ഛൻ മകനെ പിടിച്ചെഴുന്നേല്പിച്ചു ശിരസ്സിൽ ചുംബിച്ച്)

ഹി. ക: പ്രഹ്ളാദാ മകനേ, നിനക്കു വിദ്യാഭ്യാസത്തിനുള്ള സമയമായി. ഈ നില്ക്കുന്ന ഇവരാണു നിന്റെ ഗുരുക്കന്മാർ. ഇവരുടെ കൂടെ പോയി വിദ്യ അഭ്യസിച്ചു വരു മകനെ.

(പ്രഹ്ളാദൻ വീണ്ടും നമസ്കരിക്കുന്നു. അച്ഛൻ വീണ്ടും പിടിച്ചെഴുന്നേല്പിച്ചു ശിരസ്സിൽ കൈ വെച്ചനുഗ്രഹിക്കുന്നു.)

ഹി. ക: പോയിവരു മകനെ.

കർട്ടൻ

രംഗം 2

(കർട്ടനുയരുമ്പോൾ വൈകുണ്ഠലോകത്തെ ലക്ഷ്യമാക്കി ബ്രഹ്മാവു് പ്രാർത്ഥിച്ചുകൊണ്ടു നില്ക്കുന്നു.)

ബ്രഹ്മാവു്: ലോകസുഹൃത്തും അഖിലാന്തരാത്മാവും ആശ്രിതർക്കു് ഇഷ്ടവരദനുമായ ഭഗവാനേ, അങ്ങേക്കിതാ നമസ്കാരം. ദൈത്യശത്രോ, അങ്ങയുടെ കാരുണ്യമൊന്നല്ലാതെ ഈയുള്ളവർക്കു മറ്റൊരു ഗതിയുമില്ലേ. ഈയുള്ളവന്റെ വരബലംകൊണ്ടുതന്നെ അജയ്യനും അഹങ്കാരിയുമായിത്തീർന്ന ആ ദൈത്യാധിപൻ ഹിരണ്യകശിപു തന്റെ ക്രൂരദണ്ഡനത്താൽ ഇന്നു സർവ്വലോകങ്ങളേയും അങ്ങേയററം ദ്രോഹിച്ചുകൊണ്ടിരിക്കുകയാണു്. സർവ്വാധിപത്യം ലഭിക്കയാൽ മദംപൂണ്ടു്, ശാസ്ത്രമര്യാദകളെ തൃണവൽക്കരിച്ചുകൊണ്ടു്, അക്രമത്തിന്റേയും അധർമ്മത്തിന്റേയും മാർഗ്ഗത്തിൽ നിർബ്ബാധം വിഹരിക്കുകയാണു് ആ ദൈത്യാധിപനിന്നു്. സത്തുക്കൾക്കു് ഒരിടത്തും രക്ഷയില്ലാത്ത ഒരു സ്ഥിതിവിശേഷം ഉളവായിരിക്കുന്നു. അവിടന്നു രക്ഷിച്ചാലും.

(പെട്ടെന്നു് ഒരശരീരി കേൾക്കുന്നു.)

''ബ്രഹ്മദേവാ, നിങ്ങളാരും ഭയപ്പെടായ്‌വിൻ, നീചനായ ആ ദാനവന്റെ ദുഷ്കൃത്യങ്ങളെല്ലാം ഞാനും അറിഞ്ഞിരിക്കുന്നു. അതിനു് ഞാനൊരു ഉപശാന്തിയുണ്ടാക്കുന്നുണ്ടു്. നിങ്ങളെല്ലാം ശാന്തരായി അല്പം ക്ഷമിച്ചിരിക്കുവിൻ. ദേവന്മാരേയും ഗോക്കളേയും ബ്രാഹ്മണരേയും വേദങ്ങളേയും ധർമ്മത്തേയും എന്നേയും നിന്ദിക്കുന്നവർക്കു് സർവ്വനാശമായിരിക്കും ഫലം. എന്റെ ഭക്തോത്തമനും പ്രശാന്തനും നിർവ്വൈരനും മഹാത്മാവുമായ പ്രഹ്ളാദനെ അവൻ ദ്രോഹിക്കുമെന്നു തീർച്ച. അക്ഷണംതന്നെ ആ പരമദുഷ്ടനെ, അവനെത്ര ശക്തനായാലും ശരി, ഞാൻ സംഹരിക്കുന്നുണ്ടു്. ഭയമുപേക്ഷിക്കുക.''

കർട്ടൻ

രംഗം 3

ഗുരുകുലം

(സമവയസ്കരായ വിദ്യാർത്ഥികളോടൊപ്പം പ്രഹ്ളാദൻ പഠിച്ചുകൊണ്ടിരിക്കുന്നു. ശണ്ഡാമർക്കന്മാർ സൌകര്യംപോലെ മാറിമാറി അവരെ പഠിപ്പിക്കുന്നു.)

ശ. മ: എല്ലാവരും ശ്രദ്ധിക്കുവിൻ: ഇന്നത്തെ പാഠം കഴിയുന്നതിനുമുമ്പു ചില ചോദ്യങ്ങൾ ചോദിക്കാം. നല്ലപോലെ ആലോചിച്ചു് ഉത്തരം പറയണം. ഇതാണൊന്നാമത്തെ ചോദ്യം: ഈ ഉലകത്തിന്റെ ഉടയവനാരാണു്, ആരാണു് അതിനെ ശരിക്കു നിയന്ത്രിച്ചു ഭരിച്ചുകൊണ്ടുപോകുന്നതു് ?

ഒരു കുട്ടി: ഞാൻ പറയാം.

മറ്റൊരു കുട്ടി: എനിക്കറിയാം, ഞാൻ പറയട്ടെ?

ശ. മ: വേണ്ട, പ്രഹ്ളാദൻ പറയട്ടെ.

പ്രഹ്ളാദൻ: അതിനെന്താ സംശയം ? സർവ്വേശ്വരനായ മഹാവിഷ്ണുതന്നെയാണു് ഉലകത്തിന്റെ ഉടയവനും അതിനെ നിയന്ത്രിക്കുന്നവനുമെല്ലാം.

ശ. മ: (ചെവി പൊത്തിക്കൊണ്ടു്) കർണ്ണകഠോരമായ വാക്കുകൾ !

ഒരു കുട്ടി: പാവം പ്രഹ്ളാദനറിഞ്ഞുകൂടാ, ഹിരണ്യകശിപുവാണു് ഉലകത്തിന്റെ ഉടയവൻ.

ശ. മ: കേട്ടോ പ്രഹ്ളാദാ, അതു കേട്ടു പഠിക്കു.

ഇതാ മറ്റൊരു ചോദ്യം, നമുക്കേററവും ആരാദ്ധ്യനായ പുരുഷനാരാണു് ?

ഒരു കുട്ടി: ഞാൻ പറയട്ടെ ?

ശ.മ: വേണ്ട, പ്രഹ്ളാദൻ പറയട്ടെ.

പ്രഹ്ളാദൻ: സർവ്വേശ്വരനായ മഹാവിഷ്ണുതന്നെ, നമുക്കെന്നല്ല സർവ്വർക്കും ഏററവും ആരാദ്ധ്യനായ പരമപുരുഷൻ.

ശ. മ: (വീണ്ടും ചെവി പൊത്തിക്കൊണ്ടു്) അസംബന്ധംതന്നെ അസംബന്ധം. (അവർ തമ്മിൽ തമ്മിൽ) രാജകുമാരന്റെ ഈ പോക്കു് നന്നല്ലല്ലോ. ആകപ്പാടെ നമ്മളെ വട്ടത്തിലാക്കുമെന്നാണു് തോന്നുന്നതു്. നയോപായംകൊണ്ടൊന്നും ഇനി കാര്യമുണ്ടെന്നു തോന്നുന്നില്ല. നല്ല ചൂരൽപ്രയോഗംതന്നെ വേണ്ടിവരും.

ഒരു കുട്ടി: ഞാൻ പറയാം. ഹിരണ്യകശിപുവാണു് നമുക്കേററവും ആരാദ്ധ്യനായ പുരുഷൻ.

ശ. മ: മറെറല്ലാ കുട്ടികളും ശരിക്കുത്തരം പറയുമ്പോൾ നീയൊരാൾ മാത്രം ഇങ്ങനെ അസംബന്ധം ജല്പിക്കുന്നതെന്താണു് ? ആകട്ടെ, ഒരു ചോദ്യംകൂടി ചോദിക്കാം: നമ്മളാചരിക്കേണ്ട പരമമായ ധർമ്മമെന്താണു്, പ്രഹ്ളാദൻതന്നെ ഉത്തരം പറയട്ടെ.

പ്രഹ്ളാദൻ: എനിക്കതിൽ സംശയമൊന്നുമില്ല. ഹരിയെ പൂജിക്കുക, ഹരിനാമം കീർത്തിക്കുക ഇതാണ് നമ്മളാചരിക്കേണ്ട പരമധർമ്മം.

ശ. മ: മതി മതി, ഇനിയൊന്നും കേൾക്കണ്ട. (പ്രഹ്ളാദനെ പിടിച്ചുവലിച്ചുകൊണ്ടു പോകുന്നു) പ്രഹ്ളാദൻ മാത്രം ഇവിടെ നില്ക്കട്ടെ. മററുള്ളവരെല്ലാം പുറത്തുപോയി കളിക്കുവിൻ. (പ്രഹ്ളാദനൊഴിച്ചു മറെറല്ലാവരും പോകുന്നു.)

ശ. മ: (വടി കാണിച്ചുകൊണ്ടു പ്രഹ്ളാദനോട്) പ്രഹ്ളാദാ, നാളെ അച്ഛന്റെ അടുക്കലേയ്ക്കു പോകണ്ടേ? അച്ഛന്റെ കടക്കണ്ണൊന്നു ചുവന്നാൽ സർവ്വലോകവും വിറയ്ക്കുമെന്നു പ്രഹ്ളാദനറിയാത്തവനല്ലല്ലോ. 'ഹിരണ്യന്റെ ലോകത്തിൽ ഹിരണ്യായ നമഃ' എന്നല്ലാതെ മറെറാരുപശബ്ദം കേട്ടുപോകരുതെന്നാണ് അച്ഛന്റെ കർശനമായ കല്പന. ആ അച്ഛന്റെ ഓമനപ്പുത്രൻതന്നെ അതു ലംഘിച്ചാലോ? അച്ഛന്റെ കോപാഗ്നിയൊന്നു ജ്വലിച്ചാൽ പിന്നെ ഞങ്ങളുടെ രണ്ടു പേരുടേയും സ്ഥിതിയെന്തായിരിക്കും? അതൊന്ന് ആലോചിച്ചു നോക്കുക. അതുകൊണ്ടു വേണ്ടാത്തതൊന്നും പറയാതെയും പ്രവർത്തിക്കാതെയും നല്ല അനുസരണയുള്ള കുട്ടിയായി വളരുക. നല്ല വാക്കുകൾ ഫലിച്ചില്ലെങ്കിൽ ഇതാ ഈ ചൂരലിന്റെ സ്വാദു നല്ലപോലെ ആസ്വദിക്കേണ്ടിവരും, ഓർമ്മയിരിക്കട്ടെ. (കർട്ടൻ)

## രംഗം 4

(ഹിരണ്യകശിപു പ്രഹ്ളാദനെ മടിയിലിരുത്തി, മകന്റെ മുടിയൊക്കെ ഒതുക്കി ശിരസ്സിൽ ചുംബിക്കുന്നു. ശണ്ഡാമർക്കന്മാർ ഭയന്നു് തൊഴുതുകൊണ്ടു കുറച്ചകലെ നില്ക്കുന്നുണ്ടു്.)

ഹി. ക: മകനെ പ്രഹ്ളാദാ, കുറച്ചുനാളായല്ലോ നീ പഠിച്ചു തുടങ്ങിയിട്ടു്. ഇതുവരെ നീ പഠിച്ചിട്ടുള്ളതിൽവെച്ചു് ഏററവും ഉത്തമമായിട്ടുള്ളതെന്താണ്? കേൾക്കട്ടെ, പറയൂ മകനെ.

പ്രഹ്ളാദൻ: പ്രിയപ്പെട്ട പിതാവേ, അസദ്വസ്തുക്കൾ സത്യമാണെന്നു തെററിദ്ധരിച്ചു് അവയിൽ മമതയുണ്ടാകുന്നതാണ് ആത്മനാശത്തിനുള്ള കാരണം. ആവക മമതകളെല്ലാം വിട്ടെറിഞ്ഞു് വനത്തിൽപോയി ശ്രീനാരായണനെ ധ്യാനിക്കുന്നതാണ് ഉത്തമമായി ഞാൻ കാണുന്നതു്.

ഹി. ക: (അല്പം കോപിച്ചു്) അപകടം പിടിച്ച വഴിക്കാണല്ലോ ഇവന്റെ മനസ്സ് പോകുന്നതു്! ഗുരുകുലത്തിൽ ചില വിഷ്ണുപക്ഷക്കാർ വേഷം മാറിവന്നു് ദുരുപദേശംകൊണ്ടു് ഇവനെ വഴിതെററിച്ചതാവണം. അല്ലാതെ ഇവനീ അസംബന്ധം പറയാൻ വഴിയില്ല. (ശണ്ഡാമർക്കന്മാരെ നോക്കി) നിങ്ങൾ ജാഗ്രത പാലിക്കാത്തതാണ് ഇതിനുള്ള കാരണം. മേലിലെങ്കിലും നല്ലപോലെ സൂക്ഷിച്ചുകൊള്ളുവിൻ. ഇവനെ കൊണ്ടുപോയി നല്ലപോലെ വിദ്യ അഭ്യസിപ്പിച്ചശേഷം, ഇനി ഒരു ദിവസം കൂട്ടിക്കൊണ്ടുവരുക. (മകനോടായി) ഈ നാരായണൻ നിന്റെ ആരുമല്ല. നാരായണനെ ധ്യാനിക്കുന്നതുകൊണ്ടു നിനക്കൊന്നും കിട്ടാൻപോകുന്നില്ല. വേണ്ടാത്ത വിചാരമെല്ലാം കളഞ്ഞേക്കു. നിന്റെ അച്ഛൻ മാത്രമാണ് നിനക്ക് ആരാദ്ധ്യനായിട്ടുള്ളവൻ. വിവരമില്ലാത്തതുകൊണ്ടാണ് നീ ഈ വിഡ്ഢിത്തമെല്ലാം പറയുന്നതു്. (ശണ്ഡാമർക്കന്മാരോട്) ഇവനെ കൂട്ടിക്കൊണ്ടു പോകൂ. വേണ്ടതു മാത്രം പഠിപ്പിച്ചു് മറെറാരു ദിവസം കൂട്ടിക്കൊണ്ടു വരൂ (പ്രഹ്ളാദനെ മടിയിൽനിന്നിറക്കി ശണ്ഡാമർക്കന്മാരുടെ കൂടെ അയയ്ക്കുന്നു.) (കർട്ടൻ)

## രംഗം 5

### ഗുരുകുലം

(കുട്ടികൾ പഠിച്ചുകൊണ്ടിരിക്കുന്നു.)

ശ.മ: (പ്രഹ്ളാദനെ അടുത്തുവിളിച്ചു സൗമ്യമായി) പ്രഹ്ളാദ, ഭവാനോടു ഞങ്ങളൊരു കാര്യം ചോദിക്കുന്നു. ഒന്നും ഒളിച്ചുവെയ്ക്കാതെ ഉള്ള സത്യം തുറന്നു പറയണം. അങ്ങയിൽ ഈ വിപരീതബുദ്ധി എങ്ങനെയുണ്ടായി? ആരെങ്കിലും ഉപദേശിച്ചു തന്നതാണോ? അതോ മനസ്സിൽ താനെ ഉദിച്ചതോ? ഉള്ളതു പറയൂ.

പ്രഹ്ളാദൻ: ഗുരുഭൂതരേ, ഭാഗ്യത്തിനു് മററുള്ള ബാലന്മാരുടേതിൽനിന്നു വ്യത്യസ്തമായ ഒരു മനസ്സാണ് എനിക്ക് ഈശ്വരൻ തന്നിട്ടുള്ളതു്. കാന്തം ഇരുമ്പിനെയെന്നപോലെയാണ് വിഷ്ണുഭഗവാൻ എന്റെ മനസ്സിനെ ആകർഷിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു യാതൊരു പരപ്രേരണയും കൂടാതെ തികച്ചും സ്വാഭാവികമായിത്തന്നെയാണ് എന്റെ മനസ്സ് ആ സർവ്വേശ്വരനിലേയ്ക്കു പോകുന്നതു്.

ശ.മ: ഇല്ല, ഇവന്റെ ധിക്കാരം ഇനി വെച്ചുപൊറുപ്പിച്ചുകൂടാ. ദൈത്യകുലചന്ദനവനത്തിലെ ഒരു മുള്ളുവൃക്ഷമാണ് ഇവൻ. (വടിയെടുത്തു് രണ്ടു പേരും മാറി മാറി അടിക്കുന്നു.) ഇപ്പോൾ അടി മാത്രമേ കിട്ടിയുള്ളു. മററു ദണ്ഡനമുറകൾ പിന്നാലെ വരുന്നു, നോക്കിക്കോ. (പ്രഹ്ളാദൻ അക്ഷോഭ്യനായി നിലകൊള്ളുന്നു.) (പരസ്പരം ആലോചിച്ചശേഷം) മററു കുട്ടികളുടെ കൂടെപ്പോയിരുന്നു പഠിക്കുക. നേരെയാക്കാൻ കഴിയുമോ എന്നു നോക്കട്ടെ.

(പ്രഹ്ളാദൻ മററു കുട്ടികളുടെ അടുത്തു ചെന്നിരിക്കുന്നു.)

ശ. മ: (എല്ലാവരോടുമായി) ബഹളം കൂട്ടാതിരിക്കണം. ഞങ്ങളിപ്പോൾ വരാം. (രണ്ടു പേരും പുറത്തു പോകുന്നു.)

(പ്രഹ്ളാദനൊഴിച്ചു മററുള്ള കുട്ടികളെല്ലാം കളിയിൽ മുഴുകുന്നു. പ്രഹ്ളാദൻ ഹരിനാമം കീർത്തിക്കുന്നു.)

പ്രഹ്ളാദൻ: നാരായണം ഭജേ നാരായണം– ലക്ഷ്മീ–
നാരായണം ഭജേ നാരായണം.
വൃന്ദാവനസ്ഥിതം നാരായണം— ദേവ–
വൃന്ദൈരഭിഷ്ടുതം നാരായണം.
ദിനകരമദ്ധ്യഗം നാരായണം— ദിവ്യ–
കനകാംബരധരം നാരായണം.

(മററു കുട്ടികൾ കളി വിട്ടു പ്രഹ്ളാദൻെറ ചുററും വന്നുകൂടുന്നു)

ഒരു കുട്ടി: മനോഹരമായിരിക്കുന്നല്ലൊ ഈ കീർത്തനം. ഇതെങ്ങനെ പഠിച്ചു ? ഞങ്ങളേയും പഠിപ്പിച്ചു തരാമോ ?

പ്രഹ്ളാദൻ: ഇതാരും പഠിപ്പിച്ചതല്ല. നാരായണനെ അകമഴിഞ്ഞ ഭക്തിയോടെ ഭജിക്കുകയാണ് മാനവജീവിതത്തിൻെറ പരമലക്ഷ്യം. അങ്ങനെ ഭജിക്കുന്നവരുടെ മനസ്സിൽ ഇത്തരം ചിന്തകൾ ആ ഭഗവാൻ തന്നെ തോന്നിക്കും. നിങ്ങളുടെ മററു കളികളൊക്കെ ഉപേക്ഷിച്ച് ആ നാരായണമൂർത്തിയെത്തന്നെ നിരന്തരം ഭജിക്കുക. അദ്ദേഹത്തിൻെറ മഹത്വം കീർത്തിക്കുക. നല്ലനല്ല പുഷ്പങ്ങൾ ശേഖരിച്ച് അദ്ദേഹത്തെ പൂജിക്കുക. ദിവ്യകോമളമായ ഭഗവദ്രൂപം നിരന്തരം മനസ്സിൽ ധ്യാനിക്കുക. അത്യന്തം ക്ഷണികമായ ഈ ജീവിതത്തിലും, അതിലും ക്ഷണികമായ സുഖഭോഗങ്ങളിലും മനസ്സുവെയ്ക്കാതെ, നിരന്തരമായ ആത്മധ്യാനംകൊണ്ടു സംസാരപാരാവാരത്തെ തരണം ചെയ്യുക. എല്ലാവരും എൻെറക്കൂടെ പാടുക. (എല്ലാവരും പാടുന്നു.)

പങ്കജലോചനം നാരായണം –ഭക്ത –
സങ്കടമോചനം നാരായണം
കരുണാപയോനിധിം നാരായണം — ഭവ്യ–
ശരണാഗതനിധിം നാരായണം
രക്ഷിതജഗത്ത്രയം നാരായണം–ചക്ര–
ശിക്ഷിതാസുരചയം നാരായണം
അജ്ഞാനനാശകം നാരായണം – ശുദ്ധ –
വിജ്ഞാനഭാസകം നാരായണം.

(ഇതു കേട്ടുകൊണ്ടു ശണ്ഡാമർക്കന്മാർ പ്രവേശിക്കുന്നു – എല്ലാവരേയും പ്രഹരിക്കുന്നു.)

സഹപാഠികൾ: ഞങ്ങളെ തല്ലേണ്ട. പ്രഹ്ളാദനാണ് ഞങ്ങളെ പഠിപ്പിച്ചതു്.

ശ. മ: (പ്രഹ്ളാദനോടു) നീ സ്വയം ചീത്തയാകുന്നതിനു പുറമേ ഈ കുട്ടികളേയുംകൂടി ഇങ്ങനെ ചീത്തയാക്കുന്നതെന്തിനാണ് ? നോക്കിക്കോ ധിക്കാരി. (പിടിച്ചുവലിച്ചു കൊണ്ടുപോകുന്നു. ഇടയ്ക്കു പൊതിരെ തല്ലുകയും ചെയ്യുന്നു.) നാളെ അച്ഛൻെറ അടുത്തു പോകുമ്പോൾ വേണ്ടതു കിട്ടിക്കോളും.

(കർട്ടൻ)

## രംഗം 6

(ഹിരണ്യകശിപു സിംഹാസനത്തിലിരിക്കുന്നു. പ്രഹ്ളാദൻ പ്രവേശിച്ച് അച്ഛനെ നമസ്കരിക്കുന്നു. ഹിരണ്യകശിപു പുത്രനെ വാരിയെടുത്തു ചുംബിച്ചു മടിയിലിരുത്തുന്നു. ശണ്ഡാമർക്കന്മാർ ഭയന്നു് അകലെ നില്ക്കുന്നു.)

ഹി.ക: (പ്രഹ്ളാദനോടു്) എന്തൊക്കെയാണു നീ പഠിച്ചതിൽ ഏററവും പ്രധാനമായിട്ടുതു്, അച്ഛനെയൊന്നു പറഞ്ഞുകേൾപ്പിക്കു.

പ്രഹ്ളാദൻ: (തൊഴുതുകൊണ്ടു്) ''ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം'' ഇതാണു് ഞാൻ പഠിച്ചിട്ടുള്ളതിൽവെച്ചു് ഏററവും പ്രധാനമായിട്ടുള്ളതു്, പ്രിയപ്പെട്ട പിതാവേ!

ഹി. ക: (കണ്ണുകൾ ചുവന്നു ചുണ്ടു കടിച്ചുകൊണ്ടു് ശണ്ഡാമർക്കന്മാരെ നോക്കി) ബ്രാഹ്മണാഭാസന്മാരേ, ശത്രുപക്ഷത്തു ചേർന്നു് എന്നെ അനാദരിച്ചു്, ഇതൊക്കെയാണോ നിങ്ങളീ ബാലനെ പഠിപ്പിച്ചതു് ?

ശ.മ: (പേടിച്ചുവിറച്ചുകൊണ്ടു്) ഇന്ദ്രശത്രോ, ഇതൊന്നും ഞങ്ങൾ പഠിപ്പിച്ചതല്ല; അന്യരിൽനിന്നു് ആ ബാലൻ പഠിച്ചതുമല്ല. അതെല്ലാം സ്വാഭാവികമായിത്തന്നെ അവൻെറ ഉള്ളിലുദിച്ചതാണ്. ദയവുചെയ്തു് അങ്ങു് കോപമടക്കിയാലും, വെറുതെ ഞങ്ങളുടെമേൽ കുററം ചുമത്തരുതേ.

ഹി. ക: (കോപാന്ധനായി അലറിക്കൊണ്ടു്) ആരും പഠിപ്പിച്ചതല്ലെങ്കിൽ ഈ അസദ്ബുദ്ധി പിന്നെ എങ്ങനെ നിന്നിലുണ്ടായി ?

പ്രഹ്ളാദൻ: (തൊഴുതുകൊണ്ടു്, അക്ഷോഭ്യനായി) പിതാവേ, സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ആ പരമപുരുഷനിലേയ്ക്കു മനസ്സു പോകുന്നതു് ഒരിക്കലും അസദ്ബുദ്ധിയല്ല. അതാണു ശരിയായ സദ്ബുദ്ധി; എന്തെന്നാൽ ആ വിഷ്ണുഭഗവാൻ മാത്രമേ യഥാർത്ഥമായിട്ടുള്ളു, ബാക്കിയെല്ലാം മിഥ്യയാണ്. ആ പരംപൊരുളിൻെറ കാരുണ്യം ഒന്നുകൊണ്ടു മാത്രമാണ് ഈ സദ്ബുദ്ധി ഒരാളിലുണ്ടാകുന്നതു്, ആരും പഠിപ്പിച്ചിട്ടല്ല.

ഹി. ക: (പുത്രനെ തള്ളിത്താഴെയിട്ടുകൊണ്ടു്, ഉഗ്രസ്വരത്തിൽ, ഒരു ഭാഗത്തു കാത്തുനില്ക്കുന്ന രാക്ഷസരെ നോക്കി) നിങ്ങളിവനെ പിടിച്ചുകൊണ്ടുപോയി വധിച്ചുകളയുവിൻ. സ്വജനങ്ങളെ ഉപേക്ഷിച്ചു്, എൻെറ അനുജനെക്കൊന്ന ആ പരമദുഷ്ടൻ വിഷ്ണുവിൻെറ പാദദാസ്യം വഹിക്കുന്ന ഈ അധമാധമൻ തികച്ചും വധ്യനാണ്, സംശയമില്ല. ഉം, പിടിച്ചുകൊണ്ടുപോകിൻ.

(ചെമ്പിച്ച താടിയും മീശയുമുള്ള മൂന്നു ഭയങ്കര രാക്ഷസർ പ്രവേശിക്കുന്നു. അവരുടെ കൈയ്യിൽ വാളും കുന്തവുമെല്ലാമുണ്ടു്. അവർ പ്രഹ്ളാദനെ കടന്നു പിടിക്കുന്നു.)

രാക്ഷസർ: (തമ്മിൽതമ്മിൽ) വെട്ടുവിൻ! കുത്തുവിൻ! (അവർ വെട്ടുന്നു, കുത്തുന്നു. പക്ഷെ ഹരിയിൽതന്നെ മനമുറപ്പിച്ചു നില്ക്കുന്ന ബാലനെ അതൊന്നും ഏശുന്നില്ല.)

ഹി.ക: (ആകെ പരിഭ്രാന്തനായി) പിടിച്ചു പുറത്തേയ്ക്കു കൊണ്ടുപോകിൻ. എന്തു മാർഗ്ഗമുപയോഗിച്ചാലും വേണ്ടില്ല, ഇവൻെറ കഥ കഴിക്കുവിൻ.

(കർട്ടൻ)

രംഗം 7.

(കർട്ടനുയരുമ്പോൾ ഒരു വലിയ അഗ്നികുണ്ഡം കാണുന്നു. വടിയും കുന്തവും വാളും മററും ധരിച്ച രാക്ഷസർ അതിനു മുമ്പിൽ നിലയുറപ്പിച്ചിരിക്കുന്നു.)

രാക്ഷസർ: (തമ്മിൽതമ്മിൽ) നമ്മുടെ പണിയൊന്നും അവൻെറയടുത്തു പററുമെന്നു തോന്നുന്നില്ല. എന്തോ ഒരു വലിയ ശക്തി അവനിലുണ്ട്. ത്രിലോകവും ജയിച്ച ഹിരണ്യകശിപുവിൻെറ മുഖത്തു നോക്കിയല്ലേ അദ്ദേഹത്തിൻെറ ശത്രുവിനെ പുകഴ്ത്തിപ്പറവാൻ അവൻ ധൈര്യപ്പെട്ടതു്! രാജാജ്ഞയനുസരിച്ച് അവനെ നമ്മളെത്ര കുത്തിനോക്കി, വെട്ടി നോക്കി, ഇടിച്ചുപതച്ചു നോക്കി, വല്ലതും അവനു പററിയോ! ഘോരസർപ്പങ്ങളെക്കൊണ്ടു് അവനെ കടിപ്പിച്ചു നോക്കി, വരിഞ്ഞു കെട്ടി സമുദ്രത്തിലെറിഞ്ഞു നോക്കി, വല്ലതും പററിയോ? ഇപ്പോളിതാ വരിഞ്ഞുകെട്ടി ഈ അഗ്നികുണ്ഡത്തിലേക്കെറിഞ്ഞിട്ടുണ്ടു്. അതിലവൻ ദഹിച്ചുപോയെങ്കിൽ സൊല്ലയൊഴിഞ്ഞു. എല്ലാം കണ്ടുതന്നെ അറിയണം.

(ഒന്നുംതന്നെ സംഭവിച്ചിട്ടില്ലാത്തപോലെ പ്രഹ്ളാദൻ അഗ്നിയിൽനിന്നു പുറത്തു കടന്നു മുമ്പിലേയ്ക്കു നടന്നുവരുന്നു.)

പ്രഹ്ളാദൻ: (തൊഴുതുകൊണ്ടു്)

ഭജ ഗോവിന്ദം ഭജ ഗോവിന്ദം
ഗോവിന്ദം ഭജ മൂഢമതേ.

രാക്ഷസർ: അല്ലാ. തീയിൽനിന്നും അവൻ രക്ഷപ്പെട്ടല്ലോ! (പ്രഹ്ളാദൻെറ അടുത്തു ചെന്നു്) മതിയെടാ നിൻെറ ഭജ ഗോവിന്ദം. (കുന്തംകൊണ്ടു കുത്തിക്കൊണ്ടു്) ഹിരണ്യായ നമഃ എന്നു പറയെടാ അസത്തേ. ഇല്ലെങ്കിൽ നിൻെറ നാവു ഞങ്ങൾ മുറിച്ചു കളയും.

പ്രഹ്ളാദൻ: (വീണ്ടും)

ഭജ ഗോവിന്ദം ഭജ ഗോവിന്ദം
ഗോവിന്ദം ഭജ മൂഢമതേ.

(കർട്ടൻ)

രംഗം 8

(കർട്ടനുയരുമ്പോൾ ഒരു വലിയ കുന്നു കാണുന്നു. കുന്നിൻെറ അടിവാരത്തൊരു ഭാഗത്തു് ഒരാനയും ആനക്കാരനും നില്ക്കുന്നു. കുന്നിൻചെരിവിൽനിന്നു രാക്ഷസർ മുമ്പിലേയ്ക്കു നടന്നു വരുന്നു.)

രാക്ഷസർ: (പരസ്പരം) ഇതിലവൻ കുടുങ്ങും. എത്ര ഉയരമുള്ള കുന്നിൻമുകളിൽനിന്നാണു് നമ്മളവനെ താഴേക്കു വലിച്ചെറിഞ്ഞതു്! ഇതിൽനിന്നു രക്ഷപ്പെടാൻ സാദ്ധ്യമല്ല.

(കുന്നിൻചെരിവിൻെറ മറുഭാഗത്തുനിന്നു പ്രഹ്ളാദൻ നടന്നു വരുന്നു.)

പ്രഹ്ളാദൻ: (തൊഴുതുകൊണ്ടു്) നാരായണം ഭജേ നാരായണം– ലക്ഷ്മീ –

രാക്ഷസർ: അല്ലാ, ഇതിലും അവൻ രക്ഷപ്പെട്ടോ? (പ്രഹ്ളാദനെ ഇടിച്ചുകൊണ്ടു്) അവൻെറ ഒരു നാരായണം ഭജേ! പറയടാ ഹിരണ്യായ നമയെന്നു്. നിന്നെ ഇനി ജീവനോടെ വെച്ചേയ്ക്കുകയില്ല.

(പ്രഹ്ളാദനെ അവർ ആനയുടെ അടുത്തേയ്ക്കു പിടിച്ചുകൊണ്ടു പോകുന്നു.)

രാക്ഷസർ: (ആനക്കാരനോടു്) ആനയെക്കൊണ്ടു് ചവുട്ടിച്ചോ, കുത്തിച്ചോ എങ്ങനെയെങ്കിലും ഇവനെ കൊല്ലുക.

ആനക്കാരൻ: (ആനയുടെ കൊമ്പുപിടിച്ചുകൊണ്ടു്) ഇങ്ങെടുത്തിയാനേ, ഇങ്ങു വലത്തിയാനേ. ഇവനെ കുത്താനേ, ചവിട്ടാനേ. (ഒന്നും ഫലിക്കുന്നില്ല.)

രാക്ഷസർ: ഏതായാലും അവസാനത്തെ കയ്യും കൂടി നോക്കാം. ആ വിഷപാത്രമിങ്ങെടുക്കൂ. അതിവനെക്കൊണ്ടു കുടിപ്പിക്കണം. അതോടെ ഇവൻെറ കഥ തീരും.– (വിഷപാത്രം നീട്ടിക്കൊണ്ടു്) കുടിയെടാ ഈ വിഷം. കുടിച്ചില്ലെങ്കിൽ നിന്നേക്കൊണ്ടു കുടിപ്പിക്കും.

പ്രഹ്ളാദൻ: (സന്തോഷത്തോടെ വിഷം വാങ്ങി കുടിച്ചുകൊണ്ടു്)

നാരായണം ഭജേ നാരായണം – ലക്ഷ്മീ–
നാരായണം ഭജേ നാരായണം.

രാക്ഷസർ: ഇനി പ്രയോഗിച്ചുനോക്കാനൊന്നുമില്ല. ചെന്നു വിവരമറിയിക്കുകതന്നെ. (പ്രഹ്ളാദനെ പിടിച്ചുവലിച്ചുകൊണ്ടു്) വാടാ ഞങ്ങളുടെ കൂടെ, ഇനി നിൻെറ അച്ഛൻ എന്താ വേണ്ടതു് എന്നുവെച്ചാൽ ചെയ്യട്ടെ.

(കർട്ടൻ)

രംഗം 9

(ഹിരണ്യകശിപു അസ്വസ്ഥനായി ലാത്തുന്നു, രാക്ഷസർ പ്രഹ്ളാദനെയുംകൊണ്ടു് പ്രവേശിക്കുന്നു.)

രാക്ഷസർ: (താണുതൊഴുതുകൊണ്ടു്) പൊന്നുതിരുമേനീ, ഈയുള്ളവർ പഠിച്ചപണി പതിനെട്ടും നോക്കി, ഒന്നും ഇവൻെറയടുത്തു് ഫലിക്കുന്നില്ല. ഇവനിൽ എന്തോ ഒരസാധാരണ ശക്തിയുണ്ടു്.

ഹി. ക: (സ്വഗതം) കഷ്ടം, ഞാനിവനെ എത്ര ഗുണദോഷിച്ചു നോക്കി! ഇവൻെറ ജീവഹാനി വരുത്താൻ എന്തെല്ലാം നിഷിദ്ധകർമ്മങ്ങൾ ചെയ്തു! എല്ലാം വിഫലമായി. ഇവൻ നിർഭയനും മൃത്യുഹീനനുംതന്നെ, സംശയമില്ല. ഇവനോടുള്ള ശത്രുതനിമിത്തമായിരിക്കും എനിക്കു മൃത്യു സംഭവിക്കുക. (ചിന്താമഗ്നനാകുന്നു.)

(ശണ്ഡാമർക്കന്മാർ പ്രവേശിക്കുന്നു.)

ശ. മ: വെറും ഭ്രൂചലനത്താൽ ഈ പ്രപഞ്ചത്തെ ആകെ വിറപ്പിക്കാൻ കഴിവുള്ള പൊന്നുതിരുമേനീ, ഇതിൽ ഇത്ര വ്യാകുലപ്പെടാനെന്തിരിക്കുന്നു? ഒളിച്ചോടിപ്പോകാതിരിക്കാൻ ഇവനെ വരുണപാശങ്ങ

ളാൽ കെട്ടിയിടണം. അവിടെക്കിടന്നു അവനൊന്നു പഠിക്കട്ടെ.

ഹി. ക: ആകട്ടെ, നിങ്ങളിവനെ കൂട്ടിക്കൊണ്ടുപോയി രാജധർമ്മം അഭ്യസിപ്പിക്കുവിൻ. ഒരുപക്ഷേ ഇവൻെറ ബുദ്ധി തെളിഞ്ഞെന്നും ഇവൻ നേരെയായെന്നും വരാം.

(കർട്ടൻ)

രംഗം 10

ഗുരുകുലം

കുട്ടികൾ: (ആചാര്യനില്ലാത്ത തക്കംനോക്കി) പ്രഹ്ളാദാ വരൂ, നമുക്കു കളിക്കാം.

പ്രഹ്ളാദൻ: ഇല്ല, ഞാൻ കളിക്കാൻ വരുന്നില്ല. ഈ കളിയിലൊക്കെ എന്തു രസമാണുള്ളതു? കുട്ടിക്കാലം കളികളിൽ, പിന്നെയുള്ള കാലം ഭോഗങ്ങളിൽ ഇങ്ങനെ ആയുസ്സ് പോകുന്നതു നമ്മളറിയുന്നില്ല. മനസ്സിൻെറ ശക്തി മുഴുവനും ഇങ്ങനെ ശിഥിലമാക്കിക്കളഞ്ഞാൽ, അതിനെ ഏകാഗ്രമാക്കി പരമപുരുഷനായ ആ വിഷ്ണുഭഗവാനിലേയ്ക്കു തിരിച്ചുവിടാൻ എപ്പോഴാണ്, എങ്ങനെയാണു നമുക്കു കഴിയുക. വിഷ്ണുഭഗവാനിൽ അഹൈതുകിയായ ഭക്തി വളർത്തുക മാത്രമാണ് നമ്മുടെ ധർമ്മം. ഭഗവാൻെറ മഹിമ മഹത്തുക്കളിൽനിന്നു കേൾക്കുക, അതിനെ കീർത്തിക്കുക, നിരന്തരം സ്മരിക്കുക, ഭഗവത്പരിചര്യ ചെയ്യുക, എല്ലാവരിലും ഭഗവാനെത്തന്നെ ദർശിക്കുക പൂജിക്കുക, ശരീരവും മനസ്സുമെല്ലാം സമ്പൂർണ്ണമായി അവിടെത്തന്നെ അർപ്പിക്കുക, ഇതൊക്കെയാണ് ഭഗവാനിൽ അഹൈതുകിയായ ഭക്തിയുണ്ടാകുന്നതിനുള്ള മാർഗ്ഗങ്ങൾ. ശ്രീ നാരദനിൽനിന്നാണ് ഞാനീ ഭക്തിരഹസ്യം ഗ്രഹിച്ചതു്.

കുട്ടികൾ: അതെങ്ങനെയാണ് പ്രഹ്ളാദാ? നമ്മളാരും ഇവിടെനിന്നു പുറത്തുപോയിട്ടില്ല; ഈ ഗുരുക്കന്മാരല്ലാതെ നമ്മളെ വേറെ ആരും പഠിപ്പിച്ചിട്ടുമില്ല.

പ്രഹ്ളാദൻ: അതോ, പറയാം. അച്ഛൻ തപസ്സിനു പോയപ്പോൾ, ദേവേന്ദ്രൻ ഗർഭിണിയായ എൻെറ അമ്മയെ പിടിച്ചു കൊണ്ടുപോയി. വിഷ്ണുവിൻെറ അംശമാണ് ആ ഗർഭത്തിലുള്ളതെന്നും, അതിനെ നശിപ്പിക്കുക സാദ്ധ്യമല്ലെന്നും, അതുകൊണ്ട് അമ്മയെ ഉടനെ വിട്ടയയ്ക്കണമെന്നും ആ മാമുനി ദേവേന്ദ്രനോടു പറഞ്ഞതനുസരിച്ച് അദ്ദേഹം അമ്മയെ വിട്ടയച്ചു. അച്ഛൻ തപസ്സു കഴിഞ്ഞു വരുന്നതുവരെ അമ്മയെ ശ്രീ നാരദൻ ആശ്രമത്തിൽ താമസിപ്പിച്ചു. ഗർഭത്തിലുള്ള എന്നെ ഉദ്ദേശിച്ച് അമ്മയോടായി ആ മാമുനി ഉപദേശിച്ച ഭക്തിരഹസ്യം ഞാനിന്നും ശരിക്കും ഓർക്കുന്നു. ആ ഭാഗവതധർമ്മം അനുഷ്ഠിക്കുകമാത്രമാണ് കുട്ടികളായ നമ്മുടെ ധർമ്മം.

(ശണ്ഡാമർക്കന്മാർ എല്ലാം കണ്ടും കേട്ടും കോപിച്ചു വന്നു് പ്രഹ്ളാദനെ പിടിച്ചുവലിച്ചുകൊണ്ടുപോകുന്നു.)

(കർട്ടൻ)

രംഗം 11

(ഹിരണ്യകശിപു ചിന്തയിലാണ്ടു് സിംഹാസനത്തിലിരിക്കുന്നു. ശണ്ഡാമർക്കന്മാർ പ്രഹ്ളാദനേയും കൊണ്ടു പ്രവേശിക്കുന്നു. പ്രഹ്ളാദൻ വിനീതനായി അച്ഛനെ നമസ്കരിക്കുന്നു. രാക്ഷസന്മാർ ഒരു വശത്തു് എന്തിനും തയ്യാറായി നില്ക്കുന്നുണ്ടു്.)

ശ. മ: (ഹിരണ്യകശിപുവിനെ താണു വന്ദിച്ച്) പൊന്നു തിരുമേനീ, പ്രഹ്ളാദനെ വിഷ്ണുഭജനത്തിൽ നിന്നു പിന്തിരിപ്പിക്കാൻ അടിയങ്ങളാൽ സാദ്ധ്യമല്ല. അവൻ സ്വയം വിഷ്ണുഭജനം ചെയ്യുന്നു. എന്നുമാത്രമല്ല മററുള്ള കുട്ടികളേക്കൂടി അതിനു പ്രേരിപ്പിച്ച് ചീത്തയാക്കുകയും ചെയ്യുന്നു.

ഹി. ക: (സിംഹാസനത്തിൽനിന്നു ചാടിയെഴുന്നേററു, നിർഭയനായി എന്നാൽ വിനീതനായി തൊഴുതുകൊണ്ടു നില്ക്കുന്ന പ്രഹ്ളാദനെ നോക്കി). നീ ഭജിക്കുന്ന വിഷ്ണു നിൻെറ ആരെടാ?

പ്രഹ്ളാദൻ: പിതാവേ, എൻെറ മാത്രമല്ല അങ്ങയുടേയും സർവ്വപ്രപഞ്ചത്തിൻേറയും സർവ്വേശ്വരനാണ് ആ മഹാവിഷ്ണു.

ഹി. ക: (കോപാന്ധനായി വാളൂരിക്കൊണ്ടു്) ഞാനീ സിംഹാസനത്തിലിരിക്കെ എൻെറ ലോകത്തിൽ ഞാനല്ലാതെ മററൊരു സർവ്വേശ്വരനോ?

പ്രഹ്ളാദൻ: അനാദ്യന്തനും സർവ്വശക്തനും സർവ്വവ്യാപിയും കാരുണ്യമൂർത്തിയുമായ വിഷ്ണുഭഗവാൻ മാത്രമാണ് സർവ്വേശ്വരൻ എന്നു ഞാനിതാ വീണ്ടും ഉറപ്പിച്ചു പറയുന്നു. ആ കാരുണ്യമൂർത്തിയുടെ കൃപാകടാക്ഷം കൊണ്ടു മാത്രമാണ് അങ്ങീ സിംഹാസനത്തിലിരിക്കുന്നതു്? ആ കൃപാകടാക്ഷം നഷ്ടപ്പെടുന്ന മാത്രയിൽ അങ്ങീ സ്ഥാനത്തുനിന്നു നിഷ്ക്കാസനം ചെയ്യപ്പെടുകയും ചെയ്യും.

ഹി. ക: (വെട്ടാനോങ്ങിക്കൊണ്ടു്) നിർത്തെടാ നിൻെറ ഈ ജല്പനങ്ങൾ, നിൻെറ കഴുത്തിതാ അററു പോകാൻ പോകുകയാണ്.

പ്രഹ്ളാദൻ: വന്ദ്യപിതാവേ, അങ്ങയുടെ ആസുരഭാവമുപേക്ഷിക്കുക, സമസ്തസൃഷ്ടികളിൽ സമഭാവനയും സ്നേഹവും പുലർത്തി, പരമകൃപാലുവായ ആ ശ്രീഹരിയുടെ പ്രീതി സമ്പാദിക്കാൻ ശ്രമിക്കുക.

ഹി. ക: കുലദൂഷണാധമനായ നീയാടാ എന്നെ പഠിപ്പിക്കാൻ വരുന്നതു്? എടാ ശനി, നിൻെറ വിഷ്ണു സർവ്വവ്യാപിയാണെങ്കിൽ എന്തുകൊണ്ടീ തൂണിലില്ല?

പ്രഹ്ളാദൻ: തൂണിലും തുരുമ്പിലുമുണ്ടെന്നു മാത്രമല്ല അദ്ദേഹം ഇല്ലാത്ത ഒരിടവുമില്ല.

ഹി. ക: എന്നാൽ സർവ്വശക്തനായ നിൻെറ വിഷ്ണു നിന്നെ രക്ഷിക്കുന്നതു ഞാനൊന്നു കാണട്ടെ. (തൂണിൽ ആഞ്ഞടിക്കുന്നു.)

(തൂണു പൊട്ടി അതിൻെറ ഉള്ളിൽനിന്നു നരസിംഹമൂർത്തി പുറത്തു ചാടുന്നു. ഹിരണ്യകശിപുവിനെ ഓടിച്ചിട്ടു പിടിച്ചു മടിയിൽ മലർത്തിക്കിടത്തി നഖം കൊണ്ടു വയറു പൊളിച്ചു കുടൽമാല കടിച്ചു വലിക്കുന്നു. ആകാശത്തുനിന്നു പൂക്കൾ പൊഴിക്കുന്നു. ദേവന്മാർ ഭഗവാനെ വാഴ്ത്തുന്നു. പ്രഹ്ളാദൻ തൊഴുതുകൊണ്ടു നില്ക്കുന്നു. രാക്ഷസന്മാരും മററും ഓടി രക്ഷപ്പെടുന്നു. സംശയിച്ച് അടുത്തു ചെല്ലാതെ അകന്നുനിന്നിരുന്ന ബ്രഹ്മാവു പ്രഹ്ളാദബാലൻെറ സമീപം ചെല്ലുന്നു.)

ബ്രഹ്മാവ്: (പ്രഹ്ളാദനോടായി) അയേ ബാലകാ, നിൻെറ താതനോട് അത്യന്തം കുപിതനായ ഭഗവാൻെറ അടുത്തേയ്ക്കു നീ ചെല്ലുക. നരസിംഹാകൃതി പൂണ്ട ആ ഭയങ്കരമൂർത്തിയുടെ കോപം അല്പമെങ്കിലും ശമിപ്പിച്ച് അദ്ദേഹത്തെ ശാന്തനാക്കാനുള്ള കഴിവ് നിനക്കു മാത്രമാണുള്ളത്.

പ്രഹ്ളാദൻ: ഞാനദ്ദേഹത്തിൻെറ അടുത്തേയ്ക്കു ചെല്ലാം.

(പ്രഹ്ളാദൻ നരസിംഹമൂർത്തിയുടെ സമീപത്തേയ്ക്കു മന്ദം മന്ദം നടന്നു ചെന്നു കൈകൾ കൂപ്പി അദ്ദേഹത്തിൻെറ പാദങ്ങളിൽ നമസ്കരിക്കുന്നു. ഭഗവാൻ ആ ഭക്തോത്തമനെ പിടിച്ചെഴുന്നേല്പിച്ചു ശിരസ്സിൽ കൈ വെച്ചനുഗ്രഹിക്കുന്നു.)

പ്രഹ്ളാദൻ: (അശ്രുനേത്രനായി ഭഗവാനെത്തന്നെ ധ്യാനിച്ചുകൊണ്ട്) ഭഗവാനെ, നീചവംശജനെങ്കിലും ബുദ്ധിക്കൊത്തവണ്ണം ഈയുള്ളവനിതാ അങ്ങയുടെ മഹിമയെ കീർത്തിക്കുന്നു, അവിടുന്നനുഗ്രഹിച്ചാലും. അല്ലയോ നരഹരെ, അവിടുന്നുപേക്ഷിച്ചാൽ പിന്നെ ശരീരികൾക്കെന്താണൊരാശ്രയം? സർവ്വേശ്വരാ, സർവ്വഭോഗങ്ങളും ശ്രീയുമായുസ്സുമെല്ലാം തുച്ഛമെന്നു ഞാൻ മനസ്സിലാക്കിയിരിക്കുന്നു; അതൊന്നും തന്നെ ഞാനാശിക്കുന്നില്ല. അസുരവംശത്തിൽ ജനിച്ച ഞാനെവിടെ, സമസ്തേശ്വരനും കാരുണ്യമൂർത്തിയുമായ അങ്ങെവിടെ? ബ്രഹ്മദേവനും പാലാഴിമകളും നോക്കി നില്ക്കെയാണല്ലൊ പുണ്യകരമായ ആ കരസരസീരുഹം എൻെറ ശിരസ്സിൽവെച്ച് അവിടുന്നനുഗ്രഹിച്ചത്! അതോർക്കുമ്പോൾ എനിക്കു രോമാഞ്ചമുണ്ടാകുന്നു. പാപിയായ അസുരൻ അങ്ങയാൽ ഹതനായിക്കഴിഞ്ഞ സ്ഥിതിക്ക് അവിടുന്നു കോപമടക്കിയാലും. അങ്ങയുടെ ഈ ഭയങ്കരരൂപം കണ്ടിട്ടു ഞാൻ ഒട്ടുംതന്നെ ഭയപ്പെടുന്നില്ല, പക്ഷെ ഈ ഭവചക്രത്തെ അങ്ങേയററം ഭയപ്പെടുന്നു. കർമ്മദോഷത്താൽ ഈ ഹിംസകന്മാർക്കിടയിൽ ഞാനകപ്പെട്ടുപോയി. ദീനബന്ധോ, കഴിയുംവേഗത്തിൽ അവിടുത്തെ പാദമൂലത്തിലേയ്ക്ക് അവിടുന്നെന്നെ വിളിക്കേണമേ. ഈയുള്ളവരെ ഘോരമായ ഈ സംസാരപാരാവാരം കടത്തുവാൻ അവിടുന്നല്ലാതെ ആരൊരാളിരിക്കുന്നു?

നരസിംഹമൂർത്തി: ഭക്തോത്തമനായ പ്രഹ്ളാദാ, നിനക്കു സർവ്വമംഗളങ്ങളും ഭവിക്കട്ടെ! നീയെനിക്ക് ഏററവും പ്രിയപ്പെട്ട വത്സനാണ്. ഞാൻ നിന്നിൽ അങ്ങേയററം പ്രസാദിച്ചിരിക്കുന്നു. നിനക്കിഷ്ടമുള്ള വരങ്ങൾ ചോദിച്ചുകൊള്ളുക.

പ്രഹ്ളാദൻ: ഭഗവാനേ, സുദുർല്ലഭമായ അങ്ങയുടെ ദിവ്യദർശനംകൊണ്ട് അവിടുന്നെന്നെ അനുഗ്രഹിച്ചിരിക്കുന്നു. ഇതിൽകവിഞ്ഞെന്തു വരമാണ്? ദയവു ചെയ്ത് ഒരുതരത്തിലുള്ള പ്രലോഭനങ്ങൾകൊണ്ടും അവിടുന്നെന്നെ മോഹിപ്പിക്കരുതേ.

നരസിംഹമൂർത്തി: വത്സാ പ്രഹ്ളാദാ, എൻെറ ദർശനം ലഭിച്ചതു വെറുതെയാകാൻ പാടില്ല. അതു കൊണ്ടു നീയെന്തെങ്കിലും ചോദിച്ചുകൊള്ളുക.

പ്രഹ്ളാദൻ: നാഥാ! അജ്ഞരായ ലൌകികജനങ്ങൾക്കു വിഷയങ്ങളിലുള്ളത്ര അത്യാസക്തി അവിടുത്തെ പാദപത്മങ്ങളിൽ ഉണ്ടാകുവാൻ അവിടുന്നെന്നെ അനുഗ്രഹിച്ചാലും.

നരസിംഹമൂർത്തി: വത്സാ, പ്രഹ്ളാദാ, നിന്നെപ്പോലുള്ള ഏകാന്തഭക്തന്മാർ ഐഹികമോ പാരത്രികമോ ആയ ആശിസ്സുകളൊന്നും ആശിക്കുന്നില്ലെന്നെനിക്കറിയാം. എന്നാലും എൻെറ ആജ്ഞയനുസരിച്ച്, ഈ മന്വന്തരകാലമത്രയും ലൌകികസുഖഭോഗങ്ങളനുഭവിച്ച്, മനസ്സു പൂർണ്ണമായും എന്നിലർപ്പിച്ചുകൊണ്ട് ധർമ്മാനുസാരം നീ കാലയാപനം ചെയ്താലും. അനന്തരം ഈ ശരീരമുപേക്ഷിക്കുമ്പോൾ നീ എന്നെ പ്രാപിക്കുകയും ചെയ്യും. (കട്ടൻ.)

---

കൗമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ
ദുർലഭം മാനുഷം ജന്മ തദപ്യധ്രുവമർത്ഥദം.
സുഖമൈന്ദ്രിയകം ദൈത്യാ ദേഹയോഗേന ദേഹിനാം
സർവ്വത്ര ലഭ്യതേ ദൈവാത് യഥാ ദുഃഖമയത്നതഃ.
നഹ്യച്യുതം പ്രീണയതോ ബഹ്വായാസോऽസുരാത്മജാഃ
ആത്മത്വാത് സർവ്വഭൂതാനാം സിദ്ധത്വാദിഹ സർവ്വതഃ.
തസ്മാത് സർവ്വേഷു ഭൂതേഷു ദയാം കുരുത സൗഹൃദം
ആസുരം ഭാവമുന്മുച്യ യയാ തുഷ്യത്യധോക്ഷജഃ.

(ഭാഗവതം VII. 6. 1, 3, 19,24.)

# ഭാരതീയാദർശവും സ്വാമിജിയും

**ശ്രീ ശക്രാനന്ദസ്വാമികൾ**

''ഭാരതത്തിൽ രജോഗുണം മിക്കവാറും പൂജ്യമാണ്; പടിഞ്ഞാറു സത്ത്വത്തിന്റെ നിലയും ഇതുതന്നെ. അപ്പോൾ, പാശ്ചാത്യലോകത്തിന്റെ ജീവിതം ഭാരതത്തിൽ നിന്നുണ്ടാകുന്ന സത്ത്വപ്രസരത്തെ ആശ്രയിച്ചിരിക്കുന്നു എന്നു നിശ്ചയം. ഒപ്പം നിശ്ചയമാണ്, നമ്മുടെ തമസ്സിനെ രജോഗുണപ്രവാഹത്തിൽ ആഴ്ത്തിയില്ലെങ്കിൽ ഐഹികോത്ക്കർഷം നമുക്കുണ്ടാകയില്ലെന്നും; പോരാ, പാരത്രികമായ നന്മയ്ക്കും പലതരം തടസ്സങ്ങൾ ഉണ്ടാകതന്നെ ചെയ്യും. ഈ രണ്ടുതരം ശക്തികളെ തമ്മിൽ കലർത്തി യോജിപ്പിക്കുന്നതിൽ ആവുന്നത്ര സഹായിക്കുകയാണ്........ ലക്ഷ്യം.''

''ഇതു നടപ്പാക്കുന്നതിൽ ഭയമില്ലാതില്ല—വളരെക്കാലംകൊണ്ടു് നാം സമ്പാദിച്ച രത്നസഞ്ചയം പാശ്ചാത്യശക്തിയുടെ പ്രബലമായ തിരത്തള്ളലിൽപ്പെട്ടു് ഒഴുകിമറഞ്ഞേയ്ക്കാം; ഭാരതംതന്നെ അതിന്റെ ഉത്ക്കടമായ ചുഴലിയിൽ വീണ്, ഭോഗലാഭത്തിനായുള്ള പോരാട്ടത്തിൽ സ്വയം മതിമറന്നു് പോയേയ്ക്കാം. അസാദ്ധ്യവും അപ്രായോഗികവും മൂലോച്ഛേദകവുമായ 'വൈദേശികരീതികളു' അനുകരിച്ചു് 'ഇതോ നഷ്ടസ്തതോ ഭ്രഷ്ടഃ' അതുമില്ല ഇതുമില്ല എന്ന മട്ടിൽ എല്ലാം നാം കളഞ്ഞുകുളിച്ചെന്നും വരാം. അതിനാൽ എപ്പോഴും നമ്മുടെ സ്വന്തം സമ്പത്തു കൺമുമ്പിൽത്തന്നെ വെച്ചു പുലർത്തണം. അങ്ങനെ സാമാന്യജനംപോലും, സ്വന്തം പൈതൃകസമ്പത്തെന്തെന്നു കണ്ടറിയും. ഇതിനുവേണ്ടി നാം പ്രയത്നിക്കണം. ഒപ്പം വെളിച്ചം കയറാനുള്ള മാർഗ്ഗങ്ങളെല്ലാം നിർഭയമായി തുറന്നുവെയ്ക്കുകയും വേണം. വെളിച്ചം നാലു ദിക്കിൽനിന്നും അടിച്ചു കയറട്ടെ. പടിഞ്ഞാറു നിന്നു സാന്ദ്രമായ പ്രകാശം പ്രവഹിക്കട്ടെ. ദുർബ്ബലവും, ദുഷ്ടവുമായതെല്ലാം മൃതിപ്പെടും. അവയെക്കൊണ്ടു് പ്രയോജനമെന്തു്? വീര്യവത്തും ബലദായകവുമായതെല്ലാം അനശ്വരമാണ്.''

ഏതാണ്ടു് 75 വർഷങ്ങൾക്കുമുമ്പു് നിലവിലിരുന്ന സ്ഥിതിവിശേഷം സൂക്ഷ്മം പഠിച്ച ഒരു മഹാപുരുഷന്റെ വാക്കുകളാണ് മേലുദ്ധരിച്ചതു്. ഇന്നത്തെ നമ്മുടെ അവസ്ഥ സശ്രദ്ധം വീക്ഷിക്കുന്ന ഒരാൾക്കു് എന്താണ് കാണാകുന്നതു്? കടിച്ചതുമില്ല പിടിച്ചതുമില്ല എന്ന ഒരവസ്ഥയിലല്ലെ നാം വന്നുപെട്ടിരിക്കുന്നതു്? വാഷിംഗ്ടണിൽ നിന്നും വന്നിട്ടുള്ള ഒരു യുവാവുമായി സംസാരിക്കുന്നതിനിടയിൽ ഒരു ദിവസം അദ്ദേഹത്തോടു ഞാൻ ചോദിച്ചു: ''ലോകമെങ്ങും യുവജനങ്ങൾ ഇളകിവശായിയിരിക്കയല്ലെ? അസ്വസ്ഥചിത്തരല്ലെ? അമേരിക്കൻ യുവാക്കളുടെ അസ്വസ്ഥതയ്ക്കുള്ള കാരണമെന്താണ്?'' അയാൾ മറുപടി പറഞ്ഞു: 'താത്ത്വികമായി എല്ലായിടത്തെ അസ്വസ്ഥതയ്ക്കും കാരണമൊന്നുതന്നെ: തെറ്റായ ജീവിതവീക്ഷണം. അമേരിക്കയിലെയും യൂറോപ്പിലേയും സമ്പന്നമായ ജനതയുടെ അതേ മനോഭാവം, ജീവിതവീക്ഷണം, പ്രായേണ ദരിദ്രമായ പൗരസ്ത്യരാജ്യങ്ങളിലെ ജനതയും കൈക്കൊണ്ടു. ഫലം സാർവ്വത്രികമായ അസ്വസ്ഥത.' ഈ വിപത്തു് 75 വർഷങ്ങൾക്കു മുമ്പുതന്നെ കാണാൻ കഴിവുള്ള ആ മഹാപുരുഷൻ നമുക്കു് മുന്നറിയിപ്പു നൽകിയിരുന്നു രജോഗുണസമ്പന്നരാകുന്നതു്, ഐഹികോത്കർഷം നേടുന്നതു്, നമ്മുടെ പൈതൃകത്തെ ബലികഴിക്കാതെ വേണമെന്നു്. എന്താണ് ഭാരതത്തിന്റെ പൈതൃകം – ധർമ്മസംരക്ഷണം. ധർമ്മമെന്നാലെന്താണ്? മാനവസമുദായത്തെ ജാതിമതഭേദമില്ലാതെ, സ്ത്രീപുരുഷഭേദമില്ലാതെ ഏകതാഭാവത്തിൽ ഉദ്ധരിച്ചുനിർത്തുന്നതെന്തോ അതു്. ഈ ഏകതാഭാവം, സമത്വഭാവം, മനുഷ്യമനസ്സിൽ വളർത്തുകയാണ് വിദ്യാഭ്യാസ

ത്തിൻെറ ഉത്കൃഷ്ടലക്ഷ്യം. മനുഷ്യൻ പ്രകൃതി സഹജമായ അവൻെറ സ്വാർത്ഥവിചാരങ്ങളാൽ ഭരിക്കപ്പെടുന്ന കാലത്തോളം സമത്വദൃഷ്ടി അവനുണ്ടാവുകയില്ല. സ്വാർത്ഥങ്ങൾക്കടിമപ്പെട്ടു ജീവിക്കുന്ന കാലത്തോളം മനുഷ്യൻ ആകൃതിയിൽ മനുഷ്യനാണെങ്കിലും പ്രകൃതിയിൽ മൃഗം മാത്രമാണ്. ആ ഭാവത്തിൽനിന്നു് സ്വയം ഉദ്ധരിക്കാൻ വേണ്ടിയാണ് മനുഷ്യനു് മസ്തിഷ്കം തന്നു് അനുഗ്രഹിച്ചിരിക്കുന്നതു്. പ്രകൃതി പ്രക്രിയവഴി ആയിരമായിരം വർഷങ്ങൾ കൊണ്ടു് ജന്തുക്കളിൽ വളർന്നുവന്നിട്ടുള്ള പരിണാമങ്ങളെ നിസ്സാരമാക്കിക്കൊണ്ടു് അത്യന്തം ഉദാത്തമായ പരിണാമം മനുഷ്യപ്രകൃതിയിൽ വരുത്താൻ മനുഷ്യമസ്തിഷ്കത്തിനു് കഴിയും, അതിനുള്ള ഉപായമാണ് മനനം. ഈ മനനശക്തിയുള്ളവൻ എന്ന അർത്ഥത്തിലാണ് മനുഷ്യർ എന്നു് നമ്മെ വിളിക്കുന്നതു്. എന്താണ് മനനത്തിൻെറ സമ്പ്രദായം? പ്രകൃതിസഹജമായ ക്ഷുദ്രവികാരങ്ങളെ നിയന്ത്രിച്ചു് വിവേകബുദ്ധി ഉപയോഗിച്ചു് വിചാരം ചെയ്തു് നമ്മുടെ മനസ്സിലെ ഈർഷ്യ, അസൂയ, കാമം, ക്രോധം മുതലായ അഴുക്കുകളെ അകററുക. അപ്പോൾ മനസ്സു് ശുദ്ധമാകും. ശുദ്ധമായ മനസ്സിൽ യഥാർത്ഥപ്രേമം, ക്ഷുദ്രസ്വാർത്ഥമെല്ലാം ത്യജിച്ചു് തൻെറ പ്രേമഭാജനത്തെ സ്നേഹിക്കുന്നതിനും സേവിക്കുന്നതിനുമുള്ള കഴിവു്, മനുഷ്യനുണ്ടാകും. ആരാണ് മനുഷ്യൻെറ പ്രേമഭാജനം? ഈശ്വരൻ. ഈശ്വരനെവിടെ? ''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ- തിഷ്ഠതി'' എന്നിലും നിങ്ങളിലും എല്ലാരിലും ഈശ്വരൻ സ്ഥിതി ചെയ്യുന്നു. ഈശ്വരൻെറ സാന്നിദ്ധ്യം നമ്മളിലുള്ള കാലത്തോളമേ ഞാനും നിങ്ങളുമുള്ളു. ആ സാന്നിദ്ധ്യം ഈ ജഡത്തെ വിട്ടകന്നാൽ അതുവരെ ഈ ജഡത്തെ താലോലിച്ചിരുന്ന അച്ഛനമ്മമാരോ, ഭാര്യയോ, ഭർത്താവോ ആരും ഇതിനെ പൂജിക്കില്ല. ചുട്ടു ഭസ്മമാക്കിക്കളയും. ഈശ്വരാംശമായതിനാൽ നമ്മുടെ സ്നേഹത്തിനും, സേവനത്തിനും അർഹരായിട്ടുള്ളവരാണ് നമ്മുടെ ചുററുപാടുമുള്ളവരെല്ലാം. ഈ സത്യം അറിയുന്നതാണ് യഥാർത്ഥജ്ഞാനം. ഈ ജ്ഞാനത്തെ ആസ്പദമാക്കിയുള്ള ജീവിതദർശനമാണ് ധർമ്മം. ഇതാണ് ഭാരതത്തിൻെറ പൈതൃകസമ്പത്തു്. ഇതു് നാം മറന്നു. ജീവിതോത്കർഷത്തിനു് അന്യരുടെ രീതികൾ മൂഢമായി അനുകരിച്ചു. സമ്പത്തു വർദ്ധിച്ചെങ്കിലും ഉത്കർഷമുണ്ടായില്ല; അപകർഷത ബാധിക്കുകയും ചെയ്തു. നാം അനുദിനം വളരുകയാണ് എന്നാണ് ഭാവം. മനുഷ്യൻ വളരാതെ അവൻെറതെല്ലാം വളർന്നു. മനുഷ്യൻെറ ശരീരം വളരാനുള്ള ശാസ്ത്രവിജ്ഞാനം വളർന്നു. മനുഷ്യൻെറ ബുദ്ധി വളരാനുള്ള വിദ്യകൾ വളർന്നു. മനുഷ്യൻെറ അഹങ്കാരം വളരുവാനുള്ള സാഹചര്യങ്ങൾ വളർന്നു. മനുഷ്യൻ, യഥാർത്ഥമനുഷ്യൻ, മാത്രം വളർന്നില്ല. അവൻ അത്യന്തം ശോചനീയമായ നിലയിൽ വന്നുപെട്ടിരിക്കയാണ്. അവനു് സ്നേഹിക്കാൻ ശക്തിയില്ല. സേവിക്കാൻ ശക്തിയില്ല. സ്നേഹിക്കാനും സേവിക്കാനും ത്യാഗത്തിലൂടെയേ കഴിയൂ. നിങ്ങളെല്ലാം താടിയും ജടയും നീട്ടി കാവിയുമുടുത്തു് ഉണ്ണാവ്രതമെടുത്തു്, എല്ലും കോലുമായി അലയണമെന്നല്ല ഈ പറഞ്ഞതിന്നർത്ഥം. അതൊട്ടു് സാധ്യമല്ലതാനും. ത്യജിക്കേണ്ടതു നമ്മുടെ ക്ഷുദ്രമായ അഹംഭാവം, ക്ഷുദ്രാഹംമൂലമുണ്ടാവുന്ന ക്ഷുദ്രഭാവങ്ങളെയാണ്. അവയെ ത്യജിച്ചു്, ലോകത്തെ എല്ലാം ഉൾക്കൊള്ളാവുന്ന ഭൂമാവായ അഹത്തെ ഈശ്വരഭാവത്തെ കൈയ്‌വരിക്കുകയാണ് വേണ്ടതു്. ത്യാഗം, യഥാർത്ഥത്യാഗം, അതിലൂടെ മാത്രമേ നമുക്കു് നമ്മുടെ യഥാർത്ഥവ്യക്തിത്വത്തെപ്രാപിക്കാനും ഉത്കൃഷ്ടജീവിതം നയിക്കാനും കഴിയൂ. അതുകൊണ്ടാണ ശ്രീ വിവേകാനന്ദസ്വാമികൾ അന്നേ നമ്മോടു പറഞ്ഞതു് 'ത്യാഗവും സേവയുമാണ് ഭാരതത്തിൻെറ ദ്വിമുഖാദർശം, ഇതിൽ ഉറച്ചുനിന്നുകൊണ്ടു് ഭാരതാംബയുടെ ബലിപീഠത്തിൽ തന്നെ സ്വയം അർപ്പിക്കു' എന്നു്. ലോകമാകെ ഇന്നു ഭാരതത്തിലേയ്ക്കു് ഉററുനോക്കുകയാണ് ഈ ആദർശത്തിനുവേണ്ടി. നമുക്കു് ലോകരാഷ്ട്രങ്ങളുടെ പന്തിയിൽ ലോകത്തിനു് കൊടുക്കാനുള്ള സംഭാവന ഈ ഉത്കൃഷ്ടാദർശമാണ്. ഇതു നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാക്കുകയാണ് ആ കടമ നിറവേററാനുള്ള ഒരേയൊരു വഴി. അതിനുള്ള പ്രചോദനം നമുക്കു് സുലഭമായി ലഭിക്കാനുള്ള പ്രഭവസ്ഥാനം വിവേകാനന്ദസാഹിത്യസർവ്വസ്വമാണ്. ഈ സാഹിത്യം ഇന്തൊനേഷ്യൻ ഭാഷയിൽ പ്രസിദ്ധം ചെയ്തു

തിനു് സൂകന്റ്റോ മുഖവുര എഴുതിയതു് ഇപ്രകാരമാണു്: ''വിവേകാനന്ദൻ, എത്ര മധുരമായ ശബ്ദം! ഈ വിവേകാനന്ദവാണികളുടെ പഠനത്തിലൂടെയാണു് ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കാൻ പഠിച്ചതു്. ഈ സാഹിത്യം ഈ നാട്ടിലെ ജനങ്ങളെ സ്വന്തം നാടിനെ സ്നേഹിക്കാൻ പ്രചോദിപ്പിക്കമാറാകട്ടെ.'' സുഹൃത്തുക്കളെ, രാജ്യസ്നേഹമുള്ളവരാകാൻ, രാജ്യത്തെ സ്വാൎത്ഥലേശമില്ലാതെ സേവിക്കാൻ നമുക്കു് വിവേകാനന്ദസ്വാമിയെപോലുള്ള മഹാന്മാരുടെ കാലടിപ്പാടുകളെ ആശ്രയിയ്ക്കാം, നമ്മുടെ ജീവിതം ധന്യമാക്കാം.

---

# ഗീതയും ഭക്തിയോഗവും

## സി. എസ്സ്. ശാന്താമേനോൻ

സംസാരക്കാട്ടിൽ കാലിട്ടടിച്ചു് ഉഴറി നിലവിളിക്കുന്ന ഒരു ജീവന്റെ പിടച്ചിലിനു് മുക്തി ലഭിക്കുവാനും, ആ ജീവനു് നിത്യശാന്തി കൊടുക്കുവാനും ഉതകുന്ന തത്ത്വരത്നങ്ങളുടെ ഒരു സാഗരമാണു് ഗീതാഭണ്ഡാരം. ഒരു യുദ്ധരംഗത്തിലെ സംഘട്ടനങ്ങളുടേയും കൂട്ടക്കൊലകളുടേയും നെടുവീൎപ്പുകളുടേയും നഗ്നമായ യാഥാൎത്ഥ്യങ്ങൾക്കിടയിലെ ശോകമൂകമായ പശ്ചാത്തലത്തിൽ ആണു് ഭഗവാൻ ശ്രീകൃഷ്ണൻ അൎജ്ജുനനു് കൎമ്മധീരതയുടെ സന്ദേശം നല്കുന്നതു്.

ഗീതയിലെ എല്ലാ അദ്ധ്യായങ്ങളുടേയും മൂലം കൎമ്മഫലത്യാഗമാണു്. ഈ കേന്ദ്രബിന്ദുവിനെ നാലുപാടുനിന്നും അലങ്കരിക്കുകയാണു് മറ്റെല്ലാ തത്ത്വസംഹിതകളും. നശ്വരമായ ശരീരത്തിന്റെ തകൎച്ചവരെ കൎമ്മം നീണ്ടുനില്ക്കും. അതിൽനിന്നു് മുക്തനാവാൻ ആൎക്കും സാധിക്കുകയില്ല. എന്നാൽ ഈ ശരീരത്തെ ഈശ്വരനിവാസയോഗ്യമായ ശ്രീകോവിലാക്കി, നിഷ്കാമകൎമ്മംകൊണ്ടും യജ്ഞാൎത്ഥമായ കൎമ്മംകൊണ്ടും കൎമ്മഫലത്യാഗംകൊണ്ടും സമസ്തകൎമ്മങ്ങളും കൃഷ്ണാൎപ്പണമായി ചെയ്യുന്നതുകൊണ്ടും കൎമ്മവിമുക്തനാവാൻ സാധിക്കുമെന്നാണു് ഗീത പറഞ്ഞിരിക്കുന്നതു്.

നിഷ്കാമകൎമ്മത്തിനു് ജ്ഞാനം കൂടിയേ തീരൂ. എന്നിരുന്നാലും ജ്ഞാനംകൊണ്ടു് എല്ലാം ലഭ്യമായി എന്നില്ല. പല ജ്ഞാനികളും ഇന്ദ്രിയസുഖങ്ങളിൽ മുങ്ങിക്കിടക്കുന്നവരാണു്. ജ്ഞാനസാധന ശുഷ്കമായ പാണ്ഡിത്യമായി പരിണമിക്കാതിരിക്കാൻ വേണ്ടിയാണ് ഗീതാകാരൻ ജ്ഞാനം ഭക്തിപൂൎവ്വകമാക്കി പ്രകീൎത്തിക്കുന്നതു്. ഭക്തികൂടാതെയുള്ള ജ്ഞാനം മനുഷ്യനെ അഹങ്കാരക്കാട്ടിൽ ഇട്ടു വട്ടംകറക്കും. അതു് നാശകാരണമാകുന്നു. ഭക്തിയുണ്ടായാൽ ജ്ഞാനം താനേ കൈവന്നുകൊള്ളും.

ദോഷരഹിതനായി, കരുണാമയനായി, മമതാരഹിതനായി, നിരഹംകാരനായി, സുഖ, ദുഃഖ - ശീതോഷ്ണാദികളിൽ സമഭാവമുള്ളവനായി, ക്ഷമാശീലനായി, സദാ സന്തോഷമുള്ളവനായി, ദൃഢനിശ്ചയനായി, മനോബുദ്ധികളെ ഈശ്വരങ്കൽ അൎപ്പിച്ചവനായി, ലോകത്തിനു് ഭയത്തെ ജനിപ്പിക്കാത്തവനായി ലോകത്തെ ഭയപ്പെടാത്തവനായി, ഹൎഷശോകഭയാദികളിൽനിന്നു് മുക്തനായി, പവിത്രനായി, കൎമ്മകുശലനാണെങ്കിലും കൎമ്മത്തിൽ അനാസക്തനായി, ശുഭാശുഭങ്ങളെ ത്യജിച്ചവനായി, ശത്രുമിത്രങ്ങളിൽ സമഭാവമുള്ളവനായി, മാനാപമാനങ്ങളിൽ സമാനബുദ്ധിയായി, നിന്ദാസ്തുതികളിൽ സന്താപസന്തോഷരഹിതനായി, മൌനിയായി, ഏകാന്തപ്രിയനായിരിക്കുന്ന സ്ഥിരചിത്തനെയാണു് ഭക്തനെന്നു് ഗീത വിശേഷിപ്പിക്കുന്നതു്.

സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നീ മൂന്നു് ശരീരങ്ങളിൽനിന്നും

വിലക്ഷണനും, അവയിൽക്കൂടി അനുഭവപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകാംക്കു് സാക്ഷിയുമായി വർത്തിക്കുന്ന കൂടസ്ഥൻ എന്നു പറയപ്പെടുന്ന ശുദ്ധചൈതന്യമായ സ്വസ്വരൂപത്തിൽ നിരന്തരം അവിച്ഛിന്നമായി അന്തക്കരണത്തെ നിർത്തുകയാണു് ഭക്തികൊണ്ടു് വിവക്ഷിക്കപ്പെടുന്നതു്.

ഭഗവദ്ഗീതയിലെ പന്ത്രണ്ടാം അദ്ധ്യായത്തിൽ അനന്യഭക്തികൊണ്ടു മാത്രമേ ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുകയുള്ളു എന്നു് പറഞ്ഞിട്ടുണ്ടു്. ഈ അദ്ധ്യായത്തിൽ സഗുണവും നിർഗ്ഗുണവുമായ പരമാത്മസ്വരൂപത്തെ സാക്ഷാത്കരിക്കുന്നതിനു് ആവശ്യമുള്ള ഭക്തിയുടെ സ്വരൂപം, അതിലേയ്ക്കുള്ള സാധനകരം, ഉത്തമഭക്തൻെറ ലക്ഷണങ്ങരം ഇവയെല്ലാം വിവരിക്കുന്നു.

ഭക്തിമാർഗ്ഗം ഒരു സ്വതന്ത്രമാർഗ്ഗമാണെന്നു് തെററിദ്ധരിക്കപ്പെടാതിരിക്കാൻവേണ്ടി, ജ്ഞാനവും, കർമ്മവും കൂടി ചേർന്നതാണു് ഭക്തിമാർഗ്ഗം എന്നു് ഗീതയിൽ പറഞ്ഞിട്ടുണ്ടു്.

മത്കർമ്മകൃന്മത്പരമോ മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവ്വൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.
(XI. 55.)

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ പ്രതിജാനേ
പ്രിയോസി മേ. (XVIII. 65)

ശങ്കരാചാര്യർ ഭക്തിയെ ശിവാനന്ദലഹരിയിൽ വർണ്ണിച്ചിരിക്കുന്നതു് ഇപ്രകാരമാണു്: അങ്കോലവൃക്ഷത്തിൻെറ വിത്തുകരം സൂര്യരശ്മികളെ ഭയപ്പെട്ടിട്ടെന്നപ്പോലെ ഞെട്ടുകളിലേയ്ക്കു തന്നെ പററിക്കൂടുന്നതുപോലെയും, കാന്തത്തിൻെറ ആകർഷണത്താൽ ഇരുമ്പുസൂചികരം കാന്തശിലയിൽ പററിപ്പിടിക്കുന്നതുപോലെയും, പതിവ്രതയായ ഒരു സ്ത്രീയുടെ ചിത്തം പതിയെത്തന്നെ ആശ്രയിച്ചു് നില്ക്കുന്നതുപോലെയും, ലത വൃക്ഷത്തെ ആശ്രയിച്ചു നിലകൊള്ളുന്നതുപോലെയും, സിന്ധുനദി മാർഗ്ഗതടസ്സങ്ങരം നീക്കി സമുദ്രത്തിൽ വന്നു പതിക്കുന്നതുപോലെയും, സകലജീവന്മാരും രക്ഷിതാവായ ആ ജഗദീശ്വരൻെറ പാദപദ്മങ്ങളിൽ മനസ്സിനെ നിർത്തി, അന്തക്കരണശുദ്ധിയോടെ നിരന്തരമായി അതിൽത്തന്നെ ചേർന്നു നില്ക്കുന്നതിനെയാണു് ഭക്തികൊണ്ടു് ഉദ്ദേശിക്കുന്നതു്. പരമാത്മാവിനെ പ്രാപിക്കണമെന്ന ഏക ഉദ്ദേശത്തോടുകൂടി ജീവിതത്തിൽ വരുന്ന എല്ലാ പ്രശ്നങ്ങളും തട്ടിമാററി സർവ്വാതീതമായുള്ള പരബ്രഹ്മഭാവത്തിൽ ചേർന്നു നില്ക്കുന്നതിനുള്ള ജീവൻെറ ഉത്ക്കടമായ ആർത്തിയാണു് ഉത്തമഭക്തി. ഈ ഉത്തമഭക്തിയെപ്പററിത്തന്നെയാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവരോടും ഉപദേശിച്ചിട്ടുള്ളതു്.

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൗമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.

അതായതു് മനസ്സിനെ ഭഗവാനു് കൊടുത്തിട്ടുള്ള ഒരു ഭക്തനു്, ബ്രഹ്മപദമോ, ഇന്ദ്രപദമോ, ചക്രവർത്തിപദമോ, യോഗസിദ്ധികളോ, മോക്ഷം പോലുമോ വേണ്ട; സദാ ഭഗവാനെ മാത്രമേ ആ ഭക്തനു് ആവശ്യമുള്ളൂ.

ഗീതയിലെ 12-ാം അദ്ധ്യായത്തിലേയ്ക്കു കടക്കുകയാണെങ്കിൽ, സാധാരണക്കാരെപ്പോലെ പാർത്ഥനും ഭക്തിയുടെ സ്വരൂപത്തെപ്പററി, സംശയങ്ങരം ഉണ്ടായിരുന്നു എന്നു് മനസ്സിലാക്കാം. ഈശ്വരനെ സാകാരനായി ഭജിക്കുന്നവരോ, നിരാകാരനായി ഭജിക്കുന്നവരോ ആരാണു് അധികം ശ്രേഷ്ഠന്മാർ എന്നതാണു് ഒരു സംശയം. ഈ സംശയം നമ്മളിൽ പലക്കുമുണ്ടാകാം: സഗുണോപാസനയോ, നിർഗ്ഗുണോപാസനയോ കൂടുതൽ ശ്രേഷ്ഠം ?

എന്നാൽ മനസ്സിനെ ഏകാഗ്രമാക്കി എല്ലാംതന്നെ ഭഗവാനിൽ സമർപ്പിച്ചു് അത്യന്തം ശ്രദ്ധയോടുകൂടി ആരെല്ലാം ഭഗവാനെ എങ്ങനെ ഭജിച്ചാലും അവരെല്ലാം ശ്രേഷ്ഠന്മാരാണെന്നാണു് ഭഗവാൻെറ മറുപടി.

ഭാഗവതത്തിൽ പറഞ്ഞിരിക്കുന്ന പരാഭക്തിയും ഗീതയിൽ പറഞ്ഞിരിക്കുന്ന ഉത്തമഭക്തിയും സ്ഥിരമായി ഭവിക്കുമ്പോരം അതും നിർഗ്ഗുണഭക്തിയായിത്തീരുന്നു.

യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം.
സംനിയമ്യേന്ദ്രിയഗ്രാമം സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവ്വഭൂതഹിതേ രതാഃ.
(XII. 3, 4.)

"ഇന്ദ്രിയസമൂഹത്തെ അടക്കി, സകലത്തിലും സമഭാവത്തോടുകൂടിയവരായി സർവ്വജീവികളുടേയും ഹിതത്തിൽ താല്പര്യമുള്ളവരായി യാതൊരു ജനങ്ങൾ, നിർണ്ണയിക്കപ്പെടുവാൻ സാദ്ധ്യമല്ലാത്തതും ചിന്തിക്കപ്പെടുവാൻ അസാദ്ധ്യമായതും, കാണപ്പെടാത്തതും, പ്രപഞ്ചത്തിനു് ആധാരമായിരിക്കുന്നതും, ചലനമില്ലാത്തതും, ശാശ്വതവും, സർവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ നിർഗ്ഗുണബ്രഹ്മത്തെ ധ്യാനിച്ചു് ഉപാസിക്കുന്നുവോ അവർ, സർവ്വാതീതനായി വർത്തിക്കുന്ന എന്നിൽ നിശ്ചയമായും വിലയം പ്രാപിക്കുന്നു."(ഗീത. XII. 3, 4.)

നിർഗ്ഗുണഭക്തിയെക്കുറിച്ചു് വിവരിച്ചിട്ടുള്ള മുൻപറഞ്ഞ ശ്ലോകങ്ങളിൽ 'സർവ്വത്ര സമബുദ്ധയഃ' എന്നും 'സർവ്വഭൂതഹിതേ രതാഃ' എന്നും ഉള്ള പ്രയോഗങ്ങൾ പരമാത്മവസ്തുവിലുള്ള അവരുടെ നില്പിനേയും, താൻ ഉൾക്കൊള്ളുന്ന ലോകത്തോടുള്ള മനോഭാവത്തേയും കാണിക്കുന്നു. ഞാൻ നീയെന്ന വ്യത്യാസമില്ലാതെ എല്ലാവരും അനന്തമായ പരബ്രഹ്മത്തിന്റെ പ്രസ്ഫുരണങ്ങളാണു് എന്നുള്ള സത്യം അവരുടെ അന്തക്കരണത്തിൽ സദാ നിറഞ്ഞു നില്ക്കുന്നു. സാകാരമായി ധ്യാനിച്ചാലും നിരാകാരമായി ധ്യാനിച്ചാലും അതു് ആത്മാർത്ഥതയോടെയാണെങ്കിൽ പിഴയ്ക്കില്ല. ത്തേണ്ടേടത്തു് എത്തും. എന്നാൽ നിർഗ്ഗുണബ്രഹ്മധ്യാനം ദേഹാഭിമാനികളായവർക്കു് വളരെ ക്ലേശകരമായ ഒന്നായിരിക്കും എന്നാണു് ഭഗവാൻ പറയുന്നതു്.

ദേഹാഭിമാനിയായ ഒരുവൻ തന്നെക്കുറിച്ചു് ചിന്തിക്കുമ്പോൾ ഒരു രൂപത്തോടുകൂടിയല്ലാതെ തന്നെ കാണുവാൻ അയാൾക്കു സാധിക്കുന്നില്ല. ഇതേ അവസ്ഥയാണു് ഭഗവാനെ ധ്യാനിക്കുമ്പോഴും. തന്റെ മനസ്സിലെ സങ്കല്പങ്ങൾക്കനുസരിച്ചു് അയാൾ ഭഗവാനു് ഒരു രൂപം നല്കുന്നു.

ഞാൻ എന്നു പറയുന്നതു് ഈ ശരീരമല്ലെന്നും, എനിക്കു് ജനനമരണങ്ങളില്ലെന്നും, ഞാൻ നിത്യപ്രകാശമായി വിലസുന്ന ആത്മാവാണെന്നും മനസ്സിലാക്കുന്ന ഒരു ജ്ഞാനി 'ഞാൻ ബ്രഹ്മമാണു്' (അഹം ബ്രഹ്മാസ്മി) എന്നു പറയുന്നു. എന്നാൽ ശ്രീരാമകൃഷ്ണദേവന്റെ അഭിപ്രായത്തിൽ, ദേഹാഭിമാനിയായ ഒരാൾ 'അഹം ബ്രഹ്മാസ്മി' എന്നു പറയുകയാണെങ്കിൽ അയാൾ തന്നെത്തന്നേയും, ലോകത്തേയും വഞ്ചിക്കുകയാണു് ചെയ്യുന്നതു്.

സാധാരണക്കാരായവർക്കു് സഗുണോപാസനയാണു് നല്ലതെന്നും, സഗുണോപാസനയിൽക്കൂടി ഭഗവാനിൽ വിലീനനായിത്തീരുന്ന സാധകനു് ഒടുവിൽ അദ്വൈതഭാവത്തെ പ്രാപിക്കാൻ സാധിക്കുമെന്നും അതു തന്നെയാണു് നിർഗ്ഗുണബ്രഹ്മധ്യാനമെന്നും ഗീതയിൽ പറഞ്ഞിട്ടുണ്ടു്.

ഇനിയുള്ള ശ്ലോകങ്ങൾ സഗുണോപാസനയുടെ രീതികളെ കാണിക്കുന്നു. ഭഗവാനിൽ സർവ്വ കർമ്മങ്ങളും സമർപ്പിച്ചു്, ഭഗവാനെ ശരണം പ്രാപിച്ചവരായി, ഏകനിഷ്ഠയോടുകൂടി ത്തന്നെ ഭഗവാനെ ധ്യാനം ചെയ്തു് ഉപാസിക്കുന്നവരും, സദാ ഈശ്വരസ്വരൂപം വിളയാടുന്ന ചിത്തത്തോടുകൂടിയവരും ആയ അവരെ കരകാണാൻ സാധിക്കാത്ത സംസാരമാകുന്ന സാഗരത്തിൽനിന്നും വളരെ വേഗം ആ കരുണാമയൻ രക്ഷിക്കുന്നു. ഭഗവാന്റെ വാക്കുകളിൽക്കൂടിത്തന്നെ കേൾക്കൂ:

തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്
ഭവാമി നചിരാത് പാർത്ഥ മയ്യാവേശിതചേതസാം.

ഭഗവാനിൽത്തന്നെ മനസ്സും ബുദ്ധിയും ഉറപ്പിക്കുക. എന്നാൽ ശരീരം നശിച്ചുകഴിഞ്ഞാൽ ആ പരമപദത്തിൽ എത്താൻ സാധിക്കും. ഒരു മനുഷ്യന്റെ ജീവിതം നരകമാക്കാനും സ്വർഗ്ഗമാക്കാനും അവന്റെ മനസ്സിനു് കഴിയും. അതുകൊണ്ടാണു് ഒരുവന്റെ ബന്ധുവും ശത്രുവും ആത്മാവുതന്നെയെന്നു് ഭഗവാൻ പറഞ്ഞിരിക്കുന്നതു്. (ഗീത. VI. 5.) നശ്വരമായ കാര്യങ്ങളെക്കുറിച്ചു ചിന്തിച്ചു് മനസ്സു വേദനിക്കുമ്പോൾ ഒരുവൻ തന്നത്താൻ ശത്രുവും, ദൈവികകാര്യങ്ങളെക്കുറിച്ചു ചിന്തിച്ചു് സന്തോഷിക്കുമ്പോൾ അയാൾ സ്വയം മിത്രവും ആകുന്നു എന്നു സാരം.

ഏകാഗ്രമായി മനസ്സിനെ പരമപദത്തിൽ ഉറപ്പിച്ചുനിർത്താൻ സാധിക്കുന്നില്ല എന്നു വരികിൽ അഭ്യാസയോഗംകൊണ്ടു് അതിനു ശ്രമിക്കൂ എന്നാണു് ഭഗവാൻ ഉപദേശിക്കുന്നതു്. നിരന്തരമായ പരിശ്രമത്തിന്റെ ഫല

മായി തുടച്ച്യായി പരാജയഭീതിയുണ്ടാകാതെ പരിശ്രമിച്ചാൽ, മനസ്സിനെ ഏകാഗ്രമാക്കി സത്യമായ പരമപദത്തിൽ പ്രതിഷ്ഠിക്കാൻ സാധിക്കും. അഭ്യാസംകൊണ്ടും മനസ്സിനെ ഏകാഗ്രമാക്കി ഭഗവാനിൽ ഉറപ്പിച്ചു നിർത്താൻ സാധിക്കാത്ത സാധകന്നു് ഭഗവാൻ വേറൊരു മാർഗ്ഗം പറഞ്ഞു തരുന്നുണ്ടു്: ഈശ്വരസേവ. ''അഭ്യാസത്തിലും നീ അസമർത്ഥനാണെങ്കിൽ എനിക്കുവേണ്ടി കർമ്മം ചെയ്യുക. അങ്ങനെ നിനക്കു് മോക്ഷത്തെ പ്രാപിക്കാം.'' ആസക്തിയില്ലാതെ, ഈശ്വരാർപ്പണമനോഭാവത്തോടെ കർമ്മം ചെയ്താൽ മോക്ഷം നമ്മളെ തേടിവരും. അതായതു് എന്തു കർമ്മം ചെയ്താലും അതു് ഭഗവാനുവേണ്ടിയാണു്, താൻ ഭഗവാന്റെ കൈയ്യിലെ വെറുമൊരു ഉപകരണം മാത്രമാണു് എന്നുള്ള വിചാരം ഉണ്ടായിരുന്നാൽ യാതൊരു ദുഃഖത്തിനും ഇടവരുന്നില്ല. ഉദാഹരണത്തിനു് ഒരു ദാസിയുടെ കാര്യമെടുക്കാം. എന്തു ജോലിയെടുക്കുമ്പോഴും അവളുടെ ചിന്ത സ്വന്തം വീട്ടിലെ കുട്ടികളേക്കുറിച്ചും, അവർക്കു വേണ്ടിയാണു് ജോലിയെടുക്കുന്നതെന്നുമായിരിക്കും. അതുപോലെ സംസാരമാകുന്ന ഈ കുടുംബത്തിലെ ദാസികളും ദാസന്മാരുമാണു് നമ്മളെല്ലാം. ഇവിടെ വിധിക്കപ്പെട്ട കർമ്മങ്ങൾ ഭംഗിയോടെ ചെയ്യുമ്പോഴും ചിന്ത മുഴുവൻ തന്റെ എല്ലാമായ ഭഗവാനെക്കുറിച്ചായിരിക്കണം. ഭഗവാനുവേണ്ടിയാണു് ഞാനിതു മുഴുവൻ ചെയ്യുന്നതെന്നും ലോകം മുഴുവൻ ഭഗവാന്റേതാണെന്നും ബോധമുണ്ടായിരിക്കണം.

കർമ്മം ചെയ്യുതുകൊണ്ടു് മാത്രമായില്ല. അതിൽനിന്നുണ്ടാകുന്ന ഫലത്തെ ഇച്ഛിക്കുകയും അരുതു്. ഭഗവാനേ ശരണം എന്ന വിചാരിച്ചു് സകലകർമ്മങ്ങളും ഭഗവാനു വിട്ടുകൊടുത്തുകൊണ്ടു് നിഷ്കാമമായി കർമ്മം ചെയ്യുക. ഒരു നിമിഷംപോലും ആരും കർമ്മത്തിൽനിന്നു് സ്വതന്ത്രനല്ല. പ്രകൃതിഗുണങ്ങൾക്കധീനരായി അസ്വതന്ത്രരായിട്ടാണു് എല്ലാവരും കർമ്മം ചെയ്യുന്നതു്. അവർക്കു കർമ്മമൊഴിവാക്കാനാവില്ല.

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി. (3.22.)

ഭഗവാനു ചെയ്യേണ്ടതായിട്ടു് ഒരു കർത്തവ്യകർമ്മവുമില്ല. എന്നിട്ടും ഭഗവാൻ കർമ്മത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. അപ്പോൾ സാധാരണക്കാരായ നമുക്കു് ചെയ്യാൻ സാധിക്കുന്ന ഒന്നു മാത്രമേയുള്ളു – ആശാബന്ധം ഉപേക്ഷിച്ചു് കർമ്മം ചെയ്തു് മോക്ഷപ്രാപ്തി കൈവരിക്കുക.

കർമ്മഫലത്യാഗമാണു് ഏററവും ശ്രേയസ്കരമെന്നു് ഭഗവാൻ 12–ാമത്തെ ശ്ലോകത്തിൽ പറയുന്നു.

ശ്രേയോ ഹി ജ്ഞാനമഭ്യാസാജ്ജ്ഞാനാദ്ധ്യാനം വിശിഷ്യതേ
ധ്യാനാത് കർമ്മഫലത്യാഗസ്ത്യാഗാച്ഛാന്തിരനന്തരം.

അഭ്യാസത്തേക്കാൾ ജ്ഞാനവും, ജ്ഞാനത്തേക്കാൾ ധ്യാനവും, ധ്യാനത്തേക്കാൾ കർമ്മഫലത്യാഗവും ആണു് ഏററവും ശ്രേഷ്ഠം. ഈ ത്യാഗത്തിനുശേഷം ശാന്തിയുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ അഭ്യാസമെന്നു പറയുന്നതു് മനസ്സിന്റെ ഏകാഗ്രതയ്ക്കുള്ള സാധനയാണു്. ശ്രവണം, മനനം ഇവയാണു് ജ്ഞാനമാർഗ്ഗം. മനസ്സിനെ പരിപൂർണ്ണമായി നിശ്ചലമാക്കുന്നതാണു് ധ്യാനം. ഇവയുടെയെല്ലാം ഫലം കർമ്മഫലത്യാഗത്തിൽ അവസാനിക്കാത്തപക്ഷം അഭ്യാസം അഭ്യാസമോ, ജ്ഞാനം ജ്ഞാനമോ, ധ്യാനം ധ്യാനമോ ആകുന്നില്ല.

സത്തുക്കളായ ഭഗവത്പ്രിയന്മാരെയാണു് അടുത്ത ശ്ലോകങ്ങളിൽ വർണ്ണിക്കുന്നതു്. (13–19) ഭഗവാനു് പ്രിയമുള്ളവർ എങ്ങനെയുള്ളവരായിരിക്കണം? എന്തു വിചാരമുള്ളവരായിരിക്കണം? ലോകത്തെ എങ്ങനെ കാണുന്നവരായിരിക്കണം? സകല പ്രാണികളോടും ദ്വേഷരഹിതനായും, സ്നേഹമുള്ളവനായും കരുണയുള്ളവനായും യാതൊന്നിലും മമതയില്ലാത്തവനായും, സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും, സദാ തൃപ്തനായും, യോഗിയായും, സ്ഥിരനിശ്ചയത്തോടുകൂടിയവനായും മനസ്സും ബുദ്ധിയും ഭഗവാനിൽ അർപ്പിച്ചിരിക്കുന്നവനായും ഇരിക്കുന്ന ഭക്തൻ ഭഗവാന്റെ പ്രിയനാണു്. ലോകത്തിനു് ഭയം നൽകാത്തവനും, ലോകത്തെ ഭയക്കാത്തവനും, സന്തോഷം, അസൂയ, ഭയം, മനഃക്ഷോഭം എന്നിവ ബാധിക്കാത്തവനും ആയ ഭക്തനും ഭഗവാന്റെ പ്രിയപ്പെട്ടവനാണു്. യാതൊന്നും വേണമെന്നില്ലാത്തവനും, പരിശുദ്ധനും, സമർത്ഥനും, പക്ഷപാതമില്ലാത്ത

വനും, ആധിയില്ലാത്തവനും, എല്ലാം പരിത്യജിച്ചിരിക്കുന്നവനുമായ ഭഗവദ്ഭക്തൻ ഭഗവത്പ്രിയനാണ്. ഇഷ്ടസിദ്ധിയിൽ സന്തോഷിക്കാത്തവനും, ഇഷ്ടനാശത്തിൽ ദ്വേഷിക്കാത്തവനും, ഇഷ്ടനഷ്ടത്തിൽ വ്യസനിക്കാത്തവനും ഇഷ്ടലാഭം കാംക്ഷിക്കാത്തവനും, ശുഭാശുഭങ്ങളെ ത്യജിച്ചിരിക്കുന്നവനും ആയ ഭക്തൻ ഭഗവത്പ്രിയന്മാരിൽപ്പെടുന്നു. യാതൊരുവൻ വൈരിയിലും, സ്നേഹിതനിലും, മാനാപമാനങ്ങളിലും ശീതം, ഉഷ്ണം, സുഖം, ദുഃഖം എന്നിവയിലും സമഭാവനയുള്ളവനായും, അനാസക്തനായും, നിന്ദ, സ്തുതി ഇവയ്ക്കു് തുല്യത നൽകുന്നവനായും, മൗനിയായും, കിട്ടിയതുകൊണ്ടു് തൃപ്തിപ്പെടുന്നവനായും, സ്ഥിരമായി ഒരിടത്തും തങ്ങാത്തവനായും ഇരിക്കുന്നുവോ ആ ഭക്തൻ ഭഗവാനു പ്രിയപ്പെട്ടവനാണ്.

മേൽ വിവരിച്ചിട്ടുള്ള ഗുണങ്ങളോടുകൂടിയ സാധകൻ ഏതു സമുദായത്തിൽ ചേർന്നവനാണെങ്കിലും മനുഷ്യലോകത്തിനു് ഉത്തമമാതൃകയായിരിക്കും. ഈ പറഞ്ഞതിനെ ഒന്നുകൂടി തറപ്പിച്ചു പറഞ്ഞു് ഭക്തിയോഗമെന്ന അദ്ധ്യായത്തിനു് ഭഗവാൻ തറക്കല്ലിടുന്നു, അവസാന ശ്ലോകത്തിൽ.

യേ തു ധർമ്മ്യാമൃതമിദം യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മത്പരമാ ഭക്താസ്തേതീവ മേ പ്രിയാഃ.

ഇവിടെ പറയപ്പെട്ട ഈ ധർമ്മപരമായ മോക്ഷസാധനത്തെ വിശ്വാസത്തോടുകൂടി ഈശ്വരൻതന്നെ പരമമായ ഗതി എന്നു വിചാരിച്ചു് ഏവർ അനുഷ്ഠിക്കുന്നുവോ, അവർ എനിക്കു് അതീവ പ്രിയപ്പെട്ടവരാകുന്നു.

അനുഷ്ഠാനംമാത്രം പോരാ, ഭഗവാൻതന്നെയാണു് പരമമായ ഗതി എന്നുള്ള വിശ്വാസവും കൂടി വേണം. അതു വളരെ പ്രാധാന്യമുള്ള സംഗതിയാണെന്നും ഗീതതന്നെ പറയുന്നു. പാഞ്ചാലിയേയും ഗജേന്ദ്രനേയും രക്ഷിച്ചതും ഈ വിശ്വാസമാണ്. ആപത്തുസമയത്തു കൂട്ടുകാരും, ഭാര്യയും, കുട്ടികളും ആരുംതന്നെയുണ്ടാവില്ല എന്നുള്ള വാസ്തവം സ്മരിച്ചു്,നാരായണൻ മാത്രമേ തനിക്കു് ആശ്രയമുള്ളു എന്നു് ഉള്ളുരുകി കേണു പ്രാർത്ഥിച്ചു. "നാരായണാഖിലഗുരോ ഭഗവൻ നമസ്തേ...... ..."ഗരുഡൻെറ വേഗതപോലും പോരെന്നു കണ്ടു് ചാടിവന്നു് ഗജേന്ദ്രനെ രക്ഷിച്ചില്ലേ ഭഗവാൻ? പ്രാർത്ഥിച്ചോളൂ; ഉള്ളുരുകി വിളിച്ചോളൂ.....നാരായണൻ ഓടിവരും. വിശ്വാസമാണു് ഭക്തനു പരമപ്രധാനം.

ഈ അദ്ധ്യായത്തിൽ ഇരുപതു ശ്ലോകങ്ങളേയുള്ളുവെങ്കിലും ഓരോ ശ്ലോകവും ഏററവും ഉദാത്തവും, വിശാലവുമാണു. മനുഷ്യമനസ്സുകളിൽ ശാന്തിയുടെ ദീപശിഖയുമായി വന്നു് ഭക്തിയുടെ സ്വഭാവത്തെ മനസ്സിലാക്കിക്കൊടുക്കുന്ന ഈ ചെറിയ അദ്ധ്യായം ഉൾക്കൊള്ളുന്ന ഗീത വിശേഷോത്തരമാണ്; വിലമതിയ്ക്കാനാവാത്ത അമൂല്യരത്നമാണ്. ഗീതയാകുന്ന അമൃതരസായനം ദിവസവും കുറേശ്ശെ സേവിച്ചാൽ ലോകത്തിലെ ഒരു ശക്തിക്കും നമ്മെ ജയിക്കാൻ സാധിക്കയില്ല.

---

ഭക്തിയെ രണ്ടായി തിരിച്ചിരിക്കുന്നു: വൈധീഭക്തിയും രാഗാനുഗഭക്തിയും. വൈധീഭക്തിയെന്നതു് വേദാനുശാസനങ്ങളെ അനുസരിക്കുന്നതിലുള്ള തികഞ്ഞ വിശ്വാസമാണു്. രാഗാനുഗഭക്തി അഞ്ചുതരത്തിലുണ്ടു്: 1 ക്രിസ്തുവിൻെറ മതത്തിൽ കാണുന്നതുപോലുള്ള ശാന്തം. 2 ഹനുമാനു രാമനോടുള്ളതുപോലുള്ള ദാസ്യം. 3 അർജ്ജുനനു ശ്രീകൃഷ്ണനോടുള്ളതുപോലുള്ള സഖ്യം. 4 വസുദേവനു ശ്രീകൃഷ്ണനോടുള്ളതുപോലുള്ള വാത്സല്യം. 5. ശ്രീകൃഷ്ണൻേറയും ഗോപിമാരുടേയും ജീവിതത്തിൽ കാണുന്നതുപോലുള്ള മധുരം. (ഭാര്യാഭർത്തൃരുപേണയുള്ള മധുരഭക്തി.)

# പുസ്തകാഭിപ്രായം

Education: Theories and Practice. By Swami Lokeswarananda; The Ramakrishna Mission Ashram, Narendrapur, Price 0. 75. Page 52

നമുക്കു ചുററും കാണുന്ന പല അസ്വാസ്ഥതകൾക്കും കാരണം ഇന്നത്തെ താളംതെററിയ വിദ്യാഭ്യാസക്രമമാണൊ? സംശയിക്കേണ്ടിയിരിക്കുന്നു. കാരണം, സ്വാതന്ത്ര്യസമ്പാദനത്തിനുശേഷം നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ നടത്തിനോക്കിയിട്ടുള്ളത്ര പരീക്ഷണങ്ങളും പരിഷ്കാരങ്ങളും മറെറാരു തുറയിലും ഉണ്ടായിരിക്കാനിടയില്ല. എന്നാൽ ഭാരതത്തിന്നു് വിവേകാനന്ദസ്വാമിജി വിഭാവനംചെയ്ത വിദ്യാഭ്യാസസമ്പ്രദായമെവിടെ? നമ്മുടെ ഇന്നത്തെ പരിഷ്കരിച്ച വിദ്യാഭ്യാസസമ്പ്രദായമെവിടെ? ആഷ്പാരമ്പര്യത്തിന്നു് അനുസൃതമായി മൌലികമായ മാററങ്ങൾ വരുത്തിയാലല്ലാതെ ഇന്നത്തെ വിദ്യാഭ്യാസരീതി ഭാരതത്തിലെ ജീവിതസമ്പ്രദായത്തിന്നു് എങ്ങനെ യോജിച്ചതാകും? വിദ്യാഭ്യാസം സാവ്വത്രികമായതുകൊണ്ടോ പരീക്ഷാപരിഷ്കരണംകൊണ്ടോ, വിദ്യാഭ്യാസസ്ഥാപനങ്ങൾ സ്വയംഭരണാധികാരവും പ്രാതിനിധ്യസ്വഭാവവും ഉള്ളവയാക്കി മാററിയതുകൊണ്ടോ വിദ്യാഭ്യാസം സാത്ഥകമാകുമൊ എന്നു സംശയമാണു്. ഉന്നതമായ യാതൊരു ലക്ഷ്യബോധവും ഇന്നത്തെ പരിഷ്കാരണത്തിന്റെ പിന്നിൽ ഇല്ലെന്നു വേണം പറയുവാൻ.

എങ്കിൽ പിന്നെ നമ്മുടെ വിദ്യാഭ്യാസം ഏതുവിധത്തിലുള്ളതായിരിക്കണം? വിവേകാനന്ദസ്വാമിജി പറഞ്ഞതുപോലെ, 'തന്നിൽ അന്തർലീനമായിട്ടുള്ള പരിപൂണ്ണതയുടെ പ്രകാശനമാണു് വിദ്യാഭ്യാസം.' സത്യവിജ്ഞാനത്തിന്നുള്ള ഉപാധിയാണു വിദ്യാഭ്യാസം. ആത്മജ്ഞാനത്തിന്നുതകുന്ന മാഗ്ഗം തെളിയിക്കലായിരിക്കണം അതിന്റെ മഹത്തായ ലക്ഷ്യം. അതിന്നു് ഏകാഗ്രതയും, സ്ഥിരപരിശ്രമവും സഹനശീലവും കൂടിയേ കഴിയൂ. ഉപനിഷത്കാലം തുടങ്ങി ഇന്നുവരെ എല്ലാ മഹാരഥന്മാരും നിഷ്കഷിച്ചിട്ടുള്ളതും ഇതുതന്നെയാണു്. വീണ്ടും ഒരിക്കൽകൂടി സത്യമാണു് വിദ്യാഭ്യാസത്തിന്റെ പരമമായ ലക്ഷ്യം എന്നു് സമത്ഥിച്ചു് സഹൃദയരായ വായനക്കാരെ ആവേശഭരിതരാക്കുന്ന ഒരു ഗ്രന്ഥമാണു് "Education: Theories and Practice.

ആധുനികതയുടെ, അല്ലെങ്കിൽ പുരോഗതിയുടെ മാഗ്ഗത്തിൽ ചരിക്കുന്ന ഒരു സമുദായത്തിൽ വിദ്യാഭ്യാസത്തിന്നുള്ള സ്ഥാനത്തെപ്പററി പരമാശിച്ചുകൊണ്ടാണു് അദ്ദേഹം തന്റെ വിഷയത്തിലേയ്ക്കു കടക്കുന്നതു്. സാമ്പത്തികമായി വളരെ പിന്നണിയിൽ നില്ക്കുന്ന ഒരു രാജ്യമാണു് ഭാരതം. എന്നാൽ ഇതു് തീരെ കണക്കിലെടുക്കാതെയാണു് നാം കുട്ടികളെ വിദ്യ അഭ്യസിപ്പിക്കുന്നതു്. ജീവിതത്തിലെ മഹത്തായ പ്രശ്നങ്ങളെ നേരിടുവാൻ അവക്കു് ഇന്നു ലഭിക്കുന്ന വിദ്യ ഉതകുന്നില്ല. ഗണിതശാസ്ത്രത്തിലേയും തത്ത്വശാസ്ത്രത്തിലേയും മററും സിദ്ധാന്തങ്ങൾ അവർ ഉരുവിടുമായിരിക്കും. പക്ഷെ തങ്ങളുടെ ജീവസന്ധാരണത്തിന്നുള്ള മാഗ്ഗം അവക്കു് അജ്ഞാതമാണു് എന്നുള്ളതു് ഒരു ദുഃഖസത്യമാണു്. പ്രായോഗികജീവിതവും വിദ്യാഭ്യാസവും തമ്മിൽ അത്രയും വലിയ വിടവാണു് സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്. അങ്ങനെയിരിക്കെ നിലവിലുള്ള വിദ്യാഭ്യാസം സാമുദായികോന്നമനത്തിന്നു് എങ്ങനെ സഹായകരമാകുവാനാണു്?

നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെ അപ്പാടെ ഉടച്ചു വാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ക്രിയാത്മകമായ മാഗ്ഗങ്ങളിൽക്കൂടിവേണം നാം കുട്ടികളെ നയിക്കുവാൻ. രാഷ്ട്രനിമ്മാണപ്രവത്തനങ്ങളിൽ അവർ മുഴുകിയേ തീരൂ. രാഷ്ട്രത്തിന്റെ സുരക്ഷിതത്വമായിരിക്കണം അവരുടെ ലക്ഷ്യം. അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസസമ്പ്രദായമാണു് നാം നമ്മുടെ കുട്ടികൾക്കുവേണ്ടി ആവിഷ്കരിക്കേണ്ടതു്. അല്ലാതെ അവരെ നിഷ്ക്രിയരാക്കുന്ന, സാംസ്കാരികാടിമത്തത്തിലേയ്ക്കു് നയിക്കുന്ന വിദ്യാഭ്യാസസമ്പ്രദായമല്ല. സ്വഭാവശുദ്ധിയും, ആദശസ്ഥിരതയും, ആത്മാഭിമാനവും, സ്വാശ്രയശീലവും സ്ഥിരപരിശ്രമശീലവും ഉള്ള ഉത്തമന്മാരെ വാത്തെടുക്കലാവട്ടെ നമ്മുടെ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം. ജീവിതത്തിന്റെ വെല്ലുവിളിയെ നേരിടുവാൻ നമ്മുടെ കുട്ടികൾ കരുത്തുള്ളവരാകട്ടെ. സ്വയം പരിപൂണ്ണതയിലേയ്ക്കു് എത്തുവാനുള്ള ബലം അവർ ആജ്ജിക്കട്ടെ. കുട്ടികളെ സ്വയം ചിന്തിക്കുവാൻ, തീരുമാനമെടുക്കുവാൻ, ശീലിപ്പിക്കുക. അവർ അവരുടെ നൈസഗ്ഗികമായ കഴിവുകൾ ഉപയോഗിക്കട്ടെ, ഓരോരുത്തരും താന്താങ്ങളുടെ വ്യക്തിത്വം പുലത്തട്ടെ. ആത്മസംയമനം ഉള്ളവരാകട്ടെ. ആജ്ജവം, ക്ഷമ, സത്യം, സ്നേഹം എന്നീ മഹനീയഗുണങ്ങൾ അവക്കു് ലഭ്യമാകട്ടെ.

മനുഷ്യനെ ഇങ്ങനെ പരിപൂണ്ണനാക്കുന്ന വിദ്യാഭ്യാസരീതി ഏതാണെന്നുള്ളതിനെപ്പററി ചിന്തിച്ചു് നാം തല പുണ്ണാക്കേണ്ടതില്ല. "Education: Theories and Practice" എന്ന ഗ്രന്ഥത്തിൽകൂടി ശ്രീമത് സ്വാമി ലോകേശ്വരാനന്ദജി ഈ പ്രശ്നം പരിഹരിച്ചു തരുന്നുണ്ടു്. ഭാരതീയസംസ്കാരത്തിൽ അന്തർലീനമായ

ആദ്ധ്യാത്മികതയെ ആധുനികതയുമായി കോൎത്തിണക്കുന്ന വിദ്യാഭ്യാസസമ്പ്രദായമാണു് അദ്ദേഹത്തിന്റേതു്. രാഷ്ട്രനിൎമ്മാണപ്രവൎത്തനത്തിൽ ഏൎപ്പെടുവാൻ ക്ലാസ്സുമുറകൾ അനുസരിച്ചുള്ള പഠനത്തിനു് വിരാമമിടണമെങ്കിൽ അതു ചെയ്യുവാൻ അദ്ദേഹം നിഷ്കൎഷിക്കുന്നു. യുദ്ധം തുടങ്ങിയ അടിയന്തരഘട്ടങ്ങളിൽ വിദ്യാൎത്ഥികളെ ആയുധമുറകൾ പഠിപ്പിക്കുന്നതിൽ ഒരു തെററുമില്ല. വിദ്യാഭ്യാസമെന്നാൽ വെറും അക്ഷരാഭ്യാസത്തേക്കാൾ ഉപരിയായി പ്രവൎത്തനമാണെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ശാസ്ത്രജ്ഞാനവും സാങ്കേതികജ്ഞാനവും കുട്ടികൾക്കു് പകൎന്നുകൊടുക്കുന്നതു് തങ്ങൾ ഏൎപ്പെടുവാൻ ഉദ്ദേശിക്കുന്ന പ്രവൎത്തനപരിപാടിയുടെ നാന്ദിയായിട്ടായിരിക്കണം. ആസൂത്രണവും വിദ്യാഭ്യാസവും ഒത്തൊരുമിച്ചു പോകണമെന്നുള്ളതു് ഇതിൽനിന്നു വിശദമാണല്ലൊ. നമ്മുടെ നാട്ടിലെ പ്രാഥമിക വിദ്യാലയത്തിൽ പഠിക്കുന്ന കൊച്ചുകുഞ്ഞുങ്ങളെപ്പോലും സേവനോത്സുകരാക്കുന്ന വിധത്തിലായിരിക്കണം വിദ്യാഭ്യാസരീതി ആവിഷ്കരിക്കേണ്ടതു്. വിദ്യാഭ്യാസത്തിൽക്കൂടി മാത്രമേ ആസൂത്രണത്തിന്റെ അടിസ്ഥാനതത്ത്വം മനസ്സിലാക്കാൻ സാധിക്കൂ; തദ്വാരാ അതു് പ്രായോഗികമാക്കുവാനും.

ഇന്നത്തെ ലക്ഷ്യബോധമില്ലാത്ത വിദ്യാഭ്യാസരീതി മാററിയേ തീരൂ. ഓരോരുത്തൎക്കും ഉതകുന്ന ജീവിതരീതി സ്വീകരിക്കത്തക്കവിധത്തിൽ ഉപയോഗപ്രദമായ പഠനക്രമങ്ങൾ തിരഞ്ഞെടുക്കണം. തൊഴിലുകൾ അഭ്യസിക്കണം. കായികവും മാനസികവുമായ അച്ചടക്കം പരിശീലിക്കണം. ഇതിനുള്ള കഴിവു് ആൎജ്ജിക്കുവാൻ കുട്ടികളെ സഹായിക്കുന്നതിൽ അദ്ധ്യാപകനു നല്ലൊരു പങ്കു വഹിക്കാനുണ്ടു്. വിദ്യാൎത്ഥികളെ പാഠ്യവിഷയങ്ങളിൽക്കൂടിയും പാഠ്യേതരവിഷയങ്ങളിൽക്കൂടിയും ഇതു് ശീലിപ്പിക്കുവാൻ സാധിക്കും.

മനുഷ്യനെ പ്രകൃതിയുടെതന്നെ ഒരു ഭാഗമായി കാണേണ്ടതും ആവശ്യം തന്നെ. താൻ ജീവിക്കുന്ന ചുററുപാടു് മനുഷ്യനിൽ വലുതായ സ്വാധീനശക്തി ചെലുത്തുന്നുണ്ടു് എന്നുള്ളതു് തൎക്കമററ വിഷയമല്ലെ ? അതുകൊണ്ടു് മനുഷ്യൻ പ്രകൃതിയുമായി ഒത്തിണങ്ങണം. പ്രകൃതിയെപ്പററി വെറും പുസ്തകജ്ഞാനത്തേക്കാൾ കൂടുതൽ അനുഭവജ്ഞാനം ഉണ്ടായിരിക്കണം. പ്രകൃതിയുടെ മനോഹാരിത ആസ്വദിക്കുവാൻ, പ്രകൃതിയെ ഇഷ്ടപ്പെടുവാൻ, ആശയവിനിമയം നടത്തുവാൻ സാധിച്ചില്ലെങ്കിൽ ജീവിതം വിരസമാകും.

വിദ്യാഭ്യാസത്തിനു് സാമുദായികമായ ചില കടമകളും നിൎവ്വഹിക്കുവാനുണ്ടു്: ആദൎശശുദ്ധിയും, സ്വഭാവശുദ്ധിയും ഉള്ള വ്യക്തികളെ വാൎത്തെടുത്താൽ മാത്രം പോരാ, ഒരു നല്ല സാമുദായികാന്തരീക്ഷം സൃഷ്ടിക്കേണ്ടതും വിദ്യാഭ്യാസത്തിന്റെ ചുമതലയാണു്.

വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം പരിപൂൎണ്ണതയാണെന്നിരിക്കെ, ഒരു കുട്ടിയെ നാം ആദ്യമായി പഠിപ്പിക്കേണ്ടതു് സത്യസന്ധതയാണു്. ആദ്യത്തേയും അവസാനത്തേയും പാഠം അതുതന്നെയായിരിക്കണം. ഒരു വ്യക്തിയെ വിലയിരുത്തുന്നതു് അവന്റെ പണത്തേയൊ, അധികാരത്തേയൊ, അറിവിനേയൊ അടിസ്ഥാനപ്പെടുത്തിയല്ല. മറിച്ചു് അവനിലുള്ള ധാൎമ്മികമൂല്യങ്ങളെ (Moral Virtues) അടിസ്ഥാനപ്പെടുത്തിയാണു്. മനുഷ്യൻ പുരോഗമിക്കുവാൻ, പരിപൂൎണ്ണനാകുവാൻ, ജ്ഞാനിയാകുവാൻ, ദയാപരനാകുവാൻ സൎവ്വോപരി സ്വഭാവശുദ്ധി കൈവരുത്തുവാൻ വെമ്പൽകൊള്ളുന്നു. ഇതിന്നുള്ള സൎവ്വ കഴിവുകളേയും സമാഹരിച്ചു് നോക്കിയാൽ മനസ്സിലാകും അവന്റെ ലക്ഷ്യം ആത്മജ്ഞാനമാണു് എന്നു് അതായതു്, സത്യജ്ഞാനം.

ഇങ്ങനെ ഇന്നത്തെ വിദ്യാഭ്യാസരീതിയുടെ വൈകല്യങ്ങൾ ചൂണ്ടിക്കാണിക്കുന്നതോടൊപ്പം വിദ്യാഭ്യാസരംഗത്തു വരുത്തേണ്ട മാററങ്ങളെക്കുറിച്ചു് പ്രായോഗികമായ നിൎദ്ദേശങ്ങൾ തരുന്നതിൽ ശ്രീമത് ലോകേശ്വരാനന്ദസ്വാമിജി തികച്ചും വിജയിച്ചിരിക്കുന്നു. ഏത്രയും ലളിതമായ ഭാഷയിൽ ഹൃദയാവൎജ്ജകമായ രീതിയിലാണു് അദ്ദേഹം ഈ വിഷയം അപഗ്രഥിച്ചിരിക്കുന്നതു്. വിദ്യാഭ്യാസരംഗത്തു് പ്രവൎത്തിക്കുന്ന ഏവരും അവശ്യം വായിച്ചിരിക്കേണ്ട ഒരു ഗ്രന്ഥമാണു് ഇതു്. ആൎഷപാരമ്പര്യത്തിന്നനുസൃതമായ വിധത്തിൽ ഉന്നതമായ ലക്ഷ്യബോധത്തോടെ വിദ്യാഭ്യാസരംഗം ഉടച്ചുവാൎക്കുവാൻ ഈ ഗ്രന്ഥം പ്രേരണ നൽകട്ടെ! ഭൌതികതയ്ക്കപ്പുറം അദ്ധ്യാത്മികസത്യമുണ്ടെന്നുള്ള ബോധം എല്ലാവരിലും ഉണൎത്തട്ടെ!

— വി. കൃഷ്ണൻകുട്ടിനായർ.

പഠിപ്പുതന്നെ മനുജന്നു ഭൂഷണം
ഉടുപ്പുഭൂഷാദികളൊന്നുമല്ലഹോ;
മിടുക്കരായിട്ടു വരേണമെങ്കിലോ
മടിച്ചിടാതിന്നു പഠിച്ചുകൊള്ളുവിൻ.

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം

മാസംതോറും രണ്ടാമത്തെ ഞായറാഴ്ച പ്രഭാതംമുതൽ പ്രദോഷംവരെ മാത്രമുള്ള ഏക ദിന അന്തര്യോഗമാണ് നടത്തിവരാറുള്ളത്. എന്നാൽ ഡിസംബർമാസത്തിലാകട്ടെ കൃസ്തുമസ്സ് ഒഴിവുകാലത്ത് തുടർച്ചയായി അഞ്ചുദിവസം ആശ്രമപരിസരത്തു താമസിച്ച് ഭജന, ധ്യാനം, ശാസ്ത്രപാഠം, പുരാണപാരായണം പ്രശ്നോത്തരങ്ങൾ എന്നീ സാധനകളിൽ പങ്കെടുക്കുന്നതിനുള്ള സൗകര്യങ്ങളോടുകൂടിയ അന്തര്യോഗമാണ് ഏർപ്പാടുചെയ്യുക പതിവ്. ഇക്കൊല്ലവും അത് പതിവുപോലെ ഭംഗിയായി നടന്നു എന്നു പ്രസ്താവിക്കുവാൻ വളരെ സന്തോഷമുണ്ട്. പതിവിലേറെ ആളുകൾ —200-ൽ പരം — വളരെ ഉത്സാഹപൂർവ്വം ഈ വാർഷികാന്തര്യോഗത്തിൽ ആശ്രമത്തിൽ താമസിച്ചുകൊണ്ട് പങ്കുകൊണ്ടു. ശ്രീമദ് രംഗനാഥാനന്ദസ്വാമികളുടെ ഗീതാപ്രഭാഷണവും ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ ഉപനിഷത് പാഠവും ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ ഭാഗവതപ്രവചനവും, ശ്രീ മുഡാനന്ദസ്വാമികളുടെ വചനാമൃതപാരായണവും ശ്രോതാക്കൾക്ക് ശാസ്ത്രമർമ്മം ഗ്രഹിക്കുന്നതിനും, ദൈനന്ദിനജീവിതത്തിൽ അവ പകർത്തുന്നതിനും വേണ്ട വീര്യവും പ്രചോദനവും നൽകുന്നവയായിരുന്നു. ശ്രോതാക്കളുടെ പ്രശ്നങ്ങൾക്ക് ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ നൽകിയ മറുപടികൾ ആധ്യാത്മികധർമ്മാനുഷ്ഠാനം പ്രായോഗികജീവിതത്തിൽ എപ്രകാരം സുകരമാക്കാമെന്ന് അവരെ ബോധ്യപ്പെടുത്തുന്നവയായിരുന്നു. ലൗകികമെന്നും ആദ്ധ്യാത്മികമെന്നും ജീവിതത്തെ രണ്ടായി വിഭജിക്കാതെ ജീവിതം ഉടനീളം ധർമ്മാധിഷ്ഠിതമാക്കിയാൽ മാത്രമേ ശാന്തിയും സുഖവും കൈയ് വരു. അങ്ങനെ അധ്യാത്മനിഷ്ഠയിൽ ഉറപ്പുവരുത്തുവാൻ ഈ അന്തര്യോഗം സാധകന്മാർക്ക് ഏററവും സഹായകമായിരുന്നു. ഇതിൽ പങ്കുകൊണ്ടവരെല്ലാം തികഞ്ഞ ചാരിതാർത്ഥ്യത്തോടും സന്തോഷത്തോടും കൂടിയാണ് വീടുകളിലേയ്ക്ക് മടങ്ങിപ്പോയത്.

ഫെബ്രുവരിമാസത്തെ അന്തര്യോഗം 11-ാം നു ഞായറാഴ്ച പതിവുപോലെ നടത്തുന്നതാണ്.

## വിവേകാനന്ദവിജ്ഞാനഭവനം, പൂങ്കുന്നം.

പൂങ്കുന്നത്തുള്ള വിവേകാനന്ദവിജ്ഞാനഭവനത്തിലെ ഇക്കൊല്ലത്തെ വാർഷികാഘോഷങ്ങൾ മാർച്ചുമാസം 9, 10, 11 തീയതികളിൽ വിവിധപരിപാടികളോടെ നടത്തപ്പെടുന്നതാണ്. ശ്രീരാമകൃഷ്ണ — വിവേകാനന്ദ — ശാരദാജയന്തികളും സംസ്കൃതഭാഷാപ്രചരണപരിപാടികളുമാണ് ആഘോഷത്തിലെ മുഖ്യ ഇനങ്ങൾ. പാട്ടുകച്ചേരികൾ, ഭാഗവതപ്രഭാഷണങ്ങൾ, ഭജനകൾ, കലാപരിപാടികൾ എന്നിവയും ഉണ്ടായിരിക്കും. ഇതിൽ എല്ലാ ഭക്തജനങ്ങളുടേയും സഹായസഹകരണങ്ങൾ ഉണ്ടാകണമെന്ന് അഭ്യർത്ഥിക്കുന്നു.

എന്ന്,

സെക്രട്ടറി.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 മാർച്ച് | ലക്കം 3 |
|---|---|---|


## അമൃതവാണി

ബന്ധവും മോക്ഷവും, വെളിച്ചവും നിഴലും, നന്മയും തിന്മയും ഉണ്ടായിരിക്കണം. എന്നാൽ ബന്ധമെന്ന വസ്തുത അവിടെ ഒളിഞ്ഞിരിക്കുന്ന മോക്ഷത്തേയും സൂചിപ്പിക്കുന്നു. ഒന്നു വാസ്തവമാണെങ്കിൽ മറേറതും അത്രതന്നെ വാസ്തവമാണു്. ഈ മോക്ഷഭാവന നിശ്ചയമായും ഉണ്ടായിരിക്കണം. അസംസ്കൃതമനുഷ്യനിലുള്ള അടിമത്തബോധം അവന്റെ സ്വാതന്ത്ര്യസമരമാണെന്നു് നമുക്കു് ഇപ്പോൾ കാണാൻ കഴിയുന്നില്ലെങ്കിലും, സ്വാതന്ത്ര്യമെന്ന ആശയം അവിടെയുണ്ടു്. പ്രാകൃതനായ കാടന്റെ തോന്നലിൽ പാപവും അശുദ്ധിയുംകൊണ്ടുള്ള ബന്ധനം വളരെ ലഘുവാണു്. എന്തുകൊണ്ടെന്നാൽ മൃഗപ്രകൃതിയിൽനിന്നു നന്നെക്കുറച്ചേ അവൻ ഉയൎന്നിട്ടുള്ളു. അവൻ പോരാടുന്നതു കായികബന്ധനത്തോടാണു്, ശാരീരികഭോഗത്തിന്റെ പോരായ്മയോടാണു്. എന്നാൽ, ഈ താഴ്ന്ന തോന്നലിൽ നിന്നാണു്, മാനസികവും ധാൎമ്മികവുമായ ബന്ധനത്തെപ്പററിയ ഉയൎന്ന ബോധം വളൎന്നു വിസ്തൃതമാകുന്നതും, ആദ്ധ്യാത്മികസ്വാതന്ത്ര്യേച്ഛ (മോക്ഷേച്ഛ) ഉദിക്കുന്നതും. ഇവിടെ ഈശ്വരത്വം അവിദ്യയാകുന്ന മറയിൽകൂടി മങ്ങി പ്രകാശിക്കുന്നതായി നാം കാണുന്നു. ഈ ആവരണം ആദ്യം വളരെ കട്ടിയുള്ളതാണു്, വെളിച്ചം മിക്കവാറും മങ്ങിപ്പോകുന്നു. എന്നാൽ നിത്യശുദ്ധവും നിത്യബുദ്ധവുമായി സ്വാതന്ത്ര്യത്തിന്റേയും പരിപൂൎണ്ണതയുടേയും ആ ഉജ്ജ്വലാഗ്നി അവിടെത്തന്നെയുണ്ടു്. ഏകവും സ്വതന്ത്രവുമായ ഈ ചൈതന്യത്തെ ജഗന്നിയന്താവായി മനുഷ്യൻ സങ്കല്പിക്കുന്നു. ജഗത്തു മുഴുവൻ ഏകമാണെന്നും, വ്യത്യാസങ്ങൾ താരതമ്യത്തിലും സങ്കല്പത്തിലും മാത്രമാണെന്നും അവൻ എപ്പോഴും അറിയുന്നില്ല.

സമസ്തപ്രകൃതിയും ഈശ്വരാരാധനമാകുന്നു. എവിടെയെല്ലാം ജീവനുണ്ടോ അവിടെയെല്ലാം സ്വാതന്ത്ര്യ (മോക്ഷ) ത്തിനുവേണ്ടിയുള്ള ഈ അന്വേഷണവുമുണ്ടു്. ആ മോക്ഷമാകട്ടെ ഈശ്വരസ്വരൂപംതന്നെയാണുതാനും. ഈ മോക്ഷം സമസ്തപ്രകൃതിയുടെമേലും നമുക്കു നിയന്തൃത്വം അവശ്യം കൈവരുത്തുന്നു.

—വിവേകാനന്ദസാഹിത്യസർവ്വസ്വം II. 6 – 8.

# രാമരാജ്യം

രാമരാജ്യം വിഭാവനം ചെയ്തുകൊണ്ടാണ് ഗാന്ധിജി തുടങ്ങിയ രാഷ്ട്രനേതാക്കൾ ഭാരത സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതിയതു്. ഭാരതത്തിനു രാഷ്ട്രീയസ്വാതന്ത്ര്യം കിട്ടിയിട്ടു് ഇരുപത്തഞ്ചു വർഷം പിന്നിട്ടു കഴിഞ്ഞു. ഗാന്ധിജിയും മററു പല പ്രമുഖനേതാക്കന്മാരും മൺമറയുകയും ചെയ്തു. ഭാരതത്തെ അവർ വിഭാവനംചെയ്ത രാമരാജ്യമാക്കി വളർത്തിയെടുക്കാൻ അവർക്കു് അവസരം കിട്ടിയില്ല. ഭാരതത്തിലെ ഇന്നത്തെ നില കണ്ടാൽ ഇനി രാമരാജ്യം നിലവിൽ വരുകയില്ലെന്നേ തോന്നൂ.

യുവരാജാവായിരുന്ന ശ്രീരാമൻ സ്വപിതാവിൻെറ സത്യം പാലിക്കാൻ തൻെറ സർവ്വസ്വവും പരിത്യജിച്ചു. പ്രതാപത്തോടെ രാജ്യം ഭരിച്ചുകൊണ്ടിരുന്നപ്പോൾ ജനങ്ങളുടെ സംശയനിവാരണത്തിനും സദാചാരസ്ഥാപനത്തിനും വേണ്ടി, അഗ്നിപരീക്ഷയിലൂടെപോലും സജ്ജനസമക്ഷം പാതിവ്രത്യം തെളിയിച്ച ഗർഭിണിയായ പ്രിയസഹധർമ്മിണിയെ, സീതാദേവിയെ, ശ്രീരാമൻ വെടിഞ്ഞു. സ്വയം ദുഃഖപരിതപ്തനായിത്തീർന്നു് അദ്ദേഹം ജനാഭിലാഷം പരിപാലിച്ചു; ജനങ്ങൾക്കു് സദാചാരനിഷ്ഠരായി ജീവിക്കുവാൻവേണ്ട പ്രോത്സാഹനവും കരുത്തും നൽകി ധർമ്മസംസ്ഥാപനം നിർവ്വഹിച്ചു. നാട്ടിൽ കളവില്ലാതെ, വഞ്ചനയില്ലാതെ, ദാരിദ്ര്യമില്ലാതെ ജനങ്ങളെല്ലാം ഏകോദരസഹോദരങ്ങളെപ്പോലെ സന്തുഷ്ടരായിക്കഴിഞ്ഞു. ശ്രീരാമസഹോദരന്മാരുടെ പരസ്പരസ്നേഹവും ആദരവും ഭരണീയരായ ജനങ്ങൾക്കെല്ലാം ഏററവും ഉത്കൃഷ്ടമാതൃകയായി. അതൊക്കെ രാമരാജ്യത്തിൻെറ പ്രത്യേകതയായിരുന്നു; സ്വാർത്ഥത്യാഗവും, പരസ്പരസ്നേഹവും, സേവനതല്പരതയും കർത്തവ്യനിഷ്ഠയും തികഞ്ഞ ഭരണകർത്താക്കൾ. അത്തരം ഒരു വ്യവസ്ഥിതി ഭാരതത്തിൽ വരണമെന്നായിരുന്നു സ്വന്തം രാജ്യത്തെ മാതാവിനെപ്പോലെ സ്നേഹിച്ചു സേവിച്ച ഗാന്ധിജി മുതലായ നേതാക്കന്മാരുടെ അഭിലാഷം. ത്യാഗവും സേവനവുമാണു് അവരതിനു നിർദ്ദേശിച്ച ഉപായങ്ങൾ. അതായതു് സമ്പൂർണ്ണമായ സ്വാർത്ഥത്യാഗവും ജനങ്ങളെ സ്വസഹോദരരായി കണ്ടുകൊണ്ടുള്ള സേവനവും. ഈ സ്വാർത്ഥത്യാഗത്തിൽ നഷ്ടമില്ല, നേട്ടമുണ്ടുതാനും. ഈ സത്യമറിയാനുള്ള കരുത്തില്ലായ്മയാൽ ഇതു രണ്ടും ഇക്കാലത്തു നന്നേ കുറഞ്ഞുപോയിട്ടുണ്ടു്, ജനനേതാക്കളുടെയിടയിൽ. അതുകൊണ്ടു് സർവ്വത്ര കുഴപ്പങ്ങൾ പൊട്ടിപ്പുറപ്പെട്ടിട്ടുമുണ്ടു്. നേതാക്കൾക്കു കിട്ടുന്ന ആനുകൂല്യങ്ങൾ തങ്ങൾക്കും കിട്ടിയേ തീരൂ എന്നു ഭരണീയർ അവകാശപ്പെടുന്നുണ്ടു്. അതനുവദിക്കാത്ത സ്ഥലത്തൊക്കെ കലാപങ്ങളും നടക്കുന്നു. സ്വാർത്ഥത്യാഗവും ജനസേവനവും രൂപാന്തരം പ്രാപിച്ചു് ധർമ്മത്യാഗവും സ്വാർത്ഥസേവനവുമായിത്തീർന്നപ്പോൾ വന്ന അനന്തരഫലങ്ങളാണു് ഈ കലാപങ്ങളും അശാന്തിയും.

നേതൃസ്ഥാനത്തിരിക്കുന്നവർ സ്വധർമ്മാനുഷ്ഠാനത്തിൽ, സ്വകർത്തവ്യനിർവ്വഹണത്തിൽ, നിഷ്ഠ പാലിക്കാതിരുന്നാൽ സർവ്വത്ര അസംതൃപ്തിയേ വെളിപ്പെടൂ. സമരം ജന്മാവകാശമായിരിക്കാം. എങ്കിലും സ്വകർത്തവ്യനിർവ്വഹണവിമുഖമായ സമരം ജന്മാവകാശമാകാൻ തരമില്ല. അത്തരം സമരങ്ങൾ തനിക്കും അന്യർക്കും ദ്രോഹം ചെയ്യുന്നതാണെന്നു് ഇപ്പോൾ എല്ലാവർക്കും നല്ലപോലെ ബോദ്ധ്യപ്പെട്ടു തുടങ്ങിയിട്ടുണ്ടു്. 'തനിയ്ക്കു കിട്ടുന്നതു പോര,' എന്ന മനോഭാവമാണു് ഇന്നു കാണുന്ന വിനകളുടെയെല്ലാം നാരായവേരു്. അതുകൊണ്ടുണ്ടാകുന്ന അസംതൃപ്തിയും മററുള്ളവർക്കു കൂടുതൽ കിട്ടുന്നതിലുള്ള അസൂയയും പരസ്പരം പോഷിപ്പിച്ചുകൊണ്ടു് സമൂഹത്തെ അത്യന്തം കലുഷമാക്കുന്നു. ആവശ്യങ്ങൾ ആരോഗ്യകരമായ പരിധിയിൽ ഉറപ്പിച്ചു നിർത്തി കൂടുതൽ പ്രയത്നിക്കാൻ തയ്യാറാവുകയാണു വേണ്ടതു്. അവകാ

ശങ്ങൾ നേടിയെടുക്കാനും പിടിച്ചുപററാനും ഉദ്ബോധിപ്പിക്കുന്നതിനു പകരം കർത്തവ്യനിർവ്വഹണത്തിൽ ആളുകളെ പ്രേരിപ്പിക്കുകയാണ് യഥാർത്ഥനേതാക്കൾ ചെയ്യേണ്ടതു്. ജീവിതനിലവാരം ഉയരുന്നതിന്നനുസരിച്ച് വേതനം കൂട്ടണമെന്നതാണ് അധികംപേരുടേയും ആവശ്യം. ജീവിതാവശ്യങ്ങൾ ചുരുക്കാൻ നേതാക്കൾ എന്തുകൊണ്ട് ജനങ്ങളെ ഉപദേശിക്കുന്നില്ല? വിദേശസംസ്കാരമാകുന്ന 'അക്കരപ്പച്ച' കണ്ട് ഭ്രമിക്കുന്ന കൂട്ടരാണിപ്പോൾ നേതാക്കളായി വന്നിട്ടുള്ളതെന്നു തോന്നുന്നു. 'എളിയ ജീവിതവും (പട്ടിണിയും പരാധീനതയുമല്ല മറിച്ച് വിവേകബുദ്ധികൊണ്ട് വേണ്ടതെത്രയെന്നു നിശ്ചയിച്ച് അതിൽ തൃപ്തിയുള്ള ഭാവം) ഉയന്ന ചിന്തയും' എന്ന ഭാരതീയാദർശമേ സംതൃപ്തിയുളവാക്കുവാൻ ഉതകുകയുള്ളു. "ഏററവും പ്രാചീനകാലംമുതൽ നാം ലോകത്തെ മുഴുവൻ ഒരുതരത്തിൽ വെല്ലുവിളിച്ചു വരുകയാണ്. ഒരു മനുഷ്യന് എത്രയേറെ പരിഗ്രഹിക്കാമെന്ന പ്രശ്നത്തിനു സമാധാനം നല്കുകയാണ് പാശ്ചാത്യലോകത്തിൽ. നാമിവിടെ എത്ര സ്വല്പംകൊണ്ട് ഒരുവന് ജീവിക്കാമെന്ന ചോദ്യത്തിന് ഉത്തരം പറയാൻ ശ്രമിക്കുകയാണ്. ഇനിയും കുറെ നൂററാണ്ടുകളോളം ഈ മത്സരവും വ്യത്യാസവും തുടന്നു പോകതന്നെ ചെയ്യും. പക്ഷെ ചരിത്രത്തിൽ വല്ല സത്യവുമുണ്ടെങ്കിൽ, ദീഘദർശനങ്ങൾ എപ്പോഴെങ്കിലും നേരായി വന്നിട്ടുണ്ടെങ്കിൽ, തീച്ചയായും ഏററവും സ്വല്പംകൊണ്ട് ജീവിക്കാൻ അഭ്യസിക്കുന്നവരാണ്, ആത്മസംയമനം വെടിപ്പായി പരിശീലിക്കുന്നവരാണ്, ഈ പോരിൽ ഒടുക്കം വിജയിക്കുക. മറിച്ച് ഭോഗങ്ങളുടേയും ധൂർത്തടിയുടേയും പിമ്പേ പായുന്നവർ താല്ക്കാലികമായി എത്രയൊക്കെ വിദ്യാസമ്പന്നരെന്നു തോന്നിയാലും, നശിച്ചു നാമാവശേഷമാകുയും ചെയ്യും. വ്യക്തിയുടെ ചരിത്രത്തിൽ, എന്തിന് ജനതകളുടെപോലും ചരിത്രത്തിൽ, ഒരു തരം 'ലോകശ്രാന്തി' (World-weariness) ദുഃസഹമാംവണ്ണം പ്രകടമാകുന്ന സന്ദർഭങ്ങൾ ഉണ്ടാകാറുണ്ട്. പാശ്ചാത്യലോകത്തിൽ അത്തരം ലോകശ്രാന്തിയുടെ വേലിയേററം വന്നെത്തിയതായി തോന്നുന്നു. അവിടെയുമുണ്ട് ചിന്തകന്മാരും മഹത്തുക്കളും. അവർ, ധനത്തിനും പ്രതാപത്തിനുംവേണ്ടിയുള്ള ആ പരക്കം പാച്ചിൽ വെറും പൊള്ളയാണെന്നു കണ്ടുപിടിച്ചിരിക്കുന്നു. സംസ്കാരസമ്പന്നരായ അവിടത്തെ പല പുരുഷന്മാക്കും സ്ത്രീകൾക്കും, എന്തിന്, അത്തരം ഏറിയകൂറുമാളുകൾക്കും, ഈ മത്സരവും പോരാട്ടവും ഈ വണിജപരിഷ്കാരത്തിൻെറ ബർബരതയും ശ്രമാവഹമായി തോന്നിക്കഴിഞ്ഞു. അവർ ഇതിലും മെച്ചപ്പെട്ട വല്ലതും പ്രതീക്ഷിക്കുന്നു. യൂറോപ്പിൻെറ ദുരിതങ്ങൾക്ക് ഏകപരിഹാരമായി രാഷ്ട്രീയവും സാമൂഹ്യവുമായ പരിണാമങ്ങളെ മുറുകെപ്പിടിക്കുന്ന ഒരു വർഗ്ഗം ഇന്നും അവിടെയുണ്ട്. പക്ഷേ അവിടത്തെ വൻകിടചിന്തകന്മാരുടെ ഇടയിൽ മററാദർശങ്ങൾ വളന്നുവരികയാണ്. മനുഷ്യൻെറ പരിതസ്ഥിതികളെ രാഷ്ട്രീയവും സാമൂഹ്യവുമായി എത്രതന്നെ കൈകാര്യം ചെയ്താലും ജീവിതത്തിലെ ദുരിതങ്ങൾക്കു പരിഹാരമുണ്ടാവില്ലെന്ന് അവർ കണ്ടുപിടിച്ചിരിക്കുന്നു. അന്തഃകരണത്തിന്നു മെച്ചപ്പെട്ട പരിവർത്തനമേപ്പെടണം, അങ്ങനെയായാലേ ജീവിതത്തിലെ ദുരിതങ്ങൾ പരിഹരിക്കപ്പെട്ടു. ഏതു തോതിലുള്ള ശക്തിയും ഭരണകൂടവും നിയമനൈഷ്ഠ്യവും ഒരു വംശത്തിൻെറ പരിതസ്ഥിതികളെ മാററാൻ പോന്നതല്ല. തെററായ വംശപ്രവണതകളെ മാററി മെച്ചപ്പെടുത്താൻ ആദ്ധ്യാത്മികവും ധാർമ്മികവുമായ സംസ്കാരങ്ങൾക്കേ കഴിയൂ. അങ്ങനെ പാശ്ചാത്യവംശങ്ങൾ ഒരു പുതിയ ആശയത്തിന്, ഒരു പുതിയ ദർശനത്തിന്, വെമ്പുകയാണ്. ചിന്താശീലരായ പാശ്ചാത്യർ നമ്മുടെ പുരാതനദർശനത്തിൽ, വിശിഷ്യ വേദാന്തത്തിൽ, തങ്ങൾ നേടിവരുന്ന ആ പുതിയ പ്രവണത കാണുന്നു; ആദ്ധ്യാത്മികമായ ഏതു ഭോജ്യപേയങ്ങൾ തേടി അവർ വിശന്നും ദാഹിച്ചും കഴിഞ്ഞോ, അതൊക്കെയാണ് അവർ ഇവിടെ, ഭാരതത്തിൽ,കണ്ടെത്തുന്നതു്."(വി. സാ. സ. 3.74.) അങ്ങനെയുള്ള ഭാരതീയാദ്ധ്യാത്മികാശയങ്ങൾ നിഷ്കാസനം ചെയ്യണമെന്ന് ചിലർ പറയുന്നതു് വെറും മൗഢ്യംകൊണ്ടല്ലേ? വിശ്വശാന്തി

ക്കുള്ള ഒരേ ഒരു ഉപായം ഭാരതീയാദ്ധ്യാത്മിക ചിന്തകൾ ഉൾക്കൊള്ളുകയാണ്. അവ നല്ലതു പോലെ കൈകാര്യം ചെയ്യാൻ കെൽപുള്ള ത്യാഗശീലരായ ജനങ്ങൾതന്നെ വേണം നേതാക്കളായി വരാനും, വിദ്യാഭ്യാസസ്ഥാപനങ്ങൾ മുതലായവ നടത്താനും. സ്വഭാവശുദ്ധിക്കു പ്രാമുഖ്യം കൊടുക്കാൻ അവർക്കേ കഴിയൂ. സ്വഭാവശുദ്ധിയില്ലെങ്കിൽ ശരിയായ വിദ്യയുണ്ടാവില്ല, പരസ്പരം സ്നേഹാദരങ്ങൾ വളരുകയില്ല, ശാന്തിയും സമാധാനവും ലഭിക്കാനും പോകുന്നില്ല. ആദർശനിഷ്ഠയുണ്ടായെങ്കിലേ ലോകമംഗളകരമായ കാര്യങ്ങളിലേർപ്പെടാൻ ഒരുത്തനു കഴിയൂ. അതിനുള്ള പോംവഴിയാണ് ഉത്കൃഷ്ടാദ്ധ്യാത്മികശാസ്ത്രാധ്യയനവും അതിന്റെ പ്രചരണവും. അതു് ആത്മാർത്ഥതയുള്ള എല്ലാ നേതാക്കന്മാർക്കും സഹായകവുമായിരിക്കും. സ്വാർത്ഥമാത്രപ്രേരിതമായ സമരങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവരെ നേർവഴിക്കു നയിക്കാനും നാട്ടിൽ സമാധാനം പുലർത്തി 'രാമരാജ്യം' സ്ഥാപിക്കാനും ആദ്ധ്യാത്മികാശയപ്രചരണം അത്യന്തം ഉപകരിക്കും. ഏററവും ഉത്കൃഷ്ടമായ ആദ്ധ്യാത്മികാശയങ്ങളുടെ അനുഭൂതിയാണ് മതം– അതായതു് ആത്മാനുഭൂതിയാണ്, സകല ജീവികളിലും സമമായി വർത്തിച്ചുകൊണ്ടു് ചേതനത്വം നൽകുന്ന സത്യവസ്തുവിന്റെ സാക്ഷാത്കാരമാണ്, മതം. ഈ മതാനുഭൂതിയിലൂടെ മാത്രമേ മാനവസമുദായത്തിൽ സമത്വദർശനം സാദ്ധ്യമാകൂ. അതല്ലാത്തതു മതമല്ല. ഇവിടെ മതപ്രചാരകരുടെ കർത്തവ്യം എന്തെന്നു സ്പഷ്ടമാണല്ലോ. പ്രൗഢവും ഉദാരവുമായ ഇച്ഛാശക്തിയും സ്വഭാവശുദ്ധിയും വളർത്തിയെടുക്കാൻ സഹായിക്കുന്ന ആദ്ധ്യാത്മികാശയങ്ങളെ പ്രചരിപ്പിക്കലാണ് മതപ്രചാരകർ ചെയ്യേണ്ടതു്. അതു വിദ്യാഭ്യാസത്തോടൊപ്പം വേണ്ടതുമാണ്. വിദ്യാഭ്യാസപ്രവർത്തനത്തിൽ നിന്നും മതപ്രചാരകരെ ഒഴിവാക്കണമെന്ന ചിലരുടെ അഭിപ്രായം ശരിയല്ലെന്നു പ്രസംഗവശാൽ സൂചിപ്പിച്ചെന്നു മാത്രം. ഭൗതികവും ആദ്ധ്യാത്മികവുമായ വിദ്യാഭ്യാസം തോളോടു തോൾചേർന്നു പോകേണ്ടതാണ്. പ്രകൃതിവിഭവങ്ങളെ മനുഷ്യജീവിതത്തിനാവശ്യമായ ഭോഗ്യവസ്തുക്കളായി സംസ്കരിച്ചെടുക്കാനുള്ള ഭൗതികശാസ്ത്രവിജ്ഞാനം മനുഷ്യനെ ഐശ്വര്യത്തിലേയ്ക്കും സുഖത്തിലേയ്ക്കും നയിക്കും, അതോടൊപ്പം ആദ്ധ്യാത്മികാശയപ്രചരണവുംഉണ്ടെങ്കിൽ. സർവ്വത്ര പ്രക്ഷുബ്ധമായിത്തീർന്നിരിക്കുന്ന ഭാരതത്തെ രാമരാജ്യമാക്കി മാററാൻ ഭാരതീയാദ്ധ്യാത്മികാശയപ്രചരണം അത്യന്തം ആവശ്യമാണെന്നുമാത്രമാണ് ഇവിടെ പറഞ്ഞുവന്നതിന്റെ ചുരുക്കം. ഭാരതം ഈ ലക്ഷ്യം നേടിയാൽ ലോകരാഷ്ട്രങ്ങളുടെ ഇടയിൽ സ്വകർത്തവ്യം നിർവ്വഹിക്കപ്പെടും. ലോകത്തിന്നു് അതൊരു വലിയ അനുഗ്രഹമായിത്തീരുകയും ചെയ്യും.

---

## ഒരു തിരുത്ത്

1973 ഫെബ്രുവരി ലക്കം പ്രബുദ്ധകേരളത്തിന്റെ 50–ാം പേജിലെ 61–ാം ശ്ലോകത്തിന്റെ അർത്ഥം ഇങ്ങനെ തിരുത്തി വായിയ്ക്കുവാൻ താല്പര്യപ്പെടുന്നു: ''ഏകാന്തഭക്തിരസമാകുന്ന പൂർണ്ണചന്ദ്രന്റെ ഉദയത്താൽ നരേന്ദ്രന്റെ ഹൃദയസമുദ്രം നിശ്ചയമായും കണക്കിൽക്കവിഞ്ഞ എകരത്തിൽ വേലിയേറി വശായിരുന്നു.''

# ശ്രീരാമകൃഷ്ണഷോഡശി

## ശ്രീ ശൈലജാനന്ദസ്വാമികൾ

അത്യന്തോത്കടസംസ്കൃതിക്കടൽനടുക്കാപ്പെട്ടു നിസ്തേജനായ്
പ്രത്യംഗം ഖലകാമജന്തുനിവഹം ഖാദിപ്പതേററു ഹാ
ഭൃത്യൻ ഞാൻ ഭവദുഃഖഹാരക, വലഞ്ഞീടുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 1

ആരാലും സ്മരണീയമാം തവ പദാംഭോജം ഭജിക്കാതെ ദുർ-
വ്വാരാതങ്കകളങ്കമാർന്ന വിവിധം കർമ്മങ്ങൾ നിർല്ലജ്ജനായ്
ഘോരാപത്തിൽ മയങ്ങി ഞാനനുദിനം ചെയ്യുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 2

ഇക്കാണും ധനധാന്യവും ജനതയും മററുള്ള വസ്തുക്കളും
മുക്കാലും ദുരിതം നിറഞ്ഞതുകൾതാനെന്നാലുമെൻനാഥ, ഞാൻ
നിൽക്കാതായവ നേടുവാൻ കൊതിപെരുത്തോടുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 3

ഈയാൻപാററകണക്കു മോഹമതിയായ് വൎദ്ധിച്ചു ഞാൻ കാമമാം
തീയാളുന്നതു കണ്ടു തീററയിതുതാനെന്നോർത്തു സംഭ്രാന്തനായ്
കായാപായമറിഞ്ഞിടാതെ നിതരാം മേവുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 4

ഉച്ചാദർശനിദർശനോൽസുകജനം സങ്കീർത്തനം ചെയ്തിടും
ത്വച്ചാരിത്ര്യപവിത്രജീവിതകഥാഗീതാമൃതാസ്വാദനേ
ഹൃച്ചാപല്യവശാദഹം വിമുഖനായീടുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 5

ഊനം ചെററു പെടാതെ താവകഗുണധ്യാനത്തിനായ് സാദരം
മാനംപൂണ്ടു തുടങ്ങിയല്പസമയം ചെല്ലുമ്പൊഴാകസ്മികം
നൂനം നൂറു വിചാരമെൻഗതി തടഞ്ഞീടുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 6

ഋക്കും മററു വിശുദ്ധവേദഗണവും മീമാംസ വേദാന്തവും
ചൊൽക്കൊള്ളുന്നൊരു ദർശനങ്ങളുമതേമട്ടന്യശാസ്ത്രങ്ങളും
ഒക്കെപ്പാട്ടിൽവരുത്തിയെന്നു വെറുതേ ഞാനോർപ്പു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 7

ക്ലൃപ്തം മാമകമാനസം ഭവമഹാക്ലുപാന്തരേ ദുർഘടേ
തപ്തം മാം സദയം സമുദ്ധര സദാനന്ദപ്രബോധത്തിനാൽ
ദീപ്തം താവകവിഗ്രഹം ഹൃദി സദാ തോന്നിയ്ക്കു, മന്മനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 8

എക്കാലത്തുമൊരുത്തനും മതിവരാതുള്ളോരു പീയൂഷമാം
ചിത്ക്കാതൽക്കു നിനക്കു ഞാനടിമയായ്ത്തീരാതെ മോഹാന്ധനായ്
ദുഷ്കാലത്തിനധീനനായ് വിവശനായ് മേവുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 9

ഏതായാലുമപാരമാം കൃപ ഭവാനുണ്ടാകയാലെന്നെ നീ
ശ്രീതാവും തവ തൃപ്പദാംബുജമതിൽ ചേരും പരാഗോപമം
ചേതോമോഹന, ദീനനാഥ, സദയം ചിന്തിയ്ക്കു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 10

ഒന്നിന്നും കഴിവില്ല നിന്മൊഴി ധരിക്കാനും ജഗത്തൊക്കെയും
മിന്നും ത്വദ്ഭജനത്തിനും നിരുപമം നിൻനാമഗാനത്തിനും
ഇന്നെന്നിൽ കൃപയാർന്നു വേണ്ടതഖിലം തോന്നിയ്ക്കു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 11

ഓരോരോവിധമായ ദുഷ്കൃതമഹം ചെയ്തുള്ളതോർത്തനുവഹം
നീറുന്നു മമ ചിത്തമാർത്തിഹര, ഞാനെന്തൊന്നു ചെയ്യേണ്ടു ഹാ!
ക്രൂരോടെന്നെ നയിയ്ക്കണെ സവിനയം കൂപ്പുന്നു, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 12

ഔദ്ധത്യോന്മഥനപ്രവീണമമലം ത്വദ്രൂപമത്യുജ്ജ്വലം
ബദ്ധശ്രദ്ധകലർന്നഹന്നിശമഹം ധ്യാനിച്ചു സന്തുഷ്ടനായ്
സിദ്ധോത്തംസ, നിതാന്തശാന്തിപരനായ് വാഴട്ടെ, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 13

അങ്കത്തിങ്കലിരുത്തിയെന്നെയനിശം ലാളിക്കണേ, പാപമാം
പങ്കത്തിങ്കലൊരിയ്ക്കലും മമ മനം പററാതെ സൂക്ഷിക്കണേ
നിങ്കാൽത്താരിലഹേതുകീ രതി ഭവിച്ചീടട്ടെ, മന്മാനസേ
നൃത്യംചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 14

അത്യന്തം മഹനീയമാം തവ ഗുണം നാമം തഥാ കീർത്തനം
സ്തുത്യം ചിത്രചരിത്രമെന്നിവ നിനച്ചത്യന്തഭക്ത്യാദരാൽ
ഭൃത്യൻ ഞാൻ ഭവദീയനായ് ത്വയി ലയിച്ചീടട്ടെ, മന്മാനസേ
നൃത്യം ചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ. 15

അസുലഭം തവ മംഗളനർത്തനം
വസുചയാധികമോഹനമദ്ഭുതം
അസുഗതാവസരാവധി ഹൃത്പതേ
സുസുഖദം കുരു മദ്ധൃദയാങ്കണേ. 16

---

# ഗീതാമാർഗ്ഗപ്രവേശിക

(എട്ടാമദ്ധ്യായം)

ശ്രീ വിമലാനന്ദസ്വാമികൾ

മുൻ അധ്യായത്തിന്റെ അവസാനത്തിൽ കേട്ട സാങ്കേതികപദങ്ങൾ എന്തർത്ഥമാണ് കാണിക്കുന്നതെന്ന് അർജ്ജുനൻ ചോദിക്കുന്നു: ''ഹേ പുരുഷോത്തമ, മുൻപ് അങ്ങു പറഞ്ഞ ബ്രഹ്മം ഏതു പ്രകാരമാണ്? അദ്ധ്യാത്മം എന്നതിൽനിന്ന് എന്താണ് മനസ്സിലാക്കേണ്ടതു്? കർമ്മം ഏതാണ്? അധിഭൂതം എന്ന പദം എങ്ങനെയാണ് വിവരിക്കുക? അധിദൈവം എന്താണു വ്യക്തമാക്കുന്നതു്? ഹേ മധുസൂദന, ഈ ശരീരത്തിൽ അധിയജ്ഞം ആരാണ്, എങ്ങനെയാണ്? മനസ്സിനെ ഏകാഗ്രപ്പെടുത്തിയിട്ടുള്ളവർ മരണസമയം വരുമ്പോൾ ഏതു പ്രകാരത്തിലാണ് അങ്ങയെ ധ്യാനിച്ചറിയുക?''

ശ്രീഭഗവാൻ പറയുന്നു: ''ബ്രഹ്മം എന്നു പറയുന്നതു് ഒരിക്കലും നാശമില്ലാത്ത പരമാത്മവസ്തു. അധ്യാത്മം എന്നു പറഞ്ഞതു് ഓരോ ജീവനിലും അതിന്റെ 'ഞാൻ' എന്ന ബോധത്തിൽ ഭവിക്കുക തന്നെയാണ്. കർമ്മം എന്ന പദംകൊണ്ടു മനസ്സിലാക്കേണ്ടതു് പ്രാണികളുടെ ഉല്പത്തിക്കും അഭിവൃദ്ധിക്കും കാരണമായ യജ്ഞാനുഷ്ഠാനമാണ്. നശ്വരമായ ദേഹാദി ജഡപദാർത്ഥങ്ങളെയാണ് അധിഭൂതം എന്നു പറയുക. വിരാട്-പുരുഷൻ തന്നെയാണ് സർവ്വഭൂതങ്ങളിലും അധിഷ്ഠാതൃദേവതയായിരിക്കുന്ന അധിദൈവതം. അല്ലയോ മനുജശ്രേഷ്ഠ, ഈ ശരീരത്തിൽ അന്തർയാമിയായിരിക്കുന്ന ഞാൻ തന്നെയാണ് അധിയജ്ഞം.

അന്ത്യകാലം വരുമ്പോൾ അന്തർയാമിയായ എന്നെമാത്രം നിരന്തരം സ്മരിച്ചുകൊണ്ടു ശരീരം ത്യജിക്കുന്നവൻ എന്റെതന്നെ നിലയിൽ എത്തിച്ചേരും എന്നതിൽ സന്ദേഹമില്ല. എന്നു മാത്രമല്ല ഒരു സാധാരണനിയമവും പറയുവാൻ കഴിയും: ഹേ കൗന്തേയ, സർവ്വദാ സംബന്ധിക്കുന്ന ഏതൊരു വാസനകൊണ്ടാണോ ഒരു മനുഷ്യന്റെ ചിത്തം സംസ്കരിക്കപ്പെടുന്നതു്, ആ വാസനാരൂപം എന്തായാലും, അന്ത്യകാലത്തിൽ അതുതന്നെ ധ്യാനിച്ചുകൊണ്ടു മരിക്കുന്നവൻ അതിൽത്തന്നെ എത്തിച്ചേരും. അതുകൊണ്ടു് എക്കാലവും എന്നെ തുടർച്ചയായി സ്മരിക്കുക; ശരീരയാത്രയ്ക്കു വേണ്ട കർമ്മപ്രയത്നവും അനുഷ്ഠിക്കുക, മനസ്സും ബുദ്ധിയും നിരന്തരം എന്നിൽ വെച്ചിട്ടുണ്ടെങ്കിൽ നിശ്ചയമായും എന്നെത്തന്നെ അടയും. അഭ്യാസം എന്നു പറഞ്ഞാൽ സജാതീയമായ ചിന്താപ്രവാഹം നിരന്തരം ഉളവാക്കുകയാണ്. ഇതാണ് ഇവിടെ സ്വീകരിക്കേണ്ട ഉപായം. മറ്റൊരു വിഷയത്തിലേയ്ക്കും ചിത്തവൃത്തി ഒഴുകാതെ ഹേ പാർത്ഥ, ഈ ഉപായത്തിൽത്തന്നെ ഉറച്ചിട്ടുള്ളവൻ വർണ്ണിച്ചപ്രകാരമുള്ള അനുചിന്തനംമൂലം പ്രകൃതിക്ക് അതീതനായ പരമപുരുഷനെ പ്രാപിക്കുന്നു. പരമപുരുഷനെ അനുസ്മരിക്കുന്നവൻ, പരമപുരുഷന്റെ ദിവ്യമായ അവസ്ഥയിൽ എത്തുന്നു. അവിടുന്നാകട്ടെ സർവ്വജ്ഞനാണ്, പുരാണനാണ്, അനുശാസനംമൂലം സർവ്വപ്രാണിഹൃദയത്തിലും ജ്ഞാനദീപം ജ്വലിപ്പിക്കുന്നവനാണ്; സൂക്ഷ്മവസ്തുക്കളിൽവെച്ച് അത്യന്തസൂക്ഷ്മനാണ്; സർവ്വവസ്തുക്കളുടേയും ആധാരമാണ്. അദ്ദേഹത്തിന്റെ സ്വരൂപം ചിന്തയ്ക്കു വിഷയമല്ല. അജ്ഞാനാന്ധകാരത്തിനു് അതീതനാണ്; ആദിത്യനെപ്പോലെ ജാജ്വല്യമാനനാണ്. മരണകാലം വരുമ്പോൾ വിക്ഷേപം ഇല്ലാത്ത മനസ്സോടുകൂടി ഭക്തിപൂർവ്വം, യോഗബലം അവലംബിച്ച്, വേണ്ടവണ്ണം പ്രാണനെ ഭ്രൂമദ്ധ്യത്തിൽ സ്ഥിരപ്പെടുത്തി, യോഗലക്ഷ്യത്തിൽ എത്തുന്ന സാധകൻ ആ പരമപുരുഷനെയാണ് പ്രാപിക്കുന്നതു്. അതിനെപ്പറ്റി നിനക്കു ഞാൻ സംഗ്രഹമായി വർണ്ണിച്ചുതരാം. വേദജ്ഞന്മാർ അതിനെ അക്ഷരം എന്നു് അഭി

ധാനം ചെയ്യുന്നു. രാഗശൂന്യരായ യതികൾ അതിൽ പ്രവേശിക്കുന്നു. അതിൻെറ പ്രാപ്തിക്കുവേണ്ടിയാണ് അവർ ബ്രഹ്മചര്യരൂപമായ തപസ്സ് അനുഷ്ഠിക്കുന്നതു്.

പരമപദപ്രാപ്തിക്കുള്ള യോഗധാരണ ഇ പ്രകാരമാണ്. ഇന്ദ്രിയദ്വാരങ്ങൾ വഴിയാണ് ബാഹ്യവിഷയങ്ങളിലേയ്ക്കു മനസ്സ് ഒഴുകുന്നതു്. വാതിലുകൾ അടച്ചാൽ വിഷയങ്ങൾ ഉള്ളിലേയ്ക്ക് പ്രവേശിക്കുന്നതല്ല. അപ്പോൾ മനസ്സ് സംയതമാകും. സംയതമായ മനസ്സ് ഹൃദയത്തിൽ ഒതുക്കിനിർത്താനും അതുവഴി പ്രാണശക്തിയെ അപ്പോൾ ശിരസ്സിൽ ഏകാഗ്രപ്പെടുത്തുവാനും സാധിക്കും.''

കുണ്ഡലിനീയോഗത്തിൻെറ ഒരു ദൂരസൂചന ഇവിടെ കാണാൻ കഴിയും. ശിരസ്സിൽ സങ്കല്പിക്കുന്ന സഹസ്രദളപദ്മത്തിലേയ്ക്കു് ജീവശക്തിയെ ഉയർത്തുകയാണ് അതിൻെറ ലക്ഷ്യം. യോഗധാരണയിലും പ്രാണശക്തിയെ ശിരസ്സിൽ ഏകാഗ്രപ്പെടുത്തുകയാണ് ചെയ്യുന്നതു്. അങ്ങനെ മനസ്സിനെ നിശ്ചലമാക്കി ധാരണ അനുഷ്ഠിക്കുമ്പോൾ യോഗി ബ്രഹ്മത്തിൻെറ പ്രതീകവും വാചകവുമായ ഓംകാരം മാനസികമായി ജപിച്ചുകൊണ്ടും ധ്യാനിച്ചുകൊണ്ടും ഇരിക്കും. അതുതന്നെയാണ് അപ്പോൾ അനുഷ്ഠിക്കേണ്ട ഭഗവദ്സ്മരണ. ആ അവസ്ഥയിൽ ശരീരത്യാഗം ചെയ്യുന്നവൻ പരമഗതി അടയുന്നു.

''ഹേ പാർത്ഥ, മനസ്സ് മറ്റൊരു വിഷയത്തിലേയ്ക്കും പതറാതെ, ദിവസവും ഇടവിടാതെ, എന്നെ സ്മരിക്കുന്ന നിത്യയുക്തനായ യോഗിക്ക് പ്രയാസംകൂടാതെ എന്നെ ലഭിക്കാൻ കഴിയും. എന്നെ പ്രാപിക്കുകതന്നെയാണ് അത്യുത്തമവും പൂർണ്ണവുമായ യത്നഫലം; അതു ലഭിച്ചിട്ടുള്ള മഹാത്മാക്കൾക്ക് അശാശ്വതവും പിന്നെയും പിന്നെയും ദുഃഖങ്ങൾ വന്നുചേരുന്നതുമായ ജന്മങ്ങൾ ഉണ്ടാകുന്നില്ല. ബ്രഹ്മലോകംവരെയുള്ള മറ്റെല്ലാനിലകളിലും പുനർജന്മം ഒഴിവാക്കാൻ കഴിയുന്നതല്ല. ഹേ കൗന്തേയ, എന്നെ പ്രാപിച്ചുകഴിഞ്ഞാൽ ആകട്ടെ പിന്നീടു ജന്മം എടുക്കേണ്ടതായി വരുകയില്ല.

രാത്രി, പകൽ എന്നീ രണ്ടിൻേറയും തത്ത്വം ഗ്രഹിച്ചിട്ടുള്ളവർ അറിയിക്കുന്നതു് ഈ വിധമാണ്: ബ്രഹ്മാവിൻെറ ഒരു പകൽ മനുഷ്യൻെറ ആയിരം യുഗങ്ങളാണ്. രാത്രിയും അതേപടി കാലത്തളവിൽ ആയിരം യുഗമാണ്. ബ്രഹ്മാവിൻെറ പകൽ ആരംഭിക്കുമ്പോൾ അവ്യക്തത്തിൽനിന്നും പ്രപഞ്ചം ഉദിക്കുന്നു. രാത്രി ആരംഭിക്കുന്നതോടെ അതേ തത്ത്വത്തിൽ ലയിച്ചുപോകുകയും ചെയ്യുന്നു. ഇങ്ങനെ ഭൂതരാശികളെല്ലാം പിന്നെയും പിന്നെയും പ്രളയാരംഭത്തിൽ ലയിക്കുകയും സൃഷ്ടിതുടങ്ങുമ്പോൾ ഉദ്ഭവിക്കുകയും ചെയ്യുന്നു. ഈ നിയമത്തിൽ ഉൾപ്പെടാതെ ഇരിക്കാൻ ഒരു വസ്തുവിനും സ്വാധീനത ഇല്ല. മുമ്പു പറഞ്ഞ അവ്യക്തത്തിൽനിന്നും ഭിന്നമായി വേറെ ഒരു അവ്യക്തം ഉണ്ടു്. അതു് സനാതനതത്ത്വമാണ്. സർവ്വഭൂതങ്ങളും ലയിക്കുന്ന അവസ്ഥയിലും അതിനു വിനാശമില്ല. ആ അവ്യക്തത്തെത്തന്നെയാണ് ഒരിക്കലും നാശമില്ലാത്ത അക്ഷരം എന്നു പറയുന്നതു്. അതിനെ തന്നെയാണ് വേദജ്ഞന്മാർ പരമഗതി എന്നും വിശേഷിപ്പിക്കുന്നതു്. അതിനെ പ്രാപിച്ചാൽ തിരിച്ചു സംസാരത്തിൽ വരേണ്ടതില്ല. അതുതന്നെയാണ് എൻെറ പരമാർത്ഥസ്വരൂപവും. ഹേ പാർത്ഥ, എന്നിൽനിന്നും അഭിന്നമായി ഇപ്പോൾ അവ്യക്തമെന്നും അക്ഷരമെന്നും നിർദ്ദേശിച്ച സർവ്വഭൂതനിവാസസ്ഥാനവും പ്രപഞ്ചവ്യാപിയുമായ ആ പരമപുരുഷൻ അനന്യഭക്തികൊണ്ടു് ലഭ്യനാണ്.

അല്ലയോ ഭരതർഷഭ, ഈ ലോകത്തിൽനിന്നും ഏതു കാലവിശേഷത്തിൽ മരണം അടയുകയാലാണ് യോഗികൾ പുനരാവർത്തിരഹിതരായിത്തീരുന്നതെന്നും ഏതു സമയം മരിച്ചാലാണ് പിന്നെയും ജന്മം എടുക്കുന്നതെന്നും ഞാൻ ഇനിയും പറഞ്ഞുതരാം. അഗ്നിഹോത്രം, ജ്യോതിഷ്ടോമം മുതലായ സത്കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ദിവസങ്ങളിൽ മരിക്കുന്നവർ, ശുക്ലപക്ഷത്തിൽ ശരീരം വിടുന്നവർ, ഉത്തരായണം ആറുമാസക്കാലയളവിൽ ശരീരത്തിൽനിന്നും പ്രയാണംചെയ്തുപോകുന്നവർ – ഇവരെല്ലാം ബ്രഹ്മജ്ഞാനം ഉള്ളവരായി ക്രമേണ ബ്രഹ്മതത്ത്വവുമായി ഐക്യം പ്രാപിക്കുന്നു. ധൂമംകൊണ്ടു കണ്ണുകാണാൻ കഴിയാത്തവരെപ്പോലെ അജ്ഞാനംമൂലം ജ്ഞാനം തെളിയാത്തവർ, രാത്രികാലത്തിലും കൃഷ്ണപക്ഷത്തിലും

ദക്ഷിണായനം ആറുമാസക്കാലയളവിലും ശരീരം വിടുന്നവർ — ഇവരെല്ലാം ചന്ദ്രപ്രകാശം പോലെ ആഹ്ലാദകരമായ സ്വർഗ്ഗസുഖം അനുഭവിച്ചശേഷം ഈ ലോകത്തിൽ പിന്നെയും ജനിക്കുന്നു. ശുക്ലമാർഗ്ഗമെന്നും കൃഷ്ണമാർഗ്ഗമെന്നുമുള്ള ഈ രണ്ടു വഴികൾ ലോകത്തിൽ എപ്പോഴും ഉള്ളതാണെന്നാണു് അറിയുന്നതു്. ആദ്യത്തേതിൽകൂടി പോകുന്നവർ പുനർജന്മരഹിതരായിത്തീരും. രണ്ടാമത്തേതിൽക്കൂടിപോകുന്നവർ പിന്നെയും പിന്നെയും ജന്മമരണചക്രത്തിൽ ആവർത്തിക്കും. പ്രയാണമാർഗ്ഗത്തിന്റെ ഈ തത്ത്വം അറിയുന്നപക്ഷം യോഗികളിൽ ആരുംതന്നെ സ്വർഗ്ഗാദി ഭോഗങ്ങളിൽ മോഹിച്ച വിവേകം ത്യജിക്കുകയില്ല. അതുകൊണ്ടു് ഹേ അർജ്ജുന, എല്ലാ സമയവും യോഗയുക്തനായിത്തന്നെ വർത്തിക്കുക. വേദാദ്ധ്യയനാദികൾകൊണ്ടും യജ്ഞാനുഷ്ഠാനംകൊണ്ടും പലവിധം തപസ്സു് അനുഷ്ഠിക്കുന്നതിനാലും ദാനങ്ങൾ ചെയ്യുന്നതുകൊണ്ടും ഏതെല്ലാം പുണ്യഫലങ്ങളാണോ, ലഭിക്കുമെന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു് അവയെ എല്ലാം കടന്നു് ഇതുവരെ വർണ്ണിച്ച ഉപായങ്ങളെപ്പററി അറിയുന്ന യോഗി ജഗത്സൃഷ്ടിക്കുമുമ്പേ ഉള്ള പരമാത്മനിലയിൽ എത്തിച്ചേരുന്നു.''

ഈ അദ്ധ്യായത്തിനു മഹാപുരുഷയോഗമെന്നും അക്ഷരബ്രഹ്മയോഗമെന്നും താരകബ്രഹ്മയോഗമെന്നും ധാരണായോഗമെന്നും ആത്മയോഗമെന്നും പറയുന്നു. ഉള്ളടക്കത്തിൽ അതിപ്രധാനമായിട്ടുള്ള സംഗതികളെ സ്മരിച്ചുകൊണ്ടു് ഈവിധം നാമകരണം ചെയ്തിരിക്കുന്നതായി കാണാൻ കഴിയും. അർജ്ജുനന്റെ എട്ടു ചോദ്യങ്ങൾക്കു് ഉത്തരമായി വിഷയവ്യവസ്ഥ ചെയ്തിരിക്കുന്നതിനാൽ ഈ അധ്യായത്തെ അഷ്ടപ്രശ്നി എന്നും പറയാറുണ്ടു്.

---

# ശ്രീരാമകൃഷ്ണനും ഗൃഹസ്ഥന്മാരും

കെ. പി. ലീലാമ്മ

യുഗാചാര്യനായ ഗുരുദേവൻ 'ത്യാഗം.' എന്ന ആദർശത്തെ സമ്പൂർണ്ണമായും പ്രകടമാക്കുന്നതിനാണു് അവതരിച്ചതു് എന്നാണു ഭക്തന്മാരുടെ വിശ്വാസം. തത്ത്വാന്വേഷികളായി തന്നെ സമീപിക്കുന്ന ഭക്തന്മാരോടു് അദ്ദേഹം ഓതിക്കൊടുത്ത മന്ത്രം 'ത്യാഗം, ത്യാഗം' എന്നായിരുന്നു. ഈ സമ്പൂർണ്ണത്യാഗം ഗൃഹസ്ഥന്മാർക്കു് സാദ്ധ്യമാണോ എന്നു നാം സ്വാഭാവികമായും സംശയിക്കും. അദ്ദേഹം ഗൃഹസ്ഥന്മാരെ ശിഷ്യന്മാരായി സ്വീകരിച്ചിരുന്നില്ലെ ? ഉണ്ടു്. എന്നാൽ അവർ ഗൃഹത്തെയും ബന്ധുജനങ്ങളെയും ത്യജിച്ചു് ഇറങ്ങിയവരായിരുന്നോ ? അല്ല. അപ്പോൾ ഏതുതരത്തിലുള്ള ത്യാഗമാണു് ഭഗവാൻ ഗൃഹസ്ഥന്മാർക്കു് ഉപദേശിച്ചതു് ?

ശ്രീരാമകൃഷ്ണദേവനു് ഗൃഹസ്ഥശിഷ്യന്മാർ നിരവധിയുണ്ടായിരുന്നു. ആ ശിഷ്യന്മാരോടു് അങ്ങേയററത്തെ ആദരവും കനിവും അദ്ദേഹം കാണിച്ചിരുന്നു. അർബ്ബുദരോഗം പിടിപെട്ടു് കാശീപുരോദ്യാനത്തിൽ താമസിച്ചതും ചികിത്സചെയ്തതും എല്ലാം ഈ ഗൃഹസ്ഥഭക്തന്മാരുടെ സഹായത്തോടെയായിരുന്നു. 'ഈശ്വരൻ മാത്രം സത്യം, മററെല്ലാം മിഥ്യ' എന്നു് അദ്ദേഹം ആവർത്തിച്ചാവർത്തിച്ചു പറയാറുണ്ടായിരുന്നു. ഗൃഹസ്ഥഭക്തന്മാരെ ഞെട്ടിക്കുംവിധമായിരുന്നു കാമകാഞ്ചനത്യാഗത്തെക്കുറിച്ചു് അദ്ദേഹത്തിന്റെ തിരുമുഖത്തുനിന്നും നിർഗ്ഗളിച്ചിരുന്ന വാണികൾ. വചനാമൃതത്തിന്റെ കർത്താവായ മഹേന്ദ്രനാഥഗുപ്തൻ, ആദ്യമായി ശ്രീരാമകൃഷ്ണദേവനെ കണ്ടുമുട്ടിയപ്പോൾ ശ്രീരാമകൃഷ്ണൻ തൊടുത്തുവിട്ട ചോദ്യശരങ്ങൾ നിശിതങ്ങളായിരുന്നു. താൻ വിവാഹിതനാണെന്നും പിതാവാണെന്നും പറഞ്ഞപ്പോൾ ഭഗവാനിലുണ്ടായ പ്രതികരണം കണ്ടു് മാസ്ററർമഹാശയൻ അമ്പരന്നുപോയി. താൻ ഏതോ ഒരു കനത്ത അപരാധം ചെയ്തുപോയിരിക്കുന്നു എന്നദ്ദേഹം

വിചാരിച്ചു. എന്നാൽ മാതൃദേവി അരുളി ച്ചെയ്തിട്ടുണ്ട്: "ഒന്നിനെയും നശിപ്പിക്കാനല്ല, എല്ലാത്തിൻേറയും പൂർണ്ണീകരണത്തിനാണ് ഈ പ്രാവശ്യം ഭഗവാൻ അവതരിച്ചിരിക്കുന്നതു്." ഗൃഹസ്ഥനായിരുന്നുകൊണ്ടും ഒരുവനു് ഈശ്വരസാക്ഷാത്കാരം സാദ്ധ്യമാണെന്നു തെളിയിച്ച അപൂർവ്വം ചില മഹാത്മാക്കളിൽ ഒരാളായിരുന്നു ഗുരുദേവൻ.

തൻെറ ഗൃഹസ്ഥശിഷ്യന്മാരോടു് അപാരമായ കരുണയും ഹൃദയം നിറഞ്ഞു തുളുമ്പുന്ന വാത്സല്യവുമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്. സുരേന്ദ്രനാഥമിത്രൻ, ബലരാമവസു, മഹേന്ദ്രനാഥഗുപ്തൻ, ഗിരീശചന്ദ്രഘോഷ്, രാമചന്ദ്രദത്തൻ തുടങ്ങിയ പ്രമാണികളായ പല ഗൃഹസ്ഥശിഷ്യന്മാരും അദ്ദേഹത്തിനുണ്ടായിരുന്നു. സംസാരികളായ ഈ ഭക്തന്മാർ സമയം കിട്ടുമ്പോഴെല്ലാം അമൃതനിഷ്യന്ദികളായ ഭഗവാൻെറ ഉപദേശങ്ങൾ ശ്രവിക്കാനും ഉൾക്കൊള്ളാനും ഓടി ഓടിവരും, ദക്ഷിണേശ്വരത്തേയ്ക്കു്. അഹൈതുകകൃപാസിന്ധുവായ അദ്ദേഹം കല്ക്കട്ടയിലെ ഗൃഹസ്ഥഭക്തന്മാരെ അനുഗ്രഹിക്കാൻവേണ്ടി അവരുടെ ഗൃഹങ്ങളിലേയ്ക്കു കൂടക്കൂടെ പോകുമായിരുന്നു. രാവിലെ പോയാൽ വൈകുന്നതുവരെ തങ്ങി, രണ്ടോ മൂന്നോ ഭക്തന്മാരുടെ വസതികളെ പരിപൂതമാക്കിയിട്ടേ ദക്ഷിണേശ്വരത്തേക്കു് മടങ്ങുകയുമുള്ളു. ഈ ഗൃഹസ്ഥഭക്തന്മാരുടെ ഗൃഹങ്ങൾ ഇപ്രകാരമുള്ള അവസരങ്ങളിൽ 'ആനന്ദക്കമ്പോള'ങ്ങളായി മാറിയിരുന്നു. ഭജനയും നൃത്തവും പ്രഭാഷണവുമായി ഇരവും പകലും മറന്നു് അവർ ആഹ്ളാദിച്ചു.

കൃസ്തുവും, ബുദ്ധനും, ശ്രീരാമകൃഷ്ണദേവനും ഗൃഹസ്ഥന്മാരുടെ മാനസികവളർച്ചക്കനുസരിച്ചു് ഉപദേശങ്ങൾ നല്കി അവരുടെ ആദ്ധ്യാത്മികചൈതന്യം ഉണരാൻ അവരെ സഹായിച്ചു. യഥാർത്ഥഗുരുക്കന്മാർ ഭക്തന്മാരെ പല തരക്കാരായി കാണും. ഓരോരുത്തർക്കും ഉൾക്കൊള്ളാൻ കഴിയുന്നതേ അവർക്കു് നല്കിയിരുന്നുള്ളു. ആദ്ധ്യാത്മികമായി കൂടുതൽ വളർച്ചപ്രാപിച്ച നരേന്ദ്രാദി ശിഷ്യന്മാർക്കു് ബാഹ്യവും ആഭ്യന്തരവുമായ സമ്പൂർണ്ണത്യാഗം ഉപദേശിച്ചു. അതേ സമയം ഗിരീശചന്ദ്രഘോഷനേയും മററു പല ഗൃഹസ്ഥന്മാരേയും പടിപടിയായി ഉയർത്തി ഭക്തരാക്കാൻ അദ്ദേഹത്തിനു സാധിച്ചു. മദ്യപനും സകല ദുർഗ്ഗുണങ്ങളുടേയും ഇരിപ്പിടവുമായ ഗിരീശൻെറ നേരെയാണു് ആ കാരുണ്യക്കടൽ ഇരമ്പിച്ചെല്ലുന്നതു്. അവിടെ കടക്കരുതെന്നു് അദ്ദേഹത്തെ വിലക്കുന്നില്ല. തൻെറ മുമ്പിലിരുന്നു് മദ്യം കുടിക്കാൻപോലും അനുവദിക്കുന്നു; ക്രമേണ തൻെറ ആദ്ധ്യാത്മിക ആകർഷണവലയത്തിലേയ്ക്കു കൊണ്ടുവരുന്നു. ദിവസത്തിൽ ഒരിക്കൽപോലും ഭഗവാനെ സ്മരിക്കാൻ സാധ്യമല്ലെന്നു് തീർത്തു പറയുന്ന ഗിരീശൻെറ മുക്ത്യാർ സ്വയം ഏററുവാങ്ങുന്നു! ക്രമേണ അദ്ദേഹം സമ്പൂർണ്ണം ഭഗവത്പാദങ്ങളിൽ സ്വയം അടിയറ വെയ്ക്കുന്നു – അതു് ഒരദ്ഭുതകരമായ കഥയാണു്. രോമാഞ്ചംകൊള്ളാതെ ആർക്കും ആ കഥ വായിക്കാൻ സാദ്ധ്യമല്ല. ഒരു മഹാത്മാവിൻെറ അഹൈതുകമായ കരുണ ഏതു പതിതനെത്തന്നെ പവിത്രനാക്കില്ല ?

ചില മാമൂൽപ്രിയന്മാരായ ഗൃഹസ്ഥഭക്തന്മാർ ഭഗവാനെ സന്ദർശിക്കാറുണ്ടായിരുന്നു. അവരോടു് അവർ ശീലിച്ചുവന്ന നിത്യകർമ്മങ്ങൾഒന്നുംതന്നെ വിടാൻ ഭഗവാൻ ആവശ്യപ്പെട്ടില്ല. ജപത്തിലാണു് ശ്രദ്ധയെങ്കിൽ ജപിക്കുക; മൂർത്തിപൂജയിലാണെങ്കിൽ പൂജിക്കുക; ധ്യാനമാണു് കൂടുതൽ ഇഷ്ടമെങ്കിൽ ആയിക്കൊള്ളു. ഭഗവാനിൽ ഉത്ക്കടമായ പ്രേമം ഉണ്ടായിരിക്കണം, എന്നുള്ളതാണു് ശ്രദ്ധേയവസ്തുത. ഒരു ഭക്ത ഭഗവാനെ സമീപിച്ചു്, ധ്യാനിക്കാനിരിക്കുമ്പോൾ തനിക്കു് ഇഷ്ടമൂർത്തിയെ ധ്യാനിക്കാൻ പററുന്നില്ലെന്നു് ആവലാതിപ്പെട്ടു. അവരോടു ഭഗവാൻ ചോദിച്ചു: "ആരുടെ രൂപമാണു നിങ്ങളുടെ മനസ്സിൽ കൂടുതൽ സ്മരണം ചെയ്യുന്നതു് ?" "എൻെറ പേരക്കിടാവിൻെറ രൂപമാണു് ഹൃദയത്തിൽ വിഹരിക്കുന്നതു്." പ്രതിവിധി എത്ര വേഗം നിർദ്ദേശിച്ചു കഴിഞ്ഞുവെന്നോ ? ഭഗവാൻ പറഞ്ഞു: "എങ്കിൽ ആ കുട്ടി അമ്പാടിയിലെ മണിവർണ്ണനാണെന്നോർച്ചു് ധ്യാനിക്കൂ." ആ നിർദ്ദേശമനുസരിച്ചതിനാൽ അവർ വിജയിക്കുകയും ചെയ്തു.

ഒന്നിനോടും ഭഗവാനു് അവജ്ഞയില്ല. പഴയതാണെന്നു പറഞ്ഞു് അപ്പാടെ നിഷേധിക്കില്ല. അതിനെ പുതിയതുമായി കൂട്ടിയി

ണക്കാൻ ശ്രമിക്കും. ശ്രീമാതൃദേവിയും ഇതേ രീതിതന്നെ അവലംബിച്ചിരുന്നു. ബാല്യ വിവാഹം പ്രചരിച്ചിരുന്ന ആ കാലത്തു് മൂടുപ ടത്തിനുള്ളിൽ ഒതുങ്ങിക്കഴിയുന്ന മാതൃദേവി– ഒരു ബ്രാഹ്മണവിധവയുടെ ധാർമ്മികജീവിതം നയിച്ചുവന്ന ദേവി – ഒരമ്മയെ ബാല്യവിവാ ഹത്തിൽനിന്നും പിൻതിരിപ്പിക്കുന്നു. ആ അമ്മ, ദേവി തന്റെ സംരംഭത്തെ അനുകൂലി ക്കും എന്നു പ്രതീക്ഷിച്ചാണു് മകളേയും കൂട്ടി ക്കൊണ്ടു് ദേവിയുടെ സമീപം പോയതു്. പക്ഷെ, ഫലം നേരെ മറിച്ചായിരുന്നു.

ഭക്തന്മാരാണെന്നു ഭാവിച്ചു് സ്വയം തങ്ങ ളുടെ കടമകളിൽനിന്നും ഒഴിഞ്ഞു മാറിക്കളയു ന്ന ഗൃഹസ്ഥന്മാരോടു് ഭഗവാനു് വെറുപ്പായി രുന്നു. ഒരു ഗൃഹസ്ഥഭക്തൻ തുടർച്ചയായി ദക്ഷി ണേശ്വരത്തു താമസിക്കാൻ അനുവാദം ചോദി ച്ചപ്പോൾ വീട്ടിൽ പോയി ഭാര്യയേയും മക്ക ളേയും സംരക്ഷിക്കാനാണു് ഭഗവാൻ നിർദ്ദേ ശിച്ചതു്. വിശന്നു പൊരിഞ്ഞു് സ്വന്തം കുഞ്ഞു് പുറത്തു കരഞ്ഞുകൊണ്ടിരിക്കുന്നു, അമ്മ അങ്ങു് പൂജാമുറിയിൽ ധ്യാനിക്കുകയാ ണത്രെ! കരയുന്ന കുഞ്ഞിനെ ഓടിവന്നു് എടു ത്തു് അതിനെ സ്നേഹവാത്സല്യം ചൊരിഞ്ഞു് ക്ഷുത്തടക്കി ശാന്തമാക്കാതെ ധ്യാനത്തിൽ മുഴു കുന്നതു് ഭക്തിയാണൊ? നിങ്ങൾക്കു് ഭാര്യ യും കുട്ടികളും ഉണ്ടെങ്കിൽ അവക്കു് അയൽവക്ക ക്കാരാണോ ചെലവിനു് കൊടുക്കുക എന്നു് ഭഗവാൻ ചോദിച്ചു. അതു ഭക്തിയല്ല. സ്വധ ർമ്മാനുഷ്ഠാനത്തിൽനിന്നും ഒഴിഞ്ഞുമാറാനുള്ള ഒരു പ്രവണതയാണു് ആ ചിന്താഗതിയെന്നും അതുകൊണ്ടു് ആദ്ധ്യാത്മികമായ പുരോഗമനം ഉണ്ടാവുകയില്ലെന്നും അദ്ദേഹം ഉപദേശിച്ചു.

ഗൃഹത്തിലിരുന്നു് ഭഗവദ്ഭജനം ചെയ്യുക വളരെ പ്രയാസമുള്ള കാര്യമാണു്. പക്ഷെ അതിനും ഉപായമുണ്ടു്. ഒരു സംസാരി എങ്ങ നെ ജീവിക്കണമെന്നോ? ഒരു വഞ്ചിപോലെ. വഞ്ചി വെള്ളത്തിനു മുകളിൽ കിടക്കുമ്പോൾ അതു് നദീതരണത്തിനു ഉപകരിക്കുന്നു. പക്ഷെ, വെള്ളം വള്ളത്തിൽ കയറാൻ അനുവ ദിച്ചാലോ? അതുപോലെയാണു് സംസാര ജീവിതവും. സംസാരം ഉള്ളിൽ കയറാൻ അനു വദിക്കരുതു്. ഒരു ഗൃഹസ്ഥനായാൽ പല കട മകളും നിർവ്വഹിക്കേണ്ടതായിട്ടുണ്ടു്. ഭഗവാനെ ഒരു കൈകൊണ്ടു് പിടിച്ചുകൊണ്ടു് ലോക ത്തിലെ കടമകൾ നിർവ്വഹിക്കുക. ഭാര്യയോടും, മക്കളോടും അച്ഛനോടും അമ്മയോടും ഉള്ള എല്ലാ കർത്തവ്യങ്ങളും നിർവ്വഹിക്കണം. പക്ഷെ, ആന്തരമായി മനസ്സിൽ എപ്പോഴും ഓർമ്മയുണ്ടാ യിരിക്കണം, അവരാരും തന്റെ സ്വന്ത മല്ലെന്നു്. കടമകൾ നിർവ്വഹിച്ചുകഴിഞ്ഞാൽ രണ്ടു കൈകളും കൂട്ടി ഭഗവത്പാദങ്ങളെ പിടി ക്കുക – അതിനു നേരത്തെ തയ്യാറാവണം. ചക്ക മുറിക്കുന്നതിനുമുമ്പായി കൈയ്യിൽ എണ്ണ പുരട്ടുംപോലെ സംസാരത്തിൽ ഇറങ്ങുംമുമ്പു ഭക്തിയാകുന്ന എണ്ണ പുരട്ടുക. പിന്നെ ചക്ക മുളഞ്ഞു് പറ്റുമെന്നു് ഭയപ്പെടുകയേ വേണ്ട.

ഗൃഹസ്ഥന്മാർക്കു് ഇതെങ്ങനെ സാദ്ധ്യ മാകും? ഇടയ്ക്കിടെ ഗൃഹത്തിലെ അന്തരീക്ഷം വിട്ടു് കുറച്ചു സമയം ഭഗവദ്ധ്യാനത്തിനായി ഏകാന്തതയിലേയ്ക്കു പോകണം. കഴിയു മെങ്കിൽ ആഴ്ചയിൽ ഒരു ദിവസം – അല്ലെ ങ്കിൽ മാസത്തിൽ ഒരു ദിവസമെങ്കിലും – ലൌകികവ്യവഹാരങ്ങളിൽനിന്നും പൂർണ്ണമായി വിരമിച്ചു് സത്സംഗത്തിനും ഭഗവദ്ഭജന ത്തിനുമായി വിനിയോഗിക്കണം.

ശ്രീരാമകൃഷ്ണദേവൻ ഒരു നാൾ 'കല്പതരു' വായി ഗൃഹസ്ഥഭക്തന്മാരെ അനുഗ്രഹിച്ചു. ഇന്നും ആ ദിവസത്തെ 'കല്പതരു ദിനം' എന്ന പേരിൽ ഭക്തന്മാർ കൊണ്ടാടുന്നു. ജനുവരി ഒന്നാം തീയതി ഒഴിവുദിവസമായതുകൊണ്ടു് അന്നു് പല ഗൃഹസ്ഥഭക്തന്മാരും കാശീപുരം ഉദ്യാനത്തിൽ എത്തിയിരുന്നു. ഗുരുദേവനു് അന്നു് കുറച്ചു സുഖം തോന്നിയ ദിവസമായി രുന്നു. ഉച്ചയ്ക്കു് മൂന്നു മണിയായപ്പോൾ ഭക്ത ന്മാരെ കണ്ടുകൊണ്ടു് അദ്ദേഹം താഴെ ഇറങ്ങി വന്നു. അദ്ദേഹം പടിക്കലേയ്ക്കു് പതുക്കെ നടന്നുതുടങ്ങി – പെട്ടെന്നു് ഗിരീശനും മററു ഭക്തന്മാരും അദ്ദേഹത്തെ പിൻതുടന്നു. അവ രെയൊക്കെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ഹൃദയം കരുണാർദ്രമായി. പെട്ടെന്നു് ഭാവസമാ ധിയിൽ മഗ്നനാവുകയും 'നിങ്ങളിലെ ചൈത ന്യം ഉണരട്ടെ' എന്നു പറഞ്ഞു് അവരെ സ്പർശിക്കുകയും ചെയ്തു. ഗുരുദേവന്റെ ഭാവാവ സ്ഥയും വരദാനഭാവത്തിലുള്ള അദ്ദേഹത്തി ന്റെ നിലയും ഭക്തന്മാരിൽ എന്തെന്നില്ലാത്ത

ഒരു ആനന്ദപ്രസരം ഉളവാക്കി. അവർ ശരീരബോധം വെടിഞ്ഞു് സ്വല്പനിമിഷങ്ങൾക്കു് ഏതോ ഒരു അവാച്യമായ നിർവൃതിയിലാണ്ടു. കണ്ടവർ കണ്ടവർ ഓടിവന്നു് അദ്ദേഹത്തിന്റെ ചരണരേണുക്കൾ ശിരസ്സിലണിഞ്ഞു. എല്ലാവരേയും അദ്ദേഹം അനുഗ്രഹിച്ചു. ഇനിയും അദ്ദേഹത്തിനു് ഈ അനുഗ്രഹഭാവം ജനങ്ങളിൽനിന്നും മറയ്ക്കുക സാദ്ധ്യമല്ല എന്നും അവർ മനസ്സിലാക്കി. പതിതനായിരുന്നാലും അദ്ദേഹത്തിന്റെ കൃപയ്ക്കു് പാത്രീഭൂതനായാൽ അവനിൽ ഈശ്വരചൈതന്യം ഉണർത്തപ്പെടുമെന്നും ബോദ്ധ്യമായി. അദ്ദേഹം ഈ അവസ്ഥയിൽ കുറച്ചു നേരം നിന്നു. കരുണയുടേയും മഹാഭാവത്തിന്റേയും ഒരു ചിറ പൊട്ടി പ്രവഹിക്കുകയായിരുന്നു അവിടമെല്ലാം. അന്നു് അദ്ദേഹത്തെ സ്പർശിച്ചവർക്കെല്ലാം ജീവിതസാഫല്യം കൈവന്നതായി അവർ എണ്ണി. അവരവരുടെ ഇഷ്ടദേവതയുടെ ദർശനം അന്നേ ദിവസം എല്ലാവർക്കും ലഭിച്ചു. ശ്രീരാമകൃഷ്ണദേവന്റെ ഒരു അപൂർവ്വദർശനമായിരുന്നു അതു്.

ഈ സംഭവത്തിനു് ഒരു പ്രത്യേകതയുണ്ടു്. ഈ ദർശനംകൊണ്ടു് ഭഗവാൻ ഗൃഹസ്ഥന്മാരെ മാത്രമേ അനുഗ്രഹിച്ചിട്ടുള്ളൂ. സന്ന്യാസിശിഷ്യന്മാർ ആരും അവിടെ തത്സമയം ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്ന ഒന്നോ രണ്ടോ പേർ ഭഗവാന്റെ സേവയിൽ വ്യാപൃതരായിരുന്നതുകൊണ്ടു് ഇതിൽ പങ്കുകൊള്ളാൻ താല്പര്യം കാണിച്ചില്ല. അതോ, ഗൃഹസ്ഥശിഷ്യന്മാരെ ഭഗവാൻ അനുഗ്രഹിക്കുന്ന സന്ദർഭമാണെന്നറിഞ്ഞു് അവർ മാറിനിന്നതോ? എങ്ങനെയുമായിക്കൊള്ളട്ടെ.

ഗൃഹസ്ഥന്മാർ പരോപകാരപ്രദങ്ങളായ പല പ്രവൃത്തികളിലും വ്യാപൃതരാകാറുണ്ടു് – പക്ഷെ,സേവചെയ്യുമ്പോൾ ഈശ്വരഭാവനയോടുകൂടി വേണം ചെയ്യാൻ– അതായതു ജീവനിൽ ശിവനെ ദർശിച്ചുകൊണ്ടു്. ജീവികളിൽ,സമസ്തങ്ങളിൽ എന്തു് കരുണയാണു് നാം കാട്ടുക? കരുണ കാണിക്കാൻ നാം ആരാണു്? ജീവനിലെ ഈശ്വരനെ നാം സേവിക്കുകയാണു് വേണ്ടതു്. ഒരിക്കൽ ഭഗവാൻ ചില ഭക്തന്മാരോടു പറഞ്ഞു: "നമ്മൾ ദയ കാണിക്കുകയല്ല, ശിവസേവ ചെയ്യുകയാണു് വേണ്ടതു്." ഈ ആശയം നരേന്ദ്രനെ അത്യന്തം ആകർഷിച്ചു. രാമകൃഷ്ണമിഷന്റെ സേവാപരമായ പ്രവർത്തനങ്ങളെല്ലാം ഈ ആശയത്തിൽനിന്നും ഉടലെടുത്തതാണു്. "ഇന്നെനിക്കൊരു പുതിയ വെളിച്ചം കിട്ടി. ഭക്തി എന്നാൽ ഈശ്വരനെ മനുഷ്യനിൽ കണ്ടുകൊണ്ടു് മനുഷ്യനെ സേവിക്കുന്നതാണെന്നു് ഇന്നു ഞാൻ മനസ്സിലാക്കി." അങ്ങനെ മാനവസേവ മാധവസേവയാക്കി കാണിച്ചുകൊടുത്തു, സ്വാമിജി. "നമ്മുടെ ഭാരതത്തിൽ ഭഗവന്നാമങ്ങൾ പാടി കണ്ണീരിൽ കുളിച്ചാൽ അതാണു് ഭക്തി എന്ന പേരിൽ അറിയപ്പെട്ടിരുന്നതു് കണ്ണടച്ചു് ധ്യാനിക്കുമ്പോൾ ഹൃദയത്തിൽ ഭഗവദ്രൂപം മിന്നിത്തിളങ്ങുന്നു. കണ്ണു തുറന്നു ചുറ്റുപാടും നോക്കുമ്പോഴും കാണുന്നതെല്ലാം അതേ ഭഗവാന്റെ പ്രതിരൂപങ്ങളാണെന്നു കണ്ടു് അവരെ സേവിക്കാറാകണം – അതാണു് ഭക്തിയുടെ പ്രായോഗികപ്രകടനം. ഭക്തൻ മടയനാകരുതു്. ഒരാൾ ഭക്തനായതുകൊണ്ടു് മടയനാകണമെന്നുണ്ടോ? അതു പാടില്ലെന്നു് ഗുരുദേവൻ പ്രത്യേകം പറഞ്ഞു. ഭക്തന്മാരുടെ ആദർശം ഹനുമാനായിരിക്കണം. ഹനുമാന്റെ നാവിൽ രാമനാമം – രോമകൂപങ്ങൾതോറും രാമമന്ത്രം. അതേ സമയം ഹനുമാൻ 'ബുദ്ധിമതാം വരിഷ്ഠൻ,' ശക്തിയിൽ അജയ്യൻ, കർമ്മകുശലൻ. ഭക്തിയും കർമ്മകുശലതയും ഒന്നിച്ചു പോകണമെന്നർത്ഥം. അതാണു് ശരിയായ ഭക്തലക്ഷണം.

അകത്തും പുറത്തും ഒരേ ചൈതന്യമാണു് വിളങ്ങുന്നതെന്നു മനസ്സിലാക്കാൻ ഭഗവത് കൃപ വേണം. ഈ ഭാവം വളർത്തിയെടുക്കാൻ മനുഷ്യന്റെ മനോവ്യാപാരത്തെ സംസ്കരിച്ചു്. ആദ്ധ്യാത്മികശക്തിയായി വളർത്തേണ്ടതുണ്ടു്, ശക്തനായ ഒരു കൂറന്റെ തലയിൽ 'ഇലക്ട്രോഡ്' ഘടിപ്പിച്ചു് ഒരു 'സ്വിച്ചു്' അമർത്തിയാൽ പട്ടിയെപ്പോലെ തലകുനിപ്പിക്കാൻ വിദ്യുച്ഛക്തിക്കു് കഴിയും – പക്ഷെ, അതു് വെറും ജഡശക്തിതന്നെയായി അവശേഷിക്കും– മനുഷ്യനിലെ മൃഗത്തെ ഉദാരവും ഉദാത്തവുമായ ഈശ്വരശക്തിയായി വളർത്തുന്നതു് ആന്തരികമായ ഒരു പരിവർത്തനമാണു്. സത്സംഗപൂർവ്വകമായ ആദ്ധ്യാത്മികജീവിതംകൊണ്ടേ ഈ പരിവർത്തനം സാദ്ധ്യമാവുകയുള്ളൂ. ഇതിൽ ഗൃഹസ്ഥനും സന്ന്യാസിക്കും ഭേദമില്ല.

ശ്രീരാമകൃഷ്ണദേവൻെറ നരലീല സമാപി ക്കാറായപ്പോഠം ഒരു ദിവസം തൻെറ വത്സല ശിഷ്യനായ നരേന്ദ്രനോട്ട ചോദിച്ചു, നരൻെറ ഏററവും വലിയ അഭിലാഷം എന്താണെന്ന്. ''ഇരുപത്തിനാലു മണിക്കൂറും സമാധിയിൽ മുഴകി ഇരിക്കാൻ. ഈ ലോകത്തെ മറക്കാൻ—'' നരേന്ദ്രൻ പറഞ്ഞു. ദയനീയമായി നരേന്ദ്രനെ നോക്കിക്കൊണ്ട് ഭഗവാൻ അരുളി: ''നീ ഇത്ര കൃപണനാണെന്ന് ഞാൻ വിചാരിച്ചില്ല. സ്വന്തം മുക്തിക്ക വെമ്പൽകൊള്ളാതെ, ചുററു പാടും കിടന്ന് എരിപൊരിക്കൊള്ളുന്ന ജീവ ന്മാർക്ക് ഒരു ആൽമരമാവുക — അതാണ വേണ്ട ത്— നരനിൽ നാരായണസേവ ചെയ്യുക — ''

ഈ ഉപദേശം കൈക്കൊണ്ടിട്ടാണ് 'ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായ ച' എന്ന ആദശ ത്തിൽ അധിഷ്ഠിതമായ ശ്രീരാമകൃഷ്ണസംഘം കെട്ടിപ്പടക്കപ്പെട്ടതു്.

തഥാഗതൻെറ കരുണയാണ് ഗുരുദേവ നിൽ നാം ദശിക്കുന്നതു്. അതിന് പാത്രമാ കാൻ ഗൃഹസ്ഥനും, സന്ന്യാസിക്കും, പണ്ഡി തന്നും, പാമരന്നും, ധനികന്നും, ദരിദ്രന്നും ഒക്കെ സാദ്ധ്യമാകാം — കമ്മയോഗം പ്രയാസമാണെ ങ്കിലും അതിൽക്കൂടെ ഈശ്വരസാക്ഷാത്കാരം നിശ്ചയമായും സാദ്ധ്യമാകുമെന്നുതന്നെയാണ് അസന്ദിഗ്ദ്ധമായ ഭാഷയിൽ ഭഗവാൻ ഗൃഹസ്ഥ ന്മാരെ സാന്ത്വനപ്പെടുത്തിയിട്ടുള്ളതു്.

---

# ശ്രീഭഗവാനുവാച

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ചേതോവിശുദ്ധ്യൈ കുരു കമ്മ യസ്മാത്—
ശുദ്ധേ മനസ്യേവ ചകാസ്തി കൃഷ്ണഃ
നോ കമ്മ കിന്ത്വീശ്വരലാഭ ഏവ
ലക്ഷ്യം പരം മാനുഷജീവിതസ്യ. 163

ചിത്തശുദ്ധിയ്ക്കുവേണ്ടി കമ്മം ചെയ്യൂ. എന്തുകൊ ണ്ടെന്നാൽ ശുദ്ധമായ മനസ്സിലേ ശ്രീകൃഷ്ണൻ പ്രകാ ശിയ്ക്കു. കമ്മമല്ല പിന്നെയോ ഈശ്വരലാഭംതന്നെ യാണ് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം.

ഭക്തസ്യ ലബ്ധേ ഭഗവത്പ്രസാദേ
കിം പിഷ്ടപേഷേണ തപശ്ശ്രമസ്യ ?
കാളാംബുദേ വർഷതി വൃക്ഷമൂലേ
കിം പൌനരുക്ത്യേന നിഷേചനസ്യ ? 164

ഭക്തനു ഭഗവത്പ്രസാദം കിട്ടിയാൽപ്പിന്നെ തപ ശ്ചര്യയുടെ പിഷ്ടപേഷണമെന്തിനു് ? മരച്ചുവട്ടിൽ കോടക്കാർ മഴ ചൊരിയുമ്പോഠം നനയുടെ ആവൃത്തി യെന്തിനു് ?

നമ്രസ്വഭാവോ ന തു ധൃഷ്ടശീലസ്—
സ്വീകത്തുമീഷ്ടേ ഭഗവത്പ്രസാദം
ധത്തും ധരിത്രീ ന ഹിമാദ്രിശൃങ്ഗം
ശക്നോതി നിമ്നാഭിമുഖീം തു ഗങ്ഗാം. 165

സ്വഭാവത്തിനു താഴ്മയുള്ളവനല്ലാതെ, ഊററം കൊണ്ടു ഞെളിഞ്ഞവൻ ഈശ്വരൻെറ പ്രസാദത്തെ ഏററിനില്ക്കാനാളാവില്ല. ഊഴിയ്ക്കല്ലാതെ ഹിമവാൻെറ കൊടുമുടിയ്ക്കു കീഴ്പോട്ടു കുതിയൊലിക്കുന്ന ഗംഗയെ ചുമന്നുകൊണ്ടിരിയ്ക്കാൻ സാധിയ്ക്കില്ല.

ഔദാര്യഭാജാം സരളാശയാനാം
ബാലോപമാനാം സുലഭോ മുകുന്ദഃ
ക്ഷുദ്രാത്മനാം വക്രധിയാം നൃണാം തു
ദൂരേ വരീവത്തി ഹൃഷീകനാഥഃ. 166

ബാലന്മാരെപ്പോലെ ബുദ്ധിയ്ക്കു സരളതയും ഔദാ ര്യവുമുള്ളവക്ക ഭഗവാനെ എളുപ്പത്തിൽ കിട്ടും. കരളിനു വളവും ചെററത്തവുമുള്ള കൂട്ടക്കാകട്ടെ ഹൃഷീകേശൻ എത്രയോ അകലെയാണ മേവുന്നതു്.

ഭക്തേന ഗമ്യോ ഭഗവാനയത്നാ—
ദ്യത്നേന ലഭ്യേത സ കമ്മഠേന
പ്രാപ്യഃ ഖലേനാപ്യതികൃച്ഛ്റതസ്സ
നൈവാഞ്ജനീയസ്സ തു ദാംഭികേന. 167

ഭക്തനു പണിപ്പെടാതെ ഭഗവാനെ കിട്ടും. കമ്മഠനു പ്രയത്നിച്ചാൽ തന്തിരുവടിയെ കിട്ടും. ദുഷ്ടനുപോലും കണക്കില്ലാതെ കഷ്ടപ്പെട്ടാൽ അവിടുത്തെ കിട്ടിയേയ്ക്കും. എന്നാൽ ധമ്മധ്വജിയ്ക്കു് (Hypocrite) തന്തിരുവടിയെ നേടാൻ കഴിയുകയേയില്ല.

മാ മാദ്യ ഹേ മർത്ത്യ ''ജഗജ്ജനന്യൈ
രത്നാനി ദത്താനി മയേ''തി മത്വാ;
ഏതാന്യമൂല്യാന്യപി തേ, മുഢാന്യാ
ലോഷ്ടായിതാനീത്യവയാഹി മൂഢ! 168

എടോ മനുഷ്യ, ''ഞാൻ ലോകമാതാവിനു രത്നങ്ങൾ വഴിപാടുചെയ്തു''വെന്നു വിചാരിച്ചു നീ ഞെളിയേണ്ട. എടോ മണ്ട, ഈ വസ്തുക്കൾ നിനക്കു വിലപിടിച്ചവയാണെങ്കിലും ഭഗവതിക്കു വെറും മണ്ണാങ്കട്ടകളാണെന്നു ധരിച്ചാലും.

സാഹങ്കൃതേ'സ്സോഽഹ'മിതി പ്രജല്പോ
മോഹാതിരേകസ്യ വിജൃംഭ ഏവ;
'ദാസോഽഹ'മിത്യാലപനം തു തസ്യ
ജ്ഞാനാനുകൂലോ വിഹിതസ്സ്വധർമ്മഃ. 169

അഹങ്കാരിയുടെ 'സോഽഹ'മെന്ന പുലമ്പൽ മൂഢതയുടെ വിലാസം മാത്രമാണ്. അവനു ജ്ഞാനമുണ്ടാവാൻ തുണയ്ക്കുന്നതായി വിധിക്കപ്പെട്ട സ്വധർമ്മമാകട്ടെ 'ദാസോഽഹ'മെന്ന ജപമാകുന്നു.

സർവ്വേശ്വരം സാധനസമ്പദാ ത്വം
കിം ക്രേതുമിച്ഛസ്യയി മൂഢബുദ്ധേ?
തദ്ദർശനം സ്യാത് കൃപയൈവ തസ്യേ-
ത്യുദ്ബുദ്ധ്യ ഭക്തിം കുരു തത്പദാബ്ജേ.

എടാ വങ്ക, നീ സർവ്വേശ്വരനെ സാധനസമ്പത്തുകൊണ്ടു വിലയ്ക്കു വാങ്ങാൻ കൊതിയ്ക്കുന്നുവോ? അവിടുത്തെ ദർശനം തന്തിരുവടിയുടെ കൃപയാൽ മാത്രമേ കൈവരുവെന്നു മനസ്സിലാക്കി അവിടുത്തെ പാദാരവിന്ദത്തിൽ ഭക്തി ശീലിച്ചാലും.

സാക്ഷാത്കൃതിഃ കേവലസാധനാനു-
ഷ്ഠാനേന കസ്യാപി കദാപി ന സ്യാത്;
കാരുണ്യശക്ത്യൈവ ജഗജ്ജനന്യാ
ബ്രഹ്മാനുഭൂതിം ലഭതേ മനുഷ്യഃ. 171

സാക്ഷാത്കാരം വെറും സാധനാനുഷ്ഠാനംകൊണ്ട് ഒരുത്തനും ഒരിക്കലും സിദ്ധിയ്ക്കില്ല. ജഗദംബികയുടെ കാരുണ്യശക്തികൊണ്ടുമാത്രമേ മനുഷ്യനു ബ്രഹ്മാനുഭൂതി കൈവരൂ.

തവാസനം തേ നിയമാൻ യമാംശ്ച
ത്വദ്ധാരണാം തേ പ്രണിധിം സമാധിം
പ്രത്യാഹൃതിം പ്രാണജയം ച ദൃഷ്ട്വാ
ദേഹിൻ, കിമീഷദ് ബിഭിയാന്മുകുന്ദഃ? 172

ഹേ ജീവ, നിന്റെ ആസനത്തെയും നിന്റെ യമനിയമങ്ങളെയും, നിന്റെ ധാരണയെയും, നിന്റെ ധ്യാനസമാധികളെയും പ്രത്യാഹാരപ്രാണായാമങ്ങളെയും കണ്ടാൽ മുകുന്ദൻ ലേശം പേടിയ്ക്കുമോ?

ശൃണ്വന്തു ലീലാം, കലയന്തു മൂർത്തിം,
ഗായന്തു നാമാനി, നമന്തു പാദൌ
ലക്ഷ്മീപതേസ്തത്കരുണാം വിനാ തു
തസ്യോപലംഭം ന നരാ ലഭന്തേ. 173

ലക്ഷ്മീപതിയുടെ ലീല കേൾക്കട്ടെ; സ്വരൂപം ധ്യാനിയ്ക്കട്ടെ; നാമങ്ങൾ പാടട്ടെ; പാദങ്ങൾ കൂപ്പട്ടെ! അവിടുത്തെ കരുണ കൂടാതെ അവിടുത്തെ ദർശനമാകട്ടെ മനുഷ്യർക്കു കിട്ടില്ല.

വേദാന്തവാചാം ശ്രവണം വിചാരം
ഗാഢം നിദിധ്യാസനമപ്യജസ്രം
കുർവ്വന്തു; ഗോവിന്ദകൃപാം വിനാ തു
നാത്മാനുഭൂതിം മനുജാ ലഭന്തേ. 174

വേദാന്തവാക്യങ്ങളുടെ ശ്രവണവും മനനവും ഗാഢമായ നിദിധ്യാസനവും നിരന്തരം ചെയ്തോട്ടെ. എന്നാൽ ഗോവിന്ദന്റെ കൃപ കൂടാതെ മനുഷ്യർക്ക് ആത്മസാക്ഷാത്കാരം കൈവരില്ല.

സ്വാധ്യായഹോമവ്രതദക്ഷിണാദ്യൈർ-
നാനാപ്രകാരൈഃ പുരുഷപ്രയത്നൈഃ
നോപാർജ്യതേ തത്കരുണാം വിനേശ-
സ്തസ്മാദഹന്താം ത്യജ മൂഢബുദ്ധേ. 175

ഈശ്വരനെ, തന്തിരുവടിയുടെ കരുണ കൂടാതെ, സ്വാധ്യായം, ഹോമം, വ്രതം, ദക്ഷിണ മുതലായ പല തരത്തിലുള്ള പുരുഷപ്രയത്നങ്ങൾകൊണ്ടൊന്നും നേടാൻ സാധിയ്ക്കില്ല. ആകയാൽ ഹേ മൂഢ, അഹങ്കാരമുപേക്ഷിച്ചാലും.

'പരോപകാരാനഹമാചരാമീ'-
ത്യഹങ്കൃതിം മാം കുരു ഹേ ശരീരിൻ;
വിഭാവയോപാത്തനരാദിരൂപം
ഭജാമി നാരായണമിത്യജസ്രം. 176

അല്ലേ ജീവ, 'ഞാൻ പരോപകാരങ്ങൾ ചെയ്യുന്നു' എന്നഹങ്കരിക്കരുത്. 'മനുഷ്യാദിരൂപം കൈക്കൊണ്ടിരിക്കുന്ന നാരായണനെ സേവിക്കുകയാണു ഞാൻ' എന്നെപ്പോഴുമോർത്തുകൊൾക.

സിദ്ധ്യേദ്വിമുക്തിഃ കൃപയൈവ വിഷ്ണോസ്-
സ്യാത് സാ കൃപാഹങ്കൃതിനാശ ഏവ
നശ്യേദഹന്താ പരയൈവ ഭക്ത്യാ;
തദ്ഭക്തിരേകാ നൃഭിരർജ്ജനീയാ. 177

മോക്ഷം വിഷ്ണുവിന്റെ കൃപകൊണ്ടേ കിട്ടൂ. ആ കൃപ അഹങ്കാരം നശിക്കുമ്പോഴേ ഉണ്ടാവൂ. അഹങ്കാരം പരയായ ഭക്തികൊണ്ടേ നശിക്കൂ. ആകയാൽ ഭക്തി മാത്രമാണ് മനുഷ്യർ നേടേണ്ടതു്.

സാമ്രാജ്യഭുക്തേരണിമാദിസിദ്ധേസ്–
സ്വർഗ്ഗാനുഭൂതേരഭവോപലബ്ധേഃ
ജാഗർത്ത്യുപായോഽഖിലവസ്തുജാതേ–
ർഭക്തേസ്തു വർത്തി ന കോഽപ്യുപായഃ. 178

സാമ്രാജ്യം ഭുജിക്കാനും, അണിമാദികൾ നേടാനും, സ്വർഗ്ഗമനുഭവിക്കാനും, മോക്ഷം നുകരാനും, എല്ലാ കാര്യത്തിനും ഉപായമുണ്ട്. എന്നാൽ ഭക്തി സമ്പാദിക്കാൻ യാതൊരുപായവുമില്ല.

നിഷ്കാരണാം യോഗിവരൈർദുരാപാം
വിഷ്ണോഃ കൃപാം തത്പദയോ രതിം ച
മർത്ത്യസ്തപോയജ്ഞജപാദിമൂല്യം
ദത്വാപ്യദത്വാപി ന ലബ്ധുമീഷ്ടേ. 179

യോഗീശ്വരന്മാർക്കുപോലും ദുർല്ലഭവും നിഷ്കാരണവുമായ വിഷ്ണുവിന്റെ കരുണയും തന്തിരുവടിയുടെ ചരണങ്ങളിൽ ഭക്തിയും നേടാൻ മനുഷ്യൻ തപസ്സ്, യജ്ഞം, ജപം തുടങ്ങിയ വില കൊടുത്താലും കൊടുക്കാഞ്ഞാലും, ആളാവില്ല.

ഈശസ്യ നിർമൂലകൃപാസമീര
ആവാതി സർവ്വത്ര ച സർവ്വദാ ച;
ചേതഃ കപാടഃ പിഹിതോഽസ്തി യസ്മാ–
ത്തസ്മാന്ന തസ്യാനുഭവഃ പ്രസിദ്ധ്യേത്. 180

ഈശ്വരന്റെ അഹേതുക കൃപയാകുന്ന കാററ് എങ്ങും എപ്പോഴും വീശുന്നുണ്ട്. കരളിന്റെ വാതിൽ അടച്ചിരിക്കുന്നതുകൊണ്ടാണ് അതിന്റെ അനുഭവം സിദ്ധിക്കാത്തത്.

വേദാന്തശാസ്ത്രേഷു വിശാരദത്വം
നാവശ്യകം ശ്രീഹരിപാദലബ്ധ്യൈ;
ശ്രദ്ധാപ്രവൃത്തിശ്ച തദീയ നാമ–
സങ്കീർത്തനേ നൂനമലം തദാപ്ത്യൈ. 181

ശ്രീഹരിയുടെ തൃക്കാലടി നേടാൻ വേദാന്തശാസ്ത്രങ്ങളിൽ പാണ്ഡിത്യമാവശ്യമില്ല. അതു കിട്ടാൻ തന്തിരുവടിയുടെ നാമസങ്കീർത്തനത്തിൽ ശ്രദ്ധയും പ്രവൃത്തിയും മാത്രം മതി, തീർച്ച.

നാമൈവ വിഷ്ണോരലമാത്മമുക്ത്യൈ
ശാസ്ത്രാദിവിദ്യാ തു പരസ്യ മുക്ത്യൈ
കാർഷ്ണായസീ സൂചിരലം സ്വഹത്യൈ
ശസ്ത്രാദിസമ്പത്തു പരസ്യ ഹത്യൈ. 182

അവനവന്റെ മുക്തിക്കു വിഷ്ണുവിന്റെ നാമം മാത്രം മതി. ശാസ്ത്രം മുതലായ വിദ്യയാകട്ടെ അന്യന്റെ മുക്തിക്കാണ്. ആത്മഹത്യയ്ക്ക് ഒരു കാരിരുമ്പു സൂചിയേ വേണ്ടു, ശസ്ത്രാദിസമ്പത്താണെങ്കിൽ പരഹത്യയ്ക്കുള്ളതാകുന്നു.

ശശ്വന്മൃഡാന്യാഃ പരിപാവനാനി
നാമാനി സങ്കീർത്തയതോ നരസ്യ
തീർത്ഥേന കിം ? ക്ഷേത്രസപര്യയാ കിം ?
ജ്ഞാനേന കിം ? യോഗസമാധിനാ കിം ?

ഭഗവതിയുടെ പുണ്യനാമങ്ങൾ സദാ കീർത്തിച്ചുകൊണ്ടിരിക്കുന്ന മനുഷ്യനു തീർത്ഥസ്നാനമെന്തിന് ? ക്ഷേത്രദർശനമെന്തിന് ? ജ്ഞാനമെന്തിന് ? സമാധിയെന്തിന് ?

ഏകാന്തഭക്തോ ഭുവനസ്യ മാതു–
സ്തന്നാമഗാനൈകപരായണസ്സ്യാത്.
വിക്ഷിപ്തഭക്തസ്തു കരോതി നിത്യ–
നൈമിത്തികാദീനിതരാംശ്ച ധർമ്മാൻ. 184

വിശ്വജനനിയുടെ ഏകാന്തഭക്തൻ തന്തിരുവടിയുടെ നാമഗാനത്തിൽ മാത്രം നിരതനായിരിക്കും. വിക്ഷിപ്തഭക്തനാകട്ടെ നിത്യനൈമിത്തികാദികളായ മററു ധർമ്മങ്ങളെയും ചെയ്യും.

ശൃണ്വൻ കഥാം, നാമ ഗൃണൻ, സ്വരൂപം
ധ്യായൻ, പദാബ്ജം പ്രഭജൻ സമർച്ചൻ,
മൂർധ്നാ നമൻ, ദാസ്യസഖിത്വവൃത്തീ
കുർവ്വൻ പ്രപന്നോ ഭവ ഭദ്രകാള്യാഃ. 185

കഥ കേട്ടും നാമം ജപിച്ചും സ്വരൂപം ധ്യാനിച്ചും തൃക്കാലടി സേവിച്ചും പൂജിച്ചും തലമുട്ടി വന്ദിച്ചും ദാസ്യവും സഖ്യവുമാചരിച്ചും ഭദ്രകാളിക്ക് ആത്മനിവേദനം ചെയ്യാലും.

നിരന്തരം ശ്രീഹരിനാമധേയം
ഗൃണാതി യസ്തസ്യ ദൃഢവ്രതസ്യ
പ്രയാണകാലേ സ്വയമേവ നാമ
വിമൂർച്ഛിതസ്യാപ്യുദിയാന്മുഖാബ്ജാത്. 186

ആരാണോ ശ്രീഹരിയുടെ നാമധേയത്തെ ഇടവിടാതെ ഉരുവിടുന്നതു്, മരണസമയത്തു തന്റേടം കെട്ടുകിടക്കുകയാണെങ്കിൽക്കൂടി ദൃഢവ്രതനായ അവന്റെ വായിൽനിന്നു നാമം താനേ പുറപ്പെടും.

യാഗേന ദാനേന തപസ്യയാ വാ
ത്യാഗേന സാംഖ്യേന സമാധിനാ വാ
താവന്ന സമ്പ്രീതിമുപൈതി യാവദ്–
ഭക്ത്യാ സ്വയം തുഷ്യതി ഭദ്രകാളീ. 187

ഭദ്രകാളി ഭക്തികൊണ്ട് എത്രമാത്രം താനേതാൻ സന്തോഷിക്കുമോ, അത്രയൊന്നും യാഗംകൊണ്ടോ ദാനംകൊണ്ടോ തപസ്സുകൊണ്ടോ ത്യാഗംകൊണ്ടോ ജ്ഞാനംകൊണ്ടോ യോഗംകൊണ്ടോ പ്രസാദിക്കുന്നതല്ല.

സർവാണി സന്ധ്യാച്ചനശൌചയജ്ഞ-
ശ്രാദ്ധാദികർമ്മാണി പരിത്യജാമി;
കാത്യായനീപാവനനാമഗാനാ-
ദന്യം ന ധർമ്മം കമപി ശ്രയേഽഹം. 188

സന്ധ്യാവന്ദനം, ശൌചം, യാഗം, ശ്രാദ്ധം തുടങ്ങിയ സകലകർമ്മങ്ങളേയും ഞാൻ വെടിയുകയാണ്. ഭഗവതിയുടെ പാവനമായ നാമകീർത്തനമല്ലാതെ വേറെ യാതൊരു ധർമ്മത്തെയും ഞാനാശ്രയിക്കില്ല.

വിശ്വസ്യ മാതുശ്ശുഭനാമധേയ-
മുച്ചൈർമയാ കീർത്തിതമേകവാരം;
തേനൈവ വിധ്വസ്തസമസ്തപാപം
മാം സംപ്രഷ്ടുമീഷ്ടേ കിമു ധർമ്മരാജഃ ? 189

ലോകമാതാവിന്റെ തിരുനാമം ഞാനൊരു പ്രാവശ്യം ഉറക്കെ കീർത്തിച്ചു. അതുകൊണ്ടുതന്നെ സകല പാപവും തവിടുപൊടിയായ എന്നെ തൊടാൻ ധർമ്മരാജനാളാകുമോ ?

കാളീതി ഗൌരീതി ശിവേതി ദുർഗേ-
ത്യംബേതി നാമാന്യനുകീർത്തയന്തം
നിഷ്പാതകം മാം പ്രസഭം ഗ്രഹീതും
പശ്യാമി കാലസ്യ ധൃതിർയദി സ്യാത്. 190

കാളീ എന്നും ഗൌരീ എന്നും ശിവാ എന്നും ദുർഗാ എന്നും അംബാ എന്നും തിരുനാമങ്ങൾ കീർത്തിച്ചുകൊണ്ടിരിക്കുന്ന പാപമററ എന്നെ ബലാൽക്കാരേണ പിടിക്കാൻ കാലനു ധൈര്യമുണ്ടോ എന്നു ഞാനൊന്നു നോക്കട്ടെ.

ഏതാദൃശോ നാമനി ചണ്ഡികായാശ്-
ശ്രദ്ധാതിരേകസ്സകലൈർ മനുഷ്യൈഃ
സമ്പാദനീയഃ കഠിനശ്രമേണ
യസ്മാദപരീയാൻ ന പരോഽസ്തി ലാഭഃ. 191

ഭഗവതിയുടെ തിരുനാമത്തിൽ ഇങ്ങനത്തെ അതിവിശ്വാസം സകല ജനങ്ങളും കഠിനപ്രയത്നംകൊണ്ടു സമ്പാദിക്കേണ്ടതാണ്. അതിനെക്കാൾ മേലെ ഒരു നേട്ടം വേറെയില്ല.

---

# ശരണം പ്രപദ്യേ

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

യുദ്ധാരംഭത്തിൽ ധർമ്മസമ്മൂഢചേതസ്സായി വിഷാദവിവശനായിപ്പോയ അർജ്ജുനനോട് വിസ്തരിച്ചുള്ള തത്ത്വോപദേശത്തിന്നുശേഷം ഭഗവാൻ പറഞ്ഞു:

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

എല്ലാ ധർമ്മങ്ങളേയും കൈവിട്ട് എന്നെ മാത്രമായി ശരണം പ്രാപിക്കൂ. ഞാൻ നിന്നെ എല്ലാപാപങ്ങളിൽനിന്നും മോചിപ്പിക്കാം. വ്യസനിക്കേണ്ട. (മഹാഭാരതം, ഭീഷ്മപർവ്വം, അധ്യായം 42.)

പഥ്യാപഥ്യങ്ങളെക്കുറിച്ച് പുതുതായി ഒരറിവുകിട്ടിയ ഒരാൾക്ക് തനിക്കതിന്നുമുമ്പു പററിപ്പോയ അപഥ്യങ്ങളെച്ചൊല്ലി മനസ്സിന്നു് ക്ലേശമുണ്ടാവാം, ആ അപഥ്യങ്ങൾ കാരണം തന്റെ ആരോഗ്യത്തിന്നു വന്നുപെട്ട വൈകല്യത്തിന്നു് പ്രതിവിധിയെന്ത് എന്നറിയാൻ ആഗ്രഹവുമുണ്ടാവാം. അതിനാൽ, അയാൾക്കപ്പോൾ ആ പ്രതിവിധി പറഞ്ഞുകൊടുക്കുന്നതു് ആവശ്യമാണല്ലൊ. അതുപോലെ, പുതുതായി ഒരു ധർമ്മബോധം കൈവന്ന ആൾക്ക് മുമ്പു താൻ ചെയ്തുപോയ അധർമ്മങ്ങളെ ച്ചൊല്ലി മനക്ലേശമുണ്ടാവാം; ആ അധർമ്മങ്ങളുടെ ഫലമായ പാപങ്ങളിൽനിന്നു് മുക്തി കിട്ടാൻ വഴിയെന്ത് എന്ന ജിജ്ഞാസയുമുണ്ടാവാം. അതിനാൽ, അയാൾക്കപ്പോൾ ഒരു പാപമോചനോപായം ഉപദേശിക്കുന്നതു് ആവശ്യമാണ്. ആ നിലയ്ക്കിവിടെ ഭഗവാൻ അർജ്ജുനനെ "മാ ശുചഃ" എന്നാശ്വസിപ്പിച്ചതു യുക്തംതന്നെ.

എന്നാൽ, ഭഗവാൻ എന്തിനിവിടെ അർജ്ജുനനോട് തന്നെ ശരണംപ്രാപിക്കാൻ പറഞ്ഞു ? ശരണം പ്രാപിച്ചാലേ പാപമോചനം നല്കാവൂ എന്നു് വല്ല നിയമവുമുണ്ടോ ? എല്ലാവരും തന്റെ കാല്ക്കൽവന്നു കാണണം എന്ന

ദുഷ്പ്രഭുത്വത്തിന്റെ ദുരാഗ്രഹം ഭഗവാനേയും തീണ്ടിയിരുന്നുവോ ? പിന്നെ,

യത്ശ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.

എന്ന് ആദ്യമേ ഭഗവാനെ ശരണംപ്രാപിച്ചിരുന്നില്ലേ അർജ്ജുനൻ? അപ്പോഠം, എന്തിന് വീണ്ടുമൊരു 'ശരണം വ്രജ'? ആലോചിച്ചു നോക്കാം.

നമുക്കൊന്ന് സങ്കല്പിച്ചു നോക്കുക: മററുള്ളവരുടെ പലേ തരത്തിലുള്ള ആനുകൂല്യംകൊണ്ടാണ് നാം കഴിഞ്ഞുകൂടുന്നത്, ആ ആനുകൂല്യമുണ്ടെങ്കിലേ നമുക്ക് കഴിഞ്ഞുകൂടാൻ പററു; എത്രത്തോളമാണോ മററുള്ളവരുടെ ആനുകൂല്യം നേടാൻ സാധിക്കുന്നത്, അത്രത്തോളമാണ് ജീവിതത്തിൽ വിജയം നേടാൻ സാധിക്കുക; മററുള്ളവരുടെ ആനുകൂല്യം കിട്ടണമെങ്കിൽ അവരെ സന്തോഷിപ്പിച്ചേ കഴിയൂ; അതിനാൽ, മററുള്ളവരെ സന്തോഷിപ്പിക്കാൻ നാം ബദ്ധശ്രദ്ധരായിരിക്കണം. ഇങ്ങനെ ആലോചിച്ച് നാം ബോധപൂർവ്വം മററുള്ളവരെ സന്തോഷിപ്പിക്കാൻ ശ്രമിച്ചുതുടങ്ങുന്നു; അതിൻഫലമായി ചില നേട്ടങ്ങഠം കൈവരുന്നതോടെ നാം പരപ്രീണനത്തെ പരമപ്രമാണമാക്കി പ്രവർത്തിക്കാനും തുടങ്ങുന്നു; കുറെക്കഴിയുമ്പോഴേയ്ക്ക്, മറെറാന്നും നോക്കാതെ, എല്ലാവരേയും എല്ലായ്പ്പോഴും എല്ലാവിധത്തിലും സന്തോഷിപ്പിയ്ക്കാൻ കിണഞ്ഞു ശ്രമിയ്ക്കൽ നമ്മുടെ ഒരു ശീലമായിത്തീരുകയും ചെയ്യുന്നു.

അങ്ങനെയിരിക്കെ കാറെറാന്നു മാറിവീശുന്നു. മററുള്ളവരെ സന്തോഷിപ്പിക്കണം എന്ന തോന്നലും അതിന്നനുസരിച്ച പ്രവൃത്തിയും എല്ലാം നല്ലതുതന്നെ, അതൊക്കെ സമബുദ്ധി അഭ്യസിയ്ക്കലാണല്ലൊ. എന്നാൽ, മറെറല്ലാം മറന്ന് പരപ്രീണനത്തെത്തന്നെ പരമപ്രമാണമാക്കുക എന്നതുണ്ടല്ലൊ, അതത്ര ശരിയാണോ എന്ന് സംശയമാണ്. നോക്കൂ, ലോകത്തിൽ പല തരക്കാരുമുണ്ട്; തികഞ്ഞ ത്യാഗികളും മുഴുത്ത ലോഭികളും, സത്യവ്രതന്മാരും പെരുങ്കള്ളന്മാരും, ജിതാത്മാക്കളും ഇന്ദ്രിയാരാമന്മാരും എല്ലാം ഉണ്ട്. ഈ വ്യത്യാസമൊന്നും കണക്കാക്കാതെ എല്ലാവരേയും ഒരുപോലെ സന്തോഷിപ്പിക്കാൻ പുറപ്പെട്ടാലോ ? പലപ്പോഴും അത് കടുത്ത അധർമ്മത്തിന്ന് കീഴടങ്ങലായിത്തീരില്ലേ ? സ്വാതന്ത്ര്യത്തിന്റെ പരമകാഷ്ഠയാവില്ലേ ? അതിനാൽ, ധർമ്മാവിരുദ്ധമായിട്ടുവേണം ആരെസ്സന്തോഷിപ്പിക്കാനും, എന്ന് നാം നിഷ്കർഷിച്ചേ കഴിയൂ; ധർമ്മത്തിന്നുവേണ്ടി, വേണ്ടിവന്നാൽ ആരേയും അങ്ങേയററം മുഷിപ്പിക്കാനും നാം തയ്യാറായേ കഴിയൂ; അതിന്നുള്ള ധൈര്യം നാം സമ്പാദിച്ചേ കഴിയൂ – ഇങ്ങനെയൊക്കെ ഒരാഠം, സംഗതിവശാൽ, നമ്മോടു പറയുന്നു, അതയാഠം യുക്തിയുക്തമായി ഉള്ളിൽത്തട്ടുമാറ് ആവർത്തിച്ചു പറകയും ചെയ്യുന്നു. ക്രമേണ നമുക്ക് അപ്പറയുന്നതിൽ കാര്യമുണ്ടെന്ന് തോന്നിത്തുടങ്ങുന്നു, ആ തോന്നൽ ബലപ്പെട്ടുവരുന്തോറും നമുക്ക് നമ്മുടെ പലേ മുൻചെയ്തികളെക്കുറിച്ചും ഒരനുതാപം അനുഭവപ്പെട്ടുതുടങ്ങുന്നു. അത് വർദ്ധിച്ചു വർദ്ധിച്ച് ഒടുവിൽ നമുക്ക് ഇരിയ്ക്കപ്പൊറുതിയില്ലെന്ന ഒരു നില വന്നുചേരുകയും ചെയ്യുന്നു. അപ്പോഠം നാം എന്താണ് ചെയ്യുക ? മറെറാന്നുമല്ല: ആരാണോ നമുക്ക് ധർമ്മമാർഗ്ഗത്തിൽ ആ പുതിയ വെളിച്ചം കാണിച്ചു തന്നത്, അയാളെ സമീപിയ്ക്കും; എന്നിട്ട്, നമ്മുടെ ഹൃദയം അയാളുടെ മുമ്പിൽ മലക്കെത്തുറന്നുവെയ്ക്കും. എന്നുവെച്ചാൽ, തെററായ ധർമ്മബോധം കാരണം നമുക്ക് ഇന്നയിന്ന തെററുകഠം പററിപ്പോയിട്ടുണ്ട്, അവയെച്ചൊല്ലി നമുക്കിന്ന് കലശലായ മനസ്താപം തോന്നുന്നുമുണ്ട് എന്ന് നാം അയാളോട് തുറന്നു പറയും എന്നർത്ഥം. ഇങ്ങനെ തുറന്നു പറയുന്നത് നമ്മുടെ ഹൃദയത്തെ മഥിച്ചുകൊണ്ടിരിക്കുന്ന ദുഃഖത്തിൽനിന്ന് നിവൃത്തി കിട്ടാനാണല്ലൊ, ചെയ്തുപോയ അധർമ്മങ്ങളുടെ ഫലമായ പാപങ്ങളിൽനിന്ന് രക്ഷ കിട്ടാനാണല്ലൊ. അതിനാൽ ഈ തുറന്നു പറയൽ, വാസ്തവത്തിൽ, ഒരു ശരണം പ്രാപിയ്ക്കൽതന്നെയാണ്. അതുവഴി നമുക്ക് പാപമുക്തി കിട്ടുകയും ചെയ്യും. എങ്ങനെയെന്നാൽ: നാം ബോധപൂർവ്വമായി നല്ലതോ ചീത്തയോ ആയ ഏതു പ്രവൃത്തി ചെയ്യുമ്പോഴും അതിന്റെ ഒരടയാളം നമ്മുടെ ഉള്ളിൽപ്പതിയും. സംസ്കാരം എന്നോ, വാസന എന്നോ പറയുന്ന ഈ അടയാളം വീണ്ടും നമ്മെ നല്ലതോ ചീത്തയോ ആയ അതേ വിധത്തിലുള്ള പ്രവൃത്തി ചെയ്യാൻ പ്രേരിപ്പിക്കുകയും

ചെയ്യും. അതിനാലാണ്, ത്യാഗംചെയ്ത ആരംക്ക് വീണ്ടും ത്യാഗം ചെയ്യാനും തട്ടിപ്പറിച്ച ആരംക്ക് വീണ്ടും തട്ടിപ്പറിയ്ക്കാനും ഒരു തോന്നൽ ഉണ്ടാകുന്നതു്. ഇങ്ങനെ ഒരധർമ്മം ചെയ്താൽ വീണ്ടും അതേ രീതിയിലുള്ള അധർമ്മം ചെയ്യാൻ പ്രേരണ നല്കിക്കൊണ്ട് നമ്മുടെ ഉള്ളിൽപ്പതിഞ്ഞുകിടക്കുന്ന ആ അധർമ്മവാസനയുണ്ടല്ലൊ, അതിനെയാണ് ആ അധർമ്മത്തിന്റെ ഫലമായ പാപം എന്നു പറയുന്നതു്. അപ്പോരം, ഒരധർമ്മത്തിന്റെ പാപം നശിയ്ക്കുക എന്നുവെച്ചാൽ അതിന്റെ വാസന ഉള്ളിൽനിന്നു് മാഞ്ഞു പോവുകയാണ്. ഈ വാസന എങ്ങനെ മാഞ്ഞു പോവും? ഇതിനെ എങ്ങനെ മാച്ചുകളയും? അതിന്നെതിരായ വാസനയെ സൃഷ്ടിച്ചിട്ടു തന്നെ. പായയുടെ ചുരുരംച്ച ഇല്ലാതാക്കാൻ അതിനെ വിപരീതം ചുരുട്ടുന്നതുപോലെയാണിതു് എന്നു പറയാം. കളവു പറഞ്ഞതിന്റെ പാപം തീരാൻ കളവു പറയരുതു് എന്ന വാസനയെ ഉണ്ടാക്കുകയാണ് വേണ്ടതു്. ഇതുണ്ടാക്കാൻ തദനുരൂപമായ ബോധത്തെ ഉണ്ടാക്കുകയും. കളവു പറയരുതു് എന്ന ബോധം ഉള്ളിൽ സുദൃഢമായി ഊന്നിയാൽ കളവു പറഞ്ഞതിന്റെ പാപം പോവും എന്നർത്ഥം. നാം ഇന്നയിന്ന അധർമ്മങ്ങരം ചെയ്തുപോയിട്ടുണ്ട് എന്നു് ഒരാളോടു് വ്യസനപൂർവ്വം ഏററു പറയുമ്പോരം തീർച്ചയായും മേലാൽ ആ അധർമ്മങ്ങരം ചെയ്യരുതു് എന്ന തോന്നലും നമുക്കുണ്ടായിരിയ്ക്കുമല്ലൊ. അതിനാൽ, അപ്പോരം അവിടെ ആ അധർമ്മങ്ങരംക്കെതിരായ വാസന ഉണ്ടാവലുണ്ട്, തന്മൂലം ആ അധർമ്മങ്ങളുടെ വാസനകരം മാഞ്ഞുപോവലുമുണ്ട്. അങ്ങനെ നാം ഒരാളെ ശരണം പ്രാപിച്ചാൽ, നാം ചെയ്തു പോയ അധർമ്മങ്ങരം അയാളോടു് തുറന്നു പറഞ്ഞാൽ, ആ അധർമ്മങ്ങളുടെ പാപം നശിച്ചു പോവും, സംശയമില്ല.

എന്നാൽ, ഒന്നുണ്ട്, ആ ശരണം പ്രാപിയ്ക്കൽ ശരിയ്ക്കു് ശരണം പ്രാപിയ്ക്കൽതന്നെയാവണം, ആ തുറന്നു പറയൽ ശരിയ്ക്കു തുറന്നു പറയൽ തന്നെയാവണം. എന്നുവെച്ചാൽ, മററാരുടെ മുമ്പിലും ചെയ്യാത്ത മാതിരി അഥവാ ചെയ്യാൻ നാം ധൈര്യപ്പെടാത്ത മാതിരി, നമുക്കു് പുതിയ ധർമ്മമാർഗ്ഗം കാണിച്ചുതന്ന ആളുടെ മുമ്പിൽ നാം നമ്മുടെ ഹൃദയം തുറന്നു വെയ്ക്കണം എന്നർത്ഥം. വേറെ നാലാളോടും പറയാവുന്ന കാര്യങ്ങളേ നാം അയാളോടും പറയുന്നുള്ളൂ എന്നു വെച്ചാൽ അതിന്നർത്ഥം നാം അയാളോടു് നമ്മുടെ തെററുകരം എല്ലാം തുറന്നു പറയുന്നില്ല എന്നാണ്. മററുള്ളവരെ സന്തോഷിപ്പിയ്ക്കാൻവേണ്ടി ചിരിച്ചിട്ടുണ്ട്, കളിച്ചിട്ടുണ്ട്, കളവു പറഞ്ഞിട്ടുണ്ട് എന്നൊക്കെ, ഒരു പക്ഷേ, നാം നമ്മുടെ കൂട്ടുകാരുടെ മുമ്പിൽ ചിലപ്പോരം സമ്മതിച്ചേയ്ക്കാം. എന്നാൽ, ചിലപ്പോരം ചിലരെ സന്തോഷിപ്പിയ്ക്കാൻവേണ്ടി പറയാൻ കൊള്ളരുതാത്ത പലേ വഷളത്തങ്ങളും കാട്ടിയിട്ടുണ്ട് എന്നു് നാം തീർച്ചയായും അങ്ങനെ ആരുടെ മുമ്പിലും സമ്മതിച്ചു കൊടുക്കില്ല. നമുക്കു് ധാർമ്മികമായി പുതിയ ഒരു വെളിച്ചം കാട്ടിത്തന്ന ആളുടെ മുമ്പിലാകട്ടെ, നാം ആ വക കാര്യങ്ങളും, ഒട്ടും മൂടിവെയ്ക്കാതെ, സമ്മതിച്ചേ തീരൂ്രതാനും. അതില്ലെങ്കിൽ, ആ മൂടിവെച്ച അധർമ്മങ്ങരംക്കെതിരായ വാസനകരം അവിടെ ഉൽപ്പാദിപ്പിയ്ക്കപ്പെടില്ല, തന്മൂലം ആ അധർമ്മങ്ങളുടെ പാപങ്ങരം ക്ഷയിയ്ക്കുകയുമില്ല.

എന്നു മാത്രമല്ല: നല്ലതും ചീത്തയും ആയ എത്രയോ വാസനകരം കൂടിക്കലർന്നുകിടക്കുകയാണല്ലൊ നമ്മുടെ ഹൃദയത്തിൽ. അപ്പോരം, അതിൽനിന്നു് ചിലവയെ നിർമ്മൂലനം ചെയ്യണമെങ്കിൽ ഹൃദയം മുഴക്കെ ഒരു നല്ല തിരച്ചൽ നടത്തേണ്ടിവരും, എല്ലാം ഒന്നെടുത്തു നന്നായി കുടയേണ്ടി വരും. അതിനാൽ, നാം നമ്മുടെ ഹൃദയത്തിലുള്ളതെല്ലാം, നന്മയും തിന്മയും എല്ലാം, നമുക്കു് പുതിയ ധർമ്മമാർഗ്ഗം കാണിച്ചുതന്ന ആളുടെ മുമ്പിൽ സമർപ്പിയ്ക്കേണ്ടിവരും. എന്നാലേ നമ്മുടെ പാപഭാരം ഒഴിയൂ, എന്നാൽ അതൊഴിയുകയും ചെയ്യും.

ഇവിടെ ഒരു ശങ്ക വരാം: എന്തിനു് ഈ ഹൃദയസമർപ്പണമൊക്കെ? ധർമ്മവാസനയെ സൃഷ്ടിച്ചു് അധർമ്മവാസനയെ നശിപ്പിയ്ക്കുകയാണല്ലൊ ഇവിടെ കാര്യം. അതിന്നു് ഇന്നയിന്ന അധർമ്മങ്ങരം നാം ചെയ്തുപോയിട്ടുണ്ട് എന്നു് സ്വയം ഖേദം സമ്മതിച്ചാൽത്തന്നെ പോരേ? അങ്ങനെയായാൽത്തന്നെ ധർമ്മവാസന ഉണ്ടാവുകയും അധർമ്മവാസന ഇല്ലാ

താവുകയും ചെയ്യില്ലേ ? നാം കളവു് പറഞ്ഞിട്ടുണ്ടു്, അതു് തെററായിപ്പോവുകയും ചെയ്തു എന്നു് മനസ്സിൽ വിചാരിച്ചാൽത്തന്നെ ഇനി കളവു് പറയരുതു് എന്ന ബോധവും വാസനയും ഉണ്ടാവൽ കഴിയില്ലേ ? അപ്പോൾ പ്പിന്നെ അവിടെ എന്തിനു് വേറൊരാളോടു് നാം നമ്മുടെ തെററുകൾ തുറന്നു പറയാൻ മിനക്കെടുന്നു ?

ശരി. പക്ഷേ, ഈ മനസ്സിൽ വിചാരിക്കുക എന്നതുണ്ടല്ലൊ, അതിന്നു് പലപ്പോഴും ദൃഢതയും വ്യക്തതയും പോരാതെ വന്നേയ്ക്കാം, ദുർനിഗ്രഹവും ചപലവുമായ മനസ്സു് ചില പ്പോൾ ചില കാര്യങ്ങളെ പേരിനൊന്നു് തൊട്ടു് ഓടിപ്പോയേയ്ക്കാം, അതിൻെറ എല്ലാ അംശങ്ങളിലേയ്ക്കും പ്രവേശിച്ചില്ലെന്നു വന്നേയ്ക്കാം. പദ്യങ്ങൾ മനസാ ചൊല്ലി നോക്കുമ്പോഴും മററും ചിലപ്പോൾ നമുക്കിതു് അനുഭവപ്പെടാറുള്ളതാണല്ലൊ. അപ്പോൾ, നാം ചെയ്തുപോയ അധർമ്മങ്ങളെ സ്വയം സ്മരിച്ചു നോക്കുമ്പോഴും ഈ തകരാറു് പററിപ്പോകാവുന്നതാണു്, വേറൊരാളോടു് തുറന്നു പറയുമ്പോഴാകട്ടെ, നമ്മുടെ മനസ്സിന്നു് ആ അധർമ്മങ്ങളുടെ വിശദാംശങ്ങളിലേയ്ക്കു് കടക്കാതെ പററില്ലല്ലൊ. അതിനാൽ, നമ്മുടെ തെററുകൾ നാം നമ്മോടുതന്നെ ഏററു പറഞ്ഞാൽ പോരാ, വേറൊരാളുടെ മുമ്പിൽ സമർപ്പിക്കുകതന്നെ വേണം.

പിന്നെ, നമ്മുടെ ചില പ്രവൃത്തികൾ തെററായിപ്പോയി എന്നു് ശരിക്കും നമുക്കു് തോന്നുന്നുണ്ടെങ്കിൽ, ആ തോന്നൽ നമുക്കുണ്ടാക്കിത്തീർത്ത ആളോടു് അതൊക്കെ തുറന്നു പറയാൻ എന്തിനു മടിയ്ക്കുന്നു ? നമുക്കു് നേർവഴി കാണിച്ചുതന്ന ആളോടു് ഇതേവരെ പിഴച്ച വഴിയിലൂടെനടന്നു്നട്ടംതിരിഞ്ഞ കഥ സ്വാഭാവികമായും നാം പറയില്ലേ? പറയണം എന്നു് നമുക്കു തോന്നില്ലേ ? ഇല്ലെങ്കിൽ അതിന്നർത്ഥം ആ പിഴച്ച വഴിയിലൂടെയുള്ള യാത്രയെച്ചൊല്ലി അത്രയ്ക്കൊന്നും നമ്മുടെ മനസ്സിന്നു് ക്ലേശം തോന്നുന്നില്ല എന്നല്ലേ ? അതിനാൽ, മററൊന്നിന്നുംവേണ്ടിയല്ലെങ്കിൽ, നമുക്കു് നമ്മുടെ അധർമ്മപ്രവൃത്തികളിൽ യഥാർത്ഥമായ ദുഃഖമുണ്ടു് എന്നു് നമ്മെത്തന്നെ ബോദ്ധ്യപ്പെടുത്താൻവേണ്ടിയെങ്കിലും, നാം നമ്മുടെ തെററുകൾ വേറൊരാളോടു് തുറന്നു പറഞ്ഞേ കഴിയൂ, ഒരു തരിമ്പും ബാക്കി വെയ്ക്കാതെ തുറന്നു പറഞ്ഞേ കഴിയൂ.

അങ്ങനെ വന്നു കൂടുന്നതു്: നമ്മുടെ ധർമ്മബോധത്തിനു് ഒരാൾ ഒരു പരിവർത്തനം വരുത്താൻ ഇട തന്നാൽ, മുമ്പു ചെയ്തുപോയ അധർമ്മങ്ങൾ ഒന്നൊഴിയാതെ നാം അയാളോടു് തുറന്നു പറയും, നമ്മുടെ ഉള്ളു മുഴവൻ നാം അയാൾക്കു് തുറന്നു കാട്ടിക്കൊടുക്കും. ഇതു് സൂക്ഷ്മത്തിൽ ഒരു ശരണം പ്രാപിക്കൽതന്നെയാണു്, ഇതിൽ നിന്നു് മുൻഅധർമ്മങ്ങളുടെ പാപങ്ങളെല്ലാം നീങ്ങി നമുക്കു് മനശ്ശാന്തി കിട്ടുകയും ചെയ്യും. ഇങ്ങനെ തുറന്നു പറയാൻ നാം തയ്യാറാവുന്നില്ലെങ്കിൽ അതിന്നർത്ഥം നമുക്കു് നമ്മുടെ തെററുകൾ ശരിക്കും ബോധ്യപ്പെട്ടിട്ടില്ല, അവയെക്കുറിച്ചു് നമുക്കു് ശരിക്കും ദുഃഖം തോന്നുന്നില്ല എന്നാണു്. നമുക്കു് ദുഃഖമുണ്ടെങ്കിൽ അതു് നമ്മുടെ ചില ചെയ്തികൾ ചിലർ അറിയാൻ ഇടവരുന്നുവല്ലൊ, അല്ലെങ്കിൽ അറിയാൻ ഇടവന്നുവെങ്കിലോ എന്നോർത്തു മാത്രമാണു്. അങ്ങനെ നമ്മുടെ ധർമ്മബോധത്തിന്നവിടെ ശരിയായ പരിവർത്തനം വരാത്ത സ്ഥിതിക്കു് ഒന്നുറപ്പിക്കാം, ഇനിയും സന്ദർഭം അനുകൂലമായാൽ നാം പഴയപടി അധർമ്മങ്ങൾ ആവർത്തിയ്ക്കും.

ഇനി പ്രകൃതത്തിൽ, സ്വജനഹിംസ ചെയ്യരുതു്; ഗുരുജനങ്ങളെ കൊന്നിട്ടു കിട്ടുന്ന ത്രൈലോക്യാധിപത്യത്തേക്കാൾ ഭേദം ഭിക്ഷയെടുത്തുകൊണ്ടുള്ള ജീവിതമാണു്; ഇങ്ങോട്ടു കൊല്ലാൻ വരുന്നവരേയും അങ്ങോട്ടൊന്നും ചെയ്യാതിരിക്കുകയാണു വേണ്ടതു് എന്നൊക്കെയായിരുന്നു സ്വതേ അർജ്ജുനൻെറ ധർമ്മബോധം. എന്നാൽ, ഭഗവാൻ അയാളോടുപദേശിച്ചതു്, സത്യത്തിൽ കൊല്ലലുമില്ല, ചാവലുമില്ല; ഞാൻ എന്നും എൻെറയെന്നും ഉള്ള ഈ തോന്നലാണു് എല്ലാ അനർത്ഥങ്ങളുടേയും ബീജം; നിരഹങ്കാരനും നിസ്സംഗനും ആയ ഒരാൾ ഈ ലോകത്തിലുള്ളവരെ മുഴവൻ കൊന്നാലും അതുകൊണ്ടയാൾക്കു് ഒരു ദോഷവും വരില്ല എന്നൊക്കെയാണു്. ഈ പുതിയ ബോധം കൈയു് വന്നാൽ, അതിന്നു വിരുദ്ധമായി താൻ ചെയ്തുപോയ പ്രവൃത്തികളെക്കുറിച്ചു് അർജ്ജുനന്നു്

വ്യസനമുണ്ടാവും, ആ പ്രവൃത്തികളുടെ ഫല മായ പാപങ്ങളിൽനിന്നു് എങ്ങനെ മോചനം കിട്ടും എന്ന ചിന്തയും അയാൾക്കുണ്ടാവും. അപ്പോൾ അയാൾ ഭഗവാനെ ശരണം പ്രാപി ക്കേണ്ടതാണു്, തന്റെ ശരിയും തെററും എല്ലാം സമർപ്പിച്ചുകൊണ്ടു്; അനന്യാശ്രയനായി, സർവ്വാത്മനാ ഭഗവാനെ ശരണം പ്രാപിക്കേ ണ്ടതാണു്. അതു ചെയ്താൽ അയാൾക്കപ്പോൾ ഭഗവാന്റെ ഉപദേശംവഴി കിട്ടിയ തത്ത്വ ബോധത്തിന്റെ വാസന ദൃഢീഭവിക്കും. 'അവിടുന്നിപ്പോളുപദേശിച്ച ഈ തത്ത്വങ്ങ ളൊന്നും ധരിക്കായ്കകാരണം എത്രയോ തെററു കൾ ഞാൻ ചെയ്തുപോയിട്ടുണ്ടു്' ഇത്യാദി രൂപ ത്തിലാവുമല്ലൊ അർജ്ജുനന്റെ ആ ശരണം പ്രാപിക്കൽ. അപ്പോൾ അതിൽ ആ തത്ത്വ ങ്ങളെ സ്മരിക്കലും ഉൾച്ചേർത്തിട്ടുണ്ടല്ലൊ. ആ വാസന ദൃഢീഭവിച്ചാൽ തദ്വിപരീതമായ അധർമ്മവാസന – മുമ്പു ചെയ്തുപോയ അധർമ്മ ങ്ങളുടെ പാപം – സ്വയമേവ നശിക്കാതെ വയ്യല്ലൊ. അർജ്ജുനൻ അപ്പോൾ ഭഗവാനെ അങ്ങനെ ശരണം പ്രാപിച്ചില്ലെങ്കിൽ ഇതൊ ന്നും സംഭവിക്കുകയുമില്ല. അപ്പോൾ, അർജ്ജുന ന്നവിടെ പാപമോചനത്തിന്നു് ഭഗവാനെ ശരണം പ്രാപിക്കയല്ലാതെ വേറെ വഴിയൊ ന്നുമുണ്ടായിരുന്നില്ല. അതിനാലാണു് ഭഗവാൻ അയാളോടു് തന്നെ ശരണം പ്രാപിക്കാൻ പറഞ്ഞതു്; അല്ലാതെ, ആരെങ്കിലും ചിലർ തന്റെ കാലുപിടിക്കുന്നതു കാണാനുള്ള കൗതുകംമൂലമല്ല, അല്ലേ അല്ല.

'ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപ ന്നം' എന്നു് ആദ്യമേ പറഞ്ഞിരുന്നില്ലേ അർജ്ജു നൻ എന്നാണു് പിന്നെ. ശരി; പക്ഷേ, ആ പറ ഞ്ഞതു് ഇനി എന്തുവേണം എന്നു് ഒരെത്തും പിടിയുമില്ലാതെ ആകെ വിഷാദമഗ്നനായ സമയത്താണു്. ഇപ്പോൾ, ഭഗവാന്റെ ഉപദേശ ങ്ങളെക്കൊണ്ടു് ആ വൈവശ്യം കുറെയൊക്കെ നീങ്ങിക്കിട്ടിയ സ്ഥിതിക്കു പഴയ ശിഷ്യഭാവം ഇനിയും നിലനില്ക്കുന്നുണ്ടോ? ശരണം പ്രാപി ക്കാൻ ആവശ്യമായ വിനമ്രഭാവം ഇനിയും അവശേഷിച്ചിട്ടുണ്ടോ? അതോ, ഏതാണ്ടൊ ക്കെ ഗ്രഹിച്ചുകഴിഞ്ഞപ്പോഴേയ്ക്കു്, വേണ്ട തൊക്കെ കിട്ടിക്കഴിഞ്ഞില്ലേ, ഇനി എന്തിനു് ശിഷ്യത്വം എന്നായിരുന്നുവോ അർജ്ജുനന്റെ നില? ഇതൊക്കെ ഒന്നറിയണമല്ലൊ. അതി നാലാണു് ഭഗവാൻ അപ്പോൾ 'ശരണം വ്രജ' എന്നു പറഞ്ഞതു്.

ചുരുക്കത്തിൽ: താൻ ഉപദേശിച്ച തത്ത്വ ങ്ങളെല്ലാം അർജ്ജുനന്റെ ഉള്ളിൽ വേണ്ടുംവിധം ഏശിയിരുന്നുവെങ്കിൽ അയാൾ അപ്പോൾ തന്നെ ശരണം പ്രാപിക്കാതിരിക്കില്ല എന്നാ യിരുന്നു ഭഗവാന്റെ അന്തർഗ്ഗതം. അർജ്ജുനന്നു് തത്ത്വബോധം ഉറച്ചിരുന്നുവോ എന്നൊരു പരീക്ഷയായിരുന്നു അവിടെ എന്നു പറയാം.

എന്നിട്ടതിന്റെ ഫലമെന്തായിരുന്നു? അർജ്ജുനൻ ഭഗവാനോടു് അദ്ദേഹത്തിന്റെ പ്രസാദംകൊണ്ടു് തനിയ്ക്കു് അജ്ഞാനം നീങ്ങി, സംശയം തീർന്നു എന്നൊക്കെപ്പറയുന്നുണ്ടു്. എന്നാൽ, അർജ്ജുനൻ ഭഗവാനെ ശരണം പ്രാപി ച്ചതായിപ്പറഞ്ഞു കാണുന്നില്ല. പക്ഷേ, അതു് കണക്കാക്കേണ്ട. അയാൾക്കു് തത്ത്വബോധം സിദ്ധിച്ചു കഴിഞ്ഞിരുന്നുവോ എന്നു നോക്കി യാൽ മതിയല്ലൊ; അതുവെങ്കിൽ അയാൾ ഭഗവാനെ ശരണം പ്രാപിച്ചിരുന്നു എന്നൂഹി ക്കാമല്ലൊ. തത്ത്വബോധം ഉറച്ചിരുന്നുവെങ്കിൽ ഒന്നുകിൽ അയാൾ വിഷാദമെല്ലാം കൈവെ ടിഞ്ഞു് തികച്ചും ശാന്തനും പ്രസന്നനുമായി യുദ്ധത്തിൽനിന്നു് വിരമിക്കും; അല്ലെങ്കിൽ, അശേഷം ചാഞ്ചല്യം കൂടാതെ, തികഞ്ഞ ഊർജ്ജ സ്വിതയോടെ യുദ്ധം ചെയ്യും. ഇതിൽ ആദ്യ ത്തേതല്ലല്ലൊ ഉണ്ടായതു്. അപ്പോൾപ്പിന്നെ നോക്കേണ്ടതു് അർജ്ജുനൻ യുദ്ധത്തിൽ ആദ്യം മുതൽ അവസാനംവരെ ഒരുപോലെ ഉറച്ചു നിന്നിരുന്നുവോ എന്നാണു്. അതുവ്വു് എന്നു പറയാൻ വയ്യ. ഏതൊന്നിനെ കൈവിടാ നാണോ ഭഗവാൻ മുഖ്യമായി ഉപദേശിച്ചതു്, ഞാൻ എന്നും എന്റെ എന്നും ഉള്ള ആ ഭാവ ത്തിന്റെ ഫലമായി പലപ്പോഴും അർജ്ജുനന്നു് യുദ്ധത്തിൽ ഉള്ള ഊക്കു് മുഴുവൻ പ്രയോഗി ക്കാൻ സാധിക്കാതെ പോയിട്ടുണ്ടു്. അയാളുടെ ഈ ദൗർബ്ബല്യം മൂർച്ഛിച്ചുപോയതുകാരണം ഭഗവാന്നു് യുദ്ധത്തിൽ സ്വയം ആയുധം രണ്ടു പ്രാവശ്യം എടുക്കേണ്ടിവന്നിട്ടുമുണ്ടു്.

ഇതിൽനിന്നു് അർജ്ജുനൻ ആകെ ആളൊരു മോശക്കാരനാണു് എന്നല്ല നാം മനസ്സിലാക്കേ ണ്ടതു്, തത്ത്വബോധം ഉള്ളിൽ ഉറച്ചുകിട്ടാൻ

എത്രമാത്രം വിഷമമാണ് എന്നാണ്. നമ്മുടെ ധർമ്മബോധത്തിൽ മൗലികമായ ഒരു പരിവർത്തനം വരുത്തിത്തീർക്കാൻ എന്തുമാത്രം പാടാണ് എന്നാണ്. ഇടയ്ക്കൊക്കെ നമുക്ക് നമ്മുടെ ചില പ്രവൃത്തികൾ വളരെ തെറ്റായിപ്പോയി എന്നു തോന്നാറുണ്ട്, ആ തോന്നൽതന്നെ ആ തെറ്റുകൾക്കൊക്കെ തക്ക പ്രായശ്ചിത്തമായി എന്നു നാം സ്വയം സമാധാനിക്കാറുമുണ്ട്. എന്നാൽ, എന്തോ കഥ! നമ്മുടെ തെറ്റുകൾ തെറ്റാണെന്ന് നമുക്കു തികച്ചും ബോധ്യപ്പെട്ടിട്ടുണ്ടോ എന്നു നാമുണ്ടോ ചുഴിഞ്ഞന്വേഷിക്കാൻ മെനക്കെടുന്നു! അതന്വേഷിച്ചു നോക്കാതെ, 'അതിലൊക്കെ ഞാൻ അങ്ങേയറ്റം പശ്ചാത്തപിക്കുന്നു' എന്നും മറ്റും പറയലുണ്ടല്ലോ, അത് ഒന്നുകിൽ മുഴുത്ത അനാത്മജ്ഞതയാണ്, അല്ലെങ്കിൽ കടുത്ത ആത്മവഞ്ചനയാണ്.

---

# കെടാവിളക്ക്

ഈശ്വരവാരിയർ, ദേവഗിരി കോളേജ്.

വിണ്ണിലും മന്നിലും വെട്ടം പരത്തുന്നൊ-
രെണ്ണവറ്റാത്ത വിളക്കു നീ – ആരുടെ
കണ്ണിലെദ്ദീപ്തി ? യക്കണ്ണുലാവും മുഖം
വർണ്ണമേതെങ്ങനെ രൂപവും ഭാവവും ?

കാളരാത്രിക്കു നീ വെണ്ണിലാപ്പട്ടുകൾ
ചേലിലൊരുക്കുന്നു, താരകഹീരക-
മാല കൊരുക്കുന്നു, കല്യാണമണ്ഡപം
ശ്രീലമാക്കുന്നിതക്കന്യയെ– ശ്യാമയെ
മാലാഖമാരോ, ചമയിച്ചുകൊള്ളുവോർ ?

നിത്യം ജ്വലിക്കുന്ന ദീപമേ, നിന്നെയാർ
കത്തിപ്പു ? കോടമഴക്കാറിനുള്ളിലും
കൂടിക്കളിപ്പു നിൻ നാളങ്ങളെത്രയോ
കോടിക്കണക്കിലാണല്ലെങ്കിലെങ്ങനെ,

പഞ്ചമഹാദ്ഭുതഭൂതപ്രഭൂതപ്ര–
പഞ്ചം വിളങ്ങുന്നു; കൂടെയെന്നുൾക്കട–
ശോകമൂകാന്ധഹൃദയാന്തരാളവും;
ആഴിത്തിരകളുമായിരമായിരം
പൂഴിത്തരികളും സ്ഥൂലസൂക്ഷ്മങ്ങളും ?

എണ്ണ വറ്റാത്ത വിളക്കു നീ ഭാവനാ–
വർണ്ണ്യമല്ലാത്ത സദ്ഭാവപ്രകാശമേ,
നിന്നിടം തേടിയലഞ്ഞു വലഞ്ഞു ഞാ–
നിന്നയേ കണ്ണടച്ചൊന്നു മയങ്ങവേ,
തിണ്ണമണഞ്ഞെൻെറ കണ്ണുവെട്ടിച്ചു നീ–
യെന്നിൽക്കരളിലൊളിച്ചു കടന്നുവോ ?

പുണ്യമായങ്ങു കെടാവിളക്കാക! ഞാ–
നെണ്ണയായ് നാളെ നിൻ നാളമായാളുമോ ?

---

# ചോദ്യോത്തരങ്ങൾ*

ശ്രീ തപസ്യാനന്ദസ്വാമികൾ

ചോദ്യം: ആദ്ധ്യാത്മികജീവിതത്തിന്റെ വികാസത്തിന്നു സത്സംഗം – സത്പുരുഷന്മാരുമായുള്ള ചേർച്ച – ആവശ്യമാണെന്നു ധർമ്മശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. എന്നാൽ സത്പുരുഷനെ തിരിച്ചറിയുന്നതെങ്ങനെയാണ്? ഒരു യഥാർത്ഥ സത്പുരുഷനേയും കപടവേഷക്കാരനേയും വേർതിരിച്ചറിയുന്നതെങ്ങനെയാണ്?

ഉത്തരം: ശ്രദ്ധയും ഭക്തിയും ഉണ്ടാവുന്നതിനും, വളരുന്നതിനും സത്സംഗം ഏററവും പ്രധാനപ്പെട്ട ഘടകമാണെന്നതു സത്യമാണ്. യഥാർത്ഥസത്പുരുഷന്മാർ വിരളമാണെന്നതും വാസ്തവമാണ്. ഒരു മാതൃകാസത്പുരുഷനെ ഭാഗവതത്തിൽ ഇപ്രകാരമാണ് വിവരിച്ചിരിക്കുന്നതു്.

''മനസ്സിനു വിഷയങ്ങളിലുള്ള സംഗത്തെ ബന്ധമെന്നുപറയുന്നു. എന്നാൽ ആ സംഗംതന്നെ സജ്ജനങ്ങളിൽ ചെയ്യപ്പെട്ടാൽ അതു തുറന്നുകിടക്കുന്ന മോക്ഷദ്വാരമായും ഭവിക്കുന്നു.

സജ്ജനങ്ങൾ ജീവിതത്തിലെ ഉയർച്ചയിലും താഴ്ചയിലും തുല്യനില പാലിക്കുന്നവരും കരുണാശീലരും സർവ്വപ്രാണികൾക്കും പരമസുഹൃത്തുക്കളും ആരിലും ശത്രുഭാവമില്ലാത്തവരും, പരമശാന്തരും സത്സ്വഭാവമാകുന്ന അലങ്കാരമുള്ളവരുമാകുന്നു. അവർ എന്നെമാത്രം ശരണമായിക്കരുതി എന്നിൽ ഒന്നുകൊണ്ടുമിളകാത്ത ഭക്തിയോടുകൂടി സർവ്വകർമ്മങ്ങളും എനിക്കായർപ്പിച്ചും, സ്വജനങ്ങൾ, ബന്ധുക്കൾ മുതലായ സർവ്വവും എനിക്കുവേണ്ടി ത്യജിച്ചും ഇരിക്കുന്നവരാണ്. അവർ എന്നെപ്പററിയുള്ള പരിശുദ്ധകഥകൾ പറയുകയും കേൾക്കുകയും ചെയ്യുന്നു. എന്നിൽത്തന്നെ രമിച്ചുകൊണ്ടിരിക്കുന്ന ഇവരെ ജീവിതത്തിലെ യാതൊരുവിധ താപവും ബാധിക്കുകയില്ല. ഒന്നിലും ഒരിക്കലും സംഗലേശമില്ലാത്ത ഇവരാണ് സജ്ജനങ്ങൾ, അവരുമായുള്ള ചേർച്ചയാണ് വേണ്ടതു്. അതുകൊണ്ടു സംഗംകൊണ്ടുള്ള സർവ്വദോഷങ്ങളും നീങ്ങുന്നു.''

(ഭാ. 3. 25. 20 – 24.)

മേൽപറഞ്ഞതിൽനിന്നും ഒരു സത്പുരുഷന്റെ ലക്ഷണമെന്തെല്ലാമെന്നു മനസ്സിലാക്കാം – അദ്ദേഹം സർവ്വരോടും ദയയും സ്നേഹവുമുള്ളവനും, യാതൊരുവിധ സ്വാർത്ഥചിന്തയുമില്ലാത്തവനും സർവ്വ ബന്ധങ്ങൾക്കും അതീതനും, മനശ്ചാഞ്ചല്യം, നിരാശ എന്നിവ ഒന്നും ഇല്ലാത്തവനും, ഈശ്വരനിൽ എല്ലാം അർപ്പിച്ചവനും, പരമശാന്തനും, ഭഗവാനെത്തന്നെ ചിന്തിച്ചും, കീർത്തിച്ചും, സേവിച്ചും ഇരിക്കുന്നവനും ആയിരിക്കും. ശ്രീമദ്ഭാഗവതത്തിൽ പറഞ്ഞ ഈ സദ്ലക്ഷണങ്ങൾവെച്ച് ഒരു സത്പുരുഷനെ തിരിച്ചറിയാൻ കഴിയും. യഥാർത്ഥജീവിതത്തിൽ ഈ ആദർശത്തോടു പൂർണ്ണമായും യോജിക്കുന്ന ഉദാഹരണങ്ങൾ നാം കണ്ടില്ലെന്നിരുന്നാലും, യഥാർത്ഥ സത്പുരുഷനെ തിരിച്ചറിയുന്നതിന്ന് ഇതൊരു ഉരകല്ലാണ്. സാധാരണയായി ജനങ്ങൾ, ശാസ്ത്രത്തിൽ പറഞ്ഞ ഈ ലക്ഷണങ്ങൾ ഒന്നും ശ്രദ്ധിക്കാതെ തങ്ങൾ മുമ്പേതന്നെ ഉറപ്പിച്ചുവെച്ചിരിക്കുന്ന സ്വാഭിപ്രായങ്ങൾക്കനുസരിച്ചുള്ള മാനദണ്ഡങ്ങളുപയോഗിക്കുന്നു. അദ്ഭുതപ്രവൃത്തികൾ കാണിക്കുന്നതും ഭാവിയെ പ്രവചിക്കുന്നതും രോഗം മാററുന്നതും മററുമാണ് പലപ്പോഴും സത്പുരുഷലക്ഷണമായിക്കണക്കാക്കപ്പെടുന്നതു്. ഈമാതിരി കഴിവുകൾ അദ്ദേഹത്തിനു ചില സിദ്ധികളുണ്ടെന്നതിനു തെളിവുമാത്രമാണ്. ഈ ശക്തിയും ശരീരശക്തി, ധനം, ബുദ്ധിശക്തി മുതലായ ലൌകികശക്തികളെപ്പോലെതന്നെയാണ്. യഥാർത്ഥസത്പുരുഷന്മാർ തങ്ങളുടെ സാധനയുടെ ഫലമായി അവർക്കു സിദ്ധിക്കുന്ന ഈ ശക്തികൾ ഉപയോഗിക്കയോ, പ്രകടിപ്പിക്കുകയോ ചെയ്യാറില്ല.

ശ്രീരാമകൃഷ്ണദേവന്ന് അഷ്ടൈശ്വര്യസിദ്ധികളുണ്ടായിരുന്നുവെങ്കിലും അവിടുന്ന് അവയെ ഗർഹണീയങ്ങളായിക്കരുതി; അതിനാൽ അവയെ ഒരിക്കലും ഉപയോഗിച്ചതുമില്ല. സിദ്ധികളെ സംബന്ധിച്ചേടത്തോളം അദ്ദേഹം ഒരു സാധാരണക്കാരനെപ്പോലെയായിരുന്നുവെങ്കിലും, ഭാഗവതത്തിൽ കാണിച്ച മേൽപറഞ്ഞ സദ്ലക്ഷണങ്ങൾ മുഴുവൻ തികഞ്ഞ ഒരു ജീവിതം നയിച്ചു. അതിനാൽ അധികാരക്കൊതിയന്മാർ അദ്ദേഹത്തെ സമീപിച്ചില്ല; എങ്കിലും, ഈശ്വരനേയും ഭക്തിയേയും ആഗ്രഹിച്ചിരുന്നവർ അദ്ദേഹത്തെ സമീപിച്ചു, അവർക്ക് വേണ്ടതു ലഭിക്കുകയും ചെയ്തു.

---

* വേദാന്തകേസരി, 1972 മെയ്ലക്കത്തിൽനിന്ന്. വിവർത്തനം: പി. വി. കരുണാകരൻ നായർ.

വേദാന്തബാലപാഠങ്ങൾ — 4

# ആത്മജ്ഞാനോപദേശവിധി 1

## ശ്രീമത് ശങ്കരഭഗവത്പാദർ

ഒരു മുമുക്ഷുവിന്നു് ആത്മജ്ഞാനത്തേക്കാൾ ശ്രേഷ്ഠമായ മറ്റൊന്നു് ലഭിയ്ക്കാനില്ല. അതിനാൽ ആത്മജ്ഞാനത്തിലും തദുപായത്തിലും ശ്രദ്ധയുള്ളവനും, സംയതേന്ദ്രിയനും, പുത്രധനാദികളിൽ മട്ടപ്പു വന്നവനും ആയ മുമുക്ഷുവിന്നു വേണ്ടി ആത്മോപദേശത്തെ ഇവിടെ വിധിപോലെ വിവരിയ്ക്കുന്നു.

ദ്രഷ്ടാവിൽനിന്നു് ദൃശ്യം അന്യമാണെന്നു ലോകപ്രസിദ്ധിയുണ്ടു്. ഇവിടെ അറിയേണ്ട വിഷയമിതാണു്: 'ആത്മാവെന്താണു്?' ദേഹമല്ല ആത്മാവു്. കാരണം രൂപം മുതലായ ഗുണങ്ങളോടുകൂടി കാണപ്പെടുന്നതാണു് ദേഹം, എന്നതുതന്നെ. കുടം, ചട്ടി മുതലായ പദാൎത്ഥങ്ങൾക്കു രൂപാദിഗുണങ്ങളുള്ളതിനാലാണല്ലൊ അവ ചക്ഷുരാദികരണങ്ങൾക്കു വിഷയമാകുന്നതു്. അതുപോലെയാണു് ശരീരവും. ദേഹത്തിനു രൂപാദികളുള്ളതിനാൽ അതും ചക്ഷുരാദികരണങ്ങൾക്കു് 'ഇതു്' എന്ന രൂപത്തിൽ പ്രത്യക്ഷവിഷയമാകുന്നുണ്ടു്. വിറകും തീയും പോലെ ദേഹവും ആത്മാവും ഭിന്നങ്ങളാണു്. തീയു് വിറകിനെ ദഹിപ്പിയ്ക്കുന്നുണ്ടു്, പ്രകാശിപ്പിയ്ക്കുന്നുമുണ്ടു്. ദാഹകവും പ്രകാശകവുമായ അഗ്നി ദാഹ്യവും പ്രകാശ്യവുമായ വിറകിൽനിന്നു ഭിന്നമാണല്ലോ. അതുപോലെ ദൃശ്യമായ ദേഹത്തിൽനിന്നു വ്യതിരിക്തനാണു ദ്രഷ്ടാവായ ആത്മാവു് എന്നു സിദ്ധിയ്ക്കുന്നു.

ഉറക്കം, മരണം മുതലായവ കാണപ്പെടുന്നതിനാലും ദേഹാദികളിൽനിന്നു വ്യതിരിക്തനാണാത്മാവെന്നു തെളിയുന്നു. (ഉറക്കത്തിലും ബോധക്കേടിലും ശരീരത്തിനു ഗമനാഗമനാദികൾ കാണുന്നില്ല. ഉണൎവ്വിൽ അവ കാണുന്നുണ്ടുതാനും. അതിനാൽ, വണ്ടി മുതലായ ജഡപദാൎത്ഥങ്ങളെപ്പോലെ ചേതനനായ ഒരുവന്റെ പ്രേരണയാൽ പ്രവൎത്തിയ്ക്കുന്ന ഒന്നാണു ശരീരമെന്നു വന്നുകൂടുന്നു.) അഗ്നിസമ്പൎക്കമുള്ളപ്പോൾ മാത്രമേ വിറകു് ദാഹപാകാദിവ്യവഹാരങ്ങൾക്കു യോഗ്യമാകുന്നുള്ളു. അതുപോലെ ദേഹത്തിൽ അഹംബുദ്ധിയോടുകൂടി ആത്മാവു വൎത്തിയ്ക്കുമ്പോൾമാത്രമേ ശരീരം വ്യവഹരിയ്ക്കുന്നുള്ളു; ആത്മാവു് അഹംബുദ്ധിപരിത്യാഗരൂപമായ അപസൃതിയെ പ്രാപിയ്ക്കുമ്പോൾ (ശരീരാഭിമാനം വിടുമ്പോൾ) ശരീരം വിറകുകഷണംപോലെ നിശ്ചേഷ്ടമാകുന്നു. അതുകൊണ്ടു് ദേഹവ്യതിരിക്തനാണു് ആത്മാവു്.

കണ്ണും ആത്മാവല്ല; കാരണം, അതു വിളക്കിനെപ്പോലെ രൂപഗ്രഹണത്തിനുള്ള ഒരു ഉപകരണമാണു്. ദീപമാകുന്ന ഉപകരണത്തിന്റെ സഹായത്താൽ രൂപപ്രത്യക്ഷം ഉണ്ടാകുന്നു. അതുപോലെതന്നെയാണു കണ്ണുകൊണ്ടും രൂപപ്രത്യക്ഷം ഉണ്ടാകുന്നതു്. ചെവി മുതലായ മറ്റു കരണങ്ങളും ചക്ഷുരിന്ദ്രിയത്തെപ്പോലെ ആത്മാവല്ലതന്നെ.

മനസ്സും ആത്മാവല്ല. മനസ്സു് ഒരു ദൃശ്യവസ്തുവാണു്. മാത്രമല്ല അതു പ്രദീപംപോലെ ഒരു കരണവുമാണു്. പ്രദീപത്തെപ്പോലെ ദൃശ്യവും കരണവുമായ ബുദ്ധിയും ആത്മാവല്ല. സുഷുപ്തികാലത്തിൽ പ്രാണൻ പ്രവൎത്തിയ്ക്കുന്നുണ്ടെങ്കിലും ചൈതന്യാഭിവ്യക്തി കാണാത്തതിനാൽ പ്രാണനും ആത്മാവല്ല. ജാഗ്രത് സ്വപ്നാവസ്ഥകളിലാണെങ്കിൽ ചൈതന്യം ആരുടേതെന്നു് വ്യക്തമായില്ലെന്നു വരാം. (രാജാവും ഭൃത്യന്മാരായി നില്ക്കുന്നിടത്തു് അവരെ തിരിച്ചറിഞ്ഞില്ലെങ്കിൽ കാലാൾപട, കുതിര, ധ്വജം, ഛത്രം, ചാമരം മുതലായവ ഇന്നയാളുടേതെന്നു് എങ്ങനെ ഉറപ്പിച്ചു പറയും? അതുപോലെയാണു് ജാഗ്രത്സ്വപ്നാവസ്ഥകളിൽ. അവിടെ ഇതരകരണങ്ങളും പ്രവൎത്തിയ്ക്കുന്നതിനാൽ ഒരുപക്ഷേ ചൈതന്യം പ്രാണന്റേതാ

ണെന്നു സംശയം തോന്നിയേക്കാം.) നേരേ മറിച്ച് അന്യകരണങ്ങൾ പ്രവർത്തിയ്ക്കാത്ത സുഷുപ്തിയിൽ പ്രാണവ്യാപാരമുണ്ടെങ്കിലും ചൈതന്യാഭിവ്യക്തി കാണാത്തതിനാൽ പ്രാണൻ അചേതനമാണ്, ആത്മാവല്ല എന്നു തെളിയുന്നു.

ജ്ഞാനകരണങ്ങൾ പ്രവർത്തിയ്ക്കാത്തതുകൊണ്ടാണ് സുഷുപ്തിയിൽ പ്രാണന്നു് വിജ്ഞാനാഭാവം കാണുന്നതു് എന്നു പറഞ്ഞുകൂടേ?

പാടില്ല. ജ്ഞാനകരണങ്ങളുടെ സ്വാമി പ്രാണനാണെങ്കിൽ സ്വാമിയായ പ്രാണൻ പ്രവർത്തിച്ചുകൊണ്ടിരിയ്ക്കെ ഭൃത്യസ്ഥാനീയരായ കരണങ്ങൾ എങ്ങനെ പ്രവർത്തിയ്ക്കാതിരിയ്ക്കും? രാജാവു് (മറെറാരു രാജാവുമായി സന്ധിസംഭാഷണാദി)കാര്യങ്ങൾ നടത്തുമ്പോൾ രാജപുരുഷന്മാർ നിർവ്യാപാരന്മാരായി വർത്തിയ്ക്കുകയില്ലല്ലോ. അതുകൊണ്ടു്, അതായതു് സുഷുപ്തിയിൽ ഇതരകരണങ്ങൾ പ്രവർത്തിയ്ക്കാത്തതിനാലും പ്രാണൻ പ്രവർത്തിയ്ക്കുന്നതുകൊണ്ടും കരണങ്ങളുടെ സ്വാമി പ്രാണനല്ലെന്നു വ്യക്തമായി. ഉറക്കത്തിലും അഥവാ സുഷുപ്തിയിലും ദർശനസ്പർശനാദി വിശേഷജ്ഞാനരഹിതനായി വർത്തിയ്ക്കുന്ന ജീവാത്മാവുതന്നെയാണ് ഉറക്കത്തിൽ ഉപരതങ്ങളായ (പ്രവൃത്തിവിമുഖങ്ങളായ) ശ്രോത്രാദികരണങ്ങളുടെ സ്വാമി.

ആത്മാവു് ബുദ്ധിവഴി ബാഹ്യവിഷയങ്ങളിലേയ്ക്കു കടക്കുമ്പോഴാണു് ഇന്ദ്രിയങ്ങൾ അതാതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതു്. ജാഗ്രദവസ്ഥയ്ക്കു നിമിത്തമായ ധർമ്മാധർമ്മങ്ങളെന്ന കർമ്മം ഉണ്ടാകുമ്പോൾ പുരുഷൻ സുഷുപ്തിയിൽനിന്നു പ്രച്യുതനായിത്തീരുന്നു. അതുപോലെ ജാഗ്രദവസ്ഥയ്ക്കു ഹേതുഭൂതങ്ങളായ കർമ്മങ്ങൾ ക്ഷയിച്ചു് ആ കർമ്മങ്ങളിലൂടെ നിലനിന്നിരുന്ന അന്തഃകരണാധിഷ്ഠാതൃത്വവും ഇന്ദ്രിയാധിഷ്ഠാതൃത്വവും വിട്ടുപോകുമ്പോൾ ജാഗ്രദ് വാസനകളുൾക്കൊണ്ട ബുദ്ധിയിൽ പ്രതിഫലിക്കുന്ന ചൈതന്യദ്വാരാ ആത്മാവു് സ്വപ്നാവസ്ഥയിലെത്തുന്നു. വാസനാവാസിതവും (വാസനാപൂർണ്ണവും) ബുദ്ധ്യുപാധികവുമായ വിജ്ഞാനാത്മാവിനേയും (ബുദ്ധിപ്രതിബിംബിതമായ ചൈതന്യത്തേയും) ഉപസംഹരിക്കുമ്പോൾ ആത്മാവു് സുഷുപ്തിയിലാകുന്നു. ഇങ്ങനെ മൂന്നവസ്ഥകളും മാറിമാറി അനവരതം ആത്മാവിന്നു സംഭവിച്ചുകൊണ്ടിരിക്കുന്നു. (മോക്ഷപ്രാപ്തിവരെ ഈ അവസ്ഥാത്രയഗമനം തുടരും. അതു ക്രമമായും ക്രമമില്ലാതെയും വരുകയും ചെയ്യും. ഇവിടെ ശ്രദ്ധേയമായ സംഗതിയിതാണു്: ആത്മാവിന്റെ അധിഷ്ഠാതൃത്വമില്ലെങ്കിൽ കരണങ്ങളും പ്രാണങ്ങളും പ്രവർത്തിക്കുകയില്ല.)

മനോപാധികമായ ആത്മാവിന്റെ ഈ അവസ്ഥാത്രയഗമനം മിഥ്യാജ്ഞാനനിമിത്തവും കർമ്മനിമിത്തവും (കർമ്മഫലഭോഗാർത്ഥവും) ആണു്. കർമ്മഫലഭോഗത്തിന്നുവേണ്ടി ആത്മാവു് ജാഗ്രത്തിലും സ്വപ്നത്തിലും പോകുന്നു. ആ രണ്ടവസ്ഥയിലും കർമ്മംമൂലമുണ്ടായ ശ്രമം തീർക്കാൻവേണ്ടി വീണ്ടും സുഷുപ്തിയിലും പ്രവേശിക്കുന്നു. പ്രാണനും കർമ്മഫലനിമിത്തമായിട്ടുതന്നെയാണു് മൂന്നവസ്ഥയിലും ശരീരസംരക്ഷണം നടത്തിക്കൊണ്ടിരിക്കുന്നതു്. ജാഗ്രദവസ്ഥയിലെപ്പോലെ സ്വപ്നസുഷുപ്ത്യവസ്ഥകളിലും ശരീരസംരക്ഷണം നടക്കേണ്ടതുണ്ടു്. (അല്ലെങ്കിൽ പ്രാണാഭാവത്തിൽ) ശരീരം മരിച്ചതായി ആളുകൾ കണക്കാക്കും. (പക്ഷിമൃഗാദികൾ ഭക്ഷിക്കാനും ഇടവരും. ഒരു ചേതനന്റെ കർമ്മഫലഭോഗത്തിന്നു് ശരീരം നിലനില്ക്കേണ്ടതാവശ്യമാണല്ലോ.)

അഹങ്കാരവും ആത്മാവല്ല. അഹങ്കാരസാക്ഷിയും നിരുപാധികവുമായ ആത്മാവിനെ തിരിച്ചറിയാൻ കഴിയാത്ത ചിലർ അഹങ്കാരത്തെ ആത്മാവെന്നു പറയുന്നുണ്ടെങ്കിലും അതു ശരിയല്ല. കുടം, ചട്ടി മുതലായവയെപ്പോലെ തന്നെയുള്ള ഒരു ദൃശ്യവസ്തുവാണു് അഹങ്കാരം. മാത്രമല്ല അഹങ്കാരത്തിന്നു മാററവും കാണാനുണ്ടു്. സുഷുപ്തിയിൽ അഹങ്കാരം (ഞാൻ എന്ന ഭാവം) ഇല്ലല്ലോ. അതിനാൽ ദൃശ്യവും വ്യഭിചാരിയും (പരിണാമിയും) ആയ അഹങ്കാരം ആത്മാവല്ല. 'എനിക്കു സുഖമുണ്ടു്, ദുഃഖമുണ്ടു്' എന്നിങ്ങനെയുള്ള നാനാവിധമായ സംസാരധർമ്മങ്ങൾ, അഹങ്കാരത്തിന്നുണ്ടു്, കൃശത്വം, സ്ഥൂലത്വം മുതലായ ധർമ്മങ്ങൾ ശരീരത്തിന്നുള്ളതുപോലെ. അതുകൊണ്ടു് സർവ്വധർമ്മവിവർജ്ജിതമായ ആത്മാവു് അഹങ്കാരമാകാൻ തരമില്ല.

ദേഹംമുതൽ അഹങ്കാരംവരെയുള്ള പദാത്ഥങ്ങളൊന്നും ആത്മാവല്ലെങ്കിൽപ്പിന്നെ അതിൽ ആത്മബുദ്ധി എങ്ങനെ വന്നുചേൻ ? ദ്രഷ്ടാവിൽനിന്നു ദൃശ്യത്തെ തിരിച്ചറിയാൻ കഴിവില്ലാത്തതുകൊണ്ടാണ് ദേഹാദിവസ്തുക്കളെ ആത്മാവെന്നു തെററിദ്ധരിക്കുന്നതു്. (ചുട്ടുപഴുത്ത ഇരുമ്പിലെ തീയിനെ തിരിച്ചറിയാതെ ഇരുമ്പു ചുടുന്നു' എന്നു പറയുന്നതുപോലെ ചൈതന്യവ്യാപ്തമായ ദേഹാദികളെ ആത്മാവെന്നു വ്യവഹരിക്കുകയാണു ചെയ്യുന്നതു്. ദേഹംമുതൽ അഹങ്കാരംവരെയുള്ള പദാത്ഥങ്ങളൊന്നും ആത്മാവല്ലെന്നു ശ്രുതിയും യുക്തിയും പറയുന്നു. അജ്ഞാനംകൊണ്ടു മാത്രമാണ് ദേഹാദികളെ ആത്മാവെന്നു പറയുന്നതു്.)

---

# പ്രാചീന ക്ഷേത്രകലകൾ

## തൃക്കാരിയൂർ പി. വി. ഉണ്ണി

കലാകേരളത്തിനു വിലപ്പിടിപ്പുള്ള സംഭാവനകൾ നൽകുന്നതിൽ അതിപ്രധാനമായൊരു പങ്കാണ് മതവിശ്വാസങ്ങളും മതപരമായ ആചാരങ്ങളും നിവ്വഹിച്ചിട്ടുള്ളതു്. തങ്ങളുടെ നിയന്ത്രണത്തിനും ബുദ്ധിശക്തിക്കുമതീതമായി ഏതോ ഒരു ശക്തി ലോകത്തിൻെറ ഗതിവിഗതികളെ നിയന്ത്രിക്കുന്നുണ്ടെന്നു മനുഷ്യനു തോന്നിയ കാലം മുതൽ ആ അദൃശ്യശക്തിയുടെ പ്രീതിക്കായി സവ്വവിധകരണങ്ങളും അവൻ പ്രയോഗിച്ചുതുടങ്ങിയിരിക്കണം. പരഹൃദയങ്ങളിൽ പെട്ടെന്നു സ്വാധീനം ചെലുത്തുവാൻ പര്യാപ്തമായ കല ഇതിനൊരു മാദ്ധ്യമമായും അന്നുമുതൽ ഉപയോഗിച്ചുതുടങ്ങിക്കാണും. ഒരുപക്ഷേ, ഇതായിരിക്കാം നമ്മുടെ മിക്ക പ്രാചീനകലാരൂപങ്ങളും മതവിശ്വാസത്തിൻെറ പരിവേഷമണിഞ്ഞു കാണപ്പെടുന്നതു്. ഗാനരൂപത്തിലും അഭിനയരൂപത്തിലുമുള്ള എത്രയെത്ര വൈവിധ്യമാന്ന കലാരൂപങ്ങൾ മനുഷ്യൻ ചിട്ടപ്പെടുത്തിയിരുന്നിരിക്കണം ! അവയുടെ വൈപുല്യം ഊഹിക്കാനല്ലാതെ ഇന്നു നിവ്വാഹമില്ല. ഏതായാലും ഇന്നു ലുപ്തപ്രചാരമായി അവശേഷിക്കുന്നവയുടെ ആധിക്യംതന്നെ ഈ ശാഖ വളരെ വലുതായിരുന്നുവെന്നതിനു സാക്ഷ്യംവഹിക്കുന്നു.

പ്രാചീനങ്ങളായ കലാരൂപങ്ങൾ മതവിശ്വാസങ്ങളുമായി എത്രമാത്രം ബന്ധപ്പെട്ടിരുന്നുവോ അത്രമാത്രംതന്നെ അവയുടെ സ്വഭാവവും അക്കാലങ്ങളിലെ സമൂഹത്തിൻെറ സ്വഭാവവുമായും ബന്ധപ്പെട്ടിരുന്നു. ജീവിതനിവ്വഹണം മനുഷ്യനെസ്സംബന്ധിച്ചിടത്തോളം ഇത്രമാത്രം സങ്കീണ്ണമല്ലാതിരുന്ന ഒരു കാലഘട്ടത്തിൻെറ സൃഷ്ടികളിലെല്ലാം കേവലങ്ങളായ നേരമ്പോക്കുകളും, അത്രമാത്രമൊന്നും അത്ഥകല്പനയും സ്ഥായീഭാവവുമില്ലാത്ത പ്രതിപാദ്യങ്ങളും കടന്നുകൂടിയതിൽ അത്ഭുതമില്ല. ആഹാരനീഹാരങ്ങൾ മനസ്സിനെ അലട്ടുന്ന പ്രശ്നമായിരുന്നില്ലെങ്കിൽ, അന്നു സമയം പോക്കുക മറെറാരു പ്രശ്നമായിരുന്നു. അതിനു പററിയ ഉപാധികൾ തേടിപ്പിടിക്കുക അക്കാലത്തു അത്യന്താപേക്ഷിതമായിരുന്നു. അടിയുറച്ച ആസ്തിക്യബോധം നിലനിന്നിരുന്ന അന്നത്തെ സമൂഹം സ്വാഭിലാഷങ്ങൾക്കനുസൃതമായി ദേവാരാധനകളും മോടി പിടിപ്പിക്കുവാൻ ശ്രമിച്ചുവന്നു. ആരാധനാലയങ്ങൾ ആഭാടത്തിൻെറ കേളീരംഗമായിമാറി. വിപുലമായ തോതിലുള്ള ഉത്സവങ്ങളും മററു് ആട്ടവിശേഷങ്ങളുംമൂലം ക്ഷേത്രങ്ങൾ ആനന്ദതാണ്ഡവസങ്കേതങ്ങളായിത്തീന്നു. നാട്ടിലെ നിണ്ണായകഘടകങ്ങളായിരുന്ന പ്രമാണിമാരുടെ അഭിലാഷങ്ങൾ ആചാരങ്ങളായി രൂപം കൊണ്ടു. മറെറാരുവിധത്തിൽപ്പറഞ്ഞാൽ നാട്ടുപ്രമാണിമാരുടെ ആശയാഭിലാഷങ്ങൾ തങ്ങളുടെയും ആശയാഭിലാഷങ്ങളായി മാററുവാൻ ദേവന്മാർ നിബ്ബദ്ധരായി. തങ്ങൾക്കു നിയന്ത്രണമുള്ള സങ്കേതങ്ങളിൽ തങ്ങൾക്കിഷ്ടപ്പെട്ട ചടങ്ങുകൾ 'പ്രമാണി'മാർ ഏർപ്പെടുത്തി.

ദേവദാസികളും അവരുടെ വിലാസചേഷ്ടകളുംവരെ ദേവപ്രീതികരങ്ങളായ ചടങ്ങുകളിൽ ഉൾപ്പെട്ട് പവിത്രതനേടി. മതവിശ്വാസങ്ങളും ആചാരങ്ങളുമായി ഇവയെ ബന്ധിപ്പിക്കുവാൻ തല്പരകക്ഷികൾ ബോധപൂർവ്വം നടത്തിയ ശ്രമം ആസ്തികരുടെ സമൂഹം ചോദ്യം ചെയ്യാതെ അംഗീകരിക്കുവാൻ തയ്യാറായി. ദൈവഭയം മൂലം ചോദ്യം ചെയ്യൽ പാപമായും മാറി. എന്തിനേറെ ? ഈ താല്പര്യസംരക്ഷണങ്ങൾ ഒന്നല്ലെങ്കിൽ മറ്റൊരുവിധത്തിൽ നമുക്ക നേട്ടമാണുണ്ടാക്കിയതെന്നകാര്യത്തിൽ സംശയമില്ല. അക്കാര്യത്തിൽ ഒരു പരിധിവരെയെങ്കിലും അന്നത്തെ ആ പ്രമാണിമാരോട് നാം കടപ്പെട്ടിരിക്കുന്നു.

ദേവദാസികളും അവരുടെ വിലാസചേഷ്ടകളും നമുക്ക് അമൂല്യസമ്പത്തുകൾ നേടിത്തന്നിട്ടുണ്ട്. മോഹിനിയാട്ടത്തിൻെറ ലാസ്യഭംഗിയും ചന്ദ്രോത്സവത്തിൻെറ കാവ്യഭംഗിയും ഈ ദേവദാസികളിൽനിന്നും കൈരളിക്കു ലഭിച്ച നേട്ടങ്ങളാണ്. ഉണ്ണുനീലിസന്ദേശം, വൈശികതന്ത്രം, ഉണ്ണിയച്ചി – ഉണ്ണിച്ചിരുതേവീചരിതങ്ങൾ തുടങ്ങിയ മിക്ക പ്രാചീന കാവ്യകൃതികളും ഇത്തരം വേശ്യാസങ്കീർത്തനങ്ങളുടെ ഛായ പുലത്തുന്നുണ്ടെങ്കിൽക്കൂടി അവ നമ്മുടെ സാഹിത്യത്തെ വളരെയേറെ സമ്പന്നമാക്കിയിട്ടുണ്ടെന്ന കാര്യത്തിൽ തക്കമില്ല.

ഇങ്ങനെ മതവും മതാചാരങ്ങളുമായിക്കൂടിക്കുഴഞ്ഞ് കലകളും സാഹിത്യവും വളൎന്നുവന്ന അക്കാലത്ത് അവസ്ഥ് അൎഹിക്കുന്ന സ്ഥാനമാനങ്ങൾ നൽകുവാൻ തക്ക ആസ്വാദകലോകവുമുണ്ടായിരുന്നു. ആ സഹൃദയരുടെ ഹൃദയവിശാലതയിൽ തഴച്ചുവളൎന്ന അനേകം ക്ഷേത്രകലകൾ നമുക്കുണ്ടായിരുന്നു. അവയിൽ പലതും ഇന്നു കേട്ടുകേൾവിമാത്രമായിത്തീൎന്നിട്ടുണ്ട്. ഉള്ളവതന്നെ വേണ്ടത്ര ശ്രദ്ധിക്കപ്പെടാതേയും പ്രോത്സാഹനം ലഭിക്കാതേയും നശിച്ചുകൊണ്ടിരിക്കയാണ്. ഈ പശ്ചാത്തലത്തിൽ ഇന്ന് അവശേഷിക്കുന്ന പ്രാചീന ക്ഷേത്രകലകളെക്കുറിച്ച് ഒരു വിഹഗവീക്ഷണം നടത്തുക അസ്ഥാനത്താകയില്ല. ചുരുക്കം ചില ക്ഷേത്രകലകളെക്കുറിച്ചുള്ള ഒരു സാമാന്യചിന്ത മാത്രമേ ലേഖകൻ ഈ പ്രബന്ധം കൊണ്ട് ഉദ്ദേശിക്കുന്നുള്ളു.

## യാത്രകളിയും നാലു പാദവും

നമ്പൂതിരി സമുദായത്തിൽ മുൻകാലത്തു സൎവ്വസാധാരണമായിനിലനിന്നിരുന്ന ഒരു കലാവിനോദമായിരുന്നു യാത്രകളി. ഈ കലാരൂപത്തിൻെറ ഉദ്ഭവത്തെപ്പററി പല ഐതിഹ്യങ്ങളും പ്രചാരത്തിലുണ്ടെങ്കിലും അതിനു ബീജാവാപംചെയ്തതു് തൃക്കാരിയൂർ ശിവക്ഷേത്രമായിരുന്നു എന്നു് ഉള്ളൂർ സാഹിത്യചരിത്രത്തിൽ അസന്ദിഗ്ദ്ധമായി രേഖപ്പെടുത്തിയിട്ടുണ്ട്. പതിനെട്ടു നമ്പൂതിരി കുടുംബക്കാൎക്കായിരുന്നുവത്രേ ഈ കലാപ്രകടനം നടത്തുവാൻ അധികാരമുണ്ടായിരുന്നതു്. അവരെ 'യാത്രകളി നമ്പൂതിരിമാർ' എന്നു വ്യവഹരിച്ചുവന്നു. പിന്നീടതു് ലോപിച്ച് 'ചാത്തിര നമ്പൂരിമാർ' എന്നായിമാറി. ഈ പതിനെട്ടില്ലക്കാരിൽ പല കുടുംബങ്ങളും ഇന്നു നാമാവശേഷമായിത്തീൎന്നു. ചുരുക്കം ചില കുടുംബങ്ങൾ അവശേഷിക്കുന്നുണ്ടെങ്കിലും അവയിലെ അംഗങ്ങൾക്കു് ഈ കലാവിനോദത്തെക്കുറിച്ച് ആധികാരികമായ വിവരങ്ങൾ നൽകുവാൻ കഴിവില്ല. യാത്രകളിയുടെ ഉദ്ഭവകാലത്തു് എല്ലാവിധത്തിലും പ്രാമാണ്യം പുലൎത്തിയിരുന്ന ബ്രാഹ്മണൎക്കു് പ്രസ്തുതകലയെ പ്രോത്സാഹിപ്പിക്കുന്നതിൽ തെല്ലും അലംഭാവമുണ്ടായിരുന്നില്ല. നമ്പൂതിരിഗൃഹങ്ങളിൽ നടന്നിരുന്ന വേളി, ഉപനയനം തുടങ്ങിയ മിക്ക വിശേഷങ്ങൾക്കും യാത്രകളി ഒരു സ്ഥിരം ചടങ്ങായി കല്പിച്ചിരുന്നു. ഇതു് പരോക്ഷമായെങ്കിലും ആ കലാരൂപത്തിൻെറ ക്രമപ്രവൃദ്ധമായ വളൎച്ചയ്ക്കു് നിദാനമായിത്തീൎന്നു. ക്രമേണ ബ്രാഹ്മണനേതൃത്വത്തിനു സംഭവിച്ച ക്ഷതവും അതോടൊപ്പംതന്നെ ജീവിതത്തിൽ വന്നുചേൎന്ന സങ്കീൎണ്ണതയും ഈ കലാരൂപത്തെയും സാരമായി ബാധിച്ചു. ഇന്നതു് ഒരു കേട്ടുകേൾവി മാത്രമായിത്തീൎന്നിരിക്കയാണ്. അനുകരണത്തെക്കാൾക്കവിഞ്ഞു് കലാകാരന്മാരുടെ വ്യക്തിപരമായ കഴിവുകൾ പ്രകടിപ്പിക്കുവാൻ ധാരാളം അവസരങ്ങളുണ്ടായിരുന്ന യാത്രകളിയിൽ. നിമിഷകവിതകൾക്കു വളരെ പ്രാധാന്യമുണ്ടായിരുന്നു. കഥാപാത്രങ്ങൾ രംഗത്തുവന്നു് ചോദ്യോത്തരരൂപത്തിൽ ചമച്ചുവിട്ട നിമിഷകവനങ്ങൾ നിരവധിയാണ്. നമ്പൂതിരിമാരുടെ സ്വതഃസിദ്ധ

മായ ഫലിതപ്രയോഗങ്ങളിൽ പൊതിഞ്ഞ ആ സരസകവനങ്ങൾ തേടിപ്പിടിക്കുക ദുഷ്കരമാണ്. അവ ലഭിച്ചിരുന്നെങ്കിൽ സാഹിത്യത്തിനു് അതൊരു മുതൽക്കൂട്ടാകുമായിരുന്നു. ഭക്തിയുടെ പരിവേഷം കലർന്ന അനേകം സ്തുതിഗീതങ്ങളും യാത്രകളിയുടേതായി നമുക്കു ലഭിച്ചിട്ടുണ്ട്. സാഹിത്യത്തിനും കലയ്ക്കും ഒരു പോലെ സമ്പത്തു നൽകിയിരുന്ന യാത്രകളിയുടെ തിരോധാനം നമുക്കൊരു തീരാനഷ്ടം തന്നെയാണ്. ഇതിന്റേതായി അവശേഷിക്കുന്ന ഒരേ ഒരംശം തൃക്കാരിയൂർ ക്ഷേത്രത്തിലെ ഉത്സവക്കാലത്തു നടക്കുന്ന 'നാലുപാദം' എന്ന ഒരു ചടങ്ങുമാത്രമാണെന്നു തോന്നുന്നു. ഇതിന്റേതായ ഗാനശകലങ്ങളും രീതികളും തേടിപ്പിടിച്ച് സമാഹരിക്കുവാൻ ശ്രമിച്ചാൽ അതു വലിയൊരു നേട്ടമായിരിക്കും.

## കൂത്തും കൂടിയാട്ടവും

അത്രയ്ക്കൊന്നും സാർവ്വജനീനത കൈവന്നിട്ടില്ലാത്ത ഒരു കലാരൂപമാണ് കൂത്ത്. ഇതിന്റെതന്നെ വിപുലമായ രൂപമാണ് കൂടിയാട്ടം. ക്ഷേത്രഭിത്തികൾക്കുള്ളിൽനിന്നും വെളിയിൽ വരുവാൻ മടി കാണിച്ചതായിരിക്കണം ഇതിന്റെ പ്രചാരം വർദ്ധിക്കാതിരുന്നതിനു കാരണം. കേവലം മതാചാരങ്ങളുടെ ചട്ടക്കൂടിനുള്ളിൽ ഒതുങ്ങിക്കഴിയുന്ന ഈ ക്ഷേത്രകല വളരെ പ്രാചീനമാണ്. മതാചാരങ്ങളോടും ക്ഷേത്രച്ചടങ്ങുകളോടും ബന്ധപ്പെട്ടതുമൂലമല്ലേ, അവ ലുപ്തപ്രചാരമായെങ്കിലും ഇന്നും അവശേഷിക്കുന്നതെന്നും ചിന്തിക്കേണ്ടതുണ്ട്. സമൂഹത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാററങ്ങളും നൂതനങ്ങളായ പ്രവണതകളും ഉൾക്കൊള്ളാത്ത കലാരൂപങ്ങൾക്കൊന്നിനും സ്ഥായിയായ നിലനില്പില്ലെന്നുള്ള പരമാർത്ഥമാലോചിച്ചാൽ കൂത്തിനും കൂടിയാട്ടത്തിനും ക്ഷേത്രങ്ങൾ നല്കിവരുന്ന സംരക്ഷണം നല്ലതുതന്നെയെന്നംഗീകരിക്കുകയാണ് വേണ്ടതു്. മലയാളസാഹിത്യത്തിൽ സംസ്കൃതത്തിന്റെ അതിപ്രസരം ഉണ്ടായിരുന്ന മണിപ്രവാളകാലത്തായിരിക്കാം കൂത്ത് കേരളത്തിൽ പ്രചാരത്തിൽ വന്നതു്. സംസ്കൃതാഭിജ്ഞരായിരുന്ന മേലേക്കിടയിലും ഉയർന്ന ജാതിയിലും ഉള്ള ഒരു വിഭാഗമാളുകൾക്ക് നേരമ്പോക്കിനായി ക്ഷേത്രങ്ങളിൽവെച്ചു നടത്തത്തക്കവണ്ണം രൂപപ്പെടുത്തിയെടുത്തതാണ് ഈ കലാരൂപം. കൂത്തിനുപയോഗിക്കുന്ന പുരാണകഥകളെ 'ആട്ടപ്രകാരങ്ങൾ' എന്ന പേരിൽ അന്നത്തെ സംസ്കൃതവിദ്വാന്മാർ രൂപപ്പെടുത്തിയെടുത്തു. ഇന്നത്തെ സിനിമയുടെ 'തിരക്കഥ'യോട് ഉപമിക്കാവുന്ന ഇത്തരം ആട്ടപ്രകാരങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് കൂത്ത് അവതരിപ്പിക്കുന്നതു്. ക്ഷേത്രകലകൾ സവർണ്ണസമുദായത്തിൽപ്പെട്ട ഓരോ വർഗ്ഗക്കാർക്കായി വിഭജിക്കുവാനും മറക്കാതിരുന്ന അന്നത്തെ ബുദ്ധിജീവികൾ കൂത്തിനുള്ള അധികാരം അമ്പലവാസികളായ 'ചാക്യാർ' എന്ന വിഭാഗക്കാർക്കു നൽകി. കൂത്തു നടത്തുവാനായി വലിയ ക്ഷേത്രങ്ങളോടനുബന്ധിച്ച് കൂത്തമ്പലങ്ങൾ നിർമ്മിച്ചു. ഭക്തിയുടെ പരിവേഷം കലർന്ന കൂത്തിനു് പ്രത്യേകമായ ദിവ്യത്വവും നൽകി. പ്രത്യേകതരത്തിൽ വേഷമണിഞ്ഞ ചാക്യാർ നടത്തുന്ന ഒരു 'കഥാപ്രസംഗം' ആണ് കൂത്തെന്നു് ഒരു ആധുനികൻ വിശേഷിപ്പിച്ചതു് ഏറെക്കുറെ ശരിയാണ്. പക്കമേളത്തിനു് 'മിഴാവും' മേളക്കാർ നമ്പ്യാരും നങ്ങ്യാരുമായിരിക്കുമെന്നുമാത്രം. അവതരിപ്പിക്കുന്ന കഥയുമായി ബന്ധം വിടാതെ സദസ്യരെ പരിഹസിക്കുവാനും ചാക്യാർക്ക് സ്വാതന്ത്ര്യമുണ്ട്. വിദഗ്ധനായ ഒരു ചാക്യാരെപ്പററി രസകരമായ ഒരു ഐതിഹ്യമുണ്ട്.

ജന്മനാതന്നെ അല്പം പൂച്ചക്കണ്ണോടുകൂടിയ ഒരു മഹാരാജാവു് കൊച്ചീരാജ്യം വാണിരുന്ന കാലം. തൃപ്പൂണിത്തുറക്ഷേത്രത്തിൽ ഉത്സവക്കാലം. കൂത്തു നടക്കുന്നു. ഇതിനിടയിൽ കേൾവിക്കാരുടെ ഇടയിൽ മഹാരാജാവും വന്നിരുന്നു. ലങ്കയിലേയ്ക്കു് അനേകായിരം വാനരന്മാർ കടക്കുന്ന ഭാഗമാണ് ചാക്യാർ വിവരിക്കുന്നതു്. പലതരക്കാരായ കുരങ്ങന്മാർ. കൂട്ടത്തിൽ 'പൂച്ചക്കണ്ണ'ുള്ളവരും ! ''അതാ, അതുപോലെ.'' എന്നു് രാജാവിനെ ചൂണ്ടി ചാക്യാർ കഥ തുടർന്നു. രാജാവിനെ നേരിട്ടു പരിചയമില്ലായിരുന്നതുമൂലം ചാക്യാർ മനഃപൂർവ്വം പറഞ്ഞതായിരുന്നില്ലെന്നു തീർച്ച. കൂത്തിനിടയിൽ പരിഹാസങ്ങൾ കേട്ടാലും പരിഭവിക്കരുതെന്ന് വ്യവസ്ഥയുണ്ടായിരുന്നതിനാൽ രാജാവു് ഉടൻ സ്ഥലം വിട്ടു. തന്റെ പരിഹാസത്തിനു ശരവ്യനായതു് മഹാരാജാ

വാണെന്നറിഞ്ഞപ്പോൾ ചാക്യാർ ഭയാക്രാന്തനായി. രാജാവിൽനിന്നു പ്രതികാരനടപടികളുണ്ടാവുമെന്നു ധരിച്ച് ചാക്യാർ ഉടൻ നാടുവിട്ടു. തന്നെ പരിഹസിച്ച ചാക്യാരെ ഒരു പാഠം പഠിപ്പിക്കണമെന്നു രാജാവ് കരുതിയെങ്കിലും അതു സാധിച്ചില്ല. വർഷങ്ങൾ കഴിഞ്ഞു. തൻെറ കാര്യം ഇപ്പോൾ രാജാവു മറന്നു കാണുമെന്നു കരുതിയ ചാക്യാർ ക്ഷേത്രദർശനത്തിനായി തൃപ്പൂണിത്തുറയിലെത്തി. ദർശനം കഴിഞ്ഞു് ചാക്യാർ പുറത്തേയ്ക്കു വന്നപ്പോഴാണ് രാജാവ് ക്ഷേത്രദർശനത്തിനു വരുന്നതു്. ചാക്യാരെ കണ്ടപ്പോൾത്തന്നെ രാജാവിനു് ആൾ മനസ്സിലായി. തൻെറ പ്രതിയോഗി ഇന്നല്ലെങ്കിൽ നാളെ തൻെറ കയ്യിലകപ്പെടുമെന്നു തീർച്ചയുണ്ടായിരുന്ന രാജാവിനു സന്തോഷമായി. ചാക്യാരോടു ചോദിച്ചു: ''ഇപ്പോഴെന്തു പറയുന്നു, ചാക്യാരേ ?'' ചാക്യാർ ഭയന്നു വിറച്ചു. താൻ ശിക്ഷിക്കപ്പെട്ടതു തന്നെ. ചാക്യാർ വിനയപൂർവ്വം ഓച്ഛാനിച്ചുകൊണ്ടു പറഞ്ഞു: ''ഇപ്പോൾ അടിയൻ പൂച്ചയുടെ മുമ്പിൽപ്പെട്ട എലിയെപ്പോലെയായി.'' ചാക്യാരുടെ ഈ മറുപടി കേട്ട് തമ്പുരാൻ അല്പം അന്ധാളിച്ചുപോയി. സഹൃദയനായ രാജാവിനു് ചാക്യാരിൽ ബഹുമാനമാണ് തോന്നിയതു്. വളരെ സമ്മാനങ്ങൾ ചാക്യാർക്ക് രാജാവു നൽകി.

കൂത്തിനെപ്പററിയുള്ള ഒരു ഐതിഹ്യം സാന്ദർഭികമായി സൂചിപ്പിച്ചെന്നുമാത്രം. പ്രചുരപ്രചാരമുണ്ടായിരുന്ന കൂത്ത് ഇന്നു ചടങ്ങുമാത്രമായി അധഃപതിച്ചിരിയ്ക്കയാണ്. ചുരുക്കം ചില ക്ഷേത്രങ്ങളിൽ മാത്രമേ അതു നിലനിൽക്കുന്നുള്ളൂ. അതുതന്നെ ക്ഷേത്രങ്ങളുടെ 'പരാധീനത'കൾ വർദ്ധിക്കുന്തോറും ഇല്ലാതാകുകയാണ്. സഹൃദയരുടെ ശ്രദ്ധ ഈ കലാരൂപത്തിൽ പതിയേണ്ടതാണ്.

## തീയാട്ട്

ഭക്തിയുടെ പരിവേഷം മാത്രമണിഞ്ഞു നില്ക്കുന്ന മറെറാരു പ്രാചീന കലാരൂപമാണ്, തീയാട്ട്. ''ദൈവമായി ആടൽ'' എന്നതിൻെറ തദ്ഭവമാണ് 'തീയാട്ട്.' എന്ന പദമെന്നു് ഗവേഷകർ അഭിപ്രായപ്പെടുന്നു. ദേവീപ്രീതികരമായ ഒരു വഴിപാടായി ആസ്തികന്മാർ സങ്കല്പിക്കുന്നതുകൊണ്ടുമാത്രം ഈ കലാരൂപം ഇന്നും നിലനിന്നു പോരികയാണ്. ഭദ്രകാളീക്ഷേത്രങ്ങളിലും സവർണ്ണഗൃഹങ്ങളിലുംമാത്രം നിലനിന്നുവരുന്ന ഈ കലാരൂപം തീയാട്ടുണ്ണികളുടെ കുലപ്രവൃത്തിയായി അറിയപ്പെടുന്നു. പഞ്ചവർണ്ണപ്പൊടികളുപയോഗിച്ചെഴുതുന്ന ഭദ്രകാളിയുടെ കളം തീയാട്ടിൻെറ മുഖ്യമായൊരു ഘടകമാണ്. കേരളീയക്ഷേത്രഭിത്തികളിൽ കാണുന്ന പ്രാചീനങ്ങളും അമൂല്യങ്ങളുമായ വർണ്ണച്ചായച്ചിത്രങ്ങളെ അനുസ്മരിപ്പിക്കുന്ന ഈ ധൂളീചിത്രം കലാകൈരളിക്ക് വിലപിടിപ്പുള്ളൊരു മുതൽക്കൂട്ടാണ്. കലാപ്രോത്സാഹകരുടെ ശ്രദ്ധ ഇതിൽ സത്വരമായി പതിയേണ്ടതാണ്. ഭദ്രകാളിയുടെ വേഷംകെട്ടി തീയാട്ടുണ്ണികൾതന്നെ ദാരുകവധം കഥ മുദ്രകളുപയോഗിച്ച് അഭിനയിക്കുന്നതാണ് ഇതിൻെറ സുപ്രധാനമായ മറെറാരു ഘട്ടം, കളമെഴുതിയ ശേഷം പാടുന്ന പാട്ടുകൾ സാഹിത്യഭണ്ഡാരത്തിലെ അമൂല്യരത്നങ്ങൾ തന്നെയാണ്.

പ്രാചീനങ്ങളായ പല സ്തുതിഗീതങ്ങളും ഇതിൽ ഉൾപ്പെട്ടു കാണുന്നുണ്ട്. ഭാഷാഗവേഷകർക്ക് ഇവ വളരെ പ്രയോജനമുള്ളവയാണ്. ഇവയെല്ലാം സംഭരിച്ച് മുദ്രണം ചെയ്തു സൂക്ഷിക്കുവാൻ സംഗീത–സാഹിത്യ അക്കാദമികൾ ഇതേവരെ ശ്രമിക്കാത്തതു ഖേദകരമാണ്. നൃത്തം, വാദ്യം, സംഗീതം, ചിത്രരചന എന്നീ നാലു ഘടകങ്ങളും സമഞ്ജസമായി തീയാട്ടിൽ സമ്മേളിച്ചിരിക്കുന്നു. ഉത്തരകേരളത്തിൽ 'അയ്യപ്പൻ തീയാട്ട്'' എന്ന പേരിലും ഈ കലാരൂപം അവതരിപ്പിക്കപ്പെടുന്നുണ്ട്. അതിനവകാശപ്പെട്ടവർ 'തീയാടി നമ്പ്യാർ' എന്നൊരു വർഗ്ഗക്കാരാണ്. ഭദ്രകാളിയുടെ സ്ഥാനത്ത് അയ്യപ്പനാണെന്നുള്ളതാണ് പ്രധാന വ്യത്യാസം. അവരും പഞ്ചവർണ്ണത്തിലുള്ള ധൂളികളുപയോഗിച്ചെഴുതുന്ന അയ്യപ്പൻെറ കളം കലാപരമായി വളരെ മേന്മയുററതാണ്.

തീയാട്ടിനോടനുബന്ധിച്ച ദാരുകവധം കഥ പാട്ടായി പാടാറുണ്ട്. ഇന്നുപയോഗിച്ചു വരുന്ന 'ദാരുകവധം പാന' യശഃശരീരനായ കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി ഭട്ടോല്പത്തിയെ ആധാരമാക്കി ക്രമപ്പെടുത്തിയതാണെന്നു തോന്നുന്നു. കാരണം മിക്ക ഈരടികൾ

ളിലും ആധുനികത്വത്തിൻെറ മുദ്രകളാണു കാണുന്നതു്. കേരളത്തിൻെറ തെക്കൻ പ്രദേശങ്ങളിൽ കണ്ണകിയുടെ കഥയായ 'തോററം' പാടി വരുന്നുണ്ടു്. ഈ കവിത വളരെ പ്രാചീനമാണെന്നു കവിതാരീതികൊണ്ടുതന്നെ വ്യക്തമാകുന്നുണ്ടു്.

ഈയടുത്ത കാലത്തായി 'ശ്രീഭദ്രാകലാസമാജം' എന്നൊരു സംഘടന സ്ഥാപിച്ചു് തീയാട്ടിനെ പ്രോത്സാഹിപ്പിക്കുവാൻ ചില ശ്രമങ്ങൾ നടന്നുവരുന്നുണ്ടെന്നുള്ളതു ശുഭോദക്കമാണു്. സംഗീതസാഹിത്യഅക്കാദമിയുടെ സഹായഹസ്തംകൂടി ലഭിക്കുമെങ്കിൽ പ്രസ്തുത സംഘടനയ്ക്കു് ഇക്കാര്യത്തിൽ പലതും ചെയ്യുവാൻ സാധിക്കും.

## മുടിയേററു്

തീയാട്ടുപോലെതന്നെ അപൂർവ്വം ഭദ്രകാളീക്ഷേത്രങ്ങളിൽ കണ്ടുവരുന്ന ഒരു പ്രാചീന ക്ഷേത്രകലയാണു് മുടിയേററു്. മുടി അഥവാ കിരീടം തലയിലേററുമ്പോൾ ഭദ്രകാളിയുടെ വേഷം കെട്ടുന്ന നടനു് പ്രത്യേകദിവ്യത്വം ലഭിക്കുന്നതായി വിശ്വസിക്കപ്പെടുന്നു. ഇതുമൂലമാകാം 'മുടിയേററു്' എന്ന നാമധേയം തന്നെ ഈ കലാരൂപത്തിനു വന്നുചേർന്നതു്. ഇതിനും അടിസ്ഥാനപരമായ കഥ ദാരുകവധമാണു്. ഭദ്രകാളിയും ദാരുകനുമായുണ്ടായ യുദ്ധം നടന്മാർ രംഗത്തഭിനയിക്കുന്നു. ശിവഭൂതനായി ഒരു ഹാസ്യകഥാപാത്രവും രംഗത്തുവരുന്നുണ്ടു്. 'കോയിമ്പടാരം' എന്നാണു് ആ കഥാപാത്രം അറിയപ്പെടുന്നതു്. 'കുറുപ്പന്മാർ' എന്നൊരു വിഭാഗക്കാരാണു് സാധാരണയായി ഈ കലാരൂപം അവതരിപ്പിക്കുന്നതു് ലുപ്തപ്രചാരമായ ഈ കലാരൂപം വേണ്ടത്ര ശ്രദ്ധിക്കപ്പെടാത്തതുകൊണ്ടു് അധികകാലത്തിനുള്ളിൽ നാമാവശേഷമാകാനിടയുണ്ടു്. കലാകേരളത്തിനു് അതൊരു തീരാനഷ്ടവുമായിരിക്കും.

## കളമെഴുത്തും പാട്ടും

ചില ദേവീക്ഷേത്രങ്ങളിൽ 'കളമെഴുത്തും പാട്ടും' എന്നൊരു വഴിപാടുണ്ടു്. തീയാട്ടിനും മുടിയേററിനും മററുമുള്ളതുപോലെ ഭദ്രകാളിയുടെ കളമെഴുതി സ്തുതിഗീതങ്ങൾ പാടുകയാണു് ഇതിൻെറ ചടങ്ങു്. ഈ കലകളിലെല്ലാമുള്ള സവിശേഷതകൾ കുററമററവയാണു്. അതുകൊണ്ടുതന്നെ അവ പ്രോത്സാഹനവും സഹൃദയരുടെ സത്വരശ്രദ്ധയും അഹിക്കുന്നുണ്ടു്.

## കുറത്തിയാട്ടം

തിരുവിതാംകൂർ ഭാഗത്തുള്ള ക്ഷേത്രങ്ങളിലെ ഉത്സവങ്ങളോടനുബന്ധിച്ചു് നാമമാത്രമായെങ്കിലും ഇന്നും കാണാൻ കഴിയുന്നൊരു കലാവിശേഷമാണു് കുറത്തിയാട്ടം. ദീപാരാധന കഴിഞ്ഞു് അമ്പലമുററത്തു ചടഞ്ഞുകൂടുന്ന കുട്ടികൾക്കും സ്ത്രീകൾക്കും 'മേജർ'പരിപാടി തുടങ്ങുന്നതിനുമുമ്പുള്ള ഇടവേളാവിനോദമെന്നപോലെയാണു് ഇതു് പരിണമിക്കാറുള്ളതു്. രണ്ടു കുറത്തികളുടെ 'കുമ്മി'യും തിരുവാതിരകളിയുമൊക്കെയായി രംഗം ആരംഭിക്കുന്നു. പിന്നീടു് ഒരു കുറവൻ വരുന്നു. കുറത്തിയുമായി ചില സൗന്ദര്യപ്പിണക്കങ്ങളും വാക്കേററങ്ങളുമെല്ലാമുണ്ടു്. ചിലപ്പോൾ മദ്ധ്യസ്ഥതവഹിക്കുവാനായി ഒരു 'വല്യമ്മ'യും വന്നെന്നിരിക്കും. ഏകദേശം ഒന്നു രണ്ടു മണിക്കൂർ സമയംപോക്കാൻ ഈ കലാരൂപം ഉപകരിക്കുന്നു. ഒരു പ്രാചീനക്ഷേത്രകലയെന്ന രൂപത്തിൽ ഇതു ശ്രദ്ധിക്കുന്നപക്ഷം കൂടുതൽ നന്നായി ഇതിനെ വളർത്തിയെടുക്കുവാൻ കഴിയും.

## കുത്തിയോട്ടം

'ചെട്ടികുളങ്ങര കുത്തിയോട്ടം' കേരളത്തിൻെറ തെക്കൻ പ്രദേശങ്ങളിൽ പ്രസിദ്ധമാണു്. അപൂർവ്വം ക്ഷേത്രങ്ങളിൽ മാത്രം കാണപ്പെടുന്ന 'കുതിരകെട്ട'ലിനേയും തേരോട്ടത്തേയും അനുസ്മരിപ്പിക്കുന്ന കുതിരയോട്ടം അത്രമാത്രം സാർവ്വത്രികമായ ഒരു ക്ഷേത്രകലയായി മാറിയിട്ടില്ല. 'കുത്തിയോട്ടപ്പാട്ടുകൾ' എന്നൊരു ഗാനശേഖരവും ഗാനരീതിതന്നെയും നമുക്കുണ്ടായതു് മുൻകാലത്തു് ഈ കലാവിനോദത്തിനു നൽകിയിരുന്ന പ്രാധാന്യം സൂചിപ്പിക്കുന്നു.

## വേലകളി

പ്രാചീനയുദ്ധമുറകളെ ഓർമ്മിപ്പിക്കുന്ന ഈ കലാരൂപം ചുരുക്കം ചില ക്ഷേത്രങ്ങളിൽ മാത്രമേ അവശേഷിക്കുന്നുള്ളു. അതും ദക്ഷിണ

കേരളത്തിൽ മാത്രം. വാളും പരിചയും പ്രത്യേകതരത്തിലുള്ള വേഷവുമായി താളക്രമത്തിനു് 'വായ്ത്താരി'കൾക്കനുസരിച്ചുള്ള ഇവരുടെ അഭ്യാസപ്രകടനം വളരെ ശ്രദ്ധേയമാണു്. തിരുവനന്തപുരത്തു് ശ്രീപദ്മനാഭസ്വാമിക്ഷേത്രത്തിലെ ഉത്സവത്തോടനുബന്ധിച്ചും ഇത്തരം ആയോധനപ്രകടനങ്ങൾ കാണാനുണ്ടു്. പഴയ 'നായർസൈന്യ'ത്തിന്റെ ശാശ്വതസ്മരണക്കായി – ഒരു ചരിത്രസ്മാരകമെന്ന നിലയിൽ– ഈ കലാവിശേഷം നശിക്കാതെ സംരക്ഷിക്കപ്പെടേണ്ടതാണു്.

## ബ്രാഹ്മണിപ്പാട്ടു്

ഗാനകലയെ സംബന്ധിച്ചിടത്തോളം സുപ്രധാനമായൊരു സ്ഥാനമാണു് ബ്രാഹ്മണിപ്പാട്ടുകൾക്കുള്ളതു്. ഈ ഗാനവിശേഷം ഇന്നു് ഏതാണ്ടു് അസ്തമിതപ്രായമായെന്നുതന്നെ പറയാം. ബ്രാഹ്മണികൾ – അമ്പലവാസികളിലുൾപ്പെട്ട ഒരു വിഭാഗം - മാത്രം പങ്കെടുക്കുന്നതുകൊണ്ടാവാം ഈ പേരു വന്നതു്. സ്ത്രീകൾ മാത്രമേ ഈ സ്തുതിഗീതങ്ങൾ പാടുന്നുള്ളു എന്നതാണു് ഇതിന്റെ പ്രധാന സവിശേഷത. പരമ്പരയാ കേട്ടുപഠിച്ചു മാത്രം പോന്നിട്ടുള്ള ഈ ഗാനങ്ങൾ മുദ്രണം ചെയ്തിട്ടില്ല. അതിനുള്ള ശ്രമം ആരെങ്കിലും നടത്തിയാൽ അതൊരു നേട്ടമാണു്.

അഴകുടയ പാറമേക്കാവിൽ
അമർന്നുറയപ്പെട്ടിരിക്കുന്ന ശ്രീഭദ്രകാളീ
നിന്തിരുവടിയെ ഞാൻ സ്തുതിക്കുന്നേൻ.

എന്ന രൂപത്തിലുള്ള ഇതിലെ ഗാനങ്ങൾക്കു് അത്രമാത്രം പ്രാചീനത്വം കല്പിക്കാമെന്നു തോന്നുന്നില്ല.

## കൃഷ്ണനാട്ടം

ഗുരുവായൂർ ക്ഷേത്രത്തിനുള്ളിൽ മാത്രം ഒതുങ്ങിക്കഴിയുന്ന ഒരു കലാവിശേഷമാണു് കൃഷ്ണനാട്ടം. കഥകളിക്കു ബീജാവാപം ചെയ്തതെന്നു പ്രസിദ്ധമായ കൃഷ്ണനാട്ടം ഗുരുവായൂരമ്പലത്തിന്റെ പരിരക്ഷയിൽത്തന്നെ നിലനിന്നു വരുന്നു. ഈ പരിരക്ഷതന്നെ വേണ്ടതുപോലെയുണ്ടെന്നു പറഞ്ഞുകൂടാ. അഷ്ടപദിയുമായി ബന്ധപ്പെട്ട ഗാനങ്ങളാണു് ഇതിനുപയോഗിക്കുന്നതു്. 'അഷ്ടപദിയാട്ടം' എന്നു കൂടി ഇതിനെ വ്യവഹരിച്ചു കേട്ടിട്ടുണ്ടു്. കഥകളിയിലെ വേഷവിധാനങ്ങളോടു് സാദൃശ്യമുണ്ടെങ്കിലും പൊയ്മുഖങ്ങളും മററും ഇതിലെ വേഷങ്ങൾക്കു് ധാരാളമായി ഉപയോഗിച്ചു വരുന്നുണ്ടു്. ഗുരുവായൂർ ക്ഷേത്രം വിട്ടു് വെളിയിൽ അവതരിപ്പിക്കപ്പെടാത്തതുമൂലം ഇതു് വേണ്ടത്ര ബഹുജനശ്രദ്ധ നേടിയിട്ടില്ല. ക്ഷേത്രാധികാരികളുടെ കലാഹൃദയം നിലനിൽക്കുന്ന കാലത്തോളം മാത്രമേ ഈ കലാരൂപത്തിനും ആയുസ്സുള്ളു എന്നുവരുന്നതു കഷ്ടമാണു്. കഥകളിയുടെ അഭൂതപൂർവ്വമായ വളർച്ച കൃഷ്ണനാട്ടത്തിന്റെ പ്രോത്സാഹനത്തിനു വിലങ്ങുതടിയാകാതെ ശ്രദ്ധിക്കേണ്ടതാണു്.

കേരളീയക്ഷേത്രങ്ങളോടനുബന്ധിച്ചു് നിലനിൽക്കുന്നവയും ബന്ധപ്പെട്ടവയുമായ ചില കലാരൂപങ്ങളെപ്പററി സൂചിപ്പിക്കുകമാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. ഇനിയും എത്രയോ ക്ഷേത്രകലകൾ നമുക്കുണ്ടു്. പ്രചുരപ്രചാരമില്ലാത്തതും പ്രാദേശികവുമായ തെയ്യം, തിറ, വെള്ളാട്ടു് തുടങ്ങി 'പൊങ്കാല' വരെയുള്ള സുന്ദരകലാരൂപങ്ങൾ എത്രയെത്ര ? ഇവ ഓരോന്നും തന്നെ പ്രത്യേകം പ്രത്യേകമായി ഗവേഷണവിധേയമാകേണ്ടതാണു്. ഈ വിഷയത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തുവാൻ കലാപ്രേമികൾ ശ്രമിക്കേണ്ടതാണു്. കാലം വൈകുന്തോറും പലതും കേട്ടുകേൾവികൾ മാത്രമായിത്തീരും. കേരളസംഗീത – സാഹിത്യ അക്കാദമികളുടെ കൂട്ടായ പരിശ്രമം ഇക്കാര്യത്തിലുണ്ടായാൽ അതൊരു വലിയ നേട്ടമായിരിക്കും.

---

# ഭക്തനരസിംഹമേത്ത

എസ്. വി. ഉണ്ണിക്കൃഷ്ണൻ

ഭക്തന്മാർ നാലുവിധമാണെന്നു ഗീത പറയുന്നുണ്ട്. ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി. ഇതിൽ ബാഹ്യദൃഷ്ട്യാ നോക്കുമ്പോൾ ആർത്തഭക്തന്റെ ഒരു ഉത്തമോദാഹരണമാണ് സൗരാഷ്ട്രത്തിലെ മഹാഭക്തനായ നരസിംഹമേത്ത. ഗാന്ധിജികാരണം അദ്ദേഹത്തിന്റെ 'വൈഷ്ണവജനതോ' എന്ന ഗീതം സർവ്വത്ര പ്രചരിച്ചിട്ടുണ്ട്. പ്രേമപാശംകൊണ്ട് ഭഗവാനെ തന്നോടു ചേർത്തുകെട്ടിയ ഒരു മഹാനുഭാവനാണദ്ദേഹം. പുറമേയ്ക്ക് ഒരു സാധാരണ ഗൃഹസ്ഥനും. തന്റേയും കുടുംബത്തിന്റേയും ഭാരമെല്ലാം അദ്ദേഹം ഭഗവാനിൽ അർപ്പിച്ചു. ഭഗവദ്ഭജനമല്ലാതൊന്നും തനിക്കറിയില്ല എന്ന സ്ഥിതിയിലായിരുന്നു ശ്രീ മേത്ത. താൻ അവശ്യം നിർവ്വഹിക്കേണ്ട കർത്തവ്യകർമ്മങ്ങളുടെ ഭാരംകൂടി അദ്ദേഹം ഭഗവാനിലർപ്പിച്ചു; അവിടുന്നാകട്ടെ അതു സസന്തോഷം സ്വീകരിച്ചു നിറവേററുകയും ചെയ്തു. അങ്ങനെ അനന്യമനസ്സനായി ഭഗവാനെ മാത്രമാശ്രയിക്കുക എന്ന മഹാധർമ്മം പാലിച്ചതുകൊണ്ട് അദ്ദേഹത്തെ ജ്ഞാനിഭക്തനായും കണക്കാക്കാം.

ഭാഗവതത്തിലെ മുചുകുന്ദന്റെ അവതാരമാണ് നരസീമേത്ത എന്നു ജനങ്ങൾ വിശ്വസിക്കുന്നുണ്ട്. മുചുകുന്ദൻ ഉറങ്ങിക്കിടന്ന ഗുഹ സൗരാഷ്ട്രത്തിൽ ജൂനഗഢ് പട്ടണത്തിന്നടുത്താണ്. ഭക്തനു ദർശനം നല്കിയ ശേഷം 'ഇനിയെന്തു വരമാണു വേണ്ടതു?' എന്നു ചോദിച്ച ഭഗവാനോടു മുചുകുന്ദൻ പറഞ്ഞതിതാണ്: "അകിഞ്ചനന്മാർക്കു പരമപ്രാർത്ഥനീയമായ അങ്ങയുടെ പാദസേവനമല്ലാതെ എനിക്കൊന്നും ആവശ്യമില്ല. മോക്ഷം നല്കാൻ കെൽപുള്ള അങ്ങയെ ആരാധിച്ചു സന്തുഷ്ടനാക്കിയശേഷം ആരാണു ആത്മബന്ധനരൂപമായ വരമിച്ഛിക്കുക?" ഭഗവാൻ സന്തോഷംപൂണ്ടു അരുളിച്ചെയ്തു: "രാജാവായിരിക്കേ നായാട്ടിലും മററുമായി നീയനവധി ജന്തുക്കളെ കൊന്നിട്ടുണ്ട്. ഇപ്പോൾ എന്നെ ആശ്രയിച്ചു സമാഹിതമനസ്സനായി തപോനിഷ്ഠയാചരിച്ചു ആ പാപം കഴുകിക്കളയുക; അടുത്ത ജന്മത്തിൽ സർവ്വഭൂതസുഹൃത്തമനായ ദ്വിജവരനായി പിറന്നു നീയെന്നെ പ്രാപിക്കും."

മുചുകുന്ദനാണു നരസീമേത്തയായി പിറന്നതെന്നെണ്ണുന്നതിൽ അനൗചിത്യമില്ല. കാരണം ശ്രീ മേത്ത സർവ്വഭൂതസുഹൃത്തമൻ തന്നെയായിരുന്നു. ആ പ്രേമമൂർത്തി ജീവിതത്തിലെ എല്ലാ അനുഭവങ്ങളിലും ഭഗവല്ലീല ദർശിച്ചു: തന്മൂലം അദ്ദേഹത്തിന്നു ആരോടും ദ്വേഷമുണ്ടായിരുന്നില്ല.

ജൂനഗഢിലെ ഒരു നാഗരബ്രാഹ്മണകുടുംബത്തിലാണു നരസിംഹരാമൻ 1548-ൽ ജനിച്ചതു എന്നു വിശ്വസിക്കുന്നു. ഏകദേശം അഞ്ചു വയസ്സുള്ളപ്പോൾ അച്ഛനും അമ്മയും മരിച്ചു. ജ്യേഷ്ഠൻ വംശീധരൻ ജൂനഗഢ്രാജ്യത്തെ ഒരു ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹവും മാതാമഹി ജയകുമാരിയുമാണു നരസിംഹരാമനെ വളർത്തിക്കൊണ്ടുവന്നതു. കുട്ടി ജന്മനാ മൂകനായിരുന്നു. മൂകനെ വാചാലനാക്കിത്തരണേ എന്നു മുത്തശ്ശി ഭഗവാനോടും 'സാധു'ജനങ്ങളോടും പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ഒരിക്കൽ പട്ടണത്തിലെ മഹാദേവക്ഷേത്രത്തിൽ ദർശനം കഴിച്ചു മടങ്ങവേ തേജസ്വിയായ ഒരു മഹാത്മാവു അവിടെയൊരിടത്തിരുന്നു നാരായണനാമം ജപിക്കുന്നതു കണ്ടു. മുത്തശ്ശി കുട്ടിയെക്കൂട്ടി അദ്ദേഹത്തെ നമസ്കരിച്ചു ബാലന്റെ മൂകത്വമകററിത്തരാൻ അപേക്ഷിച്ചു. അദ്ദേഹം കുട്ടിയെ സൂക്ഷിച്ചുനോക്കി, 'ഇവൻ ഭഗവാന്റെ മഹാഭക്തനായിത്തീരും' എന്നു പറഞ്ഞു കുട്ടിയെ അരികിലിരുത്തി ചെവിയിൽ ഒന്നോതിക്കൊണ്ടു പറഞ്ഞു: "പറയൂ മകനേ! രാധേകൃഷ്ണ, രാധേകൃഷ്ണ എന്നു പറയൂ." മഹാത്മാവിന്റെ അനുഗ്രഹബലത്താൽ നരസിംഹരാമൻ "രാധേകൃഷ്ണ" എന്നുച്ചരിച്ചു. അതോടെ

മൂകത്വമകന്നു എന്നുമാത്രമല്ല മനോഹരങ്ങളായ ഭക്തിഗാനങ്ങരം രചിക്കാനും പാടാനുംകൂടി നരസിംഹരാമന്നു് കഴിവുണ്ടായി. ആ സംന്യാസിയെ പിന്നെ അവിടെയെങ്ങും കണ്ടില്ല. ഭഗവാൻതന്നെയാണു് സന്ന്യാസിരൂപത്തിൽ വന്നു് തൻെറ ഭക്തന്നു് ഇഷ്ടമന്ത്രമുപദേശിച്ചതെന്നു് വിശ്വസിക്കപ്പെടുന്നു.

ഒമ്പതുവയസ്സിൽ നരസിംഹരാമൻെറ വിവാഹം നടന്നു. വധു ഏഴു വയസ്സായ മാണിക്യഗൗരി. അവർ ജ്യേഷ്ഠൻെറ വീട്ടിൽത്തന്നെ കഴിഞ്ഞു. നാഗരജാതിക്കാർ പാരമ്പര്യമായി സക്കാരുദ്യോഗസ്ഥന്മാരാണു്. അനുജനും പഠിച്ചു് നല്ല സ്ഥാനത്തെത്തണമെന്നു കരുതി വംശീധരൻ നരസിംഹരാമനെ ഒരു സംസ്കൃത പാഠശാലയിലയച്ചു. കുട്ടിക്കു് പഠിക്കാൻ താല്പര്യമുണ്ടായിരുന്നില്ല. ഇഷ്ടമന്ത്രം ജപിച്ചും ദേവാലയങ്ങരം സന്ദശിച്ചും സന്ന്യാസിമാരെ സേവിച്ചും ഭജനകീത്തനങ്ങളിൽ പങ്കെടുത്തും കുട്ടി കാലം കഴിച്ചു. ഭഗവാൻെറ രാസലീലയനുസ്മരിച്ചുകൊണ്ടുള്ള രാസനൃത്തം ഗുജറാത്തിൽ സാധാരണമാണു്. ഊരുചുററി നടക്കുന്ന രാസമണ്ഡലികളുണ്ടു്; അവരുടെ കൂടെ പാടിയും ആടിയും നരസിംഹരാമൻ അത്യാനന്ദമനുഭവിച്ചു. അനിയൻ പഠിച്ചു നന്നാവില്ലെന്നു കണ്ടു് വംശീധരൻ നരസിംഹരാമനെ കുതിരകരംക്കു് പുല്ലരിഞ്ഞുകൊണ്ടുവരുന്ന ജോലിയിലേപ്പെടുത്തി. പതിനാറു വയസ്സിൽ അദ്ദേഹത്തിന്നൊരു പുത്രിയും രണ്ടു കൊല്ലത്തിനുശേഷം ഒരു പുത്രനമുണ്ടായി.

ജ്യേഷ്ഠപത്നിയുടെ പേർ ദുരിതഗൗരിയെന്നായിരുന്നു. ഭർത്തൃസഹോദരൻ കാര്യമായൊന്നും സമ്പാദിക്കാതെ സകുടുംബം തങ്ങളുടെകൂടെ താമസിക്കുന്നതു് അവരംക്കസഹ്യമായിരുന്നു. അവരം നരസിംഹരാമനേയും ഭാര്യയേയും സദാ ദ്വേഷിക്കുകയും അവരെപ്പററി ഭത്താവിനോടു് കുററം പറഞ്ഞുകൊടുക്കുകയും പതിവാക്കി.

നരസിംഹരാമൻെറ മകളുടെ വിവാഹം കഴിഞ്ഞുവേണം കണ്ണടയ്ക്കാൻ എന്നായിരുന്നു മുത്തശ്ശിയുടെ ആഗ്രഹം. അതനുസരിച്ചു് വംശീധരൻ സഹോദരപുത്രിയെ 'ഊനാ'ഗ്രാമത്തിലെ ശ്രീരംഗധരമേത്തയുടെ പുത്രൻ വസന്തരായന്നു് കല്യാണം കഴിച്ചുകൊടുത്തു. അധികം താമസിയാതെ വൃദ്ധ മരിച്ചു.

പുല്ലുകൊണ്ടുവരലും പശുക്കളെ മേയ്ക്കലുമാണു് നരസിംഹരാമൻെറ തൊഴിൽ. ഒഴിവുസമയം മുഴുവൻ ഭജനകീത്തനത്തിൽ കഴിക്കും. ജ്യേഷ്ഠപത്നിയെ ഭയന്നു് വംശീധരനുള്ളപ്പോരം മാത്രമേ വീട്ടിൽ ചെല്ലൂ. കിട്ടിയതു ഭക്ഷിച്ചു് മിണ്ടാതിരിക്കും. ഒരിക്കൽ ജ്യേഷ്ഠനില്ലാത്ത അവസരത്തിൽ വന്നുചേന്ന നരസിംഹരാമനെ ദുരിതഗൗരി കഠിനമായി ഭർത്സിച്ചു. ഭത്താവു വന്നവാറേ, ഇനി ഈ അടിമപ്പണിയെടുക്കാൻ തനിക്കു വയ്യെന്നും ഒന്നുകിൽ താൻ, അല്ലെങ്കിൽ നരസിംഹരാമൻ എന്നു തീരുമാനിക്കണമെന്നും അവരം ശഠിച്ചു. വംശീധരൻ ഗുണദോഷങ്ങളാലോചിക്കാതെ അനുജനോടു് വീടുവിട്ടിറങ്ങാൻ കല്പിച്ചു. ഭത്താവിൻെറ അവമാനത്തിൽദുഃഖിതയായ ഭാര്യയെ അവിടെത്തന്നെ വിട്ടു് നരസിംഹരാമൻ പുറത്തിറങ്ങി നിരത്തുവക്കിലിരുന്നു. ജ്യേഷ്ഠൻെറ ദ്വേഷ്യം മാറി വിളിച്ചുകൊണ്ടുപോകുമെന്നു് വിചാരിച്ചു് ആ സാധു അവിടെത്തന്നെ കുത്തിയിരുന്നു് രാത്രി കഴിച്ചു. രാവിലെ, സ്വാത്ഥികളായ ബന്ധുക്കളെ കാത്തിരുന്നിട്ടെന്തുഫലം എന്നു കരുതി എഴുന്നേററു നടന്നു.

പകൽ മുഴുവൻ നടന്നു, സന്ധ്യയായപ്പോരം തളന്നതിനാൽ ഒരു പേരാലിൻെറ ചുവട്ടിലിരുന്നു. അടുത്തു് ഒരു ശിവക്ഷേത്രവും സരസ്സുമുണ്ടായിരുന്നു. കുളിച്ചു പത്രപുഷ്പങ്ങരംകൊണ്ടു് പരമശിവനെ പൂജിച്ചു. തൻെറ ദുദ്ദശ പരിഹരിക്കാൻ പ്രാത്ഥിച്ചുകൊണ്ടു് രാത്രി മുഴുവൻ കഴിച്ചുകൂട്ടി. രാത്രി കഴിഞ്ഞു് പകലായി. നരസിംഹരാമൻ അതേ ഇരിപ്പിൽത്തന്നെ പ്രാത്ഥിച്ചുകൊണ്ടിരുന്നു. അങ്ങനെ ഏഴു പകലും രാത്രിയും കഴിഞ്ഞപ്പോരം പരമശിവൻ പ്രത്യക്ഷപ്പെട്ടു് വരദാനം സ്വീകരിക്കാൻ അരുളിച്ചെയ്തു. "അങ്ങയ്ക്കു് ഏററവും പ്രിയപ്പെട്ടതേതോ അതെനിക്കു് നല്കിയാലും എന്നായിരുന്നു നരസിംഹരാമൻെറ വിചിത്രമായ അപേക്ഷ. "എനിക്കു പ്രിയപ്പെട്ടതു് ദ്വാരകാവാസിയായ ശ്രീകൃഷ്ണനാണു്, ഞാൻ നിനക്കു് ശ്രീകൃഷ്ണനെ കാണിച്ചുതരാം" എന്നു പറഞ്ഞു് മഹേശ്വരൻതന്നെ നരസിംഹരാമനെ ദ്വാരകാധീശൻെറ സമീപത്തേയ്ക്കു് കൊണ്ടുപോയി. മഹേശ്വരൻെറ അനുഗ്രഹംകൊണ്ടു് നരസിംഹരാമനു് ഭഗവാൻെറ ദശനവും അഭയദാനവും

കിട്ടി. ഒരു മാസക്കാലം തൻെറ കൂടെ അത്യാനന്ദപൂൎവ്വം നിവസിപ്പിച്ചശേഷം ഭഗവാൻ നരസിംഹരാമനോട് തൻെറ ജന്മദേശത്തുപോയി ഗൃഹസ്ഥധൎമ്മം പാലിച്ചു ജീവിക്കാൻ ആജ്ഞാപിച്ചു. പൂജിക്കാനായി ഭഗവാൻതന്നെ ഒരു വിഗ്രഹവും ഭജനകീൎത്തനങ്ങരം പാടുമ്പോരം താളംപിടിക്കുന്നതിന്നായി ഒരു ജോടി കരതാളവും കൊടുത്തു. അതുപയോഗിച്ച് ആത്മാൎത്ഥമായി തന്നെ വിളിച്ചുപാടിയാൽ താനെപ്പോഴും ഓടിയെത്തിക്കൊള്ളാമെന്നും കരുണാമൂൎത്തി വാക്കുകൊടുത്തു. ഭഗവാനോട് വിടവാങ്ങി നരസിംഹരാമൻ ജൂനഗഡിൽ തിരിച്ചെത്തി.

ആദ്യം സഹോദരനെ ചെന്നുകാണാൻ തീൎച്ചയാക്കി. വൈഷ്ണവവേഷത്തിൽ ഒരു കൈയ്യിൽ ഭഗവന്മൂൎത്തിയും മറുകൈയ്യിൽ കരതാളവുമായി മുമ്പിൽ വന്നുനില്ക്കുന്ന അനിയനെ കണ്ടു് വംശീധരനു് സങ്കടവും ദ്വേഷ്യവും തോന്നി. ഭഗവദ്ദൎശനമുണ്ടായെന്നും ഭഗവാൻ തന്നെ തന്ന വസ്തുക്കളാണിവയെന്നും നരസിംഹരാമൻ പറഞ്ഞപ്പോരം ജ്യേഷ്ഠൻ അദ്ദേഹത്തെ പരിഹസിച്ചു് ചിരിച്ചു. താനിപ്പോരം കുട്ടിയല്ലെന്നും, മകളുടെ വിവാഹം കഴിഞ്ഞെങ്കിലും മകൻെറ വിവാഹംകൂടി ഭംഗിയായി നടത്തേണ്ടതുണ്ടെന്നും, ഈ വിഡ്ഢിവേഷം കെട്ടി പാട്ടുംപാടി നടന്നാൽ കുലത്തിലാരും മകനു് വധുവിനെ കൊടുക്കില്ലെന്നും, തന്മൂലം എല്ലാവരും അവമാനിതരാവുമെന്നും അയാരം അനുജനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. അതൊക്കെ ഭഗവാൻ നോക്കിക്കോളും എന്നായിരുന്നു ഭക്തൻെറ ഉത്തരം. എന്നാൽ ഭൎത്തൃസഹോദരനും കുടുംബവും തൻെറ വീട്ടിൽ കഴിയണ്ട എന്നു് ദുരിതഗൗരി ശഠിച്ചു. വംശീധരൻ മിണ്ടാതിരുന്നു. താൻ വിട്ടുപോകുന്നതു് ജ്യേഷ്ഠനും സമ്മതമാണെന്നു വിചാരിച്ചു് നരസിംഹരാമൻ ഭാൎയ്യയേയും പ്രായം തികഞ്ഞ പുത്രിയേയും മകനേയുംകൂട്ടി ജ്യേഷ്ഠനോടും കുടുംബത്തോടും യാത്രപറഞ്ഞു പുറപ്പെട്ടു.

അന്നു രാത്രി അവർ ഒരു ധൎമ്മശാലയിൽ ചെന്നുപററി. നരസീമേത്ത അവിടെയൊരിടത്തു് ഭഗവന്മൂൎത്തി പ്രതിഷ്ഠിച്ചു് ഭജനകീൎത്തനങ്ങളിൽ മുഴുകി. പാതിരാവിൽ ഭജനംനിൎത്തി വിശ്രമിക്കാൻ തുടങ്ങവേ ഒരു ധനാഢ്യൻവന്നു് നരസീമേത്തയുടെ വൎത്തമാനങ്ങളന്വേഷിച്ചു. മേത്ത എല്ലാം വിസ്തരിച്ചു പറഞ്ഞു. അപ്പോരം ആഗതൻ പറഞ്ഞു: ''ഞാൻ അക്രൂരനാണു്. ഭഗവാൻ അങ്ങയുടെ ദുൎദ്ദശ കണ്ടു് വേവലാതിപ്പെട്ടുകൊണ്ടിരിക്കുന്നു. അവിടുന്നു പറഞ്ഞയച്ചു വന്നതാണു് ഞാൻ. പറയൂ, അങ്ങയ്ക്കെന്തൊക്കെ വേണം ?'' ഒരു വീടും, തങ്ങരംക്കു് കഴിഞ്ഞുകൂടാനും സാധുസേവ ചെയ്യാനും വേണ്ട വസ്തുക്കളും വേണമെന്നു് നരസീമേത്ത പറഞ്ഞു. പിറേറന്നു കാലത്തേയ്ക്കു് അതെല്ലാം തയ്യാറാവുമെന്നു പറഞ്ഞു് അക്രൂരൻപോയി. പറഞ്ഞതുപോലെ പിറേറന്നേയ്ക്കു് നല്ലൊരു വീടും അതിലേയ്ക്കുവേണ്ട സാധനങ്ങളും രണ്ടുമൂന്നുകൊല്ലം സുഖമായി കഴിയാൻ വേണ്ട വസ്തുക്കളും തയ്യാറായിരുന്നു. മേത്ത പുതിയവീട്ടിലേയ്ക്കു മാറി.

കാലം കുറെ അങ്ങനെ കഴിഞ്ഞു. മകരംക്കു് പ്രായപൂൎത്തി വന്നു. ഒരു ദിവസം ഒരു ബ്രാഹ്മണൻ വീട്ടിലെത്തിച്ചേൎന്നു. ജാമാതാവിൻെറ അച്ഛൻ ശ്രീരംഗധരമേത്തയുടെ കുലപുരോഹിതൻ വധുവിനെ കൂട്ടിക്കൊണ്ടു പോകുന്നതിനായി വന്നതായിരുന്നു. മകളെ വേണ്ടവിധം വസ്ത്രാഭരണങ്ങളോടുകൂടി പറഞ്ഞയക്കേണ്ട ചുമതലയോൎത്തു് മാണിക്യബായിക്കു് വിചാരമായി. വീട്ടിലുള്ളതെല്ലാം ദാനംകൊണ്ടും സാധുസേവകൊണ്ടും കഴിഞ്ഞിരുന്നു. മേത്തയ്ക്കു് ഭഗവദ്ഭജനത്തിലല്ലാതെ ഒന്നിലും താല്പൎയ്യമില്ല. അദ്ദേഹം പറഞ്ഞു: ''പുരോഹിതൻ ഇവിടെ താമസിക്കട്ടെ; എല്ലാം ഭഗവാൻ ചെയ്തുതരും.'' ഈ ആശ്വാസവാക്യം കേട്ടു് പുരോഹിതനു് ചിരിയും അദ്ഭുതവും വന്നു. ''എന്താണീ പറയുന്നതു് ? ഭഗവാൻ വന്നു് ചെയ്തുതരുന്നതുവരെയൊന്നും എന്നെക്കൊണ്ടു് കാത്തിരിക്കാനാവില്ല. ഞാൻ രണ്ടു നാരം തങ്ങാം. അപ്പോഴേയ്ക്കും ഏൎപ്പാടൊന്നുമായില്ലെങ്കിൽ ഇപ്പോഴുള്ള മട്ടിൽ ത്തന്നെ വധുവിനെക്കൂട്ടി യാത്രയാവും.'' എന്നായി അദ്ദേഹം. ''അങ്ങനെയാവട്ടെ, ഭഗവാൻ എന്തു ചെയ്യുമെന്നു നോക്കാം.'' എന്നു് നരസീമേത്തയും. അദ്ദേഹം നിശ്ചിന്തനായി തൻെറ ദിനചൎയ്യയിൽ മുഴുകി. നാലാം ദിവസം പുരോഹിതൻ പറഞ്ഞു, ഇനി താൻ കാത്തുനിൽക്കാൻ ഭാവമില്ലെന്നു്. മാണിക്യബായിക്കു് വിചാരമായി. മകളെ വിധിപോലെ അയച്ചില്ലെങ്കിൽ അപമാനമാവുമെന്നു മാത്ര

മല്ല, അവളുടെ ദാമ്പത്യജീവിതം തകരാറാ യെന്നുകൂടി വരും. നരസീമേത്തയ്ക്ക് മകളുടെ കാര്യത്തിൽ യാതൊരു വിചാരവുമില്ലെന്ന് അവർ ഭർത്താവിനെ കുററപ്പെടുത്തി. എന്നാ ലിനി താമസിക്കില്ല, ഇന്നുതന്നെ ദ്വാരകാ നാഥനെ ആവാഹനം ചെയ്യാം എന്നു വാക്കു കൊടുത്തു മേത്ത. അന്നു സന്ധ്യയ്ക്ക് അദ്ദേഹം അത്യന്തം വ്യാകുലതയോടും ഏകാഗ്രതയോടും കൂടി ഭഗവാനെ വിളിച്ചു പാടാൻ തുടങ്ങി. ഭക്തിഭാവനയാൽ മുഗ്ദ്ധനായി ആടാനും നൃത്തം ചെയ്യാനും തുടങ്ങി. കുടുംബവും അതിൽ പങ്കു കൊണ്ടു. കുറച്ചകലെയിരുന്ന് ഇതൊക്കെ നോക്കിക്കണ്ട പുരോഹിതന്ന് തമാശതോന്നി. ഇങ്ങനെ കൊട്ടിപ്പാടിത്തുള്ളിയാൽ ഭഗവാൻ പ്രത്യക്ഷമാവുമെങ്കിൽ ലോകകാര്യങ്ങളെത്ര എളുപ്പം എന്നായിരുന്നു മനോഗതം. പെട്ടെന്ന് കൊട്ടും പാട്ടും നില്ക്കുകയും 'ഹേ ഭഗവാൻ' എന്ന വിളിയുയരുകയും ചെയ്തപ്പോൾ പുരോഹിതൻ ഇരുന്നിടത്തുനിന്നെഴുന്നേററ് അമ്പലത്തിലേ ക്കോടി. അവിടെ കണ്ടതോ: ഭഗവാൻതന്നെ ശ്രീലക്ഷ്മീസഹിതനായി വന്ന് വധുവിന്നു വേണ്ട വസ്ത്രാഭരണങ്ങൾ കൈയിൽ കൊടു ക്കുന്നു. ഭക്തസംരക്ഷണം നിർവ്വഹിച്ച് ലോക മാതാപിതാക്കൾ മടങ്ങിപ്പോയി. മിണ്ടാൻ വയ്യാതായ പുരോഹിതൻ അടുത്തനാൾ സന്തുഷ്ട യായ വധുവിനെ ഭർത്തൃഗൃഹത്തിലേയ്ക്ക് കൂട്ടി ക്കൊണ്ടുപോയി.

നാഗരബ്രാഹ്മണർക്കിടയിൽ ബാല്യവിവാ ഹമാണ് പതിവെന്നു പറഞ്ഞുവല്ലോ. മകൻ ശ്യാമളദാസിന്ന് പന്ത്രണ്ടു വയസ്സായപ്പോൾ മാണിക്യഗൗരിക്ക് മകന്റെ വിവാഹത്തെ ക്കുറിച്ചുള്ള ചിന്തയായി. എന്തെങ്കിലും ചെയ്തേ കഴിയൂ എന്ന് നിർബ്ബന്ധിച്ച ഭാര്യയോട് ഭക്ത രാജൻ പറഞ്ഞു. ''പ്രിയേ, ചെയ്യുന്നതെല്ലാം ഭഗവാനാണ്. കാലമാവുമ്പോൾ അവിടുന്ന് വേണ്ടതു ചെയ്തുകൊള്ളും. നമ്മുടെയെല്ലാം ഭാരം അവിടുത്തേയ്ക്കാണ്.'' അങ്ങനെയിരിക്കെ വടനഗരത്തിലെ ദിവാനായ മദനരായമേത്ത യുടെ മകൾക്ക് അനുരൂപനായ വരനെത്തേടി അദ്ദേഹത്തിന്റെ പുരോഹിതനായ ദീക്ഷിതർ, മദനരായമേത്തയുടെ സ്നേഹിതനും ജൂനഗഢി ലെ ഒരു നാഗരപ്രമാണിയുമായ സാരംഗധര മേത്തയ്ക്ക് ഒരെഴുത്തുമായി പട്ടണത്തിലെത്തി. മേത്ത വളരെ ധനവാനായിരുന്നു. എന്നാൽ കുലം, രൂപം, ശീലം എന്നിവ നോക്കി ഒരു കുട്ടിയെ കണ്ടുപിടിക്കാനായിരുന്നു അദ്ദേഹത്തി ന്റെ നിർദ്ദേശം. ദീക്ഷിതർ സാരംഗധരമേത്ത യുടെകൂടെ നടന്ന് പല ഗൃഹങ്ങളിലും പോയി. സ്വാർത്ഥോദ്ദേശ്യത്തോടെ പലരും പലരേയും പററി പുകഴ്ത്തിപ്പറഞ്ഞുവെങ്കിലും കണ്ട കുട്ടിക ളെയാരേയും ദീക്ഷിതർക്ക് പിടിച്ചില്ല. സാരംഗ ധരമേത്തയ്ക്കു മടുത്തു. എന്നാലൊരു പാഠം പഠി പ്പിച്ചുകളയാമെന്നു വെച്ച് അയാൾ പുരോഹി തന്ന് നരസീമേത്തയുടെ വീടു കാണിച്ചു കൊടുത്തു പറഞ്ഞു......''അതാ അവിടെ ഒരു മഹാഭക്തനുണ്ട്. അദ്ദേഹത്തിന്റെ മകനെ തീർച്ചയായും അങ്ങയ്ക്ക് പിടിക്കും.'' ഇതിൽ നരസീമേത്തയെ വിഡ്ഢിയാക്കാമെന്നും ഉദ്ദേശ മുണ്ടായിരുന്നു. ധനാഢ്യനായ ദിവാനെവിടെ? പാപ്പരായ നരസീമേത്തയെവിടെ? നരസീ മേത്ത സ്വജാതിക്കാരുടെ മട്ടും മാതിരിയും വിട്ട് സന്ന്യാസിമാരുടെകൂടെ കൊട്ടിപ്പാടി സമയം കഴിക്കുന്നത് നാഗരജാതിക്കാകെ അവമാനമായാണ് പൊതുവെ കണക്കാക്കിയി രുന്നത്. ദീക്ഷിതർ നരസീമേത്തയുടെ ഭവന ത്തിൽ ചെന്നു. അവിടത്തെ കാര്യങ്ങളെല്ലാം കണ്ട് അദ്ദേഹത്തിന്ന് വളരെ സന്തോഷമായി. വന്നകാര്യം പറഞ്ഞു. നരസീമേത്ത തന്റെ ചുററുപാടുകളെല്ലാം പുരോഹിതനെ അറി യിച്ചു. ദീക്ഷിതർ പറഞ്ഞു, പണമല്ല ദിവാന്ന് പ്രധാനം, കുലരൂപശീലങ്ങളാണ്: സർവ്വവിധേ നയും ഈ ബന്ധം ദിവാനിഷ്ടമാവുമെന്ന് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു. അദ്ദേഹം വിവാഹ ബന്ധമുറപ്പിച്ച് മടങ്ങിപ്പോയി ദിവാനോട് വിവരങ്ങളെല്ലാം പറഞ്ഞു. അദ്ദേഹത്തിന്നും സന്തോഷമായി, നരസീമേത്തയുടെ ധന സ്ഥിതി താൻ വിചാരിച്ചാൽ എളുപ്പത്തിൽ ശരിയാക്കാവുന്നതേയുള്ളു എന്നും അദ്ദേഹം സമാധാനിച്ചു.

നരസീമേത്തയുടെ പുത്രന്ന് ദിവാന്റെ പുത്രിയുമായി വിവാഹം നിശ്ചയിച്ചതറിഞ്ഞ് ജൂനഗഢിലെ നാഗരബ്രാഹ്മണർക്കൊക്കെ അ സൂയയും കുണ്ഠിതവുമായി. ഒരു തമാശയായി ക്കോട്ടെ എന്നു കരുതിയാണ് സാരംഗധര മേത്ത ദീക്ഷിതരെ നരസീമേത്തയുടെ അടുക്ക ലയച്ചത്. തമാശ കാര്യമായി. എങ്ങനേയും ഇതു തടയണമെന്നു കരുതി അയാൾ മദനരായ

മേത്തയ്ക്കു് ഒരു കത്തയച്ചു. നരസീമേത്ത വൈഷ്ണവരോടൊപ്പം പാട്ടുപാടി നടക്കുന്ന ഒരു പാപ്പരാണെന്നും അദ്ദേഹത്തോടുള്ള ബന്ധം ദിവാനെ പരിഹാസ്യനാക്കുമെന്നുമായിരുന്നു സാരം. കത്തു കിട്ടിയപ്പോൾ ദിവാൻ ധർമ്മസങ്കടത്തിലായി. വാക്കുകൊടുത്തു കഴിഞ്ഞു; പിന്മാറിയാൽ തന്റെ പേരിനു മോശം. എന്നാൽ വരന്റെ കുടുംബസ്ഥിതി കേൾക്കുന്നമട്ടാണെങ്കിൽ ബന്ധംകൊണ്ടു് താൻ പരിഹാസ്യനാവുമെന്നതിലും സംശയമില്ല. എന്തു വേണമെന്നായി. ഒടുവിലൊരു പോംവഴി കണ്ടുപിടിച്ചു. തന്റെ സ്ഥാനമാനങ്ങൾക്കുചിതമായി ഒരു ചതുരംഗസേനയോടൊപ്പം വേണം വരൻ വിവാഹത്തിന്നെഴുന്നള്ളാൻ എന്നും അതു സാദ്ധ്യമല്ലെങ്കിൽ വിവാഹക്കരാർ മാറേറണ്ടിവരുമെന്നും കാണിച്ചു് അദ്ദേഹം നരസീമേത്തക്കെഴുതി.

കത്തു കിട്ടിയ അന്നു് നരസീമേത്ത ഭഗവാനെ വിളിച്ചു് സങ്കടമുണർത്തിച്ചു. വരന്റെ യാത്രയ്ക്കുവേണ്ടതെല്ലാം താൻ ചെയ്തുകൊള്ളാമെന്നും നിശ്ചിതദിവസം മേത്ത മകനെകൂട്ടി പുറപ്പെട്ടാൽമാത്രം മതിയെന്നും തിരുവടിയരുളി.

അതനുസരിച്ചു് നിശ്ചിതദിവസം നരസീമേത്ത അഞ്ചാറു വൈഷ്ണവസന്ന്യാസിമാരേയുംകൂട്ടി വടനഗരത്തിലേക്കു് കാൽനടയായി പുറപ്പെട്ടു. ഘോഷയാത്ര കണ്ടുനിന്നവർ കൈകൊട്ടിച്ചിരിച്ചു. ഭക്തന്റെ അഭിനയം ഇതോടെ അവസാനിക്കുമെന്നു് അവർ പ്രവചിച്ചു. എന്നാൽ അതൊന്നും മേത്തയെ കുലുക്കിയില്ല. ഭക്തിഗാനങ്ങൾ പാടിക്കൊണ്ടു് മതിമറന്നു് അദ്ദേഹം നടന്നു. കുറേ ചെന്നപ്പോഴുണ്ടു് ഒരു വലിയ ചതുരംഗസേന താവളമടിച്ചു കിടക്കുന്നു. ശ്രീകൃഷ്ണഭഗവാൻ സേനയ്ക്കു നടുവിൽ വാണരുളുന്നു. കാല്ക്കൽ നമസ്കരിച്ച ഭക്തനെ അദ്ദേഹം സസ്നേഹം പിടിച്ചെഴുന്നേല്പിച്ചു. പിറേറന്നു് ചതുരംഗസേന വടനഗരത്തിലേക്കു യാത്രയായി. അത്യാഡംബരത്തോടെ, കൊട്ടും മേളവും ആനയും കുതിരയുമായി വരുന്ന ആ എഴുന്നള്ളത്തു കണ്ടു് ദിവാൻ അമ്പരന്നു. ഇവർക്കൊക്കെ ഭക്ഷണം കൊടുക്കാൻ കഴിയുമോ എന്നായി ശങ്ക. അദ്ദേഹം അതിവേഗത്തിൽ നരസീമേത്തയെ സ്വീകരിക്കാനെത്തി. എതിരേററതു് ഭഗവാനെയായിരുന്നു. വേഷഭൂഷാദികളും ഐശ്വര്യവും കണ്ടു് ഇതായിരിക്കും നരസീമേത്ത എന്നു വിചാരിച്ചു അദ്ദേഹം. ശ്രീഭഗവാൻ 'ഞാനല്ല നരസീമേത്ത, ഞാൻ അദ്ദേഹത്തിന്റെ ഒരു ദാസൻ മാത്രം. വരൂ, ഞാൻ കൂട്ടിക്കൊണ്ടുപോകാം.' എന്നു പറഞ്ഞു് ദിവാനെ മേത്തയുടെ കൂടാരത്തിലേയ്ക്കു കൊണ്ടുപോയി. അവിടെയുണ്ടു് മേത്ത ഭക്തന്മാരുടെ കൂടെ ശ്രീകൃഷ്ണസ്തുതിയിൽ മുഴുകിയിരിക്കുന്നു. ദിവാൻ അദ്ദേഹത്തിന്റെ കാല്ക്കൽ വീണു് മാപ്പുചോദിച്ചു.

വിവാഹാഘോഷത്തിന്നുശേഷം എല്ലാവരും സന്തോഷത്തോടെ മടങ്ങി. കുറച്ചുനാൾക്കകം ശ്യാമളദാസ് അകാലമൃത്യുവടഞ്ഞു. പുത്രമരണവും നവവധുവിന്റെ വൈധവ്യവും മേത്തയെ തെല്ലും കുലുക്കിയില്ല. ''ഒരു ചങ്ങല പൊട്ടി; ഇനി സുഖമായി ശ്രീകൃഷ്ണഭജനം ചെയ്യാം.'' എന്നാണദ്ദേഹം പറഞ്ഞതു്.

അങ്ങനെയിരിക്കെ, അച്ഛന്റെ ശ്രാദ്ധം വന്നു. വംശീധരൻ നാഗരജാതിക്കാരെയെല്ലാം വിളിച്ചു് വലിയ തോതിൽ ശ്രാദ്ധമൂട്ടാൻ ഏർപ്പാടു ചെയ്തിരുന്നു. നരസീമേത്തയോടും ഭാര്യയോടും നേരത്തെ വന്നു ചേരാനും പറഞ്ഞു. എന്നാൽ പൂജാഭജനാദികൾക്കുമുമ്പു് തങ്ങൾക്കു വരാൻ പററില്ലെന്നാണു് മേത്ത മറുപടി പറഞ്ഞതു്. അതുകേട്ടു് വംശീധരൻ ക്ഷോഭിച്ചു. ഒരു ദിവസമെങ്കിലും ഈ കോമാളിത്തരം വേണ്ടെന്നു വെയ്ക്കാൻ വയ്യെങ്കിൽ, സ്വയം ശ്രാദ്ധമൂട്ടിക്കൂടേ എന്നയാൾ ചോദിച്ചു, വലിയ തോതിലൊന്നും വയ്യ, എന്നാൽ നാലഞ്ചാളെ വിളിച്ചു് ഊട്ടാം എന്നു മേത്ത മറുപടിയും പറഞ്ഞു. മാണിക്യഗൗരി കൈയിലുണ്ടായിരുന്ന ഒരു ചെറിയ സ്വർണ്ണാഭരണം അഴിച്ചുകൊടുത്തു, ശ്രാദ്ധസദ്യയ്ക്കുവേണ്ട സാമഗ്രികൾ വാങ്ങുന്നതിന്നായി ഭക്തരാജൻ അതു വിററു് നെയ്യൊഴികെ ബാക്കി അത്യാവശ്യം സാധനങ്ങൾ വാങ്ങിവന്നു. പിന്നെ ആളുകളെ ക്ഷണിക്കാനായി നാഗരജാതിക്കാർ താമസിക്കുന്ന സ്ഥലത്തുചെന്നു. വഴിവക്കിൽ വെടിപറഞ്ഞിരുന്ന ആളുകൾക്കു്, മേത്തയെ കണ്ടപ്പോൾ രസമായി. എന്താണു് വന്നതെന്നൊരാൾ ചോദിച്ചു. അച്ഛന്റെ ശ്രാദ്ധമാണു്, അതിന്നു് നാലാളെ ക്ഷണിക്കാൻ വന്നതാണെന്നു പറഞ്ഞു മേത്ത. എന്താണിങ്ങനെ നാലാളെ മാത്രം ക്ഷണിക്കുന്നതു്,

ഞങ്ങരംക്കൊന്നും ശ്രാദ്ധമുണ്ണാൻ അഹ്തയില്ലേ എന്നായി ചിലർ. 'അല്ല, ജ്യേഷ്ഠൻ കേമമായി ശ്രാദ്ധം നടത്തുന്നുണ്ട്', അതുകൊണ്ട് അധിക മാരും എൻെറ ചുരുങ്ങിയ ചടങ്ങിൽ പങ്കുകൊള്ളാൻ വരില്ലെന്ന വിചാരിച്ചു' എന്ന പറഞ്ഞു മേത്ത. 'ക്ഷണിച്ചു നോക്കു, ഞങ്ങളൊക്കെ വരാം' എന്ന പറഞ്ഞു അവർ. 'നിങ്ങളൊക്കെ അങ്ങനെയാണിച്ഛിക്കുന്നതെങ്കിൽ അങ്ങനെയാവട്ടെ, എല്ലാവരും വരണം' എന്ന മേത്ത പരക്കെ ക്ഷണിക്കുകയും ചെയ്തു. മടങ്ങുന്നവഴി ഭഗവാനോട് പറഞ്ഞു: "എല്ലാവരേയും ക്ഷണിച്ചിട്ടുണ്ട്. എങ്ങനെയാണ നടത്തുക എന്ന് അങ്ങേക്കുമാത്രം അറിയാം." സമൂഹത്തെ മുഴുവൻ സദ്യക്കു ക്ഷണിച്ചിട്ടുണ്ടെന്ന കേട്ട് ആളുകരംക്കൊക്കെ തമാശയായി. "കാണാം, കാണാം" എന്നായിരുന്ന എല്ലാവരുടേയും മനോഗതം.

പിറേറന്ന കാലത്തു് പൂജാദികരം കഴിഞ്ഞു് മേത്ത നെയ്യു വാങ്ങാനിറങ്ങി. വൈകുന്നേരമാണ് ശ്രാദ്ധവും സദ്യയും. കാശില്ലാത്തതുകൊണ്ട് കടം വാങ്ങണം. കടമാണെന്നറിഞ്ഞപ്പോരം പല കച്ചവടക്കാരും കൊടുക്കാൻ വിസമ്മതിച്ചു. ഒരാരം മാത്രം പറഞ്ഞു: "ഞാൻ തരാം. പക്ഷേ അതിന്നുമുമ്പ് രണ്ടു പാട്ടു പാടി കേരംപ്പിക്കു." ഭക്തരാജന്ന് സന്തോഷമായി. പാത്രം ഒരിടത്തു വെച്ചു് അദ്ദേഹം ഭജനക്കിരുന്നു. അതിമധുരമായ ഭക്തിരസമൊഴുകുന്ന പാട്ടുകേട്ട് ഒരു വലിയ ആരംക്കൂട്ടം ചുററും കൂടി. നേരം പോയതറിഞ്ഞില്ല.

സവ്വജ്ഞനായ ശ്രീഹരിക്ക് വിചാരമായി. ശ്രാദ്ധം നടക്കാഞ്ഞാൽ മേത്തക്കും തന്മൂലം തനിക്കും ദുഷ്പേരാവും. മേത്തയാണെങ്കിൽ എല്ലാം മറന്ന് ഭജനത്തിലിരിക്കുന്നു. മാണിക്യഗൗരി വീട്ടിൽ പരിഭ്രമിച്ചുകഴിയുന്നു. ഭഗവാൻ അക്രൂരനെ വിളിച്ച് വലിയൊരു സദ്യക്കുള്ള സാധനങ്ങരം ഒരുക്കൂട്ടി മേത്തയുടെ വീട്ടിലെത്താൻ പറഞ്ഞു. സ്വയം അവിടുന്നു തന്നെ നരസീമേത്തയുടെ രൂപം ധരിച്ച് കൈയിൽ ഒരു പാത്രം നെയ്യുമായി പാഷ്ദന്മാരോടുകൂടി സ്ഥലത്തെത്തിച്ചേന്നു. സാധനങ്ങളെല്ലാം വന്നു ചേന്നതു കണ്ടു് മാണിക്യഗൗരി അത്യുത്സാഹത്തോടെ പണിയെടുത്തു തുടങ്ങി. എല്ലാം തയ്യാറായപ്പോരം ഭഗവാൻ പുരോഹിതനെ വിളിക്കാൻ പോയി. കുലപുരോഹിതൻ വരാൻ കൂട്ടാക്കിയില്ല വംശീധരൻെറ വീട്ടിലേക്കാണ് അയാരം പോയതു്. വഴിയിൽ കണ്ട, ഒന്നും വിവരമില്ലാത്ത ഒരു ബ്രാഹ്മണനെ കൂട്ടി ഭഗവാൻ തിരിച്ചെത്തി ശ്രാദ്ധത്തിനിരുന്നു. അവിടുത്തെ സ്പശമാത്രത്താൽ മൂർഖബ്രാഹ്മണൻ പണ്ഡിതനും വാചാലനുമായി. അയാരം എല്ലാം വിധിപ്രകാരം നടത്തിച്ചു. ഭഗവാൻ അയാളുടെ കൈയ്യുനിറയെ സ്വണ്ണംകൊടുത്തു് സന്തോഷിപ്പിച്ചു. നാഗരജാതിക്കാരെയെല്ലാം അതിന്നുശേഷം സുഭിക്ഷമായി ഊട്ടി. എല്ലാവരും പോയപ്പോരം ഭഗവാൻ പാഷ്ദന്മാരോടുകൂടി സ്ഥലം വിട്ടു. മാണിക്യഗൗരി ഏററവുമൊടുക്കം ഭക്ഷണം കഴിക്കാൻ ഇരിക്കുകയായിരുന്നു. അപ്പോഴുണ്ട് കൈയിൽ ഒരു ചെറുപാത്രത്തിൽ നെയ്യുമേന്തി ഒരു അപരാധഭാവത്തോടെ മേത്ത വന്നു കയറുന്നു. മാണിക്യഗൗരി അമ്പരന്നുപോയി. അപ്പോരം ഇതേവരെ ഭർത്തൃരൂപത്തിൽ എല്ലാം നടത്തിച്ചതു് ആരായിരുന്നു? വിവരമറിഞ്ഞ മേത്ത ആനന്ദാശ്രുക്കരം പൊഴിച്ച് ഭഗവാനെ സ്തുതിച്ചു.

നരസീമേത്തയും ഭാര്യയും ഏകാദശിനാരം ഉപവാസമനുഷ്ഠിച്ച് സംപൂണ്ണം ഭജനത്തിലേപ്പെട്ടു. ഒരു ഏകാദശിനാരം രാവിലെ കളിച്ചുവരുന്ന അവസരത്തിൽ ഒരു അന്ത്യജൻ നരസീമേത്തയെ സങ്കോചത്തോടെ എതിരേററു. അന്ന രാത്രി തൻെറ കുടിലിൽ വന്ന് ഭജന പാടണമെന്നായിരുന്ന അയാളുടെ അപേക്ഷ. ഭഗവദ്ഭക്തരിൽ ജാതിഭേദമില്ലല്ലോ. അതുകൊണ്ടു് മേത്ത അയാളുടെ അപേക്ഷ സസന്തോഷം സ്വീകരിച്ചു. മാണിക്യഗൗരിക്ക് അന്നു രാവിലെമുതൽ പനിയായിരുന്നു. രാത്രി മേത്ത അന്ത്യജഭക്തൻെറ വീട്ടിൽ പോയി പ്രഭാതം വരെ അവിടെ പാടിക്കൊണ്ടിരുന്നു. രാവിലെ തിരിച്ചു വന്നപ്പോരം ഭാര്യ ആസന്നമരണയായി കിടക്കുകയാണ്. ഭഗവന്നാമം നാവിന്മേൽത്തന്നെയുണ്ട്. താമസിയാതെ ഭത്താവിൻെറ മടിയിൽ തലവെച്ച് ആ സാധ്വി മൃതിയടഞ്ഞു.

കുറച്ചുനാരം മുമ്പ് യൗവനമെത്താത്ത പുത്രൻ മരിച്ചു; ഇപ്പോഴിതാ ഭാര്യയും. മേത്ത നിശ്ചിന്തനായിരുന്നു. ഭഗവാൻ തന്നെ പരീക്ഷിക്കുകയാവാം. അല്ലെങ്കിൽ ബന്ധനങ്ങളെല്ലാം അറുക്കുകയാവാം. രാവും പകലും ശ്രീകൃഷ്ണനെ ഭജിക്കുകമാത്രമാണ് തൻെറ കത്തവ്യം.

ബ്രാഹ്മണകുലത്തിൽ ജനിച്ച നരസിംഹമേത്ത ഒരു അന്ത്യജൻെറ കുടിലിൽ രാത്രി മുഴുവൻ കഴിച്ചുകൂട്ടി. എന്നു കേട്ടു് നാഗരനേതാക്കാംക്കു് സഹിച്ചില്ല. അവർ മേത്തയെ ജാതിഭ്രഷ്ടനാക്കി. ഇനി നാഗരബ്രാഹ്മണർ ആരും തന്നെ അദ്ദേഹവുമായി യാതൊരു സാമൂഹ്യബന്ധത്തിലുമേർപ്പെടില്ലെന്നും ഒപ്പമിരുന്നു് പന്തിഭോജനം ചെയ്യില്ലെന്നും തീർച്ചയാക്കി.

അതു കഴിഞ്ഞു് അല്പനാരംക്കകം ഒരു നാഗരബ്രാഹ്മണൻെറ വീട്ടിൽ സദ്യ നടന്നു. ക്ഷണിച്ചുവന്ന ബ്രാഹ്മണരെല്ലാം കുളിച്ചു് നല്ല വസ്ത്രങ്ങളണിഞ്ഞു് ഉണ്ണാനിരുന്നു. ഊണു തുടങ്ങിയപ്പോരം കണ്ടു, ഓരോ ബ്രാഹ്മണൻെറയടുത്തുമുണ്ടു് വൃത്തികെട്ട ഒരന്ത്യജൻ ഒപ്പമിരുന്നു് ഊണു കഴിക്കുന്നു. ആകെ ബഹളമായി. ഇനി എല്ലാരുമൊത്തു് ഗംഗാസ്നാനം ചെയ്താലേ ഇതിന്നു പ്രായശ്ചിത്തമാവൂ എന്നായി ചിലർ. എന്നാൽ കാരണമൂഹിച്ച ചിലർ പറഞ്ഞു, 'അതുകൊണ്ടൊന്നുമാവില്ല, ശ്രീകൃഷ്ണഭക്തനായ നരസിംഹമേത്തയെ ജാതിഭ്രഷ്ടനാക്കിയതിൻെറ ഫലമാണിതു്; അദ്ദേഹത്തെ സമാദരിച്ചു് ക്ഷണിച്ചുകൊണ്ടുവന്നാലേ പരിഹാരമുണ്ടാവൂ, എന്നു്. അതനുസരിച്ചു് നേതാക്കന്മാർ ചെന്നു് ഉടനെ തന്നെ മേത്തയെ വിനയപൂർവ്വം ക്ഷണിച്ചു. ജാതിയിൽനിന്നു് പുറത്താക്കിയതുകൊണ്ടോ തിരിച്ചുവിളിച്ചതുകൊണ്ടോ രണ്ടുകൊണ്ടും ഒരു വിധത്തിലും കൂസാതിരുന്ന മേത്ത ഉടനെ അവരുടെകൂടെ ചെന്നു. ് നരത്തെ കാണപ്പെട്ട അതിഥികളെ പിന്നെ കണ്ടില്ല.

ഭാര്യ മരിച്ചതിൽ അനുശോചിക്കാനായി വന്നവരൊക്കെ പതിനൊന്നും പന്ത്രണ്ടും ദിവസങ്ങരം ആഘോഷിക്കാൻ മേത്തയെ നിർബ്ബന്ധിച്ചുവന്നു. മേത്ത ആക്ഷം വാക്കു കൊടുത്തില്ല, തനിക്കതിന്നുള്ള ശേഷിയില്ലെന്നു പറഞ്ഞു്. അവസാനം നിർബ്ബന്ധം സഹിക്കവയ്യാതായപ്പോരം, എനിക്കു് വലിയ സദ്യ കഴിക്കാനൊന്നുമാവില്ല, വല്ലതും രണ്ടുനാലാളെ വിളിച്ചു് ചടങ്ങു നടത്തിയാൽ മതിയെങ്കിൽ അങ്ങനെ ചെയ്യാമെന്നു സമ്മതിച്ചു. ആളുകരം പിന്നേയും വിട്ടില്ല. ജാതിബ്രാഹ്മണരെയെല്ലാം വിളിച്ചു് മൃഷ്ടാന്നം ഊട്ടി തൃപ്തിപ്പെടുത്തിയില്ലെങ്കിൽ അവരുടെ ശാപം കാരണം മാണിക്യഗൗരിയുടെ ജീവന്നു് ഗതി കിട്ടുകയില്ലെന്നു് അവർ ഭീഷണിപ്പെടുത്തി. മേത്ത ഭഗവാനെ സ്മരിച്ചുകൊണ്ടു് അവർ പറഞ്ഞപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു.

അന്നു് ദ്വാരകയിലേയ്ക്കു് തീർത്ഥാടനത്തിന്നു പോകുന്ന നാലു യാത്രക്കാർ പട്ടണത്തിലെത്തി. ദ്വാരകയ്ക്കുള്ള വഴി സുരക്ഷിതമല്ലായിരുന്നു. അതുകൊണ്ടു് അവക്കു് കൈയ്യിലുള്ള പണം ആക്കെങ്കിലും കൊടുത്തു് ഹുണ്ടിപത്രം വാങ്ങിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. അല്പം തമാശ കാണാമെന്നു കരുതി ചിലർ അവരെ നരസീമേത്തയുടെ അടുക്കലേയ്ക്കയച്ചു. അവർ മേത്തയെ കണ്ടു് തങ്ങളുടെ ആവശ്യം പറഞ്ഞു. ഭഗവാൻതന്നെയാണു് അവരെ തൻെറ അടുക്കലേയ്ക്കയച്ചതു് എന്നു വിശ്വസിച്ചു് മേത്ത അവർ കൊടുത്ത എഴുന്നുറുപ്പിക വാങ്ങി ദ്വാരകാധീശനായ ശ്യാമളശാഹ് സേട്ടിൻെറ പേരിൽ ഹുണ്ടി എഴുതിക്കൊടുത്തു. പിന്നെ ഭഗവാൻെറ ചരണകമലങ്ങളിൽ വീണു് താൻ ചെയ്ത വിവരമില്ലായ്മയ്ക്കു മാപ്പുചോദിച്ചു കരഞ്ഞു.

മാണിക്യഗൗരിയുടെ പേരിൽ രണ്ടു ദിവസം ഗംഭീരമായ സദ്യ നടന്നു.

യാത്രക്കാർ ദ്വാരകയിലെത്തി ഭഗവദ്ദർശനം കഴിച്ചു് ശ്യാമളശാഹ്സേട്ടിനെ അന്വേഷിച്ചുതുടങ്ങി. അങ്ങനെയൊരാളെ ആരും കേട്ടിട്ടില്ല. വൈകുന്നേരംവരെ അന്വേഷിച്ചിട്ടും കാണാതിരുന്നപ്പോരം അവക്കു് ശങ്കയായി. തങ്ങരംക്കു് ചതി പററിയോ ? ഭക്തശിരോമണിയെന്നു് എല്ലാവരും പുകഴ്ത്തുന്ന മേത്ത തങ്ങളെ വഞ്ചിക്കുമോ ? ഒരു ദിവസംകൂടി അന്വേഷിക്കാമെന്നും ഫലിച്ചില്ലെങ്കിൽ ജുനഗഢിൽ പോയി ആളെ പിടികൂടാമെന്നും അവർ തീർച്ചയാക്കി.

പിറേറന്നു് ക്ഷേത്രദർശനം കഴിഞ്ഞു് പുറത്തു കടന്നപ്പോരം പുതിയൊരു സേട്ടുവും ഗുമസ്തനും അവിടെ ഒരിടത്തിരിക്കുന്നതു കണ്ടു. യാത്രക്കാർ ആശയോടെ അദ്ദേഹത്തോടു് ശ്യാമളശാഹ് സേട്ടിനെ അറിയുമോ എന്നു ചോദിച്ചു. ഞാൻതന്നെയാണു് ശ്യാമളശാഹ്സേട്ടു് എന്ന മറുപടി കേട്ടു് അവരുടെ ഉള്ളം കുളിർത്തു. 'എന്നാൽ അങ്ങു് ജുനഗഢിലെ നരസിംഹമേത്തയെ അറിയുമല്ലോ' എന്നായി അവർ. 'തീർച്ചയായും അറിയും, ഞാൻ അദ്ദേഹത്തിൻെറ ഒരു സേവകനാണു്'' എന്നു പറഞ്ഞു സേട്ടു. അവർ ഹുണ്ടിപത്രം കൊടുത്തപ്പോരം സേട്ടു ഉടനെ ഗുമസ്ത

നോട്ട് എഴുന്നൂററുപ്പിക അവക്ക് എണ്ണിക്കൊടു ക്കാൻ പറഞ്ഞു. യാത്രക്കാർ പണം വാങ്ങി സന്തോഷത്തോടെ പോയി. അതോടെ സേട്ടു വും ഗ്രന്ഥമസ്തനം മറഞ്ഞു.

ഊനയിലേയ്ക്ക് വിവാഹം കഴിച്ചുകൊടുത്ത മകരം വളരെക്കാലം ഗർഭം ധരിച്ചില്ല. അതു് അവളെ ഭർത്തൃഗൃഹത്തിൽ നിന്ദാപാത്രമാക്കി. അതുകൊണ്ടുതന്നെ വൈകിയിട്ടാണെങ്കിലും അവരം ഗർഭംധരിച്ചപ്പോരം അതു് കൂടുതൽ സന്തോഷത്തിനും കാരണമായി. ആ നാട്ടിൽ സീമന്തം ഗംഭീരമായി ആഘോഷിക്കുക പതിവായിരുന്നു. സീമന്താവസരത്തിൽ വധുവിൻെറ അച്ഛൻ പുത്രിക്കും ജാമാതാവിൻെറ കുടുംബാംഗങ്ങരംക്കുമെല്ലാം വസ്ത്രങ്ങളും ഉപഹാരങ്ങളും കൊടുക്കേണ്ടതുണ്ടു്. പക്ഷേ, മേത്തയെ സീമന്തത്തിന്നു് അവർ ക്ഷണിച്ചില്ല. അകിഞ്ചനനായ അദ്ദേഹത്തെ ക്ഷണിച്ചാൽ അതുകൊണ്ടു് അദ്ദേഹത്തിന്നു് ബുദ്ധിമുട്ടേ ഉണ്ടാവൂ എന്നതായിരുന്നു പ്രധാനകാരണം. പക്ഷേ മകരം അതു സമ്മതിച്ചില്ല. അതുകൊണ്ടു ക്ഷണക്കത്തു് മേത്തയ്ക്കും അയച്ചു. കത്തു കിട്ടിയപ്പോരം ഏതാനും ഭക്തജനങ്ങളെക്കൂട്ടി ഭഗവന്മൂർത്തിയും കരതാളവും കൈയിലെടുത്തു് ഭക്തരാജൻ ഊനക്കു് യാത്രയായി. ജാമാതാവിൻെറ കുടുംബത്തിന്നു ചേൻന്ന ധാടിയും മോടിയും സമ്മാനങ്ങളുമൊന്നും കൂടാതെ ശംഖും ഗോപീചന്ദനവും കരതാളവും മററുമായി വന്നുചേൻന്ന മേത്തയോടു പൊതുവെ എല്ലാവക്കും നിന്ദയാണു് തോന്നിയതു്. വയററുപിഴപ്പിന്നുവേണ്ടിയല്ലേ ഇയാരം ഈ വേഷംകെട്ടി നടക്കുന്നതു് എന്നുപോലും ചിലക്കു തോന്നി. ദൈനന്ദിനകാര്യങ്ങരംക്കു പോലും ഭഗവാനെ ആശ്രയിക്കുക എന്ന ആശയത്തിൽ പലക്കും പുച്ഛംതോന്നി. ഒന്നിനും കൊള്ളാത്തതുകൊണ്ടല്ലേ എല്ലാററിനും വേറൊരാളെ ആശ്രയിക്കുന്നതു് ? എന്തായാലും ഇത്തവണ അദ്ദേഹത്തെ നല്ലപോലെ പരീക്ഷിക്കണമെന്നുതന്നെ കരുതി ജാമാതാവിൻെറ ബന്ധുക്കരം. എല്ലാവരും നാട്ടുകാര്യം പറഞ്ഞു് സമയം കഴിക്കവേ മേത്തയും കൂടെവന്ന വൈഷ്ണവന്മാരും ശ്രീകൃഷ്ണഭജനത്തിലേപ്പെട്ടു. സീമന്തദിവസം മുഹൂർത്തത്തിന്നുമുമ്പായി എല്ലാവരും ശ്രീരംഗധരമേത്തയുടെ ഗൃഹത്തിൽ സമ്മേളിച്ചു. ഒരിടത്തു് കുളിക്കാൻ ചൂടുവെള്ളം ഏപ്പാടു ചെയ്തിരുന്നു. നരസീമേത്തയ്ക്കു കിട്ടിയതു് തിളച്ചു പൊള്ളുന്ന വെള്ളം. ഇത്ര ചൂടുള്ള വെള്ളം കൊണ്ടു് എങ്ങനെ കുളിക്കുമെന്നു ചോദിച്ചപ്പോരം, ഭക്തരാജന്നു് ഇതിൽ വിഷമിക്കാനെന്തുള്ളു, ശ്രീകൃഷ്ണഭഗവാനോടു് ഒന്നു പറഞ്ഞാൽ പോരേ; ഉടനെ മഴ പെയ്തു വെള്ളത്തിനു ചൂടു പാകമാവുമല്ലോ' എന്നു് കണ്ടു നിന്നവരൊക്കെ പറഞ്ഞു. അവർ, തന്നെയല്ല, തൻെറ പരമനാഥനായ ശ്രീകൃഷ്ണനെയാണു് നിന്ദിക്കുന്നതെന്നു തോന്നി മേത്തയ്ക്കു്. അദ്ദേഹം വ്യാകുലതയോടെ ഭഗവാനെ വിളിച്ചു പാടിത്തുടങ്ങി. എല്ലാവരും കാണ്കെ ആകാശത്തിൽ മേഘങ്ങരം വന്നു നിറയുകയും നന്നായി മഴ പെയ്യുകയും ചെയ്തു. എന്നാൽ പലരും പറഞ്ഞതു് അതു് മേത്തയുടെ ജാലവിദ്യയാണെന്നായിരുന്നു. പരീക്ഷ കഴിഞ്ഞില്ല. സീമന്തസംസ്കാരത്തിന്നുശേഷം വധുവിൻെറ അച്ഛൻ എല്ലാവക്കും വസ്ത്രങ്ങരം സമ്മാനിയ്ക്കേണ്ട സമയമായി. മകരം ആകാംക്ഷയോടെ അച്ഛനെ നോക്കി, ഈ നിമിഷത്തെ സദാ മനസ്സിൽ ഭാവനചെയ്തു്, ഭയപ്പെട്ടിരിക്കയായിരുന്നു. കൈയിൽ കാൽക്കാശില്ലാത്ത അച്ഛൻ എന്തു ചെയ്യുമെന്നവരം ഭയപ്പെട്ടു. അതേ സമയം അച്ഛൻെറ ഭക്തിയുടെ പ്രഭാവവും അവരംക്കറിയാമായിരുന്നു. തന്നെ ഭർത്തൃഗൃഹത്തിലേയ്ക്കയക്കാൻ ഭഗവാൻ തന്നെയാണല്ലോ വന്നു് വസ്ത്രാലങ്കാരങ്ങളെല്ലാം തന്നതു്. ആ ഭഗവാൻതന്നെ വന്നു് ഈയവസരത്തിലും അച്ഛനേയും തന്നേയും അപമാനത്തിൽനിന്നു രക്ഷിക്കണേ എന്നവരം പ്രാത്ഥിച്ചുകൊണ്ടിരുന്നു. മേത്ത അപ്പോഴേയ്ക്കും ഭഗവാനെ വിളിച്ചു പാടാൻ തുടങ്ങിയിരുന്നു. ഭാവോന്മത്തനായി അദ്ദേഹം ചിലപ്പോരം കരയുകയും ചിലപ്പോരം ചിരിക്കുകയും ചിലപ്പോരം നാഥനെ വിളിച്ചു് ദീനദീനം കേഴുകയും ചെയ്തു. കാണുന്നവരിൽ പലക്കും തമാശ തോന്നി. ചിലർ മാത്രം 'ഇതാ ഒരു യഥാത്ഥദീനഭക്തൻ; ഇയാളുടെവിളി കേരംക്കാതിരിക്കുമോ ഭഗവാൻ ? ദ്രൗപദിയെ അപമാനത്തിൽനിന്നും, ഗജേന്ദ്രനെ നക്രവക്ത്രത്തിൽ നിന്നും അവിടുന്നു രക്ഷിച്ചില്ലേ! ഭക്തവത്സലനെന്നാണല്ലോ അവിടുത്തെ തിരുനാമം' എന്നു വിചാരിച്ചു് പ്രതീക്ഷയോടും ഔത്സുക്യത്തോടും കൂടി കാത്തിരുന്നു.

പാട്ടു നിലച്ചതും ഒരു ധനാഢ്യൻ അനവധി ദാസന്മാരെക്കൊണ്ടു് അസംഖ്യം സാധന

ങ്ങളെടുപ്പിച്ചു പ്രവേശിച്ചതും ഒന്നിച്ചായിരുന്നു. നരസീമേത്തയുടെ ദാസനായ ഒരു കച്ചവടക്കാരനാണ് താനെന്ന് അദ്ദേഹം സ്വയം പരിചയപ്പെടുത്തി. എന്നിട്ട് എല്ലാവക്കും അതിവിശിഷ്ടമായ വസ്ത്രക്കാം കൈനിറയെ കൊടുത്തു. ഭക്തരാജൻ അദ്ദേഹത്തിൽ തൻെറ ഭഗവാനെത്തന്നെയാണ് കണ്ടതു്.

സീമന്താഘോഷം കഴിഞ്ഞു് മടങ്ങിവന്നപ്പോഠം നരസീമേത്തയുടെ ഖ്യാതി വീണ്ടും വദ്ധിച്ചു. നാഗരപ്രമാണിമാക്ക് അതു സഹിക്കാൻവയ്യാതായി. അവർ ചിലർ ഒത്തുചേൎന്ന് ഒരുപായം കണ്ടുപിടിച്ചു:ഒരു വേശ്യയെ അയച്ചു നരസീമേത്തയെ പ്രലോഭിപ്പിക്കുക. സാരംഗധരമേത്തയുടെ ബുദ്ധിയിൽനിന്നാണ് ഇതുടലെടുത്തതു്. അതുപ്രകാരം ചഞ്ചല എന്നൊരു വേശ്യ മേത്തയുടെ ഭജനകീൎത്തനങ്ങളിൽ പങ്കുകൊണ്ടു തുടങ്ങി. മേത്തയ്ക്കും കൂടെയുള്ള വൈഷ്ണവക്കും അവഠം ഒരു ഭക്തയായ സാധ്വിയാണെന്ന് തോന്നിത്തുടങ്ങി. അങ്ങനെ അവരുടെ വിശ്വാസമാജ്ജിച്ചശേഷം ഒരു രാത്രി അവഠം ഏകാന്തത്തിൽ മേത്തയെ ചെന്നുകണ്ടു് തൻെറ അഭിലാഷം സാധിപ്പിക്കേണമെന്ന് എത്രയും കേണപേക്ഷിച്ചു. അവളെ ആട്ടിപ്പുറത്താക്കുന്നതിനുപകരം മേത്ത വളരെ ക്ഷമയോടും സ്നേഹത്തോടുംകൂടി അവഠംക്ക് സത്പഥമുപദേശിച്ചു. അമൂല്യമായ ഈ മനുഷ്യജന്മം കിട്ടിയസ്ഥിതിക്ക് നശ്വരവും ദുഃഖകരവുമായ സംസാരജീവിതത്തിൽ മുങ്ങാതെ ഈശ്വരപാദാംബുജം തേടാൻ അവളെ പ്രേരിപ്പിച്ചു. ചഞ്ചലയുടെ മനസ്സു മാറി. അവിടെ വച്ചുതന്നെ അവഠം അദ്ദേഹത്തെ ഗുരുവായി വരിക്കുകയും അന്നുമുതൽ അദ്ധ്യാത്മജീവിതം നയിക്കാൻ തുടങ്ങുകയും ചെയ്തു. അതുവരെ ഭക്തവേഷം കെട്ടി നടന്ന അവഠം യഥാൎത്ഥ ഭക്തയായി.

കുറച്ചു നാഠംക്കുശേഷം പറഞ്ഞേല്പിച്ച കാര്യത്തിൽ പുരോഗതിയെന്തുണ്ടായി എന്നറിയാനായി സാരംഗധരമേത്ത ചഞ്ചലയെ ചെന്നു കണ്ടു. അവിടത്തെ പുതിയ മട്ടുകഠം കണ്ടു് അദ്ദേഹത്തിന്ന് അധികം കോപമായി. മടങ്ങിവരുന്ന വഴിക്ക് ഒരു പാമ്പു കടിച്ചു് അയാഠം ബോധംകെട്ടു് വീണു. മരണം ആസന്നമായി. പലതും ചെയ്തുവെങ്കിലും ഫലമുണ്ടായില്ല. അപ്പോളൊരാഠം നരസീമേത്തയെ വിളിക്കാമെന്നു നിദ്ദേശിച്ചു. മേത്ത ഭഗവാൻെറ ചരണാമൃതം കൈയിലെടുത്തു് ഓടിവന്നു. അതു വായിലിററിച്ചവാറേ സാരംഗധരമേത്തയ്ക്കു് ബോധം വീണു.എന്നാൽ മുമ്പിൽ നില്ക്കുന്ന ആളെ കണ്ടപ്പോഠംഅയാഠംക്ക് നന്ദിക്കുപകരം പൂൎവ്വാധികം ക്രോധമാണുണ്ടായതു്. ജാലവിദ്യ കാണിച്ചു നടക്കുന്ന ഈ കള്ളഭക്തനെ ഒരു പാഠം പഠിപ്പിച്ചേ ഇരിക്കൂ എന്നുറപ്പിച്ചു അയാഠം.

ഒരു നാഠം ഭക്തരാജൻെറ അടുക്കൽ ഒരു വൃദ്ധബ്രാഹ്മണൻ സഹായമൎത്ഥിച്ചുവന്നു. അയാളുടെ മകളുടെ വിവാഹം നടത്താനായി എങ്ങനെയെങ്കിലും അറുപതുറുപ്പിക കൊടുക്കണമെന്നായിരുന്നു അപേക്ഷ. തൻെറ കൈയിലൊന്നുമില്ല, പക്ഷേ കടം വാങ്ങിത്തരാം എന്നു പറഞ്ഞു് മേത്ത പലരുടെയടുത്തും പോയി. പണയം വെയ്ക്കാൻ എന്തെങ്കിലുമുണ്ടെങ്കിൽ പണം കൊടുക്കാൻ അവർ തയ്യാറാണ്. പക്ഷേ മേത്തയുടെ കൈയ്യിൽ അവരുടെ കണ്ണിൽ വിലപ്പെട്ടതായിട്ടെന്തുണ്ടു് ? അവസാനം അദ്ദേഹം സ്വയം ചോദിച്ചു: തനിക്കേററവും വിലപ്പെട്ടതെന്താണ് ? ശ്രീകൃഷ്ണൻ. ആ ശ്രീകൃഷ്ണനെ തന്നിലേയ്ക്കാകർഷിക്കുന്നതെന്താണ് ? സംഗീതം. സംഗീതത്തിൽ തനിക്കേററവും ഇഷ്ടപ്പെട്ട രാഗമേതു് ? കേദാരരാഗം. ആ രാഗം പണയം വെയ്ക്കാമെന്നു തീൎച്ചപ്പെടുത്തി. ധരണീധരൻ എന്നൊരാളോടു് അദ്ദേഹം ഇക്കാര്യം പറഞ്ഞു. അയാഠം സമ്മതിച്ചു. കടം വാങ്ങിയ അറുപതുറുപ്പിക തിരിച്ചുകൊടുക്കുന്നതുവരെ കേദാരരാഗത്തിൽ പാടുകയില്ലെന്ന് അദ്ദേഹം എഴുതിക്കൊടുത്തു. പണം വാങ്ങി വൃദ്ധബ്രാഹ്മണനു കൊടുത്തു് അയാളെ സന്തോഷിപ്പിച്ചയച്ചു.

റാവുമാണ്ഡലീകനായിരുന്നു അന്ന് ജൂനഗഢിലെ രാജാവു്. സാരംഗധരമേത്ത അദ്ദേഹത്തിൻെറ സഭയിലെ അംഗമായിരുന്നു. അയാഠം ദിവസേന നരസിംഹമേത്തയെപ്പററി രാജാവിൻെറ ചെവിയിൽ അപവാദങ്ങഠം പറഞ്ഞുതുടങ്ങി. ഇങ്ങനെ കുറെ നാഠം കേട്ടപ്പോഠം മേത്തയെ വിളിച്ചു ചോദിക്കണമെന്ന് രാജാവിനു തോന്നി. ചഞ്ചല നിത്യം അദ്ദേഹത്തിൻെറ ഭജനയ്ക്കു പോകുന്നുണ്ടെന്ന് രാജാവു് കേട്ടിരുന്നു. അദ്ദേഹം ഭക്തരാജനെ സഭയിൽ വരുത്തി. ശാസ്ത്രചൎച്ചയിൽ മേത്തയെ എതിൎക്കുന്നതിന്നുവേണ്ടി സാരംഗധരമേത്ത ചില പണ്ഡിതന്മാരെ കൊണ്ടുവന്നിരുന്നു. ആദ്യം സാരംഗധരമേത്ത ഭക്തരാജനെ കുററപ്പെടുത്തി

സഭയിൽ ദീർഘമായി സംസാരിച്ചു. അദ്ദേഹം തെററായ കാര്യങ്ങൾ പഠിപ്പിക്കുന്നു, ജാതി ധർമ്മം പാലിക്കുന്നില്ല, കണ്ടവരെയെല്ലാം ഭജനയിൽ ചേർത്തു് അനാചാരം പ്രചരിപ്പിക്കുന്നു എന്നൊക്കെയായിരുന്നു കുററങ്ങൾ. അനന്തരായ് എന്നൊരു സദസ്യൻ കൂടുതൽ വലിയൊരു കുററം കൊണ്ടുവന്നു. ചില സ്ത്രീകളുമായി നരസീമേത്തക്കു് അവിഹിതബന്ധമുണ്ടെന്നതായിരുന്നു അതു്. ചഞ്ചല നിത്യവും അദ്ദേഹത്തിന്റെ അടുക്കൽ പോകുന്നതു് അയാൾ ഓർമ്മിപ്പിച്ചു. അതിലും വലുതായി താൻ നേരിൽക്കണ്ട ഒരു കാര്യവും അയാൾ പറഞ്ഞു: അയാളുടെ ഭാര്യ നിത്യവും ഭജനയ്ക്കു പോകാറുണ്ടു്. ഭജനക്കിടയിൽ ഇടവേളയിൽ മേത്തയ്ക്കു കുടിക്കാൻ വെള്ളം കൊടുക്കുന്നതു് സാധാരണ അവരാണു്. ഭർത്താവു് പലതവണ തടഞ്ഞെങ്കിലും ആ സ്ത്രീ ഭജനയ്ക്കു പോവുന്നതു നിർത്തിയില്ല. ഒരു ദിവസം അയാൾ ഭാര്യയെ പൂട്ടിയിട്ടു. ഇന്നു് ഭക്തരാജൻ വെള്ളം കുടിക്കാനെന്തു ചെയ്യും എന്നു കാണാനായി അയാൾ ഭജനസ്ഥലത്തുപോയി. അവിടെ കണ്ടതെന്താണെന്നോ? ഭാര്യ സദസ്സിലിരിക്കുന്നു; ഇടനേരത്തു് എഴുന്നേററു് പതിവുപോലെ മേത്തയ്ക്കു് വെള്ളം കൊടുക്കുന്നു! ക്രോധത്തോടെ അയാൾ വീട്ടിലേക്കോടി ഭാര്യയെ അടച്ചിട്ട മുറി തുറന്നു നോക്കി. ആ സാധു സ്ത്രീ അർദ്ധബോധാവസ്ഥയിൽ രാധാകൃഷ്ണനാമം ജപിച്ചു കിടക്കുന്നതാണയാൾ കണ്ടതു്! നരസീമേത്ത എന്തോ ജാലവിദ്യയുപയോഗിച്ചു് തന്റെ ഭാര്യയെ തട്ടിക്കൊണ്ടുപോയി എന്നായിരുന്നു അയാളുടെ വാദം.

ഈ ആക്ഷേപത്തിനു് സമാധാനം പറയാൻ രാജാവു് മേത്തയോടു് ആവശ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു: അനന്തരായ് പറഞ്ഞതു് പൊതുവെ ശരിയാണു് പക്ഷേ ഞാനാരേയും തട്ടിക്കൊണ്ടു പോയിട്ടില്ല. ആരെങ്കിലും എന്റെ ഭജനയ്ക്കു് വരണമെന്നോ വരാതിരിക്കണമെന്നോ പറയാൻ ഞാൻ അശക്തനാണു്. ഭഗവന്നാമം കേൾക്കാൻ വീട്ടിൽ വരുന്നവരൊക്കെ എനിക്കാദരണീയരും പൂജ്യരുമാണു്.

ഈ വാക്കുകൾ കേട്ടു് എല്ലാവരും വിസ്മിതരായി. അദ്ദേഹത്തെ വിട്ടയയ്ക്കണമെന്നു തോന്നിയ രാജാവിന്നു പിന്നേയും സംശയം തങ്ങിനിന്നു: എന്തെങ്കിലും തെളിവുവേണ്ടേ നിരപരാധിയാണെന്നു് പ്രഖ്യാപിക്കാൻ? അദ്ദേഹം ആലോചിച്ചു് ഒരു മാല വരുത്തിച്ചു. അതു് മേത്തയുടെ കൈയ്യിൽ കൊടുത്തു് പറഞ്ഞു: 'നിങ്ങൾ ഈ മാല കൊട്ടാരംക്ഷേത്രത്തിലെ ശ്രീ രാധാകൃഷ്ണമൂർത്തിയുടെ കഴുത്തിൽ ചാർത്തുക. ശ്രീകോവിൽ പൂട്ടി ഞാൻ താക്കോൽ കൈയ്യിൽ വെയ്ക്കും. നിങ്ങൾ ഈ സഭയിൽ എന്റെ മുമ്പിൽത്തന്നെയിരിക്കണം. നാളെ സൂര്യോദയത്തിന്നുമുമ്പായി ഈ മാല നിങ്ങളുടെ കഴുത്തിൽ വന്നു കാണുന്നതായാൽ നിങ്ങൾ നിരപരാധിയാണെന്നും യഥാർത്ഥഭക്തനാണെന്നും ഞാൻ വിശ്വസിക്കും; ഇല്ലെങ്കിലോ, ഉചിതമായ ശിക്ഷയനുഭവിക്കുകതന്നെ വേണം.'

അതുപ്രകാരം മേത്ത ഹാരമെടുത്തു് ഭക്തിപൂർവ്വം ഭഗവത്സ്വരൂപത്തിൽ ചാർത്തി ഉള്ളഴിഞ്ഞു പ്രാർത്ഥിച്ചു മടങ്ങി സഭയിൽ വന്നിരുന്നു. ഇടക്കുപാടിയും ഇടയ്ക്കു് നിശ്ശബ്ദനായി ഭഗവദ്രൂപം ധ്യാനിച്ചും എല്ലാവരുടേയും ശ്രദ്ധയ്ക്കു പാത്രമായി ഭഗവാന്റെ കാരുണ്യവർഷം കാത്തിരുന്നു.

(ശേഷം iv-ാം പേജിൽ)

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.

ഈ മാസത്തെ ആദ്ധ്യാത്മിക അന്തര്യോഗം, പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽ (വിവേകാനന്ദവിജ്ഞാനഭവനത്തിൽ) വെച്ചു് നടത്തുന്ന ആഘോഷങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുകയാണു്. മാർച്ച് 9, 10, 11 തീയതികളിലാണു് ആഘോഷങ്ങൾ. മാർച്ച് ആറാം തീയതി ശ്രീരാമകൃഷ്ണദേവന്റെ ജന്മദിനം പ്രമാണിച്ചു് പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് വിശേഷാൽ പൂജകളും ഓട്ടൻതുള്ളലും പൊതുസമ്മേളനവും ഉണ്ടായിരിക്കും. എല്ലാ ഭക്തജനങ്ങളേയും ക്ഷണിച്ചുകൊള്ളുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 58 | 1973 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

ചേരാത്തതൊക്കെച്ചേർന്നു് കുരുക്കുപിടിച്ച ജീവിതമെന്നു പറയുന്ന ഈ നൂലാമാലയിൽ യുക്തിയുടെ വല്ലൊരു തുമ്പും കിട്ടണമെങ്കിൽ യുക്തിയെ അതിക്രമിക്കുകതന്നെ വേണം. അതു ശാസ്ത്രീയമായി, പതുക്കെപ്പതുക്കെ, അനുക്രമമായ അഭ്യാസംകൊണ്ടു വേണം; അന്ധവിശ്വാസങ്ങളെല്ലാം ദൂരെ കളയുകയും വേണം. മററു് ഏതു ശാസ്ത്രവും അഭ്യസിക്കുന്നതുപോലെ ബോധാതീതാവസ്ഥയെയും പഠിക്കുവാനെടുക്കണം. യുക്തിയിൽത്തന്നെ അടിയുറപ്പിച്ചു് യുക്തിയെത്തന്നെ അനുസരിക്കണം. യുക്തിക്കു ഗതി മുട്ടുമ്പോൾ യുക്തിതന്നെ നമ്മെ ഉയർന്ന പദത്തിലേയ്ക്കു തിരിച്ചു വിട്ടുകൊള്ളും. 'ഞാൻ ജ്ഞാനിയാണെ'ന്നും പറഞ്ഞു് ഒരാൾ യുക്തിശൂന്യമായി സംസാരിക്കുന്നെങ്കിൽ അതു തള്ളിക്കളയണം. എന്തുകൊണ്ടു്? സഹജവാസന, യുക്തി, ബോധാതീതം എന്നിവ ഒരേ മനസ്സിനുള്ളതാണു്. ഒരു മനുഷ്യനിൽ മൂന്നു മനസ്സില്ല, ഒരവസ്ഥ മററവസ്ഥകളായി വളരുകയാണു്. സഹജവാസന യുക്തിയായി വളരുന്നു; യുക്തി സർവ്വാതീതബോധത്തിലേയ്ക്കും വളരുന്നു. അതുകൊണ്ടു് ഒരവസ്ഥയും മററവസ്ഥകൾക്കു വിരുദ്ധമാകുന്നില്ല. യഥാർത്ഥമായ അന്തഃപ്രബോധം ഒരിക്കലും യുക്തിക്കു വിരോധിയല്ല. യുക്തിയെ പൂർണ്ണമാക്കുന്നതേയുള്ളു....യോഗത്തിലെ പല പടികളും സമാധിയെന്ന ഈ ബോധാതീതാവസ്ഥയിലേയ്ക്കു നമ്മെ ശാസ്ത്രീയമായി കൊണ്ടുചെന്നാക്കുവാനുള്ളതാകുന്നു...പുരാതനപ്രബോധകന്മാർ ബോധാതീതാവസ്ഥ നേടിയിരുന്നു. നിങ്ങൾക്കും എനിക്കും അതു നേടുകയും ചെയ്യാം. എന്നെങ്കിലും ഒരാൾ ആ അവസ്ഥയിൽ എത്തി എന്ന വസ്തുതതന്നെ എല്ലാ മനുഷ്യർക്കും അതിലെത്താമെന്നതിനു തെളിവാണു്, എത്താമെന്നു മാത്രമല്ല എത്തിയേ കഴിയൂ താനും. അതാണു മതം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം. I. 224.

# യോഗവും സിദ്ധികളും

സ്വപ്രഭാനന്ദസ്വാമി

യോഗസൂത്രഭാഷ്യത്തിൽ യോഗശബ്ദത്തിനു് 'സമാധി' എന്നാണു് വ്യാസൻ കൊടുത്ത വ്യാഖ്യാനം. ആ 'സമാധി' ചിത്തധർമ്മവുമാണു്. ഇതിനെത്തന്നെയാണു് ദുഃഖസംയോഗവിയോഗരൂപമായ യോഗമെന്നു ഗീതയിലും പറഞ്ഞിട്ടുള്ളതു്. സർവ്വദുഃഖനാശകമായ യോഗശാസ്ത്രത്തെക്കുറിച്ചു് ഒരു സാമാന്യജ്ഞാനമുണ്ടാകണമെന്നുദ്ദേശിച്ചാണു് ഈ ലേഖനമെഴുതുന്നതു്. യോഗമെന്തെന്നും, അതിന്റെ ലക്ഷ്യമെന്തെന്നും, ഉപായങ്ങളേതെല്ലാമെന്നും മററും വളരെ സംഗ്രഹമായി ഇതിൽ ഉൾക്കൊള്ളിക്കാൻ ശ്രമിക്കാം. പതഞ്ജലിമഹർഷിയുടെ യോഗസൂത്രങ്ങളെ അവലംബിച്ചാണു് ഇതെഴുതുന്നതും. ഇതു സാമാന്യജനങ്ങളുടെ ജിജ്ഞാസയെ ദൂരീകരിക്കുവാൻ പര്യാപ്തമാകുമെന്നും ആശിക്കുന്നു.

''യോഗശ്ചിത്തവൃത്തിനിരോധഃ'' എന്നാണു പതഞ്ജലിമഹർഷി യോഗത്തിനു കൊടുത്ത ലക്ഷണം അഥവാ നിർവ്വചനം. അതായതു് ചഞ്ചലസ്വഭാവമായ മനസ്സിനെ അചഞ്ചലമാക്കി, വൃത്തിവിഹീനമാക്കുന്നതിനെ അഥവാ ഏകാഗ്രമാക്കുന്നതിനെ യോഗമെന്നു പറയുന്നു. മനസ്സിനെ ഏകാഗ്രമാക്കാനുള്ള നിരന്തരയത്നത്തെ യോഗാഭ്യാസമെന്നും പറയാം. മനോനിഗ്രഹോപായമായി മഹർഷി പറഞ്ഞിട്ടുള്ളതു് നിരന്തരാഭ്യാസവും വൈരാഗ്യവുമാണു്. ചിത്തത്തെ ഏകാഗ്രമാക്കാനുള്ള യത്നമാണു് അഭ്യാസം. തപസ്സു്, ബ്രഹ്മചര്യം, ശ്രദ്ധ മുതലായവയോടുകൂടി നിരന്തരം ചിത്തവൃത്തിനിരോധം അഭ്യസിച്ചാൽ ആ അഭ്യാസത്തിനു ദൃഢതയുണ്ടാകും. വൈരാഗ്യം എന്നതു് ഭോഗ്യവിഷയങ്ങളിലുള്ള തൃഷ്ണാത്യാഗമാണു്. കണ്ടതും കേട്ടതുമായ എല്ലാ വിഷയങ്ങളിലുമുള്ള അഭിലാഷം വെടിഞ്ഞാലേ വൈരാഗ്യം ഉറച്ചു കിട്ടുകയുള്ളൂ. അഭിലാഷത്യാഗത്തിന്റെ ഏററക്കുറച്ചിലുകൾക്കനുസരിച്ചു് വൈരാഗ്യത്തെ നാനാപ്രകാരത്തിൽ തരം തിരിച്ചിട്ടുണ്ടു്. അതിൽ ഉത്തമമായ പരവൈരാഗ്യം സിദ്ധിച്ചാൽ ഉടനെ ചിത്തം നിരുദ്ധമായിത്തീരുന്നു. അപ്പോൾ സമാധിയും ലഭിക്കുന്നു. ആ സമാധിയാണു് യോഗാഭ്യാസത്തിന്റെ ലക്ഷ്യവും.

സമാധി പലതരമുണ്ടു്, സവികല്പസമാധികളും നിർവ്വികല്പസമാധിയും. ഇതിൽ നിർവ്വികല്പസമാധിയാണു് ഏററവും ഉത്കൃഷ്ടമായി യോഗികൾ കണക്കാക്കുന്നതു്. വൈരാഗ്യത്തിന്റെ ഏററക്കുറച്ചിലുകളനുസരിച്ചു് സവികല്പസമാധികൾ അസംഖ്യം തരത്തിലുണ്ടാകാം. തീവ്രവൈരാഗ്യമുള്ളവർക്കു് സമാധി എളുപ്പമുണ്ടാകുന്നു. ഇങ്ങനെ നിരന്തരാഭ്യാസവും തീവ്രവൈരാഗ്യവും ഉണ്ടായാൽ ഏകാഗ്രതയും സമാധിയും സിദ്ധിക്കുന്നു. ആ സമാധിയിൽ ആനന്ദാനുഭൂതിയുമുണ്ടാകുന്നു.

ഈ സമാധി ഈശ്വരപ്രണിധാനംകൊണ്ടും (ഈശ്വരഭക്തികൊണ്ടും) സാധിക്കാവുന്നതാണു്. യോഗശാസ്ത്രത്തിൽ ഈശ്വരനെ ഒരു വിശിഷ്ടപുരുഷനായിട്ടാണു് പറഞ്ഞിട്ടുള്ളതു്. അതായതു് അവിദ്യയും അവിദ്യാകാര്യങ്ങളും ഇല്ലാത്തവനും, കർമ്മം, കർമ്മഫലം കർമ്മവാസന ഇവ തീണ്ടാത്തവനും, സർവ്വജ്ഞനും ആദിഗുരുവും ആയ പുരുഷനാണു് ഈശ്വരൻ. ആ ഈശ്വരനെ കുറിക്കുന്ന ശബ്ദമാണു് ഓങ്കാരം അഥവാ പ്രണവം. ഈശ്വരവാചകമായ പ്രണവത്തെ അർത്ഥബോധത്തോടുകൂടി ജപിക്കുന്നതിനെയാണു് ഈശ്വരപ്രണിധാനം എന്നു പറയുന്നതു്. ഈശ്വരപ്രണിധാനംകൊണ്ടും അതായതു് അർത്ഥബോധപൂർവ്വകമായ നാമജപംകൊണ്ടും സമാധിയുണ്ടാകും എന്നു് യോഗാചാര്യൻ പറയുന്നു. മേല്പറഞ്ഞവിധത്തിലുള്ള നാമജപംകൊണ്ടു് പ്രത്യഗാത്മസാക്ഷാത്കാരവും യോഗവിഘ്നങ്ങളുടെ നാശവും ഉണ്ടാകുന്നതാണു്. രോഗം, മനസ്സിന്റെ മടി, സംശയം,

ഉത്സാഹമില്ലായ്മ, അലസത, വിഷയാസക്തി, വിപരീതബുദ്ധി, സമാധി സാധിയ്ക്കായ്ക, സമാധി സാധിച്ചിട്ടും വഴുതിപ്പോകുക ഇവ യാണ് യോഗവിഘ്നങ്ങൾ. ഈ വിഘ്നങ്ങളെ യെല്ലാം അർത്ഥബോധത്തോടുകൂടിയ നാമജപം നശിപ്പിയ്ക്കുകതന്നെ ചെയ്യും. യോഗവിഘ്നങ്ങ ളുടെ കൂടെപ്പിറപ്പുകളാണ് ദുഃഖവും ദൌർമന സ്യവും കായകമ്പനവും ക്രമമില്ലാത്ത ശ്വാസോ ച്ഛ്വാസവും മററും. ഇവയെ തടയാനായി തനി യ്ക്കഭിമതമായ ഒരു തത്ത്വത്തിൽ (ഇഷ്ടദേവത യിൽ)ത്തന്നെ മനസ്സിനെ നിർത്തി പരിശീലി യ്ക്കേണ്ടതാണ്. ചിത്തം പ്രസന്നമാക്കി വെയ്ക്കു കയും വേണം. സുഖികളോടു മൈത്രീഭാവവും ദുഃഖികളോടു കരുണയും പുണ്യവാന്മാരിൽ അനുമോദനവും പാപികളോട് ഔദാസീന്യ വും പുലർത്തിയാൽ ചിത്തപ്രസാദമുണ്ടായി ക്കൊള്ളും.

യോഗസിദ്ധിയ്ക്ക് ഇനി വേറെയുമുണ്ട് ഉപായങ്ങൾ. പ്രാണായാമംകൊണ്ടും ഏകാഗ്രത സമ്പാദിയ്ക്കാം. അതുമല്ലെങ്കിൽ മനസ്സിനെ ശരീരത്തിലെ ചില നിർദ്ദിഷ്ടസ്ഥാനങ്ങളിൽ നിർത്തുന്നതുകൊണ്ട് പെട്ടെന്നുണ്ടാകുന്ന ചില അലൗകികാനുഭവങ്ങളിലൂടെ ചിത്തസ്ഥൈര്യ മുണ്ടാക്കാവുന്നതാണ്. ഉദാഹരണത്തിനു നാ സാഗ്രത്തിൽ മനസ്സിനെ നിർത്തിയാൽ അല്പ ദിവസങ്ങൾക്കുള്ളിൽ ദിവ്യഗന്ധാനുഭൂതിയു ണ്ടാകുന്നു; ജിഹ്വാമൂലത്തിൽ ധാരണ ചെയ്താൽ ദിവ്യശബ്ദങ്ങൾ അനുഭവിച്ചുതുടങ്ങും; ജിഹ്വാ മധ്യത്തിലായാൽ ദിവ്യവസ്തുക്കളെ സ്പർശിയ്ക്കുന്ന അനുഭവമുണ്ടാകും; താലുവിൽ ധാരണ ചെയ്താൽ വിശേഷരൂപങ്ങൾ ദർശിച്ചു തുടങ്ങും. മനോവ്യാ കുലതയുള്ളവൻ ഇത്തരം അഭ്യാസം അല്പം ചെ യ്യുമ്പോഴേയ്ക്കും മേല്പറഞ്ഞ വിശിഷ്ടാനുഭവങ്ങൾ ഉണ്ടാകുകയും യോഗശാസ്ത്രത്തിൽ വിശ്വാസ മുറച്ച് നിരന്തരം പ്രയത്നിച്ച് യോഗസിദ്ധി നേടുകയും ചെയ്യും.

മറെറാരുപായമിതാണ്. അധോമുഖമായി കൂമ്പിനിൽക്കുന്ന ഹൃദയപദ്മത്തെ ഭാവന ചെയ്ത് പ്രാണായാമംകൊണ്ട് അതിനെ ഊർദ്ധ്വ മുഖമാക്കി വികസിപ്പിച്ച് അതിൻെറ മദ്ധ്യ ത്തിലുള്ള ദിവ്യജ്യോതിസ്സിൽ മനസ്സിനെ ഉറപ്പിയ്ക്കുന്നതുകൊണ്ടും മനസ്സ് ഏകാഗ്രമായി ക്കൊള്ളും. അതുമല്ലെങ്കിൽ അവനവന് ആരാ ധ്യനായിത്തോന്നുന്ന ഒരു പുണ്യപുരുഷൻെറ ഹൃദയത്തെ ധ്യാനിച്ചാലും മനസ്സ് ഏകാഗ്ര മാകും. അതുമല്ലെങ്കിൽ സ്വപ്നത്തിൽ ഏതെ ങ്കിലും ദിവ്യരൂപം ദർശിക്കാനിടയായിട്ടുണ്ടെ ങ്കിൽ അതിൽ മനസ്സിനെ ഉറപ്പിച്ചും ഏകാഗ്രത കൈവരിക്കാം. ഗാഢനിദ്രയിൽ (സുഷുപ്തി യിൽ) അനുഭവിച്ച ആനന്ദത്തിൽ മനസ്സിനെ നിർത്തുന്നതുകൊണ്ടും മനസ്സ സ്ഥിരമായിക്കിട്ടും. ഇതൊന്നുമല്ലെങ്കിൽ അവനവന് അഭിമതമായ ഏതെങ്കിലും സദ്രൂപം ധ്യാനിച്ചാലും മനസ്സ് ഏകാഗ്രമാകുന്നതാണ്. മേല്പറഞ്ഞ ഉപായ ങ്ങളിൽ ഏതെങ്കിലും ഒന്നു സ്വീകരിച്ച് ആത്മാ ർത്ഥമായി പ്രയത്നിച്ചാൽ അയാളുടെ മനസ്സ സ്ഥിരമാകുന്നു, ഏകാഗ്രമാകുന്നു. മനസ്സിനെ ഏകാഗ്രമാക്കിയവനു് പരമാണുമുതൽ അനന്തം വരെയുള്ള വസ്തുക്കളിൽ തടവററ സ്വാധീന തയും സിദ്ധിക്കുന്നു. ഇങ്ങനെ ഏതെങ്കിലും ഉപായത്തിലൂടെ ഏകാഗ്രമാക്കിയ മനസ്സുകൊ ണ്ട് ധ്യാനം പരിശീലിച്ചാൽ നാനാതരത്തി ലുള്ള സമാധികൾ അനുഭവപ്പെടുന്നു. ആദ്യം ധ്യാനം സ്ഥൂലവിഷയങ്ങളെ ആശ്രയിച്ചും പിന്നീട് സൂക്ഷ്മവിഷയങ്ങളെ ആശ്രയിച്ചു മാണ് നടത്തേണ്ടതു്. ഇങ്ങനെ സ്ഥൂല ത്തിൽനിന്നു സൂക്ഷ്മത്തിലേയ്ക്കു കടന്ന് സൂക്ഷ്മ തമമായ വസ്തുക്കളിൽ മനസ്സ് ഉറച്ചാൽ അദ്ധ്യാത്മതത്ത്വസാക്ഷാത്കാരം ഉണ്ടാകുന്നു. അപ്പോഴാണ് ലോകത്തിലുള്ള സകല പദാർത്ഥങ്ങളുടേയും യാഥാർത്ഥ്യം അറിയാൻ കഴിയുന്നതു്. ഇതു് പ്രത്യക്ഷാനുഭവം പോലെ വിശേഷബോധകമായ ഒരു അനുഭവം തന്നെയാണ്. അതിനാൽ ഇതിൽ സന്ദേഹ ത്തിനു സ്ഥാനമില്ല. പ്രത്യക്ഷാനുമാനങ്ങൾക്കും അപ്പുറം കടക്കുന്നതാകയാൽ ഈ അനുഭൂതി യാണ് ഏററവും ഉത്കൃഷ്ടമായതെന്നാണ് അഭിജ്ഞമതം. പക്ഷേ ഇതും മോക്ഷസാധക മല്ല; ഈ അനുഭൂതിയുണ്ടായാൽപ്പിന്നെ വാസ നാകരങ്ങളായ മററു വൃത്തികളെ ഇല്ലാതാക്കാൻ സാധിക്കും എന്നുമാത്രം. മോക്ഷപ്രാപ്തിയ്ക്ക് ഈ അനുഭൂതിയേയും അതിക്രമിച്ച് നിർവ്വികല്പ സമാധിയിലെത്തുകതന്നെ വേണമെന്നാണ് മഹർഷി പറയുന്നതു്.

യോഗമെന്തെന്നും അതിൻെറ ലക്ഷ്യമെ ന്തെന്നും ലക്ഷ്യത്തിലെത്താനുള്ള മുഖ്യോപായ ങ്ങളേതെല്ലാമെന്നും പറഞ്ഞു. ലക്ഷ്യപ്രാപ്തിക്ക്

അത്യന്തോപകാരകമായ ഏകാഗ്രതാസമ്പാദനത്തിനു പ്രത്യേകമായി ചില കാൎയ്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ടു്. യോഗലക്ഷ്യമായ സമാധിയിലെത്താൻ ഓരോ സാധകനും അവശ്യം അനുശീലിക്കേണ്ട സംഗതികളെ എട്ടു യോഗാംഗങ്ങളായി തിരിച്ചിട്ടുണ്ടു്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണു് എട്ടു് അംഗങ്ങൾ. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചൎയ്യം, അപരിഗ്രഹം എന്നിവയാണു് യമം കൊണ്ടുദ്ദേശിക്കുന്നതു്. ശുചിത്വം, സന്തോഷം, തപസ്സു്, സ്വാധ്യായം, ഈശ്വരപ്രണിധാനം എന്നിവയാണു് നിയമങ്ങൾ. (തപസ്സും സ്വാധ്യായവും ഈശ്വരപ്രണിധാനവും അവിദ്യാദിക്ലേശങ്ങളെ ക്ഷീണിപ്പിക്കാനുള്ള ക്രിയായോഗമെന്ന പേരിലും അറിയപ്പെടുന്നുണ്ടു്. ക്രിയായോഗംകൊണ്ടു ക്ഷീണമായ അവിദ്യാദിവൃത്തികളേയും തത്കാൎയ്യങ്ങളേയും ധ്യാനംകൊണ്ടു് സമൂലം നശിപ്പിക്കാവുന്നതാണു്.) സ്ഥിരവും സുഖവുമായ ഇരിപ്പിനെ ആസനമെന്നു പറയുന്നു. പദ്മാസനം, സുഖാസനം, സ്വസ്തികാസനം, വജ്രാസനം മുതലായവയാണതിന്നു് ഉദാഹരണങ്ങൾ. (ആസനജയം നേടിയവന്റെ) ശ്വാസപ്രശ്വാസങ്ങളുടെ ഗതിയെ നിയന്ത്രിക്കുന്നതിനെ പ്രാണായാമം എന്നു പറയുന്നു. പ്രാണായാമംകൊണ്ടു് ചിത്തത്തിനു തെളിവു കൂടുന്നു. അപ്പോൾ ധാരണ സുകരമാകുകയും ചെയ്യുന്നു. ചിത്തത്തെ ഒരു ധ്യേയവസ്തുവിൽ ഉറപ്പിച്ചു നിൎത്തുന്നതിനെ ധാരണ എന്നു പറയുന്നു. ആ വിഷയത്തിൽത്തന്നെ ചിത്തത്തിന്നുണ്ടാകുന്ന – അവിച്ഛിന്നമായ ജ്ഞാനവൃത്തിപ്രവാഹത്തെ ധ്യാനമെന്നു പറയുന്നു. അതേ ധ്യാനംതന്നെ ബാഹ്യരൂപങ്ങളെത്തള്ളി അൎത്ഥം മാത്രം പ്രകാശിപ്പിക്കുമ്പോൾ സമാധിയാകുന്നു. യോഗത്തിന്റെ എട്ടംഗങ്ങളിൽ അവസാനത്തെ ധാരണാധ്യാനസമാധികൾ എന്ന മൂന്നും ഒരു വിഷയത്തെ പുരസ്സരിച്ചാകുമ്പോൾ അതിനെ സംയമം എന്നു പറയുന്നു. സംയമത്തെ സ്വാധീനിച്ചാൽ ജ്ഞാനം തെളിയുന്നു. സംയമം പടിപടിയായിട്ടു വേണം ശീലിയ്ക്കാൻ. സ്ഥൂലം, സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്നിങ്ങനെ വേണം സംയമത്തിന്നു് വിഷയങ്ങളെ സ്വീകരിക്കാൻ. ധൃതിപിടിക്കരുതെന്നൎത്ഥം. ഇപ്പറഞ്ഞതെല്ലാം സവികല്പസമാധിയുടെ സാധനകളാണു്. സൂക്ഷ്മതമമായ വസ്തുവിനെ അവലംബിച്ചുണ്ടാകുന്ന ഉത്തമമായ സവികല്പസമാധിയേയും നിരോധിച്ചാലുടൻ നിൎവ്വികല്പസമാധിയിലെത്തുന്നു. അതാണു യോഗികളുടെ പരമലക്ഷ്യം. നിൎവ്വികല്പസമാധിയുണ്ടാകുന്നതോടെ സകലവിധദുഃഖങ്ങളും എന്നെന്നേയ്ക്കുമായി വേരോടെ പിഴുതെറിയപ്പെടുന്നു എന്നാണു് യോഗശാസ്ത്രനിഗമനം. ഇതരശാസ്ത്രങ്ങളെപ്പോലെ ഓരോരുത്തൎക്കും പരീക്ഷിച്ചറിയാവുന്നതാണു് ഈ യോഗശാസ്ത്രവും.

മനസ്സിനെ ഏകാഗ്രമാക്കിയാലുണ്ടാകുന്ന ഏതാനും സിദ്ധികളെക്കുറിച്ചും മഹൎഷി പറയുന്നുണ്ടു്. ഈ സിദ്ധികൾ യോഗശാസ്ത്രത്തിന്റെ സഫലതയെ തെളിയിയ്ക്കാൻവേണ്ടി മാത്രം പറഞ്ഞിട്ടുള്ളവയാണു്. കാരണം സിദ്ധിസമ്പാദനം യോഗത്തിന്റെ ലക്ഷ്യമല്ലെന്നതുതന്നെ. സിദ്ധിയിൽ ഭ്രമിച്ചു് അതിൽത്തന്നെ തത്പരരായാൽ ഈശ്വരസാക്ഷാത്കാരരൂപമായ – നിത്യാനന്ദാവാപ്തിരൂപമായ – യോഗത്തിൽനിന്നു് പതിച്ചുപോകുമെന്നു് യോഗിവൎയ്യന്മാർതന്നെ വ്യക്തമായി പറയുകയും ചെയ്തിട്ടുണ്ടു്. അതിനാൽ സാധകർ സിദ്ധികൾ കിട്ടിയാലും അതിൽ ഭ്രമിയ്ക്കാതെ അദ്ധ്യാത്മസാധനകൾ തുടൎന്നുകൊണ്ടേയിരിയ്ക്കണം.

കഴിഞ്ഞതും വൎത്തമാനകാലികവുമായ ചിത്തവൃത്തികൾ സദൃശങ്ങളാകുമ്പോൾ, അതായതു് കാലബോധം തീരെ ഇല്ലാതാകുമ്പോൾ, മനസ്സിനു് ഏകാഗ്രതവന്നു എന്നു പറയാം. ധൎമ്മം, കാലം, അവസ്ഥ എന്നീ പരിണാമങ്ങളിൽ മനസ്സിനെ സംയമം ചെയ്താൽ സ്ഥൂലസൂക്ഷ്മഭൂതങ്ങളെപ്പററിയുള്ള അതീതാനാഗത (ഭൂതഭവിഷ്യ)ജ്ഞാനമുണ്ടാകുന്നു. ശബ്ദാൎത്ഥങ്ങളിൽ മനസ്സിനെ സംയമം ചെയ്താൽ എല്ലാ പ്രാണിശബ്ദങ്ങളുടേയും ജ്ഞാനമുണ്ടാകുന്നു. സ്വാനുഭവത്തിൽനിന്നും സ്വകൎമ്മങ്ങളിൽനിന്നും ഉണ്ടാകുന്ന സംസ്കാരത്തിൽ മനസ്സിനെ സംയമം ചെയ്താൽ പൂൎവ്വജന്മജ്ഞാനമുണ്ടാകും. പരശരീരത്തിലെ ലക്ഷണങ്ങളിൽ സംയമം ചെയ്താൽ പരചിത്തജ്ഞാനമുണ്ടാകുന്നു. ശരീരത്തിന്റെ രൂപത്തിൽ സംയമം ചെയ്താൽ

അയാറംക്ക അദൃശ്യനായിത്തീരാൻ കഴിയുന്നു. കർമ്മഫലങ്ങളിൽ സംയമം ചെയ്താൽ ദേഹവിയോഗകാലം കൃത്യമായി അറിയാൻ കഴിയും. ആന മുതലായവയുടെ ബലങ്ങളിൽ സംയമം ചെയ്താൽ യോഗിയ്ക്കു് അതതിന്റെ ബലം സിദ്ധിയ്ക്കും. സ്വഹൃദയത്തിലെ സംവിദ്ജ്യോതിസ്സിൽ മനസ്സിനെ സംയമം ചെയ്താൽ സൂക്ഷ്മവും പ്രച്ഛന്നവും വിദൂരവുമായ വസ്തുക്കളുടെ ജ്ഞാനം ലഭിയ്ക്കും; സൂര്യനിൽ സംയമം ചെയ്താൽ ഭുവനജ്ഞാനമുണ്ടാകുന്നു; ചന്ദ്രനിൽ ആയാൽ താരാവ്യൂഹജ്ഞാനമുണ്ടാകും. ശരീരത്തിലുള്ള നാഭിചക്രത്തിൽ സംയമം ചെയ്താൽ ശരീരഘടനയുടെ ജ്ഞാനമുണ്ടാകും. തൊണ്ടക്കുഴിയിൽ മനസ്സിനെ ഏകാഗ്രമാക്കിയാൽ വിശപ്പും ദാഹവും ഇല്ലാതാകുന്നു. ഇങ്ങനെ അനവധി സിദ്ധികറം ഓരോരുവന്റെ സാധനാഭേദമനുസരിച്ചുണ്ടാകുന്നതാണു്. അഷ്ടൈശ്വര്യസിദ്ധികളും ഈ ഗണത്തിൽപ്പെടുന്നവയാണു്. പക്ഷേ സിദ്ധികളേയും അതിക്രമിച്ചെങ്കിൽ മാത്രമേ യോഗത്തിന്റെ പരമലക്ഷ്യത്തിൽ എത്തുകയുള്ളു എന്നാണു് യോഗശാസ്ത്രജ്ഞന്മാരുടെ ഉറച്ച അഭിപ്രായം. അവരവക്ക വേണ്ടതേതെന്നു് അവരവർ തീരുമാനിയ്ക്കട്ടെ. ഓരോരുവനും ഇഷ്ടമായതു് യോഗാനുഷ്ഠാനത്താൽ ലഭിക്കുന്നതാണു്. അതിനു് ആത്മാർത്ഥമായി പ്രവർത്തിയ്ക്കണമെന്നുമാത്രം.

---

# ഗീതാമാർഗ്ഗപ്രവേശിക

(ഒൻപതാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികറം

ഈ അദ്ധ്യായം ഉടനീളം ഭഗവദ്വചനം തന്നെയാണു്. ശ്രീഭഗവാൻ പറയുന്നു: ''നീ അസൂയാരഹിതനാകയാൽ അത്യന്തം ഗുഹ്യമായിട്ടുള്ള ബ്രഹ്മജ്ഞാനവും അതോടു സംബന്ധിച്ച ഉപാസനാരൂപമായ വിജ്ഞാനവും ഇനിയും നിനക്ക പറഞ്ഞുതരാം. ഇവയെപ്പററിയുള്ള അറിവു് ഉണ്ടായാൽ സംസാരത്തിലുള്ള സർവ്വ അശുഭങ്ങളിൽനിന്നും നിനക്ക മോചനം ലഭിക്കും.''

ഭഗവദ്ഗീതയിൽ കാണുന്ന ഒരു സവിശേഷത പരമാത്മതത്ത്വത്തെ ഭഗവാൻ ''ഞാൻ'' എന്ന പ്രഥമപുരുഷനിലെ ഏകവചനത്തിൽ അർജ്ജുനന്റെ സമക്ഷം പിന്നെയും പിന്നെയും അവതരിപ്പിക്കുന്നു എന്നുള്ളതുതന്നെ. പുരുഷൻ എന്നും ഈശ്വരൻ എന്നും അക്ഷരം എന്നും സർവ്വലോകമഹേശ്വരൻ എന്നും ആത്മാവു് എന്നും പുരുഷോത്തമൻ എന്നും പരബ്രഹ്മമെന്നും ഒരേ തത്ത്വത്തെത്തന്നെ പലേ ശ്ലോകങ്ങളിൽ ഉല്ലേഖനം ചെയ്യുന്നുണ്ടെങ്കിലും ഭഗവാൻ 'ഞാൻ' എന്നഭിനയിച്ചുകൊണ്ടു് ഈ പദങ്ങറംക്കെല്ലാം പ്രതിനിധിയായി വളരെ പ്രകരണങ്ങളിൽ സ്വയം ചൂണ്ടിക്കാണിക്കുന്നുണ്ടു്. ഇതു കേറംക്കുമ്പോറം ജ്ഞാനശുദ്ധിയില്ലാത്തവക്കു് പിന്നെയും പിന്നെയും ഇതാ സ്വന്തം മഹത്ത്വംതന്നെ ഭഗവാൻ ഘോഷിച്ചുകൊണ്ടിരിക്കുന്നു എന്നു ദോഷാരോപം ചെയ്യാൻ തോന്നും. അർജ്ജുനൻ അപ്രകാരം ദുഷ്ടബുദ്ധിയല്ലെന്നു് അർജ്ജുനനെ പ്രോത്സാഹിപ്പിക്കാനായി ഭഗവാൻ ഇവിടെ എടുത്തു പറയുന്നു. ഗുരുവിൽ അസൂയ ലേശവും ഇല്ലാതിരിക്കുക എന്നതു് ശിഷ്യനുവേണ്ട ഗുണങ്ങളിൽ അതിപ്രധാനമാണു്. അസൂയാലേശശൂന്യനായ ശിഷ്യൻ ഗുരുവിന്റെ സ്നേഹത്തിനു് ഏററവും ഭാജനമായിത്തീരുന്നു. ആവശ്യപ്പെടാതെ തന്നെ ഗുരു ആവിധമുള്ള ശിഷ്യനു് വളരെ രഹസ്യമായ ജ്ഞാനംപോലും പറഞ്ഞുകൊടുക്കുകയും ചെയ്യുന്നു. ഗീതയിൽ, ധർമ്മം, ദേഹാദികളിൽനിന്നു ഭിന്നമായ ആത്മസ്വരൂപം, ഇവയ്ക്കെല്ലാം മേലായ പരമാത്മതത്ത്വം എന്നീ മൂന്നു പടികളിലായി ഉപദേശം നൽക

പ്പെടുന്നു: ഇതിൽ മൂന്നാമത്തേതാണ് ഗുഹ്യതമം എന്നു പറയപ്പെടുന്നത്. വൈദികസമ്പ്രദായ പ്രകാരം സർവ്വഗുഹ്യതമമായ പരമാത്മജ്ഞാനം അഥവാ ബ്രഹ്മവിദ്യ ഈശ്വരന്റെ സ്വരൂപ ജ്ഞാനമാണ്. അതേ നിത്യജ്ഞാനസ്വരൂപം തന്നെയാണ് മനുഷ്യനിൽ ദേഹിയായി വിള ങ്ങുന്ന ആത്മസ്വരൂപവും; ഈ വസ്തുത പ്രഥമ കാണ്ഡത്തിൽ പലയിടത്തും വ്യക്തമാക്കിയി ട്ടുണ്ട്. ആത്മാവ് ആരെ വരിക്കുന്നുവോ അവർക്കു മാത്രമേ ആത്മസാക്ഷാത്ക്കാരം ഉണ്ടാകുക യുള്ളൂ എന്ന് ഉപനിഷത്തുകൾ നിഗമനം ചെയ്യുന്നു. അതുകൊണ്ട് യഥാർത്ഥത്തിലുള്ള സദ്ഗുരു പരമാത്മാവുതന്നെയാണ്. ഒരു മനു ഷ്യനെ ആദ്ധ്യാത്മികഗുരുവായി വരിക്കു മ്പോഴും, ആത്മസ്വരൂപമേ ഈ തത്ത്വപ്രകാരം അദ്ദേഹത്തിൽ കാണാൻ പാടുള്ളൂ. മനുഷ്യ ഭാവം മറക്കണം. ഈശ്വരൻ, ഗുരു, ആത്മാ എന്ന മൂന്നു മൂർത്തികളിൽ കാണപ്പെടുന്നത് ആകാശംപോലെ നിർമ്മലനും സൂക്ഷ്മനും വ്യാപ കനുമായ ആത്മസ്വരൂപമായ ബ്രഹ്മം തന്നെ യാണ്. ഈ തത്ത്വമാണ് പരമേശ്വരനായും ലോകഗുരുവായും സർവ്വഭൂതങ്ങളിലും ആത്മ സ്വരൂപമായും തന്നെത്തന്നെ പിന്നെയും പിന്നെയും പ്രകാശിപ്പിക്കുന്ന ശ്രീ ഭഗവാൻ വ്യക്തമാക്കുന്നത്.

ഭഗവാൻ തുടന്നു പറയുന്നു: ''വിദ്യകളുടെ കൂട്ടത്തിൽ ഞാൻ പറയാൻപോകുന്ന ഈ വിദ്യ ഒന്നാമത്തേതാണ്. ഇതു പരമധർമ്മിഷ്ഠന്മാ രായ രാജർഷികൾ ആദരവോടുകൂടി സൂക്ഷിച്ചി ട്ടുള്ളതും ഏററവും പവിത്രമായിട്ടുള്ളതും സ്പഷ്ട മാകയാൽ മനസ്സിലാക്കാൻ പ്രയാസമില്ലാ ത്തതും ധർമ്മത്തിൽനിന്നും അല്പവും തെററാ ത്തതും സുഖമായി ആചരിക്കാവുന്നതും നിത്യ മായിട്ടുള്ളതുമാണ്. അല്ലയോ ശത്രുസംഹാരക, മററു് ഉപായങ്ങൾ അവലംബിക്കുകയാൽ ഈ ധർമ്മത്തിൽ ശ്രദ്ധയില്ലാതെയുള്ളവർ എന്നെ പ്രാപിക്കാതെ മരണം നിറഞ്ഞ സംസാരമാർഗ്ഗ ത്തിൽത്തന്നെ ആഴ്ന്നു കിടക്കുന്നു.''

അടുത്തതായി ഭഗവാൻ ഭക്തിലക്ഷണമായ ജ്ഞാനസ്വരൂപം വിവരിക്കുന്നു: ''കായമനോ വാക്യങ്ങളെക്കൊണ്ട് അറിയപ്പെടുന്ന ഈ സർവ്വപ്രപഞ്ചവും കാരണമെന്ന നിലയിൽ അവ്യക്തസ്വരൂപനായ എന്നെക്കൊണ്ട് വ്യാപ്ത മായിരിക്കുന്നു. സർവ്വഭൂതങ്ങളുടെയും ആധാരം ഞാനാണ്. എങ്കിലും അസംഗനായ ഞാൻ അവയിൽ നിലകൊള്ളുന്നില്ല. മന്ദാന്ധകാര ത്തിൽ കിടക്കുന്ന കയറുകഷണത്തിനെ സംഭ്രമം കൊണ്ട് ഒരാൾ പാമ്പായി കണ്ടാലും, ഒരു കാലത്തും യഥാർത്ഥത്തിൽ കയറ്, പാമ്പാകു ന്നില്ല. ഇനിയും സർവ്വഭൂതങ്ങളും എന്നെ ആശ്ര യിച്ചിരിക്കുന്നു എന്നു പറഞ്ഞതും വാസ്തവ ത്തിൽ ശരിയല്ല. നിരഹങ്കാരനായിരിക്കുന്ന എന്നെ ആശ്രയിച്ച് എന്തെങ്കിലും സ്ഥിതി ചെയ്യുക എന്നു പറയുക സാധ്യമല്ല. നിരഹ ങ്കാരത മൗനംമാത്രംകൊണ്ടല്ലാതെ പ്രകാശിപ്പി ക്കാവുന്നതല്ലല്ലോ. ഇതെല്ലാം മായാരൂപമായ എന്റെ ഐശ്വര്യം ആണ്. എന്റെ സ്വരൂപം ഭൂതങ്ങളുടെ അഭിവൃദ്ധിക്കു് ഹേതുവാണെങ്കിലും അതു ഭൂതങ്ങളെ ഭരിക്കുന്നുമില്ല, ഭൂതങ്ങളിൽ നിലകൊള്ളുന്നുമില്ല. പിന്നെ സർവ്വഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു എന്നു പറയുന്നതിനു യുക്തി എന്താണ്? സദാ ആകാശത്തെ ആശ്ര യിച്ചിരിക്കുന്ന വായു, അപരിച്ഛിന്നമായി എല്ലായിടത്തും എങ്ങനെ നിലകൊള്ളുന്നുവോ അതുപോലെതന്നെ ഇതും എന്നു ധരിക്കണം.

അല്ലയോ കൗന്തേയ, കല്പാവസാനത്തിൽ സൃഷ്ടിക്കപ്പെട്ട സർവ്വവസ്തുക്കളും എന്നിൽനിന്നും വേറല്ലാത്ത, പ്രകൃതിരൂപമായ മായാശക്തി യിൽ ലയിക്കുന്നു. അങ്ങനെ ലീനമായവയെ ത്തന്നെയും പിന്നീടു ഞാൻ കല്പാരംഭത്തിൽ സൃഷ്ടിക്കുന്നു. എന്നുടേതായ പ്രകൃതിയെ സ്വാധീനപ്പെടുത്തിക്കൊണ്ടു പിന്നെയും പിന്നെ യും പല ഇനത്തിലുള്ള പ്രാണിസമൂഹത്തെയും ഞാൻ വിവിധരൂപത്തിൽ സൃഷ്ടിക്കുന്നു. കാരണം അവ പ്രകൃതിക്കു വശപ്പെട്ടവയാക യാൽ സ്വാതന്ത്ര്യമില്ലാത്തവയാണ്, പ്രകൃതി യുടെ പരിധിക്കുള്ളിൽ ഇരിക്കുന്ന കാലംവരെ സൃഷ്ടിക്കു വിധേയമാകാതിരിക്കാൻ അവയ്ക്കു സ്വാതന്ത്ര്യമില്ല. ഹേ ധനഞ്ജയ, ഇങ്ങനെ ഞാൻ അവയെല്ലാം സൃഷ്ടിക്കുന്നുണ്ടെങ്കിലും സൃഷ്ടിരൂപമായ കർമ്മങ്ങൾ ആസക്തിശൂ ന്യനായ എന്നെ ബന്ധിക്കുന്നില്ല. അത്തരം കർമ്മങ്ങളിൽ ഞാൻ ഉദാസീനനെപ്പോലെയണു വർത്തിക്കുന്നത്. പ്രകൃതി നീങ്ങുന്നതും നിൽക്കു ന്നതുമായവയെ എല്ലാം പ്രസവിക്കുന്നു. ഞാൻ അതിൽ വെറും അദ്ധ്യക്ഷൻ മാത്രമാണ്. ഹേ

കൗന്തേയ, എൻെറ സന്നിധിമാത്രംകൊണ്ടു് അഥവാ അദ്ധ്യക്ഷതമൂലംമാത്രം പ്രകൃതി വിവിധരൂപത്തിൽ പരിവത്തിച്ചുകൊണ്ടിരിക്കുന്നു. നിഷ്ഫലമായ ആശകരം പുലത്തിക്കൊണ്ടു് പ്രയോജനം ഇല്ലാത്ത കമ്മങ്ങരം ചെയ്യുക, ചൈതന്യം ഇല്ലായ്കയാൽ ജ്ഞാനവീയ്യം ഇല്ലാതെയാകുക, താമസഗുണം ഏറുകയാൽ രാക്ഷസപ്രകൃതി അവലംബിക്കുക, രജോഗുണാധിക്യത്താൽ അസുരന്മാരായിത്തീരുക ഇങ്ങനെയെല്ലാമാണു് അവിവേകികളായ മൂഢന്മാരുടെ അവസ്ഥ. അവർ 'സവ്വഭൂതങ്ങരംക്കും മഹേശ്വരൻ' എന്ന എൻെറ ഉത്കൃഷ്ടഭാവം അറിയാതെ, മനുഷ്യശരീരത്തെ ആശ്രയിച്ചവൻ മാത്രമാണു് ഞാൻ എന്നു നിനച്ചു് എന്നെ താഴ്ത്തി വിചാരിക്കുന്നു.'' ഈ വിവരണത്തിൽനിന്നും പ്രകൃതിക്കു മോഹിനീശക്തിയും ജ്ഞാനശക്തികളും ഉണ്ടെന്നു വ്യക്തമാകുന്നു. ആദ്യത്തേതു് അവിദ്യാശക്തിയാണു്. സത്ത്വഗുണത്തിൽനിന്നും ഉണ്ടാകുന്ന വിദ്യാശക്തിയാണു് രണ്ടാമതായി പറയാൻപോകുന്നതു്. അതിനെ ദൈവീ പ്രകൃതി എന്നു പറയുന്നു. പതിനാറാം അദ്ധ്യായത്തിൽ ഈ മോഹിനീപ്രകൃതിയേയും ദൈവീപ്രകൃതിയേയും വിസ്തരിച്ചു വണ്ണിക്കുന്നതാണു്. ''മൂഢന്മാർ മനുഷ്യവടിവമുള്ള പൂജാമൂത്തികരം മാത്രമാണു് ഭഗവാൻ എന്നു വിചാരിച്ചു് പലേ വിധത്തിൽ ഉപാസിക്കുന്നു. നേരേമറിച്ചു് ഹേ പാത്ഥ, ദൈവീപ്രകൃതിയെ അവലംബിച്ചിട്ടുള്ള സത്ത്വഗുണസമ്പന്നന്മാരായ മഹാത്മാക്കരം എന്നെ, സവ്വഭൂതങ്ങളുടെയും സൃഷ്ടിക്കുമുമ്പുമുതൽ വികാരരഹിതനായി നിലകൊള്ളുന്ന കാരണസ്വരൂപനാണെന്നു നിശ്ചയിച്ചു് മനസ്സു പതറാതെ എന്നെത്തന്നെ ഭജിക്കുന്നു. നിത്യയുക്തന്മാരായ അത്തരം ഏകാന്തഭക്തന്മാർ സ്തോത്രമന്ത്രാദികളെക്കൊണ്ടു് ഇടവിടാതെ എന്നെ കീത്തനം ചെയ്തുകൊണ്ടും വളരെ സൂക്ഷിച്ചു വ്രതങ്ങരം അനുഷ്ഠിച്ചുകൊണ്ടും ഭക്തിപൂവ്വം നമസ്കരിച്ചുകൊണ്ടും എന്നെ ഉപാസന ചെയ്യുന്നു.'' ഭക്തിലക്ഷണമായ ഉപാസനയാണു് ഈ വണ്ണിച്ചതു്. അതുപോലെ ജ്ഞാനംകൊണ്ടും ഉപാസിക്കാൻ കഴിയും, ഭഗവാൻ പറയുന്നു: ''വാസുദേവൻ തന്നെയാണു സവ്വവും എന്നുള്ള ഏകത്വബോധത്തിൽ ഉറച്ച ജ്ഞാനയജ്ഞം അനുഷ്ഠിച്ചുകൊണ്ടും മററു ചില മഹാത്മാക്കരം എന്നെ ഉപാസിക്കുന്നു. അതുപോലെതന്നെ, വിശ്വതോമുഖനായി വേറുവേറായി കാണപ്പെടുന്ന എന്നെത്തന്നെയും ബഹുപ്രകാരത്തിൽ മഹാത്മാക്കരം ഉപാസിക്കുന്നുണ്ടു്.'' ദാസ്യഭാവം കൈക്കൊണ്ടും ബ്രഹ്മരുദ്രാദിരൂപത്തിൽ ഏതെങ്കിലും സ്വീകരിച്ചും ചെയ്യുന്ന ഉപാസനകളാണു് ഇവിടെ വിവക്ഷിതം. ഇപ്രകാരമുള്ള ഉപാസനകളുടെ വൈവിദ്ധ്യം സാധൂകരിക്കുവാൻ വേണ്ടി ഭഗവാൻ അവയെ പരിഗണിക്കുന്നു. ''യൂപസ്തംഭത്തോടുകൂടിയ ക്രതു എന്നു പറയപ്പെടുന്ന വൈദികമായ യജ്ഞങ്ങരം ഞാൻ തന്നെയാണു്. യൂപസ്തംഭം ഇല്ലാത്ത വെറും യജ്ഞങ്ങളും ഞാൻ തന്നെ. പിതൃക്കരംക്കു വേണ്ടി തപ്പണം ചെയ്യുമ്പോരം ഉപയോഗിക്കുന്ന സ്വധാ എന്ന സമ്പ്രദാനമന്ത്രവും ഞാൻ തന്നെ. യജ്ഞദ്രവ്യം ഉണ്ടാക്കുന്ന ഔഷധികരം ഞാൻതന്നെ. മന്ത്രവും ആജ്യവും അഗ്നിയും അഗ്നിയിൽ ഹോമം ചെയ്യുന്ന വസ്തുവും ഞാൻ തന്നെ. ഈ പ്രപഞ്ചത്തിൻെറ പിതാവും മാതാവും, കമ്മഫലദാതാവും പിതാമഹനും ഞാൻ തന്നെ. അറിയേണ്ട വസ്തുവും പവിത്രത വരുത്തുന്ന പ്രായശ്ചിത്തവും ഓംകാരവും ഋക്കും സാമവും യജുസ്സും കമ്മഫലവും എല്ലാത്തിൻെറയും ഭത്താവും (പോഷകനും) പ്രഭുവും (നിയന്താവും) സാക്ഷിയും (ശുഭവും അശുഭവും കാണിച്ചുകൊടുക്കുന്ന ആളും) നിവാസസ്ഥാനവും രക്ഷകനും ഹിതകത്താവും സ്രഷ്ടാവും പ്രളയസ്ഥാനവും ആധാരവും ഭോഗ്യമായ നിധിയും ഒരിക്കലും നശിച്ചുപോകാത്ത ബീജവും എല്ലാം ഞാൻ തന്നെയാണു്. ആദിത്യരൂപിയായ ഞാൻ ചൂടുണ്ടാക്കുന്നു. അതുപോലെ വഷം ഉണ്ടാക്കുകയും നിത്തുകയും ചെയ്യുന്നു. സവ്വപ്രാണികരംക്കും അമൃതംപോലെയുള്ള ജീവനവും മൃത്യുവും പ്രത്യക്ഷമായി കാണുന്ന സദ്‌വസ്തുക്കളും പ്രത്യക്ഷം അല്ലാത്ത സൂക്ഷ്മവസ്തുക്കളും എല്ലാം ഞാൻ തന്നെയാണു്. ഹേ, അജ്ജുന, ഈവിധം എന്നെ ചിന്തിച്ചുകൊണ്ടു് മഹാത്മാക്കരം എന്നെ ഉപാസന ചെയ്യുന്നു. വേദങ്ങളിൽ പറയുന്ന കമ്മങ്ങളെ വിധിപോലെ അനുഷ്ഠിക്കുന്നവർ സോമയാഗംമൂലം പാപരഹിതന്മാരായി സ്വഗ്ഗപ്രാപ്തിക്കുവേണ്ടി എന്നെ യജ്ഞങ്ങരം അനുഷ്ഠിച്ചു പൂജിച്ചു പ്രാത്ഥിക്കുന്നു. അവർ പുണ്യഫലമായ സ്വഗ്ഗലോകത്തിൽ എത്തി

അപ്രാകൃതങ്ങളായ ദിവ്യഭോഗങ്ങളെ അനുഭവിക്കുന്നു. വിശാലമായ സ്വർഗ്ഗഭോഗങ്ങളും അനുഭവിച്ചശേഷം അവർ പുണ്യം ക്ഷയിക്കുമ്പോൾ സ്വർഗ്ഗത്തിൽത്തന്നെ പിന്നീടും കഴിയുവാൻ സാദ്ധ്യമാകാതെ മർത്ത്യലോകത്തിലേയ്ക്കുമടങ്ങി വരുന്നു. അപ്രകാരം ഫലങ്ങളെ ആശിച്ചുകൊണ്ടു് വേദം വിധിക്കുന്ന കർമ്മങ്ങളെ അനുഷ്ഠിക്കുന്നവർ ഭൂലോകത്തിനും സ്വർഗ്ഗലോകത്തിനും മദ്ധ്യേ വന്നുകൊണ്ടും പോയിക്കൊണ്ടും ഇരിക്കുന്നു. അനന്യഭാവേന നിരന്തരം എന്നെത്തന്നെ ചിന്തിച്ചുകൊണ്ടു് നിത്യനിഷ്ഠന്മാരായി ആരാണോ സർവ്വപ്രകാരത്തിലും എൻെറ പൂജ അനുഷ്ഠിക്കുന്നതു്, അവർ പ്രാർത്ഥിച്ചില്ലെങ്കിലും അവരുടെ യോഗക്ഷേമം ഞാൻ തന്നെ സമ്പാദിച്ചുകൊടുക്കുന്നതാണു്.

ഹേ കൗന്തേയ, സർവ്വാന്തർയാമിയായ എന്നെ അല്ലാതെ മററു യജ്ഞമൂർത്തികളെ ശ്രദ്ധയോടുകൂടി പൂജിക്കുന്ന ഭക്തന്മാരും എന്നെത്തന്നെയാണു് അർച്ചിക്കുന്നതു്. പക്ഷേ ഭിന്നഭാവത്തിലുള്ള പൂജ മോക്ഷപ്രാപകമല്ലാത്തതിനാൽ വിധിപൂർവ്വകമല്ല എന്നേയുള്ളു. ഏതു ദേവതയെ പൂജിച്ചാലും പൂജാഫലത്തിൻെറ ഭോക്താവും പ്രഭുവും സർവ്വഭൂതഹൃദയനിവാസിയായ ഞാൻ തന്നെയാണു്. ഈ വാസ്തവം താത്ത്വികമായി അവർ അറിയുന്നില്ല. അതുകൊണ്ടു് ഫലം ലഭിക്കുന്നില്ല എന്നേ ഉള്ളു. വിവിധ ദേവന്മാരെ നിയമപൂർവ്വം ആശ്രയിക്കുന്നവർ അതതു ദേവതപ്രാപ്തിക്കു യോഗ്യന്മാരായിത്തീരുന്നു. പിതൃപൂജയിൽ താല്പര്യം ഉള്ളവർ പിതൃലോകത്തിൽ പോകുന്നു. പ്രഭാവം ഉള്ള മററു ഭൂതങ്ങൾക്കു ബലികൊടുക്കുന്നവർ അതതു ഭൂതങ്ങളുടെ സമീപം എത്തുന്നു. എന്നെ പൂജിക്കുന്നവർ എന്നിലും വന്നുചേരുന്നു.''

''ഒരു ഇലയോ ഒരു പൂവോ ഒരു പഴമോ കുറച്ചുവെള്ളമോ ഭക്തിയോടുകൂടി വിശുദ്ധാത്മാവായവൻ വേണ്ടവണ്ണം എനിക്കു സമർപ്പിക്കുന്നതു് ഞാൻ ഉൾക്കൊള്ളുന്നു.'' ഈ ശ്ലോകം കൊണ്ടു് ഭഗവാൻ ഭക്തിയുടെ സൗരഭ്യവും ഭഗവാൻെറ കാരുണ്യവും ഭക്തികൊണ്ടു ലഭിക്കേണ്ട ഫലവും പ്രസ്താവിച്ചു. അർപ്പിച്ച വസ്തുവിൻെറ പരിമാണമല്ല ഭഗവാൻ നോക്കുന്നതു്. ഒരു ഇലയോ ഒരു പൂവോ ആയാലും മതി എന്നു പറയുമ്പോൾ ഏതു നിർദ്ധനനും ഭഗവാനെ പൂജിക്കാൻ പ്രയാസമില്ലെന്നു കാണിച്ചു. അതുകൊണ്ടു് ഭഗവാൻെറ സൗലഭ്യം വ്യക്തമായി. പക്ഷേ പൂജ സ്വീകാര്യമാകണമെങ്കിൽ ഭക്തിപൂർവ്വകമായി ഉപഹരിച്ചിരിക്കണം. അഭക്തനായവൻ സർവ്വവിഭവങ്ങളോടുകൂടി പൂജിച്ചാലും ഉത്തമഫലം ലഭിക്കുന്നതല്ല. ആത്മശുദ്ധി ഇല്ലാത്തവൻ ഭക്തിയോടുകൂടി പൂജിക്കുവാൻ സമർത്ഥനാകുകയില്ല. ഇതെല്ലാം പൂജ ചെയ്യുന്നതിനു മുമ്പായി ആലോചിക്കേണ്ട സംഗതികളാണു്. പവിത്രത സമ്പാദിക്കണം, ഭക്തിഭാവം വളർത്തണം, ഭഗവാനു സമർപ്പിക്കുവാൻ വേണ്ടിയാണു് എന്നുള്ള നിശ്ചയം അല്പവസ്തുവിൽപോലും ഉറപ്പിക്കണം. ഇതു പ്രയാസമാണു് എന്നു വിചാരിക്കുന്ന ദുർബലന്മാരോടു് ഭഗവാൻ പറയുന്നു: ''ഹേ കൗന്തേയ, സ്വാഭാവികമായി നീ എന്താണു ചെയ്യുവാൻ ആഗ്രഹിക്കുന്നതു് അഥവാ എന്താണു് അനുഭവിക്കുവാൻ കൊതിക്കുന്നതു് അഥവാ ശാസ്ത്രവിഹിതമായ രീതിയിൽ ഏതെല്ലാം യജ്ഞമോ ദാനമോ തപസ്സോ ആണു നീ ചെയ്യാൻ പോകുന്നതു്, അതെല്ലാം എൻെറ അർപ്പണമാക്കിച്ചെയ്യുക.'' ഇതു് പ്രവൃത്തി ചെയ്തശേഷം ഭഗവാനു സർവ്വവും സമർപ്പിക്കുന്നതിനുള്ള ഉപായമാണു്. പുത്രനോ ശിഷ്യനോ ഭൃത്യനോ ആദ്യമായി പിതാവിൻെറയോ ഗുരുവിൻെറയോ സ്വാമിയുടെയോ അടുത്തു ചെന്നു് ആജ്ഞ എന്താണെന്നു പ്രതീക്ഷിച്ചു നിൽക്കുന്നു. ആജ്ഞ ലഭിച്ചാൽ ആജ്ഞാപിച്ച പ്രവൃത്തി ചെയ്യുവാൻ വേണ്ടി പുറപ്പെടുന്നു എന്നു് അറിയിച്ച ശേഷം ആ പ്രവൃത്തി തുടങ്ങുന്നു. പ്രവൃത്തി പൂർത്തിയാകുമ്പോൾ ആ വിവരം സമീപം ചെന്നു് ഉണർത്തിക്കുന്നു. ഇതു മൂന്നുമാണു് വിധേയൻെറ ധർമ്മം; ഇതു മൂന്നും ഭക്തൻെറ കാര്യത്തിലും അന്വയിക്കും. പ്രവൃത്തി ചെയ്യുന്നതിനു മുമ്പായി ആജ്ഞ ശുദ്ധിയോടും ഭക്തിയോടും ചെയ്‌വാൻ തുടങ്ങുന്നു. ചെയ്തശേഷം ചെയ്തതു ഭഗവാനിൽ സമർപ്പിക്കുന്നു.

ഭഗവാൻ തന്നെ ഇതിനുള്ള ഫലം വിവരിക്കുന്നു. ''ഈ വിവരിച്ചവിധം ചെയ്യുന്നതുകൊണ്ടു് ശുഭമോ അശുഭമോ വരുത്തുന്ന എല്ലാ കർമ്മങ്ങളുടെയും ബന്ധത്തിൽനിന്നും നീ മുക്ത

നാകും. നിന്റെ ചിത്തം, കമ്മങ്ങളെ എല്ലാം ഭഗവാനിൽ സന്ന്യസിക്കുക (അതായതു ഭഗവാനിൽ സമപ്പിക്കുക) എന്ന ഉപായം സ്വീകരിക്കുന്നപക്ഷം നീ ബന്ധനങ്ങളിൽനിന്നും മുക്തനായി എന്നെ പ്രാപിക്കും. ഞാൻ സവ്ഭൂതങ്ങളിലും സമനാണു്; പക്ഷപാതമില്ലാത്തവനാണു്. എനിക്കു് ഇഷ്ടക്കാരും വിരോധികളും ഇല്ല. എന്നെ ഭക്തിപൂവ്വം ഭജിക്കുന്നവർ എന്നിൽത്തന്നെയാണു് നിലകൊള്ളുന്നതു്. ഞാൻ അവരിലും നിവസിക്കുന്നു. ഇനിയും ഒരുവൻ വളരെ ദുരാചാരം ഉള്ളവനാണെന്നു വിചാരിക്കുക. പക്ഷേ മററൊന്നിലേയ്ക്കും മനസ്സു വിടാതെ എന്നെത്തന്നെ ഭജിക്കുന്നവനായിത്തീന്നാൽ നിശ്ചയമായും അവനും സാധുപുരുഷൻതന്നെയാണെന്നു് ഉറയ്ക്കണം. കാരണം അപ്പോഠംമുതൽ അവന്റെ നിശ്ചയം വേണ്ടവണ്ണം നല്ലതായിത്തീന്നു. ആവിധമുള്ള നിശ്ചയംകൊണ്ടു് അയാഠം വേഗത്തിൽ ധമ്മാത്മാവായിത്തീരുകയും അവന്നു പരമേശ്വരനിഷ്ഠാരൂപമായ ശാന്തി ലഭിക്കുകയും ചെയ്യുന്നു. ഹേ കൗന്തേയ എന്റെ ഭക്തന്മാക്കു നാശമില്ലെന്നു നീ തന്നെ പോയി പ്രതിജ്ഞ ചെയ്താലും.''

ഇവിടെ 'എന്റെ ഭക്തന്മാർ നശിക്കുകയില്ല' എന്നു ഭഗവാൻതന്നെ പ്രതിജ്ഞ ചെയ്യാതെ അജ്ജുനനെക്കൊണ്ടു പ്രതിജ്ഞ ചെയ്യിപ്പിക്കുവാൻ കാരണം എന്താണെന്നു ബുദ്ധിമാന്മാർ ചിന്തിച്ചിട്ടുണ്ടു്. ഭഗവാൻ ധമ്മസ്ഥാപകനാണു്. അതേ സമയംതന്നെ, ഭക്തപരവശനും ആണു്. ഈശ്വരൻ നിയമബദ്ധനാണെങ്കിൽ ഈശ്വരത്വം ഇല്ലാതെ പോകുന്നു. ഈശ്വരത്വം എന്നു പറയുന്നതു് സ്വാതന്ത്ര്യമാണു്. താൻ ഉണ്ടാക്കിയ നിയമങ്ങളെ തള്ളാനും മാററാനും സ്വാതന്ത്ര്യം ഇല്ലെങ്കിൽ ഈശ്വരൻ പൂണ്ണസ്വതന്ത്രനാകുന്നതല്ലല്ലൊ. അങ്ങനെ നിയമങ്ങളെ ഇഷ്ടംപോലെ കൈകാര്യം ചെയ്യുന്ന പക്ഷം അപ്രകാരമുള്ള ഒരു അധികൃതൻ ഏതുപ്രകാരമാണു് ധമ്മപാലകൻ ആകുക ? നിരായുധനായി സാരഥിമാത്രമായി ഇരുന്നുകൊണ്ടു് അജ്ജുനനെ സഹായിക്കാൻ പുറപ്പെട്ട ശ്രീകൃഷ്ണൻ, ഭീഷ്മർ അജ്ജുനനെ അസ്ത്രപ്രയോഗം മൂലം ഹനിക്കുവാൻ തുടങ്ങിയപ്പോഠം ഓമ്മിക്കാതെതന്നെ ചക്രായുധം ഉയത്തിക്കൊണ്ടു രഥത്തിൽനിന്നും ചാടിയതായി പുരാണം വണ്ണിക്കുന്നു. ശ്രീകൃഷ്ണനെക്കൊണ്ടു ചക്രായുധം എടുപ്പിക്കും എന്നതു ഭീഷ്മപ്രതിജ്ഞയാണു്. തന്റെതന്നെ പ്രതിജ്ഞയെ നിശ്ശേഷം മറന്നു് ഭീഷ്മരുടെ പ്രതിജ്ഞ പൂത്തിയാക്കുന്നതിനു ഭഗവാൻ മുതിന്നതു് തന്റെ ഭക്തന്റെ പ്രതിജ്ഞ തന്റെ പ്രതിജ്ഞയെക്കാഠം തനിക്കു വിലയേറിയതാണെന്നു കാണിക്കാൻ വേണ്ടിയാണെന്നു വ്യക്തം. ഈശ്വരാനുഗ്രഹം ഇല്ലാതെ പ്രതിജ്ഞാരക്ഷണം ആക്കുംതന്നെ സാധ്യമല്ല. പ്രാരബ്ധകമ്മങ്ങഠംക്കു് അധീനനല്ലാത്ത ഭഗവാന്റെ പ്രതിജ്ഞാഹാനി പാപം ആകുകയില്ല. ബന്ധകവുമല്ല. അതുകൊണ്ടു സ്വപ്രതിജ്ഞ വല്ല കാരണവശാലും ത്യജിക്കേണ്ടിവന്നാലും സവ്വശക്തനായ സ്വാമി തന്റെ ഭൃത്യന്റെ പ്രതിജ്ഞ സഫലമാകുന്നതിനു വേണ്ട സവ്വബലവും നൽകുന്നതാണു് എന്നുള്ളതാണു് തന്റെ പ്രതിനിധിയായി അജ്ജുനനെക്കൊണ്ടു ഭഗവദ്ഭക്തന്മാക്കു് ഒരിക്കലും നാശം ഉണ്ടാകുകയില്ല എന്നു ഭഗവാൻ പറയിപ്പിക്കുന്നതിന്റെ സ്വാരസ്യം.

''ഹേ പാത്ഥ, എന്നെത്തന്നെ സവ്വപ്രകാരത്തിലും ആശ്രയിക്കുന്നവർ പിറപ്പിൽത്തന്നെ പാപമുള്ളവരായാലും സ്ത്രീകളായാലും വൈശ്യന്മാരായാലും ശൂദ്രരായാലും പരമഗതി അടയുന്നു. പുണ്യവാന്മാരായ ബ്രാഹ്മണരുടെയും ഭക്തരായ രാജഷികളുടെയും കാര്യം പിന്നെ പറയേണ്ടതുണ്ടോ ?'' നാരദഭക്തിസൂത്രത്തിൽ 'നാസ്തി തേഷാം ജാതിവിദ്യാരൂപകുലധനക്രിയാഭേദഃ' എന്നും ശാണ്ഡില്യഭക്തിസൂത്രത്തിൽ 'ആനിന്ദ്യയോനിഃ അധിക്രിയതേ' എന്നും ഉള്ള സൂത്രങ്ങളിൽ ഭഗവദ്ഭക്തന്റെ ജാതി കൂട്ടാക്കേണ്ടതില്ലെന്നു പ്രത്യേകിച്ചു പറയുന്നു.

ഭക്തി സകല ദോഷങ്ങളെയും പരിഹരിക്കുന്നു. ഇവിടെ സ്ത്രീശൂദ്രവൈശ്യാദികളെ പറഞ്ഞശേഷം ഉടൻതന്നെ ബ്രാഹ്മണരുടെയും രാജഷികളുടെയും സംഗതി ചൂണ്ടിക്കാണിക്കുന്നതിൽനിന്നും ഭക്തിയുടെ ഫലം ഇരുകൂട്ടക്കും തുല്യമാണെന്നു വ്യക്തമാക്കി. സ്ത്രീവൈശ്യശൂദ്രാദികളെ നിന്ദിക്കുകയോ ബ്രാഹ്മണരെയും ക്ഷത്രിയരെയും ഉയത്തുകയോ അല്ല പ്രകരണ

ത്തിൻെറ ഉദ്ദേശം. ഭക്തിയുടെ പ്രാധാന്യം ചൂണ്ടിക്കാണിക്കുക മാത്രമാണെന്നു മറക്കരുതു്. ഭഗവാൻ തുടന്നു പറയുന്നു: "അനിത്യവും ദുഃഖമയവുമായ ഈ ലോകത്തിൽ രാജഷി ശരീരം എടുത്തിട്ടുള്ള അജ്ജുന, നീ എന്നെ ഈ വിധം ഭജിക്കുക: മനസ്സു് എന്നിൽ ഉറപ്പിക്കുക. എൻെറ മാത്രം ഭക്തനായി ഭവിക്കുക. എന്നെ ത്തന്നെ പൂജിക്കുക. എന്നെത്തന്നെ നമസ്കരിക്കുക. ഇപ്രകാരം യോഗയുക്തനാകുന്നപക്ഷം ഞാൻതന്നെ നിനക്കു പരമലക്ഷ്യം ആയിത്തീന്നു് എന്നെത്തന്നെ നീ അടയുന്നതാണു്."

ഈ അദ്ധ്യായത്തിലെ രണ്ടാമത്തെ ശ്ലോകത്തിൻെറ ആദ്യപാദംതന്നെയാണു് ഇതിൻെറ പേരായുംകൂടി സ്വീകരിച്ചിരിക്കുന്നതു്.

---

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

സമ്മർദ്യ പദ്ഭ്യാമഖിലം പ്രപഞ്ചം
നൃത്യത്യപസ്മാരമഹാപിശാചഃ
തം പാദയുഗ്മേന നിപീഡ്യ ഗാഢ-
മുച്ചൈർനരീനർത്തി ശിവഃ പ്രദോഷേ. 192

ദോരന്തരാളേ ച ശിവസ്യ തസ്യ
മത്തേവ സംനൃത്യതി ഭദ്രകാളീ
തത്താദൃശാശ്ചര്യവിചേഷ്ടിതായാ
ദേവ്യാഃ കഥം കഃ കഥയേത് പ്രഭാവം. 193
(യുഗ്മകം)

അപസ്മാരമെന്ന പെരുമ്പിശാചു പാരിനെ മുഴുവൻ കാലടികളാകൊണ്ടു ചവിട്ടിമെതിച്ചു തുള്ളുന്നു. അവനെ തൃച്ചേവടിയിണകൊണ്ടു് അമത്തിച്ചവിട്ടിച്ചതച്ചു് ശിവൻ അന്തിനേരത്തു പൊക്കത്തിൽ കുതികുതിച്ചു തിരുനൃത്തമാടുന്നു. ആ ശിവൻെറ മാറത്തു് ഭദ്രകാളിയും മതിമറന്നമാതിരി തത്തിക്കളിയ്ക്കുന്നു. അങ്ങനത്തെ അന്യാദൃശവും അത്യദ്ഭുതവുമായ കമ്മം ചെയ്യുന്ന ദേവിയുടെ മഹിമയെ ആരെങ്ങനെ വണ്ണിയ്ക്കും?

ന ശക്യതേ വേദിതുമംബികായാ
മഹാമഹിമ്നഃ കണികാപി ലോകേ
കദാപി കേനാപി കഥഞ്ചനേതി
വിവേകവന്തം സകലജ്ഞമാഹുഃ. 194

അംബികയുടെ അപരിമിതപ്രഭാവത്തിൻെറ തരിപോലും ലോകത്തിലെ ഒരുത്തനും ഒരിയ്ക്കലും ഒരു തരത്തിലും മനസ്സിലാക്കാൻ സാധിയ്ക്കില്ലെന്ന വിവേകമുദിച്ചവനെയാണു് സവ്ജ്ഞനെന്നു പറയുന്നതു്.

മാ കേവലജ്ഞാനസമാജ്ജനായ
ദേഹിൻ, വൃഥാ ക്ലേശലവം വിധത്സ്വ
സവ്വാത്മദാത്ര്യാ ഭുവനൈകധാത്ര്യാ
യത്നം കുരു ശ്രീപദഭക്തിലബ്ധ്യൈ. 195

ഹേ ജീവ, വെറും ജ്ഞാനം നേടാൻ വെറുതെ തെല്ലും മെനക്കെടരുതു്. സകല പുരുഷാത്ഥങ്ങളുമേകുന്ന ലോകമാതാവിൻെറ തൃക്കാലടികളിൽ ഭക്തി സമ്പാദിയ്ക്കാൻ പ്രയത്നിയ്ക്കൂ.

യഥാ യഥാ തക്കപഥേ ചരേദ്ധീ-
സ്തഥാ തഥാ ധാവതി ദൂരമീശഃ
അതസ്ത്യജൻ യുക്തിവിചാരശീലം
പിധായ നേത്രേ ഭവ തത്പ്രപന്നഃ. 196

ബുദ്ധി എത്രകണ്ടു യുക്തിമാഗ്ഗത്തിലലയുന്നുവോ, ഈശ്വരൻ അത്ര കണ്ടു് അകലെയ്ക്കു് ഓടിപ്പോകുന്നു. ആകയാൽ യുക്തി ആലോചിയ്ക്കുന്ന ശീലം വെടിഞ്ഞു, കണ്ണടച്ചു തന്തിരുവടിയെ ആശ്രയിയ്ക്കൂ.

വിശ്വസ്യ മാതുശ്ചരണാരവിന്ദം
സവ്വാത്മനാ യശ്ശരണം പ്രയാതി
വേദോക്തധമ്മാവിദുഷോഽപി തസ്യ
ന സ്യാത് പ്രമാദോ വ്യവഹാരമാഗ്ഗേ. 197

വേദത്തിൽ വിധിച്ച ധമ്മങ്ങളൊ യാതൊന്നുമറിയാത്തവനാണെങ്കിൽക്കൂടി, ജഗജ്ജനനിയുടെ പാദാരവിന്ദത്തെ സവ്വാത്മനാ ശരണം പ്രാപിച്ചവനു് ആചാരത്തിൽ തെററു പററില്ല.

വിശ്വാംബികായാ അകുതോഭയം ശ്രീ-
പാദാരവിന്ദം ശരണം ഗതാനാം
വീതജ്വരാണാമുരുഭക്തിഭാജാം
വിഷ്വക്ക്ഷ്മം സ്യാദശുഭം ഭയം വാ? 198

ജഗദംബികയുടെ അകതോഭയമായ തൃക്കാൽത്താമരത്താരിനെ ആശ്രയിച്ചു നിർവൃതി പൂണ്ടിരിയ്ക്കുന്ന മഹാഭക്തന്മാർക്കുപോലും അശുഭമോ ഭയമോ എങ്ങനെയുണ്ടാവും ?

സർവ്വാത്മനാശ്രിത്യ ശിവാപദാബ്ജം
വീതജ്വരോഽഹങ്കൃതിവർജ്ജിതശ്ച
വർത്തിയസ്തസ്യ കരസ്ഥിതാസ്സ്യർ–
നിശ്ശ്രേയസാന്താ നിഖിലാഃ പുമർത്ഥാഃ. 199

എല്ലാ വിധത്തിലും ഭഗവതിയുടെ തൃച്ചേവടിയെ മുറുകെപ്പിടിച്ച് പരിഭ്രമം തീർന്ന് അഹന്ത മുടിഞ്ഞു കൊണ്ട് എവനാണോ വാണരുളുന്നത്, മോക്ഷംവരെയുള്ള സകല പുരുഷാർത്ഥങ്ങളും അവന്റെ കയ്യിലായിരിയ്ക്കും.

നാമ്നായപാഠോ ന തപോ ന യജ്ഞോ
ന പ്രാണരോധഃ പ്രഭവേത് കദാചിത്;
സർവ്വേശ്വരേ നിർമ്മലഭക്തിരേകാ
ശക്താ ഭവിഷ്യത്യപവർഗദാനേ. 200

വേദാധ്യയനമാകട്ടെ, തപസ്സാകട്ടെ, യാഗമാകട്ടെ, പ്രാണജയമാകട്ടെ ഒരിയ്ക്കലും കൂട്ടിയാൽ കൂടില്ല. സർവ്വേശ്വരങ്കലുള്ള കറയററ ഭക്തിയ്ക്കൊന്നിനേ മോക്ഷം തരാൻ ശക്തിയുള്ളൂ

യഥാ ചിരാത് സഞ്ചിതമന്ധകാരം
ഗുഹാന്തരേ ഹന്തി ജവേന ദീപഃ
തഥാ മുകുന്ദസ്യ കൃപാ ഹൃദിസ്ഥാ–
മനാദ്യവിദ്യാം സഹസാ ധുനോതി. 201

ഗുഹയുടെ ഉള്ളിൽ ഏറെനാളായടിഞ്ഞുകൂടിയ കൂരിരുട്ടിനെ വിളക്ക് എങ്ങനെയാണോ പെട്ടെന്നകററുന്നത്, അങ്ങനെയാണ് മുകുന്ദന്റെ കരുണ കരളിലെ അനാദിയായ അജ്ഞാനത്തെ പൊടുന്നനെ മൂടിയ്ക്കുന്നത്.

കാളീരമാശംഭുജനാർദനാദി–
നാനാഭിധാനൈർവ്വിവിധസ്വരൂപൈഃ
ആരാധകാനാം സമനുഗ്രഹായ
വിദ്യോതമാനം ഭജ തത്ത്വമേകം 202

കാളി, ലക്ഷ്മി, ശിവൻ, വിഷ്ണു മുതലായ പല പേരുകളോടും പല കോലങ്ങളോടും കൂടി ആരാധകന്മാരെ അനുഗ്രഹിക്കാൻവേണ്ടി വിളങ്ങി വിളയാടിക്കൊണ്ടിരിയ്ക്കുന്ന ഒരൊററ പൊരുളിനെ ഭജിക്കൂ.

ബോധേന വാ ബോധലവം വിനാ വാ
നാനാപ്രകാരൈർനിജകർമ്മജാലൈഃ
ബ്രഹ്മാദിശഷ്പാന്തചരാചരാണി
കാത്യായനീം – പശ്യ – സമർച്ചയന്തി. 203

ബ്രഹ്മാവു തുടങ്ങി പുല്ലു വരെയുള്ള ചരാചരങ്ങൾ നാനാപ്രകാരത്തിലുള്ള തങ്ങളുടെ പ്രവൃത്തികളെക്കൊണ്ട് അറിഞ്ഞോ അറിയാതെയോ - നോക്കൂ - ഭഗവതിയെ ആരാധിയ്ക്കുന്നു.

പുംസ്കോകിലഃ പഞ്ചമമഞ്ജുരാഗൈ–
സ്സായാഹ്നസന്ധ്യാ തപനാംശുരാഗൈഃ
ഉദ്യാനവല്ലീ സുമനഃപരാഗൈഃ
കാളീം ഭജന്തേ ഹൃദയൈസ്സരാഗൈഃ. 204

പൂങ്കുയിൽ മനോജ്ഞങ്ങളായ പഞ്ചമരാഗങ്ങൾകൊണ്ടും, പ്രദോഷസന്ധ്യ സൂര്യകിരണങ്ങളുടെ രാഗങ്ങൾകൊണ്ടും, ഉദ്യാനത്തിലെ വള്ളി പൂക്കളുടെ പരാഗങ്ങൾകൊണ്ടും രാഗം നിറഞ്ഞ ഹൃദയങ്ങളോടെ, കാളിയെ ഭജിക്കുന്നു.

കാളീതി ദേവ്യാശ്ശുഭനാമ പൂർണ്ണം
വ്യാഹർത്തുമൌത്കണ്ഠ്യവശാദനീശഃ
കാ കേതി നാമാർദ്ധജപേന തൃപ്യൻ
കിം വാ ഭവേദേഷ മുനിർഭുസുണ്ഡിഃ ? 205

ദേവിയുടെ കാളിയെന്ന പുണ്യനാമം മുഴവനുച്ചരിക്കാൻ ഉത്കണ്ഠനിമിത്തം ആളല്ലാതെ 'കാ,കാ' എന്ന നാമത്തിന്റെ പകുതി ജപംകൊണ്ടു തൃപ്തിപ്പെടുന്ന ഇവൻ ഭുസുണ്ഡിമഹർഷിയായിരിക്കുമോ ?

യസ്സേവ്യമാനോഽപി ന സേവതേ ത്വാം
തം ഭോഗവർഗം നിഖിലം വിഹായ
യാ ദ്വേഷ്യമാണാപ്യനുകമ്പതേ ത്വാം
താമേവ ദേഹിൻ ഭജ ഭദ്രകാളീം. 206

യാതൊന്ന് അങ്ങോട്ടുപാകം നോക്കിയാൽക്കൂടി ഇങ്ങോട്ടു തിരിഞ്ഞുനോക്കില്ലയോ ആ ഭോഗജാലത്തെ വെടിഞ്ഞ്, യാതൊരുവൾ അങ്ങോട്ടു ദ്വേഷിച്ചാൽപ്പോലും ഇങ്ങോട്ടു സ്നേഹിക്കുമോ ആ ഭദ്രകാളിയെത്തന്നെ അല്ലേ ദേഹിൻ, ഭജിക്കൂ.

ഭാര്യാസ്തി പുത്രോഽസ്തി സുഹൃജ്ജനോഽസ്തി
ഭൃത്യോഽസ്തി തേ കിന്തു വിപദ്ദശായാം
നൈകോഽപ്യുപേയാത്തവ രക്ഷണാർത്ഥം
തസ്മാച്ഛരീരിൻ ഭജ ഭദ്രകാളീം. 207

നിനക്കു ഭാര്യയുണ്ട്, പുത്രനുണ്ട്, ബന്ധുവുണ്ട്, ഭൃത്യനുണ്ട്. പക്ഷെ ആപദ്ഘട്ടത്തിൽ ഇവരിലൊരാളും നിന്നെ രക്ഷിക്കാൻ അടുക്കലേയ്ക്കു വരില്ല. ആകയാൽ ഹേ ജീവ, ഭദ്രകാളിയെ ഭജിച്ചാലും.

അനാർത്തിഹന്ത്രീമസുഖപ്രദാത്രീം
ശ്രിയം സ്ത്രിയം ചാശു നിരസ്യ ദൂരേ
ശിവാം പരാനന്ദദുഘാം ദയാർദ്രാ–
മശേഷസംസാരഹരാം ഭജസ്വ. 208

ദുഃഖം തീർക്കയും സുഖം തരുകയും രണ്ടും ചെയ്യാത്ത പൊന്നിനെയും പെണ്ണിനെയും വേഗം അകലയ്ക്കു വലിച്ചെറിഞ്ഞു, പരമാനന്ദം ചുരത്തുന്നവളും കാരുണ്യം കൊണ്ടലിഞ്ഞവളും സംസാരസങ്കടം മുഴുവനെ മുടിക്കുന്നവളുമായ ഭഗവതിയെ ഭജിച്ചാലും.

അസ്തു പ്രതാപോഽസ്തു ശരീരശക്തി–
രസ്തു പ്രഭൂതം ധനമസ്തു കീർത്തിഃ
ആസന്നമൃത്യോർവിഫലം സമസ്തം
കാളീകൃപൈകാ പ്രഭവേത്തദാനീം. 209

പ്രതാപമുണ്ടായിക്കോട്ടെ; ശരീരശക്തിയുണ്ടായിക്കോട്ടെ; ധാരാളം പണമുണ്ടായിക്കോട്ടെ; കീർത്തിയുണ്ടായിക്കോട്ടെ. മരണമടുത്തവനു് എല്ലാം വ്യർത്ഥം. കാളിയുടെ കാരുണ്യമൊന്നേ അപ്പോഠം ഫലിക്കു.

വേശ്മാസ്തി ഗൌരസ്തി നവം വയോഽസ്തി
കോശോഽസ്തി മാനോഽസ്തി തവാദ്യ ദേഹിൻ
കിന്ത്വന്തകേ സന്നിഹിതേഽന്തകാലേ
കാളീമൃതേ കോഽപി ന തേഽസ്തി ബന്ധുഃ. 210

അല്ലേ ദേഹിൻ, നിനക്കിപ്പോഠം പുരയുണ്ടു്, പശുവുണ്ടു്, നവയൌവനമുണ്ടു്, പണപ്പെട്ടിയുണ്ടു്, പേരും പെരുമയുമുണ്ടു്; പക്ഷെ അവസാനകാലത്തു് അന്തകൻ അരികത്തണയുമ്പോഠം നിനക്കു കാളിയല്ലാതെ വേറൊരു ബന്ധുവുമില്ല.

ദുഷ്ടേ ഭയങ്കര്യപി ഭദ്രകാളീ
ശിഷ്ടേ ദയാവാരിധിരംബികൈവ
ക്രൂരാപി രൌദ്രാപി പരേഷു സിംഹീ
സ്നിഗ്ദ്ധാ ജനന്യേവ നിജാർഭകേഷു. 211

ഭദ്രകാളി ദുഷ്ടനിൽ ഭയങ്കരിയാണെങ്കിലും ശിഷ്ടനിൽ വാത്സല്യവാരിധിയായ അമ്മതന്നെയാകുന്നു. സിംഹി അന്യരിൽ ക്രൂരയും രൌദ്രയുമാണെങ്കിലും തന്റെ കിടാങ്ങളിൽ സ്നേഹവതിയായ ജനനിതന്നെയാകുന്നു.

മർത്ത്യോ ഹി സംഖ്യാതിഗജീവകോടി–
ഷ്വേകോഽതിതുച്ഛഃ പരമാണുരേവ
കിം കർത്തുമീഷ്ടേ സ മഹേശ്വരസ്യ
സാഹ്യം വിനാ സ്പന്ദിതുമപ്യശക്തഃ ? 212

മനുഷ്യനെന്നാൽ അനന്തകോടിജീവജാലങ്ങളിൽ അതിതുച്ഛമായ ഒരു പരമാണു മാത്രമാണല്ലോ. ഈശ്വരന്റെ തുണ കൂടാതെ അനങ്ങാൻപോലുമാളല്ലാത്ത അവനു് എന്തു ചെയ്യാൻ കഴിയും ?

---

# ആത്മാവിനെ അറിയുവാൻ കഴിയുമോ?

**സ്വാമി രാമേശ്വരാനന്ദപുരി, ഋഷീകേശം.**

അദ്വൈതസിദ്ധാന്താനുസാരേണ ശുദ്ധചൈതന്യമായ ആത്മാവിനെ അറിയുവാൻ കഴിയുമെന്നും കഴിയില്ലെന്നും കാണിക്കുന്ന രണ്ടുവിധം വാക്യങ്ങഠം വേദശാസ്ത്രാദിഗ്രന്ഥങ്ങളിൽ അവിടവിടെയായി ധാരാളം കാണാം. ''വിജ്ഞാതാരം വാ അരേ കേന വിജാനീയാത്''' – അറിവിന്റെ അധിഷ്ഠാനമായ ആത്മാവിനെ എന്തൊന്നുകൊണ്ടാണു് അറിയുക ? ''കശ്ചിത് ധീരഃ പ്രത്യഗാത്മാനമൈക്ഷത്''' – ഒരു ധീരൻ പ്രത്യഗാത്മാവിനെ കണ്ടിട്ടുണ്ടു്, ഇത്യാദിവാക്യങ്ങഠം ഉപനിഷത്തുകളിൽനിന്നും, ''മാം തു വേദ ന കശ്ചന'' എന്നെ ഒരാളും അറിയുന്നില്ല. ''കശ്ചിന്മാം വേത്തി തത്ത്വതഃ'' – ചിലർ എന്നെ ശരിയായി അറിയുന്നു, ഇത്യാദികഠം ഭഗവദ്ഗീതയിൽനിന്നും ഉദാഹരണമായി എടുക്കാം. ഇത്തരം വിപരീതസ്വഭാവങ്ങളായ വാക്യങ്ങഠം ഉള്ളതുകൊണ്ടുമാത്രം ഒരു ഗ്രന്ഥവും അപ്രമാണമാണെന്നു് വിദ്വാന്മാർ കരുതിയിട്ടില്ല. ആ സന്ദർഭത്തിൽ പ്രസക്തങ്ങളായ എല്ലാ വാക്യാർത്ഥങ്ങളേയും താരതമ്യപ്പെടുത്തി, ഉപക്രമം, ഉപസംഹാരം, ഉപപത്തി മുതലായ താല്പര്യഗ്രാഹകപ്രമാണങ്ങഠംക്കനുസരിച്ച് ഗ്രന്ഥത്തിന്റെ കാതലായ താല്പര്യമെന്തെന്നു് മനസ്സിലാക്കി അതിന്നനുകൂലങ്ങളായ വാക്യങ്ങളെ വാസ്തവികങ്ങളെന്നും പ്രതികൂലങ്ങളായവയെ ഔപചാരികങ്ങളെന്നും വേർതിരിച്ചു് കാണിച്ചു് വിരോധമില്ലാത്തവിധത്തിൽ സമന്വയിപ്പിക്കുകയാണു് അഭിജ്ഞന്മാർ ചെയ്തു വന്നിട്ടുള്ളതു്.

പ്രകൃതവിഷയത്തിൽ ഏതു വാക്യങ്ങളാണു് വാസ്തവികങ്ങഠം, ഏതാണു് ഔപചാരികങ്ങഠം എന്ന പ്രശ്നത്തെ പ്രത്യേകമെടുത്തു വിചിന്തനം ചെയ്തു് കണിശമായ ഒരു തീരുമാനമുണ്ടാക്കുന്നതിലും അതിന്റെ യുക്തിയും അതല്ലാത്തതിന്റെ അയുക്തിയും ആക്കും എതിക്കാൻ കഴി

യാത്തവിധം ബോദ്ധ്യപ്പെടുത്തുന്നതിലും അധികം വ്യാഖ്യാതാക്കന്മാരും ഉദാസീനരായിട്ടാണ് കാണപ്പെടുന്നത്. ആത്മാവിനെ അറിയുവാൻ കഴിയുമെന്ന പറയുന്നേടത്തു് അതിന്നുള്ള യുക്തിയും, കഴിയില്ലെന്നു് പറയുന്നേടത്തു് അതിന്നുള്ള യുക്തിയും കാണിക്കുന്നതല്ലാതെ രണ്ടുവിധം യുക്തികളുടേയും പ്രാബല്യദൌർബല്യങ്ങളെ പരിശോധിച്ചു് ഒന്നിനെ തള്ളിക്കളയുകയും മറെറാന്നിനെ സ്വീകരിക്കുകയും ചെയ്യുന്നില്ല.

അദ്വൈതസിദ്ധാന്തപ്രതിഷ്ഠാപകനായ ശ്രീശങ്കരഭഗവത്പാദക്കു് ഈ പ്രശ്നത്തെ ഉന്നയിച്ചു് സമാധാനം കാണിക്കുവാൻ തക്കതായ ഒരു സന്ദർഭമുണ്ടായി, സൂത്രഭാഷ്യത്തിലെ ആത്മസാക്ഷാത്കാരത്തെ പ്രതിപാദിക്കുന്ന ആവൃത്ത്യധികരണത്തിൽ. അതിൽ, ആത്മസാക്ഷാത്കാരമെന്നാൽ എന്തെന്നും അതുണ്ടാവുന്നതെങ്ങനെയെന്നും തെളിയിപ്പാനായി കാണിച്ച ചില സംഗതികളിൽ പ്രസ്തുത പ്രശ്നത്തിൻെറ സമാധാനത്തെ പിഴയ്ക്കാതെ മനസ്സിലാക്കുവാൻ കഴിയുന്ന ചില തത്ത്വങ്ങളെ ഉൾക്കൊള്ളിച്ചിട്ടുണ്ടെങ്കിലും ആ പ്രശ്നത്തെ നേരിട്ടെടുത്തു ചിന്തിക്കുകയോ സമാധാനം കാണിക്കുകയോ ചെയ്തിട്ടില്ല. ഭാഷ്യത്തിൽ പലേടത്തും പ്രതിപാദിതങ്ങളായ് അദ്വൈതതത്ത്വങ്ങളുടെ വെളിച്ചത്തിൽ ആ പ്രശ്നത്തിൻെറ സമാധാനം കാണാൻ വലിയ പ്രയാസം ഉണ്ടാവില്ലെന്നായിരിക്കാം ഭഗവത്പാദരുടെ അഭിപ്രായം. ഈ വിഷയത്തിൽ സംശയത്തിന്നോ എതിർപ്പിന്നോ ഇടംകൊടുക്കാത്ത ഒരു പ്രാമാണികവിധി കാണാതിരുന്നാൽ അദ്ധ്യേതാക്കൾ വിഷമിക്കുവാൻ മാത്രമല്ല വഴിപിഴച്ചുപോകുവാനും ഇടയുണ്ടെന്നു് മനസ്സിലാക്കി അത്തരം ഒരു വിധിയും സംക്ഷിപ്തമെങ്കിലും സരളവും ഹൃദയസ്പൃശിയുമായ വിധിന്യായവും എഴുതുവാനുള്ള സന്നദ്ധതയും ധീരതയും ജിജ്ഞാസുക്കളോടു് കാരുണ്യവും കൈക്കൊണ്ടതു് സുരേശ്വരാചാര്യരും, അതു് എഴുതിച്ചേർത്തതു് ''നൈഷ്കർമ്മ്യസിദ്ധി''യിലുമാണെന്നാണ് കാണുവാൻ കഴിയുന്നതു്.

ശാങ്കരഭാഷ്യങ്ങൾക്കു് വാർത്തികമെഴുതുവാൻ വേണ്ടത്ര അദ്വൈതസിദ്ധാന്തപരിജ്ഞാനവും അതു കൈകാര്യം ചെയ്യുവാനുള്ള കഴിവും സുരേശ്വരാചാര്യക്കു് ഉണ്ടായിട്ടുണ്ടോ എന്ന കാര്യത്തിൽ പദ്മപാദാദ്യാചാര്യന്മാക്കുണ്ടായ ആശങ്കയെ പരിഹരിക്കാനായി പരീക്ഷാർത്ഥം ഭഗവത്പാദർ ആജ്ഞാപിച്ചതിനനുസരിച്ചാണ് സുരേശ്വരാചാര്യർ ''നൈഷ്കർമ്മ്യസിദ്ധി''എഴുതിയതു്. അദ്വൈതസിദ്ധാന്തത്തിൻെറ അഗാധതലങ്ങളിൽ കിടക്കുന്നതും പൂർവ്വാചാര്യന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നു് വേണ്ടത്ര വിശദമായിട്ടില്ലാത്തതുമായ ഏതാനും ചില പ്രശ്നങ്ങൾക്കു് തൻെറ മേധാദൃഷ്ടികൊണ്ടു കണ്ടെത്തിയ തീരുമാനവും അതിനുള്ള യുക്തിയും എടുത്തു കാണിക്കുകയായിരുന്നു ആ ഗ്രന്ഥത്തിലൂടെ ഗ്രന്ഥകാരൻ ചെയ്ത മുഖ്യപ്രവൃത്തി. അതിലെ മററു പ്രതിപാദ്യങ്ങളെല്ലാം ആ പ്രശ്നപരിഹാരങ്ങൾക്കു് സമുചിതമായ ഒരു പരിവേഷവും സന്ദർഭവും സൃഷ്ടിക്കുവാൻ ഉള്ളതായിരുന്നു. ആ ഗ്രന്ഥം ഭഗവത്പാദരും പദ്മപാദാദ്യാചാര്യന്മാരും ആദ്യന്തം കൂലങ്കഷമായി പരിശോധിച്ചു് അക്ഷരംപ്രതി അംഗീകരിച്ചതും ഭഗവത്പാദരുടെ അന്നുള്ള ശിഷ്യന്മാരിൽ വാർത്തികം എഴുതുവാൻ ഏററവും അധികം പ്രാപ്തിയും യോഗ്യതയുമുള്ള ആൾ സുരേശ്വരാചാര്യരാണെന്ന തീരുമാനിച്ചതുമാകയാൽ പ്രസ്തുത പ്രശ്നത്തിന്നു് സുരേശ്വരാചാര്യർ കാണിച്ച സമാധാനവും ഭഗവത്പാദർ ഭാഷ്യത്തിൽ ഉൾക്കൊള്ളിച്ചതും ഒന്നുതന്നെയാണെന്നു് തീർച്ചയാവുന്നു. ആ സമാധാനം, പലരേയും പരിഭ്രമിപ്പിക്കുന്നതും ആത്മജ്ഞാനമെന്ന പദത്തിൻെറ പ്രസിദ്ധമായ അർത്ഥത്തിന്നുതന്നെ വിപരീതവുമാവുംവിധം, ആത്മാവിനെ ആക്കും ഒരു പ്രകാരത്തിലും അറിയുവാൻ കഴിയുകയില്ലെന്നാണ്. ആ സമാധാനം കാണിക്കുന്നതിൽ ആചാര്യക്കുണ്ടായിരുന്ന ഉറപ്പും യുക്തിയുടെ പ്രാബല്യവും ഹൃദയംഗമതയും കാണിക്കുവാനായി നൈഷ്കർമ്മ്യസിദ്ധിയിൽനിന്നു രണ്ടു പദ്യങ്ങൾ ഉദ്ധരിക്കാം:

> ചക്ഷുർന വീക്ഷതേ ശബ്ദ –
> മതദാത്മത്വകാരണാത്
> യഥൈവം ഭൌതികീ ദൃഷ്ടി –
> ന്നാത്മാനം പരിപശ്യതി. 4–12

ജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിയുമെല്ലാം അവയ്ക്കു് വിഷയമാവുന്ന ഓരോരോ ഗുണങ്ങളെ ഗ്രഹിക്കുന്നതു് അവ ആ ഗുണങ്ങളുടെ പരിണാമ

മായതുകൊണ്ടാണ്. രൂപത്തിൻെറ പരിണാമമായ കണ്ണ് രൂപത്തെ ഗ്രഹിക്കുന്നു; ശബ്ദത്തിൻെറ പരിണാമമായ ശ്രോത്രം ശബ്ദത്തെ ഗ്രഹിക്കുന്നു എന്നുള്ള തത്ത്വത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഈ പദ്യം. അർത്ഥം: കണ്ണ് ശബ്ദത്തിൻെറ പരിണാമമല്ലാത്തതിനാൽ അതിന്നു് ശബ്ദത്തെ ഗ്രഹിക്കുവാൻ സാധിക്കില്ല; അതുപോലെ, സൂക്ഷ്മഭൂതങ്ങളുടെ പരിണാമമായ ബുദ്ധി ആത്മാവിൻെറ പരിണാമമല്ലാത്തതിനാൽ അതിന്നു് ആത്മാവിനെ ഗ്രഹിക്കുവാൻ, അറിയുവാൻ കഴിയുകയില്ല. ബുദ്ധി ആത്മാവിൻെറ പരിണാമമോ ആത്മാവു് ബുദ്ധിയുടെ ഘടകമോ അല്ല. ആണെന്നു് പറയുന്ന പക്ഷം ആത്മാവു് അപരിണാമിയോ അഖണ്ഡമോ അല്ലെന്നുവരും.

> നോഷ്ണിമാനം ദഹത്യഗ്നിഃ
> സ്വരൂപത്വാദ്യഥാ ജ്വലൻ
> തഥൈവാത്മാഽത്മനോ വിദ്യാ —
> ദഹം നൈവാവിശേഷതഃ. 2-23

അഗ്നി ജ്വലിക്കുന്നതും മററു വസ്തുക്കളെ കത്തിച്ചു വെണ്ണീറാക്കുന്നതും ചൂടിൻെറ സാന്നിദ്ധ്യത്താലാണ്. അങ്ങനെയുള്ള ചൂടിൻെറ മേൽ, കത്തിച്ചു് വെണ്ണീറാക്കുക എന്ന തൻെറ വ്യാപാരത്തെ പ്രയോഗിക്കാൻ അഗ്നിക്കു സാധിക്കുകയില്ല; അതുപോലെ, മനോബുദ്ധ്യാദികളിൽ അഭിമാനിയായ (കലപ്പുള്ള) ജീവാത്മാവു് മററു വസ്തുക്കളെ അറിയുന്നതു് ശുദ്ധചൈതന്യമായ ആത്മാവിൻെറ സാന്നിദ്ധ്യത്താലാണ്. ആ ആത്മാവിൻെറ മേൽ, അറിയുകയെന്ന തൻെറ വ്യാപാരത്തെ പ്രയോഗിക്കുവാൻ ജീവാത്മാവിനു് കഴിയുകയില്ല. അതിനാൽ, ആത്മാവിനെ അറിയുവാൻ കഴിയുമെന്നു് അർത്ഥം വരുന്ന ഏതു് വാക്യവും ഏതു ഗ്രന്ഥത്തിലായാലും ഔപചാരികമാണെന്നാണ് ശാസ്ത്രസിദ്ധാന്തമെന്നു് ഗ്രഹിക്കേണ്ടതായിരിക്കുന്നു.

ഔപചാരികമാണെങ്കിൽ എന്തൊന്നിൽ എന്തൊന്നിൻെറ ഉപചാരം എന്നുകൂടി അറിയണമല്ലൊ. സുരേശ്വരാചാര്യർ ഉച്ചൈസ്തരം ഘോഷിച്ച അർത്ഥത്തെ അതിനുമുമ്പുതന്നെ ഭഗവത്പാദർ ആവൃത്യധികരണഭാഷ്യത്തിൽ ഉൾക്കൊള്ളിക്കുവാനായി ഉപന്യസിച്ചു. ആ തത്ത്വങ്ങൾ പരിശോധിച്ചാൽ ഉപചാരത്തിൻെറ സ്വഭാവം വ്യക്തമാവുന്നതാണ്. ഭാഷ്യത്തിലെ പ്രസക്തങ്ങളായ വാക്യങ്ങളുടെ ഭാവാർത്ഥം ഇവിടെ കാണിക്കാം: മഹാവാക്യങ്ങളുടെ അർത്ഥവിചാരം ചെയ്യുമ്പോൾ ആദ്യമായി കിട്ടുന്ന അർത്ഥത്തിൽ ആത്മപ്രതീതിയോടൊപ്പം അനേകം ആഭാസപ്രത്യയങ്ങളും — അയഥാർത്ഥപ്രതീതികൾ — കലന്നിരിക്കുന്നതിനാൽ അതൊരു മന്ദപ്രതീതിമാത്രമാണ്. ദേഹം, മനസ്സ്, ബുദ്ധിവൃത്തികൾ മുതലായ അനാത്മവസ്തുക്കളെല്ലാം ആഭാസപ്രത്യയവിഷയങ്ങളാണ്. ശ്രവണം, മനനം നിദിദ്ധ്യാസനംഎന്നീ മൂന്നു് പരിപാടികൾ ചേർന്നുള്ള അർത്ഥവിചാരം ഒരു പ്രാവശ്യം ചെയ്യുമ്പോൾ ഒരു ആഭാസപ്രത്യയവും മറെറാരു പ്രാവശ്യം ചെയ്യുമ്പോൾ മറെറാന്നും എന്ന ക്രമത്തിൽ, പ്രതീതിയുടെ മന്ദതയ്ക്കു് കാരണമായ എല്ലാ ആഭാസപ്രത്യയങ്ങളും വേർപെട്ടപ്പോൾ അവശേഷിച്ചു കിട്ടുന്നതാണ് ആത്മസാക്ഷാത്കാരം. ഇത്രയും ഭാഷ്യാർത്ഥംകൊണ്ടു് നമ്മുടെ ആവശ്യം നിറവേററാം. ബുദ്ധിവൃത്തിതന്നെ ആഭാസപ്രത്യയവിഷയമാണെന്നും ആഭാസപ്രത്യയങ്ങൾ നിശ്ശേഷം വേർപെട്ടാൽ മാത്രമേ ആത്മസാക്ഷാത്കാരം ആവുകയുള്ളുവെന്നും പറഞ്ഞതുകൊണ്ടുതന്നെ ബുദ്ധികൊണ്ടു് ആത്മാവിനെ അറിയുവാൻ കഴിയുകയില്ലെന്നു് ഭഗവത്പാദർ കാണിച്ചുകഴിഞ്ഞു. ജീവാത്മാവെന്നതു് ബുദ്ധിയുടെ കലപ്പുള്ളതോ അതിൽ പ്രതിബിംബിച്ചതോ ആയ ചൈതന്യമാകയാൽ ബുദ്ധികൊണ്ടുണ്ടാവുന്ന അറിവല്ലാതെ ജീവാത്മാവിന്നു് വേറൊരു അറിവും ഉണ്ടാവാനില്ല. നിറഭേദമുള്ള കണ്ണട വെച്ചു് ഒരു വസ്തുവെ നോക്കിയാൽ ആ വസ്തുവിൻെറ നിറം കണ്ണടയുടെ നിറത്തിൻെറ കലപ്പോടുകൂടിയല്ലാതെ കാണാത്തതുപോലെ ബുദ്ധിയിലൂടെ ആത്മാവിനെ നോക്കുമ്പോൾ ബുദ്ധിവിഷയമായ ആഭാസപ്രത്യയത്തിൻെറ കലപ്പോടുകൂടിയ ആത്മാവിൻെറ ശബളതയെ മാത്രമേ അറിയുകയുള്ളു. ശുദ്ധചൈതന്യം അറിയപ്പെടുകയില്ല. മറെറല്ലാ ആഭാസപ്രത്യയങ്ങളും വേർപെട്ട ബുദ്ധിസംബദ്ധമായ ഏററവും ലഘുവായ ഒരു ആഭാസപ്രത്യയത്തിൻെറ കലപ്പുമാത്രംകൊണ്ടു ശബളമായ ചൈതന്യത്തെയാണ് ബുദ്ധി

വൃത്തികൊണ്ടു് അവസാനമായി നമുക്കു് അറിയുവാൻ കഴിയുന്നതു്. ആ അറിവു് ഉണ്ടായാൽത്തന്നെ, ഒരോ ആഭാസപ്രത്യയവും കുറയുന്നതിനനുസരിച്ചു് കുറഞ്ഞു കുറഞ്ഞു വരുന്ന സംസാരദുഃഖം അപ്പോഠം നിശ്ശേഷം വേർപെടുന്നതിനാൽ അത്ര ലഘുവായ കലപ്പുമാത്രമുള്ള ശബളചൈതന്യത്തിൽ ശുദ്ധചൈതന്യത്തെ ഉപചരിച്ചിട്ടാണു് ആത്മാവിനെ അറിയുവാൻ കഴിയുമെന്നത്ഥം വരുന്ന ഔപചാരിക വാക്യങ്ങഠക്കു് ഏതു് ഗ്രന്ഥത്തിലും പ്രവേശം ലഭിച്ചതെന്നുകൂടി മേൽകാണിച്ച ഭാഷ്യാത്ഥത്തിൽനിന്നു് നമുക്കു് മനസ്സിലാവുന്നു.

ഈ ഉപചാരത്തെ തെളിയിക്കാനും സാധൂകരിക്കുവാനുമായിട്ടാണു് അരുന്ധതീദശ്നന്യായം അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. അതിന്റെ ഒരു വിവരണവും ഇവിടെ കൊടുക്കാം: മൂത്തവസ്തുക്കളുടെ ഗോളമായി ഒരു അരുന്ധതീനക്ഷത്രമില്ല. ഭാവിയിൽ മൂത്തഗോളമായി തീന്നേക്കാവുന്ന അമൂത്തമായ ഒരു വായുഗോളത്തെയാണു് അരുന്ധതീനക്ഷത്രമായി സ്വീകരിച്ചിരിക്കുന്നതു്. അരുന്ധതീ എന്ന പദം തന്നെ ആ നക്ഷത്രം മൂത്തവസ്തുവല്ലെന്നു് കാണിക്കുന്നതാണു്. മൂത്തവസ്തുക്കഠം ചക്ഷുർവൃത്തിയെ രോധിക്കുന്നതുകൊണ്ടാണു് ദൃശ്യങ്ങളാവുന്നതു്. അരുന്ധതി രോധിക്കാത്തതാകയാൽ അമൂത്തവും അദൃശ്യവുമാണെന്നു് വരുന്നു. അരുന്ധതിയെന്ന ആ വായുഗോളത്തിന്നു് തൊട്ടു മുമ്പിലായി മനുഷ്യക്കു് ദൃശ്യങ്ങളായ നക്ഷത്രങ്ങളിൽവെച്ചു് ഏററവും ചെറുതായ ഒരു നക്ഷത്രം സ്ഥിതിചെയ്യുന്നുണ്ടു്. സൂക്ഷിച്ചു നോക്കി അതിനെ കാണുന്നതായാൽ കണ്ട ആഠംക്കു് ചാക്ഷുഷമായ ആരോഗ്യം പൂണ്ണമായിട്ടുണ്ടെന്നും അതിന്നനുസരിച്ചു് പൂണ്ണമായ ശരീരാരോഗ്യം ഇപ്പോഴില്ലെങ്കിൽ അടുത്ത ഭാവിയിൽ ഉണ്ടായിവരുമെന്നും ആ ആഠം ദീഘായുസ്സായിരിക്കുമെന്നും തീച്ചയാക്കാം. അരുന്ധതീദശ്നംകൊണ്ടു് ഉണ്ടാവുമെന്നു് കരുതപ്പെടുന്ന ഫലവും ഇതുതന്നെയാണു് അതിനാൽ, ദൃശ്യമായ ആ നക്ഷത്രത്തെ അദൃശ്യമായ അരുന്ധതിയായി ഉപചരിച്ചിട്ടാണു് അരുന്ധതീദശ്നത്തെക്കുറിച്ചുള്ള ആഖ്യാനങ്ങഠം ഉണ്ടായതു്. അതുപോലെയാണു് പ്രയത്നിച്ചാൽ അറിയാവുന്നതും ഏററവും ലഘുവായ ആഭാസപ്രത്യയത്തിന്റെ കലപ്പോടുകൂടിയതുമായ ശബളചൈതന്യത്തെ ഒരിക്കലും അറിയുവാൻ കഴിയാത്ത ശുദ്ധചൈതന്യമായി ഉപചരിക്കുന്നതു്.

ഏററവും ലഘുവായ ശബളതയുള്ള ആത്മാവിനെ അറിഞ്ഞാലും സംസാരദുഃഖനിവൃത്തി ഉണ്ടാകുമെങ്കിലും സംസാരദുഃഖത്തിന്റെ നേരിയ ഒരു വേരു്, ശബളതസ്സു് കാരണമായ ആഭാസപ്രത്യയത്തിന്റെ രൂപത്തിൽ അവശേഷിക്കുന്നുണ്ടു്. ആ വേരിൽ മുള വന്നു് ചെടിയാവാതിരിപ്പാൻ ആ ദുഃഖവിമുക്തനായ ആഠം കരുതിയിരിക്കേണ്ടിവരും. ഒടുവിലത്തെ ആ ലഘുവായ ആഭാസപ്രത്യയത്തെക്കൂടി വേർപെടുത്തിയാൽ പിന്നെ യാതൊരു കരുതലും കൂടാതെ നിഭയമായിരിക്കാം.

---

നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

വേദത്തിന്റെ അദ്ധ്യയനാദ്ധ്യാപനങ്ങഠം കൊണ്ടോ ബുദ്ധിശക്തികൊണ്ടോ വേദാന്തശ്രവണംകൊണ്ടോ ഈ ആത്മാവിനെ പ്രാപിക്കുവാൻ സാധിക്കുന്നതല്ല. ആത്മാവിനെ, അറിയണമെന്നാഗ്രഹിക്കുകയും അതിന്നായി സാധനകളനുഷ്ഠിക്കുകയും ചെയ്യുന്ന ഒരുവന്നു മാത്രമേ പ്രാപിക്കുവാൻ സാധിക്കുകയുള്ളൂ. അങ്ങനെയുള്ള ഒരു സാധകന്നു് ഈ ആത്മാവു് സ്വന്തം മാഹാത്മ്യത്തെ വെളിപ്പെടുത്തിക്കൊടുക്കുന്നു. (കഠ. ഉ. 2. 23)

ഏഷ സവ്വേഷു ഭൂതേഷു
ഗൂഢോത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ
സൂക്ഷ്മയാ സൂക്ഷ്മദശിഭിഃ. (കഠ.ഉ.3.12)

എല്ലാ ഭൂതങ്ങളിലും ഒളിഞ്ഞിരിക്കുന്ന ഈ ആത്മാവിനെ സാധാരണക്കാക്കു കാണാൻ കഴിയുന്നില്ല. എന്നാൽ സൂക്ഷ്മദശികളായ ധീരന്മാർ ഏകാഗ്രവും സൂക്ഷ്മവുമായ ബുദ്ധികൊണ്ടു് ഈ ആത്മാവിനെ സാക്ഷാത്കരിക്കുന്നു.

# ഐതിഹ്യങ്ങളിലെ പൂന്താനം

ടി. പി. ബാലകൃഷ്ണൻ നായർ, മഞ്ഞപ്ര

ചരിത്രവസ്തുതകരം രേഖപ്പെടുത്തിവെയ്ക്കുവാനോ, അവയുടെ അടിസ്ഥാനത്തിൽ ചരിത്രരചന നിർവ്വഹിക്കുവാനോ പണ്ടുള്ളവർ പൊതുവെ പരാങ്മുഖരായിരുന്നു. വാസ്തവപ്രകാശനത്തേക്കാരം, അതിശയോക്തിപൂർണ്ണങ്ങളായ കല്പിതകഥകരം കൊരുത്തെടുക്കുന്നതിലാണ് നമ്മുടെ ശ്രദ്ധ കൂടുതൽ പതിഞ്ഞുകാണുന്നതു്. പലതും പഠിക്കാനും പകർത്താനുമുള്ള മഹച്ചരിതങ്ങരം, ഏറിയകൂറും ഊഹാപോഹങ്ങളിലും, പരമ്പരാസിദ്ധമായ വിശ്വാസങ്ങളിലും മെനഞ്ഞെടുത്തവയാണ്; എങ്കിലും സത്യത്തിന്റെ ഒരംശം അത്തരം ഐതിഹ്യകഥകളിൽ ഉരംച്ചേർന്നു കിടക്കുന്നുണ്ടാകും. അതുകൊണ്ടു് അവിശ്വാസ്യങ്ങളെന്നു കരുതി, ഐതിഹ്യങ്ങളെ തീരെ അവഗണിക്കുന്നതു് ബുദ്ധിപൂർവ്വകമല്ല. ഭക്തകുലാവതംസമായ പൂന്താനത്തിന്റെ ജീവിതത്തെ സംബന്ധിച്ച്, യാഥാർത്ഥ്യങ്ങളേക്കാരം കൂടുതൽ കല്പനാജന്യങ്ങളായ കഥകളാണ് പ്രചരിച്ചു കാണുന്നതു്. ഐതിഹ്യങ്ങരം നൽകിയ പരിവേഷത്തിന്റെ പ്രഭാപടലമാണ് അദ്ദേഹത്തിനുചുററുമുള്ളതു്. അബദ്ധത്തെ സുബദ്ധവും, അസാദ്ധ്യത്തെ സാദ്ധ്യവുമാക്കിത്തീർത്ത അദ്ഭുതപ്രഭാവനാണ് ഐതിഹ്യങ്ങളിലെ പൂന്താനം. നിലവിലുള്ള ഐതിഹ്യങ്ങളിൽനിന്നു് അദ്ദേഹത്തിന്റെ ജീവചരിത്രത്തിലേക്കു് നേരിയ വെളിച്ചം ലഭിക്കുന്നതുകൊണ്ടു് അവയിലേയ്ക്കു് നമുക്കൊന്നു് കണ്ണോടിക്കാം.

## പരിത്രാണായ സാധൂനാം

പൂന്താനത്തിന്റെ ഭക്തിപാരവശ്യത്തേയും നിർഭയത്വത്തേയും ഉദാഹരിക്കുന്ന പല കഥകളുമുണ്ടു്. കോഴിക്കോട്ടു സാമൂതിരിയാൽ സമ്മാനിതനായ പൂന്താനം, ഒട്ടുവളരെ പണവുമായി ഗുരുവായൂക്കു് യാത്ര തിരിച്ചു. രാക്ഷസോപമരായ ചില ഘാതകന്മാർ അദ്ദേഹത്തെ വലയം ചെയ്തു. പൂന്താനം ആപദ്ബാന്ധവനായ ശ്രീകൃഷ്ണനെ സ്മരിച്ചു. തത്സമയം അവിടെ വന്നുചേർന്ന, കോഴിക്കോട്ടു സാമൂതിരിയുടെ മന്ത്രിശ്രേഷ്ഠനായ മങ്ങാട്ടച്ചൻ, ഘാതകന്മാരെ നിഗ്രഹിച്ച്, പൂന്താനത്തെ രക്ഷിച്ചു. കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ ആ ഭക്തശിരോമണി തന്റെ വിരലിൽക്കിടന്ന മോതിരം ഊരി ഉപകർത്താവിനു സമ്മാനിച്ചു. പൂന്താനം ഗുരുവായൂർ ചെന്നപ്പോരം, അവിടത്തെ ശാന്തിദ്വിജൻ വിഗ്രഹത്തിൽ ഒരു മോതിരം കണ്ടതും, പൂന്താനം ദർശനത്തിനു വരുമ്പോരം മോതിരം കൊടുക്കണമെന്നു് സ്വപ്നദർശനമുണ്ടായതും, അറിയിച്ചുകൊണ്ടു് മോതിരത്തിന്റെ ആഗമചരിത്രം അന്വേഷിച്ചു. മങ്ങാട്ടച്ചന്റെ വേഷത്തിൽവന്നു് പൂന്താനത്തെ രക്ഷിച്ചതു് ഗുരുവായൂരപ്പനായിരുന്നുവെന്നു് പറയേണ്ടതില്ലല്ലൊ. വള്ളത്തോളിന്റെ 'ആ മോതിരം' എന്ന കവിതയിലെ പ്രതിപാദ്യം ഈ കഥയാണ്. ഭക്തിയിൽ മുഴുകി, സ്വയം മറന്നു് 'കണ്ണനാമുണ്ണി'യുടെ അപദാനങ്ങളിൽ ലയിച്ചു സ്വർഗ്ഗത്തോളം ഉയർന്ന ഭക്താഗ്രേസരനായിരുന്നു പൂന്താനമെന്നു് ഈ കഥ വെളിവാക്കുന്നു.

## ഭക്തിയും വിഭക്തിയും

സംസ്കൃതവനപഞ്ചാസ്യനായ മേല്പുത്തൂർ ഒരിയ്ക്കൽ മലയാളകവിയായ പൂന്താനത്തിന്റെ സന്താനഗോപാലം പാനയെ വളരെ ഇകഴ്ത്തി പറഞ്ഞുവത്രെ. അതു കേട്ടു് നമ്പൂതിരി ആഹാരംപോലും കഴിക്കാതെ, കുണ്ഠിതപ്പെട്ടു് നിദ്രയും കാത്തു കിടന്നു. അന്നു രാത്രി ഭട്ടതിരിയുടെ വാതരോഗം വർദ്ധിച്ച്, കൈകാലുകരം കോച്ചി വലിച്ച് വളരെ വിഷമിച്ചു. ഒടുവിൽ ഒന്നു കണ്ണടച്ചപ്പോരം, അമ്പാടി മണിപ്പൈതൽ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു. നാരായണീയത്തിൽ പല പിഴകളും ചൂണ്ടിക്കാട്ടി മേല്പുത്തൂരിന്റെ വിഭക്തിയേക്കാരം പൂന്താന

ത്തിൻെറ ഭക്തിയാണ്ു് എനിക്കു് ഇഷ്ട'മെന്നും, ആ ഭാഷാകവിയുടെ സങ്കടം തീക്കുകയാണ്ു് രോഗശമനോപായം എന്നും അരുളിച്ചെയ്തു. ഗവ്ം ശമിച്ച ഭട്ടതിരിപ്പാടു് തൽക്ഷണം ഉണന്നു്, പൂന്താനത്തെക്കണ്ടു് ക്ഷമായാചനം ചെയ്തു. മേല്പുത്തൂർ, ഇഷ്ടദേവതാപ്രസാദം സിദ്ധിച്ച ആ കൃതി ആദ്യന്തം പരിശോധിച്ചു് വളരെ ശ്ലാഘിച്ചതായി പറയുന്നു. മേല്പുത്തൂരിനു് സ്വപ്നദശനമുണ്ടായ ദിവസം പൂന്താനത്തിനു് സ്വപ്നത്തിൽ വൈകുണ്ഠം കാണിച്ചുകൊടുത്തുവെന്നാണ്ു് കേംവി. വൈകുണ്ഠവണ്ണന പലതവണ മാററി എഴുതിയിട്ടും തൃപ്തനാകാതെ ''എന്തു ഞാൻ പറയേണ്ടതു ദൈവമേ'' എന്നു ഭഗവാനോടു് പ്രാത്ഥിച്ചുകൊണ്ടു് നിദ്രയിൽ ലയിച്ച ആ ഭക്തോത്തംസം, വിഷ്ണുലോകത്തിൽ എത്തിച്ചേന്നു. പൂന്താനത്തിൻെറ ഭാഗവതപാരായണശ്രവണത്താൽ, മോക്ഷപ്രാപ്തരായ ദ്വാരപാലകർ, പൂന്താനത്തിനു് വൈകുണ്ഠപുരി മുഴുവൻ നടന്നു കാട്ടിക്കൊടുത്തുവത്രെ. സന്താനഗോപാലത്തിലെ വൈകുണ്ഠവണ്ണനയിൽ അനുഭവപ്പെടുന്ന, താദാത്മ്യപ്രതീതിയും അനർഗ്ഗളപ്രവാഹവുംകൊണ്ടു് സ്വപ്നദർശനകഥ ശരിയാണെന്ന ബോധം അനുവാചകർക്കു് ഉണ്ടാകാതിരിക്കുകയില്ല. പൂന്താനം അവ്യുത്പന്നനായിരുന്നുവെന്നു് കാണിക്കുന്ന ഐതിഹ്യങ്ങൾ പലതുമുണ്ടു്. 'പത്മനാഭോ മരപ്രഭുഃ' എന്നതു് മരപ്രഭു എന്നു് ഉച്ചരിച്ചപോൽ. ഇതു കേട്ട ഒരു വിദ്വാൻ മരപ്രഭുവല്ല, അമരപ്രഭുവാണെന്നു് ആക്ഷേപിച്ചു. ആക്ഷേപകൻെറ പാണ്ഡിത്യഗവ്വും അഹന്തയും ശമിപ്പിക്കുവാൻ, 'ഞാൻ മരപ്രഭുവും അമരപ്രഭുവും സവ്പ്രഭുവുമാണ്ു്'' എന്നു് ഗഭഗൃഹത്തിൽ നിന്നു് അശരീരി ഉണ്ടായി. ഭക്തിമാഗ്ഗത്തിൽ പൂന്താനം എത്രമാത്രം പുരോഗമിച്ചിരുന്നുവെന്നാണ്ു് ഈ കഥ തെളിയിക്കുന്നതു്. സംസ്കൃതപ്രഭാവകാലത്തു് മലയാളത്തിൽ കവനം ചെയ്ത പുനം, അരക്കവിയായിത്തീന്നതുപോലെ, ലളിതഭാഷയിൽ കവിത രചിച്ച എന്ന അപരാധമായിരിക്കാം ഈ കഥകൾക്കു് ആസ്പദമെന്നു കരുതുന്നു.

### ഭക്തിപാരവശ്യവും

### വ്യാഖ്യാനസ്വാരസ്യവും

ഭഗവത്കഥകൾ ശ്രവിച്ചും കീത്തിച്ചും സ്മരിച്ചും ഭഗവത്പാദാരവിന്ദങ്ങളിൽ ആത്മസമപ്പണം ചെയ്തും, കഴിഞ്ഞുകൂടിയ ഭക്താഗ്രണിയായ പൂന്താനം ഭാഗവതപാരായണം മുടക്കാറില്ലായിരുന്നു. കൊട്ടിയൂർ ക്ഷേത്രത്തിൽ വെച്ചു് പൂന്താനത്തിൻെറ വായനയിൽ അലംഭാവം തോന്നാഞ്ഞതിനാൽ, ഓരോ ദിവസവും വായിച്ചു് അവസാനിപ്പിച്ച ഭാഗത്തുനിന്നു് പിന്നിലേയ്ക്കു ശ്രീപരമേശ്വരൻ അടയാളം മാററി വെച്ച കഥ പ്രസിദ്ധമാണ്ു്.

മറെറാരിക്കൽ തൃപ്രക്കുന്നു ക്ഷേത്രത്തിലെ ഉത്സവം കഴിഞ്ഞു് മടങ്ങിപ്പോരുമ്പോൾ ഭാഗവതം എടുക്കാൻ മറന്നുപോയി. ഭാഗവതം വായന മുടങ്ങുന്നതിൽഭേദം, മരണമാണു കാമ്യമെന്നു വിശ്വസിച്ചിരുന്ന പൂന്താനം, കൂട്ടുകാരുടെ തടസ്സങ്ങൾ വകവെയ്ക്കാതെ, ഏകാകിയായി, ദുർഗമമായ മാഗ്ഗങ്ങളിൽക്കൂടി ക്ഷേത്രത്തിലേയ്ക്കു തിരിച്ചു. ക്ഷേത്രാഭ്യന്തരത്തിൽ മന്മഥകോടിസുഷമ കലന്ന ഒരു യുവാവു്, കാമനീയകകാന്തിസവ്സ്വമായ ഒരു യുവതിയാളെ ഭാഗവതം വായിച്ചു കേൾപ്പിക്കുന്ന അപൂവ്രംഗം സാക്ഷാത്കരിക്കുവാനുള്ള ഭാഗ്യം പൂന്താനത്തിനു സിദ്ധിച്ചു. അവർ ഭാഗവതവായന നിത്തിയപ്പോൾ, താണുവണങ്ങിക്കൊണ്ടു് 'അടിയൻെറ ഭാഗവതം തരണേ' യെന്നു് നമ്പൂതിരി പ്രാത്ഥിച്ചു. 'നിൻെറ ഭാഗവതം വടക്കുന്നാഥക്ഷേത്രത്തിലെ തൃപ്പടിയിലുണ്ടു്. നിനക്കു മംഗളം ഭവിക്കട്ടെ,' എന്നു് അനുഗ്രഹിച്ചു് ലോകപിതാക്കളായ പാവ്തീപരമേശ്വരന്മാർ അന്തർദ്ധാനം ചെയ്തു. ആ പാതിരാവിൽ ആ വനമാഗ്ഗം സർവത്തുരമണീയമായി തെളിഞ്ഞുകിടന്നു. ആനന്ദതുന്ദിലനായി നമ്പൂതിരി ഇല്ലത്തു തിരിച്ചെത്തി.

മറെറാരിക്കൽ കൂടല്ലൂർ മനയ്ക്കൽവെച്ചു് ഓത്തില്ലാത്ത നമ്പൂതിരിയായ പൂന്താനത്തിനു് കാൽകഴുകിച്ചൂട്ടു് നടത്തിയതിൽ മററു നമ്പൂതിരിമാർ ഈഷ്യയും അസൂയയും പ്രകടിപ്പിച്ചു. വിദ്വാനായ ഗൃഹനാഥൻ പൂന്താനത്തെക്കൊണ്ടു് ഒരു ഭാഗവതവായന നടത്തി. ഭക്തിസാഗരത്തിൽ മജ്ജനോന്മജ്ജനം ചെയ്ത ആ ഭാഗവതോത്തമൻെറ ഹൃദയത്തിൽനിന്നു് അമൃതധാരിപോലെ പ്രവഹിച്ച പുളകോദ്ഗമകാരിയായ വചഃപ്രസരത്തിൽ ശ്രോതാക്കൾ ആമഗ്നരായിത്തീന്നു. പാണ്ഡിത്യം, യുക്തി എന്നിവയേ

ക്കാം ഈശ്വരശക്തിയെ മനസ്സിലാക്കാൻ ഉപകരിക്കുന്നതു ഭക്തിയാണെന്നു ഗ്രഹിച്ച നമ്പൂതിരിമാരുടെ അസൂയ അതോടെ നാമാവശേഷമായി.

ഗുരുവായൂർവെച്ച് പൂന്താനം ഭാഗവതത്തിൻെറ അർത്ഥം വിവരിക്കുകയായിരുന്നു. രുക്മിണി ബ്രാഹ്മണനെ കൃഷ്ണസന്നിധിയിലേയ്ക്ക് അയച്ചു എന്നു് അർത്ഥം പറയേണ്ടതിനു് ബ്രാഹ്മണൻവഴി കത്തു കൊടുത്തയച്ചുവെന്നു് വ്യാഖ്യാനിച്ചു. എഴുത്തിൻെറ കാര്യം എവിടെ പറഞ്ഞിരിക്കുന്നു എന്നായി ശ്രോതാക്കളായ നമ്പൂതിരിമാർ. എഴുത്തുകൊടുത്തയച്ചില്ലെന്നു് എവിടെ പറഞ്ഞിരിക്കുന്നു ? 'ബ്രാഹ്മണൻ എൻെറ അടുത്തു് ഒരു കത്തുകൂടി കൊണ്ടുവന്നിരുന്നു'വെന്നു് ശ്രീകോവിലിൽനിന്നു് അരുളപ്പാടുണ്ടായി. ഓത്തില്ലാത്തതിനാലും വൈദുഷ്യക്കുറവിനാലും പൂന്താനത്തോടുണ്ടായിരുന്ന അവജ്ഞ മാറി, ആദരാതിശയം വർദ്ധിച്ചു.

### യതോ ഭക്തിസ്തതോ ജയഃ

ജ്ഞാനിജനാരാദ്ധ്യനായിത്തീർന്ന ആ ഭക്തോത്തംസത്തിനു് ഗുരുവായൂർ നമസ്കാര (ബ്രാഹ്മണഭോജനം)ത്തിൽ അഗ്രാസനം നല്കിവന്നു. ഒരു ദിവസം ആരും ഭക്ഷണിക്കുന്നതിനു മുമ്പ് ഭക്ഷണത്തിനായി അഗ്രാസനത്തിൽ ഇരുപ്പുറപ്പിച്ചു. പരദേശിയായ ഒരു വിശിഷ്ടാതിഥിക്കു്, ആ സ്ഥാനം നൽകുവാൻ വേണ്ടി, ക്ഷേത്രാധികാരിയായ ഒരു നമ്പൂതിരി കലശൽ കൂട്ടി കൈയ്ക്കു പിടിച്ചു് പൂന്താനത്തെ ഇറക്കിവിട്ടു. 'പൂന്താനം മേലാൽ എൻെറ ഗൃഹത്തിൽ വരണമെന്നില്ല. ഞാൻ പൂന്താനത്തിൻെറ ഇല്ലത്തേയ്ക്കു പുറപ്പെടുന്നു. പൂന്താനത്തിനു് എന്നെ അവിടെ കാണാം,' എന്നു് ശ്രീകോവിലിൽ നിന്നുണ്ടായ അമൃതവാണി കേട്ടു് എല്ലാവരും പശ്ചാത്തപിച്ചു. പൂന്താനം ഇല്ലത്തു ചെന്നു് ഭക്ഷണംപോലും കഴിക്കാതെ ഭഗവാനെ കാത്തിരുന്നു. അപ്പോൾ ഇല്ലത്തിൻെറ ഇടത്തുപുറത്തുള്ള വടക്കിനിയിൽവെച്ചു് ശ്രീകൃഷ്ണസ്വാമിയെ ദർശിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചു. ജീവിതത്തിൽ ഏറിയ പങ്കും ഗുരുവായൂർ കഴിച്ചുകൂട്ടി. വാർദ്ധക്യപീഡയാൽ നിത്യവൃത്തി കഴിച്ചുകൂട്ടുവാൻ നിവ്വാഹമില്ലാതെ, ഗുരുവായൂരപ്പനോടു് യാത്ര ചോദിച്ചു് ഇല്ലത്തേയ്ക്കു തിരിച്ചപ്പോഴാണു് ഭക്താർത്തിഹരനായ ഭഗവാൻ ഇല്ലത്തെ വടക്കിനിയിൽ പൂന്താനത്തിൻെറ വാമഭാഗത്തു് പ്രത്യക്ഷീഭവിച്ചതെന്നു് പ്രകാരഭേദത്തിൽ ഈ കഥ വ്യാപിച്ചിട്ടുണ്ടു്. 'ഇനി എന്നെ ഇവിടെ ഇരുന്നു ഭജിച്ചാൽ മതി. എൻെറ സാന്നിദ്ധ്യം ഇവിടെ എപ്പോഴും ഉണ്ടായിരിക്കും,' എന്നു പറഞ്ഞു് ഭഗവാൻ അപ്രത്യക്ഷനായി. ഭഗവാനെ പ്രത്യക്ഷമായിക്കണ്ട ദിക്കിൽ, ഒരു ക്ഷേത്രം പണിയിച്ചു് ഗുരുവായൂരപ്പനെ പ്രതിഷ്ഠിച്ചു് നിത്യഭജനം തുടന്നുകൊണ്ടുപോയി എന്നാണു പുരാവൃത്തം. ഇതാണു് തിരുമാന്ധാംകുന്നു് ക്ഷേത്രത്തിനു് അല്പം വടക്കുഭാഗത്തുള്ള വാമപുരക്ഷേത്രം അഥവാ ഇടത്തുപുറത്തു് അമ്പലം. കൃതികളിലെ 'വാമഗേഹാധിപ' മുദ്ര ഇതിനു തെളിവാണു്. ശ്രീകൃഷ്ണകർണ്ണാമൃതവും, നൂററെട്ടു ഹരിയും രചിച്ചതു് ഈ കാലഘട്ടത്തിലായിരിക്കാമെന്നാണു് നിരൂപകമതം.

### പൂന്താനത്തിൻെറ വൈകുണ്ഠയാത്ര

കൃഷ്ണനാമജപത്തിലും ഭഗവത്കഥകളിലും മുഴുകി, കൃഷ്ണകൃപാസരസ്സിൽ വിഹരിച്ച സുകൃതനിധിയായിരുന്നു പൂന്താനം. അദ്ദേഹത്തിൻെറ സ്വർഗ്ഗാരോഹണകഥ വിചിത്രമാണു്. ഒരിക്കൽ അദ്ദേഹം സ്വപ്നത്തിൽ, അടുത്ത ദിവസം, 'അങ്ങേയ്ക്കു് വൈകുണ്ഠത്തിലേയ്ക്കു് പോകാൻ വിമാനം വരുന്നതാണെ'ന്നുള്ള ഭഗവാൻെറ തിരുവായ്മൊഴി കേട്ടു് ആനന്ദഭരിതനായി. ഉണന്ന ഉടനെ വീടെല്ലാം ശുദ്ധമാക്കി, അലങ്കരിച്ചു. കേമമായ സദ്യയും ഒരുക്കി. ശ്രീകൃഷ്ണനു് ഒരു കാൽ കഴുകിച്ചൂട്ടു് നടത്തുവാൻ തീരുമാനിച്ചു. ഭഗവാനെ വേഗം കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു് ഈ സാധുശീലൻെറ ശുദ്ധഗതിയിൽ പലരും മുതലെടുക്കുവാൻ തുടങ്ങി. പരിഹാസകുതുകികളായി അവിടെ കൂടിയിരുന്നവക്കെല്ലാം, ഭഗവാൻെറ എഴുന്നള്ളത്തുവേളയിലെ, കാൽച്ചിലമ്പൊലിയും ശംഖധ്വനിയും കേൾക്കാൻ കഴിഞ്ഞു. മഞ്ജുളവിഗ്രഹം പൂന്താനത്തിനു് ഒഴിച്ചു് മററാക്കും ദൃശ്യമായിരുന്നില്ല. എഴുന്നേല്ക്കുവാൻ പോലും ശക്തിയില്ലാതിരുന്ന പൂന്താനം നവോന്മേഷത്തോടെ പടിയ്ക്കലേയ്ക്കോടി. തത്

സമയം പൂന്താനത്തിൻെറ ഹൃദയത്തിൽനിന്നു നിർഗ്ഗളിച്ച കളഗാനമാണ് 'ആനന്ദനൃത്തം.' മററുള്ളവക്ക് അദൃശ്യനായ അപൂർവ്വാതിഥിയെ പൂജിച്ച്, പീഠത്തിലിരുത്തി, നിവേദ്യങ്ങരം അർപ്പിച്ചു. സദ്യയെല്ലാം കഴിഞ്ഞു് തിരിച്ചെഴുന്നള്ളിയപ്പോരം, പൂന്താനത്തെയും ഒന്നിച്ച് കൊണ്ടുപോയെന്നു കേരംക്കുന്നു. പൂന്താനം ജഡദേഹത്തോടുകൂടി വിമാനമേറി, വൈകുണ്ഠത്തിലേയ്ക്കു പോകുമ്പോരം, തൻെറ കൂടെ ആരെങ്കിലും വരുന്നുണ്ടോ, എന്നു ചോദിച്ചു. ഭർത്താവു് ഭ്രാന്തു പറയുകയാണെന്നു് വിചാരിച്ച് അന്തർജ്ജനം ദുഃഖിച്ചു. പൂന്താനത്തിൻെറ മഹത്ത്വത്തിൽ വിശ്വാസമുണ്ടായിരുന്ന ഒരു ദാസി, അടിയനും വിടകൊള്ളട്ടയോ എന്നു ചോദിച്ചു. പൂന്താനം അനുമതി നൽകി. തത്ക്ഷണം അവർ നിശ്ചേഷ്ടയായി നിലംപതിച്ച് സ്വർഗ്ഗം പൂകിയെന്നാണ് ഐതിഹ്യം. ഭക്തിയുടെ മണിഗോപുരത്തിലേയ്ക്കു് മനുഷ്യരെ എത്തിക്കുന്ന വിചാരങ്ങളാണ് പൂന്താനത്തിൻെറ ചരിത്രത്തിലുള്ളതു്.

---

# രാമായണം പാശ്ചാത്യനാടുകളിൽ

**സി. ദാമോദരമേനോൻ**

മര്യാദാപുരുഷോത്തമനായ ശ്രീരാമചന്ദ്രൻെറ ചരിതമായ ശ്രീമദ്രാമായണം ഭാരതജനതയെ സത്യമാർഗ്ഗത്തിൽ ചരിക്കുവാൻ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ഇതിഹാസഗ്രന്ഥമാണ്. എന്നാൽ കഥയുടെ സരസമായ വിവരണം ജനജീവിതവുമായി നികടബന്ധം പുലത്തുന്നതിനാൽ രാമകഥ ഭാരതത്തിൽമാത്രം ഒതുങ്ങിനിന്നില്ല. അതു വിദേശങ്ങളിൽക്കൂടി പ്രചുരപ്രചാരമാർജ്ജിച്ചു. പാശ്ചാത്യനാടുകളിൽ രാമകഥ എത്രമാത്രം പ്രചാരമാർജ്ജിച്ചിരിക്കുന്നുവെന്നു നമുക്കു നോക്കാം.

ശ്രീരാമകഥ ഭാരതത്തിൻെറതന്നെ സീമകളിൽ ഒതുങ്ങി നില്ക്കാതിരുന്നതിൽ അത്ഭുതമില്ല. അതിൻെറ പ്രതിപാദനശൈലി അത്ര ഹൃദ്യവും ജനജീവിതവുമായുള്ള അടുപ്പം അത്ര ആത്യന്തികവുമാണ്. നേപ്പാരം, ചീന, ബർമ്മ, സിലോൺ തുടങ്ങിയ ഏഷ്യൻ രാജ്യങ്ങളിൽ മാത്രമല്ല പാശ്ചാത്യനാടുകളിൽപ്പോലും രാമായണകഥയ്ക്കു പ്രചാരം സിദ്ധിച്ചിട്ടുണ്ട്.

1-ാംനൂററാണ്ടു മുതൽ 10-ാംനൂററാണ്ടുവരെയുള്ള കാലയളവിലാണു മിക്ക ഏഷ്യൻ രാജ്യങ്ങളിലും രാമായണകഥ പ്രചാരത്തിൽവന്നതെന്നാണ് പല ചരിത്രകാരന്മാരും വിശ്വസിക്കുന്നതു്. ആ കാലഘട്ടത്തിലാണു മിക്ക ദൂരപൗരസ്ത്യഭാഷകളിലും രാമായണം വിവത്തനം ചെയ്യപ്പെട്ടതും. എന്നാൽ പൂർവ്വേഷ്യൻ നാടുകളെ അപേക്ഷിച്ച് വളരെക്കാലം പിന്നിട്ടതിനുശേഷമേ പാശ്ചാത്യനാടുകരംക്കു രാമായണവുമായി പരിചയപ്പെടുവാൻ സന്ദർഭം കിട്ടിയുള്ളു. അഫ്ഘാനിസ്ഥാനും ഇറാനുംവഴി ഭാരതം പാശ്ചാത്യനാടുകളുമായി പണ്ടേ ബന്ധപ്പെട്ടു കഴിഞ്ഞിരുന്നെങ്കിലും അന്നൊന്നും പാശ്ചാത്യനാടുകളിൽ രാമകഥ പ്രചാരത്തിൽ വന്നിരുന്നില്ല. പിന്നീട് എത്രയോ കാലം കഴിഞ്ഞിട്ടേ പാശ്ചാത്യക്കു രാമകഥയുമായി പരിചയപ്പെടുവാൻ സാധിച്ചുള്ളു. പാശ്ചാത്യനാടുകളിൽ നടന്ന വൈഷ്ണവധർമ്മപ്രചരണം രാമകഥയെ ആ ദിക്കിലെത്തിക്കുവാൻ വളരെ സഹായകമായിത്തീർന്നിട്ടുണ്ട്. രാമായണപഠനത്തിൽ വിശേഷവിജ്ഞാനം നേടിയിട്ടുള്ള ഡോ: കാമിൽബുൽക്കെ എന്ന എഴുത്തുകാരൻ 15-ാം നൂററാണ്ടിലെ പാശ്ചാത്യസഞ്ചാരികളുടേയും ധർമ്മപ്രചാരകന്മാരുടേയും കൃതികളിൽ രാമായണത്തിലെ ധാരാളം കഥാസന്ദർഭങ്ങരം കാണാമെന്ന് അഭിപ്രായപ്പെട്ടിരിക്കുന്നു. ആ കൃതികളെല്ലാം ഫ്രഞ്ച്, ഡച്ച്, സ്വീഡിഷ്, ഇംഗ്ലീഷ്, പോർത്തുഗീസ് എന്നീ ഭാഷകളിൽ എഴുതപ്പെട്ടിട്ടുള്ളവയുമാണ്. എന്നാൽ 15-ാം നൂററാണ്ടിനു 4 ശതകം മുമ്പുതന്നെ ആരബ

യാത്രികനായ ആൽബത്രുനിയുടെ സഞ്ചാരക്കുറിപ്പുകാംവഴി രാമകഥ പാശ്ചാത്യനാടകളിൽ പ്രചരിച്ചുകഴിഞ്ഞിരുന്നുവെന്നുള്ളതാണു വാസ്തവം. ആൽബത്രുനിയുടെ ഭാരതപര്യടനകാലം 11–ാം നൂററാണ്ടിലായിരുന്നുവല്ലൊ. ആ യാത്രക്കിടയിൽ കാശ്മീർമുതൽ വാരാണസിവരെയുള്ള സ്ഥലങ്ങളിൽ താമസിച്ച് അദ്ദേഹം സംസ്കൃതഭാഷ പഠിച്ചു. ആൽബത്രുനി താൻ രചിച്ച 'കിതാബുൽഹിന്ദ്' എന്ന ഗ്രന്ഥത്തിൽ രാമായണകഥയെ ഉല്ലേഖനം ചെയ്തിട്ടുണ്ട്. ശ്രീരാമൻെറ നേതൃത്വത്തിൽ വാനരസേന ലങ്കയിൽ പ്രവേശിച്ചതും രാവണനെ ജയിച്ച് പരിവാരസമേതനായി അയോദ്ധ്യയിൽ തിരിച്ചെത്തിയതുമായ കഥയാണ് ആൽബത്രുനി രേഖപ്പെടുത്തിയിട്ടുള്ളതു്. ആൽബത്രുനിയുടെ മേൽപറഞ്ഞ പുസ്തകം ലാററിൻ ഭാഷയിലേയ്ക്കു പരിഭാഷപ്പെടുത്തുകയും അതുവഴി രാമകഥ യൂറോപ്പുരാജ്യങ്ങളിൽ ഒട്ടൊക്കെ പ്രചരിക്കുകയും ചെയ്തു. അക്ബർ ചക്രവർത്തി പേർഷ്യൻ ഭാഷയിലേയ്ക്കു വിവർത്തനം ചെയ്യിച്ച രാമായണമാണ് ഇറാനിൽ രാമകഥയ്ക്കു പ്രചാരത്തിനു വഴിവെച്ചതു്. ബാഗ്ദാദിലെ ഖലീഫയായിരുന്ന ഹാരൂ ഉൽ റസീദ് രാമായണം തർജ്ജിമ ചെയ്യിക്കുന്നതിൽ കാര്യമായ പങ്കു വഹിച്ചിട്ടുണ്ട്.

### രാമകഥാപ്രചരണത്തിൽ പാതിരിമാരും ലേഖകന്മാരും

യൂറോപ്യൻ രാജ്യങ്ങളിൽ രാമായണത്തിൻെറ പ്രചാരത്തിനു് അറേബിയയും ഇറാനും പങ്കു വഹിച്ച മാതിരിതന്നെ ക്രിസ്തുമതപ്രചാരകന്മാരായ പാതിരിമാരും രാമകഥാപ്രചാരത്തിനു തങ്ങളുടേതായ പങ്കു നിർവഹിച്ചിട്ടുണ്ട്. അവർ രാമകഥ ഇംഗ്ലീഷിലേയ്ക്കു തർജ്ജമ ചെയ്തു. ഇംഗ്ലീഷിൽനിന്നു പാശ്ചാത്യനാടുകളിലെ അന്യഭാഷകളിലേയ്ക്കും രാമായണകഥകാം വിവർത്തനം ചെയ്യപ്പെട്ടു. ജസ്യൂട്ട് പാതിരിയായ ജെ – ഫേനിചിപ്പോ 1651 – ൽ രചിച്ച "ദി ഓപ്പൺ റോർ !" എന്ന ഗ്രന്ഥത്തിലും രാമായണകഥ കൈകാര്യം ചെയ്തിട്ടുള്ളതായി കാണാം. സുപ്രസിദ്ധ യാത്രികനായ ടാവർനിയ ഫ്രെഞ്ചിലെഴുതിയ സഞ്ചാരക്കുറിപ്പുകളിൽ രാമായണത്തിൻെറ സംക്ഷിപ്തവിവരണമേ കൊടുത്തിട്ടുള്ളു. 1894 – ൽ രാമായണത്തിൻെറ ഒരു സംപൂർണ്ണരൂപം ഫ്രെഞ്ചു ഭാഷയിൽ രണ്ടു വാല്യങ്ങളായിട്ട് പ്രസിദ്ധീകരിക്കുകയുണ്ടായി. അതിൻെറ കൈയെഴുത്തുകോപ്പികാം റഷ്യയിലെ മാത്സ്യാനാ പോളിയാനാ ഗ്രന്ഥാലയത്തിൽ ഇന്നും സൂക്ഷിച്ചിട്ടുണ്ട്. എം. സെനേറാ എന്ന ഫ്രെഞ്ചു ലേഖകൻ 'ഒയേജ് ഓഫ് ഹിന്ദ് ഓറിയൻറൽ' എന്ന പുസ്തകത്തിൽ കൊടുത്തിട്ടുള്ള വിവരണമാണ് രാമകഥയുടെ ഫ്രെഞ്ചുഭാഷയിലുള്ള മറെറാരു രൂപം. 1892 – ൽ വാൻടൈലഗൻ എന്ന പേരായ ഗ്രന്ഥകാരൻ രാമായണത്തിലെ ബാലകാണ്ഡത്തിൻേറയും അയോദ്ധ്യാകാണ്ഡത്തിൻേറയും ഏതാനും ഭാഗങ്ങാം ലാററിൻ ഭാഷയിലേയ്ക്കു പരിഭാഷപ്പെടുത്തുകയുണ്ടായി. പോളണ്ടുകാരൻ ആൻറണിലേംഗ് ആണ് രാമായണകഥയുടെ പോളിഷ് വിവർത്തകൻ.

ഇംഗ്ലീഷിൽ ആദ്യമായി രാമായണകഥ പരിഭാഷപ്പെടുത്തിയതു ക്രിസ്തുമത പ്രചാരകന്മാരായിരുന്നു. അവരിൽ വില്യം കെയ്ററ്, മാഷ്മാൻ, ഗ്രിഫ്ത്ഹീലർ, ടേൺബ്യൂം എന്നിവരാണു പ്രമുഖർ. സിസ്റ്റർ നിവേദിതയും റവ: എ. കെ. കുമാരസ്വാമിയും ഗ്രീവ്സ് ഓഫ് ദി ഹിന്ദൂസ് എന്ന പ്രബന്ധസമാഹാരത്തിൽ എഴുതിയിട്ടുള്ള രാമായണകഥാഭാഗങ്ങാം ആധുനിക പാശ്ചാത്യലോകത്തെ രാമായണത്തിലേയ്ക്ക് ആകർഷിക്കുവാൻ അത്യധികം ഉപകരിച്ചിട്ടുണ്ട്. തുളസീദാസരാമായണം ആദ്യമായി ഇംഗ്ലീഷിലേയ്ക്കു വിവർത്തനം ചെയ്തു പണ്ഡിതകവിയാണ് എ. ടി. എട്കിൻസ്. ആ വിവർത്തനത്തിൻെറ മേന്മയ്ക്കു് അതു പദ്യാത്മകമായ തർജ്ജമയാണെന്നുള്ളതും ഒരു കാരണമാണ്.

### റഷ്യൻഭാഷയിൽ രാമായണം

തുളസീദാസരാമായണം റഷ്യൻഭാഷയിലേയ്ക്കും പദ്യരൂപത്തിൽ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. പ്രമുഖഭാഷാവിദഗ്ദ്ധനും കവിയുമായിരുന്ന വെരിന്നിക്കോവാണു വിവർത്തകൻ. പത്തു കൊല്ലത്തെ നിരന്തരശ്രമം വേണ്ടിവന്നു അദ്ദേഹത്തിനു് അതു മുഴമിപ്പിക്കുവാൻ. എട്കിൻസിൻെറ ഇംഗ്ലീഷ് വിവർത്തനമായിരിക്കണം പദ്യാത്മകമായ റഷ്യൻവിവർത്തന

ത്തിനു വെരിന്നിക്കോവിനെ പ്രേരിപ്പിച്ചതു്. സോവിയററു യൂണിയൻെറ വിജ്ഞാന അക്കാദമി 1948– ലാണു് പ്രസ്തുത കൃതി പ്രസിദ്ധീകരിച്ചതു്. വെരിന്നിക്കോവു് 1946 – 47 കാലത്തു് റഷ്യയിലെ ആനുകാലികപ്രസിദ്ധീകരണങ്ങളിൽ ''തുളസീദാസൻെറ ദാർശനികചിന്ത, രാമായണകർത്താവിൻെറ ജീവിതദർശനം'' മുതലായ രാമായണകഥാനുഗായികളായ വിഷയങ്ങളെപ്പററി അനേകം ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു.

വെരിന്നിക്കോവിൻെറ രാമായണവിവർത്തനത്തിനുമുമ്പുതന്നെ ഋഷികല്പനായ ടോൾസ്റ്റായി രാമായണകഥയെ ഉപജീവിച്ചു് പല വിവരങ്ങളും റഷ്യൻ ജനതയ്ക്കു നല്കിക്കഴിഞ്ഞിരുന്നുവെന്ന കാര്യം നാം ഓർക്കണം. ടോൾസ്റ്റായി തൻെറ ലേഖനങ്ങളിലും ഡയറിക്കുറിപ്പുകളിലും രാമായണത്തിലെ പ്രാധാന്യമർഹിക്കുന്ന പല ഭാഗങ്ങളും ഉദ്ധരിച്ചിട്ടുള്ളതു് പ്രാചീന ഭാരതീയസാഹിത്യം അതിൻെറ കലാത്മകരൂപം കൈവെടിയാതെതന്നെ റഷ്യൻ ജനതയുടെ ഹൃദയത്തിൽ പതിയണമെന്നു് ആ സാഹിത്യാചാര്യനു നിർബ്ബന്ധമുണ്ടായിരുന്നുവെന്നതിൻെറ തെളിവാണു്.

**രാമകഥ അമേരിക്കയിൽ**

ഇംഗ്ലീഷു് ഫ്രഞ്ചു് വിവർത്തനം വഴി രാമായണം അമേരിക്കൻ ഐക്യനാടുകളിലെങ്ങും പ്രചരിച്ചു. എന്നാൽ, രാമായണത്തിൻെറ കലാപരമായ സൂക്ഷമയും ആദർശമൂല്യവും തെല്ലും നഷ്ടപ്പെടാത്ത രൂപത്തിൽ രാമകഥയുമായി ആദ്യമായിട്ടു പരിചയപ്പെടുവാൻ ഭാഗ്യമുണ്ടായതു് വടക്കെ അമേരിക്കയ്ക്കാണു്. തെക്കേ അമേരിക്കയിലെ പെറുവിയന്മാരുടെ ഇടയിൽ പണ്ടുകാലം മുതല്ക്കുതന്നെ ''രാമസിത്തോവ'' എന്ന പേരിൽ ഒരു കലോത്സവം നിലനിന്നിരുന്നുവെങ്കിലും ആ കലാരൂപത്തിൽ രാമായണത്തിൻെറ ഒരു അസ്പഷ്ടമുദ്രയേ പതിഞ്ഞിരുന്നുള്ളു. തെക്കെ അമേരിക്കയിലെ ട്രിനിഡാഡ്, ഗയാനാ എന്നീ സ്ഥലങ്ങളിലെ പ്രവാസികളായ ഭാരതീയർ രാമായണകഥ അരങ്ങത്തു് അവതരിപ്പിക്കുകയും തദ്ദേശീയർ അത്യുത്സുകതയോടെ ആ കലാവിരുന്നിൽ പങ്കെടുക്കുകയും ചെയ്യുന്നുണ്ടു്. അടുത്തകാലത്തു് അമേരിക്കയിലെ സുപ്രസിദ്ധഹാസ്യലേഖകനായ ''ആബ്രേ മേനോൻ'' വാല്മീകിരാമായണത്തെ ആസ്പദമാക്കി ഒരു പുതിയ രാമായണം രചിക്കുകയുണ്ടായി. രാമൻ, സീത, രാവണൻ എന്നീ കഥാപാത്രങ്ങളെ സംബന്ധിച്ചുള്ള കഥകളിൽ സ്വന്തമായി ചില ഫലിതമയമായ കല്പിതഭാഗങ്ങൾകൂടി ചേർത്താണു ഹാസ്യസമ്രാട്ടായ മി: മേനോൻ പുസ്തകരചന നടത്തിയതു്. 276 പേജുള്ള പ്രസ്തുത പുസ്തകത്തിൻെറ നേരെ ഭാരതം ശക്തിയായ പ്രതിഷേധമുയർത്തി. ശ്രീരാമനും സീതയുംപോലുള്ള ആദർശകഥാപാത്രങ്ങളെ ഫലിതത്തിൻെറ പേരിൽ തരംതാഴ്ത്തി കാണിക്കുകയും രാമായണകഥയെ അപഹാസത്തിനും അവഗണനയ്ക്കും പാത്രമാക്കിത്തീർക്കുകയുമാണു പ്രസ്തുതപുസ്തകകർത്താവു് ചെയ്തിരിക്കുന്നതു്.

ആഫ്രിക്കൻ വൻകരയിലെ കെനിയ, ന്യൂസ്‌ലണ്ടു്, നെററാൾ, റൊഡേഷ്യ, ദക്ഷിണാഫ്രിക്കൻ യൂണിയൻ, ബെൽജിയം, കോംഗൊ മുതലായ സ്ഥലങ്ങളിൽ താമസിക്കുന്ന ഭാരതീയർ വിജയദശമിക്കു രാമായണകഥാഭാഗങ്ങൾ രംഗത്തവതരിപ്പിക്കുക പതിവാണു്. മൊറീഷിയസ്സിലെ ഇന്ത്യക്കാർ രാമലീലയാണു സംഘടിപ്പിക്കുന്നതു്. രാമായണകഥയെ ആസ്പദമാക്കി നടത്തുന്ന ഇത്തരം കലാപ്രകടനങ്ങൾ ആ ദിക്കുകളിലെ മൂലനിവാസികൾ അത്യധികം ആസ്വദിക്കുകയും ചെയ്യുന്നുണ്ടു്.

തീർച്ചയായും ഒരു കാര്യം സ്പഷ്ടമാണു്– സംസ്കാരത്തിലും പരിഷ്കാരത്തിലും പൌരസ്ത്യരേക്കാൾ ഒരു പടി ഉയർന്നുനില്ക്കുന്നുവെന്നു അഭിമാനിക്കുന്ന പാശ്ചാത്യലോകത്തിനു രാമായണകഥ ആരോഗ്യകരമായ ഉത്തേജനമാണു നല്കിയിട്ടുള്ളതു്. പാശ്ചാത്യലേഖകന്മാർ രാമായണകഥയിൽ അപ്രാസംഗികമായി ചില കഥാഭാഗങ്ങൾ കൂട്ടിച്ചേർത്തിട്ടുണ്ടെങ്കിലും മര്യാദാപുരുഷോത്തമനായ ശ്രീരാമചന്ദ്രനെ ആദർശപുരുഷനായിത്തന്നെ ആദരിക്കുന്നുണ്ടു്. അങ്ങനെ രാമായണം ഉത്തരോത്തരം ലോകപ്രിയമാർജ്ജിച്ചുകൊണ്ടിരിക്കുകയാണു് എന്നുള്ളതിൽ പക്ഷാന്തരമില്ല. *

* ഒരു ഇംഗ്ലീഷു് ലേഖനത്തോടു് കടപ്പാടു്.

# സനാതനധമ്മം

(ഒരു വിശകലനം)

വി. ആർ. പരമേശ്വരൻപിള്ള, എം. ഏ.

അനേകസഹസ്രാബ്ദങ്ങളായി ഭാരതത്തിൽ അവതരിച്ച മഹാപുരുഷന്മാരുടെ തപസ്സിൻെറയും ഗവേഷണത്തിൻെറയും ഫലമാണു് സനാതനധമ്മം. അതു് അതിപുരാതനമായ ഒരു വടവൃക്ഷമാണു്. അതിൻെറ തണലിൽ നാം അധിവസിക്കുന്നു. ഒരു ശാഖയെപ്പോലെയല്ല മറെറാന്നു്. കാഴ്ചയിൽ വൈജാത്യം പലതും കാണും. എങ്കിലും മൂലമായിട്ടുള്ള വൃക്ഷം ഒന്നുതന്നെ. വ്യത്യാസങ്ങൾ കണ്ടു സന്ദേഹിക്കുന്നതു ശരിയല്ല. സത്യമാണു് അതിൻെറ ജീവനാഡി. സത്യത്തെ ആസ്പദമാക്കിക്കൊണ്ടു മേധാശക്തിയെ എത്ര ദൂരം നയിക്കാൻ കഴിയുമോ അത്രയും ദൂരം നയിച്ച നമ്മുടെ പൂർവ്വികന്മാരായ ജ്ഞാനികൾ കണ്ടുപിടിച്ച തത്ത്വങ്ങളാണു് വേദാന്തം. അതാണു് ഹിന്ദുക്കളുടെ സാക്ഷാൽ മതം. ജനങ്ങൾ അതിനെ ശരിക്കു പിന്തുടന്നു് ജീവിച്ചാൽ ദേശം സമൃദ്ധിയും മേന്മയും പ്രാപിക്കും.

പാരമാത്ഥികവിഷയങ്ങളെപ്പററി ഗവേഷണം നടത്താൻ അറിവുമാത്രം പോരാ. മതഗ്രന്ഥങ്ങൾ വായിക്കുമ്പോൾ വെറുപ്പും ദ്വേഷവും ഇല്ലാതിരുന്നാലേ അവയുടെ താത്പര്യം മനസ്സിലാവുകയുള്ളൂ. ശീലം, ധ്യാനം, ദേവതാരാധനം, തപസ്സു് എന്നിവയും അപരിത്യാജ്യമാണു്. ബാഹ്യേന്ദ്രിയങ്ങളേയും അന്തരിന്ദ്രിയങ്ങളേയും അടക്കി മനസ്സിനെ പരം പൊരുളിന്മേൽ ലയിപ്പിക്കുന്നതാണു് തപസ്സു്; അല്ലാതെ ശരീരത്തെ പീഡിപ്പിക്കുന്നതല്ല.

ഞാൻ, നീ, അവൻ എന്നിങ്ങനെ വ്യവഹരിക്കുന്നതു് ശരീരമല്ല. ശരീരത്തിനുള്ളിൽ മറഞ്ഞിരിക്കുന്ന, ശരീരത്തെക്കാൾ ഉത്കൃഷ്ടമായ ഒരു പൊരുളിനെക്കുറിച്ചാണു് നാം ആ വാക്കുകൾ ഉപയോഗിക്കുന്നതു്; അതാണു് ആത്മാവു്. ജീവൻ അല്ലെങ്കിൽ ആത്മാവു് ദേഹത്തിലെങ്ങും വ്യാപിച്ചു് ശരീരത്തെക്കൊണ്ടു് എല്ലാം നടത്തിച്ചും അനുഭവിച്ചും വരുന്ന പൊരുൾ ആണു്. ആത്മാവു് വയററിലോ നെഞ്ചിലോ തലയിലോ മാത്രം സ്ഥിതിചെയ്യുന്ന ഒന്നല്ല. മനുഷ്യനുമാത്രമല്ല സകല പ്രാണികൾക്കും വൃക്ഷലതാദികൾക്കും ആത്മാവുണ്ടു്.

മനുഷ്യനോ പ്രാണിയോ സ്ഥാവരമോ ചത്തു പോയാൽ അതു ശരീരത്തെ മാത്രം ബാധിക്കുന്ന ഒരു സംഭവമാണു്. ജീവൻ നഷ്ടമായ ശരീരത്തെ കുഴിച്ചിടുകയോ ദഹിപ്പിക്കുകയോ മററു പ്രാണികൾക്കു നൽകുകയോ ചെയ്യും. ആത്മാവു ചാകുന്നില്ല. അതിനെ കൊല്ലാൻ സാധ്യവുമല്ല. മനുഷ്യൻ മരിച്ചുപോയി എന്നു പറഞ്ഞു ദുഃഖിക്കുന്നതു് മൗഢ്യമാണു്. കീറിയ തുണിയേയോ വേണ്ടാത്ത ഉടുപ്പിനേയോ ഊരിക്കളഞ്ഞിട്ടു മറെറാന്നു ധരിക്കുന്നതുപോലെ ആത്മാവു് മറെറാരു ദേഹം പ്രാപിക്കാനായി പഴയതിനെ കൈവിടുന്നു. ഇതാണു് മരണം. ആ സ്ഥിതിക്കു മരണത്തെക്കണ്ടു് ഭയപ്പെടുകയോ ദുഃഖിക്കുകയോ ചെയ്യുന്നതു ശരിയല്ല.

ശരീരത്തിനു് ആത്മാവു് അല്ലെങ്കിൽ ജീവൻ എപ്രകാരമോ അപ്രകാരമാണു് ജീവനു പരംപൊരുൾ. ജീവൻ ദേഹത്തെ ഏതുവിധം ചേതനയുള്ളതാക്കി അതിനുള്ളിൽ മറഞ്ഞു നിൽക്കുന്നുവോ അതേപ്രകാരം ജീവൻെറയുള്ളിൽ പരമാത്മാവു് അന്തര്യാമിയായി നിന്നു് അതിനെ താങ്ങിവരുന്നു. ഏതു ശരീരത്തിനുള്ളിലും ഏതു വസ്തുവിൻെറയുള്ളിലും പരംപൊരുൾ വ്യാപിച്ചുനിന്നു് അതിനു് അവലംബമായി നിൽക്കുന്നു. ഇങ്ങനെ ലോകത്തിൻെറ മുഴുവൻ ആത്മാവായി സവ്വവ്യാപിയായിരിക്കുന്ന പരംപൊരുളിനെയാണു്

ഈശ്വരൻ, നാരായണൻ എന്നിങ്ങനെ പല പേരുകളിലും പലമതക്കാരും വണങ്ങിവരുന്നതു്. പൊരുൾ ഒന്നാണു്; പേരോ ആയിരവും.

ചേതനയററ ഭൗതികവസ്തുകൊണ്ടു നിർമ്മിതമായ ദേഹംമുഖേന ആത്മാവു് വിഷയങ്ങളനുഭവിക്കുന്നു. ആ ദേഹത്തിൻെറ വിചാരഗതികളും പ്രവൃത്തികളും ഗുണങ്ങളായി മാറുന്നു. ഗുണങ്ങൾ ആത്മാവിനെ വശത്താക്കി, ആത്മാവു് മറെറാരു ദേഹം കൈക്കൊള്ളുമ്പോൾ അതിനെ പിന്തുടരുന്നു. അതിനെ ജന്മസിദ്ധമായ ഗുണങ്ങളായി നാം കാണുന്നു. പുതിയ ജന്മത്തിലെ മൂലധനം അവയാണു്. ഒരു ശരീരം വിട്ടു് ആത്മാവു് പുറത്തു പോകുമ്പോൾ അതു് ആ ശരീരത്തിൽവെച്ചു പ്രാപിച്ച ഗുണവിശേഷങ്ങളോടുകൂടിയാണു് പുതിയ ഒന്നിൽ കടന്നുകൂടുന്നതു്. കാററു് ഒരു പൂന്തോട്ടത്തിലൂടെ വീശുമ്പോൾ അവിടത്തെ വാസനയെക്കൂടി വഹിക്കുന്നതുപോലെ ആത്മാവു് തൻെറ കർമ്മങ്ങളെ സൂക്ഷ്മരൂപത്തിൽ വഹിക്കുന്നു.

ഒരുവൻെറ പുരോഗതി അല്ലെങ്കിൽ അധോഗതി അവൻെറ കൈവശം തന്നെയാണിരിക്കുന്നതു്. സത്കർമ്മവും ദുഷ്കർമ്മവും ചെയ്തു തനിക്കു താൻതന്നെ നന്മയും തിന്മയും നേടുന്നു. ആത്മാവു് നന്മനേടുന്നതിനും അധഃപതിക്കുന്നതിനും ഒരുവൻെറ കർമ്മങ്ങൾ ഹേതുവായിത്തീരുന്നു. ഇതാണു് കർമ്മനിയതി. ഈ നിയതികൊണ്ടു് ജീവനു് ഉത്തരവാദിത്വവും സ്വാതന്ത്ര്യവും വന്നു ചേരുന്നു. മനസ്സിലുള്ള ചിന്തകളും ആശകളും കർമ്മങ്ങൾതന്നെയാണു്. എത്രയും രഹസ്യമായ മനോഭാവംപോലും ഫലമില്ലാതെ പോകയില്ല. ആ ഫലം അനുഭവിപ്പാൻ ജീവൻ വീണ്ടും യത്നിച്ചേ തീരൂ.

മററു ജീവികൾക്കുണ്ടാകുന്ന സുഖത്തിനും ദുഃഖത്തിനും ഒരാൾ സന്തോഷമോ സന്താപമോ അനുഭവിക്കേണ്ടിവരുമെന്നിരിക്കട്ടെ. നമ്മുടെ ഓരോ വിചാരത്തിൻെറയും ഓരോ പ്രവൃത്തിയുടെയും ഫലം അപ്പോഴപ്പോൾ നാം അനുഭവിക്കേണ്ടിവരുന്നതാണു്. ഒരു പ്രവൃത്തിചെയ്യുന്ന ആൾതന്നെയാണു് ആദ്യം അതിൻെറ ഫലം അനുഭവിക്കുന്നതു്. ഒരു പ്രാണിയെ കല്ലെടുത്തെറിഞ്ഞാൽ ആ കല്ലു് അതിനെ വേദനിപ്പിക്കുന്നു എന്നതു് സത്യമാണു്. അതിനുപുറമേ ആ കല്ലു പ്രയോഗിച്ചവൻെറ സ്വഭാവത്തെയും അതു് ഗാഢമായി ബാധിക്കുന്നു. ആ നിമിഷംതന്നെ ഞാൻ ഒരു നല്ല കാര്യം വിചാരിക്കുകയോ അല്ലെങ്കിൽ ഒരു നല്ല പ്രവൃത്തി ചെയ്യുകയോ ചെയ്യുന്നു എന്നിരിക്കട്ടെ. അത്രത്തോളം എൻെറ സ്വഭാവം മേന്മനേടുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. തിന്മ വിചാരിക്കുകയോ അല്ലെങ്കിൽ ഹീനമായ മനോഭാവത്തിനിടവരുത്തുകയോ ചെയ്താൽ ആത്മാവു് അത്രത്തോളം അധഃപതിക്കുകയാണു് ചെയ്യുന്നതു്. തട്ടാൻ സ്വർണ്ണത്തെ തട്ടിരൂപപ്പെടുത്തി ആഭരണമാക്കിത്തീർക്കുന്നതുപോലെ നാം നമ്മുടെ ആത്മാവിനെ കർമ്മത്താൽ ഓരോ നിമിഷവും രൂപപ്പെടുത്തിക്കൊണ്ടേയിരിക്കുന്നു. ആത്മാവു്, ശരീരം വിട്ടുപോകുമ്പോൾ അതിൻെറ രൂപം ഏതു മാതിരിയുള്ളതാണു് ? ജീവിതകാലത്തു ചെയ്ത പ്രവൃത്തികളെയും വിചാരങ്ങളെയും അനുസരിച്ചിരിക്കും അതു്. ചെയ്തുപോയ തെററിനെക്കുറിച്ചും മനോമണ്ഡലത്തിൽ കടത്തിവിട്ട ഹീനവിചാരങ്ങളെക്കുറിച്ചും . പശ്ചാത്തപിക്കുകയാണെങ്കിൽ പിന്നെ അതാവർത്തിക്കാതിരിക്കാൻ സാധ്യതയുണ്ടു്. ഈ ജീവിതത്തെ വിനിയോഗിക്കുന്ന രീതി അനുസരിച്ചായിരിക്കും അടുത്ത ജന്മത്തിലെ അനുഭവം. കർമ്മഗതിയെ മാററാൻ ആർക്കും കഴിവില്ല. പ്രവൃത്തിശക്തി നമ്മുടെ അധീനതയിലിരിക്കയാണു്. പ്രവൃത്തിയനുസരിച്ചിരിക്കും മോക്ഷവും പുരോഗതിയും.

'എല്ലാം വിധിപോലെ നടക്കും; നാം എന്തു ചെയ്താൽത്തന്നെ എന്താണു് ?'' എന്നിങ്ങനെയുള്ള നിരുത്തരവാദമനോഗതി അഭിലഷണീയമല്ല. കർമ്മഗതിയെപ്പററിയുള്ള തികഞ്ഞ അജ്ഞതയെയായിക്കും അതു കാട്ടുക. പുരുഷപ്രയത്നം അത്യന്താപേക്ഷിതമാണു് ഉദ്ഗതിയ്ക്കു്. പുരുഷപ്രയത്നംകൊണ്ടു ഫലമില്ല എന്ന വിചാരം ഹിന്ദുധർമ്മശാസ്ത്രവിധികൾക്കു കടകവിരുദ്ധമായിട്ടുള്ളതാകുന്നു.

എല്ലാം ഈശ്വരൻെറ പ്രവൃത്തി. ഈശ്വരവിധികൂടാതെ ഒന്നും നടക്കയില്ല. ഇതൊക്കെ സത്യംതന്നെ. കർമ്മനിയതിയും ഈശ്വരൻെറ പ്രവൃത്തിയല്ലാതെ മറെറാന്നുമല്ല. പ്രപഞ്ചം

മുഴുവൻ ഒരു സൃഷ്ടിക്രമത്തിൽ ഉംപ്പെട്ടതാണ്. ആ സൃഷ്ടിക്രമത്തിൽ കർമ്മനിയതിയും ഒന്നാകുന്നു. തീ കത്തുന്നു, ജലം നനയ്ക്കുന്നു എന്നതുപോലുള്ളതാണ് കർമ്മനിയതിയും. എല്ലാം ഈശ്വരൻ നിശ്ചയിച്ച പദ്ധതിയാണ്.

സകലതും ഈശ്വരേച്ഛയ്ക്കു വിധേയമായിട്ടാണ് നിൽക്കുന്നതെങ്കിലും കാര്യകാരണബന്ധത്തിലുള്ള പൂർണ്ണസ്വാതന്ത്ര്യം ജീവികരം അനുഭവിക്കുന്നുണ്ട്. കർമ്മഫലത്തെ മാററാനൊക്കുകയില്ല എന്നതു് മഹാപ്രതിബന്ധമായി തോന്നിയേക്കാം. പക്ഷേ അതു് നമ്മുടെ സ്വാതന്ത്ര്യശാസനവുമാണ്.

സമുദായശ്രേയസ്സിനു് അപരിത്യാജ്യമായ കാര്യങ്ങരം നടന്നേ തീരൂ. അത്തരം കാര്യങ്ങളിൽ ഓരോരുത്തരും അവനവൻെറ കടമകരം ശരിക്കു നിർവ്വഹിക്കുകതന്നെ വേണം. അതുതന്നെയാണ് മോചനമാർഗ്ഗവും. സമുദായത്തിൽ ഓരോരുത്തനുമുള്ള കർത്തവ്യം സശ്രദ്ധം നിറവേററാതിരിക്കാൻ തരമില്ല.

മുമ്പു് വിഭിന്നവർഗ്ഗങ്ങരംക്കു് വിഭിന്ന കർത്തവ്യങ്ങരം നിർവ്വഹിക്കാൻ ബാധ്യതയുണ്ടായിരുന്നു. ഓരോരുത്തരും സ്വന്തകഴിവു മുഴുവൻ വിനിയോഗിച്ചു സമുദായത്തെ സഹായിക്കണം എന്ന ധർമ്മം ഇന്നും നിലവിലിരിക്കുന്നു. ജനനം, പ്രാപ്തി, സാഹചര്യം മുതലായവനിമിത്തം ഓരോരുത്തർക്കും ഓരോതരം ചുമതലകരം വന്നുചേരുന്നു. അവയെ ഫലേച്ഛകൂടാതെ നിർവ്വഹിക്കണം. അപ്രകാരം കർത്തവ്യനിരതനായി വർത്തിക്കുന്നവൻ കർമ്മയോഗിയാണ്. സ്വാർത്ഥം ലക്ഷ്യമാക്കി പ്രവർത്തിക്കുന്നവരെപ്പോലെതന്നെ കർമ്മയോഗിയും കണ്ണും മനസ്സും ഉറപ്പിച്ചു പ്രവർത്തിക്കുന്നതാണ്. ബാഹ്യമായ നോട്ടത്തിൽ രണ്ടും ഒന്നുപോലെ തോന്നുകയേയുള്ളു. കർമ്മയോഗി ഒരിക്കലും തൻെറ പ്രവൃത്തിയിൽ ഉദാസീനനായിരിക്കുകയില്ല. എന്നാൽ ആശാപാശത്തിൽനിന്നകന്നു് തനിച്ചു നിന്നായിരിക്കും പ്രവർത്തിക്കുക. മാർഗ്ഗമദ്ധ്യേ ക്ലേശങ്ങളും പ്രതിബന്ധങ്ങളും നേരിട്ടാൽ അവയെ തരണം ചെയ്യാനുള്ള മാർഗ്ഗമെന്തെന്ന ചിന്തിക്കയല്ലാതെ ഭയത്തിനോ സന്താപത്തിനോ വശംവദനാകയില്ല. നിസ്സ്വാർത്ഥമായി കടമ നിറവേററുന്നവനു് ചഞ്ചലതയും പരിഭ്രമവും തീർന്നു തെളിഞ്ഞ മനോഭാവം താനേ വന്നുചേരും.

പഴകുന്തോറും എത്ര കയ്പേറിയതും മധുരമായിത്തോന്നുന്നു. അതു ജീവിതത്തിൽ അലിഞ്ഞുചേരുന്നു. പ്രത്യേകതാത്പര്യവും ആഗ്രഹവും വെടിഞ്ഞു കർമ്മം ചെയ്യുന്നതും പഴക്കംകൊണ്ടു ശീലമായിത്തീരുന്നു. ചെയ്യേണ്ടതു നന്നായി ചെയ്യുന്നതിനും ഇതുതന്നെയാണ് മുറ. താത്പര്യവും ആഗ്രഹവും മനസ്സിൽ അസ്വസ്ഥതയും ഭീതിയും ഉളവാക്കുന്നു. തന്നിമിത്തം സാമർത്ഥ്യം ക്രമേണ കുറഞ്ഞുപോകുന്നു. ഒന്നിലും പ്രത്യേകമൊരു താത്പര്യമില്ലാതെ യാതൊന്നും പ്രതീക്ഷിക്കാതെ കർമ്മപദ്ധതിയിലിറങ്ങിയാൽ പരിപൂർണ്ണവിജയം കരഗതമാകും.

ലൗകികജീവിതത്തെയും കുടുംബത്തെയും വേണ്ടെന്നു വെയ്ക്കുന്നതാണ് സന്ന്യാസം. അപ്രകാരം ഉപേക്ഷിക്കാതെ ലോകവുമായി കലർന്നു കർമ്മങ്ങളുടെ ഫലങ്ങരം തനിക്കവകാശപ്പെട്ടതാണെന്നു കരുതാതെ അവ തൻെറ ചുമതലയാണെന്നറിഞ്ഞു ചെയ്യുന്നപക്ഷം അതും സന്ന്യാസം തന്നെയാണ്. സ്വാർത്ഥചിന്ത കൂടാതെ ഏതൊരു കാര്യം ചെയ്താലും അതു നമ്മെ കർമ്മബന്ധത്തിൽ കുടുക്കുന്നതല്ല.

പണ്ടത്തെ ഹിന്ദുധർമ്മാനുഷ്ഠാനത്തിൽ യാഗവും ഉരംപ്പെട്ടിരുന്നു. യാഗത്തിൻെറ പ്രധാനതത്ത്വം ത്യാഗമാണ്. സ്വാർത്ഥത്തേയും ആശയേയും വെടിയുന്നതു് യാഗം നടത്തുന്നതിനു തുല്യമാകുന്നു. സ്വാർത്ഥത നീക്കി കർത്തവ്യമനുഷ്ഠിക്കുന്നതാണ് ഉത്തമമായ യാഗം.

അപ്രകാരം സ്വാർത്ഥം വെടിഞ്ഞു കടമ നിർവ്വഹിക്കാൻ പഠിച്ച ഗൃഹസ്ഥാശ്രമിക്കു മേലോട്ടു കയറാനുള്ള യോഗസോപാനങ്ങളെ അതിശീഘ്രം തരണം ചെയ്യാൻ കഴിയും. അപ്പോഴപ്പോരം തനിച്ചു് ഒരിടത്തിരുന്നു മനസ്സിനെ ഏകാഗ്രമാക്കി ഇന്ദ്രിയങ്ങളേയും മനസ്സിനേയും വിഷയാദികളിൽ അലഞ്ഞുതിരിയാൻ വിടാതെ നിയന്ത്രണം ചെയ്തു ധ്യാനിക്കാം. അപ്രകാരം ചെയ്താൽ യഥാർത്ഥജ്ഞാനം ലഭിക്കും. എല്ലാ ജീവരാശികളിലും തൻെറ ആത്മാവു് സ്ഥിതിചെയ്യുന്നുണ്ടു് എന്ന ബോധമുണ്ടാകും. സകലതും ഭഗവാൻെറ തിരുവുള്ളത്തിൻപടി നിൽക്കുന്നതും കാണും. സുഖവും ദുഃഖവും ജയവും

തോൽവിയും എല്ലാം ഒന്നുതന്നെയാണെന്നും വ്യക്തമാകും. ഈ ദർശനമാണ് പാരമാർത്ഥിക ജ്ഞാനം.

മഹാജ്ഞാനിയായ ജനകൻ "സാമ്രാജ്യ ച്ചെങ്കോലുകൊണ്ടേ തുഴഞ്ഞുപോയ് സംസാരം പിന്നിട്ട മന്നൻ" ആയിരുന്നു. ഈ ദൃഷ്ടാന്തം എടുത്തു കാണിച്ചിട്ട നിഷ്കാമകർമ്മമാണ് മേന്മയേറിയതെന്ന് അർജ്ജുനന് ശ്രീകൃഷ്ണഭഗവാൻ വ്യക്തമാക്കിക്കൊടുത്തു.

ജ്ഞാനം നേടിയവന് കർമ്മമാർഗ്ഗം സുഗമമാണ്. വിറക് കത്തിയെരിഞ്ഞുണ്ടായ തീ അതിനെ വീണ്ടും എരിക്കുന്നതുപോലെ അനുക്രമമായി ജ്ഞാനം വികസിച്ച് ആശ മുതലായവയെ ഭസ്മീകരിച്ച കർമ്മത്തെ പവിത്രമാക്കുന്നു.

ലോകം, ആത്മാവ്, പരമാത്മാവ് (പരം പൊരുൾ) ഇവയുടെ ലക്ഷണങ്ങളെ അഗാധമായി ചിന്തിക്കുന്ന പക്ഷം മനസ്സിലുദിക്കുന്ന ഉദ്വേഗങ്ങളടങ്ങിപ്പോകും. മനസ്സു പാകമാകാത്ത നിലയിൽ സന്ന്യാസിയാകാനാഗ്രഹിക്കുന്നതുകൊണ്ടു പ്രയോജനമൊന്നുമില്ല. പൂർവ്വജന്മകർമ്മഫലമായിട്ട ചില ഗുണങ്ങളോടുകൂടിയാണ് നാം പിറക്കുന്നത്. ആ ഗുണങ്ങളെ ബലാല്ക്കാരമായി നിയന്ത്രിക്കാൻ ശ്രമിക്കുന്നതുകൊണ്ടു നന്മക്കു പകരം തിന്മ അനുഭവപ്പെടും. മനസ്സു പാകത പ്രാപിക്കാതിരിക്കുമ്പോൾ സ്വതസ്സിദ്ധമായ ഗുണങ്ങളെ അമർത്താൻ ശ്രമിക്കുന്നത് ദോഷകരമാണ്. അകമേയുള്ള പ്രവർത്തനം തുടരുകയും ചെയ്യും, പുറമേ സന്ന്യാസിവേഷവും അകമേ കാമക്രോധാദികളുടെ തേർവാഴ്ചയുമായിരിക്കും. ഒടുവിൽ പടുകുഴിയിൽ പതിക്കയും ചെയ്യും. നിഃസ്വാർത്ഥമായി കടമകൾ നിർവ്വഹിക്കുന്നതാണ് വിധിവശാൽ കൈവരുന്ന സഹജസ്വഭാവത്തിൽനിന്നു ജീവനെ മുക്തമാക്കാനുള്ള നേർവഴി.

മനസ്സ് നിഷ്പക്ഷനിലയിൽനിന്നു വഴുതിപ്പോകുന്നതിനു കാരണം കാമം, ക്രോധം, ലോഭം മുതലായ ശത്രുക്കളുടെ നിരന്തരപ്രവർത്തനമാണ്. അതിനു വശംവദരാകാതെ, ലവലേശം പഴുതുണ്ടാക്കാനിടവരുത്താതെ, മനസ്സിനെ അടക്കി നിർത്തിയാൽ മറ്റെല്ലാ മഹാകാര്യങ്ങളും എളുപ്പമായിത്തീരും. നേരേമറിച്ചാണെങ്കിൽ നാം കബളിതരാകാതെ തരമില്ല. ആശകളേയും അഭിലാഷങ്ങളേയും മനസ്സാകുന്ന കോട്ടയുടെ അകത്ത് കടക്കാൻ അനുവദിച്ചുപോയെങ്കിൽ അവ പിന്നെ നമ്മെ ഭരിക്കാൻ തുടങ്ങും. അതുകൊണ്ട് കോട്ടവാതുക്കൽത്തന്നെ, ശത്രുപക്ഷീയരായ കാമക്രോധങ്ങളെ ചെറുത്തു നിർത്തിയേ തീരൂ. തളരാതെയും ഉറങ്ങാതെയും മനസ്സിനെ കാക്കണം.

ആശ, മനസ്സന്തോഷം മുതലായവ ആദ്യം അമൃതംപോലെ തോന്നും. ഒടുവിൽ വിഷമായി അനുഭവപ്പെടുകയും ചെയ്യും. ആരംഭത്തിൽ സുഖംപോലെ തോന്നിക്കയും അവസാനത്തിൽ ദുഃഖമായിത്തീർന്ന് വേദനിപ്പിക്കയും ചെയ്യും. ഇന്ദ്രിയങ്ങളെയും മനസ്സിനെയും അടക്കാൻ ശ്രമിക്കുമ്പോൾ തികഞ്ഞ കൈയ്പായിരിക്കും അനുഭവപ്പെടുക. അതു വകവെയ്ക്കാതെ അടക്കിക്കഴിഞ്ഞാൽ അമൃതസന്നിഭമായ പരമാനന്ദം കൈയ് വരും. ജ്ഞാനമാണ് യഥാർത്ഥാനന്ദമെന്നും ഓർമ്മിക്കണം.

സുഖദുഃഖാനുഭവങ്ങൾനിമിത്തം മനസ്സു കലങ്ങാതെ നിശ്ചലനില പ്രാപിക്കാൻ ധ്യാനം അപരിത്യാജ്യമാണ്. തന്റെ കടമകൾ സ്വാർത്ഥചിന്തകൂടാതെ നിർവ്വഹിച്ച കർമ്മങ്ങളുടെ പര്യവസാനത്തെപ്പറ്റി അസ്വസ്ഥതയും മനശ്ചാഞ്ചല്യവും കൂടാതിരിക്കാൻ പരിശീലിച്ച ശേഷം ഏകാന്തതയിലിരുന്നു ധ്യാനം ചെയ്യാമെങ്കിൽ ചിത്തരംഗത്തിലെ മാലിന്യങ്ങൾ നിശ്ശേഷം നീങ്ങി സ്ഥിരനില കൈയ്‌വരുന്നതാണ്.

ധ്യാനം തുടങ്ങുമ്പോൾ മനസ്സ് ഓടിത്തിരിയാൻ ശ്രമിക്കാതിരിക്കയില്ല. ഉണ്ടായിക്കൊണ്ടിരിക്കുന്ന വിചാരപരമ്പരകളെ നിയന്ത്രിച്ചു നിർത്തിയില്ലെങ്കിൽ അവ ഉള്ളത്തിനെ കവർന്നുകളയും. എത്ര പണിപ്പെട്ട് അമർത്തിയാലും വീണ്ടും വീണ്ടും തലപൊക്കും. അതുകൊണ്ടൊന്നും നിരുന്മേഷനാകാതെ ആഫലകർമ്മാവായി ശ്രമം തുടരണം. അങ്ങനെ ധ്യാനത്താൽ മനസ്സിനെ നിലയ്ക്കു നിർത്തിയവൻ യാതൊരു ജീവിയോടും പക കരുതാതെ 'ഞാൻ', 'എന്റേത്' എന്ന മനോഭാവം നീങ്ങി സുഖദുഃഖങ്ങളെ തുല്യമായിക്കരുതി എപ്പോഴും സന്തുഷ്ടി അനുഭവിക്കും.

പരിശുദ്ധജീവിതം നയിക്കാത്തപക്ഷം വെറും പഠിപ്പുകൊണ്ടോ ഗവേഷണംകൊണ്ടോ പാരമാത്ഥികജ്ഞാനം നേടുക സാദ്ധ്യമല്ല. പ്രയോജനകാരിയായ ജ്ഞാനമൊന്നു വേറെ. പ്രയോജനപ്പെടാത്ത കേവലജ്ഞാനം മറെറാന്നു്. ജ്ഞാനം പ്രയോജനകാരിയാകണമെങ്കിൽ മുമ്പു പറഞ്ഞ മാതിരി ഇന്ദ്രിയങ്ങളേയും മനസ്സിനേയും പ്രവൃത്തിയേയും കീഴടക്കുകതന്നെ വേണം. പരിശുദ്ധജീവിതം നയിക്കാൻ സാദ്ധ്യമല്ലാതെ പോയാൽ എത്ര കഷ്ടപ്പെട്ടു സമ്പാദിച്ച ജ്ഞാനമായാലും ആത്മാവിനു് ഉപകരിക്കാതെ പോകും. ദുർമ്മാർഗ്ഗത്തിൽനിന്നു നീങ്ങാത്തവൻ, ഇന്ദ്രിയങ്ങളെ കീഴടക്കാത്തവൻ, മനസ്സിലെങ്കിലും വിഷയാശകരം വെടിഞ്ഞു സമാധാനം നേടാത്തവൻ എന്നിവക്കു് ഉള്ളിൽ ശാന്തി നിലനിർത്തി പരംപൊരുളിനെക്കാണുക വിഷമം. അപ്രകാരം കാണാത്തവനു് എത്രയേറെ അറിവുണ്ടായിരുന്നാലും ഫലമൊന്നും അനുഭവപ്പെടുകയില്ല.

ജനനത്തോടുകൂടി വന്ന ദുസ്സ്വഭാവം എല്ലാവരേയും വേദനിപ്പിക്കും. അതു് വിധിവിഹിതവുമാണു്. ഇതു് ഒരാളിൽ കണ്ടിട്ടു കോപിക്കുന്നതു ന്യായമല്ല. മററുള്ളവരുടെ വഴിപിഴച്ച പ്രവൃത്തി കണ്ടു കുപിതനാകുമ്പോഴെല്ലാം ഓരോരുത്തരും ആത്മപരിശോധന നടത്തിനോക്കുകയുംകൂടി വേണം. ഒരുവനെ പാപിയെന്നു പഴിക്കുന്നതു ശരിയല്ല. അന്യരോടു നിന്ദാപൂർവ്വം പെരുമാറുന്നതും നിഷിദ്ധം. ആ പാപം നാം ചെയ്തിട്ടില്ലല്ലോ എന്നു് അഹങ്കരിക്കുകയും അയുക്തംതന്നെ. ഭഗവാൻെറ അനുഗ്രഹം നേടിയാൽ ജന്മത്തോടൊപ്പം കൊണ്ടുവന്ന കർമ്മഭാരത്തിൽനിന്നു മോചനം നേടാൻ ഒരുവനു കഴിയും. മററുള്ളവരുടെ പ്രവൃത്തി കണ്ടു വെറുപ്പു തോന്നുമ്പോഴെല്ലാം ഇതോർമ്മിക്കണം.

മഹാപാപം ചെയ്തുപോയാൽ 'എനിക്കെന്താണു ഗതി ?' എന്നു് ആരും ഏങ്ങേണ്ടതില്ല. ചെയ്തുപോയ പാപത്തെക്കുറിച്ചു മനസ്സുരുകി പശ്ചാത്തപിച്ചു ഭഗവാനെ ശരണം പ്രാപിച്ചാൽ ആക്കും ഗതിനേടാം. അതിനു് ജാതിയോ മതമോ വംശമോ പ്രതിബന്ധമല്ലെന്നു് പല അനുഭവകഥകളും നമ്മെ പഠിപ്പിക്കുന്നു. ഈശ്വരനെ ഏതു വിധത്തിൽ ആരാധിച്ചാലും നന്മയുണ്ടു് എന്നു സനാതനധർമ്മം ഉദ്ഘോഷിക്കുന്നു. മതസമ്പ്രദായഭേദങ്ങളെ സർവ്വശക്തൻ വകവെയ്ക്കാറില്ല. 'ഏതുമാർഗ്ഗത്തിലൂടെ പോയാലും അതെന്നെ പ്രാപിക്കാൻ സഹായിക്കും' എന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ബോധിപ്പിച്ചിട്ടുണ്ടു്.

എത്ര പരമജ്ഞാനിയായിരുന്നാലും ഭഗവാനെ ശരണംപ്രാപിക്കാതെ നന്നാകാൻ ഒക്കുകയില്ല. സ്വാത്മതവെടിഞ്ഞു സമചിത്തതയോടുകൂടി കത്തവ്യം നിർവ്വഹിക്കുന്നതോടൊപ്പം, ചെയ്യുന്ന കർമ്മങ്ങളെല്ലാം ഭഗവാനു് അർപ്പണം ചെയ്യണം. ഈശ്വരകൃപയാണു് നമ്മെ ഒടുവിൽ കരകയററുന്നതു്. അവിടത്തെ അനുഗ്രഹത്തിൻെറ അഭാവത്തിൽ പഞ്ചേന്ദ്രിയങ്ങളെ അടക്കുക എന്ന നിലയും സമാധാനനിലയും നമുക്കു ലഭിക്കുകയില്ല. അവിടത്തെ അനുഗ്രഹമുള്ള പക്ഷം എല്ലാം സാദ്ധ്യമാകയും ചെയ്യും.

വമ്പിച്ച മഹാപാപിപോലും ഭഗവാനെ ശരണം പ്രാപിച്ചാൽ നശിക്കേണ്ടിവരികയില്ല എന്നു ശ്രീകൃഷ്ണൻ പ്രസ്താവിച്ചിട്ടുണ്ടു്. അതിനെത്തന്നെ പരമഭാഗവതനായ നമ്മാഴ്വാർ ഇപ്രകാരം പാടിയിരിക്കുന്നു:

"പൊലിക പൊലിക പൊലിക
പോയിററു വല്ലയിർ ചാപം
നലിയും നരകമും നൈന്ത
നമനുക്കിങ്കിയാനൊൻറുമില്ലൈ
കലിയും കെടും കണ്ടുകൊൺമിൻ !"

ധർമ്മാനുസൃതമായ പ്രവർത്തനങ്ങളിൽ നഷ്ടമോ തോൽവിയോ ഇല്ല, പ്രയത്നംകൊണ്ടു തന്നെ ഫലം നേടാം. കുറവുകൂടാതെ മുഴുവനും ചെയ്തുതീക്കാൻ കഴിഞ്ഞില്ലെങ്കിലും അല്പം ചെയ്താൽതന്നെയും അധികം ഫലം സമ്പാദിക്കാമെന്നു ഭഗവാൻ ഉറപ്പു തന്നിരിക്കയാണു്.

# ചോദ്യോത്തരങ്ങൾ*

## ശ്രീ തപസ്യാനന്ദസ്വാമികൾ

ചോദ്യം: ശ്രീരാമകൃഷ്ണമഠത്തിലെ ദേവാലയത്തിൽ ആരാധനാമൂർത്തികൾക്കു പകരമായി ശ്രീരാമകൃഷ്ണന്റെ ചിത്രം വെച്ചിരിക്കുന്നതെന്തുകൊണ്ടാണ് ?

ഉത്തരം: മഠത്തിലെ ക്ഷേത്രങ്ങൾ പ്രധാനമായും സന്ന്യാസിസംഘത്തിലെ അംഗങ്ങൾക്കും ശ്രീരാമകൃഷ്ണനെ ഒരു ദിവ്യപുരുഷനായി കരുതുന്നവർക്കും വേണ്ടിയുള്ള ആശ്രമപൂജാമുറിയാണ്. പത്തൊമ്പതാം നൂററാണ്ടിന്റെ അന്ത്യത്തിൽ ഒരു യേശുക്രിസ്തു ഉണ്ടാവുകയെന്നതു പലക്കും വിചിത്രമായി തോന്നാമെങ്കിലും, യേശുക്രിസ്തുവിനെ അദ്ദേഹത്തിന്റെ അനുയായികളെന്നപോലെ ശ്രീരാമകൃഷ്ണനെയും ഒരു ദൈവികപുരുഷനായി കരുതിവരുന്നു. അങ്ങനെയുള്ള ഒരു വ്യക്തിക്കു് ദിവ്യമായ ബഹുമതി കൊടുക്കുന്നതിൽ അസാധാരണമായി യാതൊന്നും ഇല്ല.

ഹിന്ദുമതം പരാപ്രകൃതിക്കും (ഈശ്വരനും) അപരാപ്രകൃതിക്കും ഇടയ്ക്കു് അത്യന്തഭേദം കണക്കാക്കാറില്ല. അപരാപ്രകൃതി പരമേശ്വരന്റെ ശക്തിയുടെ ബഹിഃസ്ഫുരണമായതിനാൽ അതിലുള്ളതെന്തും, വേണ്ടത്ര പവിത്രീകരിച്ചു്, അതിൽ ദൈവസാന്നിദ്ധ്യം ആവാഹിച്ചു് ഈശ്വരന്റെ പ്രതീകമായി കണക്കാക്കുകയും ആരാധിക്കുകയും ചെയ്യാം. ആ വിധത്തിലുള്ളവയിൽവെച്ചു് ഏററവും നല്ലതും സ്വാഭാവികമായും ഉള്ള പ്രതീകം, പരിശുദ്ധിയും നന്മയും സ്നേഹവും ജ്ഞാനവും നിറഞ്ഞ ഒരു മഹാത്മാവാണ്. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിന്റെ തിരുമൊഴികളിൽ ഒന്നിൽ പറഞ്ഞതുപോലെ ഒരു മഹാത്മാവിന്റെ ഹൃദയം ഈശ്വരന്റെ സ്വീകരണമുറിയാണ്. (ഇതിന്റെ താല്പര്യം, ഈശ്വരൻ പ്രപഞ്ചത്തിലെ സകലത്തിലുമുണ്ടെങ്കിലും മഹാത്മാക്കളുടെ ഹൃദയമാണ് ഈശ്വരനെ കാണാൻ ഏററവും പററിയ സ്ഥലം എന്നാണ്. ഒരു ഗൃഹസ്ഥനെ കാണാൻ ചെല്ലുന്നയാൾ വീട്ടിൽ മററെവിടെയും പോകാതെ സ്വീകരണമുറിയിൽ കാത്തിരുന്നു കാണുന്നതുപോലെയാണിതു്.) പ്രത്യേകിച്ചും, ഒരു മഹാത്മാവു് ഒരു അദ്ധ്യാത്മഗുരുകൂടിയാണെങ്കിൽ ഭാരതീയസിദ്ധാന്തപ്രകാരം ഒരു ശിഷ്യനു് അദ്ദേഹത്തെ ദൈവത്തിനുതുല്യമായി കണക്കാക്കാം. അങ്ങനെയിരിക്കെ, ഗുരു ഒരു സാധാരണഗുരു മാത്രമല്ല, സർവ്വരുടേയും ഗുരുവും, ലോകഗുരുവും, ഈശ്വരാവതാരവും കൂടി ആയാൽ അദ്ദേഹത്തെ മാനിക്കുന്ന ഏവക്കും അദ്ദേഹം ഒരു ആരാധനാപാത്രമായിത്തീരുന്നു. ശ്രീരാമകൃഷ്ണൻ ഒരു സാധാരണഗുരുവിനെയും ലോകഗുരുവിനെയും വേർതിരിച്ചു പറഞ്ഞുതരുന്നതു് അവരെ, ഒരു ഒററത്തടിയോടും ഒരു ആവിക്കപ്പലിനോടും ഉപമിച്ചിട്ടാണ്. ഒററത്തടികൊണ്ടു് ഒരാൾക്കു് ഒരു പുഴ കടക്കാം എന്നാൽ കപ്പൽകൊണ്ടു് അസംഖ്യം ആളുകൾക്കു് എക്കാലവും കടന്നുകൊണ്ടിരിക്കാം. രാമനും കൃഷ്ണനും ബുദ്ധനും കൃസ്തുവും രാമകൃഷ്ണനും മനുഷ്യക്കുള്ള മുക്തിവാഹനങ്ങൾ ആണ്. അവർ ദൈവികാനുഗ്രഹത്തിന്റെയും ലോകോദ്ധാരകമായ സ്നേഹത്തിന്റെയും ബഹിഃസ്ഫുരണങ്ങളാകുന്നു. അതിനാൽ അവർ ദൈവത്തെ ദർശിച്ചു് ആരാധിക്കുവാൻ സാധ്യമാക്കുന്ന മഹത്തായ പ്രതിരൂപങ്ങളാണ്. ശ്രീരാമകൃഷ്ണന്റെ അനുയായികൾ അദ്ദേഹത്തെ ഒരു ആചാര്യനായി മാത്രമല്ല, ജഗദ്ഗുരുവുമായിക്കണക്കാക്കുന്നതിനാൽ ഞങ്ങൾ അദ്ദേഹത്തെ സാക്ഷാൽ ഈശ്വരാവതാരമായും, ഒരു യഥാർത്ഥ ആരാധനാപാത്രമായും കരുതുന്നു. ഇതിനെല്ലാം പുറമെ ശ്രീരാമകൃഷ്ണനു് അദ്ദേഹത്തിന്റെ സാധനാകാലത്തിൽ ഒരു പ്രത്യേക

* വേദാന്തകേസരി, 1972 ജൂലൈ ലക്കത്തിൽനിന്നു്.

വിവർത്തനം: പി. വി. കരുണാകരൻ നായർ.

രഹസ്യാനുഭൂതിയുണ്ടായിരുന്നു. വൈഷ്ണവം, ശൈവം, ശാക്തം മുതലായി ഹിന്ദുമതത്തിലുള്ള എല്ലാ സമ്പ്രദായപ്രകാരവുമുള്ള അദ്ധ്യാത്മസാധനകൾ അദ്ദേഹം പരിശീലിച്ചിരുന്നു. ക്രൈസ്തവഇസ്ലാമികരീതികളിലുള്ള ധ്യാനമുറകളും അദ്ദേഹം പരിശീലിച്ചിരുന്നു. ഇപ്രകാരമുള്ള ഓരോ പരിശീലനങ്ങൾക്കും ഒടുവിൽ അദ്ദേഹം കണ്ടതു് താൻ ആവാഹിച്ചാരാധിച്ച മൂർത്തി തനിക്കു പ്രത്യക്ഷപ്പെടുന്നതും തന്നിൽ പ്രവേശിക്കുന്നതുമായിട്ടാണു്. ഇപ്രകാരം, മനുഷ്യരാരാധിക്കുന്ന പരമചൈതന്യത്തിന്റെ എല്ലാ രൂപങ്ങളും ഭാവങ്ങളും അദ്ദേഹത്തിൽ മൂർത്തീകരിച്ചിരിക്കുന്നതിനാൽ, ഏതു മൂർത്തിയെ ആരാധിക്കുന്നവർക്കും യോജിച്ച ഒരു പ്രതീകമാണു് ശ്രീരാമകൃഷ്ണപരമഹംസൻ. ഈശ്വരൻ ഒന്നേ ഉള്ളൂ. മനുഷ്യലോകം ആരാധിക്കുന്ന പരമേശ്വരൻ മാത്രം. അദ്ദേഹത്തിന്റെ എല്ലാ രൂപങ്ങളും രാമകൃഷ്ണനടക്കം, ഓരോ വാതായനങ്ങളാണു്; തന്റെ മുമ്പിൽ പരന്നുകിടക്കുന്ന വിശ്വദൃശ്യമാകുന്ന അനന്തദിവ്യത്വത്തെ ഒരു നോക്കു കാണാൻ ഭക്തനെ സഹായിക്കുന്ന ചെറു വാതായനങ്ങൾപോലെയാണവർ.

ചോദ്യം: "തന്റെ അവസാനത്തെ ജന്മം നയിക്കുന്നവർ ഇവിടെ വരും." എന്നും "ഒരിക്കലെങ്കിലും ആത്മാർത്ഥമായി ദൈവത്തെ വിളിച്ചിട്ടുള്ളവർ ഇവിടെവരാതിരിക്കയില്ല," എന്നും ശ്രീരാമകൃഷ്ണൻ പറഞ്ഞതായി പറയപ്പെടുന്നു. ഇവയുടെ അർത്ഥമെന്തു് ?

ഉത്തരം: ഇവയിൽ ആദ്യത്തെ വാക്യത്തിന്നു്, തങ്ങളുടെ അവസാനത്തെ ജന്മം നയിക്കുന്ന പലരും അദ്ദേഹത്തിന്റെ അടുത്തു പോകുമെന്നാണർത്ഥമെന്നു മനസ്സിലാക്കാം. എന്നാൽ അവസാനത്തെ ജന്മം നയിക്കുന്നവരെല്ലാം അദ്ദേഹത്തിന്റെ അടുത്തുപോകുമെന്നു് അതിന്നർത്ഥമില്ല. അങ്ങനെയായാൽ അതു്, മുക്തിക്കു പലമാർഗ്ഗങ്ങളുമുണ്ടെന്ന അദ്ദേഹത്തിന്റെതന്നെ സിദ്ധാന്തത്തിനു വിരുദ്ധമാകും. ഒരു അവതാര പുരുഷൻ ജീവിച്ചിരിക്കുമ്പോൾ ആദ്ധ്യാത്മികസാധനയിൽ മുന്നേറിയിട്ടുള്ള പലരും സ്വയംപ്രേരിതരായി അദ്ദേഹത്തിലേയ്ക്കു് കൊണ്ടുവരപ്പെടുന്നു. ശ്രീരാമകൃഷ്ണനെ സംബന്ധിച്ചേടത്തോളം ഇതു് അക്ഷരംപ്രതി ശരിയായിരുന്നു. അദ്ദേഹം പരസ്യത്തെ വെറുത്തിരുന്നു; ശിഷ്യരേയും അനുയായികളേയും സമ്പാദിക്കാൻ ചുററിസഞ്ചരിച്ചതുമില്ല. എങ്കിലും അദ്ദേഹത്തിന്റെ മഹത്തായ ആദ്ധ്യാത്മിക പ്രഭാവത്താൽ ആകൃഷ്ടരായ എത്രയോ മഹാവ്യക്തികൾ അദ്ദേഹത്തിന്നടുത്തേയ്ക്കു് സ്വയം ചെന്നതായി നാം കാണുന്നു. ഇങ്ങനെയല്ലാതേയും എത്രയോ സാധകർ ആദ്ധ്യാത്മികമായി മുന്നേറിയവരുണ്ടായിരുന്നുവെന്നതും തീർച്ചയാണു്.

രണ്ടാമത്തെ വാക്യത്തിന്നു്, അദ്ദേഹത്തിന്റെ ജീവിതം, ഉപദേശങ്ങൾ, ഇവയുടെ വശ്യത എന്നിവ എല്ലാ ആദ്ധ്യാത്മികസാധകർക്കും അനുഭവപ്പെടുമെന്നുമാത്രമേ അർത്ഥമുള്ളൂ. ഒരു മഹാത്മാവിനെ സാധാരണക്കാർ വിലയിരുത്തുന്നതു്, അദ്ദേഹത്തിന്റെ ദീപ്തവും ഗാംഭീര്യദ്യോതകവുമായ പ്രകൃതി, അദ്ദേഹത്തിന്റെ അത്ഭുതസിദ്ധികൾ, ഉയന്ന നിലയിലുള്ളവരേയും ധനികരേയും ആകർഷിച്ച ശിഷ്യരാക്കാനുള്ള കഴിവു് മുതലായവ നോക്കീട്ടാണു്. ശ്രീരാമകൃഷ്ണനാകട്ടെ ഈ മാതിരി യാതൊരു ചിഹ്നങ്ങളുമുണ്ടായിരുന്നില്ല. മറിച്ചു് അദ്ദേഹത്തിന്റെ പ്രത്യേകതകൾ, ഔദ്ധത്യമില്ലായ്മയും അഹംഭാവരാഹിത്യവും, ഉജ്ജ്വലമായ ത്യാഗശീലവും അനന്യസാധാരണമായ പരിശുദ്ധിയും, അതുല്യമായ ഭക്തിവായ്പും ആയിരുന്നു. ഈ മാതിരി സദ്ഗുണങ്ങൾ വേണമെന്നാഗ്രഹിക്കുന്നവർക്കുമാത്രമേ അദ്ദേഹത്തിന്റെ മഹത്വമറിയാൻ കഴികയുള്ളൂ. അതിനാലവർ അദ്ദേഹത്തിനു ചുററും കൂടി. അപ്രകാരമുള്ള യഥാർത്ഥ സാധകർ അദ്ദേഹത്താൽ ഹഠാദാകൃഷ്ടരാവുകയും ചെയ്തു. ആദ്ധ്യാത്മിക സാധനയുടെ ഒരു ഉരകല്ലാണദ്ദേഹമെന്നു പറയാം.

ഈ വസ്തുതകൾ അദ്ദേഹത്തിന്റെ കാലശേഷവും സത്യമായിത്തന്നെയിരിക്കുന്നുവെന്നുള്ളതു ശ്രദ്ധേയമാണു്. ഒരു അവതാരമുണ്ടാകുന്നതു അവതാരകാലത്തേയ്ക്കുമാത്രം പ്രയോജനപ്പെടുവാനല്ല. അദ്ദേഹത്തെ നേരിൽ സമീപിച്ചിരുന്നവർക്കുണ്ടായ പ്രയോജനം, അദ്ദേഹത്തിന്റെ കാലശേഷം അദ്ദേഹത്തെ അറിയാനും, അദ്ദേഹവുമായി ആദ്ധ്യാത്മിക

ബന്ധമുണ്ടാവാനും കഴിഞ്ഞിട്ടുള്ളവക്കും ഉണ്ടാകും. അവതാരം ഈശ്വരേച്ഛയുടെ സ്ഫുരണമാണ്; സാധാരണ മനുഷ്യരെപ്പോലെ വെറുതെ കാലയാപനം ചെയ്യുന്നയാളല്ല അവതാരം എന്നതാണിതിന്നു കാരണം. ഭൌതികശരീരം നശിച്ചാലും അവതാരങ്ങൾ, അവതാരകാലത്തു നിർദ്ദേശിച്ച ആദ്ധ്യാത്മികമാർഗ്ഗങ്ങളാലാകൃഷ്ടരായി അഭയം പ്രാപിക്കുന്ന ഭക്തന്മാരെ ഉദ്ധരിക്കാനുള്ള ഈശ്വരകൃപയുടെ മാർഗ്ഗമായി, ആദ്ധ്യാത്മികശരീരങ്ങളിൽ സ്ഥിതിചെയ്യുന്നു. അതിനാലാണിന്നും ലോകത്തിൻെറ പല ഭാഗങ്ങളിലും നിരവധി അദ്ധ്യാത്മികസാധകർ ശ്രീരാമകൃഷ്ണനിലേയ്ക്കു് ആകൎഷിക്കപ്പെട്ടു കാണുന്നതു്.

---

വേദാന്തബാലപാഠങ്ങൾ — 5

# ആത്മജ്ഞാനോപദേശവിധി – 2

## ശ്രീശങ്കരഭഗവത്പാദർ

ദേഹാദി ദൃശ്യവസ്തുക്കളൊന്നും ആത്മാവല്ലെങ്കിൽ പിന്നെ ഏതാണാത്മാവു്?

ദേഹേന്ദ്രിയാദി സർവ്വവസ്തുക്കളിൽനിന്നും വ്യതിരിക്തനും ആന്തരതമനുമാണാത്മാവു്; ആകാശംപോലെ സർവ്വഗതനുമാണ് (സർവ്വവ്യാപിയാണ്.) (ഇന്ദ്രിയഗ്രാഹ്യമല്ലാത്തവിധം) സൂക്ഷ്മനാണ്, (ത്രികാലാബാധ്യമായതിനാൽ) നിത്യനാണ്[1], (നിത്യനായതിനാൽ) നിരവയവനാണ്[2], നിർഗ്ഗുണനാണ്[3] നിരഞ്ജനനാണ് (അശുദ്ധിയില്ലാത്തവനാണ്), ഗമനാഗമനാദി ക്രിയകളില്ലാത്തവനാണ്, അഹങ്കാരമോ[4] മമതയോ, ഇച്ഛയോ, ദ്വേഷമോ, പ്രയത്നമോ ഇല്ലാത്തവനാണ്; അഗ്നിയുടെ ഉഷ്ണംപോലെയും സൂര്യൻെറ പ്രകാശംപോലെയും സ്വയംപ്രകാശം ആത്മസ്വഭാവമാണ്. ആത്മാവു് ആകാശാദിഭൂതരഹിതനാണ്, ബുദ്ധ്യാദി കരണങ്ങളില്ലാത്തവനാണ്, പ്രാണാപാനാദി വായുക്കളില്ലാത്തവനാണ്, പ്രാണധർമ്മങ്ങളായ വിശപ്പോ ദാഹമോ, മനോധർമ്മങ്ങളായ ശോകമോഹങ്ങളോ, ശരീരധർമ്മങ്ങളായ ജരാമരണങ്ങളോ ആത്മാവിന്നില്ല. സർവ്വപ്രാണിഹൃദയത്തിലും വസിയ്ക്കുന്നവനും എല്ലാ ബുദ്ധിവൃത്തികളുടേയും ദ്രഷ്ടാവുമാണാത്മാവു്. സർവ്വപ്രാണി ഹൃദയസ്ഥമായ ബുദ്ധിയിലൂടെ പ്രകാശിക്കുന്നവനാകയാലാണ് സർവ്വപ്രാണിഹൃദയസ്ഥൻ എന്നു പറയുന്നതു്; സർവ്വഗതനും നിരവയവനും ആയ ആത്മാവിന്നു് ബുദ്ധ്യാധാരത്വം മറെറാരു തരത്തിൽ സംഭവിയ്ക്കുകയില്ല. ഏതുപോലെയെന്നാൽ ആകാശത്തിനു മറെറാരു പദാൎത്ഥവും ആധാരമാകയില്ലല്ലോ, അതുപോലെ.

അഹങ്കാരം, മമകാരം (എൻേറതെന്ന ഭാവം), ഇച്ഛാ, ദ്വേഷം, പ്രയത്നം എന്നിവയില്ലാത്ത ആത്മാവിനു് ദ്രഷ്ടൃത്വം എങ്ങനെ വരുന്നു ? ദ്രഷ്ടൃത്വം എന്നാൽ ദൎശനക്രിയയുടെ കർത്തൃത്വം എന്നാണൎത്ഥം. ദൎശനക്രിയയെ ചെയ്യുന്നതുകൊണ്ടാണോ ആത്മാവിനു ദൎശനക്രിയയുടെ കർത്തൃത്വം (ദ്രഷ്ടൃത്വം) പറയുന്നതു് ? അങ്ങനെയാണെങ്കിൽ ആത്മാവിനു് എല്ലാ ബുദ്ധികളുടേയും ദ്രഷ്ടൃത്വം ഒരേ സമയത്തു ചേരുകയില്ല. കാരണം, ഒരേ സമയത്തു് എല്ലാ ബുദ്ധികളിലുംകൂടി ദൎശനക്രിയ നടത്തുക സാധ്യമല്ലല്ലോ. *പൃഥക്സിദ്ധവും അപൃഥക്സിദ്ധവുമായ കരണങ്ങളെ അപേ

1 വൈനാശികർ: ആത്മാവു് ക്ഷണികമാണ്.

2 ദിഗംബരന്മാർ: ആത്മാവു നിത്യവും സാവയവവുമാണ്.

3 വൈശേഷികാദികൾ: ആത്മാവു ഗുണാധികരണമാണ്.

4 അഹങ്കാരാദികൾ ആത്മധർമ്മങ്ങളല്ല.

* യുതസിദ്ധം – പൃഥക്സിദ്ധം ഉദാ: മഴ മുതലായവ. അയുതസിദ്ധം – അപൃഥക്സിദ്ധം ഉദാ: കൈകാലുകൾ മുതലായവ.

ക്ഷിച്ചുള്ള ക്രിയയ്ക്കനുസരിച്ചാണല്ലോ ദേവദത്തനു് ഗമനാഗമനാദി കർത്തൃത്വം പറയപ്പെടുന്നതു്. അല്ലാതെ എല്ലാ കർത്തൃത്വവും ഒരേ സമയത്തല്ലല്ലോ. എന്നാൽ ആത്മാവിനെ സംബന്ധിച്ചാണെങ്കിൽ രണ്ടു തരത്തിലുള്ള കരണവുമായും ആത്മാവിനു സംബന്ധമില്ലല്ലോ. അതുകൊണ്ടു് അവിക്രിയനും (പരിണാമമില്ലാത്തവൻ) ദൃഗ്രൂപനും ആയ ആത്മാവിനു് ദർശനക്രിയ ഉണ്ടാകുകയില്ലതന്നെ. കരണാദികളെ അപേക്ഷിച്ചു് ദ്രഷ്ടൃത്വമുള്ളവനു് അല്പവിഷയദ്രഷ്ടൃത്വം, ക്രമദ്രഷ്ടൃത്വം, അദ്രഷ്ടൃത്വം, അന്യഥാദ്രഷ്ടൃത്വം (കുറച്ചു കാണുക, ക്രമത്തിൽ കാണുക, കാണാതിരിക്കുക, മററൊന്നായി കാണുക) എന്നീ ദോഷങ്ങൾ ഉണ്ടാകും. മാത്രമല്ല ആത്മാവു് കരണാദ്യപേക്ഷയുള്ളവനാണെന്നു വന്നാൽ ചിത്തത്തിനെപ്പോലെയും പ്രദീപത്തെപ്പോലെയും ആത്മാവിനു് പരിണാമിത്വം അംഗീകരിക്കേണ്ടതായുംവരും.

ഇപ്പറഞ്ഞതൊന്നും സ്വീകാര്യമല്ല. ആത്മാവിനു് അല്പവിഷയദ്രഷ്ടൃത്വമോ, ക്രമദ്രഷ്ടൃത്വമോ, അദ്രഷ്ടൃത്വമോ, അന്യഥാദ്രഷ്ടൃത്വമോ ഇല്ല. കാരണം ആത്മാവു പരിണാമരഹിതനാണു്, കരണാദിസാപേക്ഷത്വമില്ലാത്തവനുമാണു്. ചിത്തത്തിനു് ക്രിയാവത്ത്വവും കരണാദ്യപേക്ഷത്വവും ഉള്ളതിനാൽ അതിനു് അല്പദ്രഷ്ടൃത്വം വരുന്നതിൽ അനുപപത്തിയില്ല. എന്നാൽ ആത്മാവു് നിരവയവനും കരണാദ്യനപേക്ഷനും അഹങ്കാരാദിരഹിതനും ആയതിനാൽ ക്രമമായോ ക്രമമില്ലാതെയോ ആത്മാവു് ദർശനക്രിയയെ ചെയ്യുന്നില്ല എന്നു സിദ്ധിക്കുന്നു.

അപ്പോൾപ്പിന്നെ (മൂർത്തമായ) ബുദ്ധിക്കും (അമൂർത്തമായ) ആത്മാവിന്നും എങ്ങനെയാണു് സംയോഗം ഉണ്ടായതു് ?

പറയാം: ആത്മാവു് സൂക്ഷ്മവും, സ്വച്ഛവും, നിരവയവവും ആയതിനാൽ ബുദ്ധിക്കും ആത്മാവിന്നും സംബന്ധയോഗ്യതയുണ്ടു്. അതായതു ശുദ്ധ പ്രകാശസ്വരൂപനായ ആത്മാവിന്റെ സാന്നിദ്ധ്യത്തിൽ അപ്രകാശസ്വരൂപവും സ്ഫടികമണികല്പവും ആയ ബുദ്ധി പ്രകാശസ്വരൂപമായിത്തീരുന്നു. ഇങ്ങനെ അധ്യാസം (ഒന്നിൽ മററൊന്നിനെ ആരോപിക്കൽ)കൊണ്ടാണു് ബുദ്ധിക്കും ആത്മാവിനും സംയോഗമുണ്ടെന്നു പറഞ്ഞതു്. അല്ലാതെ മൂർത്തമായ ബുദ്ധിക്കും അമൂർത്തമായ ആത്മാവിനും തമ്മിൽ, അരക്കിനും മരത്തിനും കാണുന്നതുപോലെയുള്ള സംയോഗമല്ല ഉള്ളതു്. ആത്മാവിന്റെ ദ്രഷ്ടൃത്വവും ഇതുപോലെ അദ്ധ്യസ്തമായിട്ടുള്ളതാണു്. എല്ലാ ബുദ്ധിവൃത്തികളേയും പ്രകാശിപ്പിക്കുന്ന കൂടസ്ഥചിന്മാത്രത്വ (നിർവ്വികാരപ്രകാശസ്വരൂപത്വം)മാണാത്മാവിന്റെ ദ്രഷ്ടൃത്വമായി അംഗീകരിച്ചിട്ടുള്ളതു്. ഉദാഹരണത്തിനു് സൂര്യന്റെ കാര്യമെടുക്കാം. അഹങ്കാരമോ മമകാരമോ ഇച്ഛയോ പ്രയത്നമോ ഇല്ലാത്ത സൂര്യന്നു്, തന്റെ പ്രകാശസ്വരൂപമായ സന്നിധിമാത്രംകൊണ്ടു്, സ്വയം നിർവ്വികാരനായി നില്ക്കെത്തന്നെ തന്റെ നിർവ്വികാരമായ പ്രകാശം ഹേതുവായി, പ്രകാശകത്വം വന്നുചേരുന്നു. ഇവിടെ വാസ്തവത്തിൽ സൂര്യൻ സ്വയം പ്രകാശിക്കുന്നു എന്നല്ലാതെ മററൊന്നും ചെയ്യുന്നില്ല. പ്രകാശിപ്പിക്കപ്പെടുന്ന വസ്തുക്കളെ അപേക്ഷിച്ചു് സൂര്യന്നു് പ്രകാശകത്വം മററുള്ളവർ ആരോപിക്കുന്നതാണു്. പ്രകാശസ്വരൂപനായ സൂര്യന്നു് പിന്നൊരു പ്രകാശകർത്തൃത്വം സംഗതമല്ല. ഇതുപോലെയാണു് സർവ്വവിക്രിയാവിശേഷരഹിതനും (നിർവ്വികാരനും) ദൃഗ്രൂപനും ആയ ആത്മാവിന്നു് തന്റെ അവ്യതിരിക്തമായ ചൈതന്യസ്വരൂപം ഹേതുവായി ദൃശ്യസാന്നിദ്ധ്യത്തിൽ ദ്രഷ്ടൃത്വം ആരോപിക്കുന്നതു്. ഇങ്ങനെ ബുദ്ധി മുതലായ ദൃശ്യപദാർത്ഥങ്ങളുടെ സാന്നിദ്ധ്യം ഹേതുവായിട്ടു് ആത്മാവിൽ ദ്രഷ്ടൃത്വം ആരോപിക്കപ്പെടുന്നതാണെന്നർത്ഥം; വാസ്തവമായ ദ്രഷ്ടൃത്വം ആത്മാവിന്നു വരുകയില്ല.

അങ്ങനെയാണെങ്കിൽ സർവ്വവിക്രിയാവിശേഷരഹിതനായ ആത്മാവിന്നു് എങ്ങനെയാണു് കർത്തൃത്വം വരുന്നതു് ? (കർത്താ ശാസ്ത്രാർത്ഥത്വാത്. ബ്ര. സൂ. 2. 3. 33.)

പറയാം. കാന്തക്കല്ലു് പരിണാമരഹിതമായി അടുത്തിരുന്നാൽ ഇരുമ്പിനു് പ്രവൃത്തി കാണപ്പെടുന്നുണ്ടല്ലോ. ഇതുപോലെ ആത്മാവും സർവ്വവിക്രിയാരഹിതനായി വർത്തിക്കുന്നതേ

യുള്ളൂ. എങ്കിലും ദൃശ്യപദാർത്ഥങ്ങളുടെ പ്രവൃത്തികൾ കണ്ടിട്ട് തത്പ്രേരകത്വം ആരോപിച്ചാണ് ആത്മാവു കർത്താവാണെന്നു പറയുന്നതു്. ആത്മാവിന്റെ കർത്തൃത്വം ഒന്നുകൂടി വിവരിക്കാം. ക്രിയാനിർവ്വർത്തകങ്ങളായ കാരകങ്ങളെ പ്രകാശിപ്പിക്കുലാണ് ആത്മാവിന്നു് കർത്തൃത്വം പറയാനുള്ള ഹേതുവായിട്ടുള്ളതു്. ബുദ്ധി മുതലായ കരണങ്ങളാണ് കാരകങ്ങൾ. അവ ചൈതന്യത്താൽ അവഭാസിപ്പിക്കപ്പെട്ടിട്ടാണ് (പ്രകാശിപ്പിക്കപ്പെട്ടിട്ടാണ്) അതാതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതു്. ഇങ്ങനെയാണ് സർവ്വവിക്രിയാരഹിതനായ ആത്മാവിൽ കർത്തൃത്വം അധ്യസിക്കപ്പെടുന്നതു്.

ഇങ്ങനെയാണെങ്കിൽ ആത്മാവിനെ ബുദ്ധികൊണ്ടെങ്ങനെ അറിയാനൊക്കും? ('ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ' എന്നു് ഉപനിഷത്തിൽ പറയുന്നുണ്ടല്ലോ.)

(ഉപനിഷത്തിലും ഉപചാരമായിട്ടുമാത്രമാണ് ബുദ്ധിവിഷയത്വം പറഞ്ഞിട്ടുള്ളതു്. അതുകൊണ്ടു്, ആത്മാവു ബുദ്ധിവിഷയമല്ലെന്നു പറയുന്നതുകൊണ്ടു) ശ്രുതിവിരോധം വരുന്നില്ല. മാത്രമല്ല, ബുദ്ധി ആത്മാവിനാൽ പ്രകാശിപ്പിക്കപ്പെടുന്ന വസ്തുവാണ്. അതു് ആത്മാവിനെ എങ്ങനെ പ്രകാശിപ്പിക്കാനാണ്? സൂര്യപ്രകാശംകൊണ്ടു പദാർത്ഥങ്ങളുടെ രൂപങ്ങൾ പ്രകാശിപ്പിക്കപ്പെടുന്നതല്ലാതെ വസ്തുക്കളുടെ രൂപങ്ങൾ സൂര്യനെ പ്രകാശിപ്പിക്കുക എന്നതു് ഉണ്ടാകുകയില്ലല്ലോ. അതുപോലെ ആത്മാവു് ബുദ്ധിയാൽ പ്രകാശിപ്പിക്കപ്പെടുന്നില്ല. വേദ്യവസ്തുവായ (അറിയപ്പെടുന്ന വസ്തുവായ) ബുദ്ധിക്കു് വേദിതൃത്വം (അറിയുന്നവന്റെ ഭാവം) ചേരുകയില്ല. ഇതുകൊണ്ടും ആത്മാവു ബുദ്ധിവേദ്യമല്ലെന്നു തെളിയുന്നു. ബുദ്ധിക്കും വേദിതൃത്വം (അറിയുന്നവന്റെ ഭാവം) പറയുകയാണെങ്കിൽ വേദ്യത (അറിയപ്പെടുന്നവന്റെ ഭാവം) ഒന്നിനും ഇല്ലാതായിത്തീരും. രണ്ടു പ്രകാശങ്ങൾ പരസ്പരം അറിയുകയില്ലല്ലോ. (ചുരുക്കത്തിൽ ജ്ഞാനസ്വരൂപനായ ആത്മാവിന്റെ സാന്നിദ്ധ്യമുണ്ടെങ്കിൽ ദേഹബുദ്ധ്യാദി ദൃശ്യപദാർത്ഥങ്ങളെ അറിയുന്നുണ്ടു്. മറിച്ചു് ആത്മാവിനു് ജ്ഞേയത്വം, അറിയപ്പെടുക എന്നതു്, കാണാനുമില്ല. അതുകൊണ്ടു് ആത്മാവു് കേവലജ്ഞാനസ്വരൂപനാണെന്നു സിദ്ധിക്കുന്നു.)

---

# പണ്ഡരീപുരം

## എസ്. വി. കൃഷ്ണവാരിയർ

"പൂർണ്ണത പ്രാപിച്ച വല്ല സ്ഥിതപ്രജ്ഞനും ഈ ലോകത്തിൽ ജീവിച്ചിരുന്നിട്ടുണ്ടോ എന്നു നിശ്ചയമില്ല. എന്നാൽ, സേവാപരായണനായ സ്ഥിതപ്രജ്ഞന്റെ ഉദാഹരണമായി പുണ്ഡലീകന്റെ സ്വരൂപം എനിക്കെപ്പോഴും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടു്." (ഗീതാപ്രവചനം) പ്രസ്തുതവരികൾ വായിച്ചതോടെ ഈ പുണ്ഡലീകനെപ്പററി കൂടുതൽ മനസ്സിലാക്കാൻ എനിക്കാഗ്രഹം ജനിച്ചു. അങ്ങനെയാണ് പണ്ഡരീപുരത്തെ സുപ്രസിദ്ധ ക്ഷേത്രത്തെപ്പററി അറിയാനിടയായതു്. അതോടുകൂടി അവിടമൊന്നു സന്ദർശിക്കണമെന്ന ആഗ്രഹവും ജനിച്ചു. മുപ്പതിലേറെ കൊല്ലമായി മനസ്സിൽ വെച്ചു പുലർത്തിയിരുന്ന ആഗ്രഹം സാധിച്ചതു് ഇക്കഴിഞ്ഞ ഡിസംബർ 22-ാം നു യാണ്.

അന്നെനിക്കു് ഒരാവശ്യത്തിനു ബോംബെയ്ക്കു പോകേണ്ടതായിവന്നു. ആ യാത്രയിൽ പണ്ഡരീപുരവും സന്ദർശിക്കണമെന്നു തീരുമാനിച്ചു. വഴിക്കു് ഖുരദ്‌വാഡി ജങ്ക്ഷനിലിറങ്ങിയാൽ പണ്ഡരീപുരത്തേക്കു തീവണ്ടിമാർഗ്ഗം 53 കിലോമീററർ ദൂരമുള്ളൂ. മദ്രാസ് – ബോംബെ എക്സ്പ്രസ് ഖുരദ്‌വാഡിയിൽ എത്തുന്നതു പുലർച്ചേ 4. 40ന്നാണ്. അഞ്ചു

മണിക്കുതന്നെ അങ്ങോട്ടു് ഒരു വണ്ടിയുണ്ടു്. പക്ഷേ, അന്നു് നിർഭാഗ്യവശാൽ എക്സ്പ്രസ് അവിടെ എത്തിയതു രണ്ടു മണിക്കൂർ വൈകിയാണു്. അതിനാൽ 7. 30നു കുറദ്വാഡി – മിറാജ്‌വണ്ടിയിൽ പോകേണ്ടതായി വന്നു. ഈ ലൈൻ നാരോ ഗേജാണു്. വണ്ടിയും എഞ്ചിനും എല്ലാം വളരെ പഴക്കം ചെന്നവയാണു്. സമയനിഷ്ഠയുടെ കാര്യം പറയുകയും വേണ്ടാ. പുറപ്പെടാൻതന്നെ ഏതാണ്ടൊരു മണിക്കൂർ വൈകി. എല്ലാ സ്റ്റേഷനിലും, പിന്നെ ഇടയ്ക്കു ചില സ്ഥലങ്ങളിലും നിന്നു് പതിനൊന്നു മണിക്കു മുമ്പായി പണ്ഡരീപുരത്തെത്തി.

സ്റ്റേഷനിൽനിന്നു കഷ്ടിച്ചു് രണ്ടു കിലോമീററർ ദൂരെയാണു് അമ്പലം. പരിസരങ്ങളെല്ലാം നോക്കിക്കൊണ്ടു പതുക്കെ അങ്ങോട്ടു നടന്നു. അപ്പോഴേയ്ക്കു് ഒരു ഗൈഡിനെയും കിട്ടി. അയാളുടെ സഹായത്തോടെ കയ്യിലുണ്ടായിരുന്ന ബാഗ് ഒരിടത്തുവെച്ചു് നദിയിൽ പോയി സ്നാനം ചെയ്തു. കൃഷ്ണാനദിയുടെ പോഷകനദിയായ ഭീമാനദിയെ ഇവിടെ 'ചന്ദ്രഭാഗാ' എന്നാണു് പറയുന്നതു്. കുളി കഴിഞ്ഞതോടെ യാത്രയുടെ ക്ഷീണമെല്ലാം തീർന്നു. ക്ഷേത്രത്തിലേയ്ക്കു പോകുന്ന വഴിക്കു മണൽത്തിട്ടിൽത്തന്നെ ചില മന്ദിരങ്ങളുണ്ടു്. പുണ്ഡലീകന്റെ പിതൃശുശ്രൂഷയെ വളരെ ഭംഗിയായി ചിത്രീകരിച്ച ഒരു മന്ദിരവും അതിലുൾപ്പെടും. അവിടെയാണത്രേ പുണ്ഡലീകന്റെ സമാധിസ്ഥലം. കുറച്ചുകൂടി നടന്നാൽ വിഠോബയുടെ ക്ഷേത്രമായി. വഴിയുടെ ഇരുവശത്തും യാത്രക്കാർക്കു പൂജയ്ക്കും നിവേദ്യത്തിന്നും വേണ്ട സാധനങ്ങൾ വാങ്ങുന്നതിന്നുള്ള പീടികകൾ കാണാം.

ചുററും ഉയർന്ന മതിലോടുകൂടിയ ഒരു വിശാലമായ സ്ഥലത്താണു് വിഠോബയുടെ ക്ഷേത്രം. അതിന്നു് എട്ടു ഗോപുരങ്ങളുണ്ടു്. ഇതിൽ കിഴക്കു ഭാഗത്തുള്ള നാമദേവഗോപുരമാണു് ഏററവും പ്രധാനം. ഗോപുരത്തിലേയ്ക്കു കയറാനുള്ള പന്ത്രണ്ടു പടികളിൽ ഏററവും താഴേയുള്ളതു പിത്തളത്തകിടുകൊണ്ടു പൊതിഞ്ഞിട്ടുണ്ടു്. അതിന്നടുത്തായി നാമദേവന്റെ ഒരു പ്രതിമയും വെച്ചിട്ടുണ്ടു്; അവിടെയാണത്രേ നാമദേവന്റെ സമാധിസ്ഥലം. ഭഗവദ്ദർശനത്തിന്നു പോകുന്ന ഭക്തന്മാരുടെ പാദധൂളി തന്റെ ശിരസ്സിൽ പതിയണമെന്ന ആഗ്രഹത്തോടെ അദ്ദേഹം ഭഗവാനോടു് തന്നെഅവിടെകിടക്കാൻ അനുവദിക്കണമെന്നു പ്രാർത്ഥിച്ചിരുന്നുവത്രെ. പക്ഷേ ആരും ആ പടിയിൽ ചവിട്ടാറില്ല.

പ്രധാന ഗോപുരത്തിലൂടെ അകത്തേയ്ക്കു പ്രവേശിച്ചു. അപ്പോൾ ഉച്ചപ്പൂജയ്ക്കു നട അടച്ച സമയമായിരുന്നു. അതിനാൽ, രഘുമായിയുടേയും മററും മന്ദിരങ്ങൾ സന്ദർശിച്ചു് വേഗം നടയിൽ വന്നു് 'ക്യൂ'വിൽനിന്നു. അധികം താമസിയാതെ നട തുറന്നു. അല്പം പിന്നിലായിരുന്നതിനാൽ ദർശനത്തിന്നു പിന്നേയും താമസം നേരിട്ടു. മുന്നോട്ടു നീങ്ങുന്നതനുസരിച്ചു് ആ കോമളരൂപം അധികമധികം പ്രത്യക്ഷമാവാൻ തുടങ്ങി. ഏതാണ്ടു മൂന്നര അടി പൊക്കമുള്ള വിഠോബയുടെ കൃഷ്ണശിലാവിഗ്രഹം നാലടിപൊക്കത്തിലുള്ള ഒരു കൽത്തറമേലാണു് സ്ഥാപിച്ചിട്ടുള്ളതു്. തലയിൽ തൊപ്പിപോലെ കാണുന്നതു് ഒരു ശിവലിംഗമാണെന്നാണു് പൂജാരികൾ പറഞ്ഞതു്. കാതുകളിൽ മകരകുണ്ഡലങ്ങളും കഴുത്തിൽ കൌസ്തുഭമാലയും മാറിൽ ശ്രീവത്സലാഞ്ഛനവും ഉണ്ടു്. മഞ്ഞപ്പട്ടാണു് ധരിച്ചിരിക്കുന്നതു്. ഇടത്തേ കൈയ്യിൽ ശംഖും വലത്തേതിൽ താമരപ്പൂവും ധരിച്ചു് രണ്ടു കൈകളും അരയിൽ കുത്തി ലോകാനുഗ്രഹാർത്ഥം 28 യുഗമായി അവിടെ നില്ക്കുന്ന ആ ഭക്തവത്സലനെ കൺകുളർക്കെ കണ്ടു. അടിമുതൽ മുടിവരെ വീണ്ടും വീണ്ടും നോക്കി. അപ്പോഴേയ്ക്കു് അടുത്ത ആൾക്കു് സ്ഥലം കൊടുക്കേണ്ടതായി വന്നു. ആ മനോഹരരൂപം കണ്ടുകൊണ്ടുതന്നെ പിന്നോക്കം നടന്നു. കണ്ണിൽനിന്നു മറഞ്ഞശേഷവും അതു മനസ്സിൽ മായാതെ നിന്നു ! ജയ വിഠോബാ – രഘുമായീ കീ ജയ് ! !

* * * *

പണ്ഡരീപുരത്തേയും അവിടത്തെ മൂർത്തിയായ വിഠലിനേയും (വിഷ്ണുവിനേയും) പററി പാണ്ഡുരംഗമാഹാത്മ്യത്തിൽ പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാണു്:

ഒരു ദിവസം വൈകുണ്ഠത്തിലെ പൂങ്കാവനത്തിൽ വിഷ്ണുഭഗവാൻ ഏകാകിയായി ഉലാ

ത്തുകയായിരുന്നു. പെട്ടെന്നൊരു സുന്ദരി അദ്ദേഹത്തെ സമീപിച്ചു. അതു് ഇന്ദ്രപത്നിയായ ശചീദേവിയല്ലാതെ മററാരുമായിരുന്നില്ല. തത്കാലം കാമനിവൃത്തി വരുത്തിക്കൊടുക്കുക സാധ്യമല്ലെന്നും മറെറാരു ജന്മത്തിൽ അതു സാധിപ്പിക്കുന്നതാണെന്നും വിഷ്ണു അനുഗ്രഹിച്ചു.

അതനുസരിച്ചു് വിഷ്ണു കൃഷ്ണനായവതരിച്ചപ്പോ ശചീദേവി രാധയായി പിറന്നു. രാധ കൃഷ്ണൻെറ വൃന്ദാവനത്തിലെ കളിത്തോഴിയായി വർത്തിച്ചു. പിന്നെ ശ്രീകൃഷ്ണൻ ദ്വാരകയിലേയ്ക്കു താമസമാക്കിയപ്പോഴും അവർ ഇടയ്ക്കിടെ രഹസ്യമായി സമ്മേളിച്ചിരുന്നു. ഒരു ദിവസം യാദൃച്ഛികമായി രുഗ്മിണി ഏകാന്തത്തിൽ അവരെ ഒരുമിച്ചു കണ്ടു. ശ്രീകൃഷ്ണൻെറ ബാല്യകാലസഖിയായ രാധയെപ്പററി രുഗ്മിണി പണ്ടേ കേട്ടിട്ടുണ്ടു്. ഇപ്പോ അവരെ ഒരുമിച്ചു കണ്ടപ്പോ ദേവിക്കുണ്ടായ സങ്കടത്തിന്നും നൈരാശ്യത്തിന്നും കണക്കില്ല. ഒരു സതിക്കു് ഇതിലധികം സങ്കടകരമായി ഒന്നും ഉണ്ടാവാനില്ല ! പക്ഷേ, രുഗ്മിണി ഒച്ചപ്പാടൊന്നുമുണ്ടാക്കാതെ പ്രതിവിധി കണ്ടുപിടിക്കാൻ തീരുമാനിച്ചു; ആരുമറിയാതെ ദിണ്ഡിരവനത്തിൽ പോയി ഈശ്വരപ്രീത്യർത്ഥം തപസ്സനുഷ്ഠിക്കാൻ തുടങ്ങി. ഈശ്വരാനുഗ്രഹംകൊണ്ടു് എന്തും സാധിക്കാം എന്നു രുഗ്മിണി വിശ്വസിച്ചിരുന്നു.

വാസ്തവത്തിൽ അതൊന്നും ആവശ്യമായിരുന്നില്ല. രുഗ്മിണിയെ കാണാനില്ലെന്നറിഞ്ഞപ്പോ കൃഷ്ണൻ ദുഃഖിതനായി അന്വേഷണം ആരംഭിച്ചു. ഉത്തരദിക്കിലെങ്ങും കണ്ടുകിട്ടിയില്ല. അതിനാൽ ദക്ഷിണദിക്കിലേയ്ക്കു പുറപ്പെട്ടു. അവസാനം തൻെറ പ്രിയതമ ദിണ്ഡിരവനത്തിൽ ഒരിടത്തു് ഒററക്കിരുന്നു് തപസ്സനുഷ്ഠിക്കുന്നതു കണ്ടു. ശ്രീകൃഷ്ണൻ സമീപത്തുചെന്നു് സാന്ത്വനപ്പെടുത്താൻ പരിശ്രമിച്ചുവെങ്കിലും ഫലമുണ്ടായില്ല. അപ്പോ ഭഗവാൻ ദേവിയുടെ മുമ്പിൽ അരയിൽ കൈവെച്ചു നിന്നുകൊണ്ടു് എതിർതപസ്സു് അനുഷ്ഠിക്കാൻ തീരുമാനിച്ചു. 28 യുഗമായി അദ്ദേഹം അങ്ങനെ നില്ക്കുന്നുണ്ടു്. അപ്പോഴേയ്ക്കും പുണ്ഡലീകൻ ഇടപെട്ടില്ലായിരുന്നുവെങ്കിൽ പിന്നേയും അവിടെത്തന്നെ നില്ക്കുമായിരുന്നു.

പുണ്ഡലീകൻ (പുണ്ഡരീകനെന്നും പറയുന്നുണ്ടു്) ചെറുപ്പത്തിൽ സ്വാർത്ഥിയും സുഖലോലുപനുമായിരുന്നു. പ്രായമായ അമ്മയച്ഛന്മാരെ നോക്കാതെ ലാവണ്യവതിയായ പത്നിയുടെ ഇഷ്ടംമാത്രം നോക്കി ജീവിച്ചു. അവക്കു വല്ല കഞ്ഞിവെള്ളമോ ഉണക്കറൊട്ടിയോ കൊടുത്തു് സ്വയം വിഭവസമൃദ്ധമായ ആഹാരം കഴിക്കും. ഒരിക്കൽ അവർ കാശിക്കു പോകാൻ ആഗ്രഹം പ്രദർശിപ്പിച്ചു. മകൻ ഒരു സഹായവും ചെയ്തില്ലെന്നു കണ്ടപ്പോ അവർ കാൽനടയായി പുറപ്പെട്ടു. കുറച്ചു ദിവസത്തിന്നുശേഷം പുണ്ഡലീകനും പത്നിയും ഓരോ കുതിരപ്പുറത്തു കയറി കാശിക്കു പുറപ്പെട്ടു. അച്ഛനമ്മമാർ വളരെ ദിവസംകൊണ്ടു പിന്നിട്ട വഴി ഇവർ ഏതാനും ദിവസംകൊണ്ടു പിന്നിട്ടു. ഒരു ദിവസം സന്ധ്യയ്ക്കു വഴിതെററി വിഷമത്തിലകപ്പെട്ടു പുണ്ഡലീകൻ ഒരു ഋഷിയുടെ ആശ്രമത്തിലെത്തിച്ചേർന്നു. ഋഷി അദ്ദേഹത്തെ സ്നേഹപൂർവ്വം സ്വീകരിച്ചു് സത്കരിച്ചു. പുണ്ഡലീകൻ കാശിക്കുള്ള വഴി ചോദിച്ചപ്പോ താൻ കാശിക്കു പോയിട്ടില്ലെന്നും തനിക്കു് ആ വഴിയൊന്നും അറിയില്ലെന്നും പറഞ്ഞു. പുണ്ഡലീകന്നു് ഋഷിയുടെ നേരെ വലിയ അവജ്ഞ തോന്നി. പക്ഷേ ഒന്നും പറയാതെ കിടന്നുറങ്ങി.

ഏതാണ്ടു പതിരാത്രിയായപ്പോ ചില സ്ത്രീകളുടെ ശബ്ദംകേട്ടു് അദ്ദേഹം ഉണർന്നു. പുറത്തുവന്നു നോക്കിയപ്പോ പ്രാകൃതവേഷത്തോടുകൂടിയ മൂന്നു സ്ത്രീക അവിടെ മുററമടിക്കുന്നതും മററും കണ്ടു. അങ്ങനെ ഋഷിക്കുവേണ്ട സേവാകർമ്മങ്ങളെല്ലാം ചെയ്തു തീർത്തപ്പോഴേയ്ക്കു് അവർ അതിസുന്ദരികളായിത്തീർന്നു. അതിനെപ്പററി പുണ്ഡലീകൻ ചോദിച്ചപ്പോ തങ്ങ ഗംഗയും യമുനയും സരസ്വതിയും ആണെന്നും ദുഷ്ടജനങ്ങ സ്നാനം ചെയ്യുന്നതുകൊണ്ടുണ്ടാവുന്ന പാപം തീരുന്നതിന്നുവേണ്ടി ദിവസേന രാത്രി ഈ പുണ്യസ്ഥലത്തുവന്നു് മഹർഷിക്കുവേണ്ട സേവനം അനുഷ്ഠിക്കുകയാണെന്നും അവർ അറിയിച്ചു. ഈ ഋഷി ഇത്ര പുണ്യവാനായതെങ്ങനെ എന്നു ചോദിച്ചപ്പോ ദേവിമാർ പറഞ്ഞു: ''അദ്ദേഹം ജീവിതകാലം മുഴുവനും അമ്മയച്ഛന്മാരെ ഭക്തിപൂർവ്വം ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ആ ഏകലക്ഷ്യത്തിൽ ഉറച്ചു നില്ക്കുകയാൽ അദ്ദേഹത്തിന്നു് അത്യധികം പുണ്യം സമാർജ്ജിക്കാൻ

സാധിച്ചു.'' പെട്ടെന്നു് ദേവിമാർ അപ്രത്യക്ഷരായി.

പുണ്ഡലീകന്നു വലുതായ പശ്ചാത്താപം തോന്നി. അദ്ദേഹം അമ്മയച്ഛന്മാരെ അന്വേഷിച്ചു കണ്ടുപിടിച്ചു. താൻ താഴെ ഇറങ്ങി അവരെ കുതിരപ്പുറത്തു കയററി കാശിക്കു കൊണ്ടുപോയി, അവിടത്തെ തീർത്ഥങ്ങളെല്ലാം കാണിച്ചുകൊടുത്തു് നാട്ടിലേയ്ക്കു തിരിച്ചുകൊണ്ടുപോന്നു. പിന്നെ തന്റെ ജീവിതം അവരുടെ സേവനത്തിന്നായി സമർപ്പിച്ചു.

അപ്പപ്പോൾ ചെയ്യുതാം പാപങ്ങൾക്കൊക്കെയു–
മിപ്പശ്ചാത്താപമേ പ്രായശ്ചിത്തം !!

പുണ്ഡലീകനിൽ വന്ന പരിവർത്തനം കണ്ടു് സന്തുഷ്ടനായ ഭഗവാൻ ശ്രീകൃഷ്ണൻ അനുഗ്രഹിക്കാനായി അങ്ങോട്ടു ചെന്നു. അപ്പോൾ പുണ്ഡലീകൻ അച്ഛന്റെ പാദങ്ങൾ എണ്ണ പുരട്ടി തടവുകയായിരുന്നു. തന്റെ സേവാകർമ്മത്തിൽ തന്മയനായ പുണ്ഡലീകൻ ഭഗവാൻ വന്നതുതന്നെ അറിഞ്ഞില്ല. അചിരേണ ഭഗവാന്റെ മുഖത്തെ പ്രകാശധോരണി അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു. ഉടനെ അദ്ദേഹം ഭഗവാന്നു നില്ക്കാൻ ഒരു ഇഷ്ടിക ഇട്ടുകൊടുത്തു് തന്റെ പ്രവൃത്തി തുടർന്നു. ഇന്നും ഭഗവാൻ അരയിൽ കൈയും വെച്ചു് ആ കല്ലിന്മേൽ നില്ക്കുകയാണു്. തുക്കാറാം ചോദിക്കുന്നു: ''പുണ്ഡലീകാ, നീ ഒരു ഇഷ്ടിക നീക്കിയിട്ടുകൊടുത്തു് ഭഗവാനെ അതിന്മേൽ നിർത്തിയില്ലേ? ഇതെന്തൊരു ധിക്കാരമാണു്? ഭഗവാൻ എത്ര കാലമായി ആ നിലയിൽത്തന്നെ നില്ക്കുന്നു? എന്നിട്ടും നീ അദ്ദേഹത്തോടു് ഇരിക്കാൻ പറയുന്നില്ല! നിനക്കു ഭക്തികൊണ്ടു ലഹരി കയറിയിരിക്കയാണു്!''

അച്ഛൻ ഉറങ്ങി എന്നു കണ്ടപ്പോൾ പുണ്ഡലീകൻ ഭഗവാനെ സ്വീകരിക്കാൻ എഴുന്നേററു. ഭഗവാൻ എന്തു വരമാണു് വേണ്ടതെന്നു ചോദിച്ചപ്പോൾ പുണ്ഡലീകൻ പറഞ്ഞു: ''ഞാൻ ഈ സേവാകർമ്മംകൊണ്ടുതന്നെ സംതൃപ്തനാണു്. എനിക്കു് വരമൊന്നും ആവശ്യമില്ല. അങ്ങേയ്ക്കു വല്ലതും തന്നേ കഴിയൂ എന്നുണ്ടെങ്കിൽ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിന്നായി എന്നെന്നും ഇവിടെ നില്ക്കണം!'' അന്നുതൊട്ടു് വിഷ്ണു ഭഗവാൻ, ആ കല്ലിന്മേൽ നൽക്കുകയാണു്. ഇഷ്ടികമേൽ നില്ക്കുന്നവൻ എന്ന അർത്ഥത്തിൽ ഭഗവാന്നു് 'വിഠൽ' എന്നു പേരു വന്നു. മഹാരാഷ്ട്രത്തിലെ സന്തജനങ്ങളുടെ പേരിന്റെ കൂടെ 'ബ' എന്നു ചേർക്കുന്ന ഒരു പതിവുണ്ടു്. അങ്ങനെ വിഠൽ 'വിഠോബ'യായി.

* * * *

ആ സമയത്തു രുഗ്മിണി ഭഗവാന്റെ ഒരുമിച്ചുണ്ടായിരുന്നില്ല എന്നു തോന്നുന്നു. ഇവിടെ വിഠലിന്റെ സമീപത്തു രുഗ്മിണിയുടെ മൂർത്തി കാണുന്നില്ല. അതു് അടുത്തുതന്നെ അല്പം തെക്കുപടിഞ്ഞാറോട്ടു മാറി ഒരു മൂലയിലാണു്. ഇവിടെ രുഗ്മിണിയെ 'രഖുമായി' എന്നും, രാധയെ 'രായീ' എന്നും പറയുന്നു. 'രായീ, രഖുമായി ഇവർ വിഠൽഭക്തന്മാരുടെ അമ്മമാരാണു്.

ക്ഷേത്രത്തിലെ ഓരോ തൂണിനെക്കുറിച്ചും സ്ഥലത്തെക്കുറിച്ചും പ്രത്യേകം പ്രത്യേകം ഐതിഹ്യങ്ങളുണ്ടു്. നാമദേവ്, തുക്കാറാം, ഗോര, ജ്ഞാനദേവൻ, ചൊഖമേല എന്നീ ഭക്തന്മാരോടു ബന്ധപ്പെടുത്തിയവയാണു് അവയിൽ മിക്കതും.

പണ്ഡരീപുരത്തെ വിഠോബയുടെ വിവരണം മഹാരാഷ്ട്രത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നു ഘോഷയാത്രയായി അങ്ങോട്ടു വരുന്ന 'വാർക്കരി'കളുടെ വിവരണമില്ലാതെ പൂർത്തിയാവുകയില്ല. ദൈവത്തിന്നുവേണ്ടി സർവ്വസ്വവും സന്ത്യജിച്ചു് ഹരിനാമം പാടിക്കൊണ്ടു് നാട്ടിന്റെ നാനാഭാഗത്തും സഞ്ചരിച്ചിരുന്ന കർണ്ണാടകത്തിലെ ദാസസമ്പ്രദായത്തിലെ പരിവ്രാജകന്മാർ പണ്ഡരീപുരത്തെ വിഠോബയിലാണു് തങ്ങളുടെ ഭക്തി കേന്ദ്രീകരിച്ചിരുന്നതു്. ആദ്യകാലത്തു കർണ്ണാടകക്കായിരുന്നുവത്രെ പണ്ഡരീപുരത്തെ സാംസ്കാരികാധിപത്യം. പിന്നീടതു മഹാരാഷ്ട്രരുടെ കൈയിലേയ്ക്കായി.

ഇന്നത്തെ രീതിയിൽ 'വാർക്കരി'സമ്പ്രദായം ഏർപ്പെടുത്തിയതു് 13–ാം നൂററാണ്ടിൽ ജ്ഞാനേശ്വരനാണു്. 'വാർക്കരി' എന്ന പദം 'വരി' എന്നതിൽനിന്നു വന്നതാണു്. വരി എന്നു വെച്ചാൽ ഊഴമിട്ടു വരുന്ന ഒരു സംഭവം അഥവാ വസ്തു എന്നർത്ഥം. പണ്ഡരീപുരത്തേയ്ക്കു് കൊല്ലംതോറും ആഷാഢമാസത്തിലേയും കാർത്തികമാസത്തിലേയും ഏകാദശിക്കു ക്രമ

മായി യാത്ര ചെയ്യുന്നവരെ വാർക്കരികൾ എന്നു പറയുന്നു. ഇവരിൽ ഭൂരിപക്ഷവും ഹിന്ദുക്കളിൽ താണജാതിക്കാരെന്നു കരുതപ്പെടുന്നവരാണ്; ദുർലഭമായി മുസ്ലീംകളും ഇതിൽ പങ്കെടുക്കാറുണ്ട്.

സാധാരണ കാലങ്ങളിൽ ഇവർ മററുള്ളവരെപ്പോലെതന്നെയാണ് ജീവിക്കുന്നത്. എന്നാൽ, ഈ യാത്രയിൽ അവക്കു ചില പ്രത്യേകതകളുണ്ട്. സാധാരണ മട്ടിൽ ഷർട്ട്, ധോത്തി, തൊപ്പി (തലപ്പാവ്) എന്നിവ ധരിക്കുന്നു ഇവർ. കഴുത്തിൽ ഒരു തുളസിമാല ഇടും. ഒരു ചെറിയ വടിമേൽ മഞ്ഞക്കുറ കെട്ടി കൊടിയായി പിടിക്കും. കയ്യിലുള്ള ഇലത്താളംകൊണ്ട് താളം പിടിച്ച് ഭജനകൾ പാടിക്കൊണ്ടും ഇടയ്ക്കിടെ "ജയ ജയ വിഠോബാ — രഘുമായി" എന്ന് ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ടും ഗ്രാമാന്തരങ്ങളിൽക്കൂടി യാത്ര ചെയ്യുന്ന ഇവരെ കാണാനും സ്വീകരിക്കാനും ജനങ്ങൾ അത്യധികം ഔത്സുക്യം കാണിക്കുന്നു. ഈ യാത്രക്കാരിൽ നല്ല പണ്ഡിതന്മാരും ഉണ്ടായിരിക്കും. അവർ ജനങ്ങളോട്, ജീവിതത്തിൻെറ നശ്വരസ്വഭാവം മനസ്സിലാക്കി ദൈവത്തിലേയ്ക്കു തിരിച്ചുവരാൻ ഉപദേശിക്കുന്നു. ഈ ഉപദേശം ഗ്രാമീണരിൽ ഉണർവും ഐക്യബോധവും ഉളവാക്കാൻ സഹായകമാവുന്നു.

ആഷാഢ (ജൂൺ — ജൂലായി) മാസത്തിലെ ഏകാദശിക്ക് ഒരു മാസം മുമ്പ് വാക്കരികൾ യാത്ര പുറപ്പെടുന്നു. ഓരോ സ്ഥലത്തു വെച്ചിട്ടുള്ള ഭക്തജനങ്ങളുടെ പാദുകയോ മറേറതെങ്കിലും ഒരവശിഷ്ടമോ എടുത്തു പല്ലക്കിൽ വെയ്ക്കുന്നു. അങ്ങനെ 'ആലംഗി'യിൽനിന്നു ജ്ഞാനദേവൻേറയും 'ദ്ഹേ'വിൽനിന്നു തുക്കാറാമിൻേറയും 'ത്ര്യംബകേശ്വര'ത്തുനിന്നു നിവൃത്തിനാഥൻേറയും പല്ലക്കു പുറപ്പെടുന്നു. മഹാരാഷ്ട്രത്തിൽ പലദിക്കിൽനിന്നുമായി അറുപതോളം പല്ലക്ക് പുറപ്പെടും. ഓരോന്നിൻേറയും കൂടെ കുറേ വാക്കരികളുണ്ടാവും. പിന്നെ വഴിക്ക് പലരും സംഘത്തിൽ വന്നു ചേരുകയും ചെയ്യും. അവരെല്ലാവരും ഏകാദശിയുടെ തലേ ദിവസം പണ്ഡരീപുരത്തു എത്തുന്നു. ആദ്യമായി വാക്കരികൾ ചന്ദ്രഭാഗയിൽ ഇറങ്ങിക്കുളിക്കുന്നു. പിന്നെ അന്നും പിറേറദിവസവും പുണ്ഡലീകനേയും തുടന്ന് വിഠോബയേയും രഘുമായിയേയും മററു ദേവീദേവന്മാരേയും ദശിക്കുന്നു. അതോടുകൂടി അവരുടെ യാത്ര പൂത്തിയായി. വാക്കരികളിൽ മിക്കവരും ഏകാദശിവ്രതം അനുഷ്ഠിക്കുന്നവരാണ്.

* * * *

ക്ഷേത്രത്തിന്നടുത്ത് നദിയിലും തീരത്തും പലതും കാണാനുണ്ട്. സമയക്കുറവുനിമിത്തം ഒന്നുരണ്ടു സ്ഥലം മാത്രം സന്ദശിച്ച് തൃപ്തിപ്പെട്ടു. വിഠോബയുടെ ക്ഷേത്രത്തിൽനിന്ന് അല്പം അകലെ സ്ഥിതിചെയ്യുന്ന ഗോപാലപുരം പോയിക്കണ്ടു. അവിടെ ഒരു ശിലമേൽ ബന്ധിച്ചാണത്രേ ശ്രീകൃഷ്ണൻ പശുവിനെ കറന്നിരുന്നത്. ആ പാല് ഭഗവാൻതന്നെ കുടിക്കും. പശുവിൻെറ കാലുകൾ, ഭഗവാൻെറ കാലുകൾ, പാൽപാത്രം എന്നിവയുടെ അടയാളങ്ങൾ ആ ശിലയിൽ കൊത്തിയിട്ടുണ്ട്.

പിന്നെ റേയിൽവേസ്റ്റേഷന്നടുത്തുള്ള, കൈക്കോടിമഹാരാജാവിൻെറ സത്രം കണ്ടു. പല വിഗ്രഹങ്ങളും മൂത്തികളും ചായപ്പണികളുംകൊണ്ടു വൈചിത്ര്യം നിറഞ്ഞതാണെങ്കിലും എനിക്കാസ്ഥലം അത്ര ആകഷകമായിത്തോന്നിയില്ല.

വൈകുന്നേരത്തു വീണ്ടുമൊരിക്കൽ ക്ഷേത്രത്തിൽ പോയി. അപ്പോൾ തിരക്കൊട്ടും ഉണ്ടായിരുന്നില്ല. അതിനാൽ, വിഠോബയുടെ മുമ്പിൽത്തന്നെ കുറച്ചുനേരം ഇരിക്കാനും ഭഗവാൻെറ നാമങ്ങൾ അനുസ്മരിക്കാനും സാധിച്ചു.

അങ്ങനെ ചിരകാലമായി മനസ്സിലുണ്ടായിരുന്ന അഭിലാഷം സാധിച്ചു എന്ന ചാരിതാത്ഥ്യത്തോടെ തീവണ്ടിയാപ്പീസിലേയ്ക്കു നടന്നു. സന്ധ്യവണ്ടിക്കു കുറദ്‌വാഡിയിലേയ്ക്കു തിരിച്ചു.

ഭക്തതുക്കാരാമിൻെറ ചില വാക്യങ്ങൾ ഉദ്ധരിച്ച് ഇതവസാനിപ്പിക്കാം:

"പണ്ഡരീപുരത്തെ ഭഗവാൻെറ വിഗ്രഹം ദശിക്കാൻ പിടഞ്ഞുകൊണ്ടിരിക്കയാണ്, എൻെറ മനസ്സ്. കൈയ് അരയിൽവെച്ച് ഒരിഷ്ടികമേൽ നില്ക്കുന്ന ആ കോമളവിഗ്രഹം എൻെറ മനസ്സിനെ അപഹരിച്ചിരിക്കുന്നു. ആ രൂപം എത്രനേരം നോക്കിനിന്നാലും മന

സ്സിന്നു തൃപ്തിവരുന്നില്ല. അതു കാണാൻ കഴിയാത്ത ഓരോ നിമിഷവും എനിക്കു് എന്തെന്നില്ലാത്ത പ്രാണവേദന തോന്നുന്നു.''

* * *

''നാം പണ്ഡരീപുരത്തെ ക്ഷേത്രത്തിൽ നടയിൽ ചെന്നുനില്ക്കുമ്പോഴ് ആ വിഗ്രഹം മറയുന്നു. അവിടെ ഒരു പ്രകാശപുഞ്ജം പ്രത്യക്ഷപ്പെടുന്നു. നമ്മുടെ അകത്തു മങ്ങിക്കിടന്നിരുന്ന വെളിച്ചം അധികമധികം പ്രകാശമാനമായിത്തീരുന്നു. അതിനോടു താരതമ്യപ്പെടുത്താൻ സാധിക്കുന്ന ആനന്ദം വേറെ എന്തുണ്ടു് ?''

''വിഠൽ ഒരു വലിയ ചോരനാണു്. അദ്ദേഹം കൈയിൽ ഭക്തിയാകുന്ന വലയെടുത്തു് പണ്ഡരീപുരത്തു വന്നു നില്ക്കുകയാണു്. ആക്കും അദ്ദേഹത്തെ കാണാൻ കഴിയില്ല. തന്നെ കാണാൻ കൊതിക്കുന്നവരുടെ കണ്ണു് അദ്ദേഹം തന്നെ മിഴിപ്പിക്കുന്നു. ഈ ചോരനെ പണ്ഡരീപുരത്തേയ്ക്കു കൊണ്ടുവന്നതു പുണ്ഡലീകനാണു്.'' ''ആരും സ്വർഗ്ഗം ആഗ്രഹിക്കേണ്ടതില്ല. പണ്ഡരീപുരത്തേയ്ക്കൊന്നു പോയാൽ മതി. ഒരു വാക്കരിയായി പണ്ഡരീപുരത്തേയ്ക്കു യാത്ര ചെയ്യാൻ സാധിക്കുന്നതായാൽ പിന്നെ നിങ്ങൾ സ്വർഗ്ഗംപോലും ആഗ്രഹിക്കയില്ല. ദൈവത്തിന്റെ മഞ്ഞക്കൊടിക്കുറ ചുമലിലും തുളസിമാല കഴുത്തിലും ധരിച്ചു് നെററിയിൽ ഭഗവാന്നിഷ്ടമായ സുഗന്ധം പൂശി പണ്ഡരീപുരത്തേയ്ക്കു യാത്ര ചെയ്യുന്ന ഭക്തന്മാരെ തുക്കാറാം സാഷ്ടാംഗം നമസ്കരിക്കുന്നു.''

---

# ദീപാവലി*

## കാഞ്ചികാമകോടി ശങ്കരാചാര്യസ്വാമികൾ

ഭഗവദ്ഗീതയെപ്പോലെ ജ്ഞാനോപദേശം ചെയ്യുന്ന ഗ്രന്ഥങ്ങൾ മററു പലതുമുണ്ടു്. ജ്ഞാനോപദേശം ചെയ്യുന്ന ഘട്ടങ്ങൾ ഭാരതത്തിൽത്തന്നെ പല ഇടങ്ങളിലും ഉണ്ടു്. ശിവപുരാണം, സ്കന്ദപുരാണം മുതലായവയിൽ ഇമ്മാതിരി ഭാഗങ്ങൾ കാണാം; ആഗമങ്ങളിലും ഉണ്ടു്. ഗീത ഇതിഹാസത്തിന്റെ, ഭാരതത്തിലെ ഭീഷ്മപർവ്വത്തിന്റെ, ഒരു ഭാഗം മാത്രമാണു്. ഇതിഹാസങ്ങളെക്കാൾ കൂടുതൽ മാഹാത്മ്യം സ്മൃതികൾക്കുണ്ടു്; സ്മൃതികളെക്കാൾ കൂടുതൽ ശ്രുതികൾക്കുണ്ടു്. എന്നാലും ഗീതയ്ക്കു് ഒരു പ്രത്യേകസ്ഥാനം നല്കപ്പെട്ടിട്ടുണ്ടു്. പ്രമാണഗ്രന്ഥങ്ങൾ എന്ന നിലയ്ക്കു നോക്കിയാൽ മററു് ഇതിഹാസഗ്രന്ഥങ്ങളെക്കാൾ കൂടുതൽ സ്ഥാനം ഗീതയ്ക്കില്ല. ജ്ഞാനോപദേശമെന്ന നിലയ്ക്കു നോക്കിയാൽ ഇതിൽ പറഞ്ഞിട്ടുള്ളതിനേക്കാൾ ഒട്ടും കുറയാത്ത പല തത്ത്വങ്ങളും ശിവപുരാണം, വിഷ്ണുപുരാണം, മുതലായവയിൽ അങ്ങുമിങ്ങും കാണാം. ആദിശങ്കരന്റെ കാലത്തിന്നുമുമ്പുതന്നെ ഗീതയ്ക്കു പലരും വ്യാഖ്യാനങ്ങൾ എഴുതിയിട്ടുണ്ടു്. ഇന്നു ഗീതയ്ക്കു വളരെ പ്രചാരം സിദ്ധിയ്ക്കുന്നുണ്ടു്. പ്രാചീനകാലംമുതല്ക്കുതന്നെ അതു് എല്ലാവരുടെയും ശ്രദ്ധയെ ആകർഷിച്ചിരുന്നു. നമ്മളുടെ നാട്ടിൽ മാത്രമല്ല; ഇതരദേശങ്ങളിലും ഉണ്ടു് ഈ പ്രസിദ്ധി. ഈ പ്രത്യേകമഹിമയ്ക്കു് എന്താണു കാരണം ?

ജ്ഞാനോപദേശം ചെയ്യണമെങ്കിൽ അതിനു തക്കതായ സ്ഥലം വേണം. 'ഒരു വിജനപ്രദേശം. നിശ്ശബ്ദമായ ഇടം. പ്രകൃതിരമണീയമായ അന്തരീക്ഷം. ഒരു അരുവി, ചുററും ഫലസമൃദ്ധമായ അനവധി വൃക്ഷങ്ങൾ. അങ്ങനെ ശാന്തമായ ഇമ്മാതിരി സ്ഥലങ്ങളിൽവെച്ചാണു് മഹർഷിമാർ ശിഷ്യന്മാർക്കു് ഉപദേശം കൊടുക്കാറു്. രവിവർമ്മ വരച്ച ദക്ഷിണാമൂർത്തിയുടെ പടം നിങ്ങളൊക്കെ കണ്ടിരിയ്ക്കും. നാലു ശിഷ്യന്മാരുടെ മദ്ധ്യ

* തമിഴിൽനിന്നു വിവർത്തനം: കെ. കെ. മേനോൻ ബി. എ. ബി. എൽ.

ത്തിലായി ആദിഗുരു ഇരിയ്ക്കുന്നു. ചുററും നല്ല മരങ്ങളും, ഒരു പർണ്ണശാല, ഒരു കുളം, ഇമ്മാതിരി ഒരു അന്തരീക്ഷത്തിൽ ആയിരിക്കാം ദക്ഷിണാമൂർത്തി ഉപദേശം ചെയ്യുതു് എന്നാണു രവിവർമ്മയ്ക്കു തോന്നിയതു്. അവിടെയാണു് ശാന്തത ഉണ്ടായിരിക്കുക എന്നു് അദ്ദേഹത്തിന്നു തോന്നി. ഇങ്ങനെ രമണീയമായ സ്ഥലത്തു് യാതൊരു മനോവ്യാകുലതയും ഇല്ലാതെ ഗുരുശിഷ്യന്മാർ സമ്മേളിക്കുമ്പോഴാണു് ജ്ഞാനോപദേശം ചെയ്യാറു പതിവു്. ഇമ്മാതിരിയാണോ ഗീതോപദേശം നടന്നതു്? അല്ല!

ഗീതോപദേശം നടന്നതിന്റെ അടുത്ത ക്ഷണത്തിൽ ആരുടെ കരങ്ങളാണു്, ആരുടെ ശിരസ്സാണു്, ശേഷിക്കുക എന്നു് ആക്കും അറിവില്ലായിരുന്നു. അർജ്ജുനൻ ഉണ്ടായിരിക്കുമൊ ശ്രീകൃഷ്ണൻതന്നെ ഉണ്ടായിരിക്കുമൊ എന്നു പോലും ആക്കും നിശ്ചയമില്ലായിരുന്നു. അതാണു് സന്ദർഭം. ജീവൻ പോകുന്നതിന്നുമുമ്പു് ഇതാ രണ്ടു നിമിഷങ്ങൾ കിട്ടി. അതു ജ്ഞാനസമ്പാദനത്തിനായിക്കൊണ്ടും ആത്മശുദ്ധീകരണത്തിനായിക്കൊണ്ടും ഉപയോഗിക്കാം. ജീവൻ പോയാലും ശരി ജ്ഞാനസമ്പാദനമാണു് മുഖ്യം എന്നറിഞ്ഞു് യുദ്ധക്കളത്തിൽ വെച്ചു നടത്തിയതാണു് ആ സംഭാഷണം. അടുത്ത നിമിഷത്തിൽ ആരാണു് മരിയ്ക്കാൻ പോകുന്നതു് എന്നതല്ല പ്രശ്നം. കാലല്ല വലിയതു്, തലയല്ല വലിയതു്, ജീവനല്ല വലിയതു്, ആത്മജ്ഞാനമാണു് പ്രധാനം. ഈ തത്ത്വമാണു് ഗീതയുടെ അടിസ്ഥാനം. ഇതാണു് ഗീതയ്ക്കുള്ള പ്രാധാന്യം. ഇതുകൊണ്ടാണു് മററു ഗ്രന്ഥങ്ങളെക്കാരംകൂടുതൽ സ്ഥാനം ഗീതയ്ക്കുണ്ടായതു്. ''കാമം'' എന്നതു മുഴുവൻ ഉപേക്ഷിച്ച നിലയിൽ, ജീവനിൽ ലവലേശം ആശയില്ലാത്ത നിലയിൽ, ദേഹത്തിൽ ആശയില്ലാത്ത നിലയിൽ സകല ആശകളും നശിച്ച സമയത്തു് തത്ത്വത്തിൽ മാത്രം മോഹംവെച്ചു കൊണ്ടിരിയ്ക്കുന്ന ഒരു സുമുഹൂർത്തത്തിലാണു് ''ഗീത'' ജനനം കൊണ്ടതു്. അതാണു ഗീതയ്ക്കു് ഇത്രയും പ്രസിദ്ധിയുണ്ടാവാൻ കാരണം.

അതുപോലെതന്നെയാണു് ദീപാവലിയുടെ കഥയും. ഉത്സവാദികളിൽ ദീപാവലിയ്ക്കും ഒരു പ്രത്യേക പ്രസിദ്ധിയുണ്ടു്. ഭാരതത്തിൽ എല്ലാ സ്ഥലങ്ങളിലും ദീപാവലി പ്രധാനമാണു്. ഓണം, വിഷു മുതലായവ മലയാളികൾക്കു മാത്രമാണു്, 'ഹോളി' വടക്കെ ഇന്ത്യയിൽ മാത്രമാണു്. ദീപാവലി അങ്ങനെയല്ല. ബുദ്ധമതാനുയായികളും ജൈനമതാനുയായികളും ദീപാവലി കൊണ്ടാടുന്നു. ദീപാവലിയ്ക്കു് ഇത്ര പ്രാധാന്യം വരാൻ കാരണം എന്താണെന്നു് ഞാൻ ആലോചിയ്ക്കുകയുണ്ടായി.

ആസ്സാംദേശത്തിൽ പ്രാഗ്ജ്യോതിഷം എന്ന നഗരത്തിൽ ഭൗമപുത്രനായിട്ടു് നരകാസുരൻ എന്നൊരുവൻ ഉണ്ടായിരുന്നു. അവൻ സ്ത്രീകളേയും സാധുക്കളേയും വല്ലാതെ ദ്രോഹിച്ചു. ഉഗ്രമായ തപസ്സുചെയ്തു് വരങ്ങൾ വാങ്ങി, എല്ലാവരേയും ഹിംസിച്ചുവന്നു. അഗ്നിക്കോട്ട, വായുകോട്ട എന്നിങ്ങനെ പല കോട്ടകളും നിർമ്മിച്ചു് ജനങ്ങളെ കൂടുതൽ കൂടുതൽ ഹിംസിച്ചു. ആ സന്ദർഭത്തിൽ ഭഗവാൻ അവതരിച്ചു് അവനെ നിഗ്രഹിച്ചു. സംഹാരവേളയിൽ അവന്റെ മാതാവായിരുന്ന ഭൂമിദേവി ദുഃഖിക്കുകയല്ല ചെയ്തതു്. പുത്രദുഃഖത്തെപ്പോലെ മറെറാരു ദുഃഖം ഇല്ലല്ലോ. അതും ഇങ്ങനെ സകല ഐശ്വര്യത്തോടുംകൂടി ഏകച്ഛത്രാധിപതിയായിരുന്ന പുത്രന്റെ വിയോഗം ഏതൊരു മാതാവിനെയാണു് ദുഃഖത്തിൽ ആഴ്ത്താതിരിക്കുക ? ഏകച്ഛത്രാധിപതിയായി രാജ്യപരിപാലനം ചെയ്തുവന്നിരുന്ന തന്റെ പുത്രൻ ഭഗവാനാൽ സംഹാരം ചെയ്യപ്പെട്ടല്ലോ എന്നു് ആ മാതാവു് ദുഃഖിച്ചില്ല. പുത്രൻ പോയല്ലോ എന്നു ചിന്തിച്ചില്ല. 'ഭഗവാന്റെ കരങ്ങൾ കൊണ്ടു് അവന്നു മോക്ഷം കിട്ടിയല്ലോ; അവന്നു ഭഗവാനെ നേരിൽ കാണാൻ ഭാഗ്യം ഉണ്ടായല്ലോ. എത്രയോ കാലം ഘോരതപസ്സു ചെയ്താൽ മാത്രമാണു് ഭഗവാനെക്കാണാനുള്ള ഭാഗ്യം ഉണ്ടാവുക. തപസ്സു് ഒന്നും ചെയ്യാതെ തന്നെ അവന്നു് ആ ഭാഗ്യം ഉണ്ടായല്ലോ.'' എന്നു ഭൂമിദേവി സന്തോഷിച്ചു. ഭഗവാനോടു് ഇങ്ങനെ പ്രാർത്ഥിച്ചു: ''എന്റെ മകൻ പോയതു പോകട്ടെ. എനിക്കു് എന്റെ പുത്രൻ പോയ ദുഃഖം ഉണ്ടായാലും ലോകത്തിലുള്ളവക്കു്ആക്കും തന്നെ ഒരു ദുഃഖവും ഉണ്ടാകാൻ പാടില്ല. അതുകൊണ്ടു്, ഇന്നേ ദിവസം എല്ലാവരും എണ്ണ തേച്ചു കുളിക്കണം;പുതുവസ്ത്രങ്ങൾ അണിയണം;

വിരുന്നുകാം നടത്തണം; സന്തോഷത്തോടുകൂടി ഭക്ഷണം കഴിക്കണം.' എന്നു്. ഇതു് ഒരു പക്ഷം. മരണവേളയിൽ ഭഗവദ്ദർശനംകൊണ്ടുണ്ടായ ജ്ഞാനോദയംമൂലം നരകാസുരൻതന്നെയാണു് ഈ വരം യാചിച്ചതു് എന്നു് മറെറാരു പക്ഷവും ഉണ്ടു്. ഇങ്ങനെ അന്നേദിവസം സ്നാനം ചെയ്യുന്നവൎക്കു് ഗംഗാസ്നാനം ചെയ്യുന്ന പുണ്യം ലഭിക്കും. മഹാലക്ഷ്മിയുടെ അനുഗ്രഹവും ഉണ്ടാകും എന്നാണു് വിശ്വാസം.

ധൎമ്മശാസ്ത്രങ്ങളിൽ ഇന്നിന്ന കാലങ്ങളിൽ ഇന്നിന്ന കാര്യങ്ങൾ ചെയ്യണം എന്നു് വിധിച്ചിട്ടു് ഉദയകാലത്തിൽ അഭ്യംഗസ്നാനം ചെയ്യരുതെന്നാണു് വിധി. അങ്ങനെ ചെയ്യുന്നതു് പാപമാണു്. എന്നാൽ അതിനു തീരെ വിപരീതമായിട്ടു് ദീപാവലിദിവസം ആ നേരത്തിൽ എണ്ണതേച്ചു കുളിക്കണം എന്നാണു് വിധിക്കുന്നതു്. അവൎക്കു് പുണ്യം ലഭിക്കണം എന്നായിരുന്നു നരകാസുരന്റെ അമ്മയുടെ പ്രാൎത്ഥന. ആ സ്ത്രീയുടെ മനഃസ്ഥിതിയെപ്പററിത്തന്നെ ഒന്നു ചിന്തിച്ചുനോക്കുക. ഇതിനേക്കാൾ ഉദാരമായ ഒരു മനഃസ്ഥിതി സാദ്ധ്യമാണോ? ആകെക്കിലും സ്വന്തത്തിൽ ഒരാൾ മരിച്ചുപോയാൽ ഉടനെ എണ്ണതേച്ചു കുളിക്കുവാൻ സാദ്ധ്യമാണോ? പുതുവസ്ത്രങ്ങൾ അണിയാൻ സാദ്ധ്യമാണോ? സദ്യകഴിക്കാൻ സാദ്ധ്യമാണോ? തന്റെ പുത്രൻ പോയ ഉടനെ "ഭഗവാനെ! എന്റെ ദുഃഖം ഇരിക്കട്ടെ. അതു സാരമില്ല. ലോകം ദുഃഖിക്കരുതു്. ഇന്നേ ദിവസം എല്ലാവരും സന്തോഷമായി ഉത്സാഹമായി കൊണ്ടാടണം. ലോകം ദുഃഖിക്കരുതു്. ഇന്നു് എണ്ണതേച്ചു കുളിക്കുന്നവൎക്കു് ഗംഗാസ്നാനം ചെയ്ത പുണ്യം ലഭിക്കണം, മഹാലക്ഷ്മി അനുഗ്രഹിക്കണം," എന്നാണു് ആ മാതാവു്– ഭൂമിദേവി– പ്രാൎത്ഥിച്ചതു്. യുദ്ധക്കളത്തിൽവെച്ചു് ഭഗവാൻ ഗീത ഉപദേശിച്ചതുപോലെ ഈ മാതാവു പുത്രശോകത്താൽ വീൎപ്പുമുട്ടുമ്പോൾ ലോകക്ഷേമത്തിന്നായി പ്രാൎത്ഥിക്കുന്നു. അതാണു് ദീപാവലിക്കുള്ള പ്രത്യേകത.

ദീപാവലി കൊണ്ടാടുന്നതുകൊണ്ടു് നമുക്കു് എന്തു് ലാഭമാണു് കിട്ടാൻപോകുന്നതു്? എന്താണു് ഫലം? നമ്മൾ പല ദുഃഖങ്ങളും അനുഭവിക്കുന്നുണ്ടു്; പല പാപങ്ങളും ചെയ്യുന്നുണ്ടു്. ചിലപ്പോൾനമ്മൾ പറയാറുണ്ടു് "ഞാൻ ഇന്ന തെററു ചെയ്തു; അതുകൊണ്ടാണു് ഇന്ന കാര്യം വന്നതു്." എന്നു്. മററു ചിലപ്പോഴാകട്ടെ, "ഞാനൊരു തെററും ചെയ്തിട്ടില്ലല്ലോ, പിന്നെ എന്താണു് എനിക്കു് ഇങ്ങനെയൊരു ആപത്തു വരുവാൻ കാരണം?" എന്നും ചോദിക്കാറുണ്ടു്. കാരണം അറിയുമ്പോൾ തന്നത്താൻ സമാധാനിക്കാൻ ശ്രമിക്കുന്നു; അറിയാത്തപ്പോഴോ, അതു് ആലോചിച്ചാലോചിച്ചു് കൂടുതൽ ദുഃഖിക്കുന്നു. കാരണം അറിഞ്ഞാലും അറിയാഞ്ഞാലും നമ്മൾക്കു് ദുഃഖങ്ങൾ മാറിമാറി വന്നുകൊണ്ടേ ഇരിക്കും. "ഞാൻ ദുഃഖിക്കുന്നുണ്ടല്ലോ, അതുകൊണ്ടു് മററുള്ളവരും ദുഃഖിക്കട്ടെ. ലോകം ദുഃഖിക്കട്ടെ." എന്ന വിചാരം നമുക്കു്ഒരിക്കലും ഉണ്ടാകരുതു്. "നമ്മൾ ദുഃഖിച്ചാലും ലോകം മുഴുവൻ സന്തോഷമായിരിക്കണം" എന്ന മനഃസ്ഥിതി വളൎത്തിക്കൊണ്ടുവരികയാണു് ദീപാവലി കൊണ്ടാടുന്നതിന്റെ അടിസ്ഥാനതത്ത്വം.

മനുഷ്യജന്മത്തിൽ നമുക്കു് ദുഃഖങ്ങൾ അനുഭവിച്ചേ തീരൂ. സുഖവും സന്തോഷവും അപൂൎവ്വമായിട്ടേ വരൂ. കൂടുതൽകൂടുതൽ ഉയൎന്ന നിലയിൽ ഇരിക്കുന്നവൎക്കു് കൂടുതൽകൂടുതലാണു് ദുഃഖം. മാളികയുടെ മുകളിൽനിന്നു് താഴെ വീഴുന്നവൻ ഒരു പക്ഷേ മരിച്ചുപോയേക്കാം; തിണ്ണയിൽനിന്നു വീഴുന്നവന്നു് അത്രയൊന്നും പററില്ല. ഓരോരുത്തൎക്കും അവരവരുടെ അവസ്ഥാനുസരണം ദുഃഖങ്ങൾ വന്നുകൊണ്ടേയിരിക്കും. നമ്മുടെ കഷ്ടങ്ങളെ നമ്മൾ വലുതാക്കി കണക്കാക്കരുതു്. അതു് അത്ര വലിയതല്ല. നമ്മളെക്കൊണ്ടു് ലോകത്തിൽ ചെറുതായ ക്ഷേമമെങ്കിലും വളൎത്താൻ സാധിക്കുമെങ്കിൽ നമ്മുടെ ദുഃഖത്തെ വിസ്മരിച്ചു് ലോകനന്മക്കായി പ്രവൎത്തിക്കണം.

തന്റെ പുത്രനെ സംഹരിക്കാനാണു് വന്നതെങ്കിലും ഭഗവദ്ദർശനം ലഭിച്ചുവല്ലോ എന്നു് ആ പുണ്യവതി സന്തോഷിച്ചു; തന്റെ മകൻ മരിച്ചു പോയല്ലോ എന്നു പറഞ്ഞു് ആ മഹതി കരഞ്ഞില്ല. 'ഈ ഒരു സന്ദൎഭം ഉപയോഗിച്ചു് ലോകത്തിന്നു് ക്ഷേമവും സന്തോഷവും സമ്പാദിച്ചു കൊടുക്കണം,' എന്നു് അവർ കരുതി. അതിന്നായി പ്രയത്നിച്ചു. ഈ ജ്ഞാനം

ഭൂമിദേവിയ്ക്കു് പുത്രശോകത്തിനിടയിൽ ഉണ്ടാ യല്ലോ. അതുകൊണ്ടാണു് ദീപാവലി കൊണ്ടാ ടുന്നതിന്നു് ഇത്ര പ്രാധാന്യം ഉണ്ടായതു്. പട ക്കം പൊട്ടിയ്ക്കുന്നതുകൊണ്ടും, വിരുന്നുകൾ നട ത്തുന്നതുകൊണ്ടും, മധുരപലഹാരങ്ങളും മററും ഭക്ഷിയ്ക്കുന്നതുകൊണ്ടും നമ്മൾ തൃപ്തിപ്പെടരുതു്. ''ഞാൻ കഷ്ടപ്പെട്ടോട്ടെ, ആ കഷ്ടം എന്നോടു കൂടിത്തന്നെ അവസാനിക്കട്ടെ. ലോകമൊട്ട ക്കും സമാധാനമുണ്ടാകട്ടെ. അതിന്നായി എ ന്നെക്കൊണ്ടു്, വല്ലതും ചെയ്യുവാൻ സാധിക്കു മെങ്കിൽ അതു് ഉടനെ ചെയ്തുകൊള്ളാം. എന്റെ സുഖത്തേക്കാൾ എത്രയോ ഉപരിയാ ണു് ലോകക്ഷേമം,'' എന്ന ജ്ഞാനം ഈ പുണ്യ ദിവസം നമ്മളുടെ മനസ്സിൽ ഉണ്ടാകണം.

മറെറാരു അഭിപ്രായം കൂടി ഉണ്ടു്. ഭക്തി കൊണ്ടും, തപസ്സുകൊണ്ടും ഭഗവത്കടാക്ഷം കൈവരുത്തുന്നതുപോലെ ദ്വേഷംകൊണ്ടും അ ക്രമങ്ങൾകൊണ്ടും, ഭഗവാനെ നിന്ദിക്കുന്നവ നേയും ഭഗവാൻ സംഹാരം ചെയ്യുന്ന എന്ന വ്യാജേന അവന്നു് ദർശനം കൊടുത്തു് അനുഗ്ര ഹിക്കുന്നു. രാവണൻ, കംസൻ, നരകാസുരൻ മുതലായവരൊക്കെ ഇങ്ങനെ മോക്ഷം സമ്പാ ദിച്ചവരിൽ പെടുന്നു. നാട്ടിൽ ഉള്ളവർക്കൊ ക്കെ വളരെവളരെ ദ്രോഹങ്ങൾ ചെയ്ത നരകാ സുരൻ; സ്ത്രീകളെയും സാധുക്കളെയും ഹിംസി ച്ചു. അത്രയും മഹാപാപിയായിരുന്നവനുകൂടി ഭഗവദ്ദർശനം കിട്ടിയ നിമിഷത്തിൽത്തന്നെ ജ്ഞാനോദയം ഉണ്ടായി. ''ലോകം മുഴുവൻ ക്ഷേമത്തോടുകൂടി ഇരിക്കട്ടെ,'' എന്ന പ്രാർത്ഥി ച്ചു. ആ ദർശനഭാഗ്യംകൊണ്ടു് അവന്നു് മോക്ഷം ലഭിച്ചു എന്നു് പുരാണങ്ങൾ ഘോഷിയ്ക്കുന്നു. സാക്ഷാൽ ഭഗവാനെ കാണാൻ ഭാഗ്യമുണ്ടാ യാൽ പാപനിവൃത്തി ഉണ്ടാകാതിരിക്കുമോ? അവൻ എത്ര ദുഷ്ടനായിരുന്നാലും ഒടുവിൽ മഹാത്മാവാകും. യോഗികൾക്കു് ലഭിക്കുന്ന ഭാഗ്യം അവനും കിട്ടി.

ചിലപ്പോൾ ഭക്തനെക്കാൾ വേഗത്തി ലാണു് ദ്വേഷിക്കു് ഭഗവദ്ദർശനം ലഭിക്കുന്ന തു്. അതിന്നും കാരണം ഉണ്ടു്. തപസ്സു ചെയ്യു ന്നവന്നു് ആയിരമായിരം കൊല്ലങ്ങളായാലും ഭഗവാനെപ്പററിയുള്ള ചിന്തകൾ പരിപൂർണ്ണമാ യിട്ടു മനസ്സിൽ വരുന്നില്ല. എന്നാൽ ഭഗവാ നെ സദാ ദ്വേഷിച്ചുകൊണ്ടിരിക്കുന്നവന്റെ സ്ഥിതി അതല്ല. അവന്റെ മനസ്സിൽ സദാ ഭഗവാനെപ്പററിയുള്ള ചിന്തകൾ സ്ഥലം പിടി ക്കുന്നു. ''ഈശ്വരൻ ഇല്ല. ഈശ്വരൻ ഇല്ല.'' എന്നു് ഉരുവിട്ടുകൊണ്ടേ ഇരുന്നാലും അവന്റെ മനസ്സിൽ ആ സമയങ്ങളിലൊക്കെ ഈശ്വര നെപ്പററിയാണു് ചിന്തകൾ മുഴുവനും. അതു കൊണ്ടാണു് ഭക്തനെക്കാൾ വേഗത്തിൽ ഭഗ വാനെ ദ്വേഷിക്കുന്നവക്കു് ചിലപ്പോഴൊക്കെ മോക്ഷം ലഭിയ്ക്കുന്നതു്.

നമ്മളുടെ സുഖദുഃഖങ്ങളെ ഗണ്യമാക്കാ തെ നമ്മളെക്കൊണ്ടു് ലോകത്തിന്നു് സ്വല്പ മെങ്കിലും സുഖമോ സന്തോഷമോ ഉണ്ടാക്കാൻ സാധിയ്ക്കുമെങ്കിൽ അതിന്നായി പ്രാർത്ഥിക്കുന്ന മനോഭാവമാണു് ഏററവും വലിയതു്. ദീപാ വലി മുതലായ ഉത്സവങ്ങളുടെ ഉദ്ദേശം ഇതാ ണു്. ''എന്റെ കഷ്ടം;'' ''എന്റെ ദുഃഖം'' എന്നതൊക്കെ മറന്നു് ''സർവ്വേ ജനാഃ സുഖിനോ ഭവന്തു'' (എല്ലാവരും സുഖമുള്ളവരായിത്തീ രട്ടെ) എന്നു് നമ്മളെല്ലാവരും പ്രാർത്ഥിക്കുക.

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസന്തോറും നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം എട്ടാംതീയതി 8 മണിമുതൽ നടത്തപ്പെടുന്നതാണു്.

# അറിയിപ്പ്

## ആദ്ധ്യാത്മിക അന്തര്യോഗവും ശ്രീശങ്കരജയന്തിയും കാലടിയിൽ.

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽവെച്ച് ആണ്ടുതോറും നടത്തിവരാറുള്ള ആദ്ധ്യാത്മികാന്തര്യോഗവും ശ്രീ ശങ്കരജയന്തി ആഘോഷവും ഈ വഷം മേയ്മാസം മൂന്നാം തീയതിമുതൽ 7-ാംനു വരെയുള്ള ദിവസങ്ങളിൽ നടത്തുന്നതാണ്. മേയ് 6, 7 തീയതികളിൽ ശ്രീരാമകൃഷ്ണ ജന്മോത്സവവും ശ്രീ ശങ്കരജയന്തി ആഘോഷങ്ങളും സമ്മേളനങ്ങളും പതിവുപോലെ ഉണ്ടായിരിക്കും. അന്തര്യോഗത്തിലും ആഘോഷങ്ങളിലും പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന ഭക്തജനങ്ങൾ മെയ് 1-ാംനുയ്ക്കുള്ളിൽ വിവരം ആശ്രമാദ്ധ്യക്ഷനെ അറിയിക്കേണ്ടതാകുന്നു. പുരുഷന്മാക്കും സ്ത്രീകൾക്കും പ്രത്യേകം താമസസൌകര്യങ്ങൾ ഉണ്ടായിരിക്കും. ഭക്ഷണച്ചെലവിനും മററുമായി ഓരോരുത്തരും 25 രൂപവീതം നൽകേണ്ടതാണ്.

എന്ന്,

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം,
കാലടി.

സ്വാമി ഗണാനന്ദ,
പ്രസിഡണ്ട്.

## ജയന്തി ആഘോഷങ്ങൾ
### (വിവേകാനന്ദവിജ്ഞാനഭവനം)

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിലെ ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണ – വിവേകാനന്ദ – ശാരദാജയന്ത്യാഘോഷങ്ങൾ പൂവ്വാധികം ഭംഗിയായി മാർച്ച് 9, 10, 11 ഈ തീയതികളിൽ നടന്നു. ദിവസവും രാവിലെ വേദപാഠം, സുപ്രഭാതകീത്തനം, പൂജ, ഭജന, ഭാഗവതപ്രവചനം, ശ്രീരാമകൃഷ്ണവചനാമൃതപാരായണം, മാതൃദേവീസൂക്തപാരായണം എന്നിവ ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണജയന്തിസമ്മേളനത്തിൽ കോയമ്പത്തൂർ രാമകൃഷ്ണമിഷൻ അദ്ധ്യാപകപരിശീലനകലാലയത്തിലെ പ്രിൻസിപ്പാൾ ശ്രീ കുളന്തൈവേൽ അവർകളുടെ അദ്ധ്യക്ഷപ്രസംഗവും ശ്രീ പി. ആർ. നായർ അവർകളുടെ പ്രസംഗവും, ശ്രോതാക്കളുടെ സവിശേഷശ്രദ്ധയ്ക്കു വിഷയമായി. വിവിധ മത്സരങ്ങളിൽ പങ്കെടുത്തു വിജയികളായവക്ക് സമ്മേളനാവസരത്തിൽ സമ്മാനങ്ങൾ നല്കപ്പെട്ടു. വിവേകാനന്ദജയന്തിദിനത്തിൽ ശ്രീ ഗണാനന്ദസ്വാമിയും, സുകുമാർ അഴീക്കോടും ശ്രീ വിവേകാനന്ദസ്വാമിയുടെ നേതൃത്വമേ ഇന്നു് നമ്മെ വിനാശത്തിൽനിന്നു കരകേററാൻ ഉതകൂ എന്നു് സമത്ഥിച്ചു. ശ്രീ ശാരദാജയന്തി ആഘോഷത്തിൽ പ്രവ്രാജിക ധീരാപ്രാണാമാതാജിയും, ശ്രീമതി കുഞ്ഞുകുട്ടിത്തമ്പുരാട്ടിയും ശ്രീ മാതൃദേവി എവ്വിധമാണ് ഇന്നത്തെ വനിതകൾക്ക് ഒരു മാതൃകയായി ഭവിക്കുന്നതു് എന്നു് സവിസ്തരം പ്രസ്താവിച്ചു.

ശ്രീമതി ബൃന്ദാനാരായണൻ, ശ്രീമതി രാജലക്ഷ്മീകൃഷ്ണൻ, ശ്രീമതി ഈശ്വരീവമ്മ എന്നീ മഹതികളുടെ ഭക്തിരസനിഷ്യന്ദികളായ സംഗീതക്കച്ചേരികളും, വിവേകാനന്ദബാലകസംഘം, സത്യസായി ഭജനമണ്ഡലി, ശാരദാസംഘം എന്നിവരുടെ ഭജനകളും ശ്രോതാക്കളെ അത്യന്തം ആകഷിക്കത്തക്കവയായിരുന്നു. പാഠകവും, പ്രഹ്ലാദൻ, ശ്രീ വിവേകാനന്ദസ്വാമികൾ എന്നീ നാടകങ്ങളും ഹൃദയാവജ്ജകമായി അവതരിപ്പിക്കപ്പെട്ടു. ആഘോഷങ്ങൾ സമംഗളം നടത്തുന്നതിനു് സഹായിച്ച എല്ലാ സജ്ജനങ്ങൾക്കും കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

സെക്രട്ടറി.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 മേയ് | ലക്കം 5 |
|---|---|---|


## അമൃതവാണി

ജീവിതത്തിലെ കനത്ത പ്രശ്നങ്ങൾ മനസ്സിനു ഗ്രഹിക്കാനാവാതെ വരുക എന്നതു മസ്തിഷ്കദൗർബ്ബല്യത്തിന്റെ ശരിയായ ലക്ഷണമാണ്. അപ്പോൾ പുതുമ അസ്തമിക്കുന്നു. മനസ്സിന്റെ കരുത്തും പ്രവൃത്തിയും വിചാരശക്തിയും നഷ്ടപ്പെടുന്നു. പിന്നെ അതു് ഏററവും ചെറിയ പരിധിയിലൂടെ നീങ്ങാൻ തുടങ്ങുകയായി. ഒന്നാമതായി ഈ വസ്തുസ്ഥിതി ദൂരെ വലിച്ചെറിയേണ്ടിയിരിക്കുന്നു. പിന്നെ വേണം നമുക്കു് എഴുന്നേററു നില്ക്കാനും പ്രവർത്തിക്കാനും ശക്തി നേടാനും. അടുത്തതായി ഇന്നത്തെ ലോകത്തിനു മുഴുവൻ വേണ്ടതും നമ്മുടെ പൂർവ്വികർ നമുക്കായി നേടിവെച്ചിട്ടുള്ളതുമായ ആ അനന്തമായ ആശയനിധിയുടെ അനന്തരാവകാശികളാണു നാം എന്ന ബോധം നമുക്കു വീണ്ടുമുണ്ടാകണം. ഈ സമ്പന്നിധി വിതരണം ചെയ്തില്ലെങ്കിൽ ലോകം നശിക്കും. അതു വെളിയിലെടുക്കുക, പരക്കെ വിതരണം ചെയ്യുക. വ്യാസൻ പറയുന്നു: കലിയുഗത്തിലെ ഒരേ ഒരു ധർമ്മം ദാനമാണു്. ദാനങ്ങളിൽ വെച്ചു ശ്രേഷ്ഠം അധ്യാത്മജീവിതദാനമാണു്. അടുത്തതാണു് ലൗകികജ്ഞാനദാനം. പിന്നത്തേതു ജീവിതദാനം. ഒടുവിലത്തേതു് പട്ടിണിക്കാർക്കു് അന്നദാനം. അന്നം നാം ധാരാളം കൊടുത്തുകഴിഞ്ഞു. മററൊരു ജനതയും നമ്മെപ്പോലെ ദാനം ചെയ്തിട്ടില്ല. പിച്ചക്കാരന്റെ കുടിലിൽപ്പോലും ഒരപ്പക്കഷണമുണ്ടെങ്കിൽ അയാൾ അതിന്റെ പകുതി കൊടുക്കും. അത്തരത്തിലൊരു പ്രതിഭാസം ഭാരതത്തിലേ കാണാനുള്ളൂ; അതു വേണ്ടത്ര നമുക്കുണ്ടു്. നമുക്കു് മറേറതു രണ്ടും, ആധ്യാത്മികവും ലൗകികവുമായ ജ്ഞാനങ്ങൾ, കൊടുക്കാം. നാം ധീരരും ചങ്കുററമുള്ളവരുമാണെങ്കിൽ, നാം തികഞ്ഞ ആർജ്ജവത്തോടുകൂടി അതിനു പരിശ്രമിക്കുമെങ്കിൽ, ഇരുപത്തഞ്ചുകൊല്ലംകൊണ്ടു് ഈ പ്രശ്നത്തിന്നാകെ സമാധാനം കണ്ടുപിടിക്കാം. പിന്നെ തമ്മിൽത്തല്ലാനുള്ള വകയൊന്നും ശേഷിക്കില്ല. ഭാരതഭൂമി മുഴുവൻ വീണ്ടും ആര്യമായിത്തീരും.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 61.

# അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ *

**സിദ്ധിനാഥാനന്ദസ്വാമി**

ഓം ത്രേതായാം രാമരൂപായ
ദ്വാപരേ കൃഷ്ണമൂർത്തയേ
കലൗ പൂർണ്ണാവതാരായ
രാമകൃഷ്ണായ തേ നമഃ.

ശ്രീരാമകൃഷ്ണൻ കണ്ഠരോഗം പിടിപെട്ട് അവശനായി കല്ക്കത്തയിൽ കാശീപുരോദ്യാനത്തിൽ കിടക്കുന്നു. സമീപം നരേന്ദ്രൻ നില്പുണ്ട്. മഹാസമാധിക്കു രണ്ടു ദിവസമേ ബാക്കിയുള്ളു. നരേന്ദ്രന്റെ ഉൾക്കാമ്പിൽക്കൂടി ഒരു ചിന്ത പാഞ്ഞു: "താനൊരു അവതാരപുരുഷനാണെന്ന് ഇദ്ദേഹം പലതവണ പറഞ്ഞിട്ടുണ്ട്. ദുഃസഹമായ ഈ കായക്ലേശത്തിനിടയിൽ, പ്രാണവേദന അനുഭവിക്കുന്ന ഈ അവസരത്തിൽ, 'ഞാൻ ഈശ്വരാവതാരമാകുന്നു,'എന്ന് ഇദ്ദേഹം പറയുന്നപക്ഷം ഞാൻ വിശ്വസിക്കും." ഈ ചിന്ത നരേന്ദ്രന്റെ ഉള്ളിലുദിച്ചതും, ഗുരുദേവൻ നരേന്ദ്രന്റെ നേക്കു തന്റെ ശക്തിയെല്ലാം സംഭരിച്ചിട്ടീവിധം പറഞ്ഞു: 'എന്റെ പ്രിയ നരൻ, നിനക്കിനിയും വിശ്വാസം വന്നിട്ടില്ലെന്നോ? രാമനായിരുന്നവനാരോ, കൃഷ്ണനായിരുന്നവനാരോ അവനിപ്പോൾ ഈ ശരീരത്തിൽ രാമകൃഷ്ണനായിരിക്കുന്നു – എന്നാലതു് നിന്റെ വേദാന്തത്തിന്റെ നിലപാടിൽ നിന്നല്ല.' നരേന്ദ്രൻ ലജ്ജിതനായി. അനവധി തെളിവുകളും വെളിപാടുകളും കാണുകയും കേൾക്കുകയും ചെയ്തിട്ടും താൻ ഗുരുദേവനെ പിന്നെയും സംശയിച്ചല്ലോ എന്നു നിനച്ചു നരേന്ദ്രൻ പരിതപിച്ചു.

തരുണനും സുമുഖനും നവീനവിദ്യാസമ്പന്നനും യുക്തിവാദിയും ബ്രഹ്മസമാജാംഗവുമായിരുന്ന നരേന്ദ്രൻ ശ്രീരാമകൃഷ്ണന്റെ അടുത്തെത്തി ചോദിച്ച ആദ്യത്തെ ചോദ്യം ആധുനികലോകത്തിന്റെ ചോദ്യമാണ്: 'മഹാശയാ, അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ ?' അതിനു ശ്രീരാമകൃഷ്ണൻ നല്കിയ ഉത്തരം നിത്യനൂതനമായ വേദവാണിയുമാണ്: 'ഉണ്ടു കുഞ്ഞേ, കണ്ടിട്ടുണ്ട്; നിന്നെ കാണുംപോലെ കണ്ടിട്ടുണ്ട്; കുറേക്കൂടി വ്യക്തമായി കണ്ടിട്ടുണ്ട് എന്നു മാത്രം.' ദാഹിച്ചു വലഞ്ഞു വരുന്ന ഒരു പഥികൻ: ജീവനജലം നല്കാൻ കെല്പുള്ള ഒരു മാർഗ്ഗദർശിയും. പണ്ടൊരു വൈദികർഷി പാടി: 'വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം തമസഃ പരസ്താത്.' 'ഇരുളിനപ്പുറം കതിരോനൊപ്പം വിളങ്ങുന്ന പരംപൊരുളിനെ ഞാൻ കണ്ടിട്ടുണ്ട്.' ശ്രീരാമകൃഷ്ണൻ ആ മൊഴികൾ ഏററു പാടി: വേദം പഠിച്ചു പാടിയതല്ല, തന്റെ അനുഭൂതിയിൽനിന്നും പാടിയതാണ്. ബ്രഹ്മസമാജാംഗമായ നരേന്ദ്രൻ വിഗ്രഹാരാധനയിൽ വിശ്വസിച്ചിരുന്നില്ല. ശ്രീരാമകൃഷ്ണന്റെ ആരാധ്യദേവതയായ കാളിയെ പരിഹസിച്ചിരുന്നു. പട്ടിണി നീക്കിക്കൊടുക്കാൻ ഗുരുദേവന്റെ നിർദ്ദേശപ്രകാരം നരേന്ദ്രൻ അന്നപൂർണ്ണേശ്വരിയായ കാളിയുടെ അടുത്തു പോയി; വിഗ്രഹത്തിൽ ചിന്മയിയെ കണ്ടു, വിവേകവൈരാഗ്യങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചു. നരേന്ദ്രനു കാളിയിൽ വിശ്വാസം വന്നു. മേധാമല്ലനായ നരേന്ദ്രനെ ഗുരുനാഥൻ അദ്വൈതമാർഗ്ഗത്തിൽക്കൂടി നയിക്കാൻ ഉദ്ദേശിച്ച് അഷ്ടാവക്രസംഹിത വായിക്കാൻ ഉപദേശിച്ചു. അദ്വൈതം ഈശ്വരനിന്ദയെന്നു കരുതി നരേന്ദ്രൻ അതിനെ എതിർത്തു. തന്നെ വായിച്ചു കേൾപ്പിക്കാൻ ആവശ്യപ്പെട്ടു ഗുരു. നരേന്ദ്രൻ അദ്വൈതത്തെ പരിഹസിച്ചു. ഗുരു ശിഷ്യനെ ഒന്നു തൊട്ടു; ശിഷ്യനു് അദ്വൈതാനുഭൂതി ലഭിച്ചു. അദ്വൈതമാണ് പരമസത്യമെന്നു് നരേന്ദ്രനു് ബോധ്യമായി. ആദ്യകാലത്തു് ശ്രീരാമകൃഷ്ണനു് എന്തോ ഒരുതരം ഉന്മാദം ഉണ്ടെന്നാണു് നരേന്ദ്രൻ കരുതിയിരുന്നതു്. പക്ഷെ വിഗ്രഹനിന്ദകനെ കാളീകിങ്കരനാക്കിയ, അദ്വൈതനിന്ദകനെ അദ്വൈതാനുഭവസമ്പന്ന

* തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമത്തിലെ ജയന്തിയുത്സവത്തിൽ 18 – 3 – 73-ൽ ചെയ്ത പ്രസംഗം.

നാക്കിയ, ആ ദേവീപൂജകൻ ഉന്മത്തനല്ല എന്ന തീർച്ച്. മാത്രമോ ? ഉന്മാദം ബാധിക്കാതെ ലോകത്തിൽ അദ്ദേഹം ഒരുവനേ ഉള്ളു; ബാക്കി സമസ്തലോകത്തിനും ഉന്മാദമാണ്. ആരാണീ മഹാപുരുഷൻ ? നരേന്ദ്രനോടും മററു പല ശിഷ്യരോടും അദ്ദേഹം പല തവണ പറഞ്ഞിട്ടുണ്ട് താൻ അവതാരപുരുഷനാണ് എന്ന്. പക്ഷെ, അതങ്ങനെയങ്ങ് സ്വീകരിക്കാൻ സാധിക്കുന്നില്ല. ഈശ്വരൻ മനുഷ്യനായി വരുകയോ ? ഈശ്വരനു രോഗം ബാധിക്കുകയോ ? സംശയം തീരുന്നില്ല. അവസാനസമയത്തും സംശയം. നരേന്ദ്രന്റെ സംശയം നിശ്ശേഷം നീക്കാനുള്ള ഉത്തരമാണ് ശ്രീരാമകൃഷ്ണൻ ശിഷ്യന് ഈ അന്ത്യനിമിഷത്തിൽ നല്കിയത്. നരേന്ദ്രൻ സംശയിച്ചതും പരീക്ഷിച്ചതും ലോകത്തിനു വലിയ ഉപകാരമായി; എന്തെന്നാൽ, എതിർത്തു തോററു വിശ്വസിക്കാൻ നിർബ്ബദ്ധരായവരുടെ സാക്ഷ്യമാണ് പിൻഗാമികൾക്കു വിശ്വാസം നല്കുന്ന പ്രമാണം. കണ്ടതും കേട്ടതും അപ്പാടെ വിശ്വസിക്കുന്ന ശിഷ്യന്മാരുടെ അഭിപ്രായങ്ങൾ സംശയാലുക്കളിൽ വിശ്വാസം ജനിപ്പിക്കാൻ സമർത്ഥങ്ങളല്ല. ഒരിക്കൽ വിശ്വാസം ജനിച്ചുകഴിഞ്ഞാൽ അവരും ശരിയായ മാർഗ്ഗദർശികളാണെന്നു മനസ്സിലാകുമെന്നതു ശരിതന്നെ.

നരേന്ദ്രനാദ്യം കിറുക്കനെന്നു കരുതിയിരുന്ന ആളെ അവസാനം കണ്ടതെങ്ങനെയാണ്? 'അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ,' അവതാരവരിഷ്ഠനായിട്ട്. ആ കാഴ്ച കിട്ടാൻ ഗുരുവിന്റെ ആ അവസാനത്തെ അരുളപ്പാട് വളരെയേറെ സഹായിച്ചിട്ടുണ്ട്. നമുക്ക് ആ ഉത്തരത്തിന്റെ അർത്ഥം ഒന്നു മനസ്സിലാക്കാൻ ശ്രമിക്കാം. 'ഞാൻ അവതാരമാണ്, പക്ഷെ വേദാന്തത്തിന്റെ അർത്ഥത്തിലല്ല,' എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞു. എന്താ അങ്ങനെ പറയാൻ ? വേദാന്തത്തിന്റെ നിലപാടിൽ ബ്രഹ്മം ഒന്നൊഴിച്ച് ബാക്കിയൊക്കെ മിഥ്യയാണ്. അപ്പോൾ അവതാരത്തിന് സ്ഥാനമില്ല. അവതാരമെന്ന് പറയപ്പെടുന്നവരും സാധാരണജീവന്മാരും ഒരുപോലെയാവും. ആ അർത്ഥത്തിലല്ല താൻ അവതാരമാണ് എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞത്. പിന്നെയോ, സർവ്വേശ്വരന്റെ സത്യവും സവിശേഷവുമായ ഒരാവിർഭാവമാണ് താൻ എന്നത്രെ. അതിന് ആദ്യത്തെ തെളിവുതന്നെ, ശ്രീരാമകൃഷ്ണൻ ഒരു ശാസ്ത്രവും, അധ്യാത്മശാസ്ത്രമെന്നല്ല സാധാരണവിദ്യപോലും അഭ്യസിച്ചിട്ടല്ല തന്റെ അനുഭൂതികൾ നേടിയത് എന്നതത്രെ. ബന്ധമോചനം ആഗ്രഹിക്കുന്ന സാധാരണജീവൻ ഗുരുവിനെ സമീപിച്ച് ശാസ്ത്രശ്രവണവും മനനനിദിധ്യാസനങ്ങളും ചെയ്ത് മുക്തി നേടുന്നു. അവന് പ്രമാണം വേദശിരസ്സായ ഉപനിഷത്തുകളാകുന്നു. ശ്രീരാമകൃഷ്ണന് പരമപ്രമാണം ശ്രുതിയല്ല, തന്റെ അനുഭൂതിയാണ്. എന്നു മാത്രമല്ല, ശ്രുതികൾ പ്രമാണങ്ങളാകുന്നത് ശ്രീരാമകൃഷ്ണനെപ്പോലെയുള്ളവരുടെ അനുഭവങ്ങൾകൊണ്ടാണുതാനും. വേദം ഈശ്വരവാക്യം. ഈശ്വരനു വേദം പഠിച്ചിട്ടു വേണ്ടല്ലോ തന്നെ അറിയാൻ. യാതൊരു ശാസ്ത്രത്തെയും ആശ്രയിക്കാതെ ശ്രീരാമകൃഷ്ണൻ സത്യദർശനം സാധിച്ചു എന്നതുതന്നെ അദ്ദേഹം ഒരവതാരപുരുഷനാകുന്നു എന്നതിനു ഒരു പ്രബലമായ തെളിവാണ്. എന്നാൽ കുശാഗ്രബുദ്ധിയായ നരേന്ദ്രന് സംശയം ജനിക്കാനെന്തു കാരണം ? ഈശ്വരൻ സ്വയം കനിഞ്ഞ് വെളിപ്പെട്ട് വെളിച്ചം നല്കിയാലേ ജീവന് ഈശ്വരതത്ത്വം ബോധിക്കാൻ കഴിയൂ. പൂർണ്ണാവതാരമായ ശ്രീകൃഷ്ണന്റെ സന്തതസഹചാരിയായ അർജ്ജുനന്റെ നിലയും ഭഗവാൻ ഹൃദയത്തിൽ വാണു ജ്ഞാനദീപം പൊഴിക്കുന്നതു വരെ —

> തേഷാമേവാനുകമ്പാർത്ഥ-
> മഹമജ്ഞാനജം തമഃ
> നാശയാമ്യാത്മഭാവസ്ഥോ
> ജ്ഞാനദീപേന ഭാസ്വതാ. ഗീ. 10. 11.

ഇതിൽനിന്നും ഭിന്നമായിരുന്നില്ല. ജ്ഞാനദീപം പ്രകാശിച്ചപ്പോൾ അർജ്ജുനൻ പറഞ്ഞു:

> പരം ബ്രഹ്മ പരം ധാമ പവിത്രം പരമം ഭവാൻ
> പുരുഷം ശാശ്വതം ദിവ്യം ആദിദേവമജം വിഭും
> ആഹുസ്ത്വാമൃഷയഃ സർവ്വേ ദേവർഷിർനാരദസ്തഥാ
> അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ
> [ബ്രവീഷി മേ.
> സർവ്വമേതദൃതം മന്യേ യന്മാം വദസി കേശവ,
> ന ഹി തേ ഭഗവൻ വ്യക്തിം വിദുർദേവാ ന
> [ദാനവാഃ.
> (10, 13, 14)

'നാരദാദികളും അങ്ങും അരുളുന്നു അവിടുന്നു് പരബ്രഹ്മമാണെന്നു്. അതൊക്കെ സത്യമെന്നു ഞാൻകരുതുന്നു. അങ്ങയുടെ സ്വരൂപത്തെ ദേവന്മാർക്കോ ദാനവന്മാർക്കോ അറിഞ്ഞുകൂടാ.' അവതാരപുരുഷന്മാരെ അവരുടെ സമകാലീനരിൽ വളരെ കുറച്ചുപേർ മാത്രമേ ശരിയായി അറിഞ്ഞിരുന്നുള്ളു.

ധർമ്മസ്ഥാപനമാണു് അവതാരങ്ങളുടെയെല്ലാം പൊതുവായ ലക്ഷ്യം. അതുതന്നെയാണു് ശിഷ്ടരക്ഷണം. ശിഷ്ടരക്ഷണത്തിനുവേണ്ടി വരുന്ന ഒരു നടപടിയാണു് ദുഷ്ടദമനം. ദുഷ്ടസംഹാരം സംഹാരത്തിനുവേണ്ടിയല്ല, ശിഷ്ടരക്ഷണത്തിനുവേണ്ടിയത്രെ. ജനങ്ങളിൽ ധർമ്മനിഷ്ഠ വളർന്നാൽ ശിഷ്ടരക്ഷണം താനേ നടന്നുകൊള്ളും. ധർമ്മഗ്ലാനിയും അധർമ്മവൃദ്ധിയും ഏറെക്കുറെ എല്ലാക്കാലത്തും നടന്നുകൊണ്ടിരിക്കും. പലപ്പൊഴും മഹാപുരുഷന്മാരാരെങ്കിലും ആവിർഭവിച്ചു ധർമ്മത്തിനു് ഉത്തേജനം നൽകും. സാധാരണ മഹാപുരുഷന്മാരെക്കൊണ്ടൊന്നും ഉജ്ജീവിപ്പിക്കാൻ വയ്യാത്തത്ര ക്ഷയം ധർമ്മത്തിനു് ഏൽപ്പെടുമ്പോഴാണു് അവതാരപുരുഷന്മാർ ആവിർഭവിക്കുന്നതു്. ത്രേതായുഗത്തിലാണു് രാമാവതാരം. സത്യനിഷ്ഠയാണു് രാമാവതാരത്തിന്റെ സവിശേഷത. രാമനു് രണ്ടു വാക്കില്ല എന്നു രാമൻതന്നെ പറയുന്നുണ്ടു്.

ലക്ഷ്മീശ്ചന്ദ്രാദപേയാദ് വാ
ഹിമവാൻ വാ ഹിമം ത്യജേത്
അതീയാത് സാഗരോ വേലാം
ന പ്രതിജ്ഞാമഹം പിതുഃ. (അയോദ്ധ്യ. 112_18.)

'ചന്ദ്രന്റെ കാന്തിയൊക്കെ പോയേയ്ക്കാം, ഹിമാലയം ഹിമശൂന്യമായി മാറിയെന്നു വരാം. കടൽ കരകവിഞ്ഞു് പാഞ്ഞെന്നും വരാം. ഇതൊക്കെ സംഭവിച്ചാലും ഞാനെന്റെ അച്ഛന്റെ പ്രതിജ്ഞയെ ഉല്ലംഘിക്കുകയില്ല,' എന്നരുളി രാമൻ ഭരതനോടു്.

കള്ളക്കേസിൽ സാക്ഷിപറയാൻ കൂട്ടാക്കാതെ നാടും വീടും ഉപേക്ഷിച്ചു പോന്ന ക്ഷുദിരാമന്റെ പുത്രനാണു് ശ്രീരാമകൃഷ്ണൻ. ജ്ഞാനവും അജ്ഞാനവും നന്മയും തിന്മയും പുണ്യവും പാപവും അമ്മയ്ക്കു് സമർപ്പിച്ചു് ശുദ്ധഭക്തിക്കായി പ്രാർത്ഥിച്ചപ്പോഴും അദ്ദേഹം സത്യം മാത്രം അമ്മയ്ക്കു് സമർപ്പിച്ചില്ല. ''ഈ സംഗതികളൊക്കെ പറഞ്ഞപ്പോഴും ഇക്കഥ പറയാൻ എനിക്കു കഴിഞ്ഞില്ല: 'അമ്മേ ഇതാ എടുത്തോളൂ അവിടുത്തെ സത്യം, ഇതാ എടുത്തോളൂ അവിടുത്തെ അസത്യം,' എന്നു്. സർവ്വവും അമ്മയ്ക്കു സമർപ്പിക്കാൻ കഴിഞ്ഞു, പക്ഷേ സത്യം അമ്മയ്ക്കു കൊടുക്കാൻ എനിക്കു കഴിഞ്ഞില്ല.'' സത്യമൂർത്തിയായിരുന്നു ശ്രീരാമകൃഷ്ണൻ.

ശ്രീകൃഷ്ണന്റെ ഉപദേശങ്ങളിൽ മുഖ്യമായതു് ഗീതയാണല്ലോ. അതിൽ തന്നെക്കുറിച്ചു ഭഗവാൻ അരുളുന്നു.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

'സർവ്വേശ്വരനായ എന്റെ പരംഭാവത്തെ അറിവില്ലാത്ത മൂഢന്മാർ എന്നെ നിന്ദിക്കുന്നു!' ശ്രീരാമനു തന്റെ ഐശ്വരഭാവം വെളിവാക്കാൻ വലിയ മടിയായിരുന്നു. എന്നാൽ ശ്രീകൃഷ്ണൻ നേരെമറിച്ചാണു്. അദ്ദേഹം തന്റെ പരംഭാവത്തെ സർവ്വദാ പ്രകടമാക്കിയിരുന്നു. ശ്രീരാമകൃഷ്ണൻ തന്നിൽ ജഗദംബികയെ അല്ലാതെ തന്നെ കാണാറില്ല. സമാധിനിലയിൽനിന്നും താഴോട്ടു വരാനായിരുന്നു ശ്രീരാമകൃഷ്ണനു പ്രയാസം.

ശ്രീരാമൻ തന്റെ മാതൃകാജീവിതംകൊണ്ടും ശ്രീകൃഷ്ണൻ തന്റെ ഉപദേശങ്ങൾകൊണ്ടും ധർമ്മസ്ഥാപനം നടത്തി. ജീവിതമാതൃകകൊണ്ടും ഉപദേശവാണികൾകൊണ്ടും ശ്രീരാമകൃഷ്ണൻ ധർമ്മസംസ്ഥാപനം സാധിച്ചു. രാമനും കൃഷ്ണനും ക്ഷത്രിയവംശത്തിൽ പിറന്നു: അവർ ദുഷ്ടന്മാരെ ഹിംസിച്ചു. ബ്രാഹ്മണനായി ജനിച്ച ശ്രീരാമകൃഷ്ണൻ ദുഷ്ടന്മാരെ ശിഷ്ടന്മാരായി മാററി അവരെ രക്ഷിച്ചു. അഹിംസയുടെ മാർഗ്ഗമാണു് ശ്രീരാമകൃഷ്ണൻ സ്വീകരിച്ചതു്. രാമനും കൃഷ്ണനും ഗൃഹസ്ഥന്മാരായിരുന്നു. ശ്രീരാമകൃഷ്ണൻ ഗൃഹസ്ഥനും അതേസമയം സന്ന്യാസിയുമായിരുന്നു.

ബുദ്ധൻ അഹിംസ, പ്രാണികളെ ദ്രോഹിക്കാതിരിക്കൽ, ഉപദേശിച്ചു. പ്രാണികളെ ശിവരൂപേണ കണ്ടു, സേവിക്കാൻ ഉപദേശിച്ചു ശ്രീരാമകൃഷ്ണൻ. യേശുക്രിസ്തു മാനവരാശിയുടെ പാപഭാരം ഏറെറടുത്തു് കുരിശിൽ മരണം വരിച്ചു. പാപതപ്തന്മാരുടെ പാപം ഏറെറടുത്തു് അർബ്ബുദഗ്രസ്തനായി ശരീരം ഉപേക്ഷിച്ചു ശ്രീരാമകൃഷ്ണൻ.

ശ്രീരാമൻെറ സത്യനിഷ്ഠയും ശ്രീകൃഷ്ണൻെറ ആത്മനിഷ്ഠയും ബുദ്ധൻെറ അഹിംസയും ക്രിസ്തുദേവൻെറ ദയാവായ്പും നമുക്കു് ശ്രീരാമകൃഷ്ണനിൽ ഒന്നിച്ചു മേളിക്കുന്നതു് കാണാം. ഇവ കൂടാതെ, ശ്രീരാമകൃഷ്ണാവതാരത്തിൻെറ സവിശേഷോദ്ദേശം എന്തായിരുന്നു ?

അവതാരപുരുഷന്മാരിൽ ബുദ്ധനൊഴിച്ചു് മററാരുടേയും സിദ്ധപദമല്ലാതെ സാധകപദം നമുക്കു ലഭിക്കുന്നില്ല. അവതാരങ്ങൾ ജന്മനാ തന്നെ പൂർണ്ണരല്ലേ ? അവക്കു് പിന്നെ സാധനയെന്തിനു് ? സാധന അപൂർണ്ണതയുടെ അടയാളമല്ലേ ? ശ്രീരാമകൃഷ്ണനെ സംബന്ധിച്ചു്, അല്ല. ജന്മനാ പൂർണ്ണനായിരുന്നു എന്ന സത്യം, മററാരുടേയും സഹായം കൂടാതെ, ശാസ്ത്രത്തിൻെറ പോലും സഹായമില്ലാതെ, അദ്ദേഹം ദേവീദശ്നം സാധിച്ചതിൽനിന്നും വ്യക്തമാണു്. അദ്ദേഹത്തിൻെറ സാധനയെന്തിനുവേണ്ടിയായിരുന്നു? പ്രത്യക്ഷത്തിലും യുക്തിയിലും മാത്രം വിശ്വസിക്കുന്ന ആധുനികലോകത്തിനു്, അവക്കു മനസ്സിലാകുന്ന ഭാഷയിൽ ധർമ്മോപദേശം ചെയ്യാൻവേണ്ടിയാണു് ശ്രീരാമകൃഷ്ണൻ സാധനകൾ അനുഷ്ഠിച്ചതു്. അദ്ദേഹത്തെ ഒരു സാധകാവതാരപുരുഷൻ, അധ്യാത്മസാധനകൾ അനുഷ്ഠിച്ചു കാണിക്കാൻ ജന്മമെടുത്ത അവതാരപുരുഷൻ, എന്നുതന്നെ കരുതാം. ഈ അധ്യാത്മസാധനയാണു് ഇതരാവതാരങ്ങളെ അപേക്ഷിച്ചു് ശ്രീരാമകൃഷ്ണാവതാരത്തിൻെറ സവിശേഷത. ശാസ്ത്രങ്ങളെ സത്യമാക്കിത്തീക്കുക എന്നതും അവതാരപുരുഷന്മാർ ചെയ്യുന്ന ഒരു കൃത്യമാണു്. 'ഭവതു നിശ്ചയദാർഢ്യാദൂർധ്വം ശാസ്ത്രരക്ഷണം.' എന്നു നാരദവാക്യമുണ്ടു്. തനിക്കു് ആത്മലാഭം ഉണ്ടായതിനുശേഷവും ശാസ്ത്രങ്ങളെ രക്ഷിക്കണം. എങ്ങനെയാണു് ശാസ്ത്രങ്ങളെ രക്ഷിക്കുന്നതു് ? അവയുടെ അനുശാസനങ്ങളെ സ്വയം അനുസരിച്ചു കാണിച്ചു കൊടുക്കുന്നതുകൊണ്ടു്. അവതാരപുരുഷന്മാർ പൊയ്ക്കഴിഞ്ഞാൽ പിൻതലമുറയ്ക്കു് ആശ്രയം ശാസ്ത്രങ്ങളാണല്ലോ. അതിനാൽ അവയുടെ സത്യതയും നിത്യതയും ഓരോ അവതാരപുരുഷനും പുനഃസ്ഥാപിക്കാറുണ്ടു്. അതിന്നുവേണ്ടിയാണു് ശ്രീരാമകൃഷ്ണൻ പിന്നീടു് പല ആചാര്യന്മാരെ സ്വീകരിച്ചതും അവരുടെ ഉപദേശപ്രകാരമുള്ള സാധനകൾ അനുഷ്ഠിച്ചതും. 'സച്ഛാസ്ത്രീകുവ്വന്തി ശാസ്ത്രാണി,' അവർ ശാസ്ത്രങ്ങളുടെ സത്യതയ്ക്കു സാക്ഷികളാണു്. ഇപ്പോൾ ബാങ്കിൽ ചെക്കുമാറി പണം കിട്ടണമെങ്കിൽ തൻെറ കൈയ്യൊപ്പു വേണം എന്നു ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. അയായതു്, പൂവ്വാചാര്യന്മാരും അവതാരങ്ങളും ശാസ്ത്രങ്ങളും ഉപദേശിച്ചിട്ടുള്ളതു് സത്യമെന്നു സാക്ഷ്യം വഹിക്കാൻ വന്ന ആളാണു് താൻ എന്നു്. വിക്ടോറിയയുടെ കാലത്തെ മോഹർ അല്ല ഇപ്പോൾ നടപ്പുള്ള നാണയം എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ടു്. മോഹറിൻെറ സ്വർണ്ണവില നിലനില്ക്കുമെങ്കിലും അതിനിപ്പോൾ നാണയവിലയില്ല. ഇപ്പോഴത്തെ നടപ്പുനാണയം ശ്രീരാമകൃഷ്ണനാണു്. മോഹറിൻെറ സ്വർണ്ണവില നിർണ്ണയിക്കുന്നതും നടപ്പുനാണയത്തിൻെറ നിരക്കിലാണല്ലോ.

ശ്രീകൃഷ്ണാവതാരകാലത്തു്, ഹിന്ദുമതത്തിലെ വിവിധസമ്പ്രദായങ്ങളുടെ സമന്വയമേ വേണ്ടിയിരുന്നുള്ളു. ഗീതയിൽക്കൂടി ഭഗവാൻ അതു സാധിക്കുകയും ചെയ്തു. ഇപ്പോൾ പുറമേനിന്നുള്ള മതങ്ങളും ഇന്ത്യയിൽ നിലവിലുണ്ടു്. സവ്വമതങ്ങൾ തമ്മിലുള്ള സമന്വയവും സാധിക്കേണ്ടിയിരുന്നു. അതിനാൽ ശ്രീരാമകൃഷ്ണൻ ഹിന്ദുമതത്തിലെ വിഭിന്നമാർഗ്ഗങ്ങൾ മാത്രമല്ല, മഹമ്മദുമതവും ക്രിസ്തുമതവും അഭ്യസിക്കുകയും അവയിൽക്കൂടി ഈശ്വരനിൽ എത്തിച്ചേരുകയും ചെയ്തു. സ്വാനുഭവത്തിൻെറ വെളിച്ചത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു: ''യത മത് തത പഥ്.'' മതമെത്രയുണ്ടോ അത്രയും മാർഗ്ഗങ്ങൾ; ലക്ഷ്യം ഒന്നു മാത്രവും. ഇതു് വൈദികദശനത്തിൻെറ, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി,' പൊരുളൊന്നു്, പേർ പലതു് എന്ന വേദവാണിയുടെ, പുനർദശനവും പുനഃപ്രഖ്യാപനവുമാണു്.

തൻെറ അനുഭൂതികൾ ഉൾക്കൊള്ളാൻ ശ്രീരാമകൃഷ്ണൻ തെരഞ്ഞെടുത്തതു് യുക്തിവാദിയും പാശ്ചാത്യവിദ്യാസമ്പന്നനും ആദർശധീരനുമായ നരേന്ദ്രനെയാണു്. 'ഗുണാധികൈർഹി ഗൃഹീതോ അനുഷ്ഠീയമാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതി.' ഗുണസമ്പന്നൻ ധർമ്മം ഗ്രഹിക്കുകയും അനുഷ്ഠിക്കുകയും ചെയ്യുമ്പോൾ ധർമ്മം സുപ്രതിഷ്ഠമായിത്തീരും. നരേന്ദ്രൻ സ്വഗുരു

വിൻെറ സന്ദേശം, ഭാരതത്തിൻെറ ആദ്ധ്യാത്മികസന്ദേശം, ലോകത്തിനു നല്കി. അദ്വൈതം സമസ്തലോകത്തിൻേറയും സമ്പത്തായിത്തീന്നു. അദ്വൈതത്തിൻെറ പ്രായോഗികപരിപാടിയായി ജീവസേവ നടത്താൻ സ്വഗുരുവിൻെറ നാമധേയത്തിൽ വിവേകാനന്ദസ്വാമികൾ ഒരു സംഘം സ്ഥാപിച്ചു. ശ്രീരാമകൃഷ്ണൻെറ ധമ്മസമന്വയസന്ദേശം ലോകമെങ്ങും പരന്നിരിക്കുന്നു.

'അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ.' തന്നെ ശരണമടഞ്ഞവന്നു് അഭയമരുളം എന്നു് വിഭീഷണനിൽക്കൂടി ശ്രീരാമൻ പ്രതിജ്ഞ ചെയ്തു. 'എന്നെ ശരണമടയുക, നിന്നെ ഞാൻ കാത്തുകൊള്ളാം.' എന്നു് അജ്ജുനനിൽക്കൂടി ശ്രീകൃഷ്ണൻ നമ്മെയെല്ലാം മാടിവിളിക്കുന്നു. ചുമടെടുത്തു തളന്നവൻ തൻെറ അടുത്തു വന്നാൽ തളച്ച് തീത്തുകൊടുക്കും എന്നു് യേശുകൃസ്തു പ്രസ്താവിക്കുന്നു. ഞാൻ സത്യമായും പറയുന്നു, ആരെന്നെ ധ്യാനിക്കുന്നുവോ അവന്നു് എൻെറ ഐശ്വര്യം ലഭിക്കും; പിതാവിൻെറ സമ്പത്തു് പുത്രനു് ലഭിക്കുംപോലെ. ജ്ഞാനം, ഭക്തി, വിവേകം, വൈരാഗ്യം, ശാന്തി, സുഖം, പ്രേമം, സമാധി ഇവയാണു് എൻെറ ഐശ്വര്യം.' എന്നു് ശ്രീരാമകൃഷ്ണൻ അരുളുന്നു. അവതാരപുരുഷന്മാരുടെയെല്ലാം പ്രതിജ്ഞയാണിതു്.

ഈശ്വരദശനമാണു് ജീവിതലക്ഷ്യം, അതിനു് അനേകം മാഗ്ഗങ്ങളുണ്ടു്; ഏതു മാഗ്ഗവും ആത്മാത്ഥമായി അനുസരിച്ചാൽ ലക്ഷ്യപ്രാപ്തിയുണ്ടാവും. സാധകനും സിദ്ധനും സമസ്തസൃഷ്ടങ്ങളെ ഈശ്വരരൂപേണ ആരാധിക്കണം. ഇപ്രകാരം അദ്വൈതത്തിൻെറ അധുനാതനദർശകനും പ്രായോഗികാദ്വൈതത്തിൻെറ മാഗ്ഗദശകനും ധമ്മസംസ്ഥാപകനും സവ്വധമ്മസമന്വയമൂത്തിയുമായ അവതാരവരിഷ്ഠനാണു് ശ്രീരാമകൃഷ്ണദേവൻ.

ഓം സ്ഥാപകായ ച ധമ്മസ്യ
സവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ
രാമകൃഷ്ണായ തേ നമഃ.

---

# ഗീതാമാഗ്ഗപ്രവേശിക

(പത്താമദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

വിഭൂതിയോഗം എന്നാണു് ഈ പത്താമദ്ധ്യായത്തിൻെറ നാമധേയം. ചില കൈയെഴുത്തുപ്രതികളിൽ അത്ഥം കുറേക്കൂടി വ്യക്തമാക്കുന്നതിന്നായി വിഭൂതിവിസ്തരയോഗമെന്നും മഹാപുരുഷവിഭൂതിയോഗമെന്നും കുറെക്കൂടി വിപുലപ്പെടുത്തി പറഞ്ഞുകാണുന്നുണ്ടു്. വിശപ്പുള്ളവൻ ഉൾക്കൊള്ളുന്ന ഭക്ഷ്യപദാത്ഥങ്ങളെല്ലാം ഒന്നു ചേത്തു് ആഹാരം എന്നു നാം പറയുന്നു. പ്രത്യക്ഷമായ പ്രപഞ്ചം ഉൽപന്നമായ ഒരു വസ്തുവാകയാൽ ഭവമെന്നോ ഭൂതിയെന്നോ പുരാണങ്ങളിൽ പറയാറുണ്ടു്. ഈശാവാസ്യോപനിഷത്തിൽ സംഭൂതി എന്ന വാക്കു് ഈ അത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. പലേ അംശങ്ങൾ ചേന്നു് നിലനില്ക്കുന്നതായ പ്രപഞ്ചം സംയോഗജന്യമാകയാൽ സംഭൂതി എന്നു പറയപ്പെടുന്നു. സംഭവിച്ചിട്ടുള്ളതായ പ്രപഞ്ചത്തിനു് ഒരു കാരണം അന്വേഷിക്കുമ്പോൾ അതു് ഈശ്വരനാണെന്നു് ആസ്തികന്മാർ നിണ്ണയിച്ചിരിക്കുന്നു. ഈശ്വരൻതന്നെ നിമിത്തവും ഉപാദാനവുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഒരു കാര്യമാണു് ഈ സമഷ്ടിപ്രപഞ്ചം. എണ്ണമില്ലാത്ത കാര്യവസ്തുക്കളിൽ ഒന്നു മാത്രമാണു മനുഷ്യൻ. ആകയാൽ മനുഷ്യൻ സവ്പ്രപഞ്ചത്തിൻേറയും തൻേറയും ജനകനായ ഈശ്വരനെ അത്യന്തഭക്തിയോടുകൂടി പിതാവായോ മാതാവായോ കാണുന്നു. പുത്രനു പിതാവിനെ

പ്പററി ചിന്തിക്കാൻ വളരെ താല്പര്യമാണ്. അറിവുള്ള മനുഷ്യൻ അതുപോലെ ലോകപിതാവിനെ അധികമധികം പ്രീതിയോടുകൂടി ധ്യാനിക്കാൻ ഇഷ്ടപ്പെടുന്നു. സൃഷ്ടിക്കപ്പെട്ട മനുഷ്യന്നു സ്രഷ്ടാവായ ഈശ്വരനെപ്പററിയുള്ള പൂർണ്ണബോധം പെട്ടെന്നു് ഉളവാകുന്നതല്ല. എത്രയും ധ്യാനിക്കുന്നുവോ ഈശ്വരതത്ത്വം അത്രയുമധികം പ്രകാശിക്കുന്നു. അതുകൊണ്ടു് കാരണഭൂതനായ ഈശ്വരൻ സദാ ജീവന്റെ ധ്യാനം അർഹിക്കുന്നു. ഇതാണു ജീവനും ഈശ്വരനും തമ്മിലുള്ള ഭക്തിരൂപമായ സംബന്ധം.

നടുവിലത്തെ ഈ ഉപാസനാകാണ്ഡത്തിൽ ഭക്തിയെ പുഷ്ടിപ്പെടുത്തുന്നതിനുള്ള ഉപായങ്ങളാണു വിസ്തരിക്കുന്നതെന്നു നേരത്തെ നിർദ്ദേശിച്ചിട്ടുണ്ടു്. തന്നേക്കാൾ മഹത്ത്വമുള്ളവരിലുള്ള അനുരാഗമാണു ഭക്തി. ജഡരൂപമായ പ്രപഞ്ചത്തിലുള്ള സാധാരണ രീതിയിൽ കാണുന്ന പ്രീതി ഈശ്വരഭക്തിയുടെ ഒരു ദൂരത്തിലുള്ള ഛായമാത്രമാണു്. പ്രത്യക്ഷപ്രപഞ്ചത്തിൽ കാണുന്ന വസ്തുക്കളുടെ വിലയിൽ താരതമ്യം ഓരോ മനുഷ്യർക്കും അനുഭവമാണു്. ലോകരുടെ രുചി അത്യന്തം ഭിന്നമാണെന്നു പരക്കെ അനുഭവമാണു്. ഓരോരുത്തരുടെയും വാസനപോലെ ഓരോ വസ്തുക്കൾ ശ്രേഷ്ഠമായി കാണപ്പെടും.

പ്രപഞ്ചത്തെ മുഴുവൻ ഈശ്വരന്റെ ഐശ്വര്യം അല്ലെങ്കിൽ ഭൂതിയാണെന്നു് അല്പം മുമ്പു് നിർദ്ദേശിച്ചു. ഉദാഹരണമായി വിശപ്പുള്ള ഒരുവൻ ഭക്ഷിക്കുന്നതെല്ലാം ആഹാരം ആണെന്നും പറഞ്ഞു. ആഹാരത്തെപ്പററിപ്പറയുമ്പോൾ വിഭവങ്ങളോടുകൂടിയ സദ്യയും ക്ഷുധാപരിഹാരത്തിനുള്ള നീരസഭോജനവും എല്ലാവർക്കും തിരിച്ചറിയാം. സദ്യയെപ്പററി ഓർക്കുമ്പോൾ വിഭവങ്ങളുടെ ചിന്തയാണു് ആദ്യം മനസ്സിൽ വരുക. ഓരോ വിഭവങ്ങളെപ്പററി ചിന്തിക്കുന്നവന്നു് അതുമൂലം സദ്യയിൽ രുചി വളരുന്നു. പ്രപഞ്ചകാരണമായ ഈശ്വരന്റെ വിഭവങ്ങളെയാണു് വിഭൂതി എന്നു പറയുന്നതു്. പ്രധാനപ്പെട്ട വിഭവങ്ങളെ ഓരോന്നായി ചിന്തിക്കുന്നതു് വിഭവസമഷ്ടിയിലുള്ള ആദരവും പ്രീതിയും വർദ്ധിപ്പിക്കുന്നു. പരമപുരുഷന്റെ പ്രധാനപ്പെട്ട കുറെ വിഭൂതികളെയാണു് ഇവിടെ വർണ്ണിക്കുന്നതു്. സർവ്വപ്രപഞ്ചത്തിന്റെയും കാരണഭൂതനായ പരമപുരുഷൻ ത്രിലോകീഗൃഹസ്ഥനാണു്. ഒരു മഹാധനികന്റെ വീട്ടിൽ പോയാൽ അദ്ദേഹത്തിന്റെ വിശാലമായ ഭവനം, അതിന്റെ മുമ്പിൽ പരിശുദ്ധജലം നിറഞ്ഞ കുളം, അതിലും പരിസരത്തിലും വളരുന്ന ആകർഷകമായ പുഷ്പങ്ങൾ, സ്ഥാവരജംഗമസമ്പത്തി, കൃഷിസ്ഥലവും പശുക്കളും, ഫലപുഷ്പസമൃദ്ധങ്ങളായ വൃക്ഷങ്ങൾ, ഇവയെല്ലാമാണു് നാം അദ്ദേഹത്തിന്റെ വിഭവങ്ങളായി കാണുക. വിഭവങ്ങളുടെ ആകർഷകതയാണു് നമ്മെ അവയുടെ ഉടമസ്ഥനിലേയ്ക്കു് ആകർഷിക്കുന്നതു്. ഓരോ വിഭവങ്ങളും കണ്ടുകണ്ടു് ആകൃഷ്ടരായ കാഴ്ചക്കാർ വിഭവങ്ങളിലോരോന്നിലും പ്രഭുവിന്റെ മഹത്ത്വം ദർശിക്കുകയും അദ്ദേഹത്തിലേയ്ക്കു പൂർവ്വാധികം ആകൃഷ്ടരായിത്തീരുകയും ചെയ്യുന്നു. അതേ പ്രകാരം വിഭൂതികളെപ്പററി ആലോചിക്കുന്നതുകൊണ്ടു് ഈശ്വരഭക്തി വളരുന്നു. ഈ വാസ്തവംവെളിപ്പെടുത്തുന്നതിനായി ശ്രീഭഗവാൻ അർജ്ജുനനോടു പറയുന്നു: ''അല്ലയോ ധൈര്യശാലിയായ അർജ്ജുന, എന്റെ അതിശോഭനമായ ഉപദേശവാക്യങ്ങളെ നീ ഇനിയും ശ്രവിക്കുക. ഇതുവരെ പറഞ്ഞതു് കേട്ടതിന്റെ ഫലമായി നിനക്കു് എന്നോടുള്ള ഭക്തിരൂപമായ പ്രീതി വളർന്നുകൊണ്ടിരിക്കുന്നു എന്നു് കണ്ടിട്ടു് നിനക്കു ഹിതം ഉണ്ടാകണമെന്നു ഞാൻ വളരെ ആഗ്രഹിക്കുന്നു. അതുകൊണ്ടാണു് ഈ വിഷയം ഇനിയും വിസ്തരിക്കുവാൻ പോകുന്നതു്. എന്റെ ഐശ്വര്യം പൂർണ്ണമായി ദേവന്മാരോ മഹർഷികളോ അറിയുന്നില്ല. ഏതുപ്രകാരത്തിൽ നോക്കിയാലും ഞാൻ ദേവന്മാർക്കും മഹർഷികൾക്കും കാരണഭൂതനാണു്. ദേവന്മാരുടെ ജനകനായ പിതാവാണു ഞാൻ. അപ്പോൾ എങ്ങനെയാണു് അവർക്കു മുമ്പേതന്നെയുള്ള എന്നെപ്പററി അറിവുണ്ടാവുക ? അതുപോലെതന്നെ മഹർഷികൾ ഉണ്ടായിത്തീർന്നതും ഞാൻ അവരിൽ അപ്രകാരമുള്ള ബുദ്ധിവൃത്തി ഉളവാക്കിയതിന്റെ ഫലമായിട്ടാണു്. അതുകൊണ്ടു് എന്റെ പ്രസാദം കൂടാതെ എന്നെ ഉപജീവിക്കുന്നവർ എത്തു വിധമാണു് എന്നെപ്പററി നേരെ അറിയുക ? എങ്കിലും എന്റെ പ്രസാദംകൊണ്ടു് മോഹം നശിച്ചിട്ടുള്ള ഒരുവൻ ഈ മർത്ത്യലോകത്തിൽ സർവ്വലോകങ്ങൾക്കും

മഹേശ്വരനായ എന്നെ ജന്മരഹിതനായും ആദിവിഹീനനായും അറിയുന്നതിന്റെ ഫലമായി എല്ലാ പാപങ്ങളിൽനിന്നും വിമുക്തനായിത്തീരുന്നു.''

'ലോകമഹേശ്വരനാണ ഞാൻ' എന്നു ഭഗവാൻ സ്വയം പരിചയപ്പെടുത്തിയതു് ഇനിയും വ്യക്തമാക്കുന്നു. ''സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഭൂതങ്ങളിൽ പല തരത്തിലുള്ള അംശങ്ങൾ കാണാൻ കഴിയും. ബുദ്ധിസാമർത്ഥ്യം, ആത്മജ്ഞാനം, സാരാസാരവിവേചനത്തിനുള്ള നൈപുണ്യം, ക്ഷമ, സത്യനിഷ്ഠ, ഇന്ദ്രിയങ്ങളെ വശപ്പെടുത്തുവാനുള്ള ശക്തി, മനസ്സിനെ സ്വാധീനത്തിൽവെയ്ക്കുന്നതിനുള്ള നൈപുണ്യം, സുഖം, ദുഃഖം, സമൃദ്ധി, ഇല്ലായ്മ, ഭയം, നിർഭയത, അഹിംസ, രാഗദ്വേഷാദി ശൂന്യമായ സമത്വം, ഈശ്വരാനുഗ്രഹംകൊണ്ടു ലഭിച്ചതിൽ സന്തോഷം, തപസ്സ്, ദാനസാമർത്ഥ്യം, യശസ്സ്, അപകീർത്തി മുതലായവ എല്ലാം എന്നിൽനിന്നുതന്നെ ഉണ്ടായിട്ടുള്ളവയാണ്. പ്രത്യഗ്രൂപിയായ പരമാത്മാവുതന്നെയാണ് സർവ്വസാക്ഷിയായിരുന്നുകൊണ്ടു് വിരുദ്ധങ്ങളായ ഭാവങ്ങളെയെല്ലാം ഉളവാക്കുന്നതെന്നു സാരം. ഇതുപോലെതന്നെ മഹർഷിമാർ ഏഴുപേരും, അവർക്കു മുമ്പേ ഉണ്ടായ സനകൻ, സനന്ദനൻ, സനാതനൻ, സനത്കുമാരൻ എന്നീ പേരുകാരായ നാലു് ഋഷികളും ലോകരക്ഷാകർത്താക്കളായ മനുക്കളും എന്റെ പ്രഭാവംകൊണ്ടു്, മനഃസങ്കല്പിതംമാത്രംകൊണ്ടു്, സംജാതരായിട്ടുള്ളവരാണ്. അവരിൽനിന്നുമാണ് ഇതരപ്രജകളും ഇച്ഛാജ്ഞാനക്രിയാസമ്പന്നരായ ലോകത്തിലുള്ള മററുള്ളവരും ജാതന്മാരായിട്ടുള്ളതു്. ഇതെല്ലാം എന്റെ വിഭൂതിയാണ്. എന്റെതന്നെ യോഗൈശ്വര്യമാണ്. ഇതിന്റെ എല്ലാം തത്ത്വം ഗ്രഹിക്കുമ്പോൾ ഒരുവൻ സംശയരഹിതമായ യോഗത്തിൽ നിലകൊള്ളും. ഇതിൽ സംശയമില്ല.

ഭക്തിഭാവം നിറഞ്ഞിട്ടുള്ള ബുദ്ധിമാന്മാർ സർവ്വത്തിന്റെയും ഉറവിടം ഞാനാണെന്നും സർവ്വവും എന്നിൽനിന്നും പ്രവർത്തിതമെന്നും നിരന്തരം ചിന്തിച്ചുകൊണ്ടു് ഭജനം ചെയ്യുന്നവരായി എന്നെ ഭജിക്കുന്നു. അപ്രകാരമുള്ള ദേവതുല്യന്മാർ എപ്പോഴും എന്നിൽത്തന്നെ ഉള്ളം ഉറപ്പിച്ചു്, പ്രാണനെ എന്നിൽ സമപ്പിച്ചു്, ശ്രുത്യാദി പ്രമാണങ്ങളെയും അവയ്ക്കനുകൂലങ്ങളായ ന്യായങ്ങളെയുംകൊണ്ടു് പരസ്പരം തത്ത്വബോധം ഉണ്ടാക്കിക്കൊണ്ടും, അവയെപ്പററിത്തന്നെ നിരന്തരം സംവാദം ചെയ്തുകൊണ്ടും, ഇടവിടാതെ തൃപ്തിപ്പെടുകയും നിർവൃതി അടയുകയും ചെയ്യുന്നു. അങ്ങനെ എന്നിൽ നിശ്ചിതമായ ആസക്തിയുള്ളവരും പ്രീതിയോടുകൂടി എന്നെത്തന്നെ ഭജിക്കുന്നവരും ആയിട്ടുള്ളവർക്കു് ഞാൻ ജ്ഞാനരൂപമായ ഉപായം ഉപദേശിച്ചു കൊടുക്കുന്നു. അതിന്റെ ഫലമായി അവർ എന്നെ പ്രാപിക്കുന്നു. എന്നുമാത്രമല്ല അവരിൽ എനിക്കുള്ള അനുകമ്പകൊണ്ടു് ഞാൻ അവരുടെ ബുദ്ധിവൃത്തികളിൽ നില എടുത്തുകൊണ്ടു് എന്റെ സ്വരൂപമായ ജ്ഞാനംതന്നെ അവരുടെ ആത്മസ്വരൂപമായ ജ്ഞാനം ആക്കി അവരുടെ അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്നു.''

അർജ്ജുനൻ ചോദിക്കുന്നു: ''ഹേ കേശവ, അങ്ങു് പരബ്രഹ്മമാണെന്നും എല്ലാററിലും മേലെയുള്ള ആശ്രയമാണെന്നും അങ്ങയെക്കാൾ പവിത്രമായി മറെറാന്നുമില്ലെന്നും അങ്ങുതന്നെയാണ് ഒരു കാലവും ഊനം ഇല്ലാതെ നിൽക്കുന്ന അപ്രാകൃതപുരുഷനെന്നും ജന്മരഹിതനെന്നും സർവ്വവ്യാപകനെന്നും എല്ലാ ദേവന്മാർക്കും മുമ്പുള്ളവനെന്നും മററു എല്ലാ ഋഷികളും ദേവർഷിയായ നാരദനും അസിതദേവലനും വ്യാസമഹർഷിയും പറയുന്നു. അവിടുന്നുതന്നെയും ഇതുതന്നെ ഈ അവസരത്തിൽ എന്നോടു പറയുകയും ചെയ്യുന്നു. അതുകൊണ്ടു് അങ്ങയുടെ ഐശ്വര്യത്തെപ്പററിയുള്ള സംശയം ഒന്നും എനിക്കില്ല. അങ്ങു പറയുന്നതെല്ലാം സത്യംതന്നെയെന്നാണ് എന്റെ ബോദ്ധ്യം. എന്നിലുള്ള അനുഗ്രഹംകൊണ്ടു് അങ്ങു് ഈ വിധം എനിക്കു് അഭിവ്യക്തനായിരിക്കുന്നു. ദേവന്മാരും ദാനവന്മാരും അങ്ങയുടെ ഈ രൂപം അറിയുന്നവരല്ല. ഹേ പുരുഷോത്തമ, ഹേ ഭൂതസംരക്ഷക, ഹേ സർവ്വഭൂതസ്വാമിൻ, ഹേ ദേവദേവ, ഹേ ലോകനാഥ, അങ്ങു് മറെറാരു ഉപകരണമില്ലാതെ സ്വയം അങ്ങയെത്തന്നെ അറിയുന്നു.''

ഇവിടെ പല പദങ്ങളെക്കൊണ്ടു് ഭഗവാനെ സംബോധന ചെയ്തിട്ടുള്ളതു് അത്യധികമായ ആദരവിനെയാണ സൂചിപ്പിക്കുന്നതു്. അറിവ്

രണ്ടു പ്രകാരത്തിലുണ്ടു്. അതിനു സ്വരൂപ ചൈതന്യമെന്നും വൃത്തിചൈതന്യമെന്നും പറയുന്നു. ആദ്യത്തേതു് രണ്ടാമത്തേതിന്റെ മൂലമാണു്. തീപ്പെട്ടി കടലാസ്സിൽ വെച്ചാൽ കടലാസു് എരിയുകയില്ല. ഉരച്ച കോൽ വെച്ചാൽ എരിയും. അഗ്നി നിൎമ്മിക്കാനുള്ള ശക്തി തീപ്പെട്ടിക്കോലിനുണ്ടു്. പക്ഷേ ആ ശക്തി മററു വസ്തുവിനെ എരിക്കുകയില്ല. ആവിർഭൂതരൂപത്തിലേ അതു് എരിക്കുകയുള്ളൂ. സാധാരണയായുള്ള നമ്മുടെ അറിവു് വൃത്തിജ്ഞാനമാണു്. മനസ്സു് ഇന്ദ്രിയങ്ങളിൽക്കൂടി ബാഹ്യവിഷയങ്ങളിലേയ്ക്കു് ഒഴുകുമ്പോൾ അവയുടെ പരസ്പരസംബന്ധംമൂലം വൃത്തിജ്ഞാനം ഉളവാകുന്നു. ശരീരത്തിന്റെ ഉള്ളിൽ ഇരിക്കുന്ന മനസ്സിന്നു് പുറമെയുള്ള വസ്തുക്കളെപ്പററിയുള്ള അറിവുണ്ടാകുന്നതു് വൃത്തിജ്ഞാനം മൂലമാണു്. പ്രത്യക്ഷവും അനുമാനവും മററും മനോവൃത്തികളാണു്. സ്വരൂപജ്ഞാനത്തിന്റെ പ്രതിഫലനത്തോടുകൂടി മാത്രമേ വൃത്തിജ്ഞാനം ഉളവാകുന്നുള്ളൂ. ഞാൻ എന്ന അറിവു് സ്വരൂപജ്ഞാനമാണു്. ''എന്റെ അറിവു്'' എന്നു പറയുമ്പോൾ അതു് വൃത്തിജ്ഞാനമാണു്. ബാഹ്യവസ്തുക്കളെപ്പററി അറിയുന്നതു് വൃത്തിജ്ഞാനം മൂലമാണെന്നു് പറഞ്ഞു. അങ്ങനെ അറിവുണ്ടായി എന്നു് അറിയുന്നതു് സ്വരൂപജ്ഞാനം മൂലമാണു്. സ്വരൂപജ്ഞാനം അറിയുന്നതിനു് വേറെ ഒരു ഉപകരണമില്ല. പ്രകാശിക്കുന്ന ദീപം കാണുന്നതിനു മറെറാരു ദീപത്തിന്റെ ആവശ്യകതയില്ല, ദീപം ഒഴിച്ചുള്ള ബാക്കിവസ്തുക്കളെക്കാണുന്നതിന്നു് ദീപം ആവശ്യകമാണെന്നിരുന്നാലും. ദീപത്തെ പ്രകാശിപ്പിക്കുന്നതു് ദീപം തന്നെയാണെന്നു പറയുമ്പോൾ ദീപം സ്വപ്രകാശകമാണെന്നു തെളിയുന്നു. കണ്ണുകൊണ്ടു് കണ്ണു കാണാൻ കഴിയുകയില്ല. ബാക്കിവസ്തുക്കളെയെല്ലാം കണ്ണുകൊണ്ടാണു കാണുന്നതു്. വിരലിന്റെ അററംകൊണ്ടു് അററം തൊടാൻ സാദ്ധ്യമല്ല. അതുപോലെ സ്വരൂപജ്ഞാനംകൊണ്ടു് സ്വരൂപജ്ഞാനത്തെത്തന്നെ അറിയാൻ സാദ്ധ്യമല്ല. എങ്കിലും സ്വരൂപജ്ഞാനംപോലെ മറെറല്ലാ അറിവിനും ആധാരമായി സ്വയംപ്രകാശമായിരിക്കുന്ന മറെറാന്നില്ല. അതുകൊണ്ടാണു് ഇവിടെ ആത്മാവു സ്വയം ആത്മാവിനെ അറിയുന്നു എന്നു് അൎജ്ജുനൻ ഭഗവാനോടു പറയുന്നതു്. ഇത്രയുംകൊണ്ടു് ആത്മാവു സ്വയംപ്രകാശമാണെന്നും മററു സൎവ്വവസ്തുക്കളും അതിന്റെ പ്രകാശത്തിൽ പ്രകാശിക്കുന്നവയാണെന്നും വ്യക്തമായി. ഏതൊന്നിനെ ആധാരമാക്കിക്കൊണ്ടാണോ മററുള്ളവ നിലകൊള്ളുന്നതു് അതിന്റെ വിഭൂതി മാത്രമാണു് അവയെല്ലാം.

അൎജ്ജുനൻ ചോദിക്കുന്നു: ''യോഗിയായ ഭഗവാനെ, അങ്ങു് അങ്ങയുടെ ഏതേതു വിഭൂതികളെക്കൊണ്ടാണു് സൎവ്വലോകവും വ്യാപിച്ചു നിലകൊള്ളുന്നതു് ? അങ്ങേയ്ക്കു സ്വന്തപ്പെട്ട ആ ദിവ്യവിഭൂതികളെ ഒട്ടൊഴിയാതെ എനിക്കു് അങ്ങു പറഞ്ഞുതരണം. സദാ സൎവ്വപ്രകാരത്തിലും ധ്യാനിച്ചു് ഞാൻ അങ്ങയെ ഏതു പ്രകാരമാണു് അറിയുക ? ഏതെല്ലാം പദാൎത്ഥങ്ങളിലാണു് മനസ്സു ബഹിർമുഖമായി പോകുമ്പോഴും അങ്ങയെപ്പററി ഞാൻ ചിന്തിക്കേണ്ടതു് ? അല്ലയോ ജനാൎദ്ദന, അങ്ങയുടെ വിഭൂതികളെക്കുറിച്ചും അങ്ങു് സൎവ്വശക്തനാണെന്നും സൎവ്വജ്ഞനാണെന്നും മററും കേട്ടിട്ടുള്ള യോഗശക്തിയെക്കുറിച്ചും എനിക്കു് ഇനിയും വിസ്തരിച്ചു പറഞ്ഞുതരേണമേ! അങ്ങയുടെ മുഖത്തു നിന്നും വരുന്ന വചനാമൃതം ശ്രവണംവഴി പാനംചെയ്യുന്ന എനിക്കു് തൃപ്തി ഉണ്ടാകുന്നില്ല.''

ശ്രീഭഗവാൻ പറയുന്നു: ''ഹേ കുരുശ്രേഷ്ഠ, കേൾക്കുവാൻ ആഗ്രഹമാണെങ്കിൽ എന്റെ ദിവ്യമായ വിഭൂതികളെപ്പററി പറഞ്ഞുതരാം. അവാന്തരവിസ്തരത്തിലേയ്ക്കു് ഇറങ്ങുന്ന പക്ഷം അവസാനമില്ല. അതുകൊണ്ടു് ഏററവും പ്രധാനമായവമാത്രമാണു് പറയാൻ പോകുന്നതു്. എന്റെ വിഭൂതികളെപ്പററി ആദ്യമായി ധരിക്കേണ്ട തത്വം ഇതാണു്. നിദ്രയും ആലസ്യവും സ്പൎശിച്ചിട്ടില്ലാത്ത അൎജ്ജുന, സൎവ്വഭൂതങ്ങളുടെയും ഉള്ളിൽ കുടികൊള്ളുന്ന ഞാൻ എന്നഭിമാനിക്കുന്ന ആത്മാവുതന്നെയാണു് ഞാൻ. ഉണ്ടായിട്ടുള്ള എല്ലാ വസ്തുക്കളുടെയും കാരണവും ഉണ്ടായശേഷം മദ്ധ്യത്തിൽ നിലനില്പിന്നുള്ള ആധാരവും ഒടുവിൽ ലയിക്കുന്ന സ്ഥാനവും ഞാൻ തന്നെയാണു്. ഇപ്രകാരം സൎവ്വപ്രപഞ്ചവും എന്റെ വിഭൂതിതന്നെയെന്നു സിദ്ധിക്കുന്നു. ഇതാണു വാസ്തവമെങ്കിലും ആദ്യഘട്ടത്തിൽ ബലവും തേജസ്സും പവിത്രതയും സ്മരണമാത്രംകൊണ്ടു് വൎദ്ധിപ്പിക്കുന്നതിന്നു സഹായിക്കുന്ന എണ്ണപ്പെട്ട ചില പ്രകൃതിവിഭവങ്ങളിൽ

എന്റെ ഐശ്വര്യം സ്ഫുടതരമായി കാണാനായി പ്പറയാം. അവയിൽ നിന്റെ ചിത്തം അനായാസേന ഏകാഗ്രപ്പെടാൻ കഴിയും. അപ്രകാരം ഉള്ളവയാണ് താഴെ വരുന്നവ. ആദിത്യന്മാർ പന്ത്രണ്ടാണ്. അവയിൽ വിഷ്ണു എന്ന പേരുള്ള ആദിത്യനെ പ്രത്യേകിച്ചും എന്റെ വിഭൂതിയായി ചിന്തിക്കുക. ആകാശത്തിൽ ജ്യോതിർമയങ്ങളായ ഭാവങ്ങൾ ഉണ്ട്. അവയിൽ ഒളിവീശുന്ന സൂര്യനെ മുഖ്യമായി വിചാരിക്കുക. വേദമന്ത്രങ്ങൾ പ്രകാശിപ്പിക്കുന്ന ഒരു ഗണദേവതയാണ് മരുത്ത്. മരീചി അക്കൂട്ടത്തിൽ പ്രധാനനാണ്. ആദ്യം ഞാൻ തന്നെയാണ് ഈ വിഭൂതികൾ എന്നു ധരിക്കുക.'' രാജാവിന്റെ സർവാധികാരിയെ രാജതുല്യം ബഹുമാനിക്കുകയോ, യോഗ്യനായ പിതൃവ്യനെ പിതൃതുല്യം ആദരിക്കുകയോ, ഗുരുവിനെപ്പോലെയുള്ള ബഹുമതി ഉത്തമശിഷ്യന്നു കൊടുക്കുകയോ ചെയ്യുമ്പോൾ സംബന്ധികളിൽ പ്രധാനികൾക്കു സന്തോഷമല്ലാതെ നീരസം ഉളവാകുന്നില്ല. കാരണം ഉപസർജനങ്ങൾക്ക് ലഭിക്കുന്ന പൂജയിൽ പ്രധാനികൾ സന്തുഷ്ടരാകുമ്പോൾ തങ്ങൾക്കുള്ള പൂജതന്നെയാണതു് എന്ന് അവരും വിചാരിക്കുന്നു. അതുപോലെ വിഭൂതികളിലുള്ള ആദരവു് ഭഗവാനോടുള്ള ഭക്തിയുടെ ഫലമാണെന്നു കാണിക്കുന്നതിനുവേണ്ടിയാണ് ഈ ഉപസർജനങ്ങളെല്ലാം 'ഞാൻ തന്നെയാണ്.' എന്നു ഭഗവാൻ എടുത്തു പറയുന്നതു്. ''നക്ഷത്രമണ്ഡലത്തിൽ കാണുന്ന ഏററവും തിളങ്ങുന്ന ചന്ദ്രൻ ഞാൻ തന്നെ. വേദങ്ങളുടെ കൂട്ടത്തിൽ സാമവേദം ഞാനാണ്. ദേവന്മാരിൽ ഇന്ദ്രൻ ഞാനാണ്. ബാഹ്യാർത്ഥങ്ങളെ ഗ്രഹിക്കുന്നതിനുള്ള ഉപകരണങ്ങളാണ് ഇന്ദ്രിയങ്ങൾ. അവയിൽ ഏററവും പ്രാധാന്യമുള്ള മനസ്സു ഞാൻ തന്നെ. പ്രാണികളിൽ കാണുന്ന ജ്ഞാനശക്തി ഞാനാണ്. സർവപ്രാണികൾക്കും സുഖം അരുളുന്ന ശങ്കരൻ എന്നു പേരുള്ള രുദ്രൻ ഞാനാണ്. യക്ഷന്മാരുടെയും രാക്ഷസന്മാരുടെയും വർഗ്ഗത്തിൽ അവക്കെല്ലാം അധിപതിയായ കുബേരൻ ഞാനാണ്. വസുക്കൾ എട്ടുചേർന്ന ഒരു ഗണദേവതയാണ്. അവരിൽ പാവകൻ ഞാനാണ്. കൊടുമുടികളോടുചേർന്ന പർവതവർഗ്ഗത്തിൽ മേരു ഞാനാണ്. അല്ലയോ പാർത്ഥ, വൈദികവും ദൈവികവുമായ കർമ്മങ്ങളിൽ മുന്നിൽ ഇരുത്തി പൂജിക്കപ്പെടുന്ന പുരോഹിതന്മാരിൽ ശ്രേഷ്ഠനായ ബൃഹസ്പതി ഞാനാണെന്നു് അറിയണം. സേനാനായകന്മാരിൽ എന്റെ വിഭൂതി ഏററവും അധികം സ്കന്ദസ്വാമിയിലാണ്. കെട്ടിനിൽക്കുന്ന ജലങ്ങളിൽ സാഗരമാണ് എന്റെ വിഭൂതി. മഹർഷിവർഗ്ഗത്തിൽ ഞാൻ ഭൃഗുവാണ്. മൊഴിയിൽ ഒന്നാമത്തേതായ പ്രണവം ഞാനാണ്. യജ്ഞങ്ങളിൽ ഇതരദ്രവ്യങ്ങൾ തേടേണ്ട പ്രയത്നവും അല്പംപോലും പരഹിംസയുമില്ലാത്ത ജപയജ്ഞം എന്റെ വിഭൂതിയാണ്. ഇളകാത്ത സ്ഥാവരങ്ങളിൽ ഞാൻ ഹിമാലയമാണ്. സർവവൃക്ഷങ്ങളിലും വെച്ചു് അശ്വത്ഥവൃക്ഷമാണ് എന്റെ വിഭൂതി. ദേവർഷികളിൽ നാരദമഹർഷിയും ഗന്ധർവന്മാരുടെ കൂട്ടത്തിൽ ചിത്രരഥനും പരമാർത്ഥം ഗ്രഹിച്ചിട്ടുള്ള സിദ്ധന്മാരിൽ കപിലമുനിയും ഞാനാണ്. പാലാഴി കടഞ്ഞപ്പോൾ അതിൽനിന്നും ഉണ്ടായ ഉച്ചൈശ്രവസ്സും ഐരാവതം എന്ന ആനയും അതതുവർഗ്ഗങ്ങളിൽ എന്റെ വിഭൂതിയാണ്. നരന്മാരുടെ കൂട്ടത്തിൽ നരപതി ഞാനാണ്. ആയുധങ്ങളിൽ ഞാൻ വജ്രമാണ്. പശുക്കളിൽ കാമധേനുവും. സന്താനോല്പത്തിക്കു മാത്രം കാരണമായ കന്ദർപ്പൻ ഞാനാണ്. വിഷമുള്ള സർപ്പങ്ങളുടെ കൂട്ടത്തിൽ വാസുകി എന്റെ വിഭൂതിയാണ്. അതുപോലെ വിഷമില്ലാത്ത നാഗങ്ങളുടെ കൂട്ടത്തിൽ അനന്തനും. ജലത്തിൽ വാഴുന്ന പ്രാണികളിൽ വരുണൻ എന്റെ വിഭൂതിയാണ്. പിതൃക്കളിൽ അര്യമാവുരൂപത്തിലാണ് എന്റെ വിഭൂതി പൂജിക്കേണ്ടതു്. ദണ്ഡം കൊടുക്കുന്നവരുടെ കൂട്ടത്തിൽ ഒന്നാമനായിരിക്കകൊണ്ടു് യമനാണ് എന്റെ വിഭൂതി. ദൈത്യന്മാരിൽ പ്രഹ്ലാദൻ എന്റെ വിഭൂതി. കാലത്തെപ്പററി ഗണിക്കുന്നവർക്കു പ്രാണികളുടെ ആയുസ്സായിക്കാണപ്പെടുന്ന കാലം ഞാനാണ്. മൃഗങ്ങളിൽ മൃഗരാജനായ സിംഹം ഞാനാണ്. അതുപോലെ പക്ഷികളുടെ കൂട്ടത്തിൽ പരുന്തും. വീശുന്ന വസ്തുക്കളിൽ എല്ലാത്തെയും പരിശുദ്ധിപ്പെടുത്തുന്ന പവനൻ ഞാനാണ്. ശസ്ത്രധാരികളിൽ ഞാൻ പരശുരാമനാണ്. സമുദ്രത്തിലെ വമ്പിച്ച മത്സ്യങ്ങളുടെ കൂട്ടത്തിൽ മകരം ഞാനാണ്. നദികളിൽവെച്ചു് എന്റെ

മുഖ്യവിഭൂതി ജാഹ്നവിയാണ്. ആകാശാദി ഭൂതങ്ങളുടെ ഉല്പത്തിയും സ്ഥിതിയും നാശവും ഹേ, അർജ്ജുന, എൻെറ വിഭൂതിയായിത്തന്നെ കാണുക. സർവ്വവിദ്യകളിലും ശ്രേഷ്ഠമായ അദ്ധ്യാത്മവിദ്യ ഞാനാണ്. ഗുരുശിഷ്യന്മാർ തമ്മിൽ തത്ത്വനിർണ്ണയത്തിനുവേണ്ടി നടത്തുന്ന വാദം എൻെറ വിഭൂതിയാണ്. (സ്വപക്ഷസ്ഥാപനത്തിനുവേണ്ടി പരപക്ഷത്തെ ദൂഷിക്കുന്ന ജല്പമോ, സ്വപക്ഷം സ്ഥാപിച്ചില്ലെങ്കിലും പരപക്ഷം തകർക്കണമെന്ന് വിചാരിച്ചുള്ള വിതണ്ഡയോ ഭഗവാൻെറ വിഭൂതിയായി കരുതാവുന്നതല്ലെന്നു സാരം.) അക്ഷരങ്ങളിൽ ഒന്നാമതായ 'അ'കാരം ഞാനാണ്. പദങ്ങളുടെ സമാസങ്ങളെപ്പററി പറയുമ്പോൾ സമപ്രാധാന്യം കാണിക്കുന്ന ദ്വന്ദ്വസമാസമാണ് ഞാൻ. പ്രവാഹരൂപത്തിൽ നിത്യമായ കാലം ഞാൻ തന്നെ. സർവ്വവസ്തുക്കളെയും മുഖമാക്കിക്കൊണ്ടു് അവയെ എല്ലാം ധാരണം ചെയ്യുന്നതു ഞാനാണ്. ഒന്നൊഴിയാതെ എല്ലാത്തിനെയും ഇല്ലാതാക്കുന്ന മൃത്യു ഞാനാണ്. ഭാവികാലത്തിൽ മംഗളം വരുത്തുന്ന അഭ്യുദയകർമ്മം ഞാനാണ്. സ്ത്രീരൂപത്തിലുള്ള ഏഴ് ദേവതകൾ ഞാനാണ്. അവ കീർത്തി, ശ്രീ, സരസ്വതി, സ്മൃതി, മേധാ, ധൃതി, ക്ഷമ ഇവകളാണ്. സാമവേദത്തിലെ മന്ത്രങ്ങളിൽ വെച്ച് സർവ്വേശ്വരനെ സ്തുതിക്കുന്ന "ബൃഹത് സാമം" എന്ന പേരിൽ അറിയപ്പെടുന്ന മന്ത്രം ഞാനാണ്. ഛന്ദോരൂപത്തിലുള്ള മന്ത്രങ്ങളിൽ ഞാൻ ഗായത്രിയാണ്. മാസങ്ങളിൽ ശ്രേഷ്ഠമായ ധനുർമാസം ഞാനാണ്. അതുപോലെ ഋതുക്കളിൽ വസന്തഋതുവും. പരസ്പരം വഞ്ചിക്കാൻ തുടങ്ങുന്നവരുടെ വ്യവഹാരത്തിൽ ജയം കൊടുക്കുന്ന ദ്യൂതം ഞാൻ തന്നെ. അതിസമർത്ഥന്മാരിൽ കാണുന്ന തേജസ്സും ജയവും നിശ്ചയവും സാത്ത്വികന്മാരിൽ ഉള്ള സത്ത്വഗുണവും ഞാൻ തന്നെ. വൃഷ്ണികളുടെ കൂട്ടത്തിൽ വാസുദേവനും പാണ്ഡവന്മാരിൽ ധനഞ്ജയനും മുനികളിൽ വ്യാസനും ദീർഘദർശികളിൽ ബുദ്ധിമാനായ ശുക്രാചാര്യനും ഞാൻ തന്നെ. ദുഷ്ടന്മാരെ ദമനം ചെയ്യുന്ന ധർമ്മാധികാരി ഉപയോഗിക്കുന്ന ദണ്ഡനം ഞാൻ തന്നെ. ജയം കാംക്ഷിച്ചുകൊണ്ടു് പ്രയോഗിക്കുന്ന സാമദാനാദി നീതിയും ഞാൻതന്നെ. സ്വകാര്യമായി ഗോപനം ചെയ്യേണ്ടവയെ രക്ഷിക്കുന്നതിനു് അവലംബിക്കുന്ന മൗനവും ജ്ഞാനവാന്മാരിൽ കാണുന്ന ജ്ഞാനവും ഞാൻ തന്നെ. ഹേ അർജ്ജുന, സർവ്വഭൂതങ്ങളുടെയും മൂലരൂപമായ ബീജം ഞാൻ തന്നെയാണ്. എന്നെ കൂടാതെ ഈ ചരാചരപ്രപഞ്ചത്തിൽ യാതൊരു വസ്തുവുമില്ല. ഹേ പരന്തപ, എൻെറ ദിവ്യവിഭൂതികൾക്ക് അവസാനമില്ല. ഈ പറഞ്ഞതു് വളരെ വിസ്തരിക്കാവുന്ന എൻെറ വിഭൂതിയുടെ ഒരു സംക്ഷേപം മാത്രമാണ്. ഐശ്വര്യയുക്തമായും സമ്പത്തിനോടു ചേർന്നും മറെറാന്നിനെക്കാൾ കവിഞ്ഞുള്ളതുമായവ മാത്രം ഈ ലോകത്തിൽ എൻെറ തേജസ്സിൻെറ അംശത്തിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നു ധരിക്കുക. ഹേ അർജ്ജുന, അഥവാ വേറു വേറായി ഇതെല്ലാം വളരെ പ്രസ്താവിച്ചതുകൊണ്ടു് എന്തു പ്രയോജനം? നമുക്കു ഗോചരമായ സർവ്വപ്രപഞ്ചവും ഞാൻ എൻെറ ഒരുഭാഗം കൊണ്ടു് ധരിച്ചുകൊണ്ടിരിക്കുന്നു." ഈ ഒടുവിലത്തെ പദ്യത്തിൽ ഭഗവാൻ സമഷ്ടിദർശനം ഉപദേശിക്കുന്നു. അതിനു ശക്തിയില്ലാത്ത പ്രാരംഭദശയിലുള്ള ഭക്തന്മാരോടു് രമണീയവസ്തുക്കളിൽ ഭഗവാൻെറ രൂപം വിഭൂതിയായിക്കാണാൻ നേരത്തെ ഉപദേശിച്ചു. മനസ്സ് ഇന്ദ്രിയങ്ങൾവഴി ബാഹ്യവിഷയങ്ങളിൽ വ്യാപരിക്കുന്നതു് അതിൻെറ സ്വഭാവമാണ്. അപ്പോൾ ബാഹ്യവിഷയങ്ങളിലും ഉത്തമവസ്തുക്കളെ ഭഗവദ്‌രൂപമായി കാണുകയാണു വേണ്ടതു്. സമ്പൂർണ്ണമായ ചിത്തശുദ്ധിയുള്ളവർക്കുവേണ്ടി മാത്രമാണ് സർവ്വം ഈശ്വരൻ തന്നെയാണെന്നുള്ള ഉപദേശം. സൂര്യനിലും അഗ്നിയിലും മേരുവിലും ഹിമാലയത്തിലും ആല്പമരത്തിലും ജപത്തിലും പശുവിലും സിംഹത്തിലും സമുദ്രത്തിലും ഗംഗയിലും ക്ഷമയിലും മൗനത്തിലും തേജസ്സിലും ജയത്തിലും ജ്ഞാനത്തിലും മററും ഭഗവാനെ അറിയുന്നതിനുള്ള ഉപായം അഥവാ ഭഗവാൻെറ തന്നെ വിഭവം കാണുന്നവർക്ക് പരമാത്മദർശനം ക്രമേണ സുലഭവും സുകരവും ആയിത്തീരുന്നു എന്നു് ഈ വിഭൂതിവർണ്ണനംകൊണ്ടു വ്യക്തമാക്കി.

---

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ഗൌരീഗിരീശൌ പിതരൌ തവ സ്താം
തദ്ഭക്തവര്യാസ്തവ ബാന്ധവാസ്സ്യുഃ
തത്സേവനം തേ ഭവതു സ്വധർമ്മ-
സ്തത്പ്രീതിരേവാസ്തു തവാപവർഗഃ. 213

പാർവ്വതീപരമേശ്വരന്മാരാവട്ടെ നിന്റെ മാതാപിതാക്കൾ! തന്തിരുവടിമാരുടെ ഭക്തന്മാരാവട്ടെ നിന്റെ ബന്ധുക്കൾ! അവരിരുക്കൂട്ടരുടെയും സേവനമാവട്ടെ നിന്റെ സ്വധർമ്മം! അവരുടെ പ്രീതിതന്നെയാവട്ടെ നിന്റെ മോക്ഷം!

ദൂരേ ത്യജൻ യുക്തിവിചാരശീല-
മഭ്യസ്യ നിഷ്കാരണഭക്തിമേകാം
പ്രേമാന്ധചിത്തം കുരു മാം ഭവാനീ-
ത്യഭ്യർത്ഥയംസ്ത്വം ലുഠ തത്പദാബ്ജേ. 214

യുക്തിവിചാരം ചെയ്യുന്ന സ്വഭാവം അകലത്തു വലിച്ചെറിഞ്ഞ് അഹൈതുകിയായ ഭക്തി അഭ്യസിച്ചാലും. ''ഭഗവതി, എന്നെ പ്രേമാന്ധഹൃദയനാക്കണേ!'' എന്നു പ്രാർത്ഥിച്ചുകൊണ്ടു തന്തിരുവടിയുടെ പാദാരവിന്ദത്തിൽക്കിടന്നുരുളുക.

കാളീജഗത്പാവനപാദയുഗ്മ-
നാളീകധൂളീകമനീയതീർത്ഥേ
കേളീരതാഃ കേഽപി സദാ കപോല-
പാളീമുദസ്രൈസ്സ്നപയന്തി ധന്യാഃ. 215

കാളിയുടെ – പാരിനെ പവിത്രീകരിക്കുന്ന – കാലിണത്താമരപ്പൂമ്പൊടികൊണ്ടു ചമച്ച ചന്തമിയന്ന തീർത്ഥത്തിൽ നീന്തിക്കളിച്ചു മദിക്കുന്ന ചില ധന്യന്മാർ ആനന്ദാശ്രുക്കൾകൊണ്ടു കവിൾത്തടത്തെ സദാ ആറാടിക്കുന്നു.

ജ്ഞാനം തദേവ ദ്രവിണം തദേവ
സൌഖ്യം തദേവോർദ്ധ്വഗതിശ്ച സൈവ
മർത്ത്യത്വലിങ്ഗം ച തദേകമേവ
ഭക്ത്യാർച്ച്യതേ യദ് ഭവതാരിണീതി. 216

ഭക്തിയോടെ ഭവതാരിണിയെ ഭജിക്കുക എന്നതു യാതൊന്നോ അതുതന്നെയാണ് ജ്ഞാനം; അതുതന്നെയാണ് ധനം; അതുതന്നെയാണ് സുഖം; അതുതന്നെയാണ് ഊർദ്ധ്വഗതിയും; അതൊന്നുതന്നെയാണു മനുഷ്യത്വത്തിന്റെ ലക്ഷണവും.

വിശേഷബുദ്ധിർമനുജസ്യ സൈവ
നിതാന്തശുദ്ധിർഹൃദയസ്യ സൈവ
പുമർത്ഥസിദ്ധിഃ പരമാ ച സൈവ
നിഷേവ്യതേ യദ് ഭഗവാൻ സദേതി. 217

ഭഗവാനെ എപ്പോഴും സേവിക്കുക എന്നതു യാതൊന്നോ അതുതന്നെയാണ് മനുഷ്യന്റെ വിശേഷബുദ്ധി; അതുതന്നെയാണ് ഹൃദയത്തിന്റെ അത്യന്തശുദ്ധി; അതുതന്നെയാണ് പരമപുരുഷാർത്ഥസിദ്ധിയും.

താവന്ന നശ്യേന്മനുജസ്യ താപോ
യാവന്ന ഭുങ്ക്തേ സ പരാത്മഭക്തിം
താവച്ഛിശോർനോ വിരമേദ്വിലാപസ്-
സ്തന്യം ന യാവല്ലഭതേ സ മാതുഃ. 218

പരമാത്മഭക്തി ആസ്വദിക്കാത്ത കാലത്തോളം മനുഷ്യന്റെ താപം തീരുന്നതല്ല. അമ്മയുടെ അമ്മിഞ്ഞ കിട്ടാത്ത നേരത്തോളം കുഞ്ഞിന്റെ നിലവിളി നില്ക്കുകയില്ല.

ന വേദപാഠൈർന തപഃപ്രഭാവൈർ-
ന പഞ്ചയജ്ഞൈർന ച ഭിക്ഷുധർമ്മൈഃ
നരസ്യ നിഘ്നോ ഭഗവാൻ കദാചിത് സ്യാ-
ദ്വിശുദ്ധഭക്ത്യൈവ ഭവേത് സ വശ്യഃ. 219

വേദാധ്യയനങ്ങൾകൊണ്ടോ, തപശ്ശക്തികൾകൊണ്ടോ, പഞ്ചയജ്ഞങ്ങൾകൊണ്ടോ, സന്ന്യാസിചര്യകൾകൊണ്ടോ ഭഗവാനൊരിക്കലും മനുഷ്യന്ന് അധീനനായിത്തീരില്ല. നിർമ്മലഭക്തികൊണ്ടു മാത്രമേ തന്തിരുവടി പാട്ടിലാവൂ.

ആസ്തേ ന വൈകുണ്ഠപദേ, ന സൂര്യേ
നോ യോഗിചിത്തേ ഭഗവാൻ മുകുന്ദഃ
ഗായന്തി ഭക്താഃ പരയാനുരക്ത്യാ
യത്രൈവ തത്രൈവ സ സന്നിധത്തേ. 220

മുകുന്ദഭഗവാൻ വൈകുണ്ഠത്തിലല്ല, ആദിത്യനിലല്ല, യോഗിഹൃദയത്തിലല്ല കുടികൊള്ളുന്നത്. ഭക്തന്മാർ പരമപ്രേമത്തോടുകൂടി എവിടെത്തന്നെയാണോ പാടിക്കൊണ്ടിരിക്കുന്നത് അവിടെത്തന്നെയാണ് തന്തിരുവടി വാണരുളുന്നത്.

ന ബ്രഹ്മചര്യം ന ഗൃഹാശ്രമിത്വം
നാരണ്യകത്വം, ന യതീശ്വരത്വം
വിഷ്ണോഃ പ്രസാദസ്യ ഭവേന്നിമിത്തം;
സ്യാത് കാരണം തസ്യ തു ഭക്തിരേകാ. 221

ബ്രഹ്മചര്യമല്ല, ഗാർഹസ്ഥ്യമല്ല, വാനപ്രസ്ഥാശ്രമമല്ല, സന്ന്യാസാശ്രമമല്ല ഭഗവത്പ്രസാദത്തിന്റെ കാരണം; അതിന്റെ ഹേതുവാകട്ടെ ഭക്തിയൊന്നു മാത്രമാകുന്നു.

കാളീപദാംഭോജയുഗേ ശയാനാം
തദ്ഭക്തിമാധ്വീരസനിർവൃതാനാം
തന്മാധുരീവിസ്മൃതവിഷ്ടപാനാം
ഭക്തോത്തമാനാമവശിഷ്യതേ കിം ? 222

കാളിയുടെ തൃക്കാൽത്താമരപ്പൂക്കളിൽ പള്ളികൊള്ളുന്നവരും, തന്തിരുവടിയുടെ ഭക്തിപ്പൂന്തേൻ നുകർന്നു നിർവൃതി പൂണ്ടവരും, അതിന്റെ മാധുര്യംകൊണ്ടു ലോകത്തെ മറന്നവരുമായ ഭക്താഗ്രേസരന്മാർക്ക് എന്തൊന്നാണിനി നേടാൻ ബാക്കിയുള്ളത് ?

പ്രാണോ മനശ്ച സ്വയമേവ കൃഷ്ണേ
ലീനൌ ഭവേതാമനുരാഗഭക്ത്യാ
യത്നം വിനാ സേത്സ്യതി കുംഭകം ച
ഭക്തേരധീനൌ ഹഠരാജയോഗൌ. 223

അനുരാഗഭക്തികൊണ്ടു പ്രാണനും മനസ്സും താന്താൻ കൃഷ്ണനിൽ ലയിച്ചുകൊള്ളും. യാതൊരു പ്രയത്നവും കൂടാതെ കുംഭകം സിദ്ധിക്കുകയും ചെയ്യും. ഹഠയോഗവും രാജയോഗവും രണ്ടും ഭക്തിയ്ക്കധീനങ്ങളാകുന്നു.

ഭക്തിപ്രഭാവേണ ഹി ജാതിഭേദ-
ശ്ശക്യോഽപനേതും ന തു സങ്കരേണ
സ്ത്രീപുംഭിദാ തീവ്രബൃഹദ്വ്രതേന
നശ്യേന്ന ശസ്ത്രക്രിയയാ കഥഞ്ചിത്. 224

ഭക്തിപ്രഭാവംകൊണ്ടല്ലാതെ സങ്കരംകൊണ്ടു ജാതിഭേദത്തെ തുടച്ചുമാറ്റാൻ സാധ്യമല്ല. അവിപ്ലുത ബ്രഹ്മചര്യംകൊണ്ടല്ലാതെ ശസ്ത്രക്രിയകൊണ്ടു സ്ത്രീപുരുഷവ്യത്യാസം കുതുകന്തം മറിഞ്ഞാലും മുടിഞ്ഞരുളുന്നതല്ല.

ഏകഃ പരം ബ്രഹ്മ ഗുണൈർവിഹീന-
മന്യോ ഗുണൈരന്വിതമപ്യുപാസ്തേ
സംപ്രാപ്നുതോ ദ്വാവപി ലക്ഷ്യമേകം;
സക്ലേശമാദ്യസ്സുഖം ദ്വിതീയഃ. 225

ഒരുവൻ നിർഗ്ഗുണബ്രഹ്മത്തെയും മററവൻ സഗുണബ്രഹ്മത്തെയുമുപാസിക്കുന്നു. ഇരുവരും ഒരൊററ ലക്ഷ്യത്തിലെത്തിച്ചേരും – ഒന്നാമൻ കഷ്ടപ്പെട്ടും രണ്ടാമൻ സുഖമായിട്ടും.

സമ്പദ്യതേ മാനസമൈശ്വരേണ
പ്രേമ്ണാ യദാ പുഷ്കലമുത്കടം ച,
സാംഖ്യക്രിയാമന്ത്രജപാദി കിഞ്ചി-
ദന്യന്ന രോചേത തദാ നരസ്യ. 226

ഹൃദയം എപ്പോഴാണോ ഈശ്വരപ്രേമംകൊണ്ടു നിറഞ്ഞു വഴിഞ്ഞും തന്റേടംകെട്ടും വശാവുന്നതു്. അപ്പോഴം മനുഷ്യനു ജ്ഞാനം കർമ്മം മന്ത്രജപം മുതലായ മററു യാതൊന്നും പിടിയ്ക്കാതാവും.

സന്ധ്യാപ്രണാമം ന കരോതി ഭക്തഃ,
സ്യാത് പ്രത്യവായഃ കിമു തേന തസ്യ ?
സന്ധ്യാദിദേവ്യസ്സകലാശ്ച യസ്മാദ്-
ഭൃത്യായിതാ ഭക്തമനുവ്രജന്തി. 227

ഭക്തൻ സന്ധ്യാവന്ദനം ചെയ്യാറില്ല. അതുകൊണ്ടു് അയാൾക്കു വല്ല അനർത്ഥവും സംഭവിയ്ക്കുമോ? എന്തുകൊണ്ടെന്നാൽ സന്ധ്യ തുടങ്ങിയ സകല ദേവതകളും ദാസിമാരായിച്ചമഞ്ഞു് ഓച്ഛാനിച്ചുകൊണ്ടു ഭക്തന്റെ പിന്നാലെ നടന്നുകൊണ്ടിരിക്കുന്നു.

നർക്ഷം ന വാരം ന തിഥിം ന പക്ഷം
നാർക്കം ന ചന്ദ്രം ച കദാപി ജാനേ
ശ്രീരാമചന്ദ്രാദപരം പദാർത്ഥം
നൈവാവയാമീത്യവദദ്ധനൂമാൻ. 228

എനിക്കു നാളും ആഴ്ചയും പക്കവും വെളുത്തതോ കറുത്തതോ ആയ പക്ഷവും സൂര്യനും ചന്ദ്രനുമൊന്നുമൊരിക്കലുമറിഞ്ഞുകൂടാ. ശ്രീരാമചന്ദ്രനെയല്ലാതെ വേറൊരു വസ്തുവിനെയും ഞാനറിയുന്നതേയില്ല – എന്നാണു് ഹനൂമാൻ പറഞ്ഞതു്.

ഭക്തേസ്സമാരംഭദശാസു മർത്യ-
സ്സന്ധ്യാർച്ചനാദീൻ കുരുതേ സ്വധർമ്മാൻ;
തസ്യാസ്തു സമ്യക്പരിപാകകാലേ
നാന്യം സ നാമസ്മരണാത് കരോതി. 229

ഭക്തിയുടെ ആരംഭദശയിൽ മനുഷ്യൻ സന്ധ്യാവന്ദനാദികളായ സ്വധർമ്മങ്ങളെ അനുഷ്ഠിക്കാറുണ്ടു്. എന്നാൽ ഭക്തി നല്ലവണ്ണം പരിപക്വമായിക്കഴിഞ്ഞാൽ പിന്നെ അയാൾ നാമസ്മരണമല്ലാതെ വേറെ യാതൊരു ധർമ്മവും ആചരിക്കുക പതിവില്ല. (ധർമ്മവിശേഷണമാകയാൽ അന്യശബ്ദം പുല്ലിംഗമാണു്.)

പാപപ്രണാശസ്സുകൃതപ്രകർഷശ്-
ശുദ്ധിർവിവേകോ, വിരതിഃ പ്രബോധഃ
മുക്തിശ്ച ഭക്തിശ്ച സമസ്തമേതത്
സിദ്ധ്യേന്നൃണാം നാമജപേന വിഷ്ണോഃ. 230

പാപനാശവും പുണ്യവൃദ്ധിയും ചിത്തശുദ്ധിയും വിവേകവും വൈരാഗ്യവും ജ്ഞാനവും മുക്തിയും ഭക്തി

യും ഇതൊക്കെയും മനുഷ്യക്ക് വിഷ്ണുവിന്റെ നാമജപം കൊണ്ടു സിദ്ധിക്കും.

ശ്രീരാമചന്ദ്രസ്സ്വയമീശ്വരോऽപി
ബദ്ധ്വൈവ സേതും ജലധിം തതാര;
തന്നാമഭക്തോ ഹനുമാംസ്തു സിന്ധു–
മേകപ്ലുതേനാത്യതരത് സലീലം. 231

ശ്രീരാമചന്ദ്രൻ സ്വയമീശ്വരനായിരുന്നിട്ടും ചിറ കെട്ടീട്ടേ കടൽ കടന്നുള്ളു. തന്തിരുവടിയുടെ നാമ ഭക്തനായ ഹനൂമാനാകട്ടെ കളിയായി ഒററച്ചാട്ടത്തിനു സമുദ്രത്തിന്റെ അക്കരയണഞ്ഞു.

ദ്രക്ഷ്യന്തി നിദ്രാവസരേഷ്വജസ്രം
ഗാവോ യഥാ ശ്യാമളശാദ്വലോർവ്വീം
സ്വപ്നേഷു വീക്ഷേത തഥേശ്വരോऽപി
നാമാവലീഗായകഭക്തഗോഷ്ഠീം. 232

പശുക്കൾ ഉറക്കത്തിലെപ്പോഴും പച്ചപ്പുൽത്തകിടിയെ സ്വപ്നം കാണാറുള്ളമാതിരി, ഈശ്വരനും പള്ളിക്കുറുപ്പിൽ നാമാവലി പാടുന്ന ഭക്തന്മാരുടെ സദസ്സിനെ സ്വപ്നം കാൺക പതിവാണ്.

നാമസ്വരൂപം ശ്രുതസാന്ദ്രദുഗ്ദ്ധം
പ്രേമാത്മകം സ്നിഗ്ദ്ധനവോദ്ധൃതം ച
അന്വേഷയൻ സസ്പൃഹമാപ്തകാമോऽ–
പ്യത്രാഖിലേശോऽവതരത്യഭീക്ഷ്ണം. 233

നാമമാകുന്ന കുറുകിക്കട്ടിയായ പാലും, പ്രേമമാകുന്ന ഇഴുക്കമുള്ള പുതുവെണ്ണയും കൊതിയോടെ ആരാഞ്ഞുകൊണ്ട് ആപ്തകാമനായിരുന്നിട്ടും സർവ്വേശ്വരൻ ഈ മന്നിൽ കൂടെക്കൂടെ അവതരിക്കുന്നു.

സങ്കീർത്തനാദ്യഭ്യസനേന കിഞ്ചി–
ദുത്പദ്യതേ പ്രേമമയം ശരീരം;
യേനൈവ ഭുങ്ക്തേ ഭഗവത്സ്വരൂപം
ഭക്തസ്സമാലിംഗനചുംബനാദ്യൈഃ. 234

സങ്കീർത്തനം മുതലായവയുടെ അഭ്യസനത്താൽ പ്രേമമയമായ ഒരു ശരീരം വളർന്നുണ്ടാവുന്നു. ഭക്തൻ ആ ശരീരംകൊണ്ടുതന്നെയാണ് ഭഗവത്സ്വരൂപത്തെ ആശ്ലേഷിച്ചും ചുംബിച്ചും മററും ആസ്വദിക്കുന്നതു്.

പശ്യേന്മുകുന്ദം പ്രചുരാന്തരംഗ–
ഭക്ത്യൈവ നേഷദ്ബഹിരംഗഭക്ത്യാ;
രത്നം സ്പൃശേദാതലമജ്ജനേന
രത്നാകരേ ന ഹ്യുപരിപ്ലവേന. 235

സമൃദ്ധമായ അന്തരംഗഭക്തികൊണ്ടു മാത്രമല്ലാതെ, ലേശം ബഹിരംഗഭക്തികൊണ്ടൊന്നും മുകുന്ദനെ കണ്ടെത്തുന്നതല്ല. സമുദ്രത്തിൽ അടിവരെ മുങ്ങിത്തപ്പിയല്ലാതെ, മേലെ നീന്തിയാലൊന്നും രത്നം കൈയിൽ തടയുകയില്ലല്ലോ.

സംന്യസ്യ ഭോഗാൻ ഭജതേ ജനായ
നിശ്ശ്രേയസം യച്ഛതി വിശ്വനാഥഃ;
സംക്രന്ദതേ ക്രീഡനകാനി ഹിത്വാ
സ്തന്യം സവിത്രീ ശിശവേ ദദാതി. 236

ഭോഗങ്ങളെ തീരെ വെടിഞ്ഞു ഭജിക്കുന്ന ആറംക്കു വിശ്വനാഥൻ മുക്തി നൽകുന്നു. കളിക്കോപ്പുകൾ വലിച്ചെറിഞ്ഞു നിലവിളിക്കുന്ന കിടാവിനാണ് അമ്മ അമ്മിഞ്ഞ കൊടുക്കുക.

സാംസാരികാനന്ദസരസ്സമീപേ
ഭക്താഭിധശ്ചാതക ഉന്മുഖസ്സൻ
ആസ്തേ തൃഷാർത്തഃ കരുണാഭിവർഷം
കൃഷ്ണാംബുവാഹാത് പ്രസമീക്ഷമാണഃ. 237

ദാഹിച്ചു പൊരിയുന്ന ഭക്തനെന്ന വേഴാമ്പൽ സംസാരസുഖമാകുന്ന ചിറയുടെ വക്കത്തു കൃഷ്ണനാകുന്ന കോടക്കാറിൽനിന്നും കാരുണ്യവർഷത്തെ കാത്തു മേല്പോട്ടു നോക്കികൊണ്ടു കത്തിയിരിക്കുന്നു.

---

ധർമ്മ്യാണി ദേവി സകലാനി സദൈവ കർമ്മാ–
ണ്യത്യാദൃതഃ പ്രതിദിനം സുകൃതീകരോതി
സ്വർഗ്ഗം പ്രയാതി ച തതോ ഭവതീപ്രസാദാ–
ല്ലോകത്രയേऽപി ഫലദാ നനു ദേവി തേന.

ദുർഗ്ഗേ സ്മൃതാ ഹരസി ഭീതിമശേഷജന്തോഃ
സ്വസ്ഥൈഃ സ്മൃതാ മതിമതീവ ശുഭാം ദദാസി
ദാരിദ്ര്യദുഃഖഭയഹാരിണി കാ ത്വദന്യാ
സർവ്വോപകാരകരണായ സദാർദ്രചിത്താ.

–ദേവീമാഹാത്മ്യം 4. 16–17

# സ്വാമി വിവേകാനന്ദൻ:

## പാശ്ചാത്യ പൗരസ്ത്യസമന്വയദർശനത്തിൻെറ പ്രചോദകൻ

നിത്യബോധാനന്ദസ്വാമികൾ

ഉപനിഷത്തുകളെ യൂറോപ്പിൽ സ്വീകരിച്ച 1801 – 1802 കാലഘട്ടത്തെത്തുടൎന്നുള്ള 150 വൎഷങ്ങൾ ഇന്ത്യയേയും യൂറോപ്പിനേയും സംബന്ധിച്ചിടത്തോളം ആത്മാന്വേഷണത്തിൻെറ ഘട്ടമായിരുന്നെന്നു പറയാം. യൂറോപ്പിനാകട്ടെ, പൗരസ്ത്യതത്ത്വചിന്തകളുമായുണ്ടായ അപ്രതീക്ഷിതമായ ഈ രണ്ടാമത്തെ സമ്മേളനം (ഒന്നാമത്തേതു് ക്രിസ്തുമതവുമായി) ആത്മീയമായി അനാവൃതവും പരിവൎത്തനക്ഷമവുമായ സ്വന്തം അവസ്ഥയെക്കുറിച്ചു് കൂടുതൽ മനസ്സിലാക്കിക്കൊടുത്ത ഒരവസരമായിരുന്നു. ഷോപ്പനാർ, മാക്സ്മുള്ളർ, ഡ്യൂസെൻ, ഗേഥേ, റൊമേൻ റൊലാങ്, ഗേ്വനൻ എന്നിവരെപ്പോലുള്ള പല പാശ്ചാത്യമഹാത്മാക്കളും ഭാരതത്തിൻെറ ആത്മീയചിന്തയെ സോത്സാഹം പ്രശംസിച്ചു. ഒരു പ്രത്യേകാൎത്ഥത്തിൽ അവർ അതിലേയ്ക്കു് 'പരിവൎത്തിതരായി'ത്തീൎന്നു. ഈ പ്രബലന്മാർ ഇന്ത്യയുടെ ഹൃദയത്തെ മനസ്സിലാക്കുന്നതിനുള്ള ഒരു ജീവകേന്ദ്രം ആദ്യം സൃഷ്ടിച്ചു. പിന്നീടു് ഇതു് ശക്തിയിലും പരിമാണത്തിലും വികസ്വരമായിക്കൊണ്ടേ ഇരുന്നു. ഭാരതത്തിനും പ്രതീചിക്കുമിടയ്ക്കു് സംസ്കാരത്തിൻെറ ഒരു കണ്ണിയായി വൎത്തിക്കയും ചെയ്തു. ഭാരതീയ പാശ്ചാത്യ പാരമ്പര്യങ്ങൾ തമ്മിലുള്ള ഈ സമ്മേളനം പാശ്ചാത്യദേശത്തെ, പ്രത്യേകിച്ചും അമേരിക്കയെ, സജീവമായ, ക്രിസ്തീയമോ ഹൈന്ദവമോ അല്ലാത്തതെങ്കിലും രണ്ടിൻെറയും സമ്യഗ്ലയമായ സ്വരത്തിൽ സാൎവ്വലൗകികവും, ഉള്ളടക്കത്തിൽ പ്രായോഗികവുമായ മൂന്നാമതൊരു മതചിന്തയ്ക്കു പ്രേരിപ്പിച്ചു. എന്നാൽ ഏററവും പ്രധാനമായ കാര്യം ഭാരതം തൻെറ ജീവിതഗ്രന്ഥങ്ങളുടെ താളുകൾ മറിച്ചു നോക്കാനും പൗരാണികാചാര്യന്മാർ പഠിപ്പിച്ച പഴയ പാഠങ്ങൾ തള്ളിക്കളയാനും പഠിച്ചെന്നുള്ളതാണു്. ഈ ശിക്ഷണത്തിൽ പരിവൎത്തനക്ഷമതയുടെ പാഠങ്ങൾ ഇന്ത്യ പിന്നെയും ഉരുവിട്ടു പഠിച്ചു. തൻെറ മുഖം മറച്ചിരുന്ന "നിന്നെക്കാൾ ഉൽകൃഷ്ടമായതു്" എന്ന ഉദ്ധതമനോഭാവത്തിൻെറ പട്ട് ഒന്നുകിൽ ഉയൎത്തുകയോ, അല്ലെങ്കിൽ കീറിക്കളയുകയോ ആണു് നല്ലതെന്നു് ഇന്ത്യ മനസ്സിലാക്കി. രാജസപ്രകൃതിയായ പ്രതീചി തൻെറ സാത്വികാവസ്ഥയിലേയ്ക്കു് എത്തിച്ചേരാൻ വഴിയുണ്ടെന്നു്, മററുകാര്യങ്ങൾക്കിടയിൽ കണ്ടെത്തിയപ്പോൾ, രജസ്സു് ആദ്ധ്യാത്മികത്വത്തിൻെറ ആവശ്യമായ അസംസ്കൃതപദാൎത്ഥമാണെന്നു് പൗരാണികർ പറഞ്ഞിരുന്നതിൽ ഇന്ത്യയ്ക്കു് ഉറപ്പു വന്നു.

രണ്ടു നാഗരികതകൾ തമ്മിൽ, സ്വയം കണ്ടെത്തുന്നതിനു സഹായകമാം വിധം, സമന്വയം ഫലപ്രദമാകണമെങ്കിൽ, അവ പരസ്പരം അഭിമുഖീകരിക്കുന്നതു് തുല്യങ്ങളെന്ന നിലയിലായിരിക്കണം. "നിന്നേക്കാളുയൎന്നതു്" എന്ന ഭാഷ വിസ്മരിച്ചുകളയാത്ത രണ്ടു നാഗരികതകൾ തമ്മിൽ കൂടിച്ചേൎച്ച് സുസാദ്ധ്യമല്ല. ഒരു നാഗരികതയുടെ വ്യക്തിത്വം, സ്വയം വ്യക്തമാക്കുന്ന രീതിയിലും നല്ലപോലെ നിൎവ്വചിക്കാവുന്ന നിലയിലും പറഞ്ഞാൽ, പരമാത്മാവിൻെറ (The absolute) പ്രകാശനമല്ലാതെ മറെറാന്നുമല്ല. ഓരോ സംസ്കാരത്തിനും സ്വന്തം വ്യക്തിത്വമുണ്ടു്. "പരിപൂൎണ്ണൻ" കാലത്തിൻെറ വിശാലകക്ഷ്യയിൽ നടത്തുന്ന, നാഗരികതകളുടെ സംഗീതമേളയിൽ, ഓരോ മതത്തിനും സ്വന്തം ഒരു രാഗം ആലപിക്കേണ്ടതുണ്ടു്. നാഗരികതകൾ അദ്ദേഹത്തിൻെറ രാഗാലാപങ്ങളാണെന്നും അതിനാൽ അവ തുല്യങ്ങളാണെന്നുമുള്ള ധാരണയാണു്, ഉറച്ച വിശ്വാസമാണു്, ഭാരതത്തിനുണ്ടായിരു

ന്നതു്. ഈ വിശ്വാസം വിവേകാനന്ദനിൽ രൂപവും സ്വരവും കൈക്കൊണ്ടു.

രാഷ്ട്രങ്ങളുടെയും ലോകസംസ്കാരങ്ങളുടെയും വർഗ്ഗങ്ങളുടെയും പൊതുജീവിതത്തിൽ പങ്കുകൊള്ളുന്നതിനു്, മററു നാഗരികതകളുമായി സമത്വനിലയിൽ കൂടിച്ചേരുന്നതിനു്, അതിനുള്ള ആഗ്രഹം, അത്യാർത്തി, ഇന്ത്യയുടെ ആത്മാവു് വിവേകാനന്ദനിലൂടെ വിളിച്ചോതി. നാഗരികതകളുടെയും വംശങ്ങളുടെയും സമത്വാവസ്ഥയിലേ, മനുഷ്യവർഗ്ഗത്തിൻെറ ഐക്യവും ഏകാത്മതയും മുറുകെപ്പിടിക്കാനാകൂ എന്നു് ഭാരതം മനസ്സിലാക്കി. ''മ്ലേച്ഛന്മാർ എന്ന വാക്കു കണ്ടെത്തിയപ്പോൾ സ്വന്തം നാശത്തെ വിളിച്ചു പറയുകയാണു് ഇന്ത്യ ചെയ്തതു്.'' വിവേകാനന്ദൻെറ ഈ വാക്കുകൾ, ഇന്ത്യക്കാരെ അവരുടെ ആത്മീയൗന്നത്യാഭിമാനത്തിൽനിന്നും ശുദ്ധീകരിച്ചെടുക്കുന്നതിനുള്ള അദ്ദേഹത്തിൻെറ ഉൽക്കണ്ഠ വ്യക്തമാക്കുന്നു. ''ഇന്ത്യ അധഃപതിച്ചതു് സങ്കുചിതമനസ്സായിരുന്നതുകൊണ്ടാണു്; തൻെറ ചിപ്പിക്കുള്ളിൽ മററു രാജ്യങ്ങളുമായി ബന്ധപ്പെടാതെ, 'മമ്മി'യുടെ സ്ഥിതിയിലായിപ്പോയതുകൊണ്ടാണു്. ഓരോ വംശത്തിനുമുണ്ടു്, അതിൻെറ ആത്മാവു്, പ്രതിഭ. പാശ്ചാത്യപ്രതിഭ അധിഷ്ഠാനം ചെയ്യുന്നതു്, ശാസ്ത്രത്തിലും രാഷ്ട്രതന്ത്രത്തിലുമാണു്; അതിൻെറ സമത്വത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും ചൈതന്യത്തിലാണു്. ഭാരതീയ പ്രതിഭയാകട്ടെ, മതത്തിലും ആദ്ധ്യാത്മികതയിലുമാണു് നിലകൊള്ളുന്നതു്. ഇന്ത്യൻമതംകൊണ്ടു് ഒരു യൂറോപ്യൻ സമുദായം നിർമ്മിക്കുക; സമത്വം, സ്വാതന്ത്ര്യം, പ്രവൃത്ത്യുന്മുഖത്വം, ഊർജ്ജസ്വലത ഇവയുടെ കാര്യത്തിൽ പാശ്ചാത്യരിൽവെച്ചു പാശ്ചാത്യരായിരിക്കുക; അതേ സമയം മതസംസ്കാരത്തിലും വാസനകളിലും നട്ടെല്ലുള്ള ഒരു ഹിന്ദുവായിരിക്കുക.'' ഈ വിവേകാനന്ദവചസ്സുകൾ ഇന്ത്യയും യൂറോപ്പും തമ്മിൽ കേവലമൊരു കൈമാററത്തെ പ്രോത്സാഹിപ്പിക്കാനായിരുന്നില്ല, പിന്നെയോ, സഹകൃതമായ സാഹസിക പര്യടനത്തിൽ — നാഗരികതയിൽ — തുല്യരാണെന്നു്, സഹോദരിമാരാണെന്നു് അറിയുന്നതിനു പററിയ മാനസികാവസ്ഥ ഉളവാക്കാനായിരുന്നു.

'മ്ലേച്ഛ'പദംകൊണ്ടു മുതലെടുത്തതിനു് വിവേകാനന്ദൻ ഇന്ത്യയ്ക്കു കൊടുത്ത താക്കീതു് അർത്ഥവത്താണു്. മറെറല്ലാ വംശക്കാരെയും മ്ലേച്ഛന്മാരെന്നു പ്രഖ്യാപിക്കുന്ന പാശ്ചാത്യചിന്തകന്മാർ വെളുത്ത വർഗ്ഗക്കാരുടെ മേധാവിത്വത്തെക്കുറിച്ചു് തത്ത്വങ്ങൾ പടയ്ക്കുന്ന ഒരു കാലഘട്ടത്തിലായതിനാൽ അവർക്കും കൂടിയുള്ളതായിരുന്നു ഈ താക്കീതു്. 19-ാം നൂററാണ്ടിലെ ഒരു ഫ്രഞ്ചു ചിന്തകനായിരുന്ന ഗോബിനോ ''മനുഷ്യവർഗ്ഗങ്ങളുടെ അസമത്വം'' എന്ന തൻെറ ഗ്രന്ഥത്തിൽ സാംസ്കാരിക മേധാവിത്വത്തിനുള്ള ഏകാവകാശം വെളുത്ത വർഗ്ഗക്കാർക്കു മാത്രമാണെന്നു് പ്രഖ്യാപിച്ചിട്ടുണ്ടു്. ഹെഗൽ കുറെക്കൂടി സമതുലിതമായ ഒരു വീക്ഷണം കൈക്കൊണ്ടു. അദ്ദേഹത്തിൻെറ കണ്ണിൽ നാഗരികതയുടെ കൊടുമുടിയിൽ എത്തിയതു് ജർമ്മൻകാരായിരുന്നെങ്കിലും, മനുഷ്യകുടുംബത്തിലെ മററംഗങ്ങളും ഈ പുരോഗമനപരമായ പരിവർത്തനത്തിലേയ്ക്കുള്ള പന്തയത്തിൽ അവരുടെ അവസ്ഥയ്ക്കൊത്ത സ്ഥാനത്തെത്തിയിട്ടുണ്ടു്. ഹെഗലിൻെറ ചരിത്രതത്ത്വശാസ്ത്രം മനുഷ്യനു് എന്നപോലെ ചരിത്രത്തിനും കുറേക്കൂടി ഗാംഭീര്യവും ബലവുമുളവാക്കിയിരിക്കുന്നു; ഒരുന്നത നിലയിലേയ്ക്കുയർത്തിയിരിക്കുന്നു. അദ്ദേഹത്തിനു് മനുഷ്യവർഗ്ഗത്തിൻെറ ചരിത്രം, അതിൻെറ ഘടകങ്ങളായ വിഭാഗങ്ങളിലെല്ലാം മനുഷ്യവർഗ്ഗത്തിൻെറ സത്ത തുല്യമായി സാക്ഷാത്കരിക്കുന്ന ഒരു സജീവവസ്തുവാണു്. ഒന്നിനെ മറെറാന്നിൽനിന്നും വേർതിരിക്കുന്നതു് വളരെ ചെറിയ പ്രാധാന്യമാണു്. രസകരവും പ്രധാനവുമായിട്ടുള്ളതു്, മനുഷ്യവർഗ്ഗത്തിൻെറ വിധിയുടെ സാക്ഷാത്കാരത്തിനുവേണ്ടി ഓരോ നാഗരികതയ്ക്കും വർഗ്ഗത്തിനും നല്കാൻ സാധിക്കുന്ന ആത്മീയസംഭാവനകളിൽ വിവേകാനന്ദൻ ഹെഗലിനേക്കാൾ നിഷ്കർഷ കാണിച്ചെന്നു കാണുകയാണു്. തുല്യനിലയിലുള്ള യോഗമാണു് പോംവഴി. അതു തന്നെയാണു് ഓരോ രാഷ്ട്രത്തിനും വർഗ്ഗത്തിനും മനുഷ്യവർഗ്ഗത്തിൻെറ ഭാവിയെ സാക്ഷാത്കരിക്കാൻ ആത്മീയമായ സംഭാവന ചെയ്യേണ്ടതുണ്ടു് എന്നുള്ളതിൻെറ അതിപ്രധാനമായ ഈ അംഗീകാരത്തിൻെറ

നിറവേറലും നേട്ടവും, രണ്ടും. ഈ വാക്കുകൾ നോക്കാം: ''ഒരു രാഷ്ട്രത്തിന്റെ മാത്രം കുത്തകയാണെന്നു കരുതാവുന്ന സദ്ഗുണങ്ങളൊന്നുമില്ലെന്നു നാം മനസ്സിലാക്കണം. തീർച്ചയായും, വ്യക്തികളിലെന്നപോലെ, ചില സദ്ഗുണങ്ങൾ, ഒരു രാഷ്ട്രത്തിലോ മറ്റൊന്നിലോ നിലനിന്നേക്കാം.'' ............ ''നമുക്കു് ഏററവും പ്രധാനമായ ആശയം മോക്ഷമാണു്. പാശ്ചാത്യർക്കു് അതു ധർമ്മവും. [ഇവിടെയാണു് മനുഷ്യന്റെ ഭാഗധേയത്തിനുള്ള ഓരോ നാഗരികതയുടെയും ആത്മീയസംഭാവനയെക്കുറിച്ചു് അദ്ദേഹം ഊന്നിപ്പറയുന്നതു്.] ഇഹലോകത്തിലോ പരലോകത്തിലോ മനുഷ്യനെക്കൊണ്ടു് സന്തോഷം അന്വേഷിപ്പിക്കുന്നതാണു് ധർമ്മം. അതു് ധർമ്മാധിഷ്ഠിതമായിരിക്കുന്നു. സന്തോഷത്തിന്റെ പിമ്പേ രാപകൽ ഓടിനടക്കാൻ അതു മനുഷ്യനെ മുന്നോട്ടു തള്ളിവിടുന്നു. എന്താണു മുക്തി ? ഈ ജീവിതമോ, ഭാവി ജീവിതങ്ങളോ പ്രകൃതിനിയമങ്ങൾക്കതീതമല്ലാത്തതിനാൽ ഈ ജീവിതത്തിലെ സന്തോഷംപോലും അടിമത്തമാണെന്നും വരാനിരിക്കുന്ന ജീവിതത്തിലേതും അപ്രകാരം തന്നെയാണെന്നും പഠിപ്പിക്കുന്നതുതന്നെ. [''കിഴക്കും പടിഞ്ഞാറും'' എന്ന ഗ്രന്ഥത്തിൽ നിന്നു്.]

കിഴക്കിന്റെയും പടിഞ്ഞാറിന്റെയും നാഗരികതകൾ അവയുടെ വർഗ്ഗവ്യത്യാസങ്ങൾക്കും പ്രത്യേകസംസ്കാരഘടനയ്ക്കും അപ്പുറം കാണേണ്ടതും അവയുടെ ഔന്നത്യഭ്രാന്തിൽനിന്നു് മോചനം നേടേണ്ടതുമാണു്, ഒരു അഭിമുഖസംഭാഷണത്തിനു വഴിതെളിയിക്കാൻ എന്നദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. തത്ത്വവിചിന്തനത്തിലെ ഭേദങ്ങളെ അനുഭവത്തിനും ഭാവനയ്ക്കും അതീതമാക്കുന്ന വീക്ഷണം വളർത്തിയെടുക്കണമെന്നും അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു. ഒരു ദ്വിമുഖഭാഷണം ഭാഷയുടെ മാത്രം കാര്യമല്ല, മുഴുവനുമായും ബന്ധപ്പെട്ടതാണു് എന്ന ബോധത്തിൽ പങ്കെടുക്കലാണതു്. കിഴക്കും പടിഞ്ഞാറും തമ്മിൽ ചിന്താസരണിക്കു ഭേദങ്ങളുണ്ടു്. അവയെ വീക്ഷിക്കുന്ന ഒരാൾക്കു് അവതമ്മിൽ സമന്വയം അസാദ്ധ്യമെന്നു തോന്നുകയും ചെയ്യും.

പാശ്ചാത്യൻ പറയുന്നു: ''ഞാൻ ചിന്തിക്കുന്നതിനാലാണു് എനിക്കു് അസ്തിത്വമുള്ളതു്.'' ഇന്ത്യ പറയുന്നതാവിതു്–''ഞാനുള്ളതുകൊണ്ടാണു് ഞാൻ ചിന്തിക്കുന്നതു്.'' എതിർധ്രുവങ്ങളിലാണു് ഇവയുടെ നിലപാടു് എന്നു തോന്നും. അവയെ വിരുദ്ധമായി കാണുന്നതിനുപകരം വിപരീതധ്രുവസ്ഥിതങ്ങളായി കാണാൻ തുടങ്ങിയാൽ രണ്ടും ഒന്നിന്റെതന്നെ പ്രകാരഭേദങ്ങളാണെന്ന വാസ്തവത്തിലെത്തിച്ചേരും നാം. ഈ നിലപാടുകളെ വ്യത്യസ്തവീക്ഷണങ്ങളായി കാണുന്നതു് നമ്മെ നിശ്ശബ്ദതയിലേക്കു തള്ളരുതു്, നിരാശപ്പെടുത്തുകയുമരുതു്. ഒരു സംവാദത്തിനു പ്രേരിപ്പിക്കയും വേണം. ഭാരതീയമനസ്സിന്റെ തത്ത്വദർശനരതിയും അതിന്റെ എല്ലാ സാരാംശവും പാശ്ചാത്യ മനസ്സിന്റെ വിജ്ഞാനത്തോടുള്ള സ്നേഹവും അതിന്റെ മുഴുവൻ സാരവും – ഇവ എതിർനിലയിലുള്ളതോ പരസ്പരാനപേക്ഷിതമോ ആണോ ? സത്യത്തെത്തേടിയുള്ള ഭാരതീയാന്വേഷണം ജ്ഞാനത്തോടു സ്നേഹമില്ലാത്തതിന്റെ അനന്തരഫലമല്ല, ജ്ഞാനത്തിനു് പാശ്ചാത്യർ മനസ്സിലാക്കുന്ന അർത്ഥത്തിൽ, 'സത്യ' (The real) ത്തോടുള്ള ശാസ്ത്രീയമനോഭാവത്തെ ഉൾക്കൊള്ളുക മാത്രമല്ല വേദാന്തം ചെയ്യുന്നുള്ളു, അതിൽ നിഷ്കർഷിക്കുന്നുമുണ്ടു്. [ഛാന്ദോഗ്യോപനിഷത്തിൽ, ഒരു ശിഷ്യൻ എല്ലാ ശാസ്ത്രങ്ങളും പഠിച്ചിട്ടും തനിക്കു സമാധാനമില്ലെന്നു പറയുന്നു. അതിനാൽ ഗുരു അയാൾക്കു് ആത്മീയശിക്ഷ, തന്നെക്കുറിച്ചുതന്നെയുള്ള അറിവു് (Knowledge of the self) നല്കുന്നു. അതു് അയാളെ ഉറച്ച വിശ്വാസത്തിലും സമാധാനത്തിലും എത്തിക്കുന്നു.] അതു് അന്ധവിശ്വാസജടിലമായ ലഘുവായ മനോഭാവമല്ല. വേദാന്തമാണു് ഏററവും ശാസ്ത്രീയമായ മതമെന്നു് വിവേകാനന്ദൻ പലപ്പോഴും തെളിയിച്ചിട്ടുണ്ടു്. വ്യക്തിത്വരൂപാന്തരീകരണമണ്ഡലത്തിൽ, നിരീക്ഷണപരീക്ഷണങ്ങളുടെ ഫലത്തിൽ ഉറച്ചുനില്ക്കുന്നുണ്ടതാനും ഇന്ത്യയുടെ മതം. അതുപോലെ ശാസ്ത്രത്തിലൂടെ വളന്ന പാശ്ചാത്യപ്രതിഭയ്ക്കു് വസ്തുനിഷ്ഠമായിരിക്കുന്നതിനു പകരം, അന്തരംഗത്തിലേയ്ക്കു് അതിന്റെ ദൃഷ്ടി തിരിച്ചുവിടാൻ കഴിയും. അതാണു് ശാസ്ത്രം ഇന്നു ചെയ്തുകൊണ്ടിരിക്കുന്നതും.

ഒരു ശാസ്ത്രീയ സത്യത്തിനും അമൂർത്തമായി, നിരീക്ഷകനും അയാളുടെ സ്ഥാനത്തിനും നിരീക്ഷണമാർഗ്ഗങ്ങൾക്കും പുറമേയായി നിലനില്പില്ലെന്നതിനുള്ള നിഗമനം ശാസ്ത്രത്തിന്റെ അന്തസ്സത്തയിലേക്കു തിരിയാനുള്ള ഒരു പ്രധാന കാൽവെപ്പാണ്. ഊർജ്ജതന്ത്രജ്ഞനായ എഡ്ഡിംഗ്ടന്റെ നിരീക്ഷണങ്ങൾ ഉദാഹരണമായി നോക്കാം. "അവസാനം 'മനസ്സ്'" (The mind) അതിനെത്തന്നെ അഭിമുഖീകരിക്കുന്നു." "മനസ്സിനു 'പ്രകൃതി' (Nature) യിൽനിന്നു കിട്ടുന്നതു് അതു് പ്രകൃതിയിൽ നിക്ഷേപിച്ചിട്ടുള്ളതു തന്നെയാണു് എന്നു് ശാസ്ത്രം മനസ്സിലാക്കുന്നു."

എഡ്ഡിംഗ്ടന്റെ ഈ ദർശനം തത്ത്വചിന്തകനായിരുന്ന അരിസ്റ്റോട്ടിലിന്റേതുമായി പറയത്തക്ക അടുപ്പമുള്ളതാണ്. അത്യുന്നതസത്തയെ അദ്ദേഹം അറിവിന്റെ അറിവ് എന്നു നിർവ്വചിച്ചു. തന്റെ തത്ത്വവിചിന്തനത്തിൽ അദ്ദേഹം പറയുന്നു: "അതിനാൽ മനസ്സ് സ്വയം ചിന്തിക്കുന്നു; അതേററവും നന്നെങ്കിൽ; അതിന്റെ ചിന്ത, ചിന്തയെപ്പററിയ ഒരു ചിന്തയാണ്." പരമാത്മാവ് (The Supreme) ചെവിയുടെ ചെവിയും, മനസ്സിന്റെ മനസ്സും, തീർച്ചയായും സംഭാഷണത്തിന്റെ സംഭാഷണവും ശ്വാസത്തിന്റെ ശ്വാസവുമാണ് ...... ഈ ലോകം ഉപേക്ഷിച്ചാൽ അമർത്ത്യമായിത്തീരുമെന്നു് വിജ്ഞന്മാർ അറിയുന്നതു്." എന്നീ ഉപനിഷദ്വാക്യങ്ങളുമായി അരിസ്റ്റോട്ടിലിന്റെ വീക്ഷണത്തിനു് യോജിപ്പിലെത്തുന്നതിനു തക്ക അടുപ്പമുണ്ടു്. പ്രഭാഷണങ്ങളും ലേഖനങ്ങളും വഴിയുള്ള വിവേകാനന്ദന്റെ ശ്രമം, പാശ്ചാത്യപൌരസ്ത്യചിന്താഘടനയ്ക്കു പിന്നിൽ വർത്തിക്കുന്ന ഈ ഐക്യത്തെ വെളിപ്പെടുത്തുകയായിരുന്നു. ഇംഗ്ലണ്ടിൽവെച്ചു ചെയ്ത "യുക്തിയും മതവും (Reason and Reality) എന്ന പ്രഭാഷണത്തിലും ഐക്യരാഷ്ട്രങ്ങളിലെ ഹാർവാർഡ് സർവ്വകലാശാലയിൽവെച്ചു ചെയ്ത 'വേദാന്തതത്ത്വചിന്ത' (Vedanta Philosophy) എന്ന പ്രഭാഷണത്തിലും, ദന്തഗോപുരങ്ങളിലിരുന്നു് തങ്ങളോരോരുത്തന്റെയും ഔന്നത്യത്തെക്കുറിച്ചു സ്വയം അഭിമാനിക്കുകയും, "ലോകത്തെസംബന്ധിച്ചതെല്ലാം ശരിതന്നെ" എന്നു സമാധാനിക്കുകയും ചെയ്യുന്ന സ്വഭാവത്തെ കീഴക്കിയിരുത്തുന്നതിനുള്ള അതിസമർത്ഥമായ പരിശ്രമമാണു് അദ്ദേഹം ചെയ്തതു്.

ശാസ്ത്രത്തെ മതവുമായി തൃപ്തികരമാംവിധം ലയിപ്പിക്കുക, മറിച്ചും – ഇതിനുള്ള വിവേകാനന്ദന്റെ ശ്രമങ്ങളിൽ രണ്ടു കാര്യങ്ങൾ തെളിഞ്ഞുകാണാം. വേദാന്തത്തെ ഏററവും ശാസ്ത്രീയമായ മതമായി അവതരിപ്പിക്കുകവഴി അദ്ദേഹം പാശ്ചാത്യരുടെ കണ്ണുകൾ തുറക്കുകയും അവർക്ക് കൂടുതൽ എളുപ്പത്തിൽ പ്രാപ്യമായ ഒരു പുതിയ ഇന്ത്യയെ അറിയാൻ അവരെ ക്ഷണിക്കയും ചെയ്തു. രണ്ടാമതായി, സാമാന്യവൽക്കരണത്തിനും ഐക്യത്തിനും വേണ്ടിയുള്ള അന്വേഷണമാണെന്നു് ശാസ്ത്രത്തെക്കുറിച്ചു പറയുകവഴി മതത്തിന്റെ അടുത്തുതന്നെ ഒരു മാന്യസ്ഥാനം അതിനും നല്കുകയാണു് അദ്ദേഹം ചെയ്തതു്. പാശ്ചാത്യശാസ്ത്രീയവീക്ഷണത്തെ, സാത്ത്വികമായി ഭാവാന്തരം പ്രാപിക്കാനുള്ള സാദ്ധ്യതയില്ലാത്ത വെറും ബൌദ്ധികമായ രജസ്സായി വീക്ഷിച്ചിരുന്ന ഇന്ത്യയുടെ കണ്ണു തുറപ്പിക്കുന്നതായിരുന്നു ഈ പ്രവൃത്തി. "ശാസ്ത്രവും കലയും മതവും ഒരേ സത്യത്തിന്റെ തന്നെ വിവിധ പ്രത്യക്ഷഭാവങ്ങളാണെന്നു് വിവേകാനന്ദൻ വ്യക്തമാക്കി. അദ്ദേഹം ശാസ്ത്രത്തെ ഉയർത്തിക്കാട്ടിയതു് പാശ്ചാത്യർക്കും ഒരു ഉണർവ്വുണ്ടാക്കി. കാരണം, അവരുടെ നാട്ടിൽ ശാസ്ത്രത്തെ സാമൂഹ്യശാസ്ത്രങ്ങളിൽനിന്നും വേർതിരിച്ചതു്, അതിനെ ക്രൂരവും ഹിംസോന്മുഖവുമാക്കി കാട്ടിക്കൊണ്ടിരിക്കയായിരുന്നു, ആയുധങ്ങളും യന്ത്രങ്ങളും നിർമ്മിക്കുന്നതിനുള്ള കേവലമൊരു ഉപകരണമായി അതിനെ വ്യവഹരിക്കാൻ ഇടയാക്കിക്കൊണ്ടിരിക്കയായിരുന്നു.

ശാസ്ത്രീയവിജ്ഞാനത്തിന്റെ രണ്ടു തത്ത്വങ്ങളും വ്യക്തമാക്കിക്കൊണ്ടു് അദ്ദേഹം പറയുന്നു: "ഒന്നാമത്തെ തത്ത്വം സാമാന്യമായിട്ടുള്ളതു് പ്രത്യേകമായിട്ടുള്ളതിനെയും, സാമാന്യതരമായിട്ടുള്ളതു് സാമാന്യത്തെയും,.......നാം അനന്തതയിലേക്കു് എത്തുംവരെ........വിശദീകരിക്കുന്നു എന്നാണു്. രണ്ടാം സിദ്ധാന്തമാകട്ടെ, ഒരു കാര്യത്തിന്റെ വിശദീകരണം പുറമേ

നിന്നല്ല, അകമേ നിന്നുതന്നെ വേണമെന്ന താണു്.........ഒററവാകൃത്തിൽ പറഞ്ഞാൽ, ശാസ്ത്രത്തിന്റെ അത്ഥം, വസ്തുക്കളുടെ വിശദീകരണങ്ങരം, അവയുടെതന്നെ പ്രകൃതിയിലാണു്, അപാരതയിൽ നടന്നുകൊണ്ടിരിക്കുന്നതിനെ വിശദമാക്കാൻ ബാഹ്യമായ ജീവികളോ സത്തകളോ ആവശ്യമില്ല എന്നതാണു്......'' ''ഈ രണ്ടു തത്ത്വങ്ങളേയും തൃപ്തിപ്പെടുത്തുന്ന ഒരു മതമുണ്ടാകാമോ? ഉണ്ടാകാമെന്നു ഞാൻ കരുതുന്നു. ശാസ്ത്രീയലോകത്തിന്റെ ആവശ്യങ്ങരം അതിനെ അങ്ങേയററത്തെ സാമാന്യവല്ക്കരണത്തെയും പരിണാമനിയമത്തെയും പരാമശിച്ചുകൊണ്ടു് നിറവേററാൻ വേദാന്തത്തിനു കഴിയുമെന്നു് നാം കാണുന്നു. ഒരു വസ്തുവിന്റെ വിശദീകരണം അകമേ നിന്നുതന്നെ വേണമെന്നതു് കുറേക്കൂടി പൂണ്ണമായി വേദാന്തം സാധിക്കുന്നു. വേദാന്തദൈവമായ ബ്രഹ്മത്തിനു്, തനിക്കു പുറമേയായി ഒന്നുമില്ല. നമുക്കു് പ്രാപിക്കാവുന്നതിൽവെച്ചു് ഏററവും പരമമായ സാമാന്യവൽക്കരണവുമാണദ്ദേഹം. (സാമാന്യത്തിൽവെച്ചു സാമാന്യമാണു്.)

ശാസ്ത്രത്തെ മാന്യമായൊരിടത്തു് പ്രതിഷ്ഠിക്കുവാനുള്ള പ്രശംസനീയമായ ഒരു ശ്രമത്തിൽ വിവേകാനന്ദൻ പറയുന്നു: ''മറേറാരോ ശാസ്ത്രവും സ്വയം ന്യായീകരിക്കാനുപയോഗിക്കുന്ന യുക്തിയുടെ കണ്ടുപിടിത്തങ്ങരംകൊണ്ടുതന്നെയാണോ മതവും സ്വയം ന്യായീകരിക്കുന്നതു്? നാം ശാസ്ത്രങ്ങരക്കും മററു വിജ്ഞാനത്തിനും ഉപയോഗപ്പെടുത്തുന്ന അന്വേഷണമാഗ്ഗങ്ങരം തന്നെയാണോ മതശാസ്ത്രത്തിനും പ്രയോഗിക്കേണ്ടതു്? എന്റെ അഭിപ്രായം അങ്ങനെയായിരിക്കണമെന്നാണു്.'' ഈ ലേഖകന്റെ മനസ്സിനു്, മതത്തിന്റെ മണ്ഡലത്തിൽ അന്വേഷണാഹമായ ഉപകരണമായി, ശാസ്ത്രത്തിന്റെ വെളിച്ചമായ യുക്തിയെ മേലെ പ്രതിഷ്ഠിച്ചിരിക്കുന്നു എന്നതിനു സംശയമില്ല. എന്നാൽ തുല്യമായ കൈമിടുക്കോടെ, ശാസ്ത്രത്തേയും പൊക്കിക്കാട്ടിയിരിക്കുന്നു, മതത്തിന്റെ അതേ തലത്തിൽത്തന്നെ മാന്യമായ ഒരു സ്ഥാനം അതിനും കൊടുത്തിരിക്കുന്നു. പ്രവാചകനും പ്രവാചകനും തമ്മിൽ, ഒരു സുവിശേഷവും മറെറാരു സുവിശേഷവും തമ്മിൽ, വഴക്കടിക്കുമ്പോരം, യുക്തിയെ അതിന്റെ നിലവാരം ഉയത്തിപ്പിടിക്കാൻ കഴിവുള്ള വെളിച്ചമായി അദ്ദേഹം തുറന്നു കാട്ടുന്നതിലേയ്ക്കു് സ്ഥലച്ചുരുക്കത്താൽ നാം കടക്കുന്നില്ല. ഈ തുറന്നു കാട്ടൽ പാശ്ചാത്യപൗരസ്ത്യസംവാദത്തിന്റെ ഒരു രസലേപനതലം എന്ന നിലയ്ക്കു് ഏററവുമധികം താല്പയ്യമുളവാക്കുന്നതാണു്. അപ്പോരം എങ്ങനെ സ്വാമി വിവേകാനന്ദൻ പാശ്ചാത്യപൗരസ്ത്യ നാഗരികതകളും വഗ്ഗങ്ങളും തമ്മിലുള്ള തുല്യതയിൽ നിഷ്കഷിച്ചു എന്നും എങ്ങനെ തത്ത്വചിന്താപരമായ ചട്ടക്കൂടുകളുടെ ഭേദങ്ങരക്കപ്പുറം കാണാൻ നമ്മോടാവശ്യപ്പെട്ടു എന്നും നാം കണ്ടു. മൂന്നാമത്തേതും കൂടുതൽ സാരവത്തുമായ വിധത്തിൽ അദ്ദേഹമായിരുന്നു പാശ്ചാത്യപൗരസ്ത്യസമന്വയത്തിന്റെ സമുന്മേഷദായകൻ. ഇതു സാധിച്ചതു്, യോഗവേദാന്തത്തെ, സംക്ഷിപ്തവും പ്രാപ്യവുമായ ജ്ഞാന, കമ്മ, ഭക്തി, രാജയോഗങ്ങരം എന്നീ നാലു ''ക്ലാസ്സിക്കു'' കളുടെ രൂപത്തിൽ അവതരിപ്പിച്ചതു വഴിയുമായിരുന്നു. അവയിൽ സാങ്കേതികപ്രകാശനങ്ങളില്ല. കൂടുതൽ താത്ത്വികങ്ങളായ വിശദീകരണങ്ങളുമില്ല. ആകപ്പാടെ ലളിതം. അതിനാൽ പാശ്ചാത്യചിന്താരീതികളിൽനിന്നും വളരെ വളരെ ഭിന്നമായ, ഭാരതത്തിന്റെ പൗരാണികപാഠങ്ങരം അദ്ദേഹം വിശദീകരിക്കുമ്പോരം പാശ്ചാത്യക്കും അവ സുഗ്രഹമായിത്തീരുന്നു.

[വിവത്തനം: എൻ,എൻ. ആനന്ദൻ,ആലപ്പുഴ.]

---

# രാമായണകഥയുടെ ഗുണപാഠം

സ്വാമി ജ്ഞാനാനന്ദസരസ്വതി

രാമായണത്തെ വായിക്കുകയൊ, രാമായണ കഥാഗോളത്തെ സാമാന്യമായിട്ടെങ്കിലും അറിയുകയോ ചെയ്യാത്തവരായി അധികംപേരുണ്ടാവുമെന്നു തോന്നുന്നില്ല. അതിനാൽ സ്ഥൂലമായ കഥാരൂപത്തെ ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല; വിവരിക്കുന്നുമില്ല. കഥാവീക്ഷണത്തിൽക്കൂടെ മാത്രം നോക്കുന്നവൎക്ക് മിക്കപ്പോഴും കാണാൻകഴിയാറില്ലാത്ത ചില ഗുണപാഠങ്ങൾ പ്രസ്തുതകഥകളിൽ ഒളിഞ്ഞിരിക്കുന്നുണ്ടെന്ന കഥ ഒരു പക്ഷേ അധികം പേരും അറിഞ്ഞിരിക്കില്ല. അങ്ങനെയുള്ള ഗുണപാഠങ്ങളിൽ ചിലവയെയാണ് ഈ ലേഖനത്തിൽ പ്രതിപാദിക്കാൻ തുടങ്ങുന്നതു്.

രാമായണകഥയ്ക്കുതന്നെ ലൌകികവും, ആത്മീയവുമായ രണ്ടു വശങ്ങളുണ്ടു്. അതിനാൽ പ്രസ്തുതഗുണപാഠത്തിനും രണ്ടു രൂപങ്ങളുണ്ടായാൽ തെററില്ലല്ലൊ. അതിൽ ആത്മീയസ്വഭാവത്തെ ആദ്യം വിവരിക്കാം. സൂൎയ്യവംശരാജാക്കന്മാരുടെ സാമ്രാജ്യസ്ഥാനമാണ് അയോദ്ധ്യ. സൂൎയ്യനെ പരമാത്മാവെന്നും, വംശജാതന്മാരെ സ്വരൂപികളായ ജീവന്മാരെന്നും ധരിക്കുമ്പോൾ ജീവന്മാരുടെ ജനനമരണാദിവിഹാരരംഗമായ പ്രപഞ്ചമാണ് അയോദ്ധ്യയെന്നു ബോധിക്കാൻ കഴിയും. പത്തു് തേരുകളുടെ സങ്കേതത്തെയാണല്ലൊ ദശരഥശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതു്. തേരെന്നു പറഞ്ഞാൽ വരാനും പോവാനുമുള്ള വാഹനമായതിനാലും, ജീവനു പോവാനും വരാനുമുള്ള വാഹനങ്ങൾ ഇന്ദ്രിയങ്ങളായതിനാലും, അവ പത്താകയാലും മനുഷ്യശരീരത്തെയാണ് ദശരഥശബ്ദംകൊണ്ടു സൂചിപ്പിച്ചതെന്നും കരുതാം. ജീവന്റെ ശരീരപ്രാപ്തിക്കും ജീവിതത്തിനും ആസ്പദങ്ങളായ ഇച്ഛാജ്ഞാനക്രിയകളാകുന്ന ശക്തികളെത്തന്നെയാണ് കൌസല്യാദി രാജ്ഞിമാരായി ചിത്രീകരിച്ചിരിക്കുന്നതെന്ന് ബോധിക്കുന്നേതിലും തെററില്ല. ഒരേ ജീവന്റെ ഒരേ ശരീരത്തിലുള്ള ഒരേ ജീവിതത്തിൽതന്നെയുള്ള വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നീ നാലു ഭാവങ്ങളെയാണ് രാമലക്ഷ്മണഭരതശത്രുഘ്നന്മാരായി അവതരിപ്പിച്ചിരിക്കുന്നതെന്നും കരുതണം. അപ്പോൾ അയോദ്ധ്യയിൽ ദശരഥപുത്രന്മാരായി കൌസല്യാദിരാജ്ഞിമാരിൽക്കൂടെ ഭഗവാൻ രാമലക്ഷ്മണഭരതശത്രുഘ്നന്മാരെന്ന നാലു സ്വരൂപങ്ങളിൽ അവതരിച്ചുവെന്നു പറഞ്ഞാൽ, കൎമ്മവശഗനായ ജീവൻ പുണ്യവിശേഷത്താൽ എപ്പോഴെങ്കിലും ഒരിക്കൽ പ്രപഞ്ചത്തിൽ ഇച്ഛാജ്ഞാനക്രിയാശക്തികളിൽക്കൂടെ മനുഷ്യശരീരത്തിൽ വിശ്വതൈജസപ്രാജ്ഞതുരീയഭാവങ്ങളോടെ പൂൎണ്ണശക്തിയുള്ള മനുഷ്യനായി ജനിക്കുന്നുവെന്നൎത്ഥം.

എന്തിനുവേണ്ടി? രാവണകുംഭകൎണ്ണന്മാരെയും തത്പക്ഷപാതികളായ രാക്ഷസന്മാരെയും കൊന്നു് ലോകത്തെ രക്ഷിക്കാൻ. ലോകമെന്നാൽ ജീവന്റെ അനുഭവമെന്നൎത്ഥം. അതു് വളരെക്കാലമായി ദൂഷിച്ചു് ദുഃഖകാരണമായിരിക്കുകയാണ്. ദുഃഖം നീങ്ങി സുഖസമാധാനങ്ങളെ പ്രാപിച്ചാൽ കൊള്ളാമെന്നു ജീവനാഗ്രഹമുണ്ടു്. അതിനുവേണ്ടി പ്രയത്നിച്ചുകൊണ്ടിരിക്കുന്നുമുണ്ടു്. പക്ഷേ സാധിക്കുന്നില്ല. രാവണാദിരാക്ഷസന്മാരാണ് സാധിക്കാതിരിക്കാൻ കാരണം. അതിനാൽ അവശ്യം അവരെ വധിച്ചേ കഴിയൂ. ആരാണ് രാവണനും, കുംഭകൎണ്ണനും അവരുടെ അനുയായികളും?

രജോഗുണത്തെയാണ് രാവണനായി ചിത്രീകരിച്ചിരിക്കുന്നതു്. തമോഗുണത്തെ കുംഭകൎണ്ണനായും ചിത്രീകരിച്ചിരിക്കുന്നുവെന്നു കരുതണം. അന്തഃകരണം അല്ലെങ്കിൽ മനസ്സാണ് ജീവന്റെ മുഖ്യോപാധി. സുഖമൊ, ദുഃഖമൊ, ജ്ഞാനമൊ, അജ്ഞാനമൊ, പുണ്യമൊ, പാപമൊ എന്തു സാധിക്കാനും ജീവനു് ഈ ഉപാധിയുടെ സഹായം കൂടിയേ തീരൂ.

അപ്പോഴം ജീവനാഗ്രഹിക്കുന്ന സുഖസമാധാനങ്ങളം സാധിക്കാനും, ദുഃഖമില്ലാതായിത്തീരാനും വേണ്ടി അന്വേഷിക്കുകയോ പ്രവത്തിക്കുകയോ ചെയ്യണമെങ്കിൽ ആദ്യംതന്നെ അന്തഃകരണോപാധി സ്വാധീനമായിത്തീരണമെന്നാണിരിക്കുന്നതു്. മനസ്സിനു് സ്വാഭാവികമായ രണ്ടു സംസ്കാരങ്ങളാണുള്ളതു്. ഒന്നുകിൽ ലോകത്തിലുള്ള ഏതെങ്കിലും കാര്യങ്ങളെ രാഗാദിഭാവങ്ങളോടുകൂടി വിചാരിച്ചുകൊണ്ടിരിക്കൽ, അല്ലെങ്കിൽ ഉറങ്ങൽ. ഇങ്ങനെ രണ്ടു സംസ്കാരങ്ങളെ മനസ്സിനുള്ളു. വിചാരം നിത്തിയാൽ ഉറക്കം; ഉറക്കമുണന്നാൽ വിചാരം. മൂന്നാമതൊരു സ്വഭാവം മനസ്സിനില്ല, ഒരേ കാര്യത്തെക്കുറിച്ചുള്ള വിചാരം അധികസമയം നീണ്ടുനിന്നാൽ അതുതന്നെ ആഗ്രഹമായി മാറും. ആഗ്രഹം പ്രബലമായാൽ പ്രവൃത്തിയായി. പ്രവൃത്തിയിൽകൂടെ രാഗദ്വേഷങ്ങളും മദമത്സരങ്ങളും വളന്നുകൊണ്ടിരിക്കുകയും ചെയ്യും. വിചാരസ്വഭാവത്തെയാണു് വിക്ഷേപമെന്നു പറയുന്നതു്. ഉറക്കത്തിനെ ആവരണമെന്നും പറയുന്നു. ജാഗ്രത് സ്വപ്നങ്ങളാകുന്ന രണ്ടവസ്ഥകൾ വിക്ഷേപത്തിൻെറയും, സുഷുപ്തി ആവരണത്തിൻെറയും സങ്കേതങ്ങളുമാണു്. സാധാരണ ഒരാൾക്കു് പ്രസ്തുത രണ്ടവസ്ഥകളല്ലാതെ മൂന്നാമതൊരവസ്ഥ ഇല്ലാത്തതിനാൽ ആയുഷ്കാലം മുഴവനും, മരണശേഷവും, എന്നുവേണ്ട എല്ലാ കാലത്തും ഒരു ജീവൻ ഈ വിക്ഷേപാവരണങ്ങളുടെ പിടിയിൽപ്പെട്ടു ഞെരുങ്ങുകയാണെന്നു സ്പഷ്ടം. ഈ വിക്ഷേപവും ആവരണവുമാണു് രജോഗുണത്തിൻെറയും, തമോഗുണത്തിൻെറയും ശരിയായ സ്വരൂപങ്ങൾ. പ്രസ്തുത രണ്ടു സംസ്കാരങ്ങളെയാണു് രാവണനും കുംഭകണ്ണനുമായിച്ചിത്രീകരിച്ചിരിക്കുന്നതു്. വിക്ഷേപം രാവണനും, ആവരണം കുംഭകണ്ണനും. അവയിൽനിന്നു പൊന്തുന്ന രാഗം ആലസ്യം തുടങ്ങിയ വികാരങ്ങൾ അവരുടെ പക്ഷപാതിസൈന്യങ്ങളും. സ്വസുഖാന്വേഷകനായ ജീവനു് എത്ര വമ്പിച്ച ശത്രുക്കളാണു് രാവണകുംഭകണ്ണന്മാരെന്നും ഇപ്പോഴം സ്പഷ്ടമാവുന്നുണ്ടല്ലൊ. ചിത്തമാകുന്ന ലങ്കയെ മുഴവൻ അവരടക്കി ഭരിച്ചുവരികയാണു്. വിഷയവാസനകളാകുന്ന രാക്ഷസന്മാക്കല്ലാതെ അവിടെ പ്രവേശംതന്നെയില്ല. സത്യാഹിംസാദിദേവന്മാരൊക്കെ അവരുടെ തടങ്കൽപാളയത്തിലാണു്. ഈ പരമാത്ഥത്തെ അറിഞ്ഞു രാവണകുംഭകണ്ണന്മാരെക്കൊന്നു് ലോകക്ഷേമത്തെപ്പുലത്താനാണു് ഭഗവാൻെറ ശ്രീരാമാവതാരം അല്ലെങ്കിൽ ജീവൻെറ മനുഷ്യജന്മം.

കാര്യം മനസ്സിലാക്കിയ ശ്രീരാമചന്ദ്രൻ ബാല്യം മുതൽക്കുതന്നെ രാവണകുംഭകണ്ണന്മാരെ വധിക്കാൻ തെയ്യാറെടുക്കുന്നു. അതായതു് സുകൃതിയും സദ്വാസനാസമ്പന്നനുമായ മനുഷ്യൻ ചെറപ്പം മുതൽക്കുതന്നെ കൈവല്യപ്രാപ്തിയാണു് ജന്മസാഫല്യമെന്നു ബോധിച്ചു് ബ്രഹ്മചര്യം, വിദ്യാലബ്ധി, തപോനിഷ്ഠ, യോഗാഭ്യാസം തുടങ്ങിയ തെയ്യാറെടുപ്പുകളെ സാധിക്കുന്നു. മഹാത്മാവായ ആചാര്യൻെറ പ്രസാദത്താൽ സംസാരചക്രമാകുന്ന മഹേശ്വരചാപത്തെ ഭഞ്ജിച്ചു് ശ്രവണസ്വരൂപിണിയും അയോനിജയുമായ സീതയാകുന്ന ബ്രഹ്മവിദ്യയെയും സാധിക്കുന്നു. ബ്രഹ്മവിദ്യാപ്രസാദത്താൽ ജ്ഞാനവൈരാഗ്യങ്ങളും ജനിക്കുന്നു. അതാണു് രണ്ടു ചിറകുകളോടുകൂടിയ ജടായു. പക്ഷെ ഇത്രയൊക്കെയായിട്ടും അവിവേകം കേവലം നഷ്ടപ്പെടുകയൊ, വിവേകം ഉദിക്കുകയൊ ചെയ്യുിട്ടില്ല. അവിവേകം നശിച്ചു് വിവേകമുദിച്ചാലെ അപരോക്ഷജ്ഞാനം പ്രകാശിക്കു. പ്രസ്തുത ജ്ഞാനംകൊണ്ടാണു് രാവണകുംഭകണ്ണന്മാരെക്കൊല്ലേണ്ടിയിരിക്കുന്നതു്.

വിവേകത്തെയും അവിവേകത്തെയുമാണു് സുഗ്രീവനും ബാലിയുമായി ചിത്രീകരിച്ചിരിക്കുന്നതു്. ബാലിയെ കൊന്നു് സുഗ്രീവനോടുകൂടിച്ചേന്നതോടെ അവിവേകനാശവും, വിവേകപ്രാപ്തിയുമുണ്ടായി. അനന്തരം നിരന്തരസാധനാനുഷ്ഠാനമാകുന്ന ആഞ്ജനേയൻ മുഖേന കൈയ്യിൻെറ ആഭരണമാകുന്ന കർമ്മത്തെ മുഴവൻ സമപ്പിക്കാൻ കഴിഞ്ഞപ്പോൾ ശിരസ്സിൻെറ ആഭരണമാകുന്ന അപരോക്ഷജ്ഞാനം സ്വയം പ്രകാശിക്കുന്നു. അതിൻെറ വെളിച്ചത്തിൽ വിക്ഷേപാവരണങ്ങളാകുന്ന രാവണകുംഭകണ്ണന്മാരെ അവരുടെ എല്ലാ അനുയായികളോടുംകൂടി കൊന്നൊടുക്കാൻ കഴിയുമ്പോൾ രാമൻ — അതെ ജീവൻ — സായുജ്യസാമ്രാജ്യമാകുന്ന ജന്മസാഫല്യത്തിൽ അഭിഷിക്തനാവുന്നു.

ആദ്ധ്യാത്മികഗുണപാഠത്തിൻെറ ഒരു ചുരുങ്ങിയ രത്നച്ചുരുക്കമാണ് ഇതുവരെപ്പറഞ്ഞതു്. കഥാഗോളത്തെയും പാത്രങ്ങളെയും കുറച്ചുകൂടി തത്ത്വങ്ങളുമായടുപ്പിച്ചാൽ ഇതേ ആശയം തന്നെ അല്പംകൂടി ബൃഹത്തും മഹത്തുമാവുകയും ചെയ്യും. വിസ്തരഭയത്താൽ ചുരുക്കിയതാണ്. ഇനി ലൌകികമായ ഗുണപാഠത്തിൻെറ ഒരു രത്നച്ചുരുക്കത്തെക്കൂടി ഇവിടെപ്പറയാം.

രാമായണകഥയെന്നു പറഞ്ഞാൽ മൂന്നു് രാജകുടുംബങ്ങളുടെ കഥയാണ്. അയോദ്ധ്യയിലും, കിഷ്കിന്ധയിലും, ലങ്കയിലും ഓരോ രാജകുടുംബമുണ്ട്. സംഗതിവശാൽ അവർ തമ്മിൽ ബന്ധപ്പെടേണ്ടിവരുന്നുമുണ്ട്. പ്രസ്തുത മൂന്നു കുടുംബങ്ങാം ഉത്തമവും മദ്ധ്യമവും അധമവുമാണ്. അയോദ്ധ്യയിലെ കുടുംബം ഉത്തമമാണ്. അവർ ആകൃതികൊണ്ടു മനുഷ്യരാണെങ്കിലും പ്രകൃതികൊണ്ടു ദേവന്മാരും ഈശ്വരന്മാരുമാണ്. കിഷ്കിന്ധയിലെ കുടുംബം മദ്ധ്യമമാണ്. അവിടെയുള്ളവർ ആകൃതികൊണ്ടു മനുഷ്യരാണെങ്കിലും പ്രകൃതികൊണ്ടു വാനരന്മാരാണ്. എന്നാൽ ലങ്കയിലെ കുടുംബം, അധമംതന്നെയാണ്. അവിടെയുള്ളവർ ആകൃതികൊണ്ടു മനുഷ്യരെങ്കിലും പ്രകൃതികൊണ്ടു രാക്ഷസരാണ്. കിഷ്കിന്ധക്കാക്കും ലങ്കക്കാക്കും വാനരന്മാരെന്നും രാക്ഷസന്മാരെന്നും പേരുണ്ടായതും അവരുടെ പ്രകൃതികൊണ്ടു മാത്രമാണ്.

ലക്ഷ്മണനും, സുഗ്രീവനും, വിഭീഷണനും ഓരോ അനുജന്മാരാണ്. അവക്കു മൂന്നാംക്കും ജ്യേഷ്ഠന്മാരുണ്ട്. ലക്ഷ്മണൻ തൻെറ ജ്യേഷ്ഠനായ ശ്രീരാമൻെറ ഗുണങ്ങളെയും മഹിമകളെയും വാഴ്ത്തിവാഴ്ത്തിപ്പറയുമ്പോാം സുഗ്രീവനു് തൻെറ ജ്യേഷ്ഠനായ ബാലിയുടെ ദോഷങ്ങളെ മാത്രമെ പറയാനുണ്ടായുള്ളു. ലക്ഷ്മണനായ തൻെറ അനുജൻ പോക്കളത്തിൽ വീണുവെന്നറിഞ്ഞപ്പോാം ഞാനിനി ജീവിക്കില്ലെന്നു പറഞ്ഞ ശ്രീരാമൻെറ സൌഭ്രാത്രത്തെക്കണ്ടു് അമ്പരന്ന വിഭീഷണൻ തൻെറ ജ്യേഷ്ഠനായ രാവണനെയും അയാളുടെ പുത്രാദികളെയും കൊല്ലാനുള്ള തന്ത്രം ശ്രീരാമനുപദേശിച്ചുകൊടുക്കുകയാണ് ചെയ്യുതു്.

കയ്യിൽക്കിട്ടിയ രാജ്യാധികാരത്തെപ്പോലും അനഹ്മാണെന്നു പറഞ്ഞു ഭരതൻ കയ്യൊഴിക്കുമ്പോാം ബാലിയും സുഗ്രീവനും രാജ്യഭരണത്തിനു വടംവലി നടത്തുകയാണ്. രാവണനും ജ്യേഷ്ഠനായ വൈശ്രവണനെ തല്ലിയോടിച്ചാണ് രാജ്യം പിടിച്ചെടുത്തതു്. ജ്യേഷ്ഠപത്നിയായ സീതയുടെ പാദമൊഴിച്ചു് മററു ശരീരഭാഗങ്ങാം കണ്ടിട്ടില്ലെന്നു് ലക്ഷ്മണൻ പറയുമ്പോാം സുഗ്രീവൻ തൻെറ ജ്യേഷ്ഠപത്നിയായ താരയെ സ്വപത്നിയാക്കിയതായും കാണാം. ഇങ്ങനെ പ്രസ്തുത മൂന്നു കുടുംബങ്ങളുടെ ഉത്തമമദ്ധ്യമാധമത്വങ്ങാം എല്ലാ കായ്യങ്ങളിലും തെളിഞ്ഞു കാണാം. ലങ്കയും കിഷ്കിന്ധയും മിക്കവാറും നശിച്ചു. അയോദ്ധ്യ സവ്വോത്ക്കൃഷ്ടയായിത്തീരുകയും ചെയ്തു. അതിനാൽ ഗൃഹസ്ഥന്മാർ അയോദ്ധ്യയിലെ കുടുംബത്തെപോലെയാണ്, കിഷ്കിന്ധയിലെയൊ ലങ്കയിലെയൊ കുഡുംബത്തെപ്പോലെയല്ല കാണേണ്ടതെന്നത്ഥം. രാമായണം വായിക്കുന്നവർ ഇങ്ങനെ എന്തെങ്കിലും ചില ഗുണപാഠങ്ങാംകൂടി അതിൽനിന്നു് മനസ്സിലാക്കിയിരുന്നുവെങ്കിൽ!

---

ശ്രീരാമായണമാദികാവ്യമൃഷിണാ വാത്മീകിനാ നിമ്മിതം
വേദാന്തത്ഥവിശാരദൈരനുദിനം സ്തുത്യം സുരൈരച്ചിതം
ശ്രോതൄണാമഘനാശനം സുരതരോസ്തുല്യഞ്ച മുക്തിപ്രദം
യേ ശൃണ്വന്തി പഠന്തി രാമചരിതം തേ യാന്തി വിഷ്ണോഃ പദം.

# സാവിത്രി

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

പാണ്ഡവരുടെ വനവാസക്കാലത്തൊരിക്കൽ അവരെക്കാണാൻ ചെന്ന മാർക്കണ്ഡേയനോട് സംഭാഷണത്തിന്നിടയിൽ യുധിഷ്ഠിരൻ പറഞ്ഞു: ''എനിക്ക് എന്നെപ്പററി ദുഃഖമില്ല, ഈ സോദരന്മാരെപ്പററിയും ദുഃഖമില്ല, രാജ്യം അപഹരിക്കപ്പെട്ടതോർത്തും ദുഃഖമില്ല; എനിക്ക് ദുഃഖം മുഴുവൻ ഈ ദ്രൌപദിയെപ്പററിയാണ്. ചൂതിൽ ആ ദുഷ്ടന്മാർ കഷ്ടത്തിലാക്കിയപ്പോഴം ഇവളാണ് ഞങ്ങളെ രക്ഷിച്ചത്. കാട്ടിൽവെച്ച് പിന്നെ ഇവളെ ജയദ്രഥൻ തട്ടിക്കൊണ്ടുപോവുകയുമുണ്ടായി. ഇതുപോലൊരു പതിവ്രതയെ അങ്ങ് കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടോ ?''

അപ്പോഴം മാർക്കണ്ഡേയൻ സാവിത്രിയുടെ കഥ പറഞ്ഞു — സാവിത്രി യമന്റെ പ്രസാദംകൊണ്ട് ഭർത്താവിന്ന് ദീർഘായസ്സ നേടിയ ആ പ്രസിദ്ധമായ കഥ തന്നെ. (മഹാഭാരതം, വനപർവ്വം, അധ്യായം 293 മുതൽ 299 കൂടി) ഇവിടെ യുധിഷ്ഠിരനോട് പാതിവ്രത്യത്തിൽ ദ്രൌപദിയേക്കാഠം ഒട്ടും താഴെയല്ലാത്ത ഒരാളുടെ കഥ പറയുന്നതിന്നേ എന്തെങ്കിലും അർത്ഥമുള്ളവല്ലൊ. അപ്പോഠം മാർക്കണ്ഡേയന്റെ പക്ഷത്തിൽ, സാവിത്രി വളരെ മേലേക്കിടയിലുള്ള ഒരു പതിവ്രതയായിരുന്നു. നമുക്ക് ആ പാതിവ്രത്യത്തിന്റെ മേന്മയെന്തെന്നു നോക്കാം.

ഭർത്താവൊഴിച്ച് വേറൊരു പുരുഷനിലും രതി അങ്കുരിക്കുകയേ ചെയ്യാതിരിക്കുക, ഇതാണ് ഉത്കൃഷ്ടമായ പാതിവ്രത്യം എന്നാണല്ലൊ പൊതുവേ ഒരു ധാരണ. എന്നാൽ, ഇതു്, വാസ്തവത്തിൽ, പാതിവ്രത്യത്തിന്റെ പാതിയേ ആകുന്നുള്ളൂ, അഭാവാത്മകമായ അംഗമേ ആകുന്നുള്ളൂ. ഇനി ഇതിന്നു് ഭാവാത്മകമായ ഒരംശവും ഉണ്ടു്. ഭർത്താവിൽ അവിച്ഛിന്നവും പരിപൂർണ്ണവുമായ രതി ഉണ്ടായിരിക്കുക എന്നതത്രേ അതു്. ഒരു സ്ത്രീയ്ക്കു് തന്റെ അമ്മയോടും അച്ഛനോടും മക്കളോടും മററുമെന്നപോലെ ഭർത്താവിനോടും സവിശേഷമായ ഒരു ഹൃദയബന്ധം ഏതു നേരത്തും ഉണ്ടായിരിക്കുമല്ലൊ. ഈ ബന്ധം ഏതുനേരത്തും ഏററവും ദൃഢമായിത്തന്നെ നിലനില്ക്കുക എന്നതാണ് ഭർത്താവിൽ എപ്പോഴം പൂർണ്ണമായ രതി ഉണ്ടായിരിക്കുക എന്നുവെച്ചാൽ. ഇങ്ങനെ ഹൃദയത്തിന്റെ സവിശേഷമായ ഈ പ്രവണത മുഴുവനും ഭർത്താവിൽത്തന്നെ ആവുക കാരണം ഒരു പതിവ്രതയ്ക്കു് ഒരിക്കലും വേറൊരു പുരുഷനിൽ രതി ഉണ്ടാവില്ല, ഉണ്ടാവാൻ സാധ്യമേ അല്ല. പതിയിൽ അന്യൂനവും അനുസ്യൂതവുമായി രതി നിലനിർത്തുക എന്ന നിഷ്ഠയാണ്, പതിയിലുള്ള ഈ വ്രതമാണ്, പാതിവ്രത്യം എന്നർത്ഥം. ഈ നിഷ്ഠമൂലമല്ല, വേറെ എന്തെങ്കിലും കാരണംകൊണ്ടാണ്, ഒരു സ്ത്രീയ്ക്കു് പരപുരുഷനിൽ രതി ഉണ്ടാവാതിരിക്കുന്നതു് എങ്കിൽ, അതു് പാതിവ്രത്യമാവില്ല. പതിയോടുള്ള ബന്ധത്തിൽ നിന്നല്ലാതെ എങ്ങനെ പാതിവ്രത്യമുണ്ടാവും ? ഇപ്പറഞ്ഞതിന്നു് ഈ വിധത്തിൽ രതി ഉണ്ടാവാതിരിക്കുന്നതു് ഒരു നന്മയല്ല എന്നർത്ഥമില്ല. തീർച്ചയായും അതു് നന്മയാവാം; പക്ഷേ, പാതിവ്രത്യമാവില്ല എന്നു മാത്രം. ഭർത്താവിലുള്ള ഈ രതിയുണ്ടല്ലൊ, അതു് ഭർത്തൃവിഷയകമായ ഇന്ദ്രിയോപഭോഗത്തിന്നു് പ്രേരകമാവാം; എന്നല്ല; സാധാരണമായി പ്രേരകമാവാറുമുണ്ടു്. എങ്കിലും, ഈ രതി ഉണ്ടായാൽ ഉപഭോഗേച്ഛ ഉണ്ടായേ കഴിയൂ എന്നില്ല. കാരണം, ഈ രതി എന്നതു് സൂക്ഷ്മത്തിൽ കേവലം ഹൃദയത്തിന്റെ സവിശേഷമായ ഒരു നിലപാടാണ്; ഉപഭോഗേച്ഛയാകട്ടെ, വേറെ ചിലതിന്റേയും കൂടി ഫലമാണ് എന്നതു തന്നെ. അതിനാൽ, ഭാര്യയ്ക്കും ഭർത്താവിന്നും ഉപഭോഗേച്ഛ ഇല്ലാതായിക്കഴിഞ്ഞാലും അഥവാ അതു് ഉണ്ടായിട്ടേ ഇല്ല

എന്നിരുന്നാലും ഭാര്യയ്ക്കു് പാതിവ്രത്യം ഉണ്ടാവുന്നതിന്നു് വിരോധമൊന്നുമില്ല. ഒരു സ്ത്രീ ആധ്യാത്മികസാധനയിലൂടെ തികഞ്ഞ സമബുദ്ധി നേടി ഭർത്താവിനോടു് വിശേഷിച്ചൊരു ഹൃദയബന്ധവുമില്ല എന്ന നിലയിൽ എത്തിയിരിക്കുന്നു എങ്കിൽ, അവൾക്കു് പാതിവ്രത്യമില്ല എന്നു പറയണം. അതു്, അവളെ സംബന്ധിച്ചേടത്തോളം ഒരു ദോഷമാവുകയുമില്ല. പതി ഉണ്ടെങ്കിലല്ലേ, പതി എന്ന സങ്കല്പം ഉണ്ടെങ്കിലല്ലേ, പാതിവ്രത്യം ഉണ്ടാവേണ്ടു ? ഉണ്ടാവാൻ സാധിക്കൂ ?

ഇങ്ങനെ പാതിവ്രത്യത്തിന്നു് അഭാവാത്മകവും ഭാവാത്മകവുമായ രണ്ടു വശങ്ങളുള്ളതുകൊണ്ടു് പാതിവ്രത്യത്തിന്റെ മാററു പരിശോധിക്കാൻ രണ്ടു വഴികളുണ്ടു്. ഭർത്താവല്ലാതെ മററൊരു പുരുഷനിൽ രതി ഉണ്ടാവാനുള്ള കാരണങ്ങൾ ഉണ്ടായിട്ടും അതുണ്ടാവാതിരിക്കുന്നുണ്ടോ എന്നു് പരീക്ഷിക്കൽ ഒന്നു്. ഭർത്താവിൽ രതി ക്ഷയിക്കാനുള്ള കാരണങ്ങൾ ഉണ്ടായിട്ടും അതു് ക്ഷയിക്കാതിരിക്കുന്നുണ്ടോ എന്നു് പരീക്ഷിക്കൽ മററൊന്നു്. ഇതൊന്നു് വിശദീകരിക്കാം. സ്ത്രീയ്ക്കു് പ്രകൃത്യാ പുരുഷനോടു് ഒരാകർഷണം തോന്നാമല്ലൊ. അപ്പോൾ, സ്വതേ തന്നെ ഒരു സ്ത്രീയ്ക്കു് പരപുരുഷനിൽ രതി തോന്നാവുന്നതാണു്. പിന്നെ, വേറെ ആകർഷണോപാധികൾ അയാളിൽ എത്രത്തോളമുണ്ടോ, അത്രത്തോളം ആ രതി വർദ്ധിക്കുകയും ചെയ്യും. സൌന്ദര്യം, കലാചാതുര്യം, വിജ്ഞാനവൈദഗ്ധ്യം, ധൈര്യം, ദയ, ഔദാര്യം തുടങ്ങി തനിയ്ക്കു് സ്പൃഹണീയമായി തോന്നുന്ന ഏതേതെല്ലാം എത്രത്തോളം ഒരു പുരുഷനിൽ കാണുന്നുവോ, അത്രത്തോളം സ്ത്രീയ്ക്കു് അയാളിൽ രതി അവഗാഢമായിത്തീരും എന്നർത്ഥം. ഇനി, ധനം, മാനം, സ്ഥാനം മുതലായി ലോകത്തിൽ അധികമാളുകളുടേയും കണ്ണഞ്ചിപ്പിക്കുന്ന ചില പദാർത്ഥങ്ങളുണ്ടല്ലൊ, അവയും പുരുഷനെ സ്ത്രീയ്ക്കു് അഭികാമ്യനാക്കും. ഇതിന്നെല്ലാം പുറമെ, പുരുഷൻ ഇങ്ങോട്ടുവന്നർത്ഥിച്ചാൽ, അതും അയാളിൽ സ്ത്രീയ്ക്കു് ആഭിമുഖ്യമുണ്ടാക്കും. കാരണം, ആ അർത്ഥിക്കൽ, വാസ്തവത്തിൽ, അവളുടെ ഹൃദയനിഗൂഢമായ അഹങ്കാരത്തെ പൂവിട്ടു് പൂജിക്കലാണു് എന്നതുതന്നെ. ഇങ്ങനെയൊക്കെയായിട്ടും സ്ത്രീയ്ക്കു് ഒരു പുരുഷനിൽ – പരപുരുഷനിൽ എന്നർത്ഥം – രതി അങ്കുരിക്കുകയേ ചെയ്യാതിരിക്കുന്നുണ്ടോ എന്നു് നോക്കുന്നതു് പാതിവ്രത്യത്തിന്റെ ഒരു പരീക്ഷയാണു്. ഇതിൽ വിജയം നേടുന്നവർ ഏറെയുണ്ടാവില്ല, ''ലങ്കേശ്വരപ്രണതിഭംഗദൃഢവ്രത''യായ ജനകാത്മജയെപ്പോലെ ചുരുക്കം ചിലരേ ഉണ്ടാകൂ.

ഇനി മറേറവിധത്തിലുള്ള പരീക്ഷ: സ്ത്രീയ്ക്കു് സ്വതേ ഭർത്താവിൽ രതി ഉണ്ടാവും, സംശയമില്ല. എന്നാൽ, അതിന്നു് പലപ്പോഴും ഊനം തട്ടാനിടയുണ്ടു്. ഭർത്താവിന്റെ ആരോഗ്യം തകർന്നാൽ, സ്വത്തു നശിച്ചാൽ, പദവി പൊയ്പോയാൽ, അപ്പോഴൊക്കെ സ്ത്രീക്കു് ആയാളിൽ രതി കുറഞ്ഞുപോകാവുന്നതാണു്. ഇങ്ങനെ വരുമോ, ഏതവസ്ഥയിലും പ്രായേണ സ്ത്രീകൾ ഭർത്താവിനെ വിട്ടുപിരിയാറില്ലല്ലൊ എന്നു് ശങ്കിക്കേണ്ട. കണ്ടാൽ കൊതിതോന്നുമാറു് ആരോഗ്യം തുളുമ്പി നിന്നിരുന്ന ഭർത്താവു് വെറും എല്ലും തോലുമായി വികൃതരൂപനായിത്തീർന്നാലും സ്ത്രീയുടെ ഹൃദയത്തിന്നു് അയാളിൽ പഴയപടി അതേ മാധുര്യം അനുഭവപ്പെടുമെന്നു് ഉറപ്പുണ്ടോ? അളവററ സമ്പത്തിന്നധിപതിയായി ഇഷ്ടംപോലെ വാരിക്കോരി ചിലവാക്കിയിരുന്ന ഭർത്താവു് മാസത്തിൽ ഇരുപത്തെട്ടു പട്ടിണിയും രണ്ടേകാശിയും എന്ന സ്ഥിതിയിലായാലും സ്ത്രീയുടെ ഹൃദയത്തിന്നു് അയാളിൽ പഴയപടി അതേ മാധുര്യം അനുഭവപ്പെടുമെന്നു് ഉറപ്പുണ്ടോ ? കാണുന്നവരെല്ലാം കാൽതൊട്ടു വന്ദിക്കുന്ന നിലയിൽനിന്നു് ഭർത്താവു് കാണുന്നവരെല്ലാം കാർപ്പിച്ചു തുപ്പുന്ന നിലയിൽ എത്തിയാലും സ്ത്രീയുടെ ഹൃദയത്തിന്നു് അയാളിൽ പഴയപടി അതേ മാധുര്യം അനുഭവപ്പെടുമെന്നു് ഉറപ്പുണ്ടോ ? ഇല്ല, ഇതൊന്നും ലവലേശം ഉറപ്പില്ല. ഏതവസ്ഥയിലും സ്ത്രീ ഭർത്താവിനെ വിട്ടുപിരിയാറില്ലെങ്കിൽ അതിന്നു് കാരണം അവൾക്കു് അയാളിലുള്ള രതിയുടെ സുസ്ഥിരതയല്ല, വേറെ പലതുമാണു്, പലേ പ്രായോഗികപരിഗണനകളുമാണു്. പിന്നെ, ഭർത്താവിന്റെ പെരുമാററംകൊണ്ടും സ്ത്രീക്കു് അയാളിൽ രതി മന്ദീഭവിക്കാൻ ഇടയുണ്ടു്. തൊട്ടതിന്നും പിടിച്ചതിന്നുമൊക്കെ ഒരാൾ ഭാര്യയെ എപ്പോഴും അതിരൂക്ഷമായി ആക്ഷേ

പിച്ചുകൊണ്ടിരിക്കുകയാണെങ്കിലോ? അവളെ അനാവശ്യമായും പരസ്യമായും പരിഹസിക്കുന്നതു് അയാൾ ഒരു പതിവാക്കിയിരിക്കുകയാണെങ്കിലോ? ചതിച്ചും ദ്രോഹിച്ചും അയാൾ അവളുടെ ജീവിതമാകെ ഒരു മഹാ നരകമാക്കിത്തീർത്തിരിക്കുകയാണെങ്കിലോ? ഇങ്ങനെയൊക്കെയായിട്ടും, മേൽപ്പറഞ്ഞ എല്ലാവിധ പ്രാതികൂല്യങ്ങളും ഒത്തുകൂടിയിട്ടും, സ്ത്രീക്കു് ഭർത്താവിൽ രതി ഒട്ടുംതന്നെ കുറയാതെ നിലനില്ക്കുന്നുണ്ടോ എന്നു നോക്കുന്നതും പാതിവ്രത്യത്തിന്റെ ഒരു പരീക്ഷയാണു്. ഇതിലും നന്നെ ചുരുക്കം ചിലൎക്കേ ജയം നേടാൻ സാധിക്കൂ. ഭർത്താവിനാൽ അതിക്രൂരമാംവണ്ണം വഞ്ചിക്കപ്പെട്ടിട്ടും, നിഷ്കാരണമായി എന്നേയ്ക്കുമായി സദൂരം പരിത്യജിക്കപ്പെട്ടിട്ടും, അടുത്ത ജന്മത്തിലും അദ്ദേഹംതന്നെ ഭർത്താവായി വരണേ എന്നു് പ്രാർത്ഥിച്ചുംകൊണ്ടു് കഠിനതപസ്സു ചെയ്യാൻ തീരുമാനിച്ച സീതാദേവി ഇങ്ങനെ ജയം നേടിയവൎക്കു് ഒരുത്തമനിദർശമാണു്.

ഈ രണ്ടു വിധത്തിലുള്ള പരീക്ഷകളും പാതിവ്രത്യത്തിന്റെ നികഷോപലങ്ങൾ തന്നെ. എന്നാൽ, ഇവ തമ്മിൽ അല്പം വ്യത്യാസമുണ്ടു്. എന്തെല്ലാം പ്രലോഭനങ്ങളുണ്ടായിട്ടും ഒരു സ്ത്രീക്കു് പരപുരുഷനിൽ രതി ഉദിക്കുന്നേ ഇല്ല എങ്കിൽ അതു് സാധാരണമായി അവൾക്കു് ഭർത്താവിലുള്ള രതിയുടെ പരിപൂർണ്ണത കാരണമായിട്ടുതന്നെയാവണം. എന്നാൽ, ചിലേടത്തു് വേറെ വല്ലകാരണംകൊണ്ടുമാണു് സ്ത്രീക്കു് പരപുരുഷനിൽ രതി ഉദിക്കാത്തതു് എങ്കിലോ? ഒരു മുട്ടൻവാശികൊണ്ടാണു്, എന്തായാലും ഞാൻ എന്റെ മനസ്സിനെ പരപുരുഷനിലേയ്ക്കു തിരിയാൻ സമ്മതിക്കില്ല എന്ന ദൃഢനിശ്ചയത്തിന്റെ ഫലമായിട്ടാണു്, ഒരു സ്ത്രീക്കു് പരപുരുഷനിൽ രതി ഉണ്ടാവാത്തതു് എങ്കിലോ? അവിടെ അവൾക്കു് ഭർത്താവിൽ പരിപൂർണ്ണമായ രതി ഉണ്ടു് എന്നു് ഉറപ്പൊന്നുമില്ലല്ലൊ. മറിച്ച്, ഭർത്താവു് ഏതു നരകക്കുഴിയിൽപ്പോയി വീണാലും, തന്നെ ഭർത്താവു് ഏതു നരകക്കുഴിയിൽ കൊണ്ടുചെന്നു് തള്ളിയിട്ടാലും, ഒരു സ്ത്രീക്കു് അയാളിലുള്ള രതി കുറയുന്നില്ല എങ്കിലോ? എങ്കിൽ അതിന്നർത്ഥം അവൾക്കയാളിൽ അത്രയും ഹൃദയം നിറഞ്ഞ സ്ഥായിയായ രതി ഉണ്ടു് എന്നുതന്നെയാണല്ലൊ. അപ്പോൾ, ആദ്യത്തെ പരീക്ഷയിൽ സ്ത്രീക്കു് ഭർത്താവിലുള്ള രതിയുടെ പൂർണ്ണതയെപ്പററി നൂറു ശതമാനവും ഉറപ്പില്ല, രണ്ടാമത്തേതിലാകട്ടെ, ആ ഉറപ്പു് നൂറല്ല, നൂറെറാന്നു് ശതമാനവും ഉണ്ടു്. ഈ രതിയുടെ പരിപൂർണ്ണതയാണല്ലൊ പാതിവ്രത്യത്തിന്നടിസ്ഥാനം തന്നെ. അതിനാൽ, രണ്ടാമത്തെ പരീക്ഷയാണു് ആദ്യത്തേതിനേക്കാൾ കുറച്ചുകൂടി ഉയന്നതു്, പാതിവ്രത്യത്തിന്റെ മികവിനെ കുറച്ചുകൂടി തെളിയിക്കുന്നതു്.

ഇനി സാവിത്രിയുടെ കഥ നോക്കാം. ശത്രുക്കളാൽ നാട്ടിൽനിന്നു് ആട്ടിയോടിക്കപ്പെട്ടു് കാട്ടിൽ പാൎക്കുന്ന അച്ഛനെ ശുശ്രൂഷിച്ചുകൊണ്ടു കഴിയുന്ന സത്യവാനെയാണു് അവൾ മനസാ ഭർത്താവായി വരിച്ചതു്. അവൾക്കു് അദ്ദേഹത്തിൽ അങ്കുരിച്ച രതിയെ അവിടെത്തന്നെ പിടിച്ചുനിർത്താൻ ഭൗതികപ്രതാപപ്രൗഢികളുടെ സാഹായ്യം ഒട്ടും ഉണ്ടായിരുന്നില്ല എന്നർത്ഥം. ഏറെത്താമസിയാതെ അയാൾക്കിനി ഒരാണ്ടേ ആയുസ്സുള്ളൂ എന്നു വൾക്കു് മനസ്സിലായി. അദ്ദേഹത്തിന്റെ സ്നേഹമെന്നതു് താൻ ഇതേവരെ അനുഭവിച്ചിട്ടില്ല എന്നു മാത്രമല്ല, അധികംനാൾ അതനുഭവിക്കാൻ സാദ്ധ്യവുമല്ല എന്നവൾക്കു് തീൎച്ചയായി എന്നർത്ഥം. ഈ നിലയിൽ അവളുടെ മനസ്സിന്നപ്പോൾ ഇളക്കം വരാവുന്നതാണു്, സത്യവാനിൽ അവൾക്കുദിച്ച രതി അതോടെ അസ്തമിക്കാവുന്നതാണു്. വിവാഹം കഴിയാത്ത സ്ഥിതിക്കു്, ശരിക്കു് വിവാഹാലോചനയേ ആയിട്ടില്ലാത്ത കാര്യം നാലാളുകളറിയുമോ, ചീത്തപ്പേരു വരുമോ എന്ന ശങ്കകൂടാതെതന്നെ അവൾക്കു് സത്യവാനിൽനിന്നു തന്റെ മനസ്സു് പിൻവലിക്കാമായിരുന്നു. അതവൾ ചെയ്തില്ല; എന്നു മാത്രമല്ല, ആയുസ്സററ ആ മനുഷ്യനെ വിട്ടു് വേറെ വല്ലവരേയും വരിച്ചുകൊള്ളാൻ അച്ഛൻ ഉപദേശിച്ചിട്ടും അവൾക്കു് ഏതും ചാഞ്ചല്യം വന്നതുമില്ല. അവൾ അപ്പോൾ അച്ഛനോടു് പറഞ്ഞതു്, താൻ ഒരാളെ ഭർത്താവായി വരിച്ചുകഴിഞ്ഞു, ആ ആൾ ദീർഘായുസ്സായാലും അല്പായുസ്സായാലും ഗുണവാനായാലും നിർഗ്ഗുണനായാലും ഇനി വേറൊ

രാളെ വരിക്കില്ല എന്നായിരുന്നു. ഈ ഉറപ്പ് കേവലം താൽക്കാലികമായിരുന്നില്ലതാനും. ഒരു കൊല്ലം കഴിഞ്ഞ് സത്യവാനെ കൊണ്ടുപോവാനായി യമൻ വന്നപ്പോഴും അതിന്ന് മാററമൊന്നുമുണ്ടായില്ല. സത്യവാൻെറ ജീവനേയുംകൊണ്ട് യമൻ യാത്രയായപ്പോാം അവാം പിൻതുടൎന്നു ചെന്നു. ഇനി മടങ്ങിപ്പോവൂ, ഭൎത്താവിൻെറ മരണാനന്തരകൎമ്മങ്ങാം ചെയ്യൂ എന്ന് യമൻ പറഞ്ഞപ്പോാം അവളുടെ മറുപടി ഭൎത്താവ് എങ്ങോട്ട് പോകുന്നുവോ, അദ്ദേഹത്തെ എങ്ങോട്ട് കൊണ്ടുപോകുന്നുവോ, താനും അങ്ങോട്ടുതന്നെയാണ്, ഇതു് സനാതനമായ ധൎമ്മമാണ് എന്നായിരുന്നു. അങ്ങനെ അവാംക്ക് ഭൎത്താവിലുള്ള രതി ഒരിക്കലും ക്ഷയിക്കയുണ്ടായില്ല, ക്ഷയിക്കാനുള്ള കാരണങ്ങാം ധാരാളം ഉണ്ടായിട്ടും ഒട്ടും ക്ഷയിക്കയുണ്ടായില്ല.

ഭൎത്തൃമരണത്തിൽ പല സ്ത്രീകളും ആകെ പരിഭ്രാന്തകളായിത്തീരാറുണ്ട്, തൽക്കാലത്തേയ്ക്ക് അവൎക്ക് ബുദ്ധിയുടെ സമനില തെററിപ്പോയതുപോലാവാറുണ്ട്. ഇതു് അവൎക്ക് ഭൎത്താവിലുള്ള രതിയുടെ തീവ്രതകൊണ്ടാണ്, ആ രതി പെട്ടെന്ന് ഒന്ന് മൂൎച്ഛിക്കുന്നതുകൊണ്ടാണ്, ആ രതിയ്ക്കിനി നിലനില്പുണ്ടാവില്ലല്ലൊ എന്ന ചിന്തകൊണ്ടാണെന്ന് തോന്നാം. എന്നാൽ വാസ്തവം ഇതാണോ? ഭൎത്താവ് മരിച്ചു എന്നുവെച്ച് അദ്ദേഹത്തിലുള്ള രതിയ്ക്ക് എന്താണൊരു തകരാറ് വരാനുള്ളതു്? അതിന്ന് പിന്നേയും നിലനില്ക്കുന്നതിന്ന് എന്താണൊരു വിരോധം? ഭൎത്താവ് ദൂരസ്ഥനായാലും അദ്ദേഹത്തിലുള്ള രതിയ്ക്ക് കുറവൊന്നും വരില്ലാ എങ്കിൽ, കുറവൊന്നും വരാതെ നിലനില്ക്കാം എങ്കിൽ, അദ്ദേഹം മരിച്ചുപോയാലും ആ രതിയ്ക്ക് എന്തുകൊണ്ട് നിലനിന്നുകൂടാ? അതിന്നു നിലനില്ക്കാൻ വിഷമമുണ്ടെങ്കിൽ അതിന്നൎത്ഥം അതിൻെറ നിലനില്പിന്ന് ഭൎത്താവിന്നിങ്ങോട്ടുള്ള രതിയുടെ അപേക്ഷ ഉണ്ട് എന്നാണ്, വേറൊന്നുമല്ല. അങ്ങനെ അപേക്ഷയുണ്ട് എന്നു വരുന്നതു് ആ രതിയുടെ ദൌൎബ്ബല്യത്തെയാണ് കാണിയ്ക്കുന്നതും. അപ്പോാം, ഒരു സ്ത്രീ – അവാംക്ക് ഭൎത്താവിൽ രതി ഉണ്ടായിരിയ്ക്കണം എന്ന് സ്പഷ്ടം – ഭൎത്തൃമരണത്തിൽ ആകെ അന്തംവിട്ടു പോകുന്നതല്ല, മറിച്ച്, വിചലിതയാവാതിരിക്കുന്നതാണ്, അവാംക്കദ്ദേഹത്തിലുള്ള രതിയുടെ മികവിന്നു തെളിവ്.

സാവിത്രി കാട്ടിൽ ക്ഷീണിച്ചുമയങ്ങിയ സത്യവാൻെറ തല മടിയിൽവെച്ച് ഇരിയ്ക്കുകയായിരുന്നു. അപ്പോാം നീലനിറവും ചുകന്ന കണ്ണും കൈയ്യിൽ പാശവുമായി ഒരാാം അവിടേയ്ക്കു ചെന്നു. ആ രൂപംകൊണ്ടും അതു സത്യവാൻെറ മരണകാലമാണ് എന്ന് നിശ്ചയമുണ്ടായിരുന്നതുകൊണ്ടും ആ വന്നതു് യമൻ തന്നെയാണ് എന്ന കാൎയ്യത്തിൽ സാവിത്രിയ്ക്ക് സംശയമുണ്ടായിരുന്നില്ല. എന്നിട്ടുമവാം പരിഭ്രമിയ്ക്കാതെ പതുക്കെ സത്യവാൻെറ തല താഴെ വെച്ച് എഴുന്നേററ് തൊഴുകൈയ്യോടെ ആഗതനോട്, അങ്ങാരാണ്, വന്നതെന്തിനാണ് എന്നു ചോദിച്ചു. യമൻ കാൎയ്യം വ്യക്തമാക്കി. അപ്പോാം സാവിത്രി ചോദിച്ചു: ''സാധാരണമായി ദൂതരെ അയയ്ക്കുകയാണല്ലൊ പതിവ്, ഇന്നെന്തേ അവിടുന്നു തന്നത്താൻ പുറപ്പെട്ടതു്?'' സത്യവാൻ അസാധാരണ ഗുണശാലിയായതുകൊണ്ട് മററാരേയും അയച്ചാൽ പോരാത്തതുകൊണ്ട്, എന്നായിരുന്നു യമൻെറ മറുപടി. സത്യവാൻെറ ജീവനേയുംകൊണ്ട് തെക്കോട്ടു പുറപ്പെട്ട യമൻെറ പിന്നാലെ സാവിത്രിയും പുറപ്പെട്ടു. യാത്രയ്ക്കിടയിൽ അദ്ദേഹത്തോട്, ''സജ്ജനങ്ങാം പറയാറ് അന്യോന്യം ഏഴുവാക്ക് സംസാരിച്ചാൽ മൈത്രിയായി എന്നാണ്, ആ നിലയ്ക്ക് നമ്മാംതമ്മിൽ ഇപ്പോാം മിത്രങ്ങളാണല്ലൊ എന്നുവെച്ച് പറകയാണ്.'' എന്ന മുഖവുരയോടുകൂടി, ധൎമ്മ്യമായും യുക്തിയുക്തമായും അദ്ദേഹത്തിന്ന് അത്യന്തം തൃപ്തിയാകുമാറും, ദീൎഘമായി സംഭാഷണം ചെയ്തു–

''പിപാസിതസ്യേവ ഭവേദ്യഥാ പയഃ
തഥാ ത്വയാ വാക്യമിദം സമീരിതം.''

എന്നും മററുമാണ് യമൻ പറയുന്നതു്. അപ്പോാം, ഭൎത്താവ് യമൻെറ കൈയ്യിൽക്കിടക്കുന്നതു് പ്രത്യക്ഷമായിക്കണ്ടിട്ടും പരിഭ്രമമെന്തെന്ന് സാവിത്രിയുടെ അടുത്തുകൂടിയെങ്ങും പോവുകയുണ്ടായില്ല എന്ന് വ്യക്തം. തനിക്കിനി ഭൎത്താവിൽ നിന്നിങ്ങോട്ട് രതി ലഭി

യ്യുിട്ടില്ലല്ലൊ എന്ന ചിന്ത അവളെ തീണ്ടിയില്ല. അവൾക്ക് ഭർത്താവിലുള്ള രതി അത്രയും ബല വത്തായിരുന്നു എന്നർത്ഥം.

ഭർത്താവിലുള്ള രതി ഏതു വിഷമഘട്ടത്തി ലും അണുമാത്രവും കുറയാതിരിക്കുന്നുണ്ടോ എന്നു് നോക്കലാണല്ലൊ പാതിവ്രത്യത്തിൻെറ സർവ്വോത്കൃഷ്ടമായ പരീക്ഷ. അതിൽ ഉത് കൃഷ്ടമാംവണ്ണം വിജയം നേടിയവളാണുതാനും സാവിത്രി. അപ്പോൾ, മാർക്കണ്ഡേയൻ അവ ളുടെ കഥ പ്രകൃതത്തിൽ യുധിഷ്ഠിരനോട് പറ ഞ്ഞതു് എത്രയും ഉചിതംതന്നെ. എന്നാൽ ഇവിടെ മാർക്കണ്ഡേയൻ ഈ കഥ പറഞ്ഞതി ന്നു് വേറേയും ഔചിത്യമുണ്ടു്; അതും നാം അറി ഞ്ഞിരിക്കേണ്ടതാണു്.

ദ്രൗപദിക്കു് പരപുരുഷനിൽ രതി അങ്കു രിക്കാനുള്ള അവസരം ഉണ്ടായിട്ടുണ്ടു് എന്നു പറക വയ്യ, ആ വിധത്തിൽ അവളുടെ പാതി വ്രത്യം പരീക്ഷിക്കപ്പെട്ടിട്ടുണ്ടു് എന്നു പറക വയ്യ. എന്നാൽ, ഭർത്താവിലുള്ള രതി ക്ഷയി ക്കാനുള്ള കാരണങ്ങൾ അവളുടെ ജീവിത ത്തിൽ ധാരാളം ഉണ്ടായിട്ടുണ്ടുതാനും. ഭർത്താ വിൻെറ ഐശ്വര്യമെല്ലാം നശിച്ചു, അദ്ദേഹ ത്തിന്നു് നാടുവിട്ടു് കാട്ടിൽ അലയേണ്ടിവന്നു, ശത്രുക്കളിൽനിന്നു് കലശലായ അപ മാനം അനുഭവിക്കേണ്ടിയും വന്നു. അതിന്നും പുറമെ, അദ്ദേഹം കാരണം അവൾക്കു് അസ ഹ്യമായ ദുഃഖവും അപമാനവും സഹിക്കേ ണ്ടിയും വന്നു. എന്നിട്ടും അവൾക്കദ്ദേഹത്തി ലുള്ള രതിക്കു് ഒരു കുറവും വന്നില്ല. ഇതിന്നു് അവളുടെ പാതിവ്രത്യത്തെക്കുറിച്ചു് യുധിഷ്ഠി രന്നുണ്ടായിരുന്ന മതിപ്പുതന്നെ തക്ക തെളിവാ ണല്ലൊ. അപ്പോൾ, ദ്രൗപദിയെപ്പോലെ ഒരു പതിവ്രതയെ കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടോ എന്ന യുധിഷ്ഠിരൻെറ ചോദ്യത്തിന്നുത്തര മായി, എന്തൊക്കെ ആകർഷണങ്ങളുണ്ടായിട്ടും പരപുരുഷനിൽ രതി ഉദിക്കുകയേ ചെയ്യിട്ടി ല്ലാത്ത ഒരാളുടെ കഥയേക്കാൾ, എന്തൊക്കെ പ്രാതികൂല്യങ്ങളുണ്ടായിട്ടും ഭർത്താവിൽ രതി ഒട്ടും ക്ഷയിച്ചിട്ടില്ലാത്ത ഒരാളുടെ കഥയാണ ല്ലൊ പറയാൻ നല്ലതു്, അതാണല്ലൊ അപ്പോൾ യുധിഷ്ഠിരന്നു് വേഗം ഉള്ളിൽത്തട്ടുക.

പിന്നെ വേറൊന്നു്: തന്നെപ്പോലെ ഭാഗ്യം കെട്ട ഒരാളെ കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടോ എന്നു് യുധിഷ്ഠിരൻ ചോദിച്ചപ്പോൾ മാർക്കണ്ഡേയൻ രാമായണകഥ പറകയു ണ്ടായി. (അധ്യായം 274 മുതൽ 291 കൂടി) അതിൽനിന്നു് വേണമെങ്കിൽ യുധിഷ്ഠിരന്നു് സീതയുടെ പാതിവ്രത്യത്തിൻേറയും അവളനുഭ വിച്ച ക്ലേശങ്ങളുടേയും ഗൌരവവും മനസ്സിലാ ക്കാമായിരുന്നു. എന്നാൽ, അതദ്ദേഹത്തിന്നു് വേണ്ടവിധം മനസ്സിലായി എന്നു തോന്നു ന്നില്ല. അതിനാലാണു് അദ്ദേഹം ഉടൻ മാർക്ക ണ്ഡേയനോടു് ദ്രൗപദിയെപ്പോലെ ഒരു പതിവ്രതയെ കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടോ എന്നു് ചോദിച്ചതു് എന്നു തോന്നുന്നു. സീത യുടെ കഥ ഇങ്ങനെ യുധിഷ്ഠിരൻെറ ഹൃദയ ത്തിൽ ഏശാതെ പോയതു് രണ്ടു കാരണം കൊണ്ടാവാം. ഒന്നു്, മാർക്കണ്ഡേയൻ രാമായണ കഥ പറഞ്ഞതു് രാമനെ കേന്ദ്രബിന്ദുവാക്കി ക്കൊണ്ടാണു്, സീതയെ കേന്ദ്രമാക്കിക്കൊണ്ടല്ല എന്നതു്. രണ്ടു്, രാവണവധം കഴിഞ്ഞു് രാമൻ അയോധ്യയിൽ അഭിഷിക്തനാകുന്നതു വരെയുള്ള കഥയേ മാർക്കണ്ഡേയൻ പറയുന്നുള്ളു, അദ്ദേഹം സീതയെ പരിത്യജിച്ചതും മറ്റും പറ യുന്നില്ല, അങ്ങനെ സീതയുടെ പാതിവ്രത്യ ത്തിൻെറ ആ അലോകസാമാന്യത വ്യക്ത മാക്കുന്നില്ല എന്നതു്. അതിനാൽ, സാവി ത്രിയെ കേന്ദ്രബിന്ദുവാക്കിക്കൊണ്ടും അവളുടെ പാതിവ്രത്യത്തെ സാക്ഷാൽ ധർമ്മരാജനെ ക്കൊണ്ടുതന്നെ പരീക്ഷിപ്പിച്ചുകൊണ്ടും ഉള്ള ഒരു കഥ മാർക്കണ്ഡേയൻ അപ്പോൾ പറഞ്ഞ തിലും ഒരൌചിത്യമുണ്ടല്ലൊ.

സാവിത്രിയുടെ കഥ എത്രയും പ്രസിദ്ധ മാണു്. എന്നാൽ, അതിനെ അതിൻെറ എല്ലാ വൈശിഷ്ട്യങ്ങളോടുംകൂടിത്തന്നെ മന സ്സിലാക്കാൻ നാം പ്രത്യേകം ശ്രദ്ധിക്കണം. അല്ലെങ്കിൽ, ചതുരമായി ഞായം പറഞ്ഞു് തൻകാര്യം നേടിയെടുത്ത ഒരു മിടുക്കിയാണു് മുഖ്യമായും സാവിത്രി എന്നു് നാം ധരിച്ചു പോകാനിടയുണ്ടു്. ഇതു് വല്ലാത്ത ഒരു തെററി ദ്ധാരണയാവുമല്ലൊ.

# കന്യാകുമാരിയിൽ

ആർ. കെ. രവിവർമ്മ

ശ്രീവിവേകാനന്ദാഗ്രസ്മാരകശ്രീകോവിലിൽ
സാഗരതരംഗങ്ങൾ വെൺനുരപ്പൂതുകുമ്പോൾ

ദേവിതൻ കാരുണ്യമാം കോമളമന്ദാനിലൻ–
ഭൂവിനെ സ്നേഹത്തോടെ മന്ദമായ് തലോടുമ്പോൾ

നിന്നു നിശ്ചലം ഞാനീ തീരഭൂമിയിലന്നു
നിസ്തുലതേജസ്വിതൻ ചിന്തകളുണർന്നുള്ളിൽ

ഭാരതമക്കൾക്കായി കണ്ണുനീരോടുംകൂടെ
ഭാവുകം പ്രാർത്ഥിച്ചതീ ശിലയിൽ നിന്നാണല്ലോ.

ജാതിചിന്തയും മതഭ്രാന്തുമായിന്നാട്ടിലെ–
ജീവിതമലങ്കോലപ്പെട്ടതിൽസ്സഹിക്കാതെ,

ശാന്തനായിരമ്പുന്ന തിരകൾനോക്കിക്കൊണ്ടു–
ത്താന്തചിത്തനായ് ഭവാൻ നിന്നതു കാണുന്നൂ ഞാൻ.

ഉള്ളിന്റെയുള്ളിൽത്തട്ടിയവിടുന്നന്നോതിയ–
തെള്ളോളമുൾക്കൊള്ളുവാൻ നാടിന്നു കഴിഞ്ഞെങ്കിൽ!

കേവലം വിദേശികൾപോലുമമ്മഹാത്മാവിൻ–
കോമളമാകും പാദമുദ്രകൾ വണങ്ങുന്നൂ.

തിരകൾ സ്വയം മറന്നുറങ്ങും തീരത്തോടാ–
സ്വരമോർമ്മിക്കാനിന്നും പറയുന്നെല്ലായ്പ്പോഴും

നീതികൾ നിഷേധിച്ചും സത്യത്തെ ഞെക്കിക്കൊന്നും
നീങ്ങുന്ന നമ്മൾ കഷ്ടം നീങ്ങുന്നു തമസ്സിങ്കൽ.

തത്ത്വചിന്തകൾ നാനാ ദർശനമെല്ലാമിങ്ങു
സത്യത്തിലുറങ്ങുന്നു പുസ്തകങ്ങളിൽമാത്രം.

മുൻപിലീ മഹത്തായ സ്മാരകം ദർശിക്കുമ്പോൾ
മാനസം തുറന്നൊന്നു നോക്കുവാൻ കഴിഞ്ഞെങ്കിൽ.

# ശ്രീ ബ്രഹ്മാനന്ദസ്വാമികൾ

## ചില സ്മരണകൾ

### ബോഷീസേൻ

[ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രഥമ ശിഷ്യനായ ശ്രീ സദാനന്ദസ്വാമികളുടെ ശിഷ്യനായിരുന്നു ബോഷീസേൻ. അദ്ദേഹമാണ് ഹിമാലയത്തിൽ ആൽമോറയിൽ ''വിവേകാനന്ദ ലബോറററി'' സ്ഥാപിച്ചതു്. ശ്രീരാമകൃഷ്ണദേവന്റെ അന്തരംഗശിഷ്യന്മാരിൽ ശ്രീ ബ്രഹ്മാനന്ദസ്വാമി തുടങ്ങി പല പ്രമുഖ സന്ന്യാസിവര്യന്മാരുമായും വളരെയധികം അടുത്തു് പെരുമാറാനുള്ള ഭാഗ്യം അദ്ദേഹത്തിനു് ലഭിക്കുകയുണ്ടായി. സസ്യങ്ങളിലും ധാതുക്കളിലും നടത്തിയ പരീക്ഷണങ്ങളിൽനിന്നു് 'നിർജീവ' പ്രകൃതി ബാഹ്യപ്രചോദനങ്ങൾക്കു് വിധേയമായി പ്രവർത്തിക്കുന്നുണ്ടു്, അതിനാൽ 'ദ്രവ്യം' ജീവനുള്ളതും ബോധാത്മകവുമാണു് – എന്നു് തെളിയിച്ചു കാണിച്ച ഡോ. ജേ. സീ. ബോസിന്റെ കൂടെയാണു് മിസ്റ്റർ സേൻ പണിയെടുത്തിരുന്നതു്.]

ഞാൻ ആദ്യമായി മഹാരാജിനെ (ശ്രീ ബ്രഹ്മാനന്ദസ്വാമികളെ) കണ്ടതു് ഏകദേശം 50 വർഷംമുമ്പു് ഹൌറാസ്റ്റേഷനിൽവെച്ചാണു്. അദ്ദേഹം ശ്രീ അഭേദാനന്ദസ്വാമികളോടൊപ്പം മദ്രാസ്സിൽനിന്നു് മടങ്ങുകയായിരുന്നു. വിദ്യാർത്ഥികളാണു് ഞങ്ങളന്നു്. മഹാരാജിനു് പോകാനുള്ള കുതിരവണ്ടിയുടെ കുതിരകളെ അഴിച്ചുമാററി ഞങ്ങൾ തന്നെ വണ്ടിവലിച്ചു് അദ്ദേഹത്തെ വാസസ്ഥലത്തെത്തിച്ചു. ഞാൻ മഹാരാജിന്റെ കാൽക്കൽ നമസ്കരിച്ചു് ആ പാദധൂളി ശിരസ്സിലണിഞ്ഞു. അപ്പോൾ അദ്ദേഹം എന്റെ ശിരസ്സിൽ പതുക്കെ കൈവച്ചു. കുളുർമയോലുന്ന ആ കരസ്പർശം അല്പംപോലും മങ്ങലേൽക്കാതെ എന്റെ ശിരസ്സിൽ സ്പഷ്ടമായി ത്തന്നെ ഇന്നും അനുഭവപ്പെടുന്നു.

പിന്നീടു് ഞാൻ മഹാരാജിനെ കണ്ടതു് 1910–ലാണു്. അദ്ദേഹം എന്റെ ഗുരുവായ ശ്രീ സദാനന്ദസ്വാമികളെ കാണാൻ വന്നപ്പോഴാണതു്. വിഭൂതിഭൂഷൺ, എന്റെ സഹോദരൻ ടാബു, ഞാൻ – ഞങ്ങൾക്കു് മൂന്നുപേർക്കും എന്റെ ഗുരുവിനെ അദ്ദേഹത്തിന്റെ അവസാനരോഗകാലത്തു് പരിചരിക്കാൻ സൌകര്യം കിട്ടാൻവേണ്ടി സിസ്റ്റർ നിവേദിത ബോസ്പാറാലെയിനിലുള്ള തന്റെ വീടു് വാടകയ്ക്കു് തന്നിരുന്നു. ''ഞാൻ ഭുവനേശ്വരത്തു് ഒരു മഠം തുടങ്ങാൻവേണ്ടി ഒരു പറമ്പു് മേടിച്ചിട്ടുണ്ടു്''– മഹാരാജ് അറിയിച്ചു. സദാനന്ദസ്വാമികൾ തൊഴുതുകൊണ്ടു് പറഞ്ഞു:– ''മഹാരാജ്, എന്നെ ആ മഠത്തിലെ പടികാവൽക്കാരനാക്കണേട്ടൊ.'' മഹാരാജ് സ്നേഹം വഴിയുന്ന സ്വരത്തിൽ പറഞ്ഞു:– ''എന്റെ കുട്ടി, ആദ്യം രോഗം മാറട്ടെ.'' ആ അഞ്ചു വാക്കുകളിൽ തിങ്ങിനിറഞ്ഞിരുന്ന മാധുര്യവും, വാത്സല്യവും സ്നേഹവും കണ്ടിട്ടു് നോക്കിനിന്നിരുന്ന ഞങ്ങളുടെ മനസ്സലിഞ്ഞു.

ഞങ്ങളെ മൂന്നു പേരേയും ''സദാനന്ദന്റെ നായ്ക്കൾ'' എന്നാണു് എല്ലാവരും വിളിച്ചിരുന്നതു്. രാമകൃഷ്ണസംഘത്തിലെ പല വലിയ സന്ന്യാസിമാരും ഈ 'നായ്ക്കൾ'ക്കു് പല പ്രത്യേകാനുകൂല്യങ്ങളും നൽകി സ്നേഹം പ്രദർശിപ്പിച്ചിരുന്നു. 1911–ൽ ശ്രീ സദാനന്ദസ്വാമികൾ മഹാസമാധിയടഞ്ഞു. അതിൽപ്പിന്നെ മഹാരാജ് ബേലൂർ മഠത്തിൽനിന്നു് കൽക്കത്തയ്ക്കു് വരുമ്പോഴൊക്കെ നിവൃത്തിയുണ്ടെങ്കിൽ ഞാൻ ചെന്നു് കാണുക പതിവായിരുന്നു. അദ്ദേഹം ഒന്നുകിൽ ബലരാംബോസിന്റെ വീട്ടിൽ അല്ലെങ്കിൽ 'മായേർ ബാഡി' (ശ്രീ മാതൃദേവിയുടെ വാസഗൃഹമായ ഉദ്ബോധൻ ആഫീസു്) യിലാണു് താമസിക്കുക പതിവു്. രണ്ടും ബോസ്പാറാലെയിനിലെ 8–ാംനമ്പർ

വീടിൻെറ അടുത്താണ്. പക്ഷേ ഞാനക്കാലത്തു് ലോകപ്രസിദ്ധനായ ഡോ: ജേ. സീ. ബോസിൻെറ കൂടെയാണു് പണിയെടുത്തിരുന്നതു്. അതുകൊണ്ടു് എനിക്കു് തോന്നുമ്പോഴൊക്കെ മഹാരാജിനെ ചെന്നു കാണാനൊത്തിരുന്നില്ല. അതു കാരണം മഹാരാജ് എനിക്കു് 'കാലികപുഷ്പം' (Season flower) എന്നൊരു ഓമനപ്പേരും തന്നു.

യഥാർത്ഥഭക്തിയോടും ശ്രദ്ധയോടുംകൂടി ചെയ്യുന്ന ഏതു സേവനവും – അതെത്ര നിസ്സാരമായതായാലും ശരി – മഹാരാജിൻെറ ശ്രദ്ധയിൽ പ്രത്യേകം പെട്ടിരുന്നു. മഹാരാജ് ഒരു ദിവസം എന്നോടു് ഒരു ഹുക്ക ഒരുക്കിക്കൊടുക്കാൻ പറഞ്ഞു. മഹാരാജിൻെറ സേവകന്മാർ മൂന്നു പേർ മാറി മാറി വന്നു് എന്നെ ധൃതിപിടിപ്പിച്ചു, പക്ഷേ ഞാൻ കലുങ്ങിയില്ല. ഹുക്കാ വളരെ ഭംഗിയായി, സമ്പൂർണ്ണമായും ശരിയായി എന്നു് എനിക്കു് തൃപ്തിവരുംവരെ ഞാനതു് മഹാരാജിനു് കൊണ്ടുകൊടുക്കാൻ കൂട്ടാക്കിയില്ല. മഹാരാജ് ഹുക്കയെടുത്തു് ആദ്യത്തെ ഒരു വലി വലിച്ച ഉടനെ എൻെറ പുറത്തു് വാത്സല്യത്തോടുകൂടി തട്ടിക്കൊണ്ടു് പറയുകയാണു്: ''ഇതുപോലെ ഒരൊററ ഹുക്കകൂടി നിറച്ചു തന്നാൽമതി, ഞാൻ നിനക്കു് സന്ന്യാസം തന്നേക്കാം.''

ഇനി ആ കുടയുടേയും ചെരിപ്പിൻേറയും കൂടി കഥ പറയാനുണ്ടു്. ഡോക്ടർ കാഞ്ജിലാലിനു് മഹാരാജിൻെറ കയ്യിൽനിന്നു് മന്ത്രദീക്ഷ ലഭിക്കാൻ പോവുകയാണു്. ഗുരുദക്ഷിണയായി അർപ്പിക്കാൻവേണ്ടി ഒരു കുടയും ഒരു ജോടി ചെരിപ്പും വാങ്ങിക്കൊണ്ടുവരാൻ ഡോക്ടർ എന്നോടു പറഞ്ഞു. കൽക്കത്താനഗരത്തിലെ സകല പീടികകളിലും അന്വേഷിച്ചിട്ടു് ഞാൻ അവിടെ കിട്ടാവുന്നതിൽവെച്ചു് ഏററവും വിശേഷപ്പെട്ട ഒരു കുട മേടിച്ചു. നാഷനൽ ററാനെറിയുടെ ഉടമസ്ഥനായ നീൽരത്തൻ സർക്കാർ അദ്ദേഹത്തിൻെറ ഫാക്ടററിയിൽ കിട്ടാവുന്നതിൽവെച്ചു് ഏററവും നല്ല തുകൽകൊണ്ടു് ഒരു ജോടി ചെരുപ്പു് തീർപ്പിച്ചുതരാമെന്നും ഏററു. മന്ത്രദീക്ഷ കഴിഞ്ഞു ഞങ്ങളെല്ലാവരും ബേലൂർമഠത്തിലെ ഗംഗയുടെ നേരെയുള്ള വരാന്തയിൽ കാത്തുനിൽക്കുകയാണു്. മഹാരാജ് നേരെ അങ്ങോട്ടു വന്നു. ''ഇരുപത്തഞ്ചു രൂപാ! ഹും!'' അദ്ദേഹം പറഞ്ഞുകൊണ്ടു് വരികയാണു്, ''കഷ്ടം! ഇത്രയും പണംകൊണ്ടു് ഒരൊന്നാംതരം ആഭരണം തീർക്കാമല്ലൊ!'' കാഞ്ജിലാലിൻെറ രണ്ടാമത്തെ ദക്ഷിണയായ ചെരുപ്പു് അദ്ദേഹത്തിനു് വളരെ പിടിച്ചു. അന്നു മുതൽ മിക്കവാറും അതു തന്നെയാണു് ഇട്ടുകൊണ്ടു് നടക്കാറു് – എന്നിട്ടു് എന്നെക്കണ്ടാലുടനെ പറയുകയും ചെയ്യും: 'ബോഷി, നിൻെറ ചെരുപ്പിടാൻ നല്ല സുഖം!''

ഒരു ദിവസം മഹാരാജ് എന്നോടു് ചോദിച്ചു അദ്ദേഹത്തിൻെറ മുഖമൊന്നു് വടിച്ചു് കൊടുക്കാമോ എന്നു്. ''അവിടുന്നെന്നെ ഒന്നു സഹായിക്കുന്ന പക്ഷം ഞാനൊരു കയ്യ് നോക്കാം'' എന്നു പറഞ്ഞു ഞാൻ. എന്താണെന്നോ – അബദ്ധത്താലേ വല്ല മുറിവും പററിയാലോ, എൻെറ ഭഗവാനേ, ഞാനങ്ങോട്ടോത്തുപോയി. അന്നുമുതൽ മഹാരാജിൻെറ മുഖം വടിച്ചുകൊടുക്കുക എന്നതു് എൻെറ ഒരു പ്രത്യേകാവകാശമായി. എന്നും ബോസു് ഇൻസ്റ്റിററ്യൂററിലേയ്ക്കു് പോകുംവഴിയാണു് ഞാനതു് ചെയ്യുക പതിവു്. പക്ഷേ ആകാശം മേഘം മൂടിനിൽക്കുന്ന ദിവസങ്ങളിൽ മിക്കവാറും അദ്ദേഹം വേണ്ടെന്നു പറയും. ഒരു ദിവസം കുറേശ്ശെ മഴചാറുന്നുണ്ടായിരുന്നു – ഞാൻ തീരുമാനിച്ചു ഇന്നു് മഹാരാജിനു് എൻെറ സേവനം ആവശ്യമുണ്ടാവില്ലെന്നു്. അതുകൊണ്ടു് ഞാൻ നേരെ എൻെറ ജോലിക്കുപോയി. ഞാനന്നു് രാത്രി മഹാരാജിനെ കാണാൻ ചെന്നപ്പോൾ അദ്ദേഹം 'ഉഫ്!' എന്നു പറഞ്ഞുകൊണ്ടു് താടിയാകെ അർത്ഥംവെച്ചൊന്നു് തടവി ഒന്നു ചൊറിഞ്ഞു – ഞാനതോടെ നല്ലൊരു പാഠം പഠിച്ചു. മഹാരാജിനെ സംബന്ധിച്ച കാര്യങ്ങളിൽ തീരുമാനമെടുക്കേണ്ടതു് ഞാനല്ല. ബലരാമിൻെറ വീട്ടിലെ കൊച്ചു പെൺകുട്ടികളിൽ ഒരുവൾ ഒരു ദിവസം ശങ്കരാനന്ദസ്വാമികളോടു് ചോദിക്കയാണു്: – ''മഹാരാജിൻെറ ക്ഷൗരക്കാരനു് ഇത്ര നല്ല നല്ല ഉടുപ്പുകളൊക്കെ എവിടുന്നാണു് കിട്ടുന്നതു്?'' (ഞാൻ ഇൻസ്റ്റിററ്യൂററിലേയ്ക്കു് പോകുംവഴിയല്ലെ അവിടെ ചെല്ലുക പതിവു് – കോട്ടും പാൻറ്സും ഒക്കെ ഇട്ടിട്ടാണു്.) ഉടനെ ശങ്കരാനന്ദസ്വാമികൾ പറഞ്ഞു: ''അതെന്താണെന്നു് മനസ്സിലായില്ലെ,

ങ്ങംഅത്ര, അയാരം വലിയ മഹാരാജിൻെറ ക്ഷൗരക്കാരനല്ലെ, അതാണ്.'' അതോടെ എനിക്കു് വേറൊരു പേരും വീണു – ''വലിയ മഹാരാജിൻെറ ക്ഷൗരക്കാരൻ.''

മഹാരാജിൻെറ കാൽ തടവിക്കൊടുക്കുക എന്നതു് എനിക്കനുവദിച്ചു തന്നിട്ടുള്ള മററൊരു പ്രത്യേകാവകാശമായിരുന്നു. അദ്ദേഹത്തിനു് അമർത്തി തിരുമ്മുന്നതാണിഷ്ടം. മേലു് കൂടി പതുക്കെ കൈയു് ഓടിക്കുന്നവരെപ്പററി അദ്ദേഹം പറയും: ''അവരെൻെറ ദേഹത്തു് തടവുന്നതു കണ്ടാൽ തോന്നും അവരു് അവരുടെ ഓമനപ്പൂച്ചയെ തലോടിക്കൊഞ്ചിക്കുകയാണെന്നു്.'' എൻെറ ശക്തി പരീക്ഷിക്കുകയാണെന്നമട്ടിൽ ഇടയ്ക്കദ്ദേഹം എൻെറ കൈയ്യിൻെറ തള്ളവിരലിനെ സ്വന്തം തള്ളവിരലിന്നടിയിൽ വെച്ചൊന്നമർത്തും. മഹാരാജ് ഇങ്ങനെ എൻെറ തള്ളവിരൽ അമർത്തിപ്പിടിച്ചുകൊണ്ടിരിക്കുമ്പോളാദ്യമൊക്കെ ഞാനെൻെറ കൈയ്യു വലിച്ചെടുക്കുമായിരുന്നു. ഒരിക്കലെനിക്കു പെട്ടെന്നു തോന്നി – കഷ്ടം! മഹാരാജ് എൻെറ കൈ പിടിച്ചിരിക്കുമ്പോരം ഞാനെൻെറ കൈയ്യു് വലിക്കുന്നതു് എന്തു് ഭോഷ്ക്കത്തരമാണു് എന്നു്. അതോടെ ഞാൻ മല്ലു് പിടിക്കൽ നിർത്തി, ഉടനെ മഹാരാജ് തനിക്കു് കാര്യം മനസ്സിലായി എന്നമട്ടിൽ എന്നെ നോക്കി ഒരു പുഞ്ചിരി. അന്നു തുടങ്ങി ഞാനദ്ദേഹത്തിൻെറ കൈപ്പടം തിരുമ്മിക്കൊടുക്കുമ്പോഴൊക്കെ അദ്ദേഹം ആ പ്രത്യേകരീതിയിൽ എൻെറ തള്ളവിരൽ അമർത്തിപ്പിടിക്കാറുണ്ടു്.

ഒരു ദിവസം ഞാൻ തടവിക്കൊടുത്തുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു് മഹാരാജ് സാധനയെപ്പററി സംസാരിക്കാൻ തുടങ്ങി. ''ഈശ്വരസാക്ഷാത്ക്കാരം വേണമെന്നുണ്ടെങ്കിൽ ഇത്ര എണ്ണം നാമം ജപിക്കണം, ഇന്നഇന്ന വിധത്തിലുള്ള തപസ്സുകളനുഷ്ഠിക്കണം, ഇത്രത്തോളം ദാനധർമ്മാദികരം അനുഷ്ഠിക്കണം എന്നൊക്കെ വിവരിച്ചിട്ടുള്ള വല്ല കാററലോഗും തയ്യാറാക്കി വെച്ചിട്ടുണ്ടെന്നാണോ വിചാരം ? അദ്ദേഹത്തിൽ (ഭഗവാനിൽ) നിന്നു് സാക്ഷാത്ക്കാരം നിർബ്ബന്ധിച്ചു് മേടിക്കാനൊന്നും പററില്ല!'' ഇതെനിക്കു് നല്ലവണ്ണം കൊണ്ടു. എന്തെന്നാൽ ഞാൻ ക്ലിപ്തമായൊരു സാധനാക്രമവും ചിട്ടയായി നിശ്ചയിച്ചു് പരിശീലിച്ചിരുന്നില്ല. അദ്ദേഹം വീണ്ടും തുടർന്നു: ''പക്ഷെ......'' (ഈശ്വരാ, എന്തിനാണപ്പാ ഇനി ഈ സന്ദിഗ്ദ്ധ ''പക്ഷെ'' ആവോ! ഞാനുള്ളിൽ വിചാരിച്ചു)''....പക്ഷെ ക്ലിപ്തമായൊരു സാധനാക്രമം ശീലിച്ചു വന്നില്ലെങ്കിൽ അതു് (സാക്ഷാത്ക്കാരം) വന്നുചേരുമ്പോരം നിങ്ങരംക്കു അതിനെ പിടികിട്ടില്ലെന്നു മാത്രം.''

ബാഹ്യപ്രചോദനങ്ങരംക്കു് വിധേയമായി സസ്യങ്ങളുടെ പ്രവർത്തനത്തെ സംബന്ധിച്ചു ബോസിൻെറ ചില പരീക്ഷണങ്ങരം ഒന്നു് കണ്ടാൽക്കൊള്ളാമെന്നു് മഹാരാജ് ഒരിക്കൽ ആഗ്രഹം പ്രകടിപ്പിച്ചു. അതിനുവേണ്ടി അദ്ദേഹം ഇൻസ്റ്റിററ്യൂററു് സന്ദർശിക്കാനെത്തി. ഞങ്ങളദ്ദേഹത്തെ കാണിക്കാനായി പ്രത്യേകം ഒരുക്കിവെച്ചിരുന്ന പരീക്ഷണങ്ങളെല്ലാം വളരെയേറെ താല്പര്യത്തോടുകൂടി അദ്ദേഹം നോക്കിക്കണ്ടു. അന്നു് പരീക്ഷണശാലയിൽ കണ്ടതിനെപ്പററി ആലോചിച്ചുകൊണ്ടിരുന്ന മഹാരാജ് അന്നു് വൈകുന്നേരം ചിന്താമഗ്നനായി കാണപ്പെട്ടു. അദ്ദേഹമെന്നോടു പറയുകയാണു്: 'ഠാക്കൂറിനു് (ശ്രീരാമകൃഷ്ണദേവനു്) പുല്ലിന്മേൽ കാൽവെയ്ക്കാൻ പററാത്ത ഒരു കാലമുണ്ടായിരുന്നു. പുല്ലിനു് എങ്ങാനും വേദനിച്ചാലോ എന്നു് ഭയന്നു് അദ്ദേഹം പുല്ലിൽ ചവിട്ടാതെകണ്ടിരിക്കാൻ ചില സ്ഥലങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും മാറി മാറിച്ചാടി നടക്കുകപോലും ചെയ്തിട്ടുണ്ടു്. എങ്കിലും പുല്ലു് ഇത്രത്തോളംവികാരതരളിതമാണെന്നു് സത്യം പറഞ്ഞാൽ ഞങ്ങളന്നു് മനസ്സിലാക്കിയിരുന്നില്ലെന്നുതന്നെ വെച്ചോളൂ. പക്ഷെ ഞാനിന്നു് കണ്ടതിൽനിന്നെനിക്കു് മനസ്സിലായി അദ്ദേഹത്തിൻെറ നിരീക്ഷണങ്ങരം എത്രമാത്രം കുററമററതായിരുന്നു എന്നു്.'' കുറച്ചു കഴിഞ്ഞു് അദ്ദേഹം തുടർന്നു:' 'നിൻെറ സയൻസിനെ ഉപേക്ഷിച്ചേക്കരുതു്, ട്ടോ. നിനക്കു് അതിൽക്കൂടിത്തന്നെ സകലതും കിട്ടും.''

1922 ഏപ്രിൽ മാസത്തിൽ മഹാരാജിനു് കോളറ പിടിപെട്ടു എന്ന ഭയങ്കരവാർത്ത കിട്ടി. അതു് സത്യമാണോ എന്നറിയാൻവേണ്ടി ഞാനോടി ബലരാമിൻെറ വീട്ടിലേയ്ക്കു്. ഞാൻ മുറിക്കകത്തേയ്ക്കു് പതുക്കെയൊന്നു് എത്തിനോക്കി. വാതിലിന്നുനേരെ പുറം തിരിഞ്ഞാ

ണ് മഹാരാജ് കിടന്നിരുന്നതു്. എന്നിട്ടും അദ്ദേഹമുടനെ അന്വേഷിച്ചു: ''ആരാ അതു്?'' ഞാനൊന്നു് വീശിക്കോട്ടെ എന്നു് ഞാൻ ചോദിച്ചു. ''ഓഹോ, ചെയ്തോളു'' – അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന്റെ അനുമതിയോടു കൂടി ശുശ്രൂഷകന്മാരുടെ കൂട്ടത്തിൽ ഞാനും ചേൎന്നു.

മഹാസമാധിക്കു് രണ്ടു ദിവസം മുമ്പു് മുതൽ അദ്ദേഹം സദാ അത്യാശ്ചൎയ്യകരമായ ഭാവാവസ്ഥയിലായിരുന്നു. മുറിയിലുണ്ടായിരുന്നവരിൽ അദ്ദേഹം ചൊരിഞ്ഞ അനുഗ്രഹാശിസ്സുകൾക്കു് അതിരുണ്ടായിരുന്നില്ല. അദ്ദേഹം ആരാണെന്നും എന്താണെന്നും അദ്ദേഹത്തിന്റെ ചുണ്ടുകളിൽ നിന്നുതന്നെ ഞങ്ങൾ കേട്ടു. അന്നു് ഞങ്ങൾക്കുണ്ടായ അനുഗ്രഹാനുഭവം ഇക്കണ്ട വൎഷങ്ങൾ കടന്നുവന്നിട്ടും ലേശം പോലും മന്ദീഭവിച്ചിട്ടില്ല. ഞങ്ങളോരോരുത്തരുടേയും കഴിവും വ്യാപ്തിയുമനുസരിച്ചു് അദ്ദേഹം ഞങ്ങളുടെ ഉള്ളിൽ കുത്തിനിറച്ചുതന്നു.

ശരീരം വിണ്ടുപോകുന്നതിന്നു് ഒരു മണിക്കൂർ മുമ്പായി അദ്ദേഹം വൎത്തമാനം പറയലൊക്കെ നിൎത്തി. നമുക്കൊന്നും എത്തിപ്പിടിക്കാൻ പോലും പററാത്ത അങ്ങെവിടേയോ ദൂരെ ഒരു മണ്ഡലത്തിലേയ്ക്കു് അദ്ദേഹം പതുക്കെ പിന്മാറിയതുപോലെ. ഞാനദ്ദേഹത്തിന്റെ കൈത്തലം വളരെ മൃദുവായി തലോടിക്കൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു് ഞാനോൎത്തു അദ്ദേഹത്തിന്റെ കളിമട്ടിൽ തള്ളവിരൽകൊണ്ടുള്ള ആ അമൎത്തൽ ഇപ്പോഴും ഓൎമ്മയുണ്ടോ ആവോ എന്നു്. അതേ നിമിഷം ആ അമൎച്ച എന്റെ കൈയ്യിന്നനുഭവപ്പെട്ടു, വളരെവളരെ മൃദുവായിട്ടു്, പക്ഷേ അങ്ങേയററം വ്യക്തമായിട്ടും– എനിക്കു് മഹാരാജ് തന്നിട്ടുള്ള ഒസ്യത്തായിരുന്നു അതു്.

---

# ഗുരുവും ശിഷ്യയും

## സ്വൎണ്ണകുമാരി

ഭാരതത്തിൽ ഗുരുശിഷ്യബന്ധം അതിപാവനമായ ഒരു ബന്ധമാണു്. ഗുരു പ്രത്യക്ഷദൈവം തന്നെയായി നമ്മൾ കരുതിവരുന്നു. ഈശ്വരസാക്ഷാത്ക്കാരമാണു് ജീവിതലക്ഷ്യമെന്നു് നമ്മെ ബോധ്യപ്പെടുത്തുകയും, അതു നേടാനുള്ള തൃഷ്ണ നമ്മിൽ ഉണൎത്തുകയും, ആ ലക്ഷ്യം കണ്ടെത്തുവാനുള്ള മാൎഗ്ഗങ്ങൾ നമുക്കു് ഉപദേശിച്ചുതരുകയും ചെയ്യുന്ന ഗുരു പ്രത്യക്ഷദൈവം തന്നെയാണു്.

ഐൎലാണ്ടുകാരിയായ മാൎഗ്ഗററു് നോബ്ൾ ചെറുപ്പംമുതൽക്കുതന്നെ ഈ പ്രപഞ്ചത്തിൽ ലയിച്ചുകിടക്കുന്ന പരമമായ സത്യം കണ്ടെത്തുവാനുള്ള അന്തർദ്ദാഹം ഉള്ള ഒരു യുവതിയായിരുന്നു. മാൎഗ്ഗററു് ഒരു ക്രൈസ്തവപാതിരിയുടെ മകളായിരുന്നതിനാൽ ക്രിസ്തുമതസിദ്ധാന്തങ്ങൾ അവരുടെ മനസ്സിൽ വേരൂന്നിയിരുന്നു. ക്രിസ്തുവിനെ ആ യുവതി അപാരമായി സ്നേഹിച്ചു. ഈ ലോകത്തിന്നുവേണ്ടി കുരിശിലേറിയ ആ ത്യാഗിവൎയ്യനെ ആരുതന്നെ സ്നേഹിക്കാതിരിക്കും! പക്ഷെ പതിനെട്ടു വയസ്സായപ്പോഴേയ്ക്കും മതം എന്നാൽ പല സിദ്ധാന്തങ്ങളിൽ ഉള്ള വിശ്വാസമല്ലെന്നും അതു് ശാശ്വതമായ സത്യത്തിനും, ആ ദിവ്യചൈതന്യത്തിനും ഉള്ള തിരച്ചിലാണു് എന്നും മാൎഗ്ഗററ് മനസ്സിലാക്കി. അതുമുതൽ ആ യുവതി ക്രിസ്തുമതസിദ്ധാന്തങ്ങളെ സംശയദൃഷ്ടിയോടെ വീക്ഷിക്കുവാൻ തുടങ്ങി. അവർ പള്ളിയിൽപോക്കു് വേണ്ടെന്നുതന്നെ വെച്ചു. ആ യുവതി വ്യാകുലചിത്തയായി. അജ്ഞാനം അവരെ വലയം ചെയ്തു. മനസ്സു് ആകെ അസ്വസ്ഥമായി. ഈ സമയത്താണു് ആ യുവതിയുടെ ജീവിതം ആകെ മാററിമറിച്ച ആ ''ഹിന്ദുയോഗി'' ലണ്ടനിൽ എത്തിയതു്. അതു്, സ്വാമി വിവേകാനന്ദനായിരുന്നു.

സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ മതസമ്മേളനത്തിൽ സംസാരിച്ചശേഷം അമേരിക്കയിൽ പല ദിക്കിലും പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്തു. ചില സുഹൃത്തുക്കളുടെ ക്ഷണം അനുസരിച്ച് അദ്ദേഹം 1895–ൽ ലണ്ടനിൽ എത്തി. അവിടേയും അദ്ദേഹം പ്രസംഗങ്ങരം നടത്തി. സ്വാമി ലണ്ടനിൽ ''ഹിന്ദുയോഗി'' എന്ന പേരിൽ അറിയപ്പെടുവാൻ തുടങ്ങി.

ലേഡി ഇസബെൽ മാർഗസൺ എന്ന വനിത സ്വാമി വിവേകാനന്ദനെ തന്റെ വീട്ടിലേയ്ക്കു് ക്ഷണിച്ചു. മാർഗ്രററു് നോബിളിന്നു് മതപരമായ കാര്യങ്ങളിൽ ഉള്ള താല്പര്യം മനസ്സിലാക്കിയിരുന്ന ആ വനിത മാർഗ്രററിനെയും തന്റെ വീട്ടിലേയ്ക്കു് ക്ഷണിച്ചു. മാർഗ്രററു് നോബ്ൾ ആദ്യമായി തന്റെ ഗുരുവിനെ കണ്ട ദിവസം എത്രയും വികാരാവേശത്തോടെ അനുസ്മരിക്കാറുണ്ടു്.

ഒരു നവമ്പർമാസത്തിലെ തണുത്ത ഞായറാഴ്ച ഉച്ചതിരിഞ്ഞായിരുന്നു. സ്ഥലം ഒരു രമ്യമായ പാശ്ചാത്യ ആതിഥേയമുറിയും. അദ്ദേഹം ശ്രോതാക്കളെ അഭിമുഖീകരിച്ചു് ഇരുന്നു. പിന്നിൽ ചൂടിന്നു വേണ്ടി കത്തി എരിയുന്ന തീയും ഉണ്ടായിരുന്നു. കാലുവരെ മൂടിക്കിടന്ന കാഷായവസ്ത്രം അരയിൽ ഒരു വേഷ്ടികൊണ്ടു് ബന്ധിച്ചിരുന്നു. ഇടയ്ക്കിടയ്ക്കു് ''ശിവ ശിവ'' എന്നു് നാമോച്ചാരണം ചെയ്തിരുന്നു. ആ മുഖത്തു് വിനയത്തിന്റെയും ഗാംഭീര്യത്തിന്റെയും പ്രഭാപൂരം ദൃശ്യമായിരുന്നു. അന്നു് അദ്ദേഹം അവരോടു് സംസാരിച്ചതിൽ ഊന്നിപ്പറഞ്ഞ ഓരോ തത്ത്വവും പിന്നീടു് ഉള്ള കാലങ്ങളിൽ മാർഗ്രററു് ആലോചിച്ചു് അയവിറക്കിക്കൊണ്ടിരുന്നു. ഹിന്ദുമതത്തിന്റെ കാതലായ തത്ത്വങ്ങരം മുഴുവനും ആ സംഭാഷണത്തിന്നിടയ്ക്കു് സ്പഷ്ടമാക്കി. ഇതിനെ തുടന്നു് സ്വാമി സംസാരിച്ച എല്ലാ സ്ഥലത്തും മാർഗ്രററു് സന്നിഹിതയായിരുന്നു. സ്വാമി അവിടെനിന്നു് അമേരിക്കയിലേയ്ക്കു് പോയി. അവിടെ ഒരു കൊല്ലം താമസിച്ചു് ലണ്ടനിൽ തന്നെ തിരിച്ചെത്തി. എട്ടുമാസക്കാലം ഇംഗ്ലണ്ടിൽ താമസിച്ചു. ഹിന്ദുമതത്തിൽ ശ്രദ്ധയുള്ള ശ്രോതാക്കരംക്കായി സ്വാമി പ്രസംഗപരമ്പരകരം നടത്തുകയും ക്ലാസ്സുകരം എടുക്കുകയും ചെയ്തു. മാർഗ്രററു് എല്ലാം ശ്രദ്ധയോടെ കേട്ടു. ചില അഭിപ്രായങ്ങളുമായി മാർഗ്രററു് യോജിച്ചില്ല. അവർ തമ്മിൽ അവയെപ്പററി ചിലപ്പോരം തക്കിക്കുകയും ചെയ്തു. എങ്കിലും നിഷ്കളങ്കനും മഹാമനസ്സനും ആയ ആ സന്ന്യാസിവര്യനെ അതിരററു് ആദരിച്ചു.

മാർഗ്രററിൽ തെളിഞ്ഞുകണ്ടിരുന്ന ഭക്തിയും ശ്രദ്ധയും സ്വാമി മനസ്സിലാക്കി. ഇന്ത്യയിൽ മടങ്ങിവന്നു് താൻ വിഭാവനം ചെയ്തിരുന്ന വിദ്യാലയങ്ങരം നടത്തുന്നതിൽ മാർഗ്രററു് നോബിളിന്റെ സഹായം അത്യാവശ്യമാണെന്നു് ഒരു ദിവസം ക്ലാസ്സു് എടുക്കുന്നതിന്നു മദ്ധ്യേ അദ്ദേഹം മാർഗ്രററിനോടു് പറഞ്ഞു.

ഈ വാക്കുകരം മാർഗ്രററിൽ ദൂരവ്യാപകമായ പ്രത്യാഘാതങ്ങരം ഉളവാക്കി. താൻ ചിരകാലമായി കാത്തിരുന്ന അനഘനിമിഷമാണു് ഇതെന്നു് മനസ്സിലാക്കി. തന്നെ വലയം ചെയ്തിരുന്ന അന്ധകാരം നീങ്ങി; തന്റെ ജീവിതത്തിലേയ്ക്കു് ഒരു വെളിച്ചം വീശി. ഇന്ത്യയിൽ പോയി സ്വാമിയുടെ പ്രവത്തനത്തിൽച്ചേന്നു് ഇന്ത്യയെ പരിചരിക്കുവാൻ മാർഗ്രററു് നിശ്ചയിച്ചു. അങ്ങനെ ഇന്ത്യ അനന്യസദൃശയായ ഒരു സുഹൃത്തിനെ, ഒരു പ്രവത്തകയെ നേടി.

1896 ഡിസംബർ മാസത്തിൽ സ്വാമി ഇന്ത്യയിലേയ്ക്കു് മടങ്ങി. മാർഗ്രററു് ഇന്ത്യയിൽ വന്നു് ഇന്ത്യയിലെ കാലാവസ്ഥയിൽ പാശ്ചാത്യസൌകര്യങ്ങരം ഒന്നുംതന്നെ ഇല്ലാതെ എങ്ങനെ ജീവിക്കും എന്ന ചിന്ത സ്വാമിയെ അലട്ടി. ഇന്ത്യയുടെ മിത്രമായി വരുന്ന പാശ്ചാത്യവനിതയെ ഇന്ത്യയിലെ ഇംഗ്ലീഷുകാർ വെറുക്കും. നമ്മുടെ നാട്ടുകാർ മാർഗ്രററിന്റെ ആത്മാത്ഥതയെ സംശയത്തോടെ വീക്ഷിക്കും. ഈ ചിന്താഗതി മാർഗ്രററിനെ അറിയിച്ചുകൊണ്ടു് എഴുതിയ കത്തിൽ എന്തുതന്നെവന്നാലും മരണംവരെ താൻ മാർഗ്രററിന്റെ കൂടെ ഉണ്ടാവുമെന്ന വാഗ്ദത്തവും എഴുതി അറിയിച്ചു. ആ വാക്കുകരം അക്ഷരംപ്രതി സ്വാമി പാലിച്ചു.

1898 ജനുവരിയിൽ മാർഗ്രററു് കൽക്കത്തയിൽ എത്തി. സ്വാമി മാർഗ്രററിനെ എതി

രേല്ലുവാനായി കരയ്ക്ക് കാത്തുനിന്നിരുന്നു. അവളുടെ സന്തോഷം സീമാതീതമായിരുന്നു.

മാർഗ്രററ് നോബിൾ ചൌരംഗിയിൽ സ്വാമിയുടെ രണ്ടു് അമേരിക്കൻ ശിഷ്യകൾ ഒത്തു് കുറച്ചു ദിവസം താമസിച്ചു. അല്പദിവസങ്ങൾക്കകം അവർ മൂന്നു പേരും ബേലൂക്ക് താമസം മാററി. ബേലൂരിൽ ഗംഗയുടെ തീരത്തു് ഒരു ചെറിയ കുടീരത്തിൽ താമസിച്ചു. അതിന്നു് അടുത്തുതന്നെ സന്ന്യാസിമാരും ഒരു ആശ്രമം കെട്ടി താമസിച്ചിരുന്നു. ഈ സ്ഥലമാണു് പിന്നീടു് ഇന്നത്തെ ബേലൂർ ശ്രീരാമകൃഷ്ണമഠമായി രൂപാന്തരപ്പെട്ടതു്.

ഈ കാലങ്ങളിൽ സ്വാമി വിവേകാനന്ദൻ എന്നും രാവിലെ അദ്ദേഹത്തിന്റെ ശിഷ്യകൾ താമസിച്ചിരുന്ന കുടീരത്തിൽ പോയി ഇന്ത്യയിലെ പുരാണേതിഹാസങ്ങളെപ്പററിയും ഇന്ത്യയിലെ പ്രതാപശാലികളായ വീരയോദ്ധാക്കളെ പററിയും ത്യാഗമൂർത്തികളായ സ്ത്രീകളെ പററിയും കഥകളിൽക്കൂടെ അവരെ പഠിപ്പിച്ചു. അങ്ങനെ ഭാരതത്തെ അവക്ക് പരിചയപ്പെടുത്തി.

ഒരു പ്രവർത്തകയായി ഇന്ത്യയിൽ എത്തിയ മാർഗ്രററിനെ ബഹുജനങ്ങളുടെ ഒരു യോഗം വിളിച്ചു് പരിചയപ്പെടുത്തി. ആ പ്രസംഗവേദിയിൽ മാർഗ്രററിന്റെ വാക്പാടവം ജനങ്ങളെ ആകർഷിച്ചു – ''ഇന്ത്യയുടെ ആത്മീയ ചിന്തകൾക്കു് ഇംഗ്ലണ്ടിന്മേൽ ഉള്ള സ്വാധീനത'' എന്നതായിരുന്നു പ്രസംഗവിഷയം.

1898 മാർച്ചുമാസം 25–ാം നു മാർഗ്രററിന്റെ ജീവിതത്തിൽ ഒരു പ്രധാന ദിവസം കുറിച്ചു. ആ ദിവസം സ്വാമി വിവേകാനന്ദൻ മാർഗ്രററിന്നു് ''നിവേദിത'' എന്ന പേരു് കൊടുത്തു. ഗുരുവിന്റെ അനുഗ്രഹത്തോടെ മാർഗ്രററ് ഈശ്വരന്നു് നിവേദിക്കപ്പെട്ടവളായി. താൻ ധന്യയായി എന്ന സംതൃപ്തി ജീവിതത്തിന്നു് ഒരു പുതിയ ഉന്മേഷം പ്രദാനം ചെയ്തു.

ആ വേനല്ക്കാലത്തു് സ്വാമിയും മററു് ചില ശിഷ്യന്മാരും ഒന്നിച്ചു് നിവേദിത ഹിമാലയത്തിൽ അൽമോറയിലേയ്ക്കു് യാത്രയായി. ഈ യാത്ര നിവേദിതയ്ക്കു് ഒരു പഠനവേളയായിരുന്നു. പുണ്യക്ഷേത്രങ്ങളും പ്രകൃതിരമ്യമായ ഹിമാലയപ്രാന്തങ്ങളും കണ്ടുകൊണ്ടുള്ള യാത്ര ഒരു ആത്മീയാനുഭൂതിയായിരുന്നു. ഒരു മാസം അൽമോറയിൽ കഴിച്ചുകൂട്ടി. മടങ്ങുന്നതിന്നു് മുമ്പു് കാശ്മീരിലും അമർനാഥിലും നിവേദിത ഗുരുവൊന്നിച്ചു് പോയി. ഒരു ഹിന്ദുതീർത്ഥാടകയുടെ ആനന്ദം നിവേദിത അനുഭവിച്ചറിഞ്ഞു.

ഗുരുവിൽ ഉള്ള ഭക്തിയും ആദരവും അടുത്ത പരിചയംകൊണ്ടു് വദ്ധിച്ചുവെങ്കിലും തന്നിൽ ഉള്ള അഹംഭാവം നിവേദിതയെ സ്വാമിയുടെ ചിന്താഗതികളിൽ ലയിച്ചു് ചേരുവാൻ താമസം വരുത്തി. നിവേദിത ഗീത വായിച്ചും ധ്യാനത്തിൽ ഇരുന്നും മനസ്സമാധാനം തേടി. സ്വാമിക്കു് നിവേദിതയുടെ മനസ്സിൽകൂടി പോകുന്ന വിഷമം മനസ്സിലാക്കുവാൻ സാധിച്ചു. ഒരു ദിവസം നിവേദിതയോടു് താൻ കാട്ടിലേയ്ക്കു് ഏകാകിയായി ഇരിക്കുവാൻ പോകയാണെന്നും മടങ്ങുമ്പോൾ നിവേദിതയ്ക്കു് മനസ്സിന്നു് സമാധാനം കൊണ്ടുവരും എന്നും പറഞ്ഞു. അതു പറഞ്ഞുകൊണ്ടു തന്റെ മുമ്പിൽ നമസ്കരിച്ച നിവേദിതയുടെ തലയിൽ തൊട്ടനുഗ്രഹിച്ചു. തന്റെ കരസ്പർശംകൊണ്ടു് ജ്ഞാനം പ്രദാനം ചെയ്യുവാൻ കഴിയുന്ന ഗുരുവിനെ നിവേദിത മുമ്പിൽ കണ്ടു. അതോടുകൂടി അഹംബുദ്ധി നശിച്ചു് നിവേദിത സ്വാമി വിവേകാനന്ദന്റെ യഥാത്ഥ ശിഷ്യയായി.

ആദ്ധ്യാത്മികജീവിതത്തിന്നു് ഒരു ലക്ഷ്യവും ജീവിതചര്യയും അത്യാവശ്യമാണെന്നു് നിവേദിത മനസ്സിലാക്കി – നിവേദിത രാമകൃഷ്ണമിഷ്യനിൽ ചേന്നു. രാമകൃഷ്ണമിഷ്യന്റെ രണ്ടു പ്രകാരത്തിലുള്ള ആദർശങ്ങൾക്കായി നിവേദിത പരിശ്രമിച്ചു. ആത്മീയ ഉന്നമനവും ലോകക്ഷേമവും തന്റെ പ്രവർത്തന ലക്ഷ്യങ്ങളായി.

ഇന്ത്യയിലെ തന്റെ വിദ്യാഭ്യാസപ്രവർത്തനപരിപാടി ഒരു ദിവസം നിവേദിത സ്വാമിമുമ്പാകെ സമപ്പിച്ചു. ആ കരടുപരിപാടി വിമർശിക്കുവാൻ സ്വാമിയോടു് അപേക്ഷിച്ചു. ആ മഹാത്മാവിന്റെ ഇതിന്നുള്ള മറുപടി തന്നെപ്പോലെതന്നെ ഇന്ത്യയെ ചൊല്ലി ആവേശം കൊള്ളുന്ന നിവേദി

തയുടെ പ്രവത്തനപരിപാടി വിമശിക്കുവാൻ താൻ അശക്തനാണെന്നായിരുന്നു. എന്നിരുന്നാലും ആ യതിവയ്യൻ ഒന്നു് ഓമ്മപ്പെടുത്തി. നിവേദിത ഇന്ത്യയിൽ വന്നിരിക്കുന്നതു് ഇന്ത്യയെ പഠിപ്പിക്കുവാനല്ല ഇന്ത്യയെ പരിചരിക്കുവാനാണു് എന്നും ആ മനോഭാവം പ്രവൃത്തിയുടെ ശരിക്കുള്ള വീക്ഷണം നൽകി ഒരു സമപ്പണബുദ്ധി തന്നിൽ ഉളവാക്കുമെന്നും ധരിപ്പിച്ചു. ആ സന്ന്യാസിവയ്യൻ വാത്തെടുത്ത വിദേശീയ ശിഷ്യയെ ഇന്നു നാം ദശിക്കുന്നതു് ഭാരതമാതാവിനു മുമ്പിൽ ആദരാഞ്ജലികരം സമപ്പിച്ചു് നിൽക്കുന്ന ഒരു ഭക്തയായിട്ടാണു്.

1898 നവമ്പർമാസത്തിൽ കാളീപൂജ ദിവസം ഒരു പെൺ പള്ളിക്കൂടം ബോസ്പാറ ലേനിൽ നിവേദിത തുറന്നു. സ്വാമി വിവേകാനന്ദനും മറ്റു് സന്ന്യാസിമാരും ശ്രീശാരദാമണിദേവിയും ഈ അവസരത്തിൽ സന്നിഹിതരായിരുന്നു.

1899-ൽ ബ്യൂബോണിക്കു്പ്ലേഗ് ഇന്ത്യയെ ബാധിച്ചു. നിവേദിതയുടെ നേതൃത്വത്തിൽ സ്വാമി വിവേകാനന്ദൻ സംഘടിപ്പിച്ച പ്രവത്തകർ പ്ലേഗ്നിമ്മാജ്ജനത്തിന്നായി പ്രവത്തിച്ചു. നിഃസ്വാത്ഥസേവനംകൊണ്ടു് നിവേദിത നാട്ടുകാരുടെ സ്നേഹാദരങ്ങരംക്കു് പാത്രമായി.

ആ വഷത്തിൽത്തന്നെ സ്വാമി വിവേകാനന്ദൻ പാശ്ചാത്യപയ്യടനത്തിന്നായി പോകുന്നുണ്ടായിരുന്നു. സ്വാമി ഒന്നിച്ചു് തന്റെ വിദ്യാലയത്തിന്നു് പണം പിരിക്കുവാനായി നിവേദിതയും യാത്ര ചെയ്തു. നിവേദിതയ്ക്കു് തന്റെ ഗുരുവൊന്നിച്ചുള്ള ഈ യാത്ര ഒരു തീത്ഥാടനം തന്നെയായിരുന്നു. ഈ യാത്രയിൽ സ്വാമി തന്നോടു് സംസാരിച്ചിരുന്ന വിഷയങ്ങരം നിവേദിത രേഖപ്പെടുത്തി ലോകോപകാരാത്ഥം സമപ്പിച്ചു.

നിവേദിത അമേരിക്കയിൽ പോയതു് തന്റെ സ്കൂളിന്നു് ധനശേഖരാത്ഥമായിരുന്നെങ്കിലും ഈ പയ്യടനം അമേരിക്കയിലെ ജനങ്ങളുടെ ഇടയിൽ ഇന്ത്യയെക്കുറിച്ചുള്ള ബഹുമാനം വദ്ധിപ്പിക്കുവാൻ പയ്യാപ്തമായി. നിവേദിത പ്രധാന പട്ടണങ്ങളിൽ യോഗങ്ങരം വിളിച്ചു് ഭാരതത്തെപറ്റി സംസാരിച്ചു.

1902-ൽ നിവേദിത യൂറോപ്പിൽകൂടി വിദേശപര്യടനം കഴിഞ്ഞു് ഇന്ത്യയിൽ തിരിച്ചെത്തി. തന്റെ സ്വന്തം മണ്ണിൽ കാൽവെക്കുന്നതിലധികം സന്തോഷം നിവേദിതക്കു് ഇന്ത്യയിൽ പ്രവേശിച്ചപ്പോരം അനുഭവപ്പെട്ടു.

നിവേദിത ബോസ്പാറ ലേനിൽ വാടകക്കു് എടുത്ത വീടു് ഒരു ശാന്തികേന്ദ്രമായിത്തീന്നു. പല പ്രകാരത്തിൽ ഭാരതമാതാവിനെ സേവിക്കാനുള്ള പ്രവത്തനങ്ങരംഅവിടെ രൂപംകൊണ്ടു. അന്നത്തെ പ്രസിദ്ധ സാഹിത്യകാരന്മാക്കും കലാകാരന്മാക്കും രാഷ്ട്രീയപ്രവത്തകക്കും സന്ന്യാസിമാക്കും ഉള്ള സങ്കേതസ്ഥാനമായി അവിടം. ഈ സ്ഥലത്തു് നിവേദിത പ്രവത്തിച്ചുവന്നിരുന്ന സ്കൂരം രണ്ടാമതും തുറന്നു. ഈ വിദ്യാലയം നിവേദിതയുടെ മരണശേഷം 1918-ൽ ശ്രീരാമകൃഷ്ണമിഷ്യൻ ഏറ്റെടുത്തു. 1963-ൽ ശ്രീരാമകൃഷ്ണ ശാരദാ മിഷ്യൻ ഇതിന്റെ ഭരണം ഏറ്റുവാങ്ങി. ഇന്നു് അതു് രാമകൃഷ്ണ ശാരദാമിഷ്യൻ സിസ്റ്റർ നിവേദിത സ്കൂരം എന്നു് അറിയപ്പെടുന്നു.

1902 ജൂൺ 28-ാംനു സ്വാമി വിവേകാനന്ദൻ നിവേദിത തുടങ്ങിയ സ്കൂരം സന്ദശിച്ചു. അതു് ഗുരുവിന്റെ അവസാനമായുള്ള സന്ദശനമായിരുന്നു. തന്റെ ഗുരുവിന്നു് ദേഹാസ്വാസ്ഥ്യം ഉണ്ടെന്നു് നിവേദിത മനസ്സിലാക്കി. ജൂലായി മാസം 2-ാംനു- ബുധനാഴ്ച നിവേദിത ബേലൂർമഠത്തിൽ പോയി സ്വാമിയെ കണ്ടു. അതു് ഒരു ഏകാദശി ദിവസമായിരുന്നു. സ്വാമിക്കു് ഉപവാസദിവസമായിരുന്നു എങ്കിലും നിവേദിതയെ അടുത്തിരുത്തി ഭക്ഷണം കഴിപ്പിച്ചു. ഭക്ഷണം കഴിഞ്ഞു് കൈകഴുകുവാൻ ചെന്നപ്പോരം സ്വാമിതന്നെ കൈയ്യിൽ വെള്ളം ഒഴിച്ചു കൊടുത്തു് ഒരു തോത്തുകൊണ്ടു് കൈയ് തുടച്ചു കൊടുത്തു. താൻ ഗുരുവിന്നു് ചെയ്യേണ്ട ഉപചാരങ്ങരം ഗുരു തനിക്കു ചെയ്യുന്നതു കണ്ടു് മനോദണ്ഡം തോന്നി വിലക്കി എങ്കിലും സ്വാമി എത്രയും ഗൌരവഭാവത്തിൽ യേശുദേവൻ തന്റെ ശിഷ്യന്മാരുടെ കാൽ കഴുകിച്ച സംഗതി ഓമ്മപ്പെടുത്തി. യേശുദേവൻ അവസാനദിവസങ്ങളിലാണു് അതു ചെയ്തതു് എന്ന ചിന്ത നിവേദിതയുടെ മനസ്സിൽ നിഴലിച്ചു എങ്കിലും പറഞ്ഞില്ല. നിവേദിത തന്റെ ഗുരുവിന്റെ അനുഗ്രഹം വാങ്ങി

വിടപറഞ്ഞു. അതു് അവസാനത്തെ വിടവാങ്ങലായിരുന്നു.

ആ വെള്ളിയാഴ്ച സ്വാമിക്കു് സുഖമാണെന്ന വിവരം നിവേദിതയെ അറിയിച്ചു. ശനിയാഴ്ച പുലച്ചെ സ്വാമിയുടെ ദേഹവിയോഗം അറിയിക്കുവാൻ ആരം എത്തി. കാവിയാൽ പരിവൃതമായി പുഷ്പങ്ങളാൽ മൂടിയ ആ ദേഹത്തിന്നു് അടുത്തിരുന്നു് ആ പ്രിയശിഷ്യ അന്ത്യോപചാരങ്ങൾ അപ്പിച്ചു. സ്വാമി തന്നെ നിശ്ചയിച്ച ആ വില്ലമരച്ചുവട്ടിലേക്കായി ''ജയ് ശ്രീഗുരുമഹാരാജ് കി ജയ്-ജയ് ശ്രീ സ്വാമിജി മഹാരാജ്കി ജയ്''' എന്ന ആരവത്തോടെ നീങ്ങുന്ന ജനാവലിയെ നിവേദിത പിൻതുടന്നു. അവസാനയാത്ര പറഞ്ഞു.

ആ പാവനമായ ഗുരുശിഷ്യബന്ധം അവസാനിക്കയില്ല. ആ ഗുരുശിഷ്യബന്ധം ഭാരതത്തിന്നു് ഒരു ദിവ്യജ്യോതിസ്സായി രൂപം കൊണ്ടു. ഭാരതാംബയെ പൂജിക്കുവാനും ഭാരതമാതാവിൻെറ നാനാമുഖമായ ഉത്ക്കഷം തൻെറ പ്രവത്തനപരിപാടിയായി സ്വീകരിക്കുവാനും സ്വാമി വിവേകാനന്ദൻ നിവേദിതക്കു് പ്രദാനം ചെയ്ത ജ്ഞാനസമ്പത്തായിരുന്നു അവരുടെ ജീവിതത്തെ രൂപപ്പെടുത്തിയതു്. ഇന്ത്യയുടെ നവോത്ഥാനത്തിന്നുവേണ്ടി പ്രവത്തിച്ച വീരകേസരികളിൽ നിവേദിതക്കു് ഒരു പ്രധാനസ്ഥാനമുണ്ടു്.

---

**വേദാന്തബാലപാഠങ്ങൾ – 6**

# ആത്മജ്ഞാനോപദേശവിധി — 3

## ശ്രീശങ്കരഭഗവത്പാദർ

ബുദ്ധിയുടെ അവസ്ഥാവിശേഷങ്ങളായ ജാഗ്രത്സ്വപ്നസുഷുപ്തികളെപ്പററിയാണു് ഇവിടെ പറയാൻപോകുന്നതു്. ഈ അവസ്ഥകളെ പരിത്യജിച്ചു് അവസ്ഥാത്രയശൂന്യനായ ആത്മാവിൻെറ യഥാത്ഥസ്വരൂപം വെളിപ്പെടുത്താനാണു് ഇവയെ പ്രതിപാദിക്കുന്നതു്. ജാഗ്രദവസ്ഥ എന്താണെന്നു പറയാം. ആദിത്യാദി (ദേവത)കളുടെ അനുഗ്രഹത്തോടുകൂടിയ കണ്ണു മുതലായ കരണങ്ങൾ (ഇന്ദ്രിയങ്ങൾ) അതാതിൻെറ (രൂപാദി) വിഷയങ്ങളിൽ പ്രവത്തിക്കുന്നു. (അപ്പോഴാണു് രൂപം, രസം, ഗന്ധം മുതലായവയുടെ ജ്ഞാനമുണ്ടാകുന്നതു്.) ഈ ജ്ഞാനമുണ്ടാകുന്നതിനു് ബുദ്ധിയും (ഇന്ദ്രിയങ്ങളിലൂടെ വിഷയങ്ങളുമായി ബന്ധപ്പെട്ടു് അതാതു വിഷയങ്ങളുടെ രൂപത്തിൽ പരിണമിച്ചു്) ഒരു കരണമായി പ്രവത്തിക്കുന്നുണ്ടു്. ഇതാണു ജാഗ്രദവസ്ഥ.

(ഒരു സംശയം: ജഡരൂപമായ ബുദ്ധി എങ്ങനെയാണു് രൂപാദിവിഷയങ്ങളുടെ രൂപം എടുക്കുന്നതു്? ഒരു മൺകുടത്തിനു് ഒരു വസ്തുമായി പരിണമിക്കാൻ സാധിക്കുന്നില്ലല്ലോ.)

(ബുദ്ധി ജഡമാണെങ്കിലും) പ്രത്യഗാത്മസന്നിധാനത്തിൽ അതിൻെറ പ്രതിബിംബത്തോടുകൂടിയതായിത്തീന്നു് ബുദ്ധി ദ്രഷ്ടാവായും (കാണുന്നയാൾ) ദൃശ്യമായും (അനുഭവപ്പെടുന്ന വസ്തു) പരിണമിക്കുകയാണു ചെയ്യുന്നതു്. (പ്രത്യഗാത്മചൈതന്യപ്രതിബിംബമുള്ള ബുദ്ധിക്കു് ''ഞാൻ'' എന്ന രൂപത്തിൽ ഉണ്ടാകുന്ന പരിണാമമാണു് ദ്രഷ്ടൃപരിണാമം. കണ്ണു്, നാക്കു്, മൂക്കു്, മുതലായ ഇന്ദ്രിയങ്ങളിലൂടെ വിഷയങ്ങളുമായി ബന്ധപ്പെട്ടു് രൂപം, രസം, ഗന്ധം മുതലായവയുടെ രൂപത്തിൽ ബുദ്ധിക്കു വന്നുചേരുന്ന പരിണാമമാണു ദൃശ്യാകാരമായ പരിണാമം.)

Q. പ്രത്യഗാത്മചൈതന്യമെന്നു് ആത്മവിശേഷണം പറഞ്ഞതെന്തിനാണു്?

A. പരിണാമസ്വഭാവങ്ങളായവയൊന്നും ആത്മാവല്ലെന്നു കാണിക്കുവാനാണു് ഇവിടെ 'പ്രത്യക്' എന്നു് ആത്മവിശേഷണം പറഞ്ഞതു്.

Q. ഏതൊക്കെയാണ് പരിണാമസ്വഭാവങ്ങളായ ആ അനാത്മവസ്തുക്കൾ ?

A. ബുദ്ധി തുടങ്ങിയ കരണങ്ങളാണ് ആ അനാത്മവസ്തുക്കൾ. അവ കുടം മുതലായവയെപ്പോലെ ദൃശ്യവസ്തുക്കളാണ്. എന്നിരുന്നാലും ദേഹംമുതൽ ബുദ്ധിവരെയുള്ളതെല്ലാം പ്രത്യഗാത്മസംയോഗംമൂലം ആത്മസ്വരൂപമായിത്തീരുന്നുണ്ട്. ഇവയുടെ ആത്മസ്വരൂപതയ്ക്കു തരതമഭാവവും ഉണ്ട്. അഗ്നിസമ്പർക്കംകൊണ്ട് ജലത്തിനു ഉഷ്ണത വരുന്നതുപോലെയാണ് ഇവയ്ക്കു് ആത്മസ്വരൂപത വരുന്നതു്. എന്നാൽ മറിച്ച് അനാത്മസംബന്ധംകൊണ്ട് ആത്മാവിനു് അനാത്മത്വം വരുന്നതുമില്ല; ജലസംയോഗംകൊണ്ട് അഗ്നിയ്ക്കു് (ജലത്തിന്റെ സ്വഭാവമായ) അനുഷ്ണത്വം വരാത്തതുപോലെയാണതു്.

Q. ബുദ്ധ്യാദികളുടെ ആത്മതയ്ക്കു് തരതമഭാവം വരുന്നതുപോലെ ആത്മാവിന്റെ പ്രത്യഗാത്മത്വത്തിനു മാററമുണ്ടോ ?

A. ഇല്ല. അത്മാവിന്റെ പ്രത്യഗാത്മത്വത്തിനു് ഒരിക്കലും മാററമുണ്ടാകുന്നില്ല. ബുദ്ധി മുതലായവയെപ്പോലെ ആത്മാവിൽ (ആത്മാവിനേക്കാൾ സൂക്ഷ്മമായ) മറെറാരു വസ്തുവില്ല എന്നതാണ് അതിനു കാരണം. അതുകൊണ്ടു തന്നെ ആത്മാവ് 'പ്രത്യഗാത്മ'വിശേഷണത്തിനു് അർഹനാണെന്നു സിദ്ധിക്കുന്നു. (അതായതു് ആത്മാവിന്റെ പ്രത്യക്ത്വം ബുദ്ധി മുതലായവയുടെ ആത്മത്വംപോലെ ആരോപിതമല്ലെന്നർത്ഥം.) പരിണാമസ്വഭാവമുള്ള ബുദ്ധി പ്രത്യഗാത്മചൈതന്യസംബന്ധംമൂലം ഉജ്ജ്വലിതമായിത്തീർന്ന് ദ്രഷ്ടൃരൂപത്തിലും ദൃശ്യരൂപത്തിലും (ദ്രഷ്ടാകാരമായും ദൃശ്യാകാരമായും) പരിണമിക്കുന്നു. ഉരുക്കിയ ചെമ്പു മുതലായ ലോഹങ്ങൾ മൂശകളിലൊഴിച്ചാൽ മൂശകളുടെ രൂപത്തിലാകുന്നതുപോലെ ബുദ്ധിയും (ഇന്ദ്രിയങ്ങളിലൂടെ) ദൃശ്യവസ്തുക്കളുമായി ബന്ധപ്പെടുമ്പോൾ ദൃശ്യവസ്തുക്കളുടെ ആകാരം എടുക്കുന്നു. ഇങ്ങനെ രണ്ടു വിധത്തിലും പരിണമിച്ചുകൊണ്ടിരിക്കുന്ന ബുദ്ധിയുടെ (ബുദ്ധിവൃത്തികളുടെ)സാക്ഷിയായി വർത്തിക്കുന്നവനും, കാലത്തെപ്പോലെയും ആകാശത്തെപ്പോലെയും സർവ്വഗതനും (സർവ്വവ്യാപിയും) നിരവയവനും (അവയവമില്ലാത്തവനും), അവിക്രിയനും (പരിണാമമില്ലാത്തവനും) ദൃഗ്സ്വരൂപനും (ജ്ഞാനസ്വരൂപനും) ആയ ആത്മാവിനു് ഇതു് (ഈ സാക്ഷിരൂപത) ജാഗരിതാവസ്ഥയെപ്പോലെ ഭവിക്കുന്നു. (പരിണാമരഹിതനായ ആത്മാവിന്നു് വാസ്തവത്തിൽ അവസ്ഥാഭേദമില്ലെന്നർത്ഥം.)

ഇനി സ്വപ്നാവസ്ഥയെപ്പററി പറയാം:

ഒരു പാത്രത്തിൽ വെച്ചിരുന്ന സുഗന്ധകുസുമങ്ങൾ എടുത്തു മാററിയാലും ആ പാത്രത്തിൽ ആ പൂക്കളുടെ വാസന അനുഭവപ്പെടാറുണ്ടല്ലോ. അതുപോലെ രൂപാദിവിഷയങ്ങളുമായി ബന്ധപ്പെട്ടതിനാൽ അവയുടെ വാസന (സംസ്കാരം) ബുദ്ധിക്കു വന്നുചേരുന്നുണ്ട്. അങ്ങനെ വിഷയവാസന കിട്ടിയ ബുദ്ധി രൂപാദിവിഷയങ്ങളില്ലാത്തപ്പോഴും അവിദ്യ, കാലം, കർമ്മം എന്നിവയാൽ പ്രേരിതമായിട്ടു് രൂപാദിവിഷയാകാരേണ പരിണമിക്കുന്നു. ഈ പരിണാമം (അതിന്റെ സാക്ഷിയായി) പ്രത്യഗാത്മാവിന്നു് സ്വപ്നമെന്നപോലെ ഭവിക്കുന്നു. ബുദ്ധിയിൽ വരുന്ന പരിണാമംകൊണ്ടു പ്രത്യഗാത്മാവിന്നും അവസ്ഥാന്തരം വന്നു എന്നു കല്പിക്കുന്നതാണ്. ജലത്തിൽ പ്രതിബിംബിച്ച ചന്ദ്രന്റെ ചലനം വാസ്തവത്തിൽ ചന്ദ്രന്റേതാകയില്ലല്ലോ.(അതുപോലെ കല്പിതമാണ് പ്രത്യഗാത്മാവിന്റെ സ്വപ്നാവസ്ഥയും.)

ഇനി സുഷുപ്തി. ജാഗ്രത്തായിട്ടോ വാസനാരൂപമായിട്ടോ ഉള്ള പരിണാമം ഇല്ലാത്തപ്പോൾ സ്വരൂപനാശം വന്നതുപോലെ ബുദ്ധി ചൈതന്യഗ്രസ്തമായിത്തീർന്നു് സാമാന്യരൂപത്തിൽ (രൂപാദികളായ യാതൊരു വിശേഷവുമില്ലാത്ത സ്ഥിതിയിൽ) വർത്തിക്കുന്നതിനെ സുഷുപ്തിയെന്നു പറയുന്നു. പേരാലിന്റെ വിത്തിൽ വടവൃക്ഷം അടങ്ങിയിരിക്കുന്നതുപോലെയാണ് ബുദ്ധി സുഷുപ്തിയിൽ (കാരണരൂപത്തിൽ) വർത്തിക്കുന്നതു്. (കാരണാകാരത്തിൽ വർത്തിക്കുന്ന ബുദ്ധി നാമരൂപാദികളായിട്ടു പരിണമിക്കാത്തതിനാൽ അപ്പോൾ അതു വ്യക്തമാകുന്നില്ലെന്നേയുള്ളൂ. അതിനാൽ ബുദ്ധിയുടെ കാരണാകാരമായ അവസ്ഥാനമാണ് സുഷുപ്തിയെന്നു തെളിയുന്നു. അതിനാൽ സുഷുപ്തിയും പ്രത്യഗാത്മാവിന്റെ അവസ്ഥാവിശേഷമല്ലെന്നും സിദ്ധിക്കുന്നു.)

# ലക്ഷ്മീവിജയം

കെ. കെ. എം. ഇരിക്കൂർ

''എല്ലാ സൃഷ്ടിയുടേയും രക്ഷാകർത്താവാണ് ഞാൻ'' എന്നൊരു അഹങ്കാരം മഹാവിഷ്ണുവിനുണ്ടായി. അദ്ദേഹം ധർമ്മപത്നിയോടൊരിക്കൽ പറഞ്ഞു: ''ദേവീ! സർവ്വലോകങ്ങളും എന്റെ അധീനതയിലാണ്. എല്ലാ ജീവജാലങ്ങളും എന്നെ ആശ്രയിച്ചു ജീവിക്കുന്നു. എന്റെ ഭക്തന്മാരാരുംതന്നെ നിങ്ങളുടെ മായയിൽ പെടാൻ പോകുന്നില്ല.''

അതിന് മഹാലക്ഷ്മി ഇങ്ങനെ മറുപടി പറഞ്ഞു: സ്വാമിൻ, ഇതെല്ലാം അങ്ങയുടെ തോന്നൽ മാത്രമാണ്. യഥാർത്ഥത്തിൽ എല്ലാ ജീവജാലങ്ങളും എന്റെ കാരുണ്യത്തിന്റെ തണലിലാണ് വളരുന്നത്. ഞാൻ പറയുന്നതിൽ അങ്ങേയ്ക്കു വിശ്വാസമില്ലെങ്കിൽ നമുക്ക നമ്മുടെ രണ്ടുപേരുടേയും ശക്തി ഒന്നു പരീക്ഷിച്ചു നോക്കാം.' മഹാവിഷ്ണു സമ്മതിച്ചു. രണ്ടുപേരും യോഗിയുടേയും യോഗിനിയുടേയും വേഷം ധരിച്ചു പുറപ്പെട്ടു.

ഒരു നഗരത്തിൽ വിഷ്ണുഭക്തനായ ഒരു ബ്രാഹ്മണൻ താമസിച്ചിരുന്നു. ഭയങ്കരമായ മഴയും കൊടുങ്കാററുമുണ്ടായിരുന്ന ഒരു ദിവസം ഈ ബ്രാഹ്മണന്റെ വീടിന്നടുത്തു് തണുത്തു് വിറച്ചുകൊണ്ടു് ഒരു യോഗിയുടെ വേഷത്തിൽ മഹാവിഷ്ണു ചെന്നുനിന്നു. ഭക്തശിരോമണിയായ ബ്രാഹ്മണൻ യോഗിയെ വീട്ടിനുള്ളിലേയ്ക്കു ക്ഷണിച്ചിട്ടു് പറഞ്ഞു:

''സ്വാമിൻ, ഈ വീട്ടിൽ ഏതു മുറിയിൽ വേണമെങ്കിലും അങ്ങേയ്ക്കു വിശ്രമിക്കാം.'' യോഗി എല്ലാ മുറികളും പരിശോധിച്ചതിനു് ശേഷം ഏററവും ചെറിയൊരു മുറി തെരഞ്ഞെടുത്തു.

ഭക്തൻ ആ മുറി വേണ്ട വിധത്തിൽ വൃത്തിയാക്കി യോഗിക്കു് ഇരിക്കാൻ സൗകര്യമാക്കിക്കൊടുത്തു.

യോഗി മുറിക്കുള്ളിൽ പ്രവേശിച്ചു് കതകും ജനലും അടച്ചു് ചമ്രം പടിഞ്ഞിരുന്നു. എന്നിട്ടു് ഇങ്ങനെ ആലോചിച്ചു: ''ഈ തണുപ്പത്തു് എന്റെ ഭക്തൻ എനിക്കാശ്രയം തന്നു. എന്നാൽ പാവപ്പെട്ട ലക്ഷ്മിക്കു് ആരെങ്കിലും അഭയം നല്കിയോ ആവോ ?''

അതിനിടയിൽ യോഗിനിയും തണുത്തു വിറച്ചുകൊണ്ടു് പ്രസ്തുത ബ്രാഹ്മണന്റെ വീട്ടിന്റെ അടുത്തു വന്നു നിന്നു. ബ്രാഹ്മണൻ ലക്ഷ്മിയുടെ സൌന്ദര്യത്തിൽ മയങ്ങിപ്പോയി. അയാറം പുറത്തു വന്നു് പറഞ്ഞു: ''ദേവീ, എന്തിനീ തണുപ്പത്തു് നില്ക്കുന്നു. വിരോധമില്ലെങ്കിൽ ദേവിയ്ക്കു് അകത്തു കയറിയിരിക്കാമല്ലോ. ഇതൊരു വലിയ വീടാണ്. ദേവിയ്ക്കു് ഇഷ്ടമുള്ള ഏതു മുറിയിൽ വേണമെങ്കിലും വിശ്രമിക്കാം.''

ബ്രാഹ്മണന്റെ കൂടെ ചെന്നു് എല്ലാ മുറികളും കണ്ടതിനു് ശേഷം യോഗി വിശ്രമിക്കുന്ന മുറിയുടെ അടുക്കൽ ചെന്നു നിന്നിട്ടു് പറഞ്ഞു: ''എനിക്കു് ഈ മുറിയാണിഷ്ടം.''

ബ്രാഹ്മണൻ കുഴഞ്ഞു. അയാറം യോഗിനിയെ ഉപദേശിച്ചു: ''ദേവീ, ഈ മുറി താങ്കളക്കിരിക്കാൻ പററിയതല്ല. മാത്രമല്ല ഇതിൽ ഒരു യോഗി നേരത്തെ സ്ഥലം പിടിച്ചിട്ടുമുണ്ടു്.''

യോഗിനി ശാഠ്യം പിടിച്ചു. 'എനിക്കു് ഈ മുറിതന്നെ വേണം. വേറെ മുറിയൊന്നും വേണ്ട.' ബ്രാഹ്മണൻ ഒരു വലിയ വൈതരണിയിലായി. ഗത്യന്തരമില്ലാതെ അയാറം യോഗി വിശ്രമിക്കുന്ന മുറിയുടെ കതകിനു് തട്ടി വിളിച്ചു. ''മഹർഷിശ്രേഷ്ഠാ, അങ്ങു് ഈ മുറി ഒന്നു് ഒഴിവാക്കിക്കൊടുക്കണം. അങ്ങേയ്ക്കു് മറേറതെങ്കിലും മുറിയിൽ ചെന്നു് വിശ്രമിക്കാം.''

പക്ഷെ യോഗിയുണ്ടോ വഴങ്ങുന്നു? ''ഞാൻ ധ്യാനത്തിൽ മുഴകിയിരിക്കയാണ്. ഇപ്പോൾ ഇവിടെനിന്നു് അനങ്ങാൻ പോലും നിവൃത്തിയില്ല.''

ദയവു് ചെയ്തു് മറേറതെങ്കിലും മുറിയിൽ വിശ്രമിക്കാമെന്നു് യോഗിനിയോടു് ബ്രാഹ്മണൻ താഴ്മയായി അപേക്ഷിച്ചു. എന്നാൽ യോഗിനിയുണ്ടൊ സമ്മതിക്കുന്നു ?

ഒടുവിൽ ബ്രാഹ്മണൻ വേലക്കാരനെ വിളിച്ചു് ആജ്ഞാപിച്ചു: ''ഈ കതകു് തല്ലിപ്പൊളിച്ചു് അകത്തിരിക്കുന്ന ദുർവ്വാശിക്കാരനായ യോഗിയെ പിടിച്ചു് വെളിയിൽ തള്ളുക.''

വേലക്കാരൻ ചെന്നു യോഗിയെ പിടിച്ചു പുറത്താക്കുന്നതു കണ്ടപ്പോൾ യോഗിനി പൊട്ടിച്ചിരിച്ചുപോയി. അവൾ മുറിയിൽ പ്രവേശിച്ചതിനുശേഷം ബ്രാഹ്മണനോടു് പറഞ്ഞു: ''എനിക്കു് വല്ലാതെ വിശക്കുന്നു. കുറച്ചു് ഭക്ഷണം വേണം. അതു നിങ്ങൾതന്നെ പാകം ചെയ്യുകയും വേണം.'' പാവം ബ്രാഹ്മണൻ അടുക്കളയിൽ ചെന്നു് ഭക്ഷണം തയ്യാർ ചെയ്യാൻ തുടങ്ങി.

ബ്രാഹ്മണൻ അവിടെനിന്നു് പോയ ഉടൻ യോഗിനി യോഗിയുടെ അടുക്കൽ ചെന്നു് വെല്ലുവിളി നടത്തി.

''സ്വാമിൻ, കണ്ടില്ലേ അങ്ങയുടെ ഭക്തൻ എങ്ങനെയാണു് അങ്ങയോടു് പെരുമാറിയതെന്നു്. ഇനിയെങ്കിലും സമ്മതിക്കാമോ ലോകത്തു് എനിക്കാണു് കൂടുതൽ ശക്തിയെന്നു്?'' വിഷ്ണു മറുപടി ഒന്നും പറഞ്ഞില്ല.

അവർ അവിടെ നിന്നും സാവധാനം നടന്നു ഒരു ക്ഷേത്രനടയിൽ എത്തി. അതൊരു വിഷ്ണുക്ഷേത്രമായിരുന്നു. ക്ഷേത്രം കണ്ടയുടനെ വിഷ്ണു കരുതി: ''ഇവിടെ ലക്ഷ്മിയുടെ ചാട്ടമൊന്നു് കാണണം.'' വിഷ്ണു ഏററവും സന്തോഷിച്ചു. കാരണം അവിടത്തെ രാജാവും പ്രജകളുമെല്ലാം വിഷ്ണുഭക്തന്മാരായിരുന്നു. ആരുംതന്നെ ലക്ഷ്മിയെ പൂജിക്കാറുമില്ല. അതിനാൽ അദ്ദേഹം ലക്ഷ്മിയോടു് പറഞ്ഞു: ''കുറച്ചു ദിവസം നമുക്കിവിടെ താമസിച്ചാലെന്താ?''

''സ്വാമിൻ, ഞാൻ അങ്ങയുടെ ദാസിയാണു്. അങ്ങയുടെ ഇഷ്ടംപോലെ. പക്ഷെ ഒരു കാര്യം: ഇവിടെയും അങ്ങു് വിജയിക്കാമെന്നു് നോക്കേണ്ട. എല്ലായിടത്തും എനിക്കായിരിക്കും വിജയം.'' രണ്ടുപേരും ക്ഷേത്രത്തിൽ കയറി വിശ്രമിച്ചു.

അടുത്ത ദിവസം പ്രഭാതത്തിൽ നാലു മണിക്കു് പൂജാരി നട തുറന്നു പൂജ ആരംഭിച്ചു. ഭക്തജനങ്ങൾ തൊഴാൻ തിങ്ങിക്കൂടി. എല്ലാവരും വിഷ്ണുവിനെ പുകഴ്ത്തിക്കൊണ്ടുള്ള സ്തോത്രം ചൊല്ലാൻ തുടങ്ങി. ആരുംതന്നെ ലക്ഷ്മീസ്തോത്രം ചൊല്ലിയില്ല. വിഷ്ണു ആനന്ദംകൊണ്ടു് തുള്ളിച്ചാടി. അത്താഴപ്പൂജ കഴിഞ്ഞു് നട അടച്ചു.

''ദേവീ, കണ്ടില്ലേ ? ആരെങ്കിലും ദേവിയെപ്പററി ഒരക്ഷരമെങ്കിലും മിണ്ടിയോ? ഇനിയെങ്കിലും സമ്മതിക്കാമോ ഞാനാണു് ലോകാധികാരിയെന്നു് ?''

''ഇത്രനേരം അങ്ങു് അങ്ങയുടെ ഭക്തന്മാരെ കണ്ടു് പരവശനായിപ്പോയി അല്ലേ ? അല്പം ക്ഷമിക്കു ഞാൻ കാണിച്ചുതരാം.'' ലക്ഷ്മി മറുപടി പറഞ്ഞു.

അപ്പോൾ അവിടത്തെ രാജാവിന്നു് ഒരു തോന്നൽ, 'നമ്മുടെ പൂജാരിയെ ഒന്നു് പരീക്ഷിച്ചാലെന്താ?' എന്നു്. രാജാവു് ഒരു വ്യാപാരിയുടെ വേഷത്തിൽ ക്ഷേത്രനടയിൽ വന്നു് പൂജാരിയോടു് അഭ്യർത്ഥിച്ചു: ''നടതുറന്നു് എനിക്കൊന്നു് തൊഴുതാൽക്കൊള്ളാമെന്നുണ്ടു്.''

''ഞാൻ എന്തു ചെയ്യട്ടെ ? പന്ത്രണ്ടു് മണിക്കുശേഷം നട തുറന്നിരിക്കാൻ പാടില്ലെന്നാണു് രാജാവിൻെറ ഓർഡർ. അതിനാൽ എനി കാലത്തു് നട തുറക്കുമ്പോൾ തൊഴാമല്ലോ ?'' പൂജാരി വ്യാപാരിയെ അറിയിച്ചു.

''നിങ്ങളെന്തൊരു മനുഷ്യൻ! എനിക്കു് നട തുറന്നു ഒന്നു് തൊഴണം. കാണിക്കയായി ആയിരം ഉറുപ്പിക നടയ്ക്കു് വെച്ചു് ഉടനെ തിരിച്ചുപോവുകയും വേണം. ഇനി ഇന്നു് ഈ ഗ്രാമത്തിൽ വരാൻ പററുകയില്ല. നിങ്ങൾ നട തുറന്നു തരുന്നോ ഇല്ലയോ?''

സ്വയം വന്നു കയറുന്ന ഐശ്വര്യദേവതയെ കാലുകൊണ്ടു് തട്ടിക്കളയുന്നതുപോലെയാണു് ഈ സന്ദർഭം പാഴാക്കിക്കളയുന്നതു് എന്നു് പൂജാരിക്കു് തോന്നി. അയാൾ വ്യാപാരിയെ ക്ഷണിച്ചു.

''ശരി, നിങ്ങൾക്കു് അത്ര നിർബ്ബന്ധമാണെങ്കിൽ ദർശനവും കഴിഞ്ഞു് പ്രസാദവും വാങ്ങിക്കൊണ്ടു് പോകാം. വരൂ! നട തുറന്നു തരാം.''

വ്യാപാരി ഭഗവാനെ തൊഴുതിട്ടു് ആയിരം ഉറുപ്പിക കാണിക്ക വെച്ചിട്ടു് അയാളുടെ പാട്ടിനു് പോയി.

പിറേറന്നു് കാലത്തു് രാജാവു് പൂജാരിയെ വിളിച്ചു വരുത്തി ചോദിച്ചു: ''ക്ഷേത്രത്തിലെ പൂജകളൊക്കെ ഭംഗിയായി നടക്കുന്നില്ലേ ?''

''ഉവ്വു്, മഹാരാജൻ, എല്ലാം കൃത്യമായി നടക്കുന്നുണ്ടു്.''

''സമയത്തിനുതന്നെ നട അടയ്ക്കുകയും തുറക്കുകയും ചെയ്യുന്നുണ്ടല്ലോ ? അസമയങ്ങളിൽ വല്ല വ്യാപാരികളോ ധനികന്മാരോ വന്നാൽ നട തുറക്കാറില്ലല്ലോ ?''

വ്യാപാരിയ്ക്കു് നട തുറന്നുകൊടുത്ത വിവരം എങ്ങനെയോ രാജാവു് അറിഞ്ഞിട്ടുണ്ടെന്നു് പൂജാരിക്കു തോന്നി. അതിനാൽ പൂജാരി തന്ത്രപൂർവ്വം മറുപടി പറഞ്ഞു. ''ക്ഷേത്രനട സമയത്തിനുതന്നെ അടയ്ക്കുകയും തുറക്കുകയും ചെയ്യാറുണ്ടു്. എന്നാൽ വിഷ്ണു ഇരിക്കുന്ന സ്ഥലത്തു് മഹാലക്ഷ്മി വന്നു വിളിച്ചാൽ ഞാനെങ്ങനെ തുറക്കാതിരിക്കും ?''

പൂജാരിയുടെ നയചാതുര്യത്തിൽ സന്തുഷ്ടനായ രാജാവു് ആയിരം രൂപ കൂടി നല്കി അയാളെ പറഞ്ഞയച്ചു.

മഹാവിഷ്ണു വീണ്ടും പരാജയമടഞ്ഞു. അപ്പോൾ ലക്ഷ്മീദേവി മഹാവിഷ്ണുവിനോടു് പറഞ്ഞു:

''അങ്ങു് എൻെറ സാക്ഷാൽ രൂപം കണ്ടിരിക്കയില്ല. സൃഷ്ടിയുടെ ആരംഭം മുതൽ എനിക്കു് ഏററവും പ്രധാനപ്പെട്ട സ്ഥാനമുണ്ടു്. ശക്തിയുടെ വിലാസംകൊണ്ടാണു് ലോകത്തിലെന്തും നടക്കുന്നതു്. ത്രിമൂർത്തികൾ കൂടി ശക്തിയോടു ചേരുമ്പോഴേ സ്വകൃത്യനിർവ്വഹണത്തിൽ ശക്തരാകുന്നുള്ളു. ശക്തിസ്വരൂപിണിയായ ദേവിയെ ആരാധിക്കുന്നവർ സർവ്വാഭീഷ്ടങ്ങളും സാധിച്ചു് സർവ്വത്ര വിജയികളായിത്തീരുന്നു.''

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസന്തോറും നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം 13–ാം തീയതി 8 മണിമുതൽ നടത്തപ്പെടുന്നതാണു്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 58 | 1973 ജൂൺ | ലക്കം 6 |
|---|---|---|

## അമൃതവാണി

സമഷ്ടിയുടെ ജീവിതത്തിലാണ് വ്യക്തിയുടെ ജീവിതം. സമഷ്ടിയുടെ സുഖത്തിലാണ് വ്യക്തിയുടെ സുഖം. സമഷ്ടിയെ വിട്ടാൽ വ്യക്തിക്കു നിലനിൽപ്പ് അസാദ്ധ്യമാണ്. അനശ്വരമായ ഈ സത്യമാണ് പ്രപഞ്ചത്തിന്റെ അടിത്തറ. വ്യക്തിയുടെ ഒരേ ഒരു കർത്തവ്യം ഇതാണ്: കണക്കററ സമഷ്ടിയോടുള്ള സഹാനുഭൂതിയിലൂടെ അവരുടെ സുഖത്തിൽ സുഖവും ദുഃഖത്തിൽ ദുഃഖവും അനുഭവിച്ചു ക്രമേണ പുരോഗമിക്കുക. ഇതു കർത്തവ്യം മാത്രമല്ല; ഇതു പാലിച്ചില്ലെങ്കിൽ മരണവും, പാലിച്ചാൽ അമരതയുമത്രേ ഫലം. പ്രകൃതിയുടെ കണ്ണിൽ മണ്ണിടാൻ ആക്കു കഴിയും ? സമുദായത്തിന്റെ കണ്ണിൽ മണ്ണെറിയുകയും നീണ്ടാൾ നടപ്പുള്ളതല്ല. സമുദായത്തിന്റെ മേൽത്തട്ടിൽ എത്രയേറെ മലിനതകൾ കുമ്പാരം കൂടിക്കിടന്നാലും, ചോട്ടിൽ സ്നേഹമയവും നിഃസ്വാത്ഥ്വമായ ജീവിതത്തിന്റെ പ്രാണസ്പന്ദനം ഉണ്ടുതന്നെ. സവ്വംസഹയായ ഭൂമിദേവിയെപ്പോലെ സമുദായം ഒട്ടേറെ സഹിക്കും. എന്നാൽ ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ അതുണരുകതന്നെ ചെയ്യും. ആ ഉണച്ച്യുടെ വീര്യത്തിൽ, പല യുഗങ്ങളായി കുന്നുകൂടിക്കിടക്കുന്ന മലിനതകളും സ്വാത്ഥതകളും ദൂരെ തെറിച്ചു വീഴുകയും ചെയ്യും.

തമോഗുണം മൂടിയിട്ടുള്ള പശുപ്രകൃതികളായ മനുഷ്യരാണ് നാം. ഒരായിരം പ്രാവശ്യം തട്ടേററിട്ടും മഹത്തായ ഈ സത്യത്തിൽ നമുക്കു വിശ്വാസം വരുന്നില്ല. ആയിരം പ്രാവശ്യം വഞ്ചിതരായിട്ടും വീണ്ടും വഞ്ചിതരാകാൻ നാം തയ്യാറാണ്. പ്രകൃതിയെ വഞ്ചിക്കാമെന്ന് നാം ഭ്രാന്തന്മാരെപ്പോലെ കരുതുന്നു. അത്യന്തം ഹ്രസ്വദൃഷ്ടികളാണ് നാം. നാം വിചാരിക്കുന്നു, ഏതെങ്കിലും മട്ടിൽ നേടിവെയ്ക്കുകയാണ് ജീവിതത്തിന്റെ അവസാനലക്ഷ്യമെന്ന്.

വിദ്യ, ബുദ്ധി, ധനം, ബലം, വീര്യം – എന്തൊക്കെ നമുക്കു പ്രകൃതി സമ്പാദിച്ചു തന്നിട്ടുണ്ടോ അതൊക്കെ വീണ്ടും പ്രചരിപ്പിക്കുവാനുള്ളവയത്രേ. നാം ഇതു മറക്കുന്നു. സംരക്ഷണത്തിനു വെച്ചിട്ടുള്ള നിക്ഷേപം, സ്വന്തമാണ് എന്നു തോന്നിയാൽ മതി, ഉടനടി സ്വയം നശിച്ചുതുടങ്ങുകയായി.

—വി. സാ. സവ്വസ്വം മൂന്നാം ഭാഗം, പേജ് 429.

# സനാതനധർമ്മം – മൗലികതത്ത്വങ്ങൾ

**ശ്രദ്ധാനന്ദസ്വാമി**

ഇന്നു ഹിന്ദുമതമെന്ന പേരിലറിയപ്പെടുന്ന സനാതനധർമ്മം അനാദിയാണ്, അപൗരുഷേയമാണ്. ചരിത്രത്തിന്നെത്തിനോക്കുവാൻ സാധിച്ചിട്ടുള്ള കാലത്തിന്നെത്രയോ മുമ്പു തന്നെ ഭാരതത്തിൽ സംസ്കാരത്തിൻെറ പാരമ്യത്തിലെത്തിച്ചേർന്നിരുന്ന ഒരു ജനസമുദായമുണ്ടായിരുന്നു. ആ സംസ്കാരത്തിൻെറ ആരംഭഘട്ടമെന്നാണെന്നോ അതിൻെറ വളർച്ച് എങ്ങനെയായിരുന്നുവെന്നോ അതിൻെറ ഉപജ്ഞാതാക്കളാരായിരുന്നുവെന്നോ ഇന്നേവരെ ആർക്കും അറിവാൻ സാധിച്ചിട്ടില്ല. അതുകൊണ്ടതിനെ അനാദിയെന്നും അപൗരുഷേയമെന്നും പറയുന്നു. അവ്യയവും സത്യവും സനാതനവുമായ ധർമ്മങ്ങളെപ്പററി പ്രതിപാദിക്കുന്നതുകൊണ്ടാണ് അതിനെ സനാതനധർമ്മമെന്നു വ്യവഹരിക്കുന്നതു്. യുഗയുഗാന്തരങ്ങളായി ഭാരതത്തിൻെറ സാമൂഹ്യവും ധാർമ്മികവും ആദ്ധ്യാത്മികവുമായ ജീവിതരീതിയെ രൂപപ്പെടുത്തിവന്നിട്ടുള്ള സനാതനങ്ങളായ സദാചാരമൂല്യങ്ങളുൾക്കൊള്ളുന്ന ഈ ധർമ്മംതന്നെയാണ് വേദാന്തമതമെന്നപേരിലും അറിയപ്പെടുന്നതു്. വേദാന്തമതതത്ത്വങ്ങൾ ശാശ്വതങ്ങളും സാർവ്വത്രികങ്ങളുമാണ്. ഒരു പ്രത്യേക കാലത്തേയോ ദേശത്തേയോ സമുദായത്തേയോ അടിസ്ഥാനപ്പെടുത്തിയല്ല അവ ആവിർഭവിച്ചിട്ടുള്ളതു്. ഗ്രീസിലോ റോമിലോ ലോകത്തിലെ മററേതെങ്കിലും പ്രദേശങ്ങളിലോ ജനങ്ങൾ സംസ്കാരത്തെപ്പററി ആലോചിക്കുവാനാരംഭിക്കുന്നതിനുമുമ്പുതന്നെ സിന്ധുനദീതടവാസികളായിരുന്ന ആര്യന്മാർ സമുദായജീവിതത്തെ ഉദാത്തവും ഉത്കൃഷ്ടവുമാക്കിത്തീർക്കുവാനുള്ള നിയമങ്ങളും ആചാരസമ്പ്രദായങ്ങളും കണ്ടുപിടിച്ചു നടപ്പാക്കിയിരുന്നു. ആ ധർമ്മസംഹിത, ധാർമ്മികവും ആധ്യാത്മികവുമായ പശ്ചാത്തലത്തോടുകൂടിയ ഒരു ജീവിതസമ്പ്രദായമെന്ന നിലയ്ക്കു വികാസം പ്രാപിച്ചുവന്നു. സാമൂഹ്യവും രാഷ്ട്രീയവും ആയ രംഗങ്ങളിൽ എന്തെല്ലാം മാററങ്ങൾ വന്നിട്ടും അത്യുഗ്രമായ ആക്രമണങ്ങളുടെ ആഘാതങ്ങളേററിട്ടും ആയിരമായിരം കൊല്ലങ്ങളായി അതിൻെറ അടിസ്ഥാനതത്ത്വങ്ങൾക്ക് വലിയ കോട്ടമൊന്നും തട്ടാതെ ജീവിച്ചുപോരുന്നുവെന്നതുതന്നെ അതിൻെറ ആന്തരമായ ബലത്തിനും അനശ്വരമായ ഊർജ്ജസ്വലതയ്ക്കും തെളിവാണ്. വ്യക്തിയേയും സമുദായത്തേയും ശുദ്ധീകരിച്ചെടുക്കുവാനുള്ള അതിൻെറ കഴിവാണതിനു കാരണം. ഒരു സാർവ്വലൗകികമതമായി ഉയരുവാനുള്ള മഹത്ത്വം ഏതെങ്കിലും മതത്തിനുണ്ടെങ്കിൽ അതു് എല്ലാററിനേയും ഉൾക്കൊള്ളാൻ കഴിവുള്ള വിശാലാശയങ്ങളോടുകൂടിയ വേദാന്തമതത്തിന്നു മാത്രമാണെന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ അഭിപ്രായപ്പെടുന്നതു്.

തങ്ങളുടെ ദൈനംദിനജീവിതത്തിൽ അനുവർത്തിച്ചുപോരുന്ന അനുഷ്ഠാനങ്ങളും ആചാരങ്ങളും മാത്രമല്ലാതെ ജീവിതം സുഖപ്രദവും സഫലവുമാക്കുവാൻ വേണ്ടിയുള്ള സനാതനധർമ്മത്തിലെ വിശ്വാസപ്രമാണങ്ങളെയും അടിസ്ഥാനതത്ത്വങ്ങളെയും പററി ഇന്നു് ആരും അധികം ശ്രദ്ധിക്കാറില്ല. ആ മൗലികതത്ത്വങ്ങളെപ്പററിയുള്ള അജ്ഞതയാണ് മതത്തെ ദ്വേഷിക്കാൻ മൂഢബുദ്ധികളെ പ്രേരിപ്പിക്കുന്നതു്. അതുകൊണ്ടു് അവയെപ്പററി അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാണ്. ഒന്നാമതായി നാം അറിഞ്ഞിരിക്കേണ്ട തത്ത്വം ഈ ജീവിതത്തിലെ നമ്മുടെ ഭാഗധേയത്തിൻെറ വിധാതാക്കൾ നാംതന്നെയാണെന്നുള്ളതാണ്. അനന്തമായ ജീവിതനാടകത്തിലെ ഓരോ രംഗങ്ങൾ നാം അഭിനയിക്കുകയാണ്. ഈ രംഗം തീരുന്നതോടുകൂടി നാടകം മുഴവൻ തീരുന്നില്ല. ഓരോ രംഗങ്ങളിലുമുള്ള അഭിനയം പിന്നീടുള്ള രംഗങ്ങൾക്ക് കളമൊരുക്കുകയാണ്. അതുകൊണ്ടു് ഈ രംഗത്തു് തിര

ശ്ലീല വീഴ്ചന്നതോടുകൂടി എല്ലാം കഴിഞ്ഞു വെന്നു വിചാരിച്ച് എന്തെല്ലാമോ എങ്ങനെ യെല്ലാമോ ചെയ്തതീക്കുവാനുള്ള അക്ഷമ നമുക്കു ണ്ടാകേണ്ടതില്ല. ക്ഷമയോടുകൂടി നല്ലവണ്ണം ആലോചിച്ച് എല്ലാം വേണ്ടതുപോലെ ചെയ്ത് ഫലത്തിനുവേണ്ടി കാത്തിരിക്കാം. എന്തെന്നാൽ ഇന്നല്ലെങ്കിൽ നാളെ ഫലം കിട്ടാതിരിക്കുകയില്ല. ആ കർമ്മഫലമാണ് നമ്മുടെ ഭാവിക്കു രൂപം കൊടുക്കുന്നതു്. താന്താ ങ്ങൾ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം അനുഭവി ക്കുവാനാണ് ഓരോരുത്തരും വീണ്ടും ഈ ലോകത്തിൽ ജന്മമെടുക്കുന്നതു്. പുണ്യകർമ്മ ങ്ങൾ ചെയ്യുന്നവനു് സുഖവും പാപകർമ്മങ്ങൾ ചെയ്യുന്നവനു് ദുഃഖവുമായിരിക്കും ഫലം. സഞ്ചിതമായിരിക്കുന്ന കർമ്മത്തിൽനിന്നു് അനുഭവത്തിനുതക്കവണ്ണം പരിപക്വമായിരി ക്കുന്ന പ്രാരബ്ധകർമ്മങ്ങൾ സംഭരിച്ചുകൊണ്ടാ ണു് ഒരുവൻ ഈ ലോകത്തിലേയ്ക്കു വരുന്നതു്. അങ്ങനെ ഒരു ശിശു ഈ ലോകത്തിൽ ജനിക്കു മ്പോൾ ഭൂതകാലത്തിന്റെ വലിയൊരു ഭാണ്ഡവും അവൻ കൊണ്ടുവരുന്നുണ്ടു്. ആ ഭാണ്ഡത്തിലുള്ള അവന്റെ നിധിക്കനുസരിച്ചാ യിരിക്കും ഈ ലോകത്തിലെ അവന്റെ സുഖ ദുഃഖാനുഭവങ്ങളെല്ലാം. അതുകൊണ്ടു് കഷ്ടപ്പാടു കൾ വരുമ്പോൾ മറ്റുള്ളവരെ ശപിക്കുവാൻ നില്ക്കാതെ താൻ ചെയ്ത തെറ്റുകളുടേയും ദുഷ്ട ത്യങ്ങളുടേയും ഫലമാണെന്നറിഞ്ഞു് പശ്ചാ ത്തപിച്ച്, മേലാൽ സുഖാനുഭവത്തിന്നായി നല്ല കൃത്യങ്ങൾ ചെയ്യുവാൻ ശ്രമിക്കുകയാണ് ഒരുവൻ ചെയ്യേണ്ടതു്. നമ്മുടെ അനുഭവങ്ങൾ ക്കുള്ള ഉത്തരവാദിത്വം നമുക്കുമാത്രമാണെന്ന സത്യം നാം സ്വീകരിക്കണം. അല്ലാതെ ലോ കത്തിലെ ദുഃഖത്തിനും ദാരിദ്ര്യത്തിനും ക്രൂര തയ്ക്കും ഭയാനകതയ്ക്കുമെല്ലാം സൃഷ്ടികർത്താവായ ഈശ്വരനെ കുററം പറയുന്നതു് കടുത്ത അജ്ഞ തയുടെ ഫലമാണ്.

ഈ കർമ്മങ്ങളനുഭവിക്കുന്ന ആത്മാവു നശ്വ രമായ ശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽ നിന്നും ഭിന്നവും നിത്യവുമായ ഒന്നാണ് എന്ന ആത്മാസ്തിത്വവിശ്വാസമാണ് സനാതനധർമ്മ ത്തിലെ മറെറാരു മഹനീയമായ തത്ത്വം. ആ ആത്മാവിൽ പ്രപഞ്ചത്തിലുള്ള എല്ലാ ശക്തി യും ഐശ്വര്യവും പരിശുദ്ധിയും ജ്ഞാനവും നിലീനമായിട്ടുണ്ടു്. എന്നാൽ ശരീരമാകുന്ന ഉപാധിയിൽ കർമ്മഫലത്താൽ ബദ്ധമായിരി ക്കുന്ന കാലത്തോളം അതൊന്നും പ്രകാശിക്കു ന്നില്ല. ആ ബന്ധനത്തിൽനിന്നും മുക്തനായി ആത്മാവിന്റെ സ്വാതന്ത്ര്യം നേടുക എന്നുള്ള താണ് ഏതൊരുവന്റേയും ജീവിതലക്ഷ്യം. ആത്മാവിന്റെ അനന്തമായ ശക്തിയെപ്പററി യുള്ള അറിവില്ലായ്മയാണ് നമ്മുടെ എല്ലാ കഷ്ടപ്പാടുകൾക്കും വിഷമങ്ങൾക്കും കാരണമാ യിരിക്കുന്നതു്. അജ്ഞാനംകൊണ്ടു്, ഈ ദേഹ മാണ് ഞാൻ എന്നു വിചാരിച്ച് നാം പല പ്രവൃത്തികളിലുമേർപ്പെടുന്നു. സങ്കുചിതമായ അഹംബുദ്ധിയോടുകൂടി ചെയ്യുന്ന കർമ്മങ്ങളുടെ ഫലമായുണ്ടാകുന്ന വാസനകളും സംസ്കാര ങ്ങളും നമ്മെ വലയം ചെയ്ത് സ്വാതന്ത്ര്യത്തെ നിഹനിക്കുന്നു. പട്ടുനൂൽപ്പുഴ സ്വന്തം ശരീര ത്തിൽനിന്നു് സ്വയം ഉണ്ടാക്കുന്ന നൂൽകൊണ്ടു് കൂടുണ്ടാക്കി അതിനുള്ളിൽ കുടുങ്ങി സ്വയം നശിക്കുന്നതുപോലെയാണ് നമ്മുടെ നില. അതിൽനിന്നു രക്ഷപ്പെട്ടു് ആത്മാവിന്റെ ദിവ്യത്വത്തെ സാക്ഷാത്കരിക്കുവാൻ മനുഷ്യ രുടെ വിഭിന്നങ്ങളായ അഭിരുചികളെയും ആശയഗതികളെയും കണക്കിലെടുത്തുകൊണ്ടു് പല മാർഗ്ഗങ്ങളും സനാതനധർമ്മം ഉപദേശിക്കു ന്നുണ്ടു്. കർമ്മോന്മുഖരായ മനുഷ്യരെ ജീവിത ലക്ഷ്യത്തിലേയ്ക്കു് നയിക്കുന്നതാണ് കർമ്മ യോഗം. മനുഷ്യനു പ്രവൃത്തി ചെയ്യാതെ ജീവിക്കുവാൻ സാധിക്കയില്ല. എന്നാൽ ആ പ്രവൃത്തി ഏതു മനോഭാവത്തോടുകൂടിഎങ്ങനെ ചെയ്താലാണ്കർമ്മബന്ധത്തിൽനിന്നും മുക്തനാ യിത്തീരുക എന്നാണ് കർമ്മയോഗം പഠിപ്പി ക്കുന്നതു്. വികാരപ്രധാനരായ മനുഷ്യരെ, പ്രേമമാകുന്ന വികാരത്തിലൂടെ ഈശ്വരോ പാസന ചെയ്ത് ക്രമേണ എല്ലാ വികാരങ്ങ ളേയും ഈശ്വരാഭിമുഖമാക്കിച്ചെയ്ത് ഈശ്വര സായുജ്യത്തിലെത്തിക്കുന്നതാണ് ഭക്തി യോഗം. വിചാരപ്രധാനരായ മനുഷ്യരെ, നിത്യാനിത്യവസ്തുവിവേകം ചെയ്ത് നിത്യ മായ ആത്മതത്ത്വത്തെ അനുധ്യാനം ചെയ്ത് ബ്രഹ്മാനുഭൂതിയിലെത്തിക്കുന്നതാണ് ജ്ഞാന യോഗം. ചിന്താശീലരായ മനുഷ്യരെ ബാഹ്യ വിഷയങ്ങളിൽനിന്നെല്ലാം ഇന്ദ്രിയങ്ങളെ വ്യാവർത്തിപ്പിച്ച് മനസ്സിനെയും ബുദ്ധിയെയും

ആത്മാവിൽ സ്ഥിരമാക്കി നിർത്തി ആത്മസാക്ഷാത്കാരത്തിലെത്തിക്കുന്നതാണ് ധ്യാനയോഗം അല്ലെങ്കിൽ രാജയോഗം. ഈ യോഗമാർഗ്ഗങ്ങളിൽ തനിക്കനുഗുണമായിട്ടുള്ള ഒന്നിനെ സ്വീകരിച്ച് ലക്ഷ്യത്തിലെത്തുകയാണ്, ആത്മസ്വാതന്ത്ര്യം നേടുകയാണ്, മനുഷ്യന്റെ കർത്തവ്യം. സ്വർഗ്ഗാദിസങ്കല്പങ്ങളൊന്നും നിത്യസുഖത്തിലേയ്ക്കു നമ്മെ നയിക്കുന്നില്ല.

ആത്മാവിന്റെ ഏകത്വമാണ് മറെറാരു മഹത്തായ ആശയം. ഓരോ മനുഷ്യനിലും ഓരോ ജന്തുവിലും സർവ്വശക്തവും സർവ്വജ്ഞവും സർവ്വവ്യാപിയുമായ ഒരേ ഒരാത്മാവാണ് കുടികൊള്ളുന്നതു്. ആത്മപ്രകാശനത്തിലുള്ള തരതമഭാവമാണ് ബാഹ്യമായ വ്യത്യാസങ്ങൾക്കെല്ലാം നിദാനം. അങ്ങനെ മനുഷ്യർ മാത്രമല്ല, മൃഗങ്ങൾകൂടി നമ്മുടെ സഹോദരന്മാരാണെന്ന ഭാവം വളർത്തണമെന്നാണ് സനാതനധർമ്മം ഉപദേശിക്കുന്നതു്. എന്നിലുള്ള ആത്മാവുതന്നെ ആണ് അവയിലും കുടികൊള്ളുന്നതു് എന്നുള്ളതുകൊണ്ടു് ഞാനും അവയും ഒരുനിലയിൽ ഒന്നു തന്നെയാണ്, ഒരു വ്യത്യാസവുമില്ല. പിന്നെ മനുഷ്യസാഹോദര്യത്തെപ്പററി പറയേണ്ടതുണ്ടോ? ഈ തത്ത്വം ഗ്രഹിച്ചാൽ മാത്രമേ "നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക" എന്ന മഹാവാക്യത്തിന്റെ ആശയം ശരിയായി ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. വിശ്വസാഹോദര്യത്തിന്റെ ആവശ്യകതയെപ്പററി ഇത്രയും ഉന്നിപ്പറയുന്ന മറെറാരു മതവുമില്ല. "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു." എന്ന പ്രാർത്ഥനതന്നെ അതിനു തെളിവാണല്ലോ.

ആത്മാവു നിത്യവും പൂർണ്ണവും പരിശുദ്ധവുമാണെങ്കിൽ നാം എങ്ങനെ അനിത്യവും അപൂർണ്ണവും അപരിശുദ്ധവുമായ ഈ സംസാരത്തിലകപ്പെട്ടു എന്നതാണ് പിന്നീടുദിക്കുന്ന ഒരു ചോദ്യം. മായാവിമോഹിതരായിട്ടാണ് നാം ഈ ചോദ്യം ചോദിക്കുന്നതു്. മായയ്ക്കുള്ളിൽ നിന്നുകൊണ്ടുതന്നെ ഇതിന്നു സമാധാനം കണ്ടുപിടിക്കുക എളുപ്പവുമല്ല. സ്വപ്നം കാണുന്ന ഒരാൾ താനെങ്ങനെ ഒരു പക്ഷിയായി പറന്നു നടക്കുന്നു എന്നു ചോദിക്കുന്നപോലെയാണിതു്. സ്വപ്നലോകത്തിലിരിക്കുമ്പോൾ അതിന്നു സമാധാനം കണ്ടുപിടിക്കുക സാദ്ധ്യമല്ല. സ്വപ്നത്തിൽ നിന്നുണരുമ്പോൾ അതെല്ലാം മിഥ്യാദർശനമായിരുന്നുവെന്നു മനസ്സിലാകുന്നു. അതുപോലെ മായാവലയത്തിനു പുറത്തു കടക്കുമ്പോൾ മാത്രമേ ഈ ചോദ്യത്തിനു ശരിയായ സമാധാനം കണ്ടുപിടിക്കാൻ കഴിയുകയുള്ളൂ. ഇപ്പോൾ അനിത്യതയിലും അപൂർണ്ണതയിലുമാണെന്നാണ് നമ്മുടെ ബോദ്ധ്യം. അപൂർണ്ണതയിൽ പെട്ടിട്ടുള്ള ഒരു ജീവാത്മാവിന്റെ പൂർണ്ണതയിലേയ്ക്കുള്ള യാത്രയാണ് ഈ ജീവിതം. ജീവിതയാത്രയ്ക്കു സ്വീകരിക്കുന്ന ഒരു വാഹനം മാത്രമാണ്ഈ ശരീരം. ഈ ആശയം രഥരൂപകകല്പനകൊണ്ടു് കഠോപനിഷത്തിൽ വളരെ വ്യക്തമാക്കിയിട്ടുണ്ടു്.* ഒരുവാഹനം ഉപയോഗയോഗ്യമല്ലാതായിത്തീരുമ്പോൾ അതുപേക്ഷിച്ചു മറെറാരു വാഹനം നാം സ്വീകരിക്കുന്നതുപോലെയാണ് ഈ ശരീരം ഉപേക്ഷിച്ച് മറെറാരു ശരീരം നാം സ്വീകരിക്കുന്നതു്. അതിനെ പുനർജ്ജന്മമെന്നു പറയുന്നു. ലക്ഷ്യത്തിലെത്തുന്നതുവരെ അനേകം ജന്മങ്ങൾ നമുക്കിങ്ങനെ സ്വീകരിക്കേണ്ടതായിവരും. ശ്രദ്ധാപൂർവ്വം ജാഗരൂകതയോടെ പെരുമാറുകയാണെങ്കിൽ ജന്മങ്ങളുടെ എണ്ണം കുറച്ച് വേഗത്തിൽ ലക്ഷ്യത്തിലെത്തിച്ചേരാമെന്നു മാത്രം. ഈ പുനർജ്ജന്മവിശ്വാസമാണ് മനുഷ്യനു് ആശക്കിടം നൽകുന്നതു്; നന്മ ചെയ്യുവാനവനെ പ്രേരിപ്പിക്കുന്നതു്. നിത്യനരകത്തിൽ പോയി എന്നും കഷ്ടപ്പെടുകയില്ലെന്നു് ഒരാശ്വാസവും അവനു കിട്ടുന്നു. മുജ്ജന്മങ്ങളിലെ കാര്യങ്ങൾ നാം ഓർക്കുന്നില്ല എന്നതു് പുനർജ്ജന്മത്തെ അവിശ്വസിക്കാൻ ഒരു കാരണമാകുന്നില്ല. നമ്മുടെ ഓർമ്മകളെല്ലാം ബോധമണ്ഡലത്തിന്റെ ഉപരിതലങ്ങൾ മാത്രമാകുന്നു. യോഗസാധനകൾകൊണ്ടു് ആഴത്തിലേയ്ക്കിറങ്ങിച്ചെല്ലുമ്പോൾ അത്ഭുതകരങ്ങളായ പല സ്മരണകളും പൊങ്ങിവരുന്നതായിക്കാണാം. ശ്രീരാമകൃഷ്ണദേവൻ തന്റെ യോഗശക്തി കൊണ്ടു് നരേന്ദ്രന്റെ ബോധമണ്ഡലത്തിൽ നിന്നു് പല സംഗതികളും വെളിപ്പെടുത്തിയിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. മെസ്മരിസംകൊണ്ടു് മനുഷ്യനെ മയക്കിക്കിടത്തി അവ

* കഠോപനിഷത്തു് മൂന്നാം വല്ലിയിൽ 3 മുതൽ 9 വരെയുള്ള മന്ത്രങ്ങൾ നോക്കുക.

നിൽനിന്നു ഭൂതകാലാനുഭവകഥകൾ പലതും ശേഖരിച്ചുവരുന്നതും നമുക്കനുഭവമുള്ളതാണ്.

''ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരന്തപ.''

(എനിക്കും നിനക്കും വളരെയധികം ജന്മങ്ങൾ കഴിഞ്ഞിട്ടുണ്ട്. യോഗേശ്വരനായ എനിക്ക് അതെല്ലാം അറിയാൻ കഴിയും. എന്നാൽ നീ അതൊന്നും ഓർമ്മിക്കുന്നില്ല.) എന്നു ശ്രീകൃഷ്ണ ഭഗവാൻ ഗീതയിൽ ഇതു വ്യക്തമായി പറയുന്നുണ്ട്. മരിച്ചവനു് വീണ്ടും ജന്മമുണ്ടെന്നുള്ള സംഗതിയും ''ജാതസ്യ ഹി ധ്രുവോ മൃത്യുഃ ധ്രുവം ജന്മ മൃതസ്യ ച.'' എന്ന വാക്യംകൊണ്ട് ഭഗവാൻ വിശദമാക്കുന്നുണ്ട്. മാത്രമല്ല, മനുഷ്യ ജീവിതത്തിൽ കാണുന്ന വൈവിധ്യങ്ങൾക്കു് തൃപ്തികരമായ ഒരു സമാധാനം പറയണമെങ്കിൽ കർമ്മസിദ്ധാന്തവും പുനർജ്ജന്മവാദവും സ്വീകരിക്കുകയല്ലാതെ വേറെ ഗതിയില്ല.

സർവ്വേശ്വരസങ്കല്പത്തിൽ സനാതനധർമ്മം മററെല്ലാമതങ്ങളെയും അതിശയിക്കുന്നു. രണ്ടാശയങ്ങളാണ് നമ്മുടെ ധർമ്മഗ്രന്ഥങ്ങളിലുള്ളതു്. നിർഗ്ഗുണനിരാകാരവും അവ്യയവും അദ്വയവും സർവ്വവ്യാപിയും സച്ചിദാനന്ദസ്വരൂപവുമായ പരമാത്മചൈതന്യമാണു് ഒന്നു്. ധാരണാ ധ്യാനസമാധികളെക്കൊണ്ട് ജ്ഞാനം നേടി ആ അപരിമിതമായ നിത്യചൈതന്യത്തെ സാക്ഷാത്കരിക്കുമ്പോൾ നമ്മുടെ പരിമിതമായ നില പോയി നാം ആ നിത്യസത്യവുമായി ഏകീഭവിക്കുന്നു. ഇതാണ് ഒരാശയം. മററൊന്നു് സഗുണസാകാരരൂപിയായ സർവ്വേശ്വരനാണ്. മനോബുദ്ധീന്ദ്രിയങ്ങൾക്കു് അഗോചരമായ ചൈതന്യത്തെത്തന്നെ സകല കല്യാണഗുണനിധിയും സർവ്വമംഗളരൂപിയുമായ സഗുണേശ്വരനായി സങ്കല്പിക്കുകയാണ് ചെയ്യുന്നതു്.

''ചിന്മയസ്യാദ്വിതീയസ്യ നിർഗ്ഗുണസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ.''

(നിർഗ്ഗുണവും നിരാകാരവും അദ്വിതീയവും ആനന്ദസ്വരൂപവുമായ ബ്രഹ്മത്തിന്നു് ഉപാസകന്മാരുടെ സൗകര്യത്തിന്നുവേണ്ടി രൂപം കല്പിക്കുന്നു.) സാധാരണജനങ്ങളുടെ മനസ്സിന്നു് രൂപമില്ലാത്ത ഒന്നിനെ ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് സൃഷ്ടിസ്ഥിതിസംഹാരകർത്താവായ സഗുണേശ്വരന്റെ സങ്കല്പം. ഈ സങ്കല്പമാണ് മനുഷ്യന്റെ മാനസികമായ എല്ലാ അഭിവൃദ്ധികൾക്കും നിദാനമായിരിക്കുന്നതു്. അനേകം സിദ്ധപുരുഷന്മാരെ സൃഷ്ടിച്ചിട്ടുള്ള വിഗ്രഹാരാധനയുടെയും അടിസ്ഥാനം ഇതാണല്ലൊ. സകാമഭക്തി ക്രമേണ നിഷ്കാമഭക്തിയിലേയ്ക്കുയരുന്നതുപോലെ സഗുണേശ്വരാരാധന ക്രമേണ ധ്യാനമാർഗ്ഗത്തിലൂടെ നിർഗ്ഗുണബ്രഹ്മസാക്ഷാത്കാരത്തിലേയ്ക്കു് നയിക്കുന്നു.

പ്രഥമാ പ്രതിമാപൂജാ
ജപസ്തോത്രാദി മദ്ധ്യമഃ
ഉത്തമോ ധ്യാനസദ്ഭാവഃ
സോഽഹംപൂജോത്തമോത്തമാ.

എന്നു് ആദ്യത്തെ പടിയിൽനിന്നു് ഉയർന്ന പടിയിലേയ്ക്കു് കയറുന്ന ക്രമത്തെ ആചാര്യന്മാർ വ്യക്തമാക്കിയിരിക്കുന്നു. ഈ സഗുണേശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്നു; ഓരോരുത്തരുടേയും കർമ്മഫലത്തെ കണക്കിലെടുത്തുകൊണ്ട് അവരുടെ ഭാവിയെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു എന്നതാണ് വിശ്വാസം. നിർഗ്ഗുണ നിരാകാരമായ ബ്രഹ്മത്തിനു് ഗുണങ്ങളും ആകാരവും കല്പിക്കാമെങ്കിൽ അതു് ഒരു വിധത്തിൽ മാത്രമേ ആയിക്കൂടു എന്നില്ലല്ലോ. ഓരോ സമുദായവും സ്വന്തം ആശയഗതിക്കും ഭാവനയ്ക്കും അനുസരിച്ച് വിവിധങ്ങളായ ആകാരങ്ങളും ഗുണങ്ങളും കല്പിച്ച് പരമസത്യത്തെ ആരാധിക്കുവാൻ തുടങ്ങി. അങ്ങനെയാണ് ബഹുദേവാരാധന ഹിന്ദുമതത്തിൽ നടപ്പിൽ വന്നതു്. ബാഹ്യമായ ആകൃതികൾക്കു വ്യത്യാസമുണ്ടെങ്കിലും ആന്തരമായ തത്ത്വവും ചൈതന്യവും ഒന്നുതന്നെയാകയാൽ വാസ്തവത്തിൽ അതു് ഏകദൈവാരാധനതന്നെയാണ്. ''ഏകം സദ് വിപ്രാ ബഹുധാ വദന്തി.'' എല്ലാ മനുഷ്യരേയും അവരവരുടെ നിലകളിൽനിന്നു പതുക്കെ കൈപിടിച്ച് മുന്നോട്ടു നയിച്ച് ലക്ഷ്യത്തിലെത്തിക്കുവാനായി സനാതനധർമ്മം ചെയ്തിട്ടുള്ള മനോഹരമായ ഒരു സങ്കല്പമാണ് ഈ സഗുണേശ്വരഭാവന. വിഭിന്നസമ്പ്രദായങ്ങൾക്കും മതങ്ങൾക്കും അടിസ്ഥാനമായി നില്ക്കുന്നതും ഈ ഭാവനതന്നെയാണ്.

സഗുണേശ്വരസങ്കല്പത്തിൽനിന്നു് ഒരു പടികൂടി മുന്നോട്ടു പോയിട്ടുള്ളതാണു് അവതാരങ്ങളെപ്പററിയുള്ള ആശയം. മററു മതങ്ങളെല്ലാം ഒരേ അവതാരത്തിൽ മാത്രം വിശ്വസിക്കുമ്പോഠം നാം വിശ്വസിക്കുന്നു, ആവശ്യം വരുമ്പോഴെല്ലാം ഈശ്വരൻ രൂപം സ്വീകരിച്ചു് ഭൂമിയിലവതരിക്കുന്നു, എന്നു്. അധമ്മധ്വംസനവും ധമ്മസംസ്ഥാപനവും മനുഷ്യശക്തിയ്ക്കു് അസാധ്യമായി വരുമ്പോഠം, ദുഷ്ടശിക്ഷണവും ശിഷ്ടരക്ഷണവും സാധിച്ചു് ധമ്മം സ്ഥാപിക്കുവാനായി ഐശ്വരശക്തി മൂത്തിമത്തായി വരുന്നതിനെയാണല്ലോ അവതാരമെന്നു പറയുന്നതു്. അതു് ഒരിക്കൽ മാത്രമേ ഭൂമണ്ഡലത്തിലുണ്ടാവൂ എന്നു് നിയമിക്കുന്നതു് യുക്തിസഹമോ സംഗതമോ അല്ല എന്നാണു് സനാതനധമ്മാനുയായികളുടെ വാദം. അമാനുഷശക്തി കേന്ദ്രീകരിച്ചു കാണുന്നേടത്തെല്ലാം ഈ അവതാരവാദത്തിനു പ്രസക്തിയുണ്ടു്. മനുഷ്യത്വത്തിലൂടെ ഈശ്വരത്വത്തിലേയ്ക്കുയരുവാനുള്ള ഒരു പ്രചോദനംകൂടി അവതാരങ്ങഠം നമുക്കു നൽകുന്നു. അവതാരപുരുഷന്മാരുടെജന്മകമ്മലീലകളെല്ലാംതന്നെ മനുഷ്യനെ ഭഗവാനിലേയ്ക്കാകഷിക്കുവാനും അവൻെറ മനസ്സിനെ പരിശുദ്ധമാക്കിത്തീക്കുവാനും ഉദ്ദേശിച്ചുകൊണ്ടുള്ളവയാണു്. കാരണം മാനവലീലകളിൽക്കൂടി മനുഷ്യനെ സമീപിക്കുന്ന ഈശ്വരൻ എല്ലാവക്കും പ്രിയംകരനും അഭിഗമ്യനുമായിരിക്കുമല്ലൊ. ഈശ്വരശക്തിയെ പ്രത്യക്ഷമായി കണ്ടാരാധിക്കുക സുഗമമായിത്തീരുന്നു.

സനാതനധമ്മത്തിലെ പ്രധാനപ്പെട്ട ചില അടിസ്ഥാനതത്ത്വങ്ങളെയാണിവിടെ വിവരിച്ചതു്. ആരെയും പുറംതള്ളാതെ എല്ലാം ഉഠംക്കൊള്ളാനുള്ള ഒരു കഴിവാണു് ഈ തത്ത്വങ്ങളിൽനിന്നു വെളിവാകുന്നതു്. തത്ത്വങ്ങളിൽ മാത്രം അധിഷ്ഠിതമായ ഒരു മതമാണു് ഇതെന്നുള്ളതാണതിനു കാരണം. വ്യക്തികഠം വരട്ടെ, പോകട്ടെ, അവയെല്ലാം പശ്ചാത്തലത്തിലുള്ള പ്രതിച്ഛായകഠം മാത്രമാണു്. ആ വ്യക്തികഠംക്കു് പ്രാധാന്യം നൽകുന്നതു് അവർ ഉപദേശിക്കുന്ന തത്ത്വസംഹിതയാണു്. സനാതനമതത്തിൻെറ പ്രമാണഗ്രന്ഥങ്ങളായ വേദങ്ങളുടേയും ഉപനിഷത്തുകളുടേയും നിമ്മാതാക്കഠം ഇന്നും അജ്ഞാതരാണു്. മഹനീയങ്ങളായ തത്ത്വങ്ങഠം പ്രചരിപ്പിക്കണമെന്നല്ലാതെ തങ്ങളുടെ വ്യക്തിത്വം നിലനിത്തണമെന്നു് അവരാരുംതന്നെ ആഗ്രഹിച്ചില്ല. അനുയായികളാകട്ടെ തത്ത്വങ്ങളെയല്ലാതെ തത്കത്താക്കളെപ്പററി ശ്രദ്ധിച്ചതുമില്ല. സമുദ്രംപോലെ പരന്നു കിടക്കുന്ന പുരാണങ്ങളുടേയും ഇതിഹാസങ്ങളുടേയുമെല്ലാം കർത്തൃത്വം ഒരു വ്യാസനിൽ വെച്ചുകെട്ടുകയാണു് നാം ചെയ്യുന്നതു്. ഇങ്ങനെ ഹിന്ദുമതം വ്യക്തിക്കു യാതൊരു പ്രാധാന്യവും കല്പിക്കുന്നില്ല. സമുദായത്തെ എന്നും നയിക്കുന്നതു് തത്ത്വങ്ങളും ആദശങ്ങളുമാണു്. ജനങ്ങളെ സുശോഭനമായ ഒരു ഭാവിയിലേയ്ക്കു നയിക്കുന്ന, സമുന്നതമായ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന, ഏതാദശവും അനുഷ്ഠാനവും ഒരു ഹിന്ദുവിന്നു് എന്നും സ്വീകാര്യമായിരിക്കും. അതുകൊണ്ടാണു് മററു മതങ്ങളെ അറിയുവാനും ആദരിക്കുവാനും ഉഠംക്കൊള്ളുവാനും ഒരു ഹിന്ദുവിന്നു് എളുപ്പത്തിൽ കഴിയുന്നതു്. സവ്വാദരണീയങ്ങളും യുക്തിസഹങ്ങളുമായ ഈ തത്ത്വങ്ങളെപ്പററി ശ്രദ്ധിക്കാതെ വെറും ആചാരങ്ങളും അനുഷ്ഠാനങ്ങളും കാലക്രമത്തിൽ വന്നുകൂടിയ അന്ധവിശ്വാസങ്ങളുമാണു് ഹിന്ദുമതം എന്നു ധരിച്ചു് അതിനെ അപലപിക്കുവാൻ മുതിരുന്നവർ ഉപനിഷത്തുകളും ഗീതയും പുരാണേതിഹാസങ്ങളും ശ്രദ്ധാപൂവ്വം പഠിക്കുന്നതു് തെററിദ്ധാരണകഠം നീങ്ങുവാനും സ്വയം ശ്രേയസ്സിലേയ്ക്കു് പുരോഗമിക്കുവാനും സഹായിക്കുന്നതാണു്. അതാണു് സനാതനധമ്മത്തിനു് ഭാരതീയർ ചെയ്യേണ്ട ഏററവും വലിയ സേവനം.

---

# ഗീതാമാഗ്പ്രവേശിക

(പതിനൊന്നാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

വിഷയഭോഗം മാത്രമാണ് ജീവിത ലക്ഷ്യം എന്നു വിചാരിക്കുന്ന ജനതയ്ക്കുവേണ്ടി യുള്ളതല്ല ഭഗവദ്ഗീതയിൽനിന്നും ലഭിക്കുന്ന ഉപദേശം. അവർ ഈ ഉപദേശങ്ങൾ സാര ശൂന്യമാണെന്നും വിചാരിച്ചേയ്ക്കാം. അവരോട് ഇതേപ്പററി വിവരിക്കുന്നതു് നിഷ്ഫലമാണെന്നു ധരിപ്പിക്കുവാനായി ഇവിടെ പ്രധാനമായി വിവരിക്കപ്പെടുന്ന അദ്ധ്യാത്മോപദേശം രഹ സ്യമാണെന്നും പറഞ്ഞുകഴിഞ്ഞു. രഹസ്യം എന്നു പറഞ്ഞാൽ ഗ്രഹിക്കാൻ സാമർത്ഥ്യവും ആഗ്രഹവും യോഗ്യതയും ഉള്ളവരുടെ മുമ്പിൽ മാത്രം പ്രസ്താവിക്കേണ്ടതു് എന്നുള്ള അർത്ഥ മാണ് ഈവിധസന്ദർഭങ്ങളിൽ സ്വീകരിക്കേ ണ്ടതു്. ആഗ്രഹവും ആവശ്യവും യോഗ്യതയും ഇല്ലാത്തവർക്ക് പറഞ്ഞുകൊടുക്കുന്ന അറിവു നിഷ്ഫലമായിപ്പോകുന്നതുകൊണ്ടു് ആ വിധ മുള്ള ദുർവ്യയത്തിൽനിന്നും, വിഫലപ്രയത്ന ത്തിൽനിന്നും വിദ്യയെ രക്ഷിക്കുന്നതിനു വേണ്ടിയാണ് രഹസ്യം എന്നു പിന്നെയും പിന്നെയും പറയുന്നതു്. ആരെ അനുഗ്രഹിക്ക ണമോ അവരോടു മാത്രമാണ് രഹസ്യമായ സംഗതികൾ പറയുക. മോഹനിവൃത്തിയാണ് പരമമായ അനുഗ്രഹം. ഈ തത്ത്വം എല്ലാം ബോധ്യമുള്ള അർജ്ജുനൻ ഭഗവാനോടു പറയുന്നു: എന്നെ അനുഗ്രഹിക്കുന്നതിനുവേണ്ടി അരു ളിയ പരമഗുഹ്യമായ അദ്ധ്യാത്മജ്ഞാനം അങ്ങിൽനിന്നും ഞാൻ വിസ്തരത്തിൽ കേട്ടു. അതുകൊണ്ടു് എൻെറ അവിവേകം നീങ്ങി. ഉണ്ടായിട്ടുള്ള സർവ്വവസ്തുക്കളുടെ ഉല്പത്തിയും ലയവും ഏതു വിധമാണെന്നു് എട്ടാമദ്ധ്യായ ത്തിലും ഒൻപതാമദ്ധ്യായത്തിലും വിവരി ച്ചതും എനിക്കു ബോധ്യമായി. പ്രസന്നവും വിശാലവുമായ നേത്രങ്ങളോടുകൂടിയ ഭഗ വാനെ, കമലനയന, അവിടുത്തെ വിഭൂതിയെ പ്പററിയും മാററമില്ലാത്ത അവിടുത്തെ മഹത്ത്വ ത്തെപ്പററിയും എനിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞു. ഹേ പരമേശ്വര, അങ്ങയെപ്പററി ത്തന്നെ എന്നോടു് അങ്ങു് പറഞ്ഞിട്ടുള്ള തെല്ലാം അതേപടി സത്യമാണെന്നു് എനിക്കു ബോദ്ധ്യപ്പെട്ടു. ഇപ്പോൾ അവിടുത്തെ ഈശ്വ രത്വം വ്യക്തമാകുന്ന രൂപം കാണുവാൻ എനിക്കു കൗതുകമുണ്ടു്. ഹേ, യോഗേശ്വര, ആ ഈശ്വരരൂപം കൺപാർക്കുവാൻ എനിക്കു കഴിവുണ്ടെന്നു് അങ്ങു വിചാരിക്കുന്നപക്ഷം ഒരിക്കലും നശിക്കാത്ത ആ ആത്മസ്വരൂപം എനിക്കു കാണിച്ചുതന്നാലും.

പരമാത്മസ്വരൂപിയായ ഈശ്വരനു് സർവ്വപ്രപഞ്ചത്തിനും സത്തയും ചൈതന്യവും ആനന്ദവും നൽകുന്ന അന്തർയാമിസ്വരൂപമായ പ്രപഞ്ചസാക്ഷിത്വവും അതുപോലെതന്നെ സംസാരത്തിൻെറ സ്ഥിതി, ലയം, തിരോ ധാനം മുതലായ കൃത്യങ്ങൾക്കു് ഹേതുവായ പരമേശ്വരസ്വരൂപവും ഉണ്ടു്. പരമേശ്വ രൻെറ ആത്മസ്വരൂപത്തെയാണ് അദ്ധ്യാത്മ രഹസ്യമായി മുൻപു പറഞ്ഞതു്. അതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ കാലസ്വരൂപിയായി പ്രപഞ്ചലീല നടത്തുന്ന ഈശ്വരരൂപം അറിയു വാനാണ് അർജ്ജുനൻ ഇപ്പോൾ ആഗ്രഹിക്കു ന്നതു്. തനിക്കു ഗ്രഹിക്കുവാൻ ശക്തിയുള്ളതും പ്രയോജനപ്പെടുന്നതുമായ അറിവു് എന്തെന്നു നിശ്ചയിച്ച് ഉപദേശിക്കുക എന്നുള്ള കൃത്യം ഗുരുവിൽ സമർപ്പിക്കുകയാണ് ഉത്തമശിഷ്യൻ ചെയ്യുക. സ്വസാമർത്ഥ്യത്തിലുള്ള അഭിമാനം കൊണ്ടു് ഇന്നവിഷയത്തെപ്പററിയുള്ള അറിവു തന്നുകൊള്ളണമെന്നു ബ്രഹ്മവിദ്യാചാര്യ നോടു് യോഗ്യനായ ഒരു ശിഷ്യനും നിർബ്ബന്ധി ക്കുകയില്ല. ആയതുകൊണ്ടാണ് ഈശ്വരരൂപം കാണാൻ എനിക്കു് കഴിവുണ്ടെന്നു് അങ്ങേയ്ക്കു

വിചാരമുള്ളപക്ഷം എനിക്കു ദശ്നം നൽകണമെന്നു അജ്ജുനൻ പ്രാത്ഥിച്ചതു്.

അജ്ജുനനെ നല്ലവണ്ണം അറിയുന്ന ഭഗവാൻ ഉടൻ ഉത്തരം നൽകുന്നു: ഹേ പാത്ഥ, ഈശ്വരസംബന്ധിയായ രൂപം നീ വിചാരിക്കുന്നപോലെ ഒന്നല്ല. നൂറുനൂറാണു്. ആയിരക്കണക്കിനും ഉണ്ടു്. എന്റെ രൂപങ്ങളെ കണ്ടാലും അവ വൈവിദ്ധ്യവും ദിവ്യത്വവും ഉള്ളവയാണു്. പല വണ്ണങ്ങളും ആകൃതികളും അവയിൽ കാണാൻ കഴിയും. ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, രണ്ടു് അശ്വിനീദേവതകൾ, കുറെ എണ്ണം ഉള്ള മരുദ്ദേവതകൾ ഇവരെല്ലാം ഈശ്വരനായ എന്റെ രൂപങ്ങൾതന്നെയാണു്. ഹേ ഭാരത, മുൻപു കണ്ടിട്ടില്ലാത്ത ആശ്ചര്യങ്ങൾ പലതും കണ്ടുകൊൾക. ഹേ ഗുഡാകേശ, ഇപ്പോൾ ഈ എന്റെ ദേഹത്തിന്റെ അവയവരൂപമായി അല്പവും വിടാതെ പ്രപഞ്ചം മുഴവൻ നിലകൊള്ളുന്നതായി നീ കണ്ടാലും. കാണാൻ ആഗ്രഹിക്കുന്നതായി ഇതു കൂടാതെ ജഗത്കാരണത്വം തുടങ്ങി വേറെ വല്ലതുമുണ്ടെങ്കിൽ അതുമെല്ലാം എന്റെ ശരീരത്തിൽത്തന്നെ കണ്ടുകൊൾക. നിന്റെ ഈ ശരീരത്തിലുള്ള മാംസചക്ഷുസ്സുകളെക്കൊണ്ടു് എന്നെ കാണുവാൻ നിനക്കു് ശക്തിയില്ല. അതുകൊണ്ടു് അതിലേയ്ക്കു നിനക്കു ഞാൻ പ്രത്യേകമായി ജ്ഞാനാത്മകമായ ദശ്നോപകരണം തരാം. അതുപയോഗിച്ചു് എന്റെ ഐശ്വര്യയോഗം കണ്ടുകൊള്ളൂ.

അന്ധനായ ധൃതരാഷ്ട്രന്നു് ഉണ്ടായ ദൗർഭാഗ്യം ഈശ്വരകാരുണ്യം ഇല്ലാത്തതുകൊണ്ടാണെന്നു് സൂചിപ്പിച്ചുകൊണ്ടു്, സഞ്ജയൻ ഈ സന്ദഭത്തിൽ വരാൻപോകുന്ന സംഗതിയെപ്പററി അല്പം വിസ്തരിക്കുന്നു. ശ്രീകൃഷ്ണൻ വെറും മനുഷ്യനല്ല; മഹായോഗേശ്വരനായ ഹരിതന്നെയാണു്. ലോകവ്യവഹാരത്തിനു് ഉപയോഗപ്പെടുന്ന സ്വന്തം കണ്ണുകൾ ഉണ്ടെങ്കിലും ഭഗവദ്ദശ്നത്തിനു് അവ പര്യാപ്തങ്ങളല്ലെന്നു കണ്ടു്, അജ്ജുനനു ദിവ്യചക്ഷുസ്സു നൽകിയ ഭഗവാന്നു് അദ്ദേഹത്തിലുള്ള കാരുണ്യാതിരേകം എന്താണു പറയുക! ജീവിതയാത്രയ്ക്കു വേണ്ട സ്വന്തം ദൃഷ്ടിപോലുമില്ലാത്ത ധൃതരാഷ്ട്രരുടെ ദൗർഭാഗ്യം നേരെ മറിച്ചു് എത്രയോ അധികം!

ഇങ്ങനെ അതിമഹത്തായ ഈശ്വരരൂപം അജ്ജുനനു കാണാൻ കഴിഞ്ഞതു് പരമഗുരുവായ ശ്രീകൃഷ്ണഭഗവാന്റെ അനുഗ്രഹംകൊണ്ടാണു് എന്നു സഞ്ജയൻ ധൃതരാഷ്ട്രക്കു വ്യക്തപ്പെടുത്തിക്കൊടുത്തു.

സഞ്ജയൻ കുളകംകൊണ്ടു് ഈ വിധം പറയുന്നു: അപ്പോൾ പാണ്ഡുനന്ദനനായ അജ്ജുനൻ ദേവദേവന്റെ ശരീരത്തിൽ അനേകവിധത്തിൽ പ്രവിഭക്തമായ ജഗത്തുമുഴവൻ ഒരേ ആധാരത്തിൽ ദശിച്ചു. ആ ഭഗവച്ഛരീരത്തിലാകട്ടെ അസംഖ്യം മുഖങ്ങളും കണ്ണുകളും അനേകമനേകം അത്ഭുതദശനങ്ങളും ദിവ്യാഭരണങ്ങളും ഉയത്തിപ്പിടിച്ച ദിവ്യായുധങ്ങളും പ്രാകൃതപ്രപഞ്ചത്തിൽ കാണാത്ത മാലകളും വസ്ത്രങ്ങളും ദിവ്യഗന്ധം ഉള്ള ലേപനങ്ങളും എല്ലാം അജ്ജുനനു കാണാൻ കഴിഞ്ഞു. ആ ദശിച്ച ദേവതാരൂപം എവിടെയും മുഖങ്ങളോടു കൂടിയതും പരിധിയില്ലാത്തതും സവ്വവിധമായ ആശ്ചര്യങ്ങൾകൊണ്ടു് സമ്പൂണ്ണവുമായിരുന്നു. ആകാശത്തിൽ ആയിരം സൂര്യൻ ഒരേ സമയം ഉദിച്ചതായി വിചാരിക്കുക. അപ്രകാരമുള്ള ഒരു അമിതമായ ജ്യോതിർമണ്ഡലം സങ്കല്പിക്കുവാൻ കഴിയുമെങ്കിൽ അതു് ആ മഹാത്മാവിന്റെ രൂപത്തോടു ഉപമിക്കുവാൻ കഴിഞ്ഞു എന്നു വന്നേക്കാം. (ഈ ശ്ലോകത്തിൽ കാണുന്ന അഭൂതോപമ എന്ന അലങ്കാരം ഗീതയുടെ സാഹിത്യമാധുര്യത്തിനു് ഒരു ഉദാഹരണമാണു്.) ഈവിധമുള്ള ദേവദശനംകൊണ്ടു് ധനഞ്ജയൻ കോൾമയിർക്കൊണ്ടു. അത്യന്തം വിസ്മയിച്ചു. തത്ഫലമായി തല നിലത്തു മുട്ടിച്ചു് ദേവദേവനെ കുമ്പിട്ടശേഷം തൊഴുതുപിടിച്ചുകൊണ്ടു് താഴെ കൊടുത്തിരിക്കുന്ന പ്രകാരം ഭഗവാനോടു് ഉണത്തിച്ചു.

ഹേ ദേവ, അവിടത്തെ ദേഹത്തിൽ കൂട്ടംകൂട്ടമായി പലതരത്തിലുള്ള എല്ലാ ഭൂതവസ്തുക്കളേയും ദേവതകളേയും കമലാസനത്തിൽ എഴുന്നരുളുന്ന ബ്രഹ്മാവിനെയും പരമേശ്വരനേയും ഋഷികളെ മുഴവനും ദിവ്യന്മാരായ ഉരഗങ്ങളെയും ഞാൻ കാണുന്നു. അവിടത്തെ രൂപത്തിൽ എണ്ണമില്ലാതെ കൈകളും വയറുകളും മുഖങ്ങളും കണ്ണുകളും ഞാൻ കാണുന്നു. ഈ രൂപത്തിനു് ഏതുഭാഗത്തു് നോക്കിയാലും അവസാ

നമില്ല. ഹേ വിശ്വേശ്വര, വിശ്വരൂപം ധരിച്ചവനേ, അങ്ങയ്ക്കു് ആദിയാകട്ടെ മധ്യമാകട്ടെ അവസാനമാകട്ടെ ഞാൻ കാണുന്നില്ല. അങ്ങു് കിരീടം ധരിച്ചിരിക്കുന്നു. കരങ്ങളിൽ ചക്രവും ഗദയും ഏന്തിയിരിക്കുന്നു. അങ്ങയുടെ കാഴ്ച എനിക്കു് വളരെ ദുഃഖപ്രദമായി തോന്നുന്നു. എന്തെന്നാൽ ഞാൻ കാണുന്നതു് ജാജ്വല്യമാനമായ ഒരു തേജഃസമൂഹം മാത്രമാണു്. അതു് എപ്പാടും പ്രകാശം ചൊരിഞ്ഞുകൊണ്ടിരിക്കുന്നു. കത്തിക്കാളുന്ന തീ പോലെയോ മധ്യാഹ്നസൂര്യനെപ്പോലെയോ ദീപ്തിപൂർണ്ണമായിരിക്കുന്നു. അതിന്നു് ഒരു അളവില്ല. അവിടുന്നു് അറിവാൻ യോഗ്യമായിട്ടുള്ള വസ്തുക്കളിൽ അത്യന്തം ശ്രേഷ്ഠവും വേദങ്ങളിൽ അക്ഷരം എന്നു പറയപ്പെടുന്ന പരമാത്മതത്ത്വവുമാണു്. ഈ വിശ്വപ്രപഞ്ചത്തിന്റെ അങ്ങേ അററത്തെ ആശ്രയം അവിടുന്നുതന്നെ. എന്റെ അഭിപ്രായത്തിൽ അങ്ങു് ഒരിക്കലും മാററമില്ലാതെ എല്ലാക്കാലത്തും നിലവിലുള്ള ശാശ്വതധർമ്മരക്ഷകനാണു്: അവിടത്തേയ്ക്കു് ആദിയില്ല, മധ്യമില്ല, അന്തമില്ല. അവിടത്തെ പ്രപഞ്ചനിർമ്മാണശക്തി അനന്തമാണു്. എത്ര കൈകളാണു് അവിടത്തേയ്ക്കുള്ളതെന്നു് കണക്കാക്കാവുന്നതല്ല. പ്രപഞ്ചത്തിനെല്ലാം താപവും ആഹ്ളാദവും നൽകുന്ന സൂര്യനും ശശിയും അങ്ങയുടെ രണ്ടു കണ്ണുകളാണു്. അവിടത്തെ വായിൽ നിന്നും അഗ്നിജ്വാല നിർഗ്ഗമിച്ചുകൊണ്ടിരിക്കുന്നു. സ്വകീയമായ തേജസ്സുകൊണ്ടു് പ്രത്യക്ഷമായ സർവ്വജഗത്തിനെയും അങ്ങു ശോഷിപ്പിച്ചുകൊണ്ടിരിക്കുന്നതായി ഞാൻ കാണുന്നു.

ആകാശത്തിനും ഭൂമിക്കും ഇടയിൽ ഉള്ള എല്ലാ ദിക്കുകളെയും വ്യാപിച്ചുകൊണ്ടു് അങ്ങു മാത്രമാണു് നിലകൊള്ളുന്നതു്. അല്ലയോ മഹാത്മൻ, അവിടത്തെ ഉഗ്രമായ ഈ അത്ഭുതരൂപം കണ്ടു് മൂന്നു ലോകത്തിലും ഉള്ളവർ അത്യന്തം വ്യഥപ്പെടുന്നു. എന്റെ ദൃഷ്ടിയിൽ തന്നെ ഇതാ ദേവതാസംഘങ്ങൾ അങ്ങിലേയ്ക്കു പ്രവേശിക്കുന്നതായി ഞാൻ കാണുന്നു. പേടി പൂണ്ടു് ചിലർ കൈകൂപ്പി സ്തുതിക്കുന്നു. കൂട്ടംകൂട്ടമായി സിദ്ധന്മാരും മഹർഷികളും സ്വസ്തി സ്വസ്തി എന്നു പറയുകയും നിറഞ്ഞ സ്തുതികളെക്കൊണ്ടു് അങ്ങയെ സ്തുതിക്കുകയും ചെയ്യുന്നു. രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ സാധ്യന്മാർ,വിശ്വേദേവന്മാർ,രണ്ടു് അശ്വിനീകുമാരന്മാർ, മരുദ്ദേവതകൾ, ഉഷ്ണമുള്ള അന്നം മാത്രം സ്വീകരിക്കുന്ന പിതൃക്കൾ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, സുരന്മാർ, സിദ്ധന്മാർ ഇവരുടെയെല്ലാം സംഘങ്ങൾ വിസ്മയത്തിലാണ്ടു് അങ്ങയെ നോക്കിക്കൊണ്ടിരിക്കുന്നു. ഹേ മഹാബാഹോ, അവിടത്തെ മഹത്തായ ഈ രൂപത്തിൽ എണ്ണമില്ലാതെ മുഖങ്ങളും കണ്ണുകളും കൈകളും തുടകളും അടികളും ഉദരങ്ങളും കരാളദംഷ്ട്രങ്ങളും കണ്ടു് ലോകരെല്ലാം വളരെ മനഃപീഡ അനുഭവിക്കുന്നു. എനിക്കും വളരെ ദുഃഖം തോന്നുന്നു. അങ്ങു് ആകാശംവരെ മുതിന്നിരിക്കുന്നു. ജ്വലിച്ചുകൊണ്ടിരിക്കുന്ന അവിടത്തെ വർണ്ണം വളരെ ഏറെയുണ്ടു്. വായു് എപ്പോഴും തുറന്നിരിക്കുന്നു. വിശാലമായ കണ്ണുകൾ പ്രഭ തൂകിക്കൊണ്ടിരിക്കുന്നു. അങ്ങയെ ഈവിധം കണ്ടിട്ടു് എന്റെ ഉള്ളത്തിൽ വളരെയധികം വേദന തോന്നുന്നു. ഹേ വിഷ്ണോ, എനിക്കു ശാന്തിയില്ല, ധൈര്യവുമില്ല; ഹേ ജഗന്നിവാസ, കാലാഗ്നിസന്നിഭങ്ങളും ദംഷ്ട്രാകരാളങ്ങളുമായ അനവധി മുഖങ്ങൾ കണ്ടു ഉടൻതന്നെ ദിങ്മോഹം വന്നു പോകുന്നു. ലേശവും സുഖം കാണുന്നില്ല. ഹേ ദേവേശ, പ്രസാദിക്കേണമേ.

ഈ എതിരിൽനില്ക്കുന്ന ധൃതരാഷ്ട്രന്റെ മക്കളും അവരോടൊപ്പംതന്നെ കൂട്ടം കൂട്ടമായി നിരന്നിരിക്കുന്ന ഭൂപാലന്മാരും ഭീഷ്മരും ദ്രോണരും സൂതപുത്രനായ കർണ്ണനും ഈ നമ്മുടെ സേനയിൽ ചേർന്ന പ്രസിദ്ധന്മാരായ യോദ്ധാക്കളുമെല്ലാം അവിടത്തെ ഭയങ്കരമായ വായ്ക്കുള്ളിൽ കരാളദംഷ്ട്രങ്ങളോടുകൂടിയ വദനഗഹ്വരത്തിലേയ്ക്കു് പാഞ്ഞു പ്രവേശിക്കുന്നു. പല്ലുകളുടെ ഇടയിൽപ്പെട്ടു് ശിരസ്സു ഛിന്നഭിന്നമായിട്ടാണു് ചിലർ കാണപ്പെടുന്നതു്. പല നദീപ്രവാഹങ്ങൾ സമുദ്രാഭിമുഖമായി ഊക്കോടുകൂടി ഒഴുകുന്നു. അതേപ്രകാരംതന്നെ മനുഷ്യലോകത്തിൽ കാണുന്ന വീരശിഖാമണികൾ എരിഞ്ഞുകൊണ്ടിരിക്കുന്ന അവിടത്തെ മുഖങ്ങളിലേയ്ക്കു് കടന്നുകൊണ്ടിരിക്കുന്നു. ഉയരത്തിൽ നാമ്പെടുത്തു കത്തുന്ന തീയിലേയ്ക്കു പാററകൾ അതിവേഗത്തിൽ പറന്നുവീണു നശിക്കുന്നു. അതുപോലെ ലോകവാസികൾ നാശോന്മുഖരായി അവിടത്തെ മുഖങ്ങളിലേയ്ക്കു് പ്രവേശി

ക്കന്നു. ഹേ വിഷ്ണോ, വിഴുങ്ങുവാൻ തുടങ്ങുന്ന സർവ്വലോകനിവാസികളെയും അവിടുന്നു ചഞ്ചലമായ നാവുകൊണ്ടു നുണഞ്ഞു് ജ്വലിക്കുന്ന വായുടെ ഉള്ളിലേയ്ക്കു കടത്തുന്നു. അവിടുന്നു് ലോകം മുഴുവൻ അവിടത്തെ തേജസ്സുകൊണ്ടു നിറച്ചു് അത്യുഗ്രമായ രീതിയിൽ പ്രതാപം ചെലുത്തിക്കൊണ്ടിരിക്കുന്നു. അതിഭയങ്കരരൂപിയായ അങ്ങു് ആരാണെന്നു പറഞ്ഞുതന്നാലും. അവിടത്തേയ്ക്കു നമസ്കാരം. ഹേ സുരോത്തമ, അടിയനിൽ പ്രസാദിച്ചാലും. അവിടത്തെ ആദ്യസ്വരൂപം അറിയാൻ അടിയൻ ആഗ്രഹിക്കുന്നു. അവിടത്തെ പ്രവൃത്തികൾ ഒന്നുംതന്നെ എനിക്കു് അറിയുവാൻ കഴിയുന്നില്ല എന്നതു നിശ്ചയംതന്നെ.

അർജ്ജുനന്റെ നിവേദനത്തിനു് ഉത്തരമായി ഭഗവാൻ ഈ വിധം നിഗമനം ചെയ്യുന്നു: കാലമാണു് ഞാൻ. കാലം ഏറിച്ചെല്ലുമ്പോൾ ലോകത്തിനു ക്ഷയം ഉണ്ടാകുന്നു. ഈ അവസരത്തിൽ കാലസ്വരൂപിയായ ഞാൻ ലോകത്തിൽ ഉള്ളവരെയെല്ലാം സംഹരിക്കുവാൻ ഉദ്യമിക്കുകയാണു്. സംഹാരകനായ നിന്നെ ഒഴിച്ചു് എതിരാളികളുടെ കൂട്ടത്തിൽ നിരന്നിരിക്കുന്ന യോദ്ധാക്കൾ ആരുംതന്നെ ഈ യുദ്ധത്തെ അതിജീവിക്കുകയില്ല. അതുകൊണ്ടു് നീ ഉത്സാഹത്തോടുകൂടി എഴുന്നേല്ക്കുക. ശത്രുജയംകൊണ്ടു യശസ്സും സമൃദ്ധമായ രാജ്യഭോഗവും സമ്പാദിക്കുക. അല്ലയോ സവ്യസാചി, കാലസ്വരൂപിയായ ഞാൻ മുമ്പേതന്നെ, ഇവരെല്ലാം ജനിച്ചപ്പോൾത്തന്നെ, ഇവരുടെ മരണവും തിട്ടപ്പെടുത്തിയിട്ടുണ്ടു്. നീ ഇപ്പോൾ അതിലേയ്ക്കു് ഒരു നിമിത്തം മാത്രമാണു്. ദ്രോണർ, ഭീഷ്മർ, ജയദ്രഥൻ, കർണ്ണൻ ഇവരെപ്പോലെതന്നെ വേറെയും അനവധി വീരയോദ്ധാക്കൾ ഉണ്ടല്ലോ. നേരത്തെതന്നെ ഞാൻ ഹനിച്ചിട്ടുള്ള ഇവരെയെല്ലാം നീ ഇപ്പോൾ ഹനിച്ചാലും. അതിൽ ഒട്ടും ദുഃഖിക്കേണ്ട. യുദ്ധം ചെയ്താലും. നിശ്ചയമായും ഈ യുദ്ധത്തിൽ നീ ശത്രുക്കളെ ജയിക്കുകതന്നെ ചെയ്യും.

ഇപ്രകാരം അർജ്ജുനന്റെ നിവേദനവും ഭഗവാന്റെ സമാധാനവും കേട്ട സഞ്ജയൻ ധൃതരാഷ്ട്രരോടു് അനന്തരവൃത്താന്തം പറഞ്ഞു മനസ്സിലാക്കുന്നു. കൈകൂപ്പി വിറച്ചുകൊണ്ടു് ഭഗവദ്വചനങ്ങൾ മേൽപ്രകാരം കേട്ടുകൊണ്ടിരുന്ന അർജ്ജുനൻ പിന്നെയും പിന്നെയും ശ്രീകൃഷ്ണഭഗവാനെ കുമ്പിട്ടു ഭയചകിതനായി ഗദ്ഗദസ്വരത്തിൽ ഈ വിധം സ്തുതിക്കുവാൻ തുടങ്ങി.

അല്ലയോ ഹൃഷീകേശ, അവിടത്തെ അത്ഭുതസ്വഭാവം, ഭക്തവാത്സല്യം മുതലായവയെപ്പററി സ്തുതിക്കുന്നതുകൊണ്ടു് ജനങ്ങൾ സന്തോഷിക്കുകയും അങ്ങിൽ അനുരാഗം ഉള്ളവരായിത്തീരുകയും ചെയ്യുന്നു എന്നുള്ളതു് ഏററവും യുക്തമാണു്. അപ്രകാരം ഭഗവത്കീർത്തനവും സ്തുതിയും ചെയ്യുന്നതിന്റെ ഫലമായി രക്ഷസ്സുകൾ ഭയപ്പെട്ടു് ഓടിപ്പോകുന്നു. സിദ്ധസംഘം എല്ലാം അങ്ങയെ നമസ്കരിക്കുന്നു. അല്ലയോ മഹാത്മൻ, ഗുരുക്കന്മാർക്കു ഗുരുവും ബ്രഹ്മാവിന്റെപോലും പിതാവും ജഗത്കാരണവുമായ അവിടത്തെ പാദങ്ങളിൽ എങ്ങനെയാണു് അവർ നമസ്കരിക്കാതിരിക്കുക? ഹേ അനന്ത, ദേവേശ്വര, സർവ്വജഗത്തിനും നിവാസസ്ഥാനമുള്ളവനെ, അവിടുന്നു് ഇളക്കമില്ലാത്ത പരബ്രഹ്മംതന്നെയാണു്. സ്ഥൂലവും സൂക്ഷ്മവുമായ വസ്തുക്കളും അങ്ങയ്ക്കു് അതീതമായിട്ടുള്ളതും അങ്ങുതന്നെയാണു്. ഇതെല്ലാം സർവ്വപ്രാണികളുടേയും സവിനയനമസ്കാരം അവിടുന്നു് അർഹിക്കുന്നു എന്നു് ഉള്ളതിനു കാരണമാണു്. അതായതു് അവിടുന്നു് സ്വയംപ്രകാശനായ ആദികാരണമാണു്. പുരാണപുരുഷനാണു്. സർവ്വപ്രപഞ്ചത്തിന്റേയും പരമമായ ആധാരഭൂതനാണു്. അറിയുന്നവനും അറിയപ്പെടേണ്ട പരമോത്കൃഷ്ടമായ വൈഷ്ണവപദവും അങ്ങുതന്നെയാണു്. അനന്തരൂപനായ ഭഗവാനെ, ഈ വിധം മുഴുവൻ നിറഞ്ഞു് അങ്ങു് നിലകൊള്ളുന്നു. അങ്ങു് സർവ്വദേവതാത്മകനാണു്. വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും പ്രജാപതിയും പ്രജാപതിക്കു പതിയായ പ്രപിതാമഹനും എല്ലാം അങ്ങുതന്നെ. അവിടുത്തേയ്ക്കു് ആയിരം പ്രാവശ്യം നമസ്കാരങ്ങൾ ഭവിക്കട്ടെ. പിന്നെയും പിന്നെയും അനന്തനമസ്കാരങ്ങൾ. ഹേ സർവ്വസ്വരൂപിൻ, മുമ്പിൽനിന്നും അങ്ങയെ നമസ്കരിക്കുന്നു. പിന്നിൽനിന്നും അങ്ങയെത്തന്നെ നമസ്കരിക്കുന്നു. എല്ലാ ഭാഗങ്ങളിൽനിന്നും അങ്ങയെത്തന്നെ നമസ്കരിക്കുന്നു. അങ്ങയുടെ കാര്യനിർവ്വാഹകശക്തിക്കു്

അളവില്ല. വിക്രമത്തിനു് അതിരില്ല. സവ്വവും അങ്ങു് ഉരംക്കൊള്ളുന്നു. അതിനാൽ സർവ്വവും അങ്ങുതന്നെ. ഞാൻ വെറും ഒരു സഖാവാണെന്നു വിചാരിച്ചു് ഹേ കൃഷ്ണാ, ഹേ യാദവാ, ഹേ സഖേ എന്നെല്ലാം ധാർഷ്ട്യമെന്നു തോന്നുന്ന വിധം അങ്ങയെ സംബോധന ചെയ്തിട്ടുണ്ടു്. ഇതു് അങ്ങയുടെ മഹിമയെപ്പററി അറിവില്ലായ്കകൊണ്ടോ, പ്രണയംകൊണ്ടോ വന്നുപോയിട്ടുള്ളതാണു്. നടക്കുമ്പോഴും കിടക്കുമ്പോഴും ഇരിക്കുമ്പോഴും ഒരുമിച്ചു് ഊണുകഴിക്കുമ്പോഴും വേറാരും ഇല്ലാത്തപ്പോഴും ബഹുജനസമക്ഷത്തിലും നേരമ്പോക്കിനുവേണ്ടിയും അങ്ങയെ ഞാൻ സത്ക്കരിക്കാതെയിരുന്നിട്ടുണ്ടു്. അതിനെല്ലാംവേണ്ടി അപ്രമേയനായ അവിടത്തെ ക്ഷമ ഞാൻ യാചിക്കുന്നു. അങ്ങു സർവ്വലോകത്തിൻേറയും പിതാവാണു്. കാണാവുന്ന സവ്വ ചരാചരങ്ങരംക്കും പൂജനീയനാണു്. ഗുരുക്കന്മാക്കുകൂടി ഗുരുവാണു്. അങ്ങേയ്ക്കു സമമായി പറയുവാൻ മററാരുമില്ല. ആ നിലയ്ക്കു് അങ്ങയെക്കാരം അധികമായിട്ടു് ഒരുവൻ എവിടെ നിന്നാണു വരുക ? അവിടന്നു മാത്രമാണു് മൂന്നു ലോകത്തിലും അനന്യാദൃശപ്രഭാവശാലി. അതുകൊണ്ടു് അത്യന്തം താഴ്മയോടുകൂടി നിലത്തു പതിച്ചു് അവിടത്തെ പാദങ്ങളിൽ കുമ്പിട്ടു് സവ്വേശ്വരനും സർവ്വവന്ദ്യനുമായ അങ്ങയെ ഞാൻ പ്രസാദിപ്പിക്കുന്നു.

ഹേ ദേവ, പിതാവു പുത്രൻേറയും, നിരുപാധികബന്ധു തൻെറ സഖാവിൻേറയും, പ്രിയൻ പ്രിയയുടേയും അപരാധങ്ങളെ സഹിക്കുന്നതുപോലെ അവിടന്നു് എൻെറ കുറവുകളെയെല്ലാം നിശ്ചയമായും പൊറുക്കണം. അവിടത്തെ അദൃഷ്ടപൂർവ്വമായ ദശ്നംകൊണ്ടു് ഞാൻ രോമാഞ്ചകഞ്ചുകിതനായിരിക്കുന്നു. ഭയംമൂലം എൻെറ മനസ്സു് വളരെ തപിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് ഹേ ദേവ, അങ്ങയുടെ ആദ്യത്തെ ആ രൂപം എനിക്കു പ്രത്യക്ഷമാക്കിത്തരേണമേ. ഹേ ദേവേശ, ഹേ ജഗന്നിവാസ, എന്നിൽ പ്രസാദിച്ചാലും. ആയിരം കൈയ്കരം ഉള്ള പ്രപഞ്ചശരീരനായ ഭഗവാനെ, ശിരസ്സിൽ കിരീടവും, കരങ്ങളിൽ ഗദയും ചക്രവും ഉള്ള അവിടത്തെ ദശ്നം ഞാൻ കൊതിക്കുന്നു. ചതുർഭുജയുക്തമായ ആ രൂപം സഹസ്രബാഹുവായ അങ്ങു് വീണ്ടും ധരിച്ചാലും.

അജ്ജുനൻെറ പ്രാത്ഥന കേട്ടു് ഭഗവാൻ പറയുന്നു: ഹേ അജ്ജുന, എന്തിനാണു നീ ഭയപ്പെടുന്നതു്? ഞാൻ നിന്നിൽ പ്രസന്നൻ ആയതുകൊണ്ടാണു് നീ ഒഴികെ മററാരും ഇതിനു മുമ്പിൽ കണ്ടിട്ടില്ലാത്ത വിശ്വാത്മകമായ, തേജോമയമായ, സവ്വകാരണഭൂതമായ, അത്യുത്കൃഷ്ടമായ ഈ അനന്തരൂപം സ്വന്തം ആത്മശക്തികൊണ്ടു് നിനക്കു ഞാൻ കാണിച്ചുതന്നിട്ടുള്ളതു്. വേദാദ്ധ്യയനംകൊണ്ടോ യജ്ഞധമ്മം വണ്ണിക്കുന്ന കല്പസൂത്രങ്ങരം പഠിച്ചതുകൊണ്ടോ വിധിപ്രകാരം ദാനങ്ങരം അനുഷ്ഠിച്ചതുകൊണ്ടോ അഗ്നിഹോത്രാദികൃതികരം കൊണ്ടോ അത്യുഗ്രമായ തപസ്സനുഷ്ഠിക്കുന്നതുകൊണ്ടോ ഈ മനുഷ്യജന്മത്തിൽ ഇപ്രകാരമുള്ള എൻെറ രൂപം ഹേ കുരുശ്രേഷ്ഠാ, നീ ഒഴിച്ചു മററാരാലും കാണാൻ സാദ്ധ്യമല്ല. ഇപ്രകാരമുള്ള എൻെറ ഘോരരൂപം കണ്ടിട്ടു നീ ദുഃഖിക്കേണ്ട. മോഹിക്കുകയും വേണ്ട. നിശ്ശേഷം ഭയശൂന്യനായി ഏററവും പ്രീതിയോടുകൂടി പരിചയമുള്ള ഈ പഴയരൂപംതന്നെ ഇതാ കണ്ടുകൊരംക.

സഞ്ജയൻ പറയുന്നു: വാസുദേവൻ അജ്ജുനനോടു് മുകളിൽ വിവരിച്ചവിധം പറഞ്ഞിട്ടു പിന്നെയും സ്വന്തരൂപം കാണിച്ചുകൊടുത്തു. ഭയപ്പെട്ട അജ്ജുനനെ ആശ്വസിപ്പിച്ചശേഷം കൃപാലുവായ ഭഗവാൻ സൗമ്യമൂത്തിയായിത്തീന്നു. അജ്ജുനൻ അപ്പോരം തൻെറ അവസ്ഥയെപ്പററി ഈ വിധം പറഞ്ഞു: അല്ലയോ ജനാദ്ദനാ, അങ്ങയുടെ സൗമ്യമായ ഈ മനുഷ്യരൂപം കണ്ടു് ഞാൻ ഇപ്പോരം എൻെറ സ്വാഭാവികമായ ആന്തരാവസ്ഥയിലേയ്ക്കു മടങ്ങിയിരിക്കുന്നു. പ്രകൃത്യാതന്നെയുള്ള ചൈതന്യം വീണ്ടെടുത്തിരിക്കുന്നു.

ഈ സന്ദഭത്തിൽ പ്രത്യേകം ധരിക്കേണ്ട ഭക്തിതത്ത്വത്തെ സംക്ഷേപിച്ചുകൊണ്ടുള്ള ഭഗവാൻെറ വചനം അവസാനിപ്പിക്കുന്നതു് ഈ വിധമാണു്: എൻെറ രൂപം ഇപ്പോരം നീ കണ്ടുകഴിഞ്ഞല്ലോ. വളരെ പ്രയാസപ്പെട്ടു മാത്രമേ ഈ വിധമുള്ള ദശ്നം സിദ്ധിക്കൂ. ഈ വിധമുള്ള രൂപം കാണുവാൻ ദേവന്മാർ പോലും സദാ കാംക്ഷിച്ചുകൊണ്ടിരിക്കുകയാണു്. എന്നെ നീ കണ്ട പ്രകാരത്തിൽ

അതേപടിതന്നെ വേദാദ്ധ്യയനംകൊണ്ടും തപസ്സുകൊണ്ടും ദാനംകൊണ്ടും യാഗംകൊണ്ടും കാണാൻ ശക്യമല്ല. ഹേ അജ്ജുന, മദേകനിഷ്ഠമായ ഭക്തികൊണ്ടു് വിശ്വരൂപിയായ ഞാൻ പരമാത്ഥത്തിൽ ശാസ്ത്രം വഴിക്കു് അറിയാനും കാണാനും പ്രവേശിക്കാനും സാധിക്കത്തക്കവിധം ആയിത്തീരുന്നതാണു്. ആന്തരവും ബാഹ്യവും ആയ ശത്രുക്കളെ അടക്കുന്നതിനു കഴിവുള്ള നിനക്കു് ഈ അനന്യഭക്തി ദുഷ്കരമല്ല. ഹേ പാണ്ഡവ, എനിക്കു് പ്രിയമായ കമ്മങ്ങൾ ചെയ്യുക, എന്നെത്തന്നെ പരമലക്ഷ്യമായി കരുതുക, ഇതരസംഗങ്ങൾ വെടിഞ്ഞു് ഏകാന്തമായ ഭഗവധ്യാനനിഷ്ഠനായിത്തീരുക, സവ്വഭൂതങ്ങളിലും വൈരം നിശ്ശേഷം ഇല്ലാതിരിക്കുക ഈവിധമുള്ള ഗുണങ്ങൾ ആരിലാണോ കുടികൊള്ളുന്നതു് ആ ഭക്തൻ എന്നെ പ്രാപിക്കുന്നു.'' ഭഗവദ്വിശ്വരൂപദശനമെന്ന ഈ പതിനൊന്നാമദ്ധ്യായം ഉപാസനാകാണ്ഡത്തിൻെറ മകുടമാണു്. ഒടുവിലത്തെ ശ്ലോകത്തിൽ സമ്പൂണ്ണഗീതയുടെ സാരം സംഗ്രഹിച്ചിരിക്കുന്നു. പ്രപഞ്ചമെല്ലാം ഭഗവദ്രൂപമാണെന്നും മനുഷ്യൻ കൃത്യനിവ്വഹണത്തിൽ നിമിത്തമാത്രമാണെന്നും സവ്വസ്വരൂപനായ ഈശ്വരൻ തന്നെയാണു പ്രപഞ്ചം നടത്തുന്നതെന്നും ഉള്ള ബോധമാണു് ഇവിടെയുള്ള പ്രത്യേകത. ആ ബോധംമൂലം അഹങ്കാരവും മമകാരവും വൈരവും നിശ്ശേഷം കൈവിട്ടു് സവ്വകമ്മങ്ങളും ഭഗവാനുവേണ്ടി അനുഷ്ഠിച്ചു് അനന്യഭക്തിമൂലം സംസാരബന്ധത്തിൽനിന്നും മുക്തി പ്രാപിക്കാൻ കഴിയും. അജ്ജുനൻെറ സ്തുതിരൂപമായ പതിനൊന്നു പദ്യങ്ങൾ നിത്യപാരായണത്തിനു വിധിച്ചിട്ടുള്ള ഒരു ഉത്തമസ്തോത്രമാണു്. ഈ അദ്ധ്യായത്തിൽ സൂചിപ്പിച്ച ഭക്തിരൂപമായ ഉപാസനയുടെ സ്വഭാവവും ഫലവുമാണു ഭക്തിയോഗമെന്ന അടുത്ത അദ്ധ്യായത്തിൽ വണ്ണിക്കുവാൻ പോകുന്നതു്.

---

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

വിവേകവൈരാഗ്യവിവർജിതാ യാ
പരാത്മഭക്തിഃ ക്ഷണികാ ഭവേത് സാ;
ന തീവ്രതാ, ന സ്ഫുടതാ, ന ശുദ്ധിർ,—
ന മാധുരീ, ന പ്രിയതാസ്തി തസ്യാഃ. 238

വിവേകത്തോടും വൈരാഗ്യത്തോടും കൂടാത്തയാതൊരീശ്വരഭക്തിയുണ്ടോ, അതു ക്ഷണികയായിരിക്കും. അതിനു തീവ്രതയില്ല, സ്ഫുടതയില്ല, ശുദ്ധിയില്ല, മാധുര്യമില്ല, ഹൃദ്യതയില്ല.

യഃ കേവലം ശ്രീപരമേശ്വരസ്യ
പാദാബ്ജഭക്തിം സ്പൃഹയേത ലബ്ധും
മന്യേത സോഽമേധ്യസമാസ്സമസ്താസ്—
സ്വർഗ്ഗാദിഭുക്തീരണിമാദിസിദ്ധീഃ. 239

ശ്രീപരമേശ്വരൻെറ പാദാബ്ജഭക്തി കിട്ടാൻ മാത്രം കൊതിയ്ക്കുന്നവൻ സകല സ്വർഗ്ഗാദി ഭുക്തികളെയും അണിമാദിസിദ്ധികളെയും അമേധ്യതുല്യങ്ങളായി കരുതും.

വിശ്വോത്തരൈശ്വര്യസൌഭഗസ്യ
യോ വിന്ദതേ ദശനഭാഗധേയം,
സ്ത്രീരൂപലാവണ്യവിലോകനേച്ഛാ
സ്വപ്നേഽപി കിം തസ്യ മഹാത്മനസ്സ്യാത് ?

ഈശ്വരൻെറ ലോകോത്തരമായ സൌന്ദര്യത്തെ സാക്ഷാത്കരിയ്ക്കാനുള്ള ഭാഗ്യം ആക്കാണോ കൈവരുന്നതു്, ആ മഹാത്മാവിനു സ്ത്രീയുടെ രൂപലാവണ്യം കാണാനുള്ള അഭിലാഷം സ്വപ്നത്തിൽപ്പോലും അങ്കുരിയ്ക്കുമോ ?

യാവത് പരാൻ സ്വാത്മതയാ ന പശ്യേ—
ദ്യാവന്ന മോക്ഷേഽപ്യരതിം ലഭേത,
താവന്മുകുന്ദാംഘ്രിനുരാഗഭക്തേ—
ഭോക്തും രസം ന പ്രഭവേന്മനുഷ്യഃ. 241

എത്രകാലംവരെ അന്യന്മാരെ അവനവനായിക്കാണില്ലയോ, എത്ര കാലംവരെ മോക്ഷത്തിൽപ്പോലും വൈരാഗ്യം നേടില്ലയോ, അത്രകാലംവരെ മുകുന്ദചര

ണങ്ങളിലെ അനുരാഗഭക്തിയുടെ സ്വാരസ്യമാസ്വദി ക്കാൻ മനുഷ്യനാളാവില്ല.

യേ കാമിനീകാഞ്ചനരാഗമുക്താ,
യേ ദീനലോകേഷു കൃതാനുകമ്പാഃ,
യേ ചാന്യസൌഖ്യേഷ്വനസൂയവസ്തേ
ലക്ഷ്മീപതേഃ പ്രേഷ്ഠതമാ ഭവന്തി. 242

എവക്കാണോ പെണ്ണിലും പൊന്നിലും കൊതിയി ല്ലാത്തതു്, എവക്കാണോ പാവങ്ങളിൽ കനിവുള്ളതു്, എവക്കാണോ മററവൻെറ സുഖത്തിൽ കണ്ണുകടി തോന്നാത്തതു്, അവർ വിഷ്ണുഭഗവാൻെറ ഏററവും ഇഷ്ടന്മാരാകുന്നു.

ശുദ്ധസ്സ്വാന്തഃകരണാസ്ത്രിവർഗ്ഗേ
സ്വർഗ്ഗേഽപവർഗ്ഗേ ച ജുഗുപ്സമാനാഃ,
ലോകോത്തരാ, ലബ്ധഗുരുപ്രസാദാ,
ധന്യാഃ പരം ഭക്തിരസം വിദന്തി. 243

അഴുക്കൊഴിഞ്ഞു കരളം തെളിഞ്ഞവരും, ധർമ്മാർത്ഥ കാമങ്ങളിലും സ്വർഗ്ഗത്തിലും മോക്ഷത്തിലും ചെടിപ്പു തോന്നുന്നവരും, അലോകസാമാന്യന്മാരും, ഗുരു പ്രസാദം നേടിയവരുമായ ഭാഗ്യവാന്മാരാണു് സർവ്വോത്കൃഷ്ടമായ ഭക്തിരസത്തെ അറിഞ്ഞാസ്വദി ക്കുക.

പ്രഭുർമുകുന്ദോ വിധികൃച്ച ഭക്തഃ,
പിതാ മുകുന്ദസ്തനയശ്ച ഭക്തഃ,
പതിർമുകുന്ദോ ദയിതാ ച ഭക്തോ,
രസോ മുകുന്ദോ രസികശ്ച ഭക്തഃ. 244

ഭഗവാൻ പ്രഭുവും ഭക്തൻ ഭൃത്യനും; ഭഗവാൻ പി താവും ഭക്തൻ പുത്രനും; ഭഗവാൻ പതിയും ഭക്തൻ പത്നിയും; ഭഗവാൻ രസവും ഭക്തൻ രസികനും.

നാനാഭുജേഭ്യോഽഖിലദൈവതേഭ്യഃ
പൂർണ്ണോ ദ്വിബാഹുർവ്രജകൃഷ്ണ ഏവ;
പ്രാണിവ്രജേഭ്യോ ബഹുപാദഭൃദ്ഭ്യ-
ശ്ശ്രേയാൻ ഭവേദ്ദ്വ്യങ്ഘ്രിയുതോ മനുഷ്യഃ.

പല കൈകളുള്ള എല്ലാ ഈശ്വരന്മാരെക്കാളും പൂർണ്ണൻ രണ്ടു കൈകളുള്ള ഗോകുലകൃഷ്ണൻതന്നെയാണു്. അനവധി കാലുകളുള്ള പ്രാണിവർഗ്ഗങ്ങളെക്കാരം മേലെ രണ്ടു കാലുകളുള്ള മനുഷ്യനാകുന്നു.

യഃ പ്രേമഭക്ത്യാം രമതേ, മഹേശം
ഗോപാലഭാവേന ദിദൃക്ഷതേ സഃ;
ജ്ഞാനാങ്ഗഭക്തിശ്രിത ഏവ കാങ്ക്ഷേദ്
ദ്രഷ്ടും തമൈശ്വര്യവിഭൂതിയുക്തം. 246

പ്രേമഭക്തിയിൽ രമിക്കുന്നവൻ ഈശ്വരനെ ഗോ പാലരൂപത്തിൽ കാണാനാണു് കൊതിക്കുക. ജ്ഞാന ത്തിൻെറ അംഗമായി ഭക്തിയെ അവലംബിച്ചവനേ തന്തിരുവടിയെ ഐശ്വര്യങ്ങളോടും വിഭൂതികളോടും കൂടി കാണാൻ മോഹിക്കൂ.

വിമുക്തിലക്ഷ്മീം പുരുഷാർത്ഥരാജ്ഞീ-
മുദീരയന്തി ശ്രുതയസ്തഥാപി
വരീയസീം കൃഷ്ണരതിം തതോഽപി
വദന്തി കേചിദ്രസികാഗ്രഗണ്യാഃ. 247

മോക്ഷലക്ഷ്മിയെ പുരുഷാർത്ഥങ്ങളുടെ ചക്രവർത്തി നിയായിട്ടാണു് ശ്രുതികരം ഉദ്ഘോഷിക്കുന്നതു്. എങ്കിലും ശ്രീകൃഷ്ണഭക്തി മുക്തിയെക്കാരം മേലെയാ ണെന്നു ചില രസികശിഖാമണികരം അഭിപ്രായ പ്പെടുന്നുണ്ടു്.

വിധ്വസ്തമോഹാ നിജലാഭപൂർണ്ണാ
അദ്വൈതനിഷ്ഠാ അപി കേഽപി ധന്യാഃ
ഭൂയോഽപി നിർവാണസുഖാതിശായി-
ന്യന്യാദൃശേ ഭക്തിരസേ രമന്തേ. 248

അജ്ഞാനമൊഴിഞ്ഞു്, ആത്മലാഭംകൊണ്ടു് തൃപ്തി പൂണ്ടു് അദ്വൈതനിഷ്ഠന്മാരായിക്കഴിഞ്ഞ ചില ധന്യ ന്മാർ പിന്നെയും മുക്തിസുഖത്തെ വെല്ലുന്ന വിലക്ഷ ണമായ ഭക്തിരസത്തിൽ രമിക്കുന്നു.

ലബ്ധ്വാപി മുക്തിം, പരിമുച്യ മൌനം
ഗായന്തി ലീലാം ശുകനാരദാദ്യാഃ;
ലീഢ്വാപി ഭൃങ്ഗാ മധു,മൂകഭാവ-
മുജ്ഝിത്യ ഝങ്കാരരവം കിരന്തി. 249

ശുകനാരദാദികരം മുക്തി കൈവന്നിട്ടും മൌനം വെടിഞ്ഞു ലീല പാടിക്കൊണ്ടിരിക്കുന്നു. വണ്ടുകരം തേൻ നക്കി നുകർന്നശേഷവും മൂകഭാവമുപേക്ഷിച്ചു ഝങ്കാരശബ്ദം മുഴക്കാറുണ്ടു്.

ഏകാന്തഭക്തേഃ കണികാം നിപീയ
സന്തൃപ്തചിത്താഃ കതിചിന്മഹാന്തഃ
ന സ്വർഗ്ഗസൌഖ്യം, ന സമാധിയോഗം,
ന ബ്രഹ്മഭൂയം സ്പൃഹയന്തി ഭോക്തും. 250

ഏകാന്തഭക്തിയുടെ കണിക സേവിച്ചു സന്തൃപ്ത ന്മാരായിത്തീർന്ന ഏതാനും മഹാന്മാർ സ്വർഗ്ഗത്തെയോ സമാധിയേയോ മോക്ഷത്തേയോ അനുഭവിക്കാനിച്ഛി ക്കുന്നില്ല.

മദ്ഭക്തിമംബാവിഷയാം പ്രമാർഷ്ടും
തോതാപുരീ നൈഷ്ഠ കൃതശ്രമോഽപി;
അന്തേ തു സ പ്രത്യുത മത്പ്രസങ്ഗാ-
ദത്യന്തശുഷ്കോഽപി ബഭൂവ ഭക്തഃ. 251

അംബികയെച്ചൊല്ലിയുള്ള എൻെറ ഭക്തി മാച്ചു കളയാൻ തോതാപുരി കഠുകന്തം മറിഞ്ഞിട്ടും ആളാ യില്ല. നേരെമറിച്ചു് ഒടുവിലാകട്ടെ മഹാശുഷ്കനായി

രുന്നിട്ടും അദ്ദേഹവുംകൂടി എൻെറ സംസൎഗ്ഗത്താൽ ഭക്തനായിത്തീരുകയാണുണ്ടായതു്.

ഗീതം മയാ മൂർച്ഛിതമാദരേണ
ശൃണ്വന്നലബ്ധ്വാപി തദൎത്ഥബോധം,
ഭക്തേരസാധാരണവൈഭവേന
മുക്താഗ്രഗണ്യഃ പ്രരുരോദ നഗ്നഃ. 252

ഞാൻ ശ്രദ്ധാപൂർവ്വം ആലപിച്ചിരുന്ന പാട്ടു കേട്ടിട്ടു്, അതിൻെറ അൎത്ഥമൊന്നും മനസ്സിലാവാഞ്ഞിട്ടുപോലും, ഭക്തിയുടെ അസാധാരണ മഹിമ കാരണം മുക്താഗ്രേസരനായ നഗ്നൻ — തോതാപുരി — പൊട്ടിക്കരയാറുണ്ടു്.

ഭക്തിസ്പൃഹാ സിദ്ധിവിഭൂതിലാഭേ,
സിദ്ധിസ്പൃഹാ മുക്തിസുഖോപലംഭേ,
മുക്തിസ്പൃഹാ ഭക്തിരസാനുഭൂതൌ
നശ്യേത് സ്വയം യത്നമൃതേ നരസ്യ. 253

സിദ്ധി കിട്ടുമ്പോൾ ഭുക്തിസ്പൃഹയും, മുക്തിസുഖമനുഭവിയ്ക്കുമ്പോൾ സിദ്ധിസ്പൃഹയും, ഭക്തിരസമാസ്വദിയ്ക്കുമ്പോൾ മുക്തിസ്പൃഹയും മനുഷ്യന്റെ യത്നം കൂടാതെ താനേ നാമാവശേഷമാകും.

ഖദ്യോതകാന്തിർഭഗണോദയേന,
ഭാനാം പ്രഭാ ചന്ദ്രസമുദ്ഗമേന,
ചന്ദ്രദ്യുതിസ്സൂൎയ്യസമാഗമേന
നാമാവശേഷത്വമുപൈത്യയത്നാത്. 254

നക്ഷത്രങ്ങൾ തെളിഞ്ഞാൽ മിന്നാമിന്നിയുടെ ശോഭയും, ചന്ദ്രൻ പൊന്തിയാൽ നക്ഷത്രങ്ങളുടെ വെളിച്ചവും, സൂര്യനുദിച്ചാൽ ചന്ദ്രൻെറ പ്രകാശവും ശ്രമം കൂടാതെ മങ്ങിക്കളയും.

ഉത്സിച്യ വേലത്യവതാരമൂൎത്തി—
സ്സാകം സ്വഭക്തൈൎനനു കാമിലോകൈഃ;
ഗോത്രാഗതോ മാനസരാജഹംസഃ
ക്രീഡേന്നളിന്യാം, ന തു ശൈവലിന്യാം. 255

അവതാരമൂർത്തി തൻെറ ഭക്തന്മാരോടൊരുമിച്ചാണു് പുളച്ചുംകൊണ്ടു കളിക്കുന്നതു്, അല്ലാതെ കാമിജനങ്ങളോടുകൂടിയല്ല. മന്നിലേയ്ക്കിറങ്ങിവന്ന വിണ്ണിലെ അരയന്നം താമരപ്പൊയ്കയിലല്ലാതെ ചണ്ടിക്കുളത്തിൽ നീന്തിമദിക്കില്ല.

സ്ഥാനത്രയം ദൈവവശാത് സമാധേ—
വ്യുത്ഥായ ഭൂയോഽപി നിവൎത്തതേ യഃ
വാവസ്തുമീശീത സ ഭക്തസങ്ഗേ,
ന ഗ്രാമ്യസങ്ഗം പ്രഭവേത് സ സോഢും.

ഈശ്വരേച്ഛയാൽ സമാധിയിൽനിന്നുണർന്നു വീണ്ടും സ്ഥാനത്രയത്തിലേയ്ക്കു മടങ്ങിവരുന്നവൻ ഭക്തസംഗത്തിൽ വാണരുളാനേ ആളാവു. വിഷയികളുടെ സംസൎഗ്ഗം പൊറുക്കാൻ ശക്തനാവില്ല.

ആലംബ്യ ലീലാമധിരുഹ്യ നിത്യം,
സ്ഥിത്വാ ചിരം തത്ര തതോഽവരുഹ്യ
ഭൂയോഽപി ലീലാമഭിപദ്യ, തസ്യാ—
മന്തേ വസ സ്വീകൃതഭക്തിയോഗഃ. 257

ലീലയെ അവലംബിച്ച്, നിത്യത്തിലേയ്ക്കു കേറി, അവിടെ നീണാൾ വാണു്, അവിടെനിന്നിറങ്ങി, വീണ്ടും ലീലയെ ആശ്രയിച്ചു്, ഒടുവിൽ ഭക്തിയോഗത്തെ കൈക്കൊണ്ടുകൊണ്ടു് അതിൽ (ലീലയിൽ) ത്തന്നെ കുടികൊണ്ടാലും.

ഏകാന്തഭക്തഃ ക്ഷണവിപ്രയോഗം
സോഢും ന ശക്നോതി ജഗജ്ജനന്യാഃ;
മാത്രാ വിയുജ്യ പ്രഭവേത് ക്ഷണാൎദ്ധം
സംസ്ഥാതുമുത്താനശയശ്ശിശുഃ കിം ? 258

ഏകാന്തഭക്തനു ലോകമാതാവുമായി ഞൊടിയിട പിരിഞ്ഞിരിക്കാൻ കഴിയില്ല. കമിഴാറാവാത്ത, മലൎന്നു കിടക്കുന്ന കുഞ്ഞിനു് അമ്മയെക്കൂടാതെ അരനിമിഷം കഴിച്ചുകൂട്ടാൻ സാധിക്കുമോ ?

ശക്തോഽപി ഭക്തോ ഭഗവത്സമീപേ
ശൂന്യോപമസ്സ്യാത്തദസന്നിധാനേ;
ബാലോഽതിധീരസ്സവിധേ ജനന്യാ
ഭീരുൎഹി തസ്യാം തു തിരോഹിതായാം. 259

ഭക്തൻ ഭഗവാൻെറ ചാരത്തു ശക്തനെങ്കിലും, തന്തിരുവടിയുടെ അസാന്നിധ്യത്തിൽ ശൂന്യപ്രായനായിത്തീരും. അമ്മയുടെ അരികത്തു നില്ക്കുമ്പോൾ നല്ല ധൈര്യമുള്ള ഉണ്ണിക്കു് അവളെ കാണാതാവുമ്പോൾ പരിഭ്രമം കലശലാവാറുണ്ടല്ലോ.

കിം പാരയേദീശ്വരപാദപദ്മം
മുഞ്ചൻ ക്ഷണം വൎത്തിതുമേഷ ഭക്തഃ ?
മത്സ്യഃ സ്ഥലേ ജീവനമന്തരേണ
കിം വസ്തുമീഷ്ടേ കതിചിന്നിമേഷാൻ ? 260

ഈ ഭക്തൻ ഈശ്വരൻെറ പാദാരവിന്ദം വിട്ടു ക്ഷണനേരം കഴിച്ചുകൂട്ടാനാളാകുമോ? മത്സ്യത്തിനു വെള്ളം കൂടാതെ കരയ്ക്കു് ഏതാനും നിമിഷങ്ങൾ മേവാനൊക്കുമോ ? (ജീവനം = ജലം)

മാതാ കരേണ സ്വമുഖം സലീല—
മാച്ഛാദയേച്ചേത് സഹസൈവ ഡിംഭഃ
ക്രന്ദത്യധീരോ നിതരാമനീശ—
സ്സോഢും ക്ഷണാൎദ്ധാനവലോകനം തത്. 261

അമ്മ നേരമ്പോക്കായി കൈയ്കൊണ്ടു തൻെറ മുഖമൊന്നു പൊത്തിയാൽ പെട്ടെന്നു പൈതൽ അര

വിനാഴികനേരത്തെ ആ മറവു പൊറുക്കാനാളല്ലാതെ കണക്കിലേറെ പേടിച്ചു പിളുത്തിക്കരയുന്നു.

ഖേദാസഹിഷ്ണുർഭഗവദ്വിയോഗേ
ഭക്തോ യഥാ രോദിതി മുക്തകണ്ഠം,
ശോകാഭിഭൂതോ ഭഗവാംശ്ച തദ്വത്
ക്രന്ദേദ്ഭൃശം ഭക്തവിയോഗകാലേ. 262

ഭഗവാന്റെ വേർപാടിൽ അഴൽ പൊറുക്കാതെ ഭക്തനെങ്ങനെയാണോ വാവിട്ടു കേഴുന്നതു്, ഭക്തന്റെ വിരഹത്തിൽ ദുഃഖം സഹിക്കാതെ ഭഗവാനും അങ്ങനെ പൊട്ടിക്കരഞ്ഞുപോകുന്നു.

ഭക്ത്യാ മുകുന്ദോ ഭജതേ സ്വരൂപം,
ജ്ഞാനേന നീരൂപദശാം ച യാതി;
ശൈത്യേന തോയം കരകത്വമേതി,
താപേന ബാഷ്പത്വമപി പ്രയാതി. 263

ഭഗവാൻ ഭക്തികൊണ്ടു സാകാരനും ജ്ഞാനംകൊണ്ടു നിരാകാരനുമായിച്ചമയുന്നു. വെള്ളം തണുപ്പുകൊണ്ടു് ആലിപ്പഴമായും ചൂടുകൊണ്ടു് ആവിയായും തീരുന്നു.

ദൃഗ്ഗോചരസ്സർവ്വജനാഭിഗമ്യ –
സ്സൗമ്യാകൃതിസ്സ്യാദവതീർണ്ണ ഈശഃ;
ദിക്ചക്രവാളം ഗതവാൻ ദിനേശ –
സ്ശാന്തസ്സുദൃശ്യസ്സുഖദോഽപി ച സ്യാത്. 264

അവതരിച്ച ഈശ്വരൻ കണ്ണിനു കാണാവുന്നവനും, സകലർക്കും അടുത്തു ചെല്ലാവുന്നവനും, സൗമ്യസ്വരൂപനുമായിരിക്കും. ചക്രവാളത്തിലെത്തിയ സൂര്യൻ ശാന്തനും സുഖമായി നോക്കാവുന്നവനും ഇമ്പമേകുന്നവനുമായിരിക്കും.

ശ്രേയോഽധിഗച്ഛത്യവതാരമൂർത്തേർ –
നോ നിർഗ്ഗുണാദ്ബ്രഹ്മണ ഏഷ ഭക്തഃ;
ആപീനതോ വിന്ദതി ശൃങ്ഗിണീനാം
ദുഗ്ധം, ന ശൃങ്ഗാന്ന ഖുരാച്ച ദോഗ്ധാ. 265

അവതാരമൂർത്തിയിൽനിന്നാണു്, അല്ലാതെ നിർഗ്ഗുണബ്രഹ്മത്തിൽനിന്നല്ല, ഈ ഭക്തനു ശ്രേയസ്സു സിദ്ധിക്കുന്നതു്. പശുക്കളുടെ അകിട്ടിൽനിന്നാണു്, അല്ലാതെ കൊമ്പിൽനിന്നുമല്ല കുളമ്പിൽനിന്നുമല്ല, കറവുകാരനു പാൽ കിട്ടുന്നതു്.

---

# ഹിന്ദുക്കളും ബഹുദൈവാരാധനയും

## സ്വാമി ജ്ഞാനാനന്ദസരസ്വതി

അനാദിയും തത്ത്വപ്രധാനവുമാണു് ഹിന്ദുക്കളുടെ ആദ്ധ്യാത്മികസംസ്കാരം. വൈദികസാഹിത്യത്തിലെ എല്ലാ ഗ്രന്ഥങ്ങളും പൊതുവെ പ്രസ്തുത സംസ്കാരത്തിന്റെ പ്രമാണങ്ങളാണെങ്കിലും വേദോപനിഷത്തുകളാണു് പരമപ്രമാണങ്ങൾ. ഏകവും അദ്വിതീയവുമായ നിർഗ്ഗുണബ്രഹ്മമാണു് ദൃഷ്ടമായ ഈ ജഗത്തിന്റെ മൂലകാരണമെന്നാണു് അവയുടെ പരമമായ സിദ്ധാന്തവും. അഭേദമായ ബ്രഹ്മപ്രാപ്തിയാണു് ജീവന്റെ ലക്ഷ്യം. അനാദിയായ സംസാരത്തിൽ പലപ്പൊഴും പല കാലദേശങ്ങളിൽ പല സ്വരൂപങ്ങളിൽ ജനിച്ചു് മരിച്ചുകഴിഞ്ഞുകൂടിക്കൊണ്ടിരിക്കുന്ന ജീവനു് പുണ്യവിശേഷത്താൽ എപ്പൊഴെങ്കിലും കിട്ടുന്ന മനുഷ്യജീവിതംകൊണ്ടു മാത്രമേ പ്രസ്തുത ലക്ഷ്യത്തെ സാധിക്കാനും കഴിയൂ. അപ്പോൾ മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം ബ്രഹ്മപ്രാപ്തി അല്ലെങ്കിൽ കൈവല്യാനുഭൂതിയാണെന്നർത്ഥം.

വിശ്വപ്രതിഫലനത്തിനുള്ള ഉപാദാനമായ പ്രകൃതിയോടുകൂടിച്ചേർന്ന നിർഗ്ഗുണബ്രഹ്മചൈതന്യത്തെത്തന്നെയാണു് ഈശ്വരനെന്നും, ഭഗവാനെന്നും വാസുദേവനെന്നും മററും പറയുന്നതു്. പ്രകൃതിസംബന്ധംകൊണ്ടു ഗുണാക്തമായിത്തീരുന്ന ബ്രഹ്മതത്ത്വമെങ്കിലും അപ്പോഴും നാമരൂപങ്ങളിൽനിന്നും ബുദ്ധ്യാദികരണങ്ങളുടെ വൃത്തികളിൽനിന്നും അതീതനാണു്. അതിനാൽ വൃത്തിസ്വരൂപമായ അറിവുമാത്രമുള്ള സാധാരണ മനുഷ്യനു് പ്രസ്തുത വാസുദേവസ്വരൂപിയായ ഈശ്വരൻകൂടിയും അജ്ഞേയനും അഗോചരനുമാണു്. അതേ ശ്രീനാരായണൻ അല്ലെങ്കിൽ വാസുദേവൻതന്നെ സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന പ്രപഞ്ചലീലയുടെ അധീശഭാവത്തിൽ ത്രിഗുണങ്ങളിൽ ഓരോന്നിൽക്കൂടിയും പ്രത്യേകം പ്രതിഫലിച്ചു. പ്രസ്തുത സ്വരൂപങ്ങളെയാണു് ബ്രഹ്മാവു്, വിഷ്ണു,

രുദ്രൻ എന്നിങ്ങനെ മൂന്നായി അറിഞ്ഞുവരുന്നതു്. ബ്രഹ്മദേവൻ രജോഗുണപ്രധാനനും സൃഷ്ടിയുടെ അധീശനുമാണു്. അതുപോലെ വിഷ്ണുഭഗവാൻ സത്ത്വഗുണസമ്പന്നനും സ്ഥിതികർത്താവുമാണു്. രുദ്രനാകട്ടെ തമോരൂപിയും സംഹാരകർത്താവുമാണു്.

നിർഗ്ഗുണവും, കേവലം സത്താമാത്രവുമായ ബ്രഹ്മതത്ത്വം ഗുണോപാധികളിൽക്കൂടെ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാകുന്ന ത്രിമൂർത്തി സങ്കല്പത്തിലെത്തിയപ്പോഠം സാധാരണജനങ്ങഠംക്കുകൂടി ലക്ഷണങ്ങളെക്കൊണ്ടു കുറെയൊക്കെ അറിയാനും ഉപാസിക്കാനും കഴിയുമെന്ന നിലയായി. അവക്കു് സുന്ദരമായ രൂപകല്പനംകൂടി ചെയ്തുകഴിഞ്ഞപ്പോഠം ഇന്ദ്രിയവൃത്തികഠംക്കു് പ്രത്യക്ഷമല്ലെങ്കിലും മനോബുദ്ധികളുടെ വൃത്തിജ്ഞാനംകൊണ്ടു സുഗമമായി അറിയാനും ഉപാസിക്കാനും വിഷമമില്ലെന്നായി. എങ്കിലും ഇന്ദ്രിയപ്രത്യക്ഷമില്ലെന്ന കുറവു് പിന്നെയും ബാക്കിയാണു്. ഇന്ദ്രിയപ്രത്യക്ഷത്തെ മാത്രം സത്യമായിക്കരുതുന്ന സ്ഥൂലബുദ്ധികളാണു് ജനങ്ങളിൽ ഭൂരിഭാഗവും. ഏതു കാലത്തും ഏതു ദേശത്തും താരതമ്യേന ആ സ്ഥിതിക്കു് പറയത്തക്ക മാററമില്ലെന്നു പറഞ്ഞാൽ തെററില്ല. ആ സ്ഥിതിക്കു് ജനസാമാന്യത്തിന്നുമുഴുവൻ ജന്മസാഫല്യപ്രാപ്തിക്കുള്ള പ്രയത്നം സഫലമായിത്തീരണമെങ്കിൽ പരമതത്ത്വത്തെ അത്യന്തസ്ഥൂലമാക്കി ഇന്ദ്രിയപ്രത്യക്ഷംവരെ ഇറക്കിക്കൊണ്ടുവരണമെന്നു ബോദ്ധ്യപ്പെട്ട ആചാര്യവര്യന്മാർ പിന്നീടു ശൈവശാക്തവൈഷ്ണവങ്ങളായ അവതാരസ്വരൂപങ്ങളെയും ആവിഷ്കരിച്ചു് പ്രകാശിപ്പിച്ചു. അങ്ങനെ സത്താമാത്രവും സച്ചിദാനന്ദകരവുമായ നിർഗ്ഗുണബ്രഹ്മതത്ത്വംമുതൽ അവതാരചരിത്രംവരെയാണു് വൈദികസാഹിത്യത്തിൻെറ വ്യാപ്തിയെന്നു് സൂക്ഷ്മവീക്ഷണത്തിൽ അറിയാൻ കഴിയും.

എല്ലാവരുടെയും സംസ്കാരം ഒരുപോലെയല്ല; മിക്കവാറും ഓരോരുത്തരുടെയും വിഭിന്നങ്ങളാണു്. ജന്മാന്തരവാസനകളാണു് മനുഷ്യൻെറ സംസ്കാരത്തിനും ചിന്തകഠംക്കും, വിശ്വാസങ്ങഠംക്കും ആഗ്രഹങ്ങഠംക്കുമെല്ലാം രൂപം കൊടുക്കുന്നതു്. അവയെല്ലാം വിഭിന്നങ്ങളായിത്തീരുന്നതു് സ്വാഭാവികമാണു്. അതിനാൽ എല്ലാവരെയും ആകർഷിക്കുന്നതോ, എല്ലാവരും ഒരുപോലെ ഇഷ്ടപ്പെടുന്നതോ ആയ ഒന്നും ലോകത്തിലുണ്ടാവാൻ വയ്യ. ഈ നിയമം അദ്ധ്യാത്മമണ്ഡലത്തിലും കാണപ്പെട്ടുവരുന്നുണ്ടു്. നാമരൂപങ്ങഠംക്കും ഗുണധർമ്മങ്ങഠംക്കും അതീതമായ നിർഗ്ഗുണചൈതന്യമാണു് എല്ലാവക്കും അറിയേണ്ടതും, ഉപാസിക്കേണ്ടതും പ്രാപിക്കേണ്ടതുമായിട്ടിരിക്കുന്നതു്. എന്നിരുന്നാലും ആ പരമതത്ത്വം വാക്കിനും മനസ്സിനും പിടികിട്ടാത്തതാകയാൽ അതിനെ സാധാരണജനങ്ങഠംക്കറിയാനോ ഉപാസിക്കാനോ വിശ്വസിക്കാൻപോലുമോ സാദ്ധ്യമല്ല. അതുകൊണ്ടാണു് ഗുണഭാവങ്ങളിൽക്കൂടെ പല നിലകളും സ്വരൂപങ്ങളുമായി രാമകൃഷ്ണാദി മനുഷ്യാവതാരങ്ങഠംവരെ ഇറക്കിക്കൊണ്ടുവന്നു പ്രകാശിപ്പിച്ചതു്. നിർഗ്ഗുണബ്രഹ്മത്തെ ഉപാസനാസൌകര്യത്തിനുവേണ്ടി സഗുണവും സരൂപവുമായി കല്പിക്കേണ്ടിവന്നുവെന്നാലും ഒരു സ്വരൂപം മതിയായിരുന്നില്ലെ എന്നു സംശയം തോന്നാം. പക്ഷെ ജനങ്ങളുടെ സംസ്കാരത്തിൻെറ വൈവിദ്ധ്യംകൊണ്ടു് ഒരു സ്വരൂപത്തിൽ എല്ലാവക്കും ഒരുപോലെ താൽപര്യമോ വിശ്വാസമോ ഉണ്ടാവാൻ വയ്യെന്ന നിഗമനത്തിലാണു് അനേകസ്വരൂപങ്ങഠം കല്പിക്കാനിടയായതു്. ആ നിഗമനം ശരിയായിരുന്നു എന്നതിൻെറ തെളിവാണു് ഇന്നും ഹിന്ദുഭക്തന്മാരിൽ ദുർല്ലഭമായെങ്കിലും കണ്ടുവരുന്ന ശൈവശാക്തവൈഷ്ണവമതഭേദങ്ങളും ഇഷ്ടദേവതാവ്യത്യാസങ്ങളുമെന്നു കരുതാം.

ജനങ്ങളുടെ അഭിരുചിക്കനുസരിച്ചു് ഉപാസനം ചെയ്യാൻ അനേകദേവതകളെ വിശ്വാസദാർഢ്യത്തിന്നുവേണ്ടി അവരുടെ ലീലകളടങ്ങിയ പ്രത്യേകപുരാണങ്ങളെയും കല്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്തിട്ടുണ്ടു് വൈദികസാഹിത്യമെന്നിരുന്നാലും അവയെല്ലാം ഔപാധികം മാത്രമാണു്. ഉപഹിതചൈതന്യം എല്ലാ ഉപാസ്യരൂപങ്ങളിലും ഒന്നാണെന്നും, അതു് അദ്വൈതവും പരമനിർഗ്ഗുണവുമായ ബ്രഹ്മതത്ത്വം മാത്രമാണെന്നും വളരെ വ്യക്തമായി വെളിവാക്കീട്ടുമുണ്ടു്. ഓരോ ദേവനെയോ ദേവിയെയോ വർണ്ണിക്കുമ്പോഴും സർവ്വശക്തനും സർവ്വജ്ഞനുമായ ജഗന്നി

യന്താവു് അല്ലെങ്കിൽ ജഗത്സൃഷ്ട്യാദികാര്യങ്ങൾക്കു് മൂലകാരണമായ നിർഗ്ഗുണബ്രഹ്മതത്വം ഈ ദേവൻ അല്ലെങ്കിൽ ഈ ദേവി മാത്രമാണെന്നും, മററു ദേവീദേവന്മാരെല്ലാം ഈ ദേവനെ അല്ലെങ്കിൽ ദേവിയെ സേവിച്ചു കഴിയുന്നവരാണെന്നും പറഞ്ഞിട്ടുമുണ്ടു്. അങ്ങനെ പറഞ്ഞതു് ഏതു് സ്വരൂപത്തെ ഉപാസിക്കുന്നവർക്കും കാലംകൊണ്ടു പൂർണ്ണത വന്നു ചേരണമെന്ന അഭിപ്രായത്താലാണല്ലൊ. കൂടാതെ ഉപാസ്യദേവതകളിൽ ഉച്ചനീചഭാവങ്ങളെ കല്പിച്ചിട്ടില്ലെന്നുമാത്രമല്ല, ഉപാസകന്മാർക്കു് ഏതു ദേവനിലും ഉച്ചനീചഭാവങ്ങളുണ്ടാവരുതെന്നു വിലക്കുകയും, ഓരോ ഉപാസകനും തൻെറ ഉപാസനാമൂർത്തിതന്നെയാണു് മറെറല്ലാദേവതാസ്വരൂപത്തിലും വിളങ്ങുന്നതെന്നു വിശ്വസിക്കണമെന്നും പറഞ്ഞിട്ടുണ്ടു്. ഹിന്ദുക്കളുടെ ബഹുദേവതോപാസനയുടെ അടിസ്ഥാനസ്വഭാവം ഇതാണു്.

മേൽക്കാണിച്ചപ്രകാരമുള്ള വൈദികനിർദ്ദേശങ്ങളും സമ്പ്രദായങ്ങളും പല കാലദേശങ്ങളിൽക്കൂടിയും പല ജനസമുദായങ്ങളിൽക്കൂടെയും നീങ്ങിയപ്പോൾ അനേകമനേകം ഉപാസനാസമ്പ്രദായങ്ങളും, അവയെ പ്രതിനിധാനം ചെയ്യുന്ന അസംഖ്യം ക്ഷേത്രസങ്കേതങ്ങളും, പലപ്രകാരത്തിലുള്ള ആരാധനാസമ്പ്രദായങ്ങളും മററും മററുമുണ്ടായി. അവയെല്ലാം കൂടിച്ചേർന്നതാണു് ഇന്നത്തെ ഹിന്ദുക്കളുടെ സ്ഥൂലമായ ആദ്ധ്യാത്മികതയുടെ സ്വരൂപം. ആന്തരമായ തത്വനിർണ്ണയത്തെ അറിയാതെ ബാഹ്യദൃഷ്ടിയിൽക്കൂടെ മാത്രം നോക്കുന്നൊരാൾക്കു് ഇന്നു് ഹിന്ദുക്കൾ അനേകദൈവാരാധകരും അനേകദൈവവിശ്വാസികളുമാണെന്നു തോന്നാം. മററു മതങ്ങളൊക്കെ ഒരീശ്വരനെ വിശ്വസിക്കുമ്പോൾ ഹിന്ദുക്കൾ മാത്രം അനേകം ഈശ്വരന്മാരെ വിശ്വസിക്കുന്നുവെന്നും തോന്നാം. പക്ഷെ അതു് ശരിയല്ല. അദ്വിതീയവും സത്താമാത്രവുമായ ഒരേ ഒരു ചൈതന്യത്തെ സൌകര്യപൂർവ്വം അനേകോപാധികളിൽക്കൂടെ ഉപാസിക്കുകയും ആരാധിക്കുകയും മാത്രമാണു് ചെയ്യുന്നതു്; വിദ്യുച്ഛക്തിയാകുന്ന ഒരു തത്വത്തെത്തന്നെ ബൾബു് തുടങ്ങിയ അനേകോപാധികളിൽ പലവിധത്തിൽ സ്വീകരിക്കുന്നതുപോലെ. ഈശ്വരനാകുന്ന പരചൈതന്യം ജഗത്തിലെ സകല വസ്തുക്കളുടെയും അകത്തും പുറത്തും ഒരുപോലെ നിറഞ്ഞിരിക്കുന്നതിനാൽ ഏതൊരുവസ്തുവിൽക്കൂടെയും ഈശ്വരനെ കാണുകയും ഉപാസിക്കുകയും ചെയ്യാമെന്നും, സർവ്വസങ്കല്പങ്ങളുടെയും മൂലകാരണമാണു് ഈശ്വരനെന്നതിനാൽ ഇഷ്ടമുള്ള ഏതു രൂപത്തിലും ഈശ്വരനെ സങ്കല്പിക്കാമെന്നുമാണു് ഹിന്ദുക്കളുടെ വിശ്വാസം. ഈ അഭിപ്രായത്തെ സ്ഥിരീകരിച്ച അനേകം പ്രമാണങ്ങൾ ഭഗവദ്ഗീതയിലും, ഉപനിഷത്തുകളിലും, പുരാണങ്ങളിലും ഉണ്ടുതാനും. അതിനാൽ ഹൈന്ദവതത്വസംഹിതകളുടെ ആശയങ്ങളെ ശരിയായി ധരിക്കാത്തവർ തെററിദ്ധരിക്കുന്നതുപോലെയോ, ബാഹ്യദൃഷ്ടിയിൽ തോന്നാവുന്നതുപോലെയോ ഹിന്ദുക്കൾ ബഹുദൈവവിശ്വാസികളൊ, ബഹുദൈവാരാധകരൊ അല്ല.

ഹൈന്ദവതത്വസംഹിതയുടെ സിദ്ധാന്തപ്രകാരം അജ്ഞാനത്തിൻെറ രണ്ടു രൂപങ്ങളാണു് വിക്ഷേപവും ആവരണവും. ജാഗ്രത്തും സ്വപ്നവുമാകുന്ന രണ്ടവസ്ഥകൾ വിക്ഷേപത്തിൻെറയും സുഷുപ്തി ആവരണത്തിൻെറയും രൂപങ്ങളുമാണു്. ജീവൻ പ്രസ്തുത രണ്ടു് പ്രതിബന്ധങ്ങളേയും അതിവർത്തിക്കുമ്പോൾമാത്രമേ അന്തര്യാമിയായ ഈശ്വരനെ കണ്ടുമുട്ടാൻ പോവുന്നുള്ളു. അതിനാൽ ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥാത്രയത്തെ എങ്ങനെയെങ്കിലും തരണംചെയ്യാനുള്ള സാഹചര്യമുണ്ടാക്കണം. വിഷയസ്പർശമില്ലാത്ത ഭാവത്തിൻെറ ഉദ്ദീപനത്തിൽക്കൂടെമാത്രമേ അതു് സുഗമമായി സാധിക്കാൻ കഴിയൂ. നിർവ്വിഷയവും ദിവ്യവുമായ ആ ഭാവത്തെയാണു് ഭക്തിയെന്നു പറയുന്നതു്. അതിനെ എങ്ങനെയെങ്കിലും എല്ലാവരിലും ഉദ്ദീപിപ്പിക്കാൻ പററുന്ന സാഹചര്യങ്ങളുണ്ടാവണം. ഇതായിരുന്നു ആചാര്യന്മാരുടെ ആശയം. അപ്പോൾ ഉപാസ്യദേവതക്കൊ, ഉപാസനമാകുന്ന പ്രവൃത്തിക്കോ, മന്ത്രത്തിന്നോ അല്ല പ്രാധാന്യം. ഈശ്വരീയമായ ദിവ്യഭാവത്തിന്നും അതിൻെറ ഉദ്ദീപനത്തിന്നുമാണു്. അതു് ഏതു സ്വരൂപത്തിൽക്കൂടെയൊ സങ്കല്പത്തിൽക്കൂടെയൊ പ്രവൃത്തിയിൽക്കൂടെയോ ഉണ്ടായാലും വിരോധമില്ല. ഭാവാവേശത്തിൽക്കൂടെ ജീവനു് അജ്ഞാതസ്വരൂപമായ അവസ്ഥാ

ത്രയത്തിന്റെ പിടിയിൽനിന്നു് വിട്ടുമാറാൻ സാധിക്കലാണു് കാര്യം. അതു് എല്ലാവക്കും ഒരുപോലെ സാധിക്കാനുള്ള സൌകര്യമുണ്ടാവണം. ഈ ഉദ്ദേശത്തെ ഉള്ളിൽ വെച്ചുകൊണ്ടു കൂടിയുമാണു് അനേക ദേവതാസങ്കല്പങ്ങളേയും അനേകോപാസനാസമ്പ്രദായങ്ങളെയും മററും ആചാര്യന്മാർ നിർദ്ദേശിച്ചതെന്നു കരുതണം. ഈ പരമാത്ഥത്തെ ബോധിപ്പിക്കുന്ന പ്രമാണങ്ങളും വൈദികതത്ത്വസംഹിതകളിൽ ധാരാളമുണ്ടു്.

അല്ലാതെ അന്ധതകൊണ്ടു ബഹുദൈവവിശ്വാസികളായിത്തീന്നതാണു് ഹിന്ദുക്കളെന്നു യാതൊരു പ്രകാരത്തിലും പറയാൻ വയ്യ. അദ്ധ്യാത്മദശനങ്ങളിൽ അദ്വൈതവേദാന്തത്തെ കവച്ചുവെച്ച ഒരു തത്ത്വശാസ്ത്രം ഇന്നുവരെ ഭൂമുഖത്തുണ്ടായിട്ടില്ലെന്നും, ഇനിയുണ്ടാവാൻ വയ്യെന്നുമുള്ള കാര്യം സവ്വവാദിതമാണു്. ആ തത്ത്വപ്രകാശത്തിന്റെ കീഴിൽ അന്ധതയ്ക്കോ, ബഹുദേവതാത്വത്തിന്നോ എങ്ങനെ സ്ഥാനമുണ്ടാവും? ചുരുക്കത്തിൽ നാനാത്വത്തിൽ ഏകത്വത്തെയും ഉപാധികളുടെ മിത്ഥ്യാത്വത്തെയും ഉപഹിത ചൈതന്യത്തിന്റെ സത്യവും അദ്വൈതവുമായ ഭാവത്തെയും ബോധിപ്പിക്കുകയാണു് ഹിന്ദുക്കളുടെ ബഹുദേവതാരാധനം ചെയ്യുന്നതെന്നു പറഞ്ഞാൽ തെററില്ല. എങ്കിലും കല്പിതങ്ങളായ ദേവതോപാധികളെയും, അവതാരസ്വരൂപങ്ങളേയും, വിഗ്രഹങ്ങളേയും മററും ഈശ്വരബുദ്ധിയോടെ ആരാധിക്കുകയും ഉപാസിക്കുകയും ചെയ്യുന്നതിനുപുറമെ തത്തത്കമ്മോപകരണങ്ങളെ ആരാധിക്കുന്നതിൽ എന്താണു് പ്രസക്തി എന്നു തോന്നാം. ഉദാഹരണത്തിന്നു്: പഠിക്കുന്നവൻ പുസ്തകങ്ങളെയും, ഭാഗവതർ സംഗീതോപകരണങ്ങളെയും, ആഹാരം കഴിക്കുന്നവൻ അന്നത്തെയും, ചിത്രകാരൻ തൂലികയെയും, വിറകുവെട്ടുന്നവൻ മഴുവിനെയും, ആശാരി ഉളികളെയും എന്നുവേണ്ട ഉരലിനെയും, ഉലക്കയെയും, അമ്മിയെയും, അടുപ്പിലെ തീയിനെയും, പാത്രത്തിലെ വെള്ളത്തിനെയും മററും മററും ആരാധിക്കുന്നതിനെന്താണു് പ്രസക്തിയെന്നു തോന്നാം. അതും അറിഞ്ഞിരിക്കേണ്ട വിഷയമാണു്.

എല്ലാ പദാത്ഥങ്ങളും അധിഭൂതം, അദ്ധ്യാത്മം, അധിദൈവം എന്നിങ്ങനെ ഘടകങ്ങളോടുകൂടിച്ചേന്നതാണെന്നാണു് ഹൈന്ദവതത്ത്വശാസ്ത്രങ്ങളുടെ സിദ്ധാന്തം. പുറമെ കാണുന്ന പിണ്ഡാകാരമായ രൂപം അധിഭൂതവും, അതിലെ അഭിമാനാത്മകചൈതന്യം അദ്ധ്യാത്മവും, അവയെ രണ്ടിനെയും പ്രകാശിപ്പിക്കുകയും നിലനിത്തുകയും പ്രവത്തിപ്പിക്കുകയും ചെയ്യുന്ന ചൈതന്യം അധിദൈവവുമാണു്. ഇവ മൂന്നും കൂടിച്ചേരുമ്പോഴേ ഒരു പദാത്ഥം പൂണ്ണമാവുന്നുള്ളു. ഉദാഹരണത്തിനു മനുഷ്യൻ – ശരീരം മനസ്സ് പ്രാണൻ മുതലായവ കൂടിച്ചേന്ന പിണ്ഡം, അതിനെ ഞാനെന്നഭിമാനിക്കുന്ന ജീവൻ, ഇവ രണ്ടിനെയും നിലനിത്തുന്ന ആത്മചൈതന്യം – എന്നിങ്ങനെ മൂന്നു ഘടകങ്ങളും കൂടിച്ചേന്നതാണു് മനുഷ്യശരീരം. ഇവയിൽ ആദ്യത്തെ ഘടകം അധിഭൂതവും, രണ്ടാമത്തേതു് അദ്ധ്യാത്മവും, മൂന്നാമത്തേതു് അധിദൈവവുമാണു്. പഞ്ചഭൂതതന്മാത്രകരം കൂടിച്ചേന്ന പിണ്ഡത്തെയാണു് അധിഭൂതമെന്നു പറയുന്നതു്. അതു കേവലം ജഡവും കല്പനാമാത്രവുമാണു്. അഭിമാനാത്മകമായ ജൈവതത്ത്വം ജഡമല്ല സചേതനമാണു്. എങ്കിലും സത്യമല്ല, കല്പിതമാണു്. ചേതനാത്മകമായ ആത്മതത്ത്വമാകട്ടെ അദ്വൈതബ്രഹ്മതത്ത്വത്തിന്റെ അല്ലെങ്കിൽ ഈശ്വരന്റെ അംശവുമാണു്. ഇങ്ങനെ മൂന്നംശങ്ങളും കൂടിച്ചേരാത്ത പദാത്ഥം ഒന്നുംതന്നെ ലോകത്തിലില്ല. ഒരു വടത്തിൽ അതിന്റെ തൊലി അധിഭൂതവും, കാമ്പു് അദ്ധ്യാത്മവും, രസം അധിദൈവമാകുന്ന അംശവുമാണു്. ഇങ്ങനെ എല്ലാ പദാത്ഥങ്ങളിലും അതതിലെ ഘടകാംശങ്ങളെ വേർതിരിച്ചറിയാനും കഴിയും. സകല വസ്തുക്കളും ഈ വീക്ഷണത്തിൽക്കൂടെ നോക്കുമ്പോരം ഈശ്വരചൈതന്യത്താൽ നിറയപ്പെട്ടതാണെന്നറിയാനും കഴിയും. 'അസ്തി–ഭാതി പ്രിയം' എന്ന വസ്തുലക്ഷണം നാശരഹിതവും ഈശ്വരീയവുമാണു്. 'സത്തു് –ചിത്തു്– ആനന്ദ'മെന്ന ഈശ്വരലക്ഷണത്തിന്റെ വ്യഷ്ടിസ്വരൂപമാണു് അസ്തിഭാതിപ്രിയങ്ങരം. അപ്പോരം എല്ലാ ഉപകരണപദാർത്ഥങ്ങളും ഉണ്ടായതും നിലനില്ക്കുന്നതും ഈശ്വരചൈതന്യത്തിലാണെന്നും, അവ ഉപയോഗയോഗ്യമായിത്തീരുന്നതു് ഈശ്വരസാന്നിദ്ധ്യംകൊണ്ടാണെന്നും, ഉപയോഗം വേണ്ടപോലെയായിത്തീരുന്നതു് ഈശ്വരാനുഗ്രഹംകൊണ്ടും, വിപരീതമോ

അനിഷ്ടമോ ആയിത്തീരുന്നതു് ഈശ്വരപ്രാതികൂല്യംകൊണ്ടുമാണെന്നും കരുതുന്നതിൽ യുക്തിഭംഗമില്ല. ആ സ്ഥിതിക്കു് ഓരോ ഉപകരണത്തെയും, അതതിന്റെ ഉപയോക്താക്കും ഈശ്വരബുദ്ധ്യാ ആരാധിക്കുന്നതിലെന്താണസാംഗത്യം ?

ഇത്രയൊക്കെ കാര്യങ്ങൾ അടിസ്ഥാനപരമായിത്തന്നെ അറിഞ്ഞാണൊ ഓരോരുത്തരും ഉപകരണങ്ങളെയും വിഗ്രഹങ്ങളെയും ആരാധിക്കുകയും ഉപാസിക്കുകയുമൊക്കെ ചെയ്യുന്നതെന്നാണെങ്കിൽ അല്ലെന്നുതന്നെ പറയണം. അറിയാത്തതുകൊണ്ടു പ്രയോജനമില്ലെന്നും വരുന്നില്ല. അറിഞ്ഞായാലും അല്ലെങ്കിലും തീയ്യിൽ ചവിട്ടിയാൽ കാൽ പൊള്ളുമെന്നതു സ്പഷ്ടമാണല്ലൊ. വസ്തുസ്വഭാവമാണതിന്നു കാരണം. അതുപോലെ വസ്തുസ്വഭാവമെന്നതു് ഈശ്വരനും ബാധകമാണു്. അതിനാൽ അറിയണമെന്നില്ല; വിശ്വാസവും ഭാവശുദ്ധിയുമുണ്ടായാൽ മതി. പരമ്പരാചരണംകൊണ്ടു് അതു വന്നുചേരുകയും ചെയ്യും. അങ്ങനെ വന്നുചേർന്നവയാണു് ഇന്നു ഹിന്ദുക്കളിൽ കണ്ടുവരുന്ന ബഹ്വാരാധനാസമ്പ്രദായങ്ങൾ. അതു് തെററല്ല; ശരിയാണു്. അതുകൊണ്ടു് അനേകദൈവവിശ്വാസികളാണു് ഹിന്ദുക്കളെന്നു വരുന്നില്ല; ഏകദൈവവിശ്വാസികളാണുതാനും. 'ഏകം സത് വിപ്രാ ബഹുധാ വദന്തി .'

---

# ന സ്ത്രീ സ്വാതന്ത്ര്യമർഹതി

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാടു്

ശരശയ്യയിൽ കിടന്നുകൊണ്ടു് യുധിഷ്ഠിരന്നു് ധർമ്മോപദേശം ചെയ്യുന്നതിന്നിടയിൽ ഭീഷ്മർ: "പഴമയറിയുന്നവർ പറയാറുണ്ടു്, സ്ത്രീകളെ എപ്പോഴും പൂജിക്കുകയും ആദരിക്കുകയും വേണം എന്നു്. എവിടെ സ്ത്രീകൾ പൂജിക്കപ്പെടുന്നുവോ, അവിടെ ദേവകൾ രമിക്കും. സ്ത്രീകളെ പൂജിക്കാത്തേടത്തുവെച്ചു ചെയ്യുന്ന കർമ്മങ്ങളെല്ലാം നിഷ്ഫലമാവും. കുലസ്ത്രീകൾ ദുഃഖിക്കാനിടവന്നാൽ കുലം മുടിഞ്ഞുപോവും. ലോകത്തിന്റെ നിലനിൽപുതന്നെ സ്ത്രീകളെ ആശ്രയിച്ചാണു്. നോക്കൂ, അവരാണല്ലൊ സന്താനങ്ങളെ ഉൽപ്പാദിപ്പിക്കുന്നതും വളർത്തിക്കൊണ്ടുവരുന്നതും എല്ലാം. സ്ത്രീയെ കുട്ടിക്കാലത്തു് അച്ഛൻ രക്ഷിക്കും, യൌവനത്തിൽ ഭർത്താവു രക്ഷിക്കും; സ്ത്രീ സ്വാതന്ത്ര്യം അർഹിക്കുന്നില്ല. (മഹാഭാരതം, അനുശാസനപർവ്വം, അധ്യായം 46.)

അതേ, സ്ത്രീ സ്വാതന്ത്ര്യം അർഹിക്കുന്നില്ല; ബാല്യത്തിലും യൌവനത്തിലും വാർദ്ധക്യത്തിലും ഒന്നും അവൾക്കു് സ്വാതന്ത്ര്യം അനുവദിക്കരുതു്. അരുതെങ്കിൽ വേണ്ട, അതു് അന്നുള്ളവരുടെ മനഃസ്ഥിതി എന്നു് സമാധാനിക്കാമല്ലൊ. എന്നാൽ, സ്ത്രീകളെ പൂജിക്കണം, അവരെ പൂജിച്ചാലേ ദേവകൾ പ്രസാദിക്കൂ എന്നൊക്കെപ്പറഞ്ഞിട്ടു് ഉടൻതന്നെ സ്ത്രീ സ്വാതന്ത്ര്യം അർഹിക്കുന്നില്ല എന്നും പറഞ്ഞാലോ ? എന്താണതിന്നർത്ഥം ? ഒരാളെ മുക്തകണ്ഠം പ്രശംസിച്ചിട്ടു് അപ്പോൾത്തന്നെ അയാൾക്കു് സ്വാതന്ത്ര്യം നല്ലരുതു് എന്നും പറഞ്ഞാലോ? എന്താണവിടെ മനസ്സിലാക്കേണ്ടതു് ? അപ്പോൾ, ഈ പഴമക്കാരുടെ ഉള്ളെന്തു് എന്നന്വേഷിച്ചു നോക്കേണ്ടതാണു്.

അവനവന്റെ പ്രവൃത്തികളുടെ നിയാമകത്വം അവനവന്നുതന്നെയായിരിക്കുക എന്നതാണു് സ്വാതന്ത്ര്യം എന്നുവെച്ചാൽ. ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും എത്രയോ പ്രവൃത്തികൾ നാം പതിവായി ചെയ്യാറുണ്ടു്. എന്നാൽ, അവയുടെയെല്ലാം നിയാമകത്വം നമുക്കുതന്നെയാണോ ? നമ്മുടെ ഇഷ്ടമനുസരിച്ചുതന്നെയാണോ നാം ആ പ്രവർത്തിക്കുന്നതെല്ലാം ? അല്ലെന്നു തീർച്ച. പലപ്പോഴും നമുക്കു് ചെയ്യരുതു് എന്നു തോന്നുന്നതു്

ചെയ്യേണ്ടിവരാറുണ്ട്, പറയരുതു് എന്നു തോന്നുന്നതു് പറയേണ്ടിവരാറുണ്ട്, ചിന്തിക്കരുതു് എന്നു തോന്നുന്ന കാര്യം ചിന്തിക്കേണ്ടിവരാറുമുണ്ട്; അതുപോലെ, ചെയ്യണം എന്നു തോന്നുന്നതു് ചെയ്യാതിരിക്കേണ്ടിവരാറുണ്ട്, പറയണം എന്നു തോന്നുന്നതു് പറയാതിരിക്കേണ്ടിവരാറുണ്ട്, ചിന്തിക്കണം എന്നു തോന്നുന്ന കാര്യം ചിന്തിക്കാതിരിക്കേണ്ടിവരാറുമുണ്ട്. ഇതിന്നു നേരെ വിപരീതമായ അവസ്ഥയാണു്, എന്തും ഇഷ്ടംപോലെ ചെയ്യാനും ചെയ്യാതിരിക്കാനും പറയാനും പറയാതിരിക്കാനും ചിന്തിക്കാനും ചിന്തിക്കാതിരിക്കാനും ഉള്ള സൌകര്യമാണു്, സ്വാതന്ത്ര്യം എന്നു വെച്ചാൽ.

ഈ സ്വാതന്ത്ര്യമെന്നതു് ഏവരും കൊതിക്കുന്ന ഒന്നാണു്, ഏവരും കൊതിക്കേണ്ടുന്ന ഒന്നുമാണു്. എന്തുകൊണ്ടെന്നാൽ: സ്വധർമ്മമനുഷ്ഠിക്കലാണല്ലൊ ആക്കും ശ്രേയസ്സു നേടാനുള്ള വഴി. സ്വധർമ്മമനുഷ്ഠിക്കാതെ ആക്കും ശ്രേയസ്സു് കൈവരികയുമില്ലല്ലൊ. ഒരാളുടെ സ്വധർമ്മമെന്നുവെച്ചാൽ തന്റെ സർവ്വതോമുഖമായ വളർച്ചയുടെ മാർഗ്ഗത്തിൽ അയാൾ എവിടെ എത്തിനില്ക്കുന്നുവോ, അവിടെനിന്നു് മുന്നോട്ടുപോകാനുള്ള ഉപായമാണു്. അപ്പോൾ, ഒരാൾക്കു് സ്വധർമ്മമനുഷ്ഠിക്കേണമെങ്കിൽ താൻ എവിടെ നില്ക്കുന്നു, എത്രത്തോളം വളൎന്നിരിക്കുന്നു എന്നു് മനസ്സിലാവാതെ പററില്ല; ഇപ്പോൾ എവിടെയാണു് എന്നു് മനസ്സിലായിട്ടുവേണ്ടേ ഇനിയങ്ങോട്ടുള്ള യാത്രയെപ്പററി ആലോചിക്കാൻ? താൻ എവിടെ നില്ക്കുന്നു എന്നു് സൂക്ഷ്മത്തിൽ തനിക്കേ അറിയാനാവൂ. കാരണം, നാനാവിധങ്ങളായ വിചാരങ്ങളും വികാരങ്ങളും വാസനകളും എല്ലാം ഉൾക്കൊള്ളുന്ന തന്റെ സ്വരൂപം തനിക്കേ ശരിക്കു കാണാൻ കഴിയൂ എന്നതുതന്നെ. അങ്ങനെ അവനവന്റെ ധർമ്മമെന്തെന്നു് അവനവന്നേ അറിയാൻ കഴിയൂ എന്നു വരുന്നു. അപ്പോൾ, തനിക്കു ചെയ്യണം എന്നു തോന്നുന്നതു് ചെയ്യാനും ചെയ്യരുതു് എന്നു തോന്നുന്നതു് ചെയ്യാതിരിക്കാനും ഒരാൾക്കു് സാധ്യമാവാതെ പോയാലോ? അതൊക്കെ മററു വല്ലവരുടേയും ഇഷ്ടമനുസരിച്ചേ പാടുള്ളു എന്നു വന്നാലോ? എന്നാൽ അയാൾക്കു് സ്വധർമ്മാനുഷ്ഠാനം സാധ്യമല്ലാതാവും, തന്മൂലം ശ്രേയസ്സു നേടാനും സാധ്യമല്ലാതാവും. ഇതൊട്ടും ആശാസ്യമല്ലല്ലൊ. അതിനാൽ, സ്വാതന്ത്ര്യമെന്നതു് എല്ലാവൎക്കും കൂടിയേ കഴിയൂ, സംശയമില്ല.

അപ്പോൾ, എല്ലാവൎക്കും സ്വാതന്ത്ര്യം അനുവദിക്കണം, അല്ലേ? അതെ, സാമാന്യമായി അങ്ങനെ പറയാം. എന്നാൽ, ഇതിൽ ചില വിശേഷങ്ങൾ ധരിക്കേണ്ടതുണ്ട്.

അവനവന്റെ ധർമ്മമെന്നതു് അവനവന്നേ അറിയാൻ സാധ്യമാവൂ എന്നു് പറഞ്ഞുവല്ലൊ. എന്നാൽ, അവനവന്നും അതു് വെറുതെയങ്ങനെ അറിയാൻ സാധ്യമാവില്ല, അതിന്നു് കുറച്ചു മിനക്കെട്ടുകതന്നെ വേണം. ആദ്യം തന്നെ ധർമ്മാധർമ്മങ്ങളെക്കുറിച്ചു് വിശദമായ ഒരു ബോധം സമ്പാദിക്കണം; ഇന്നയിന്ന കാര്യങ്ങൾ ഇന്നയിന്ന കാരണങ്ങളെക്കൊണ്ടു് ധർമ്മമായി പരിഗണിക്കപ്പെടുന്നു എന്നും ഇന്നയിന്ന കാര്യങ്ങൾ ഇന്നയിന്ന കാരണങ്ങൾ കൊണ്ടു് അധർമ്മമായി പരിഗണിക്കപ്പെടുന്നു എന്നും വ്യക്തമായ ഒരു വകതിരിവു് നേടിവെയ്ക്കണം. പിന്നെ, എന്തും ആ ബോധത്തിന്റെ അടിസ്ഥാനത്തിൽ പരിശോധിച്ചു് അതിൽ ധർമ്മമെത്രയുണ്ടെന്നും അധർമ്മമെത്രയുണ്ടെന്നും നിൎണ്ണയിക്കുന്ന ഒരു ശീലം വളൎത്തിയെടുക്കണം. ഇതൊട്ടും എളുപ്പമുള്ള പണിയല്ല. കാരണം, ആ പരിശോധനയെ അലങ്കോലപ്പെടുത്താൻ എപ്പോഴും നമ്മുടെ സ്വാൎത്ഥം ഹാജരുണ്ടാവും എന്നതുതന്നെ. ഇനി, ഇതിലും വിഷമമാണു് സ്വധർമ്മത്തിലെ സ്വം മനസ്സിലാക്കൽ, അവനവന്റെ സ്വരൂപം മനസ്സിലാക്കൽ. മനസ്സിനെ ബഹിർമ്മുഖവ്യാപാരങ്ങളിൽനിന്നെല്ലാം നിവൎത്തിപ്പിച്ചു് തുടൎച്ചയായി അന്തർമുഖമാക്കിനിൎത്തിയാലേ ആൎക്കും അവനവൻ ആരാണെന്നു് മനസ്സിലാവൂ. മനസ്സിനെ അന്തർമുഖമാക്കിനിൎത്തുകയെന്നതു് ത്രിലോകക്ലേശകരമാണു്, സ്ഥിരവും ഏകാഗ്രവുമായ അഭ്യാസംകൊണ്ടുമാത്രം സാധ്യമാവുന്ന ഒന്നാണു്. ഇങ്ങനെ സ്വധർമ്മമെന്തെന്നു് തീൎച്ചപ്പെടുത്തിയാൽപ്പിന്നെ അതനുഷ്ഠിക്കാനും പ്രയാസം കുറച്ചൊന്നുമല്ല. പലേതരത്തിലുള്ള സ്വാൎത്ഥങ്ങൾ പലേ വഴിക്കും പിടിച്ചുവലിച്ചു്

ധർമ്മപഥത്തിൽനിന്നു് വ്യതിചലിപ്പിക്കാൻ നോക്കും. അപ്പോഴൊന്നും അടിപതറാതിരിക്കണമെങ്കിൽ നല്ല ആത്മബലം വേണം, തികഞ്ഞ ജാഗ്രതയും വേണം.

ഒരാാം മേൽപ്പറഞ്ഞ വിധത്തിൽ സ്വധർമ്മമെന്തെന്നു് മനസ്സിലാക്കാതിരിയ്ക്കുകയോ മനസ്സിലാക്കിയിട്ടും അതനുസരിച്ചു് പ്രവർത്തിയ്ക്കാതിരിയ്ക്കുകയോ ആണെങ്കിൽ ആയാളുടെ ആ സ്വാതന്ത്ര്യം തടയുന്നതിൽ തെറെറാന്നുമില്ല, അതുകൊണ്ടായാളുടെ ധർമ്മാനുഷ്ഠാനം തടസ്സപ്പെടുകയൊന്നുമില്ല. ഒരാാംക്കു് മൂക്കററം കുടിച്ചു് കുതുകുന്തം മറിയാനോ മുച്ചീട്ടു കളിച്ചു് മുടിയാനോ സ്വാതന്ത്ര്യമില്ല എന്നു വെച്ചു് ആയാാംക്കു് ധർമ്മലോപമൊന്നും വരില്ലല്ലൊ. അതിനാൽ, അങ്ങനെയുള്ള സ്ഥലത്തു് സ്വാതന്ത്ര്യം അനുവദിയ്ക്കാതിരിയ്ക്കാവുന്നതാണു്.

എന്നല്ല, ചില സ്ഥലത്തു് സ്വാതന്ത്ര്യം ലവലേശം അനുവദിയ്ക്കാൻ പാടില്ലതാനും. ഒരു സ്ഥാപനത്തിന്റെ തലപ്പത്തിരിയ്ക്കുന്ന ആാംക്കു് അവിടത്തെ ജോലിക്കാരെല്ലാം, ആണുംപെണ്ണും എല്ലാം, എപ്പോഴും ഏതു വിധത്തിലും തന്റെ ഇഷ്ടത്തിന്നൊക്കെ വഴങ്ങണം, അതാണു് ശരി എന്നാണു് വിചാരമെങ്കിലോ? അതാണു് ശരി എന്ന മട്ടിലാണു് ആയാളുടെ പെരുമാററം എങ്കിലോ? എന്തു മറിമായം കാണിച്ചും പണം സമ്പാദിയ്ക്കലാണു് ഒരാാംക്കു് വ്യാപാരം എന്നുവെച്ചാൽ, എങ്കിലോ? തുടച്ചയായി കൊള്ളയും കൊലയും നടത്തലാണു് ഒരാാംക്കു് നാട്ടുനന്നാക്കൽ എങ്കിലോ? ഇക്കൂട്ടക്കെല്ലാം എങ്ങനെ സ്വാതന്ത്ര്യം അനുവദിയ്ക്കും? അനുവദിച്ചാൽ അതിൽപ്പരം ഒരു ജനദ്രോഹമുണ്ടോ?

ഇങ്ങനെ സ്പഷ്ടമായി പരദ്രോഹം ഇല്ലാത്ത സ്ഥലത്തും ചിലപ്പോാം സ്വാതന്ത്ര്യം അനുവദിയ്ക്കാൻ നിവൃത്തിയില്ലാതെ വരും. ഒരു സക്കാർ ആശുപത്രിയിലെ ചുമതലക്കാരനായ ഡാക്ടർ സ്വന്തം വീട്ടിൽവെച്ചും രോഗികളെ പരിശോധിയ്ക്കുന്നുവെന്നും അവർ സന്തോഷപൂർവ്വം നല്കുന്ന പ്രതിഫലം സ്വീകരിയ്ക്കുന്നു എന്നും വെയ്ക്കുക. ഇതിൽ പരദ്രോഹമൊന്നുമില്ലെന്നു പറയാം, പരോപകാരമുണ്ടെന്നും പറയാം. എന്നാൽ ഒന്നാലോചിച്ചു നോക്കു. രോഗികാം സന്തോഷപൂർവ്വം നല്കുന്ന പ്രതിഫലം വാങ്ങി വാങ്ങി ക്രമേണ ആ ഡാക്ടർക്കു് അവരിൽ ഒരു പ്രത്യേകസന്തോഷം ഉണ്ടാവാൻ ഇടയായാലോ? അതു് അവരുടെ കാര്യത്തിൽ ആയാാംക്കു് ഒരു പ്രത്യേക ശ്രദ്ധ ഉണ്ടാവാൻ ഇടയാക്കിയാലോ? അതിൻഫലമായി പതുക്കെക്കൊണ്ടു് ആയാാംക്കു് ആസ്പത്രിയിലെ രോഗികളുടെ കാര്യത്തിൽ – ആ രോഗികാം ഡാക്ടർക്കു് പ്രതിഫലമൊന്നും നല്കുന്നില്ലല്ലൊ – ഒരു ശ്രദ്ധക്കുറവു വന്നുപെട്ടാലോ? മനുഷ്യനല്ലേ, ഇങ്ങനെയൊന്നും വരില്ലെന്നു് എങ്ങനെ ഉറപ്പിയ്ക്കാം? അതിനാൽ, ആ ഡാക്ടർക്കു് വീട്ടിൽ വെച്ചു് രോഗികളെ പരിശോധിയ്ക്കാനുള്ള സ്വാതന്ത്ര്യം അനുവദിയ്ക്കാൻ വയ്യ. അതനുവദിയ്ക്കാതിരിയ്ക്കുന്നതു് ആയാളുടെ സ്വധർമ്മാനുഷ്ഠാനത്തെ തടസ്സപ്പെടുത്തലാവില്ലേ എന്നു ചോദിച്ചാൽ രോഗികളിൽനിന്നു് പ്രതിഫലം വാങ്ങൽ ഒരിയ്ക്കലും ആയാളുടെ സ്വധർമ്മമാവില്ല എന്നാണു് സമാധാനം. പുറമെനിന്നു് പ്രതിഫലം സ്വീകരിയ്ക്കണം എന്ന തോന്നൽ ഉണ്ടാവാതിരിയ്ക്കുമാറു് ആയാാംക്കു നല്ല ശമ്പളം കൊടുത്തേ കഴിയൂ എന്നാണെങ്കിൽ, വളരെ ശരി; പക്ഷേ, അതു കാര്യം വേറെ.

ഇനി വേറൊരു വിധം: ഒരാാം ഭാഷാശാസ്ത്രത്തിൽ അസാധാരണമായ അവഗാഹം നേടിയിരിക്കുന്നു എന്നു വെയ്ക്കുക; എന്നിട്ടു് ഉപജീവനത്തിന്നു് ഒരു ചായപ്പീടിക നടത്തുന്നു എന്നും വെയ്ക്കുക. ഇതിൽ തെറെറാന്നുമുണ്ടെന്നു പറകവയ്യ. ജീവിക്കാൻ ഒരു വഴി തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം ആക്കുമുണ്ടല്ലൊ. എന്നാൽ, ഇവിടെ ആ സ്വാതന്ത്ര്യം വരുത്തിവെയ്ക്കുന്ന തകരാറു് നോക്കു. എന്തൊരു വമ്പിച്ച നഷ്ടമാണു് ഭാഷാശാസ്ത്രത്തിന്നു് ആ ചായക്കച്ചവടം മൂലം വന്നുചേരുന്നതു്! അപ്പോാം, ആ സ്വാതന്ത്ര്യം തുടരാൻ അനുവദിച്ചുകൂടാ. യഥാഹം പ്രതിഫലം നൽകി, സുഖിതവും സുസ്ഥിരവുമായ ഒരു ജീവിതത്തിന്നുറപ്പുവരുത്തി, ആ ശാസ്ത്രജ്ഞന്റെ പീടിക പൂട്ടിച്ചേ പററൂ.

ചുരുക്കത്തിൽ, സ്വധർമ്മാനുഷ്ഠാനത്തിന്നുള്ള സ്വാതന്ത്ര്യമാണു് സ്വാതന്ത്ര്യമെന്നു വെച്ചാൽ, അതു് ആക്കും അനുവദിച്ചേ കഴിയൂ; മററു കായ്യങ്ങാംക്കുള്ള സ്വാതന്ത്ര്യം, വേണ്ടിവന്നാൽ, തടയാ

വുന്നതാണു്, ചിലപ്പോരം തടഞ്ഞേ തീരു താനും.

നമുക്കിനി സ്ത്രീയുടെ സ്വാതന്ത്ര്യത്തിൻെറ കഥ നോക്കാം. ഗർഭധാരണവും പ്രസവവും സ്ത്രീയുടെ ജോലിയാണു്, ശിശുക്കളെ വളർത്തലും അവളുടെ ജോലിയാണു്. ഇതൊക്കെ അവരം തന്നെ ചെയ്തേ പററൂ, അവരം ഒഴിഞ്ഞു നിന്നാൽ ഇതൊക്കെ മുടങ്ങിപ്പോകും. അതിൻെറ ഫലം ലോകം ക്ഷയിച്ചുപോകലുമാവും. ലോകത്തിൻെറ നിലനില്പിന്നുവേണ്ടി മേൽപ്പറഞ്ഞ ജോലികരം ചെയ്യുന്നതു് സ്ത്രീയുടെ സ്വധർമ്മമാണു്. ഇതു വേണ്ടംവണ്ണം നിവ്വഹിക്കണമെങ്കിൽ വളരെ ക്ലേശവുമുണ്ടു്. അപ്പോരം, അതിനിടയിൽ അവളിനി സ്വന്തം യോഗക്ഷേമത്തിന്നുവേണ്ടിയും പ്രയത്നിക്കണം എന്നു വന്നാലോ? അങ്ങനെയായാൽ അവളുടെ സ്വധർമ്മാനുഷ്ഠാനം വികലമാവാൻ ഇടയുണ്ടു്, വികലമാവാനാണധികം ഇട. അതിന്നിടവരുത്തുക വയ്യ. അതിനാൽ, അവളുടെ യോഗക്ഷേമത്തിൻെറ ഭാരം വേറെയാരെങ്കിലും ഏറെറടുത്തേ പററൂ; ബാല്യത്തിൽ അവളെ അച്ഛൻ രക്ഷിക്കണം, യൗവനത്തിൽ ഭത്താവു് രക്ഷിക്കണം, വാദ്ധക്യത്തിൽ മക്കളും രക്ഷിക്കണം; അങ്ങനെ അവരംക്കു് സ്വധർമ്മം നിബ്ബാധമായി അനുഷ്ഠിക്കാൻവേണ്ട സൗകര്യം ഉണ്ടാക്കിക്കൊടുക്കണം. അപ്പോരം അവരംക്കു് അവളെത്തന്നെ നോക്കി രക്ഷിക്കാനുള്ള സ്വാതന്ത്ര്യം ഇല്ല എന്നു പറയാം. ഈയൊരത്ഥത്തിലാണു് സ്ത്രീ സ്വാതന്ത്ര്യം അഹിക്കുന്നില്ല എന്നു പറയുന്നതു്; അല്ലാതെ, അവളെ അടിമയാക്കണം എന്നോ, തിരിയാനും മറിയാനും സമ്മതിക്കാതെ ഒരിടത്തു് കെട്ടിയിടണം എന്നോ അത്ഥത്തിലല്ല. ഈ വിധത്തിലുള്ള സ്വാതന്ത്ര്യനിഷേധമാകട്ടേ, സ്ത്രീയെ പ്രശംസിച്ചുകൊണ്ടുള്ള വചനങ്ങരംക്കു് വിരുദ്ധമല്ലതാനും.

ഇന്നു്, സ്ത്രീകരംക്കു്, സ്വന്തം നിലനില്പിന്നു വേണ്ടിത്തന്നെ, ഏതു ജോലിയും ചെയ്യാമെന്നായിട്ടുണ്ടു്, ചെയ്യാതെ വയ്യ എന്നുമായിട്ടുണ്ടു്. അതിനാൽ, സ്ത്രീയെ, ഊഴമിട്ടു് മററു ചിലർ രക്ഷിക്കണം എന്നൊക്കെപ്പറഞ്ഞു കേരംക്കുമ്പോരം നമുക്കെന്തോ ഒരു പന്തികേടു് തോന്നുന്നു. എന്നാൽ, സ്ത്രീക്കു് തൻെറ രക്ഷ താൻതന്നെ നോക്കിയേ കഴിയൂ എന്നു വരുന്നതു്, വാസ്തവത്തിൽ, ഒരു മേന്മയാണോ? ആത്മരക്ഷാവ്യഗ്രതമൂലം അവരംക്കു് മക്കളുടെ കാര്യത്തിൽ വേണ്ടതു ശ്രദ്ധിക്കാൻ സാധിക്കാതെ പോകുന്നതു് ലോകത്തിന്നൊരു നേട്ടമാണോ? തൻെറ സന്താനങ്ങളോടു് സമ്പക്കരാവും ബന്ധശൈഥില്യവും വന്നുപെടുന്നതു് സ്ത്രീക്കു് സ്വന്തം നിലയ്ക്കുതന്നെ ഗുണമാണോ? അതവളുടെ ആത്മവികാസത്തിന്നുതകുന്നതാണോ? കുടുംബം പുലത്താൻവേണ്ടി, അതിന്നുവേണ്ട പണം സമ്പാദിക്കാൻവേണ്ടി, സ്ത്രീക്കു് ജോലി ചെയ്യേണ്ടിവരരുതു് എന്നോ മറേറാ ഗാന്ധിജി എവിടെയോ പറഞ്ഞതു് ഇവിടെ ഓർമ്മവരുന്നു.

ഏതായാലും, "ന സ്ത്രീ സ്വാതന്ത്ര്യമഹ്തി" എന്ന എട്ടക്ഷരത്തിൻെറ പേരിൽ ആരെയെങ്കിലും ആക്ഷേപിക്കാൻ പുറപ്പെടുന്നതിന്നുമുമ്പു് നാം അതിൻെറ താല്പര്യമെന്തു് എന്നു് ആലോചിക്കുന്നതു് ആവശ്യമാണു്.

---

യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ.

നാരികളെ ആദരിക്കുന്നിടത്തു് ദേവന്മാർ രമിക്കുന്നു; അവരെ പൂജിക്കാത്തിടത്തെ സകലക്രിയകളും പാഴായിപ്പോകുന്നു. എവിടെ സ്ത്രീകളെ ആദരിക്കുന്നില്ലയോ, സ്ത്രീകരം വ്യാകുലതയോടെ വാഴുന്നുവോ, ആ കുടുംബത്തിലും, ആ ദേശത്തിലും ഉയച്ചയെപ്പററി ആശിക്കാനില്ല. അതിനാൽ ആദ്യം അവരെ ഉയത്തണം.

# മുന്നോട്ടു് മുന്നോട്ടു് വീണ്ടും മുന്നോട്ടു്*

**ശ്രീ ബുധാനന്ദസ്വാമികൾ**

ശ്രീരാമകൃഷ്ണദേവൻ ഒരു കഥ പറയാറുണ്ടു്: ''ഒരിക്കൽ ഒരു വെട്ടുകാരൻ വിറകുവെട്ടാനായി കാട്ടിലേയ്ക്കു പോയി. അവിടെ ഒരു ബ്രഹ്മചാരി അയാളോടു് മുന്നോട്ടു പോകാൻ പറഞ്ഞു. പിറേറന്നു് അയാൾ കാട്ടിന്റെ കുറേക്കൂടി ഉള്ളിലേയ്ക്കു പോയി. അവിടെ കുറേ ചന്ദന മരങ്ങൾ സമൃദ്ധിയായി നില്ക്കുന്നതു കണ്ടു. ആ മരങ്ങൾ വെട്ടി വിററു് അയാൾ പണക്കാരനായി. പക്ഷേ, അതേ ബ്രഹ്മചാരി വീണ്ടും അയാളെ കണ്ടപ്പോൾ പിന്നേയും മുന്നോട്ടു പോകാൻ പറഞ്ഞു. ആയാൾ അതനുസരിച്ചു. അവിടെ ഒരു വെള്ളിഖനി കണ്ടു. അതുകൊണ്ടും തൃപ്തനാവാതെ വീണ്ടും മുന്നോട്ടു പോയപ്പോൾ അവിടെ ഒരു സ്വർണ്ണഖനി കണ്ടു. പിന്നെ രത്നഖനിയും കണ്ടു.'' ഇതിന്റെ സാരം മനുഷ്യൻ കൂടുതൽ കൂടുതൽ നന്നാവാനാഗ്രഹിക്കുകയും അതിന്നായി അധികമധികം പ്രയത്നിക്കുകയും ചെയ്യുന്നതായാൽ അവനു സഫലത കൈവരും എന്നാണു്. നമ്മുടെ വൈദികഗ്രന്ഥങ്ങളിലും ഈ അർത്ഥത്തിലുള്ള സൂക്തങ്ങളുണ്ടു്.

ഇന്നു നാട്ടിന്റെ ഏതു മൂലയിൽ വസിക്കുന്നവർക്കും ലോകത്തിലെ എല്ലാ ഭാഗത്തുമുള്ള ജനങ്ങളെപ്പററി അറിയാം. എല്ലാവരും കൂടുതൽ അഭിവൃദ്ധി പ്രാപിക്കാനാഗ്രഹിക്കുന്നവരാണു്. കാൽനൂററാണ്ടുമുമ്പുവരെ ഇന്ത്യ ഒരടിമരാജ്യമായിരുന്നു. നാം സ്വാതന്ത്ര്യത്തിന്നായി പരിശ്രമിച്ചു. നമുക്കതു കിട്ടിയിട്ടു് 25 കൊല്ലം ഇതാ കഴിഞ്ഞിരിക്കുന്നു. എന്നാൽ നമുക്കതുകൊണ്ടു് ഉദ്ദേശിച്ചത്ര പുരോഗതിയുണ്ടാക്കാൻ സാധിച്ചിട്ടില്ല. എന്താണതിനു കാരണം ?

വിവേകാനന്ദസ്വാമികളുടെ ഒരു പാശ്ചാത്യശിഷ്യൻ ഇന്ത്യയിൽ വന്നു് ഇവിടത്തെ ജനങ്ങളുടെ ശാന്തസ്വഭാവം കണ്ടു് സന്തോഷിച്ചു. ഇവിടെ ജനങ്ങൾ അധികം കുററമൊന്നും ചെയ്യുന്നില്ലെന്നു മനസ്സിലാക്കിയ അദ്ദേഹം ഇനി ജനങ്ങൾക്കു് എന്തുവേണമെന്നാണു് സ്വാമിജി ആഗ്രഹിക്കുന്നതു് എന്നു ചോദിച്ചു. സ്വാമിജിയുടെ മറുപടി ആ ശിഷ്യനെ അദ്ഭുതപ്പെടുത്തി. എന്റെ നാട്ടുകാർ കൂടുതൽ കുററം ചെയ്യണമെന്നു ഞാനാഗ്രഹിക്കുന്നു. ഇന്നവർക്കു കുററം ചെയ്യാനുള്ള കരുത്തുപോലുമില്ല. അവർ തമോഗുണത്തിൽ മുങ്ങിക്കിടക്കുകയാണു്. അല്പം രജോഗുണമുണ്ടായി അവരിൽ എന്തെങ്കിലും ചലനമുണ്ടാവണം. എന്നാലേ ഉത്കർഷമുണ്ടാകുമെന്നാശിക്കാനെങ്കിലും സാധിക്കൂ.

ഇന്നു് എല്ലാവരും അധികമധികം അഭിവൃദ്ധി പ്രാപിക്കണം, കൂടുതൽ കൂടുതൽ സുഖസൌകര്യങ്ങൾ ഉണ്ടാവണം എന്നാഗ്രഹിക്കുന്നു. അതു് എങ്ങനെ സാധിക്കാം എന്നതാണു് നമ്മുടെ മുമ്പിലുള്ള പ്രശ്നം. ഇന്നു പലരും ആവശ്യത്തിലധികം സാധനങ്ങൾ ഉപയോഗപ്പെടുത്തുന്നുണ്ടു്. ഇതു തുടരുന്നതായാൽ വരുന്ന തലമുറകൾക്കു ക്ഷാമം നേരിടാനിടയുണ്ടു്. നാം മനുഷ്യരോടു മാത്രമല്ല സമസ്തജീവികളോടും ബന്ധം സ്ഥാപിക്കുകയും എല്ലാവരുടേയും ഉത്കർഷത്തിന്നായി പ്രയത്നിക്കുകയും ചെയ്യണം. അതിന്നായി 'എക്കോളജി' എന്നൊരു പുതിയ ശാസ്ത്രം വികസിപ്പിച്ചുവരുന്നുണ്ടു്.

ഇന്നു ലോകത്തിന്റെ മുമ്പിൽ ഈ പ്രശ്നം പരിഹരിക്കുന്നതിന്നു രണ്ടു മാർഗ്ഗങ്ങളാണുള്ളതു് എന്നു പരിഗണിക്കപ്പെടുന്നു. 1. ശാസ്ത്രീയ പുരോഗതി 2. സോഷ്യലിസം.

നമുക്കു ശാസ്ത്രീയപുരോഗതി തീർച്ചയായും വേണം. പക്ഷേ, അതു നമ്മെ സർവ്വനാശത്തിലേയ്ക്കു നയിക്കുന്നതാവരുതു്. ഇന്നു ഭൌതിക

* കാലടി ബ്രഹ്മാനന്ദോദയം ഹൈസ്കൂളിലെ അദ്ധ്യാപകരേയും വിദ്യാർത്ഥികളേയും അഭിമുഖീകരിച്ചു് ചെയ്ത പ്രഭാഷണത്തിന്റെ സംഗ്രഹം. വിവർത്തകൻ: എസ്. വി. കൃഷ്ണവാര്യർ.

ശാസ്ത്രം കൂടുതൽ കൂടുതൽ പ്രശ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കയാണ്. ഞാൻ ജാപ്പാൻ സന്ദർശിച്ച അവസരത്തിൽ ഹിരോഷിമായിൽ ആററംബോംബിട്ടതിന്റെ കെടുതികൾ അവിടെ പ്രദർശനത്തിന്ന വെച്ചതു കാണുകയുണ്ടായി. അതു് അതീവ ഭയങ്കരമായിരുന്നു. അന്നു രാത്രി എനിക്കു് ഉറങ്ങാൻപോലും സാധിച്ചില്ല. അതിന്നുശേഷം 27 കൊല്ലം കഴിഞ്ഞു. ഇതിന്നിടയിൽ ശാസ്ത്രത്തിൽ പല പുരോഗതിയും ഉണ്ടായിട്ടുണ്ടു്. പല പുതിയ ഔഷധങ്ങളും യന്ത്രങ്ങളും കണ്ടുപിടിച്ചിട്ടുണ്ടു്. എന്തിനധികം, മനുഷ്യൻ ചന്ദ്രഗോളത്തിൽപ്പോലും എത്തിക്കഴിഞ്ഞു. എന്നാൽ ഇതുകൊണ്ടു് മനുഷ്യജാതിയ്ക്കു കൂടുതൽ സുഖം അഥവാ നന്മ ഉണ്ടായിട്ടുണ്ടെന്നു പറയുക സാധ്യമല്ല. അതിനാൽ, നാം ഭൌതികശാസ്ത്രത്തോടൊപ്പം അദ്ധ്യാത്മശാസ്ത്രവും പഠിക്കണം. രണ്ടിലും ഒരേ മാതിരി പുരോഗതി ഉണ്ടാവണം.

രണ്ടാമത്തേ മാർഗ്ഗം സോഷ്യലിസമാണ്. അതനുസരിച്ചു് എല്ലാവരും കഴിവിന്നനുസരിച്ചു് ജോലി ചെയ്യുകയും ആവശ്യത്തിന്നനുസരിച്ചു് വിഭവങ്ങൾ എടുക്കുകയും ചെയ്യുന്നു. ഇതൊരു നല്ല ആശയമാണ്. പക്ഷേ പലരും ഇതു ദുരുപയോഗപ്പെടുത്തുന്നു; ആവശ്യത്തിന്നനുസരിച്ചു് എടുക്കാമെന്നു വരുമ്പോൾ മുഴുവൻ കഴിവും ഉപയോഗിച്ചു പ്രയത്നിച്ചു എന്നു വരില്ല. കൂടാതെ ആവശ്യത്തിന്റെ പരിധി നിർണ്ണയിക്കുന്ന കാര്യവും വിഷമമായിത്തീരും.

അതിനാൽ, നാം പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി നമ്മുടെ പൂർവ്വികന്മാർ ചിരകാലത്തെ ചിന്തനത്തിന്റെ ഫലമായി ആവിഷ്ക്കരിച്ചു രേഖപ്പെടുത്തിവെച്ചതും സ്വാമിജിയും മററും പ്രചരിപ്പിച്ചതുമായ മാർഗ്ഗങ്ങൾ സ്വീകരിക്കണം. ഇന്നു ശാസ്ത്രത്തിന്റെ പുരോഗതി നിമിത്തം ലോകം അധിമധികം അടുത്തു വരികയാണ്. വിദൂരദേശങ്ങളിൽ, വിഭിന്ന ഭൂഖണ്ഡങ്ങളിൽ വസിക്കുന്നവർപോലും ഇന്നു പല കാര്യങ്ങൾക്കും പരസ്പരം ആശ്രയിക്കുന്നുണ്ടു്. അതിനാൽ, നാം മാനവജാതിയുടെ ആകെ അഭിവൃദ്ധിക്കായി പരിശ്രമിക്കണം.

അതെങ്ങനെ സാധിക്കാം? ഓരോ മനുഷ്യനിലും അപാരമായ ശക്തി ഒളിഞ്ഞിരിക്കുന്നുണ്ടു്: അതിനെ പുറത്തേയ്ക്കു കൊണ്ടുവരണം. മനുഷ്യന്നു ശരീരവും മനസ്സും ആത്മാവും ഉണ്ടു്. ഇവ മൂന്നിനേയും സമഞ്ജസമായി വികസിപ്പിക്കണം. ആദ്യം ശരീരം. ഓരോ വ്യക്തിയും നല്ല ആരോഗ്യമുള്ളവനായിരിക്കണം. അതിന്നായി വ്യായാമം ചെയ്യണം, കളിക്കണം, കായികാഭ്യാസവും ചെയ്യണം. ആത്മസാക്ഷാത്കാരത്തിന്നുപോലും (ശാരീരിക)ബലം ആവശ്യമാണെന്നു പറഞ്ഞിട്ടുണ്ടു്.

എന്നാൽ, ശാരീരികബലംകൊണ്ടുമാത്രം കാര്യം സാധിക്കയില്ല. നമുക്കു് ഒരു കാട്ടുപോത്തിന്റേയോ കണ്ടാമൃഗത്തിന്റേയോ ശക്തിയുണ്ടായി എന്നിരിക്കട്ടെ. അതുകൊണ്ടു നമുക്കോ സമുദായത്തിന്നോ ഗുണമില്ല. ആ ശക്തിയെ വിവേകപൂർവ്വം വിനിയോഗിക്കാൻ സാധിക്കണം. അതിന്നു ശരിയായി ചിന്തിക്കാൻ പരിശീലിക്കണം. മനസ്സിനെ ഏകാഗ്രമാക്കി ഏതെങ്കിലും കാര്യത്തെപ്പററി ചിന്തിക്കുമ്പോൾ അതിന്റെ ഗുണദോഷം നമുക്കു മനസ്സിലാവുന്നു. അതിന്നുശേഷം ഉചിതമായ തീരുമാനത്തിലെത്തണം. ഇങ്ങനെ മനസ്സിനേയും ബുദ്ധിയേയും വികസിപ്പിച്ചാണ് മനുഷ്യൻ പുരോഗമിച്ചിട്ടുള്ളതു്. നാമും ശാസ്ത്രീയകാര്യങ്ങളിൽ മുന്നോട്ടുപോയി അന്യരെ സഹായിക്കുന്നതിന്നുള്ള യോഗ്യത സമ്പാദിക്കണം.

പിന്നെ ആവശ്യമായതു് ആത്മീയമായ അഭിവൃദ്ധിയാണ്. അതിന്റെ ഉരകല്ലു് ഇതാണ്: ''തന്നെപ്പോലന്യരേയും കരുതുക.'' തനിക്കു ഹിതമായതെന്തോ അതേ അന്യക്കും ഹിതമാവൂ എന്നോർത്തു് അതുമാത്രം ചെയ്യുക. ഇതു ലോകത്തിന്നു് ഇന്ത്യയുടെ പ്രത്യേക സംഭാവനയാണെന്നു പറയാം.

മനുഷ്യന്നു് ഏതു നല്ല കാര്യം ചെയ്യുന്നതിന്നും രണ്ടു ഗുണങ്ങൾ വേണം. 1. സംശയിച്ചുനില്ക്കരുതു്. 2. ഭയപ്പെടരുതു്. ''സംശയാത്മാ വിനശ്യതി'' എന്നൊരു ചൊല്ലുതന്നെ ഉണ്ടു്. ഇവ രണ്ടും ഉണ്ടാവുന്നതിന്നു് ആത്മാവിന്റെ ശക്തിയിൽ അചഞ്ചലമായ വിശ്വാസം വേണം. മനുഷ്യനിലുള്ള ദിവ്യതയെ അഥവാ പൂർണ്ണതയെ ആവിഷ്ക്കരിക്കുക എന്നതാണ് ശരിയായ വിദ്യാഭ്യാസം. അതു സാധിച്ചാൽ പരിഹരിക്കാൻ കഴിയാത്ത പ്രശ്നങ്ങളൊന്നും ഉണ്ടാവില്ല.

നാം നമ്മുടെ സ്വഭാവത്തിൽ ആവശ്യമായ മാററങ്ങൾ വരുത്തണം. ഗാന്ധിജി കുട്ടിക്കാലത്തു് ഒരു സാധാരണ മനുഷ്യനായിരുന്നു. സാധാരണ മനുഷ്യക്കുള്ള എല്ലാ ന്യൂനതകളും അദ്ദേഹത്തിന്നുണ്ടായിരുന്നു. പിന്നെ അദ്ദേഹം എങ്ങനെ ഇത്ര വലിയ ഒരു മഹാത്മാവായിത്തീൎന്നു ? അന്യക്കു്– രാജ്യത്തിന്നു്– വേണ്ട സേവനങ്ങൾ ചെയ്യണമെങ്കിൽ താനാദ്യം പരിശുദ്ധനാവണം, എന്നു മനസ്സിലാക്കി അദ്ദേഹം അതിന്നായി നിരന്തരം പരിശ്രമിച്ചു. അതു സാധിച്ചതോടുകൂടി അദ്ദേഹത്തിന്നു തൻെറ ശക്തി ശരിക്കു മനസ്സിലായി. ആ ആത്മബലംകൊണ്ടു് അദ്ദേഹം നാട്ടുകാരിൽ ദേശീയബോധവും ഐക്യവും ഉളവാക്കി. ചിരകാലത്തെ അടിമത്തത്തിൽനിന്നു രാഷ്ട്രത്തെ സ്വതന്ത്രമാക്കാൻ അദ്ദേഹത്തിന്നു സാധിച്ചു. ഈ ആത്മശക്തി ഓരോ മനുഷ്യനിലും ഉണ്ടു്. അതിനെ പുറത്തേക്കു കൊണ്ടുവരണം. അതിന്നു സത്യസന്ധതയും നിരന്തരപരിശ്രമവും ആവശ്യമാണു്. നിരന്തരപ്രയത്നം കൊണ്ടു മാത്രമേ സത്യത്തെ സാക്ഷാത്കരിക്കാൻ സാധിക്കു. സത്യമാൎഗ്ഗത്തിൽ ചരിക്കുന്നവൻ ധീരനായിരിക്കണം. ധൈൎയ്യമില്ലാതെ –നിൎഭയനാവാതെ– സത്യമാൎഗ്ഗത്തിൽ ചരിക്കുക സാദ്ധ്യമല്ല. സത്യത്തെ പിന്തുടരുന്നതോടുകൂടി മനുഷ്യൻെറ എല്ലാ ഭയവും നിശ്ശേഷം നീങ്ങിപ്പോകുന്നു.

അങ്ങനെ നാം ശരീരത്തിൽനിന്നു മനസ്സിലേക്കും, മനസ്സിൽനിന്നു ബുദ്ധിയിലേക്കും, ബുദ്ധിയിൽനിന്നു് ആത്മാവിലേക്കും ഇങ്ങനെ വീണ്ടും വീണ്ടും മുന്നോട്ടു പോയാലേ നമുക്കു പുരോഗതിയുണ്ടാവൂ.

സത്യസന്ധത, നിൎഭയത, ഹൃദയശുദ്ധി എന്നിവ വികസിപ്പിക്കാൻ ഓരോ വിദ്യാൎത്ഥിയും പരിശ്രമിക്കണം. അതിന്നു് അത്യന്താപേക്ഷിതമായ ഒന്നാണു് അച്ചടക്കം. നിങ്ങളിൽ പലരും ഭാവിയിൽ വലിയ സ്ഥാനങ്ങളിൽ എത്തിയേക്കാം. അവിടേയും കാൎയ്യങ്ങൾ നിൎവ്വഹിക്കണമെങ്കിൽ അച്ചടക്കം ആവശ്യമാണു്. അതു് ഇളംപ്രായത്തിൽത്തന്നെ സമ്പാദിക്കണം. ഏതാപത്തു വന്നാലും ആദൎശം കൈയു് വിടരുതു്. ധൈൎയ്യസമേതം അതിനെ അഭിമുഖീകരിക്കണം.

എന്നാൽ, ഇതിന്നു നമ്മുടെ സുഖസൗകൎയ്യങ്ങൾ സന്ത്യജിക്കാൻ നാം സന്നദ്ധരാവേണ്ടതുണ്ടു്. അതാണു് ത്യാഗം; ധൎമ്മവുമതാണു്. അതോടൊപ്പം അന്യരുടെ അഭിവൃദ്ധിക്കായി പ്രവൎത്തിക്കാനുള്ള സന്നദ്ധതയും വളൎത്തിക്കൊണ്ടുവരണം. അങ്ങനെ നമുക്കു് യഥാൎത്ഥ സേവകരാകാം. ഈ ത്യാഗവും സേവാഭാവവും ആദൎശമായിക്കരുതിയാൽ നമുക്കു് ഉത്തരോത്തരം മുന്നോട്ടുപോകാനും ലോകത്തെ അഭിമുഖീകരിക്കുന്ന വിഷമപ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കാനും സാധിക്കും.

നാം മുന്നോട്ടുപോയിക്കൊണ്ടേ ഇരിക്കണം. ലക്ഷ്യത്തിലെത്താതെ പിന്നോട്ടു നോക്കരുതു്.

---

# യോഗോ ഭവതി ദുഃഖഹാ

## കെ. രാഘവൻതിരുമുൽപ്പാടു്, ചാലക്കുടി

നാത്യശ്നതസ്തു യോഗോസ്തി ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാൎജ്ജുന.
യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കൎമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ.

(ഗീത 6 – 16, 17)

പരമമായ പുരുഷാൎത്ഥം മോക്ഷമാണു്. മോക്ഷമാകട്ടെ ദുഃഖത്തിൻെറ അത്യന്തനിവൃത്തിരൂപമാണെന്നു പറഞ്ഞാൽ തെററുകയില്ല. ദുഃഖത്തെ ഹനിക്കുന്നതിന്നുള്ള ഉപായത്തിന്നാണല്ലോ യോഗമെന്നു പറയുന്നതു്. പരമമായ പുരുഷാൎത്ഥത്തിൻെറ സിദ്ധിയാണു് ഏതു യോഗത്തിൻേറയും, എല്ലാ യോഗങ്ങളുടേയും, ലക്ഷ്യം. അത്രയൊന്നും ആലോചിക്കാത്ത പ്രാപഞ്ചികന്മാരായ പാമരന്മാരും സുഖത്തിന്നുവേണ്ടിയാണു പരിശ്രമിക്കുന്നതു്. സുഖത്തെ അഭിലഷിക്കുക, സുഖത്തിന്നുവേണ്ടി പരി

ശ്രമിയ്ക്കുക എന്നതു മനുഷ്യക്കെന്നല്ല പ്രാണി വഗ്ഗങ്ങാംക്കൊക്കെത്തന്നെ വാസനകൊണ്ടു സിദ്ധിച്ചിരിയ്ക്കുന്ന സമ്പ്രദായമാണു്. 'സുഖാത്ഥാഃ സവ്വഭൂതാനാം മതാസ്സവ്വാഃ പ്രവൃത്തയഃ, സുഖം ച ന വിനാ ധമ്മാത് തസ്മാത് ധമ്മപരോ ഭവേത്.' എന്നാണായുവ്വേദാചായ്യന്മാരുടേയും ഉപദേശം. സുഖത്തിന്നുവേണ്ടി പരക്കം പായുന്നുവെന്നല്ലാതെ, എങ്ങനെയായാൽ സുഖം സിദ്ധിയ്ക്കുമെന്ന വിവേകം ഇല്ലാത്തതുകൊണ്ടു്, ഏവരും ദുഃഖമനുഭവിയ്ക്കുന്നു. വിശപ്പു് എന്ന ദുഃഖത്തെ ശമിപ്പിയ്ക്കാൻവേണ്ടി, അതു ശമിയ്ക്കുമ്പോഠം അനുഭവപ്പെടുന്ന സുഖത്തെ അനുഭവിയ്ക്കുവാൻവേണ്ടി, ഭക്ഷണം കഴിയ്ക്കുന്നു. എന്നാൽ എങ്ങനെ എന്തു ഭക്ഷിയ്ക്കണമെന്നതിനെക്കുറിച്ചറിയായ്കനിമിത്തം, അതിലും വലിയ രോഗമെന്ന ദുഃഖത്തെ അനുഭവിയ്ക്കുന്നതിന്നിടവരുന്നു. ഇങ്ങനെ ചെറിയ ദുഃഖത്തെ പരിഹരിയ്ക്കാനുള്ള ശ്രമം, വലിയ ദുഃഖത്തിലെത്തിയ്ക്കുന്നു. "വികാരഃ ശമയേദ്വ്യാധിം യോऽന്യമന്യമുദീരയേത്", നാസൌ വിശുദ്ധഃ ശുദ്ധസ്തു ശമയേദ്യോ ന കോപയേത്", ഒരു രോഗത്തിന്നു ചികിത്സിയ്ക്കുമ്പോഠം അതു മാറിയാലും മറെറാരു രോഗമുണ്ടായാൽ, ആ ചികിത്സയെ ശുദ്ധമെന്നു പറഞ്ഞുകൂട. രോഗം ശമിയ്ക്കുമ്പോഠം ആരോഗ്യം അനുഭവപ്പെടണം എന്നു് ആയുവ്വേദത്തിൽ നിർബ്ബന്ധിക്കുന്നു. കാരണത്തിൻെറ പരിഹാരത്തോടുകൂടിയാകുമ്പോഴേ ചികിത്സ കായ്യമായ രോഗത്തെ ശരിക്കും ശമിപ്പിക്കുകയുള്ളു. ദുഃഖത്തിന്നു ഹേതു അധമ്മാചരണമാകയാൽ, ധമ്മാചരണംകൊണ്ടല്ലാതെ കാരണം ശമിച്ചു സുഖം അനുഭവപ്പെടുകയില്ല. 'സമാസതഃ ക്രിയായോഗോ നിദാനപരിവജ്ജനം.' ചികിത്സ മുഖ്യമായി കാരണത്തെ പരിഹരിയ്ക്കലാണു്.

ഈ വഴിക്കുള്ള ചിന്ത ആധ്യാത്മികങ്ങളായ പ്രശ്നങ്ങളുടെ പരിഹാരത്തിലേയ്ക്കു തിരിച്ചുവിടുക. മതപരമായും സാംസ്കാരികമായും ഒരു ഉണവ്വുണ്ടായിട്ടുള്ള, ഉണ്ടായിക്കൊണ്ടിരിക്കുന്ന, കാലമാണിതു് എന്നു പറയാറുണ്ടു്. അമ്പലങ്ങളിലെ തെരക്കുകൊണ്ടും മററും അതങ്ങനെയാണെന്നു തോന്നും. എന്നാൽ, ജീവിതത്തിൽ, സ്വഭാവത്തിൽ, ആധ്യാത്മികതയുടെ പ്രഭാവം എത്ര പേക്കു് എത്രകണ്ടു് എന്നാലോചിച്ചാൽ, എവിടെയോ എന്തോ ഒരു പോരായ്മ ഉണ്ടെന്നു തോന്നാതിരിയ്ക്കയില്ല. നമ്മുടെ നാട്ടിൽ അലങ്കോലമുണ്ടാക്കുന്ന പ്രശ്നങ്ങാംക്കു പരിഹാരം ആധ്യാത്മികതയാണെന്നു പറയുന്നതു ശരിതന്നെയാണു്. എന്നാൽ ആധ്യാത്മികമായ ഭാവം എങ്ങനെ ഉണ്ടാക്കും ? ബുദ്ധിയിലും മനസ്സിലുംകൂടെ വേണമല്ലോ വ്യക്തിയിലേയ്ക്കു പ്രവേശിയ്ക്കാനും പ്രവേശിപ്പിയ്ക്കാനും. അവയുടെ ആരോഗ്യമാണു് മുഖ്യപ്രശ്നം എന്നു തന്നെ കരുതിയാൽ തെററുകയില്ല. ആയുവ്വേദാചായ്യന്മാർ രോഗങ്ങളെ രാഗാദികളാണെന്നു പറയുന്നു. രാഗം മുതലായവയാണു് രോഗങ്ങാം. രാഗമാകുന്ന ആദിയോടുകൂടിയവയാണു് രോഗങ്ങാം എന്നും ഒരത്ഥമുണ്ടു്. ആദി എന്നതിന്നു നിദാനം എന്നത്ഥം. ജ്വരാദികളായ രോഗങ്ങാംക്കും കാരണം മനസ്സിനെ ബാധിക്കുന്ന രാഗമാണു്. രാഗംകൊണ്ടാണു് തെററുപററിപ്പോകുന്നതു്. രോഗകാരണങ്ങളെ മുഴവൻ ഒന്നിച്ചു് പ്രജ്ഞാപരാധമെന്ന പദത്തിൽ ആചാര്യന്മാർ ഒതുക്കിയിരിക്കുന്നു. പ്രജ്ഞ എന്നതിന്നു വിവേകമെന്നത്ഥം. വിവേകം ആരോഗ്യത്തിന്നും അവിവേകം രോഗത്തിന്നും കാരണമാകുന്നു. അവിവേകംകൊണ്ടാണു് അഹിതവും അമിതവുമായ ആഹാരാദികളെ ശീലിക്കുകയാകുന്ന അപഥ്യങ്ങാം ഉണ്ടാകാനിടവരുന്നതു്. ഔഷധങ്ങാംക്കു് ശരീരത്തിൽ ചില ചില പ്രതികരണങ്ങാം സൃഷ്ടിയ്ക്കാനുള്ള കഴിവുണ്ടു്. അതുകൊണ്ടു് അവ ചില ചില ലക്ഷണങ്ങളെ തിരോഭവിപ്പിക്കുന്നു. എന്നാൽ രോഗങ്ങാം ലക്ഷണങ്ങളല്ല. ലക്ഷണങ്ങാം ആന്തരമായുണ്ടായിട്ടുള്ള അസ്വസ്ഥതയെ കുറിക്കുക മാത്രമാണു ചെയ്യുന്നതു്. അഹിതജീവിതമാകുന്ന കാരണമുള്ള കാലത്തോളം അസ്വസ്ഥത ശമിയ്ക്കയില്ല. ഏതെങ്കിലും ചില ലക്ഷണങ്ങളെ ശമിപ്പിച്ചാലും, മറേറതെങ്കിലും തരത്തിലുള്ള ലക്ഷണങ്ങാം ഉടനെയോ പതുക്കെയോ ആവിർഭവിയ്ക്കുക തന്നെ ചെയ്യും. എന്നു മാത്രമല്ല, സ്ഥൂലമായ ദേഹത്തെ വിട്ടു ചിലപ്പോഠം വികാരം സൂക്ഷ്മമായ മനസ്സിലേയ്ക്കു ബാധിക്കുകയും ചെയ്യും.

നമ്മുടെ ആഹാരവിഹാരങ്ങാം ശരീരത്തെ മാത്രമല്ല, മനസ്സിനേയും ബാധിക്കുന്നു. മാനസികങ്ങളായ രോഗങ്ങാംക്കും ഔഷധം ശരീര

ത്തിൽക്കൂടെത്തന്നെ വേണമല്ലോ പ്രയോഗിക്കുവാൻ. ആഹാരം മനസ്സിൽ ഉളവാക്കുന്ന ഭാവവ്യത്യാസങ്ങളെ ആശ്രയിച്ചാണ് ആഹാരപദാർത്ഥങ്ങളെ സാത്ത്വികം, രാജസം, താമസം എന്നിങ്ങനെ വിഭജിച്ചിട്ടുള്ളതു്. ദേഹത്തിന്നു നന്നെങ്കിലും മനസ്സിന്നു നന്നല്ലെന്ന കാരണത്താൽ അഭക്ഷ്യങ്ങളായി പല ദ്രവ്യങ്ങളേയും തിരിച്ചു വെച്ചിട്ടുണ്ടല്ലോ. ആഹാരത്തിൻെറ സ്ഥൂലമായ അംശം മലമായും, മധ്യമായ അംശം ധാതുക്കളായും, സൂക്ഷ്മമായ അംശം മനസ്സായിട്ടും പരിണമിക്കുന്നുവെന്നാണ് ആയുർവ്വേദമതം. (അന്നം അശിതം ത്രേധാ വിധീയതേ. തസ്യ യഃ സ്ഥവിഷ്ഠഃ ധാതുഃ തത് പുരീഷം ഭവതി, യോ മധ്യമസ്തന്മാംസം, യോഽണിഷ്ഠസ്തന്മനഃ. —ഛാന്ദോഗ്യോപനിഷത്തു്) ആഹാരംപോലെതന്നെ വിഹാരങ്ങളും (ചേഷ്ടകളും) മനസ്സിനെ ബാധിക്കുന്നു. സുഖമായ ഉറക്കം കൊണ്ടു് ഏകാഗ്രതയ്ക്കുള്ള കഴിവുണ്ടാവുന്നു, തീരെ ഉറങ്ങാതിരിക്കുകയോ ഉറക്കം അധികമാവുകയോകൊണ്ടു ബുദ്ധിയും മനസ്സും വേണ്ടവിധം പ്രവർത്തിക്കാതാവുകയും ചെയ്യുന്നു എന്നതു് അനുഭവമാണല്ലോ. നമ്മുടെ ജീവിതസമ്പ്രദായങ്ങൾ മനസ്സിനെ രൂപപ്പെടുത്തുകയും അതിൻെറ ഭാവഭേദങ്ങൾക്കു കാരണമായിത്തീരുകയും ചെയ്യുന്നുവെന്നതു തികച്ചും ശാസ്ത്രീയമായി സമ്മതമായ അഭിപ്രായമാണെന്നു ചുരുക്കം. അതുകൊണ്ടു മനസ്സാകുന്ന ഉപകരണത്തിൻെറ സൌഷ്ഠവത്തെ ആഗ്രഹിക്കുന്നവർ ആഹാരവിഹാരങ്ങളിൽ ശ്രദ്ധവെച്ചു തുടങ്ങണമെന്നു മനസ്സിലാക്കാം. 'യോഗ'ത്തിൻെറ മുഖ്യമായ അംശം മനസ്സിനെ നിയന്ത്രിക്കലാണ്. മനസ്സിനെ നിയന്ത്രിക്കാതെ ഒരു യോഗവുമില്ല. അതുകൊണ്ടുതന്നെയാണു ഗീതയിൽ ദുഃഖത്തെ ശമിപ്പിക്കുന്ന യോഗം, ആഹാരവിഹാരാദികളിൽ യുക്തനായിരിക്കുന്നവന്നേ സിദ്ധമാകയുള്ളുവെന്നു പറഞ്ഞിരിക്കുന്നതു്. യുക്തൻ എന്നതിന്നു് ഔചിത്യത്തെ പാലിക്കുന്നവൻ എന്നർത്ഥമാകുന്നു. ആയുർവ്വേദത്തിൻെറ ശൈലിയിൽ പറഞ്ഞാൽ ഹീനാതിമിഥ്യാ യോഗങ്ങൾ ഇല്ലാതിരിക്കുക എന്നു താല്പര്യം.

ഇനി നമ്മുടെ ചുററുപാടും ഒന്നു കണ്ണോടിച്ചുനോക്കുക. ആഹാരാദികളിലെ സമ്യഗ്യോഗ (യുക്തി, ഔചിത്യം)ത്തിന്നുള്ള സാഹചര്യം ഇന്നുണ്ടോ ? അതോടൊപ്പംതന്നെ സിഗററു മുതലായവയുടെ നിത്യോപയോഗം മനസ്സിൽ വരുത്തുന്ന പരിണാമങ്ങൾ എന്തെല്ലാമായിരിക്കും ? ഇന്നു പ്രചാരത്തിലിരിക്കുന്ന ചികിത്സാരീതിക്കും ഈ വിഷയത്തിൽ കുറെ ഒക്കെ ഉത്തരവാദമുണ്ടെന്നു പറയാതെ കഴികയില്ല. രോഗകാരണത്തെക്കുറിച്ചു ചിന്തിക്കാതെ, ആരോഗ്യോചിതമായി ജീവിതത്തിൽ വരുത്തേണ്ട മാററങ്ങളെക്കുറിച്ചു നിർദ്ദേശിക്കാതെ, ലക്ഷണങ്ങളെ വീര്യമേറിയ ഔഷധങ്ങളെക്കൊണ്ടും ശസ്ത്രം പ്രയോഗിച്ചും വ്യത്യാസപ്പെടുത്തുന്നതാണ് ഇന്നത്തെ രീതി. രോഗത്തിന്നു പാപമെന്നും ചികിത്സയ്ക്കു പ്രായശ്ചിത്തമെന്നും ആയുർവ്വേദത്തിൽ പര്യായങ്ങൾ ഉണ്ടു്. രോഗം തെററും ചികിത്സ തെററു തിരുത്തലുമാണ്. മനസ്സിനെ കലുഷമാക്കുന്നതിന്നുള്ള മററു സാഹചര്യങ്ങളെക്കുറിച്ചു പറയാതിരിക്കുകയാണു ഭേദം. എത്ര ഉപദേശിച്ചാലും മനസ്സിലാവാതിരിക്കത്തക്കവിധം, മനസ്സിൻെറ സ്വഭാവം ദുഷിച്ചിരിക്കുന്നു. ജീവിതരീതിയിൽ ആശാസ്യമായ വ്യത്യാസം വരുത്തി മനസ്സിൻെറ സ്വഭാവത്തെ സംസ്കരിച്ചില്ലെങ്കിൽ എത്ര നല്ല ഉപദേശവും നിഷ്ഫലംതന്നെയാകും. തെററിൽനിന്നു കൂടുതൽ തെററിലേയ്ക്കു തെന്നിത്തെന്നിയുള്ള ഇന്നത്തെപ്പോക്കിന്നു് ജീവിതസമ്പ്രദായത്തിൽ സമൂലമായ പരിവർത്തനം വരുത്തുകകൊണ്ടല്ലാതെ കടിഞ്ഞാണിടാൻ കഴിയുകയില്ല.

ഇതിന്നു പരിഹാരമെന്താണ് ? സാത്ത്വികമായ മനസ്സുണ്ടാവാൻ, മനസ്സിനെ സാത്ത്വികമാക്കാൻ പററിയ ഒരു ജീവിതരീതിയെ പ്രചരിപ്പിക്കുകയാണു മുഖ്യമായി വേണ്ടതു്. പ്രചരണത്തിൻെറതന്നെ മുഖ്യമായ അംശം മാതൃക കാണിക്കലാണല്ലോ. ആധ്യാത്മികരംഗത്തു നേതൃത്വം വഹിക്കുന്നവർ അത്തരം ജീവിതം കൊണ്ടു് മററുള്ളവരെ ഉപദേശിക്കണം. കുട്ടിയോടു ശക്കര തിന്നരുതെന്നുപദേശിക്കുന്നതിന്നുമുമ്പു താൻതന്നെ ശക്കരതീററി നിർത്തിയ ഡാക്ടരുടെ കഥ പരമഹംസൻ പറയുന്നതു് നമുക്കു മാതൃകയാകേണ്ടതാണ്. നമ്മുടെ ഉപദേശങ്ങൾ ഫലിക്കാതിരിക്കാനുള്ള മുഖ്യകാരണം അനുഷ്ഠാനങ്ങൾകൊണ്ടു നാം മാതൃക

കാണിക്കാത്തതാണ്. അതുപോലെതന്നെ പ്രസിദ്ധീകരണങ്ങളിൽ നല്ലൊരു ഭാഗം ഇത്തരം ഉപദേശങ്ങൾക്ക് വിനിയോഗിക്കുകയും വേണം. ആയുർവേദത്തിൽനിന്നും യോഗഗ്രന്ഥങ്ങളിൽനിന്നും പ്രസക്തങ്ങളായ ഭാഗങ്ങളെ സമന്വയിച്ച്, മനസ്സിൻേറയും ശരീരത്തിൻേറയും ആരോഗ്യത്തിന്നാവശ്യമായ ചര്യാക്രമങ്ങളെ യുക്തിയുക്തമായി പ്രതിപാദിക്കണം. കേവലം ബൌദ്ധികമായ, വിചാരപരമായ, അംശത്തോടൊപ്പം പ്രായോഗികമായ, അനുഷ്ഠാനപരമായ കാര്യത്തിന്നും പ്രാധാന്യം നല്കണം. ഹിതവും മിതവുമായ ജീവിതം ഒട്ടുംതന്നെ ബുദ്ധിമുട്ടുള്ളതല്ല എന്ന തോന്നലുണ്ടാകണം. ഓരോ ആശ്രമവും ഓരോ ആയുർവ്വേദചികിത്സാശാലകൂടി ആയിത്തീരണം. ഓരോ രോഗവും ജീവിതത്തിൽ ഏതു തരത്തിലുള്ള അപഥ്യം പററിപ്പോയതുകൊണ്ടാണു സംഭവിച്ചതു് എന്നുപദേശിക്കുകയും, അതിനെ നിവാരണം ചെയ്യുന്നതുകൊണ്ടുതന്നെ ചികിത്സയുടെ മുഖ്യമായ അംശം നിർവ്വഹിക്കപ്പെട്ടുവെന്നു ബോധ്യപ്പെടുത്തുകയും ചെയ്യുന്ന ആരോഗ്യകേന്ദ്രങ്ങൾ ഓരോ ആശ്രമത്തിൻേറയും ഘടകമായുണ്ടാവണം. 'വിനാപി ഭേഷജൈർവ്യാധിഃ പഥ്യാദേവ നിവർത്തതേ, ന തു പഥ്യവിഹീനാനാം ഭേഷജാനാം ശതൈരപി.' ആധ്യാത്മികമായി ഭാരതം ഇതരദേശങ്ങളെ അപേക്ഷിച്ച് വിശിഷ്ടമായ ഒരു സ്ഥാനം വഹിച്ചിരുന്നു, വഹിക്കുന്നു, എന്നു നമ്മൾ അഭിമാനിക്കാറുണ്ടല്ലോ. അതിന്നു മുഖ്യമായ കാരണം, ഭാരതത്തിൽ ആയുർവേദം പ്രചരിച്ചിരുന്നുവെന്നതാണ് എന്നു പറയുന്നതു് പക്ഷപാതംകൊണ്ടല്ല, ആധ്യാത്മികമായ സ്വഭാവത്തെക്കുറിച്ചും ആയുർവ്വേദസിദ്ധാന്തങ്ങളെക്കുറിച്ചും കുറെ ഒക്കെ പഠിക്കാനിടവന്നിട്ടുള്ളതുകൊണ്ടാണ്. ആയുർവ്വേദാനുശിഷ്ടമായ ജീവിതത്തെ അനുസരിക്കുകകൊണ്ടല്ലാതെ ആധ്യാത്മികമായ സംസ്കാരത്തിന്നർഹമായ മനസ്സും ബുദ്ധിയും ഉണ്ടാവുകയില്ല എന്നതിന്നു സംശയമില്ല. ഇതരദേശങ്ങളിൽ ആരെങ്കിലും ആധ്യാത്മികത പ്രകടിപ്പിക്കുന്നുണ്ടെങ്കിൽ, അറിഞ്ഞോ അറിയാതെയോ അവർ യുക്താഹാരവിഹാരന്മാരായിത്തീർന്നിരിക്കുമെന്നതിന്നും സംശയമില്ല. അനുഗുണമായ ജീവിതരീതികൊണ്ടല്ലാതെ അനുഗുണമായ സംസ്കാരമുണ്ടാവുകയില്ലല്ലോ. അങ്ങനെയുള്ളവരെ ആയുർവ്വേദത്തിൽ യാദൃച്ഛികസ്വസ്ഥന്മാരെന്നു പറയുന്നു.

---

# അദ്ധ്യാത്മരാമായണം

(മൂലവും വിവർത്തനവും) *

**ടി. പി. ബാലകൃഷ്ണൻനായർ, മഞ്ഞപ്ര**

## വർണ്ണനകളുടെ താരതമ്യവിവേചനം

പ്രകരണാനുരൂപമായി അങ്ങോട്ടും ഇങ്ങോട്ടും ആടിക്കളിക്കുന്ന എഴുത്തച്ഛൻെറ അക്ലിഷ്ടരമണീയമായ പ്രയോഗചാതുരി, മൂലകൃതിയെ പശ്ചാത്കരിക്കുന്നതാണെന്നു് കണ്ടുകഴിഞ്ഞു. ഭാഷാപ്രയോഗത്തിലെന്നപോലെ വർണ്ണനകളിലും മൂലഗ്രന്ഥകാരനു് എഴുത്തച്ഛൻെറ സമശീർഷനാകാൻ കഴിഞ്ഞിട്ടില്ല. വർണ്ണനാനൈപുണ്യമാണ് കവികളുടെ ഔത്കൃഷ്ട്യത്തിൻെറ മാനദണ്ഡമെന്നു് പുരാതനസാഹിത്യനിരൂപകന്മാരിൽ ചിലർക്കു് അഭിപ്രായമുണ്ടു്. മൂലഗ്രന്ഥകാരനാകട്ടെ, എഴുത്തച്ഛനാകട്ടെ വൃഥാസ്ഥൂലമായ വർണ്ണനയ്ക്കു് ഒരുമ്പെട്ടിട്ടില്ല. വർണ്ണ്യവസ്തുവിൻെറ പൂർണ്ണപ്രതീതി വായനക്കാരൻെറ ഹൃദയത്തിൽ ഉണ്ടാക്കുകയാണല്ലൊ വർണ്ണനയുടെ പരമോദ്ദേശ്യം. അതിൽ ഇരുവരും വിജയിച്ചിട്ടുമുണ്ടു്. എന്നാൽ തന്മയത്വവും ഊർജ്ജിതത്വവും മുന്തിനില്ക്കുന്നതു് എഴുത്തച്ഛൻെറ ചിത്രു

---

മൂന്നാംഭാഗമാണിതു്. രണ്ടാം ഭാഗം 1972 ഡിസംബറിൽ പ്രസിദ്ധീകരിച്ചു.

ങ്ങളിലാണ്. വർണ്ണ്യവസ്തുവിന്റെ സൂക്ഷ്മാംശങ്ങളെ ചിത്രണം ചെയ്യുന്നതിൽ ആ കലാനിപുണൻ മൂലകവിയെ പിന്നിലാക്കുന്നു. വർണ്ണനകളിലെ തരതമഭാവം നിർണ്ണയിക്കുവാൻ ചിലതു് ഇവിടെ ഉന്നയിക്കാം.

വിവിക്തം രാമസദനം രമ്യം കാനനമണ്ഡിതം
സഫലൈരാമ്രപനസൈഃ കദളീഖണ്ഡസംവൃതം
ചമ്പകൈഃ കോവിദാരൈശ്ച പുന്നാഗൈർ–
[വിപുലൈസ്തഥാ
ഏവം ദർശിതമാലോക്യ മുനിഭിർഭരതോ/ഗ്രതഃ
ഹർഷാദ് യയൗ രഘുശ്രേഷ്ഠഭവനം മന്ത്രിണാ സഹ.
ദദർശ ദൂരാദതിഭാസുരം ശുഭം
രാമസ്യ ഗേഹം മുനിവൃന്ദസേവിതം
വൃക്ഷാഗ്രസംലഗ്നസുവല്ക്കലാജിനം
രാമാഭിരാമം ഭരതഃ സഹാനുജഃ.
(അയോദ്ധ്യാകാണ്ഡം, സർഗ്ഗം 8, പദ്യം 63–66)

പുഷ്പഫലദലപൂർണ്ണവല്ലീതരു–
ശഷ്പരമണീയകാനനമണ്ഡലേ
ആമ്രകദളീബകുളപനസങ്ങ –
ളാമ്രാതകാഞ്ജനനാഗപുന്നാഗങ്ങൾ
കേരപൂഗങ്ങളും കോവിദാരങ്ങളും
ഏരണ്ഡചമ്പകാശോകതാലങ്ങളും
മാലതീജാതിപ്രമുഖലതാവലീ –
ശാലികളായ തമാലസാലങ്ങളും
ഭൃംഗാദിനാനാവിഹംഗനാദങ്ങളും
തുംഗമാതംഗഭുജംഗപ്ലവംഗകു –
രംഗാദി നാനാമൃഗവ്രാതലീലയും
ഭംഗ്യാ സമാലോക്യ ദൂരെ ഭരതനും
വൃക്ഷാഗ്രസംലഗ്നവല്ക്കലാലംകൃതം
പുഷ്കരാക്ഷാശ്രമം ഭക്ത്യാ വണങ്ങിനാൻ.
(ആരണ്യം. സ. 6. പ 38,39)

### ഹേമമൃഗചേഷ്ടകൾ

ശുദ്ധജാംബൂനദപ്രഖ്യോ മൃഗോ/ഭൂദ്രൗപ്യബിന്ദുകഃ
രത്നശൃംഗോ മണിഖുരോ നീലരത്നവിലോചനഃ
വിദ്യുത്പ്രഭോ വിമുഗ്ദ്ധാസ്യോ വിചചാര
[വനാന്തരേ
ക്ഷണം ച ധാവത്യവതിഷ്ഠതേ ക്ഷണം
സമീപമാഗത്യ പുനർഭയാവൃതഃ
ഏവം സ മായാമൃഗവേഷരൂപധൃക്
ചചാര സീതാം പരിമോഹയൻ ഖലഃ.

മാരീചൻ മനോഹരമാ –
യൊരു പൊന്മാനായി
ചാരുപുള്ളികൾ വെള്ളികൊണ്ടു
നേത്രങ്ങൾ രണ്ടും
നീലക്കൽക്കൊണ്ടു ചേർത്തു
മുഗ്ദ്ധഭാവത്തോടോരോ
ലീലകൾകാട്ടിക്കാട്ടി
കാട്ടിലുൾപ്പുക്കും പിന്നെ
വേഗേന പുറപ്പെട്ടും
തുള്ളിച്ചാടിയുമനു –
രാഗഭാവേന ദൂരെപ്പോയ്–
നിന്നു കടാക്ഷിച്ചും
രാഘവാശ്രമസ്ഥലോ–
പാന്തേ സഞ്ചരിക്കുമ്പോൾ
രാകേന്ദുമുഖി സീത
കണ്ടു വിസ്മയം പൂണ്ടാൾ.

ഇവ തമ്മിലുള്ള അന്തരം ഉപന്യസിക്കേണ്ടതില്ല. ആശ്രമവർണ്ണനയിൽ തുഞ്ചത്താചാര്യൻ ഒരു പടി കടന്നു നില്ക്കുന്നു. പൊന്മാനിന്റെ രൂപവർണ്ണനയിൽ 'രത്നശൃംഗോ മണിഖുരഃ' എന്നും 'വിദ്യുത്പ്രഭഃ' എന്നും മൂലത്തിലുള്ള മൃഗവിശേഷണങ്ങൾ തർജ്ജമയിൽ ഇല്ല. എന്നാലും മനോധർമ്മവൈഭവത്താൽ കൂടുതൽ തന്മയത്വപൂർണ്ണമായിരിക്കുന്നതു് വിവർത്തനമാണെന്നു കാണാം. ഔചിത്യരുചിരമായ ശില്പഭംഗി മൂലത്തേക്കാൾ വിവർത്തനത്തെ വടിവും മിഴിവും ഉള്ളതാക്കിത്തീർത്തിട്ടുമുണ്ട്.

വീരരൗദ്രരസങ്ങൾ പ്രകാശിപ്പിക്കുന്ന യുദ്ധവർണ്ണനകളിലാണ് എഴുത്തച്ഛന്റെ ഭാവവിലാസം സ്വച്ഛന്ദം വിഹരിക്കുന്നതു്. യുദ്ധവർണ്ണനകളിൽ മൂലഗ്രന്ഥത്തിന്റെ കടിഞ്ഞാൺ കൂടാതെയാണ് വിവർത്തനത്തിന്റെ പോക്കു്. യുദ്ധകാണ്ഡത്തിൽ നാല്പതു ശതമാനമെങ്കിലും വരികൾ മൂലാന്തർഗതമല്ലെന്നു കാണാം. പദങ്ങളുടേയും ആശയങ്ങളുടേയും മേൽ പൂർണ്ണാധികാരം നേടിയ ഒരു ഭാവനാകുബേരനാണ് എഴുത്തച്ഛനെന്നുള്ളതിനു് നിദർശനമാണ് അദ്ദേഹത്തിന്റെ യുദ്ധവർണ്ണനകൾ. ഇതിനു് വിപരീതമാണ് മൂലഗ്രന്ഥകാരന്റെ നിലപാടു്. അദ്ദേഹത്തിനു് യുദ്ധവർണ്ണനകളിൽ തീരെ താല്പര്യമില്ലെന്നു തോന്നുന്നു. ബാലിസുഗ്രീവയുദ്ധം രണ്ടു ശ്ലോകംകൊണ്ടും, ഖരവധം നാലു ശ്ലോകംകൊണ്ടും അവസാനിക്കുന്നതു കാണുമ്പോൾ നമുക്കു സങ്കടം തോന്നും.

മുഷ്ടിഭ്യാം താഡയാമാസ
വാലിനം സോ/പി തം തഥാ

അഹൻ വാലീ ച സുഗ്രീവം
സുഗ്രീവോ വാലിനം തഥാ.

കെട്ടിയും കാൽകൈ പരസ്പരം താഡനം
തട്ടിയും മുട്ടുകൊണ്ടും തലതങ്ങളിൽ
കൊട്ടിയുമേററം പിടിച്ചു കടിച്ചുമ-
ങ്ങൂററത്തിൽ വീണും പിരണ്ടുമുരുണ്ടുമും-
ച്ചീററംകലൻ്റ നഖംകൊണ്ടുമാന്തിയും
ചാടിപ്പതിക്കയും കൂടെക്കുതിക്കയും
മാടിത്തടുക്കയും കൂടെക്കൊടുക്കയും
ഓടിക്കഴിക്കയും വാടി വിയർക്കയും
മാടിവിളിക്കയും കോപിച്ചടുക്കയും
ഊടേവിയർക്കയും നാഡികൾ ചീർക്കയും
മുഷ്ടിയുദ്ധപ്രയോഗം കണ്ടു നില്പവർ
ദൃഷ്ടി കുളുർക്കയും വാഴ്ത്തിസ്തുതിക്കയും.

ഇതു് മൂലത്തിലെ ഒരു ശ്ലോകത്തെ വികസിപ്പിച്ചിരിക്കുന്നതാണു്. ഇതിലെ ശബ്ദകോലാഹലത്തിൽത്തന്നെ ഒരു സംഘട്ടനത്തിൻെറ ഭീകരത നിഴലിക്കുന്നു. ശ്രവണമാത്രയിൽത്തന്നെ ഹൃദയത്തിൽ പതിയുന്ന ഇത്തരം സുന്ദരചിത്രങ്ങൾ ഏതു ഭാഷയ്ക്കും അഭിമാനാസ്പദമാണു്. കാവ്യസൗന്ദര്യംകൊണ്ടും ഇവയെ ജയിക്കുന്ന യുദ്ധവർണ്ണനകൾ ഭാഷയിൽ വിരളമാണു്. ഇവിടെ അനുവാചകർ വാക്കുകൾക്കു് അതീതമായ ഭാവാനുഭവത്തിൽ ലയിച്ചുപോകുന്നു. ഇതിനു പ്രത്യേക കാരണമുണ്ടു്. അധികാരദുർമോഹംമൂലമുള്ള വടംവലികളും രക്തംചൊരിച്ചിലും കേരളത്തിൻെറ സാമൂഹ്യജീവിതത്തിൽ പല തകർച്ചകളും ഉണ്ടാക്കിക്കൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണു് എഴുത്തച്ഛൻെറ ആവിർഭാവം. ആ സാഹിത്യാചാര്യൻ സദാചാരത്തിൽ വാർത്തെടുത്ത ഭക്തിയിൽക്കൂടി കേരളീയരെ സാംസ്കാരികപ്രബുദ്ധരാക്കുവാൻ തൻെറ തൂലിക ചലിപ്പിച്ചു. ദുഷിച്ചുപോയ സംസ്കാരപാരമ്പര്യത്തെ ശുദ്ധീകരിച്ചു് പ്രത്യാനയിക്കുവാൻ ആ പാവനചരിതൻ തൻെറ ജീവിതംതന്നെ വിനിയോഗിച്ചു. അദ്ദേഹത്തിൻെറ യുദ്ധവർണ്ണനകൾക്കുള്ള ഭാവോത്തേജകശക്തി, മൂലകൃതിയിൽ കാണാത്തതിൻെറ കാരണം ഇതിൽനിന്നു വെളിവാകുന്നുണ്ടല്ലോ.

## അലങ്കാരങ്ങളും വൃത്തിരീതികളും

മാധുര്യം, ശയ്യാഗുണം, താളലയാദിരമ്യത എന്നിങ്ങനെ പലതും മൂലകൃതിയുടെ വിശേഷതകളായി ചൂണ്ടിക്കാണിക്കുവാനുണ്ടു്. പദങ്ങളുടെ അകൃത്രിമമേളനത്താൽ ഉണ്ടാകുന്ന സംശ്ലിഷ്ടതയും ഉച്ചാരണത്തിനു വിളംബം നേരിടാത്തവിധം അയത്നലളിതമായും ശ്രവണസുഖപ്രദമായും അന്വയക്രമത്തിൽ പദങ്ങളുടെ ഘടനകൊണ്ടുണ്ടാകുന്ന സ്നിഗ്ദ്ധതയും മൂലകൃതിയിൽ സർവ്വത്ര കാണാം. വൈദർഭീരീതിക്കു യോജിച്ച ശബ്ദഘടന മൂലകൃതിയുടെ വിശേഷതയായി ഗണിക്കാം. പാഞ്ചാലി-ഗൗഡീരീതികൾ തുല്യതോതിൽ ഇണങ്ങിച്ചേർന്നതാണു് എഴുത്തച്ഛൻെറ വിവർത്തനം. താളാനുസാരിയായ സംവിധാനവും, സർവ്വവശീകരണനിപുണമായ ശബ്ദമാധുരിയും കൊണ്ടു് ഇരുകൃതികളും അലംകൃതങ്ങളാണു്.

സാധാരണജനങ്ങൾക്കു രസിക്കുന്ന മട്ടിൽ ചമത്കാരം ഉളവാക്കണമെന്നല്ലാതെ, മാഘാദികളെപ്പോലെ സ്ഥാനത്തും അസ്ഥാനത്തും അലങ്കാരങ്ങൾ തിരുകിവെയ്ക്കുവാൻ മൂലഗ്രന്ഥകർത്താവു് മുതിർന്നിട്ടില്ല. എഴുത്തച്ഛൻെറ കവിതാവധുവും ആവശ്യത്തിനല്ലാതെ ആർഭാടത്തിനുവേണ്ടി അലങ്കാരങ്ങൾ അണിയാറില്ല. ഉപമ, ഉത്പ്രേക്ഷ, രൂപകം, ദൃഷ്ടാന്തം, അർത്ഥാന്തരന്യാസം, സ്വഭാവോക്തി, ശ്ലേഷം തുടങ്ങിയ പ്രസിദ്ധാലങ്കാരങ്ങളെല്ലാം രാമായണത്തിൽ ഉണ്ടു്. എന്നാൽ രാമായണം അലങ്കാരപ്രധാനമായ കാവ്യമല്ല. പ്രകൃതിയും ജീവിതവും തമ്മിൽ ഉളവാകുന്ന സംവേദനങ്ങളെ പ്രകാശിപ്പിക്കുവാനാണു് അലങ്കാരങ്ങൾ പ്രയോജനപ്പെടേണ്ടതു്. അലങ്കാരം അലങ്കാരത്തിനുവേണ്ടിയല്ല, കവിതയ്ക്കുവേണ്ടിയാണു്; അതു ലക്ഷ്യമല്ല, മാർഗ്ഗമാണു് എന്ന കാര്യം മൂലഗ്രന്ഥകാരനും വിവർത്തകനും വിസ്മരിച്ചിട്ടില്ല. കൃഷ്ണഗാഥയിലേതുപോലുള്ള അലങ്കാരകോലാഹലമോ, തുള്ളലുകളിലേതുപോലുള്ള വർണ്ണനകളുടെ ബാഹുല്യമോ കൂടാതെ സംക്ഷിപ്തമായി കാര്യങ്ങൾ പ്രതിപാദിച്ചുപോകുവാൻ എഴുത്തച്ഛൻ വിരുതനാണു്. താരതമ്യവിവേചനത്തിനായി സുന്ദരകാണ്ഡത്തിൽനിന്നു് ചില ഉദാഹരണങ്ങൾ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

രഹിതേ രാഘവാഭ്യാം ത്വം
ശുനീവ ഹവിരധ്വരേ

ഹൃതവാനസി മാം നീച
തത്ഫലം പ്രാപ്സ്യസേഽ ചിരാത്.

സഭയമതിവിനയമൊടു
ശ്രുനീവ ഹവിരദ്ധ്വരേ
സാഹസത്തോടു മാം കട്ടു–
കൊണ്ടീലയോ ? (ഉപമ)

സഗരൈർവ്വർദ്ധിതോ യസ്മാത്
പുരാഹം സാഗരോഽഭവം
തസ്യാന്വയേ ബഭൂവാസൌ
രാമോ ദാശരഥിഃ പ്രഭുഃ.

സഗരനരപതിതനയരെന്നെ വളർക്കയാൽ
സാഗരമെന്നു ചൊല്ലുന്നിതെല്ലാവരും.

(ഉദാത്തം.)

ഉല്ലംഘിതേഽബ്ധൌ പവനാത്മജേന
ധരാസുതായാശ്ച ദശാനനസ്യ
പുസ്ഫോര വാമാക്ഷി ഭുജശ്ച തീവ്രം
രാമസ്യ ദക്ഷാംഗമതീന്ദ്രിയസ്യ.

ജനകനരപതിവരമകൾക്കും ദശാസ്യനും
ചെമ്മേ വിറച്ചിതു വാമഭാഗം തുലോം
ജനകനരപതിദുഹിതൃവരനു ദക്ഷാംഗവും
ജാതനെന്നാകിൽ വരും സുഖദുഃഖവും.

(ദീപകം)

മയാ ഹതാസ്തേ പരിരക്ഷിതം വപുഃ
പ്രിയോ ഹി ദേഹോഽഖിലദേഹിനാം പ്രഭോ
ബ്രഹ്മാസ്ത്രപാശേന നിബദ്ധ്യ മാം തതഃ
സമാഗമന്മേഘനിനാദനാമകഃ.

ദശവദന ! സമരഭുവി ദേഹരക്ഷാർത്ഥമായ്
ത്വദ്ഭൃത്യവർഗ്ഗത്തെ നിഗ്രഹിച്ചേനഹം.
ദശനിയുതശതവയസി ജീർണ്ണമെന്നാകിലും
ദേഹികൾക്കേററം പ്രിയം ദേഹമോർക്ക നീ.

(അർത്ഥാന്തരന്യാസം.)

യസ്യ നാമ സതതം ജപന്തി യേ–
ഽജ്ഞാനകർമ്മകൃതബന്ധനം ക്ഷണാത്
സദ്യ ഏവ പരിമുച്യ തത്പദം
യാന്തി കോടിരവിഭാസുരം ശിവം
തസ്യൈവ രാമസ്യ പദാംബുജം സദാ
ഹൃത്പദ്മമദ്ധ്യേ സുനിധായ മാരുതിഃ
സദൈവ നിർമുക്തസമസ്തബന്ധനഃ
കിം തസ്യ പാശൈരിതരൈശ്ച
ബന്ധനൈഃ?

അമലഹൃദി മധുമഥനഭക്തിവിശുദ്ധരാ–
യജ്ഞാനകർമ്മകൃതബന്ധനം ക്ഷണാൽ
സുചിരവിരചിതമപി വിമുച്യ ഹരിപദം
സുസ്ഥിരം പ്രാപിക്കുമില്ലൊരു സംശയം.
രഘുതിലകചരണയുഗമകതളിരിൽ
വെച്ചോരു രാമദൂതന്നു ബന്ധം ഭവിച്ചീടുമോ?
മരണജനിമയവികൃതിബന്ധമില്ലാതോർക്ക
മററുള്ള ബന്ധനംകൊണ്ടെന്തു സങ്കടം ?

(അർത്ഥാപത്തി)

രാമോ വനചരാണാം മദ്ധ്യേ തിഷ്ഠതി സാനുജഃ
കദാചിദ് ദൃശ്യതേ കൈശ്ചിത്
കദാചിന്നൈവ ദൃശ്യതേ.
മയാ തു ബഹുധാ ലോകാഃ
പ്രേഷിതാസ്തസ്യ ദർശനേ
ന പശ്യന്തി പ്രയത്നേന
വീക്ഷമാണാഃ സമന്തതഃ.
കിം കരിഷ്യസി രാമേണ
നിസ്പൃഹേണ സദാ ത്വയി
ത്വയാ സദാലിങ്ഗിതോഽപി
സമീപസ്ഥോഽപി സർവ്വദാ
ഹൃദയേഽസ്യ ന ച സ്നേഹ–
സ്ത്വയി രാമസ്യ ജായതേ
ത്വത്കൃതാൻ സർവ്വഭോഗാംശ്ച
ത്വദ്ഗുണാനപി രാഘവഃ.
ഭുഞ്ജാനോഽപി ന ജാനാതി
കൃതഘ്നോ നിർഗ്ഗുണോഽധമഃ
ത്വമാനീതാ മയാ സാദ്ധ്വീ
ദുഃഖശോകസമാകുലാ.
ഇദാനീമപി നായാതി
ഭക്തിഹീനഃ കഥം വ്രജേത്
നിഃസത്ത്വോ നിർമ്മമോ മാനീ
മൂഢഃ പണ്ഡിതമാനവാൻ.
നരാധമം ത്വദ്വിമുഖം
കിം കരിഷ്യസി ഭാമിനി
ത്വയ്യതീവ സമാസക്തം
മാം ഭജസ്വാസുരോത്തമം.

ഭവതി തവ രമണമപി ദശരഥതനൂജനെ–
പ്പാർത്താൽ ചിലർക്കു കാണാം ചിലപ്പോഴെടോ!
പലസമയമഖിലദിശി നന്നായ്ത്തിരകിലും
ഭാഗ്യവതാമപി കണ്ടുകിട്ടാ പരം
സുമുഖി! ദശരഥതനയനാൽ നിനക്കേതുമേ
സുന്ദരീ! കാര്യമില്ലെന്നു ധരിക്ക നീ
ഒരുപൊഴുതുമവനു പുനരൊന്നിലുമാശയി–
ല്ലോർത്താലൊരു ഗുണമില്ലവനോമലേ.
സുദൃഢമനവരതമുപഗൂഹനംചെയ്കിലും
സുഭ്രൂ, സുചിരമരികേ വസിക്കിലും
തവഗുണസമുദയമലിവൊടു ഭുജിക്കിലും
താല്പരീയം നിന്നിലില്ലവനേതുമേ.

ശരണമവനൊരുവരുമൊരിക്കലുമില്ലിനി
ശക്തിവിഹീനൻ വരികയുമില്ലല്ലൊ
കിമപി നഹി ഭവതി കരണീയം ഭവതിയാൽ
കീർത്തിഹീനൻ കൃതഘ്നൻ ത്രിലോകം നിർമ്മമൻ
മദരഹിതനറിയരുതു കരുതുമളവാക്കുമേ
മാനഹീനൻ പ്രിയേ പണ്ഡിതമാനവാൻ
നിഖിലവനചരനിവഹമദ്ധ്യസ്ഥിതൻ ഭൃശം
നിഷ്കിഞ്ചനപ്രിയൻ ഭേദഹീനാത്മകൻ
ശ്വപചനമൊരവനിസുരവരനുമവനൊക്കുമി
ശ്വാക്കളും ഗോക്കളും ഭേദമില്ലേതുമേ
ഭവതിയെയുമൊരു ശബരതരുണിയെയു–
[മാത്മനാ
പാർത്തുകണ്ടാലവനില്ല ഭേദം പ്രിയേ!
ഭവതിയെയുമകതളിരിലവനിഹ മറന്നിതു
ഭർത്താവിനെപ്പാർത്തിരുന്നതിനി മതി
ത്വയി വിമുഖനവനനിശമതിനു നഹി സംശയം
ത്വദ്ദാസദാസോ$/$ഹമദ്യ ഭജസ്വ മാം.

(വ്യാജസ്തുതി)

രാവണൻെറ സീതയോടുള്ള സംഭാഷണം ശ്ലേഷോക്തിയിൽ നിബന്ധിച്ചതിലുള്ള ഔചിത്യം ചിന്തനീയമാണ്. ഒരർത്ഥം കാമപ്രാർത്ഥനയായും, മറേറ അർത്ഥം രാമസ്തുതിയായും തീരുന്നു. മൂലഗ്രന്ഥകാരൻ രാവണനെ പണ്ഡിതനും പ്രേമപൂർണ്ണനുമാക്കിത്തീർത്തിരിക്കുന്നു. ശ്ലേഷഗർഭമായ പ്രസ്തുത ഭാഗത്തിൻെറ അർത്ഥരാമണീയകത്തിനു് കോട്ടം വരാതിരിക്കുവാൻ എഴുത്തച്ഛൻ പ്രത്യേകം മനസ്സിരുത്തിയിട്ടുണ്ടു്. ധ്യാനധാരണാദികളാൽ സാക്ഷാത്കരിക്കുവാൻ പ്രയാസമായ പരബ്രഹ്മസ്വരൂപനാണു് രാമൻ. നിസ്പൃഹനും അസംഗനുമാകയാൽ, അങ്ങനെയുള്ള രാമനോടു് യോഗമായാസ്വരൂപിണിയായ സീതയ്ക്കു് താദാത്മ്യം പ്രാപിക്കുവാൻ സാധിക്കുകയില്ലെന്നും മററുമുള്ള അർത്ഥം വിവർത്തനത്തിൽ തെളിഞ്ഞു വിലസുന്നു. വേദാന്തപരമായ അർത്ഥത്തിനു് ചോച്ചക്കുടാതിരിക്കുവാൻ കൃതഘ്നൻ (ദുഷ്കർമ്മങ്ങളെ ഹനിക്കുന്നവൻ) നിർഗ്ഗുണൻ (സത്ത്വരജസ്തമോഗുണങ്ങളുടെ കലർപ്പില്ലാത്തവൻ) തുടങ്ങിയ പദങ്ങൾ അതേപടി വിവർത്തനത്തിലും ചേർത്തിട്ടുണ്ടു്.

അഞ്ജനാപുത്രൻ പ്രഭഞ്ജനനന്ദനൻ (പരികരം)
കരഗതമൊരമലമണിവരമുടനുപേക്ഷിച്ചു
കാചത്തെയെന്തു കാംക്ഷിക്കുന്നതോമലേ.

(അപ്രസ്തുതപ്രശംസ)

ദശവദനമണിഭവനശോഭകോണംവിധൗ
ദിക്പാലമന്ദിരം ധിക്കൃതമായ്‌വരും.

(അതിശയോക്തി)

അനലശിഖകളുമനിലസുതഹൃദയവും
തെളിഞ്ഞാഹന്ത! വിഷ്ണുപദം ഗമിച്ചു തദാ
വിബുധപതിയൊടു നിശിചരാലയം–
[വെന്തൊരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാപാവകജ്വാലക–
ളംബരത്തോളമുയന്നു ചെന്നു മുദാ.
ഭുവനതലഗതവിമലദിവ്യരത്നങ്ങളാൽ
ഭൂതിപരിപൂർണ്ണമായുള്ള ലങ്കയും
പുനരനിലസുതനിതി ദഹിപ്പിച്ചിതെങ്കിലും
ഭൂതിപരിപൂർണ്ണമായ് വന്നിതത്യത്ഭുതം.

ഒടുവിൽ ചേർത്തിട്ടുള്ള വരികൾ മൂലാന്തർഗതമല്ല. തുടന്നു് "ഭൂതദൈവാത്മസംഭൂതതാപാപഹം" എന്നുവരെയുള്ള അനേകം വരികൾ എഴുത്തച്ഛൻെറ മനോധർമ്മവിലാസത്തിൽ നിന്നു് രൂപംപൂണ്ടവയാണു്. മൂലഗ്രന്ഥകാരൻെറ ഭാവനാദാരിദ്ര്യം എഴുത്തച്ഛനു് ഇഷ്ടപ്പെട്ടു കാണുകയില്ല. ദീപകം, ഉത്പ്രേക്ഷ, ശ്ലേഷം, വിരോധാഭാസം, തുടങ്ങിയ അലങ്കാരങ്ങൾ ഘടിപ്പിച്ചു് പ്രകൃതത്തെ ഭാവോജ്ജ്വലമാക്കിത്തീർത്തിരിക്കുന്നു. ലങ്കാദഹനവർണ്ണനയിലെപ്പോലെ ഇതരഭാഗങ്ങളിലും അലങ്കാരങ്ങളെ ഉചിതമായി ഘടിപ്പിക്കുന്നതിൽ എഴുത്തച്ഛൻെറ കൈവിരുതു് മൂലഗ്രന്ഥകാരനെ കടന്നുനില്ക്കുന്നു.

എഴുത്തച്ഛനു് മൂലഗ്രന്ഥകാരനെ അപേക്ഷിച്ചു് കൂടുതൽ പ്രാസപക്ഷപാതം ഉണ്ടായിരുന്നു എന്നും കാണാം. ആദ്യക്ഷരപ്രാസം, വൃത്യനുപ്രാസം തുടങ്ങിയ പ്രാസങ്ങളെല്ലാം കിളിപ്പാട്ടിൽ സ്വാഭാവികമായ രീതിയിൽ അണിനിരത്തിയിട്ടുണ്ടെങ്കിലും ഭാവഭംഗിയിൽ രസിക്കുന്നതിനു് അതു് ഒരിടത്തും പ്രതിബന്ധമായിട്ടില്ല. 'നാരായണൻ നളിനായതലോചനൻ നാരീജനമനോമോഹനൻ മാധവൻ' എന്നിങ്ങനെ ഭക്തിലഹരിയിൽ മുഴുകുമ്പോൾ വിവർത്തകൻെറ സാരസ്വതപ്രവാഹം അണപൊട്ടി ഒഴുകുന്നതു കാണാം. സംയുക്താക്ഷരങ്ങൾ കൂടാതെ, അർത്ഥപ്രതീതിക്കു സഹായകമായ ശബ്ദഭംഗികൊണ്ടു് ശ്രവണസുഭഗമാക്കുവാൻ എഴുത്തച്ഛനുള്ള

വൈഭവം അപാരമാണ്. മൂലവിവർത്തനങ്ങളിൽ നിന്നു് ചുവടെ ഉദ്ധരിച്ചിട്ടുള്ള ഭാഗങ്ങൾ താരതമ്യപ്പെടുത്തുമ്പോൾ ഇതിൻെറ സാധുത വെളിവാകും. ആദ്യക്ഷരപ്രാസത്തിൻെറ ഘടനയിലും കിളിപ്പാട്ടിൻെറ പ്രത്യേകത തെളിഞ്ഞു വിലസുന്നതു കാണാം:

നിത്യശ്രീർനിർവികാരോ നിരവധി വിഭവോ
നിത്യമായാനിരാസോ
മായാകാര്യാനുസാരീ മനുജ ഇവ സദാ
ഭാതി ദേവോഽഖിലേശഃ.

രത്നകിരീടം രവിപ്രഭം കാരുണ്യ–
രത്നാകരം രഘുനാഥം രമാവരം
രാജരാജേന്ദ്രം രജനീചരാന്തകം
രാജീവലോചനം രാവണനാശനം !

പ്രശാന്തമായ ഈ രീതി ചിലപ്പോൾ സന്ദർഭാനുരൂപം ശബ്ദാടോപത്താൽ ഘനഗംഭീരമായിത്തീരുന്നതു കാണാം. രസാനുഗുണമായ ശബ്ദാലങ്കാരപ്രയോഗത്തിൽ എഴുത്തച്ഛനുള്ള സാമർത്ഥ്യം താഴെ ഉദ്ധരിച്ചിട്ടുള്ള ഭാഗങ്ങളിൽ കാണാം.

പദ്ധതിമദ്ധ്യേ പരമോദ്ധതബുദ്ധിയോടും
ഗൃദ്ധ്രരാജനുരുപത്രവാനായുള്ളൊരു
കുദ്ധ്രരാജനെപ്പോലെ ബദ്ധവൈരത്തോടതി–
ക്രുദ്ധനായഗ്രേ ചെന്നു യുദ്ധവും തുടങ്ങിനാൻ.
അബ്ധിയും പത്രാനിലക്ഷുബ്ധമായ് ചമയുന്നി–
തദ്രികളിളകുന്നു വിദ്രുതമതുനേരം.

രാവണജടായുസംഘട്ടനത്തിലെ കുദ്ധ്രം (കുവിനെ – ഭൂമിയെ – ധരിക്കുന്നതു് – പർവ്വതം) എന്ന പദത്തിൻെറ അർത്ഥവും മററും സാധാരണക്കാർക്കു് സുഗ്രഹമല്ലെങ്കിലും, ശബ്ദങ്ങളുടെ അനുരണനംകൊണ്ടുതന്നെ അർത്ഥപ്രതീതി ജനിപ്പിക്കുവാൻ പോന്നതാണ് ഈ ഭാഗമെന്നു പറയാം. 'പത്രവാനായ കുദ്ധ്രരാജനെപ്പോലെ' എന്ന ഉപമയും മൂലാന്തർഗതമല്ല. ശൈവചാപഭഞ്ജനഘട്ടത്തിലെ ''ഗൃഹീത്വാ വാമഹസ്തേന ലീലയാ തോലയൻ ധനുഃ'' എന്നതിലെ വൃത്തത്തിൻെറ ഇഴഞ്ഞ ഗതി വിവർത്തനത്തിൽ കാണുന്നില്ല. '' കലച്ച വലിച്ചുടൻ മുറിച്ചു ജിതശ്രമം'' എന്നതിലെ പദഘടന വില്ലുകുലയേററിയതിലുള്ള വേഗതയാണു പ്രകടമാക്കുന്നതു്. ''ഇത്യാലോക്യ പുരഃ പത്നീം വ്യാഘ്രീമിവ പുരഃ സ്ഥിതാം'' എന്നതിൻെറ വിവർത്തനത്തിൽ പദങ്ങളുടെ ആവർത്തനംകൊണ്ടുള്ള തന്മയത്വം എത്ര ചേതോഹരമായിരിക്കുന്നുവെന്നു നോക്കുക.

''വ്യാഘ്രിയെപ്പോലെ സമീപേ വസിക്കുന്ന
മൂർഖമതിയായ കൈകേയിതന്മുഖം
നോക്കിനോക്കിബ്ഭയംപൂണ്ടു ദശരഥൻ
ദീർഘമായ് വീർത്തുവീർത്തേവമുരചെയ്തു.

ഇതുപോലെ യുദ്ധകാണ്ഡത്തിൽ കുംഭകർണ്ണനെ ഉണർത്തുന്ന ഘട്ടത്തിലുള്ള അതിശയോക്തി നിറഞ്ഞ വർണ്ണനയിലെ 'ദ'കാരത്തിൻെറ ആവർത്തനവും, ബാലകാണ്ഡത്തിലെ 'തത്കാലേഹരിപ്രമുഖന്മാരാം' എന്നുതുടങ്ങിയ വരികളിൽ ഹരിശബ്ദത്തിൻെറ നാനാർത്ഥത്തെ അവലംബിച്ചുള്ള വിവർത്തനവും സന്ദർഭാനുരൂപമായിട്ടുണ്ടെങ്കിലും വിവർത്തകൻെറ അതിരുകവിഞ്ഞ ശബ്ദപ്രേമത്തിനു് നിദർശനമായിരിക്കുന്നുവെന്നു പറയാതെ നിവൃത്തിയില്ല.

## രസനിവേശനം

കാവ്യത്തിൻെറ ആത്മാവു് രസമാണല്ലൊ. രസങ്ങൾ വികാരജന്യങ്ങളും വികാരങ്ങൾ കവികളുടെ വ്യാപാരസാമഗ്രികളുമാണെന്നു പറയാറുണ്ടു്. കവിയുടെ സങ്കല്പദൃഷ്ടി പ്രതിജനഭിന്നവും സമഗ്രവുമായ ജീവിതത്തെ വീക്ഷിക്കുമ്പോൾ അങ്ങനെയാകാതെ തരമില്ല. രാമായണം നവരസരുചിരമാണെങ്കിലും ഭക്തിഭാവമാണു് വിവർത്തനത്തിൻെറ ഘനകേന്ദ്രമെന്നു പറയാം. എന്നാൽ മൂലവിവർത്തനങ്ങളെ സാദൃശ്യപ്പെടുത്തുമ്പോൾ കരുണവും വീരവുമാണു് അവയിൽ മുന്നിട്ടുനില്ക്കുന്നതെന്നു കാണാം. അതിൽത്തന്നെ കരുണത്തിനാണു് രാമായണത്തിൽ രസരാജത സിദ്ധിച്ചുകാണുന്നതു്.

ഭക്തി കഴിഞ്ഞാൽ എഴുത്തച്ഛനു പ്രിയതരമായിട്ടുള്ള രസം കരുണമാണു്. അയോദ്ധ്യാകാണ്ഡം മുഴുവൻ കരുണരസാർദ്രമായ ഒരു വിലാപകാവ്യമാണു്. ശ്രീരാമൻെറ വനയാത്രയിൽ അയോദ്ധ്യ ഒരു വിലാപരംഗമായി മാറി. അവിടെ പ്രകടമാകുന്ന ശോകഭാവവും തജ്ജന്യമായ കരുണരസവും ഏററവും ഹൃദയസ്പൃക്കായിരിക്കുന്നു. ശ്രീരാമനെ വനത്തിലേക്കു് അയയ്ക്കുമ്പോഴുള്ള ദശരഥൻെറ ഹൃദ്ഗതവികാരങ്ങളെ രണ്ടു മഹാകവികളും ചിത്രീകരിച്ചിരിക്കുന്നതു നോക്കുക.

ഹാ രാമ ! ഹാ ജഗന്നാഥ ! ഹാ മമ പ്രാണവല്ലഭ !
മാം വിസൃജ്യ കഥം ഘോരം വിപിനം ഗന്തുമർഹസി ?
ഇതി രാമം സമാലിങ്ഗ്യ മുക്തകണ്ഠോ രുരോദ ഹ
വിമൃജ്യ നയനേ രാമഃ പിതുഃ സജലപാണിനാ.

ഹാ രാമ ! ഹാ ജഗന്നാഥ !
ഹാ രാമ ! ഹാ ഹാ മമ പ്രാണവല്ലഭ !
നിന്നെപ്പിരിഞ്ഞു പൊറുക്കുന്നതെങ്ങനെ ?
എന്നെപ്പിരിഞ്ഞു നീ ഘോരമഹാവനം
തന്നിൽ ഗമിക്കുന്നതെങ്ങനെ നന്ദന ?
എന്നിത്തരം പല ജാതി പറകയും
കണ്ണുനീരാലോല വാർത്തു കരകയും,
നന്നായ്മുറുകെ മുറുകെത്തഴുകിയും ,
പിന്നെച്ചുടുചുടെ ദീർഘമായ് വീർക്കയും
ഖിന്നനായോരു പിതാവിനെക്കണ്ടുടൻ.

ദശരഥന്റെ നാദഭേദിബാണമേററ് മരിച്ച മുനികുമാരന്റെ മാതാപിതാക്കളുടെ ശോകാവേശം, സീതാപരിത്യാഗഘട്ടത്തിലെ ലക്ഷ്മണന്റെ വിഷാദം, സീതാവിയോഗത്തിൽ വെന്തുരുകുന്ന രാമന്റെ വിലാപം തുടങ്ങിയ ഭാഗങ്ങൾ കരുണരസാർദ്രമാണ്. മൂലകൃതി ആരണ്യകാണ്ഡം എട്ടാംസർഗ്ഗം 16 മുതൽ 20 വരെ ശ്ലോകങ്ങളിൽ ഉള്ള രാമവിലാപഭാഗത്തെ കിളിപ്പാട്ടിലുള്ള ''ഹാ ഹാ വല്ലഭേ സീതേ'' എന്നു തുടങ്ങുന്ന വരികളുമായി തുലനം ചെയ്തു നോക്കേണ്ടതാണ്. കരുണത്തിൽ ശ്രീരാമന്റെ ഈശ്വരത്വത്തേക്കാൾ മനുഷ്യത്വമാണ് മുഖ്യമെന്നു കാണാം.

ഖരവധത്തിലേയും രാവണവധത്തിലേയും ശ്രീരാമൻ വീരരസത്തിന്റെ മൂർത്തിമദ്ഭാവമാണ്. ലക്ഷ്മണൻ, രാവണൻ, ഇന്ദ്രജിത്ത് മുതലായവരിലും വീരമാണ് മുന്നിട്ടു നില്ക്കുന്നത്. മൂലകൃതിയിൽ മദ്ധ്യാഹ്നാർക്കമണ്ഡലംപോലെ പ്രത്യക്ഷപ്പെടുന്ന രൗദ്രമൂർത്തിയായ പരശുരാമന്റെ രൂപവർണ്ണന നാലു ശ്ലോകംകൊണ്ടു സാധിച്ചിരിക്കുന്നു. വിവർത്തനത്തിൽ ദശരഥസ്തുതിയിലൂടെയാണ് എഴുത്തച്ഛൻ അത് പ്രപഞ്ചനം ചെയ്തിരിക്കുന്നത്. അപ്പോഴത്തെ പ്രകൃതിയെ മൂലകർത്താവ്,

ഇതി ബ്രുവതി വൈ തസ്മിം-
ശ്ചചാല വസുധാ ഭൃശം
അന്ധകാരോ ബഭൂവാഥ
സർവേഷാമപി ചക്ഷുഷാം.

എന്നു് ഒരു ശ്ലോകത്തിൽ കഴിച്ചുകൂട്ടുന്നു. എഴുത്തച്ഛനാകട്ടെ അതു് എത്രമാത്രം വികസിപ്പിച്ചിരിക്കുന്നുവെന്നു നോക്കുക:

ക്ഷോണിയും പാരമൊന്നു വിറച്ചു ഗിരികളും
അന്ധകാരംകൊണ്ടൊക്കെ മറഞ്ഞു ദിക്കുകളും
സിന്ധുവാരിയുമൊന്നു കലങ്ങിമറിഞ്ഞിതു
എന്തൊന്നു വരുന്നതെന്നോർത്തു ദേവാദികളും
ചിന്ത പൂണ്ടുഴന്നിതു താപസവരന്മാരും.

''രാമോ ദാശരഥിർവീരോ
വീക്ഷ്യ തം ഭാർഗ്ഗവം രുഷാ.''

എന്നു തുടങ്ങുന്ന ബാലകാണ്ഡം എഴാം സർഗ്ഗത്തിലെ ഭാർഗ്ഗവരാഘവസംവാദത്തിലുള്ള രണ്ടു പദ്യങ്ങളുടെ പ്രപഞ്ചനമാണ്: 'മുഗ്ദ്ധഭാവവും പൂണ്ട രാമനാം''– എന്നു തുടങ്ങുന്ന അനേകം വരികൾ. അവ ഇവിടെ ഉദ്ധരിക്കാം:

മുഗ്ദ്ധഭാവവും പൂണ്ട രാമനാം കുമാരനും
ക്രുദ്ധനാം പരശുരാമൻതന്നോടരുൾചെയ്തു
ചൊല്ലെഴും മഹാനുഭാവന്മാരാം പ്രൗഢാത്മാക്കൾ
വല്ലാതെ ബാലന്മാരോടിങ്ങനെ തുടങ്ങിയാൽ
ആശ്രയമവർക്കെന്തോന്നുള്ളതു തപോനിധേ ?
സ്വാശ്രമകുലധർമ്മമെങ്ങനെ പാലിക്കുന്നു ?
നിന്തിരുവടിതിരുവുള്ളത്തിലേറുന്നതി–
നന്തരമുണ്ടോ പിന്നെ വരുന്നു നിരൂപിച്ചാൽ
അന്ധനായിരിപ്പോരു ബാലകനുണ്ടോ ഗുണ–
ബന്ധനംഭവിക്കുന്നു സന്തതംചിന്തിച്ചാലും
ക്ഷത്രിയകുലത്തിങ്കലുത്ഭവിക്കയുംചെയ്തേൻ
ശസ്ത്രാസ്ത്രപ്രയോഗസാമർത്ഥ്യമില്ലല്ലോതാനും
ശത്രുമിത്രോദാസീനഭേദവുമെനിക്കില്ല
ശത്രുസംഹാരം ചെയ്‌വാൻശക്തിയുമില്ലയല്ലോ
അന്തകാന്തകൻപോലും ലംഘിച്ചീടുന്നതല്ല
നിന്തിരുവടിയുടെ ചിന്തിതമെന്തുമൂലം.
വില്ലിങ്ങുതന്നാലും ഞാനാകിലോ കുലച്ചീടാ–
മല്ലെങ്കിൽ തിരുവുള്ളക്കേടുമുണ്ടാകവേണ്ട.

ഇതിൽ സ്ഫുരിക്കുന്ന ഫലിതരസികതയിലുള്ള ആകർഷകത്വം മൂലകൃതിയിൽ കാണാനില്ല. ഹാസ്യരസത്തിന്റെ രൂപാന്തരമാണല്ലൊ ഫലിതം. പരസ്പരവിരുദ്ധങ്ങളായ ഭാവങ്ങൾക്ക് അപ്രതീക്ഷിതമാംവിധം സാദൃശ്യമോ സംബന്ധമോ പ്രകടമാക്കുന്നതിലാണ് ഫലിതം കുടികൊള്ളുന്നതു്. പരിഹാസം വികടമോ ഉത്കടമോ ആകാതെ ശാന്തവും

എന്നാൽ നിശിതവുമായി പ്രയോഗിക്കുവാൻ എഴുത്തച്ഛനുള്ള പാടവം ഇവിടെ പ്രകടമാകുന്നു.

ശൃംഗാരവീരഭയാനകാദി രസവർണ്ണനകളിൽ എഴുത്തച്ഛൻ മൂലകർത്താവിനെ അതിശയിക്കുന്നുവെന്നു പറയാം. എന്നാൽ അദ്ദേഹം നമ്പ്യാരെപ്പോലെ പരിഹാസരസികനോ, ചെറുശ്ശേരിയെപ്പോലെ ശൃംഗാരഭാവങ്ങളുടെ വിലാസഭംഗികളിൽ ആകൃഷ്ടചിത്തനോ ആയിരുന്നില്ല. അശ്ലീലസ്പർശമില്ലാതെ ശൃംഗാരരസം വർണ്ണിക്കുവാൻ കഴിയുമെന്നു് എഴുത്തച്ഛൻ തന്റെ കവിതകളിലൂടെ തെളിയിച്ചിട്ടുണ്ടു്. സ്വയംവരമണ്ഡപത്തിലേയ്ക്കു മന്ദമന്ദം നമ്രമുഖിയായി നടന്നുവരുന്ന സീതയുടെ ചിത്രം ഇരുകവികളും വരച്ചിരിക്കുന്നതിലുള്ള അന്തരം നോക്കുക. എഴുത്തച്ഛന്റെ സീത.' വസ്ത്രാന്തർവ്യഞ്ജിതസ്തനി'യായിട്ടല്ല രംഗപ്രവേശം ചെയ്യുന്നതെങ്കിലും, ചമത്കാരഭംഗിയിൽ മൂലത്തെ അതിശയിക്കുന്നു. എന്നാൽ ഇതിനു വിപരീതമായ രംഗങ്ങളും ഇല്ലെന്നു പറഞ്ഞുകൂടാ. ദേവരാജന്റെ അപഥസഞ്ചാരവും അതിനു കിട്ടിയ ശിക്ഷയും വിവരിക്കുമ്പോൾ മൂലകൃതിയിൽ അഹല്യയുടെ രൂപവർണ്ണന കാണുന്നില്ല. എഴുത്തച്ഛനാകട്ടെ 'ചൊന്തൊണ്ടിവായ്മലരും പന്തൊക്കും മുലകളും' എന്നിങ്ങനെ ദേവേന്ദ്രനെ വിഭ്രമിപ്പിച്ച രൂപസൗഭഗത്തെ മാംസളമായ ശൃംഗാരമഷി കലർത്തിയാണു് വർണ്ണിച്ചിട്ടുള്ളതു്. എങ്കിലും ഈ മാതിരിയുള്ള വ്യതിയാനം അദൃഷ്ടപൂർവ്വമാണു്. അഴകിയ രാവണന്റെ പ്രേമാഭ്യർത്ഥനപോലും ഒരു ദിവ്യപരിവേഷമണിഞ്ഞതാണു്.

അയോദ്ധ്യാകാണ്ഡത്തിന്റെ പ്രാരംഭത്തിൽ വിച്ഛിന്നാഭിഷേകത്തിനുമുമ്പു് നാരദൻ കാണുന്ന രാമരൂപം സംഭോഗശൃംഗാരത്തിനു് അനുരൂപമായിട്ടാണു് മൂലവിവർത്തനങ്ങളിൽ വർണ്ണിച്ചിരിക്കുന്നതു്. സീതാവിയോഗഘട്ടത്തിൽ ചൂതായുധാർത്തിപൊറാഞ്ഞു് രാമൻ വിലപിക്കുന്നതും, വിരഹതാപത്താൽ ചന്ദ്രനെക്കണ്ടു് സൂര്യനെന്നു ഭ്രമിക്കുന്നതും, ചന്ദ്രദർശനത്താൽ ചന്ദ്രാനനയെ സ്മരിക്കുന്നതുമെല്ലാം വിപ്രലംഭശൃംഗാരത്തിനു് അനുകൂലമാണെന്നു പറയേണ്ടതില്ലല്ലൊ. താരതമ്യവിവേചനത്തിനായി ചില വരികൾ പ്രദർശിപ്പിക്കാം.

ചന്ദ്രാനനേ നീ പിരിഞ്ഞതുകാരണം
ചന്ദ്രനമാദിത്യനേപ്പോലെയായിതു
ചന്ദ്ര ശീതാംശുക്കളാലവളെച്ചെന്നു
മന്ദമന്ദം തലോടിത്തലോടിത്തദാ
വന്നു തടവീടുകെന്നെയും സാദരം
നിന്നുടെ ഗോത്രജയല്ലൊ ജനകജ!

വിരാധന്റെ നൃത്തമാടുന്ന അടക്കളത്തിന്റെ ബീഭത്സതയും, തപോനിഷ്ഠനായ വാല്മീകിയുടെ ശാന്തതയും അഗസ്ത്യാശ്രമത്തിന്റെ അദ്ഭുതജനകതയും ചിത്രീകരിക്കുന്നതിൽ രണ്ടുപേരും ഒരുപോലെ ഔത്സുക്യം പ്രദർശിപ്പിച്ചിട്ടുണ്ടു്.

ഒരു വിവർത്തനഗ്രന്ഥത്തിൽ അനുവാദകന്റെ അലങ്കാരപ്രയോഗസാമർത്ഥ്യമോ, രസപ്രതിപാദനകുശലതയോ പ്രകടിപ്പിക്കുവാനുള്ള അവസരം കുറവായിരിക്കുമല്ലൊ. എന്നാൽ എഴുത്തച്ഛനാകട്ടെ രസപോഷകമായ സന്ദർഭങ്ങളിൽ മൂലഗ്രന്ഥം ചിലപ്പോൾ ഉപേക്ഷിച്ചെന്നുവരും. മററു ചിലപ്പോൾ കല്പനാശക്തികൊണ്ടു് നൂതനഭംഗികൂടി കൂട്ടിവിളക്കിയിട്ടുമുണ്ടാകും. അദ്ദേഹത്തിന്റെ വ്യക്തിത്വമാണു് ഇതിനെല്ലാം നിദാനം. ദേശസഞ്ചാരംകൊണ്ടും, പൗരാണികസാഹിത്യത്തിലുള്ള അവഗാഹംകൊണ്ടും മററനേകം വിധത്തിലുള്ള വിജ്ഞാനാർജ്ജനംകൊണ്ടും പരിപുഷ്ടമായ ആ വ്യക്തിവൈഭവം അനന്യസാധാരണമാണു്. പ്രതിപാദ്യത്തോടു് ഐക്യം പ്രാപിച്ച ഹൃദയാനുഭൂതിയാൽ ആദർശവും യാഥാർത്ഥ്യവും ജീവിതത്തോടു ഘടിപ്പിച്ചു് തന്മയത്വമായി ചിത്രീകരിക്കുവാൻ ആ ധർമ്മനിഷ്ഠനു സാധിച്ചു. ഭക്തിഭാവപ്രകാശനത്തിലെന്നപോലെ ശൃംഗാരകരുണാദിരസങ്ങളേയും തുല്യപാടവത്തോടെ ആവിഷ്കരിക്കുവാൻ ആ കവികുലഅരചൻ അദ്വിതീയനായിരുന്നുവെന്നുള്ളതിനു് ദൃഷ്ടാന്തരൂപേണ ഇതിൽ ചേർത്തിട്ടുള്ള ഭാഗങ്ങൾ മതിയാകുമെന്നു് കരുതുന്നു.

### ഭക്തിയും തത്ത്വചിന്തയും

അദ്ധ്യാത്മപ്രദീപകമത്യന്തം രഹസ്യമി–
തദ്ധ്യാത്മരാമായണം മൃത്യുശാസനപ്രോക്തം.

അദ്ധ്യാത്മതത്ത്വങ്ങൾക്കാണു് അദ്ധ്യാത്മരാമായണത്തിൽ പ്രാധാന്യമെന്നാണല്ലൊ

ഇതു് സൂചിപ്പിക്കുന്നതു്. മൂലഗ്രന്ഥകാരൻെറ ഉദ്ദേശ്യം ധമ്മമാഗ്ഗപ്രകാശനമായിരുന്നെങ്കിൽ, അതിൻെറ സന്തതസഹചാരിയായ ഭക്തി വൈശിഷ്ട്യപ്രതിപാദനത്തിലാണു് എഴുത്തച്ഛൻെറ ദൃഷ്ടിയധികം പതിഞ്ഞിട്ടുള്ളതെന്നു പറയാം. ഈശ്വരമാഹാത്മ്യം വിശദമാക്കി അനുവാചകഹൃദയങ്ങളെ ഈശ്വരങ്കലേയ്ക്കു് ആകർഷിച്ചു് ഉയർത്തണമെന്ന ആദർശമാണു് ആ അദ്ധ്യാത്മപ്രഭാവൻ കൈക്കൊണ്ടതു്. പ്രപഞ്ചരഹസ്യങ്ങളേയും പ്രകൃതിതത്ത്വങ്ങളേയും, മനുഷ്യനു് അവയുമായുള്ള ബന്ധങ്ങളേയും പ്രകാശിപ്പിക്കുവാൻ ഇരുവരും മനസ്സിരുത്തിയിട്ടുണ്ടു്.

സംസ്കാരഭേദമനുസരിച്ചു് ഓരോരുത്തരുടേയും വ്യക്തിത്വം വ്യത്യസ്തമായിരിക്കുമല്ലൊ. മനഃശുദ്ധി കൈവന്നിട്ടുള്ള ഒരു പരമഭക്തനായിരുന്ന രാമാനുജൻ. പ്രപഞ്ചസീമയ്ക്കപ്പുറം വ്യാപരിക്കുന്ന കാരണങ്ങൾകൂടി കണ്ടറിഞ്ഞിട്ടുള്ള ഒരു മഹാത്മാവായിരുന്നു അദ്ദേഹം. സർവ്വലോകനിയന്താവായ ജഗദീശ്വരൻെറ മായാവൈഭവത്താൽ വ്യാപ്തമാണു ജഗത്തു് എന്നു് ആ തത്ത്വവേദി കണ്ടറിഞ്ഞിരുന്നു. പ്രപഞ്ചഗതിയേയും മനുഷ്യൻെറ നിസ്സാരതയേയും കണ്ടറിഞ്ഞു് തത്ത്വോപദേശം ചെയ്യുവാൻ ആ ധർമ്മാഗ്രേസരനെപ്പോലെ മൂലഗ്രന്ഥകാരനു കഴിഞ്ഞിട്ടില്ല. ശ്രീശങ്കരനുശേഷം ആദ്ധ്യാത്മികതത്ത്വപ്രചാരണത്തിനു് എഴുത്തച്ഛനെപ്പോലെ പരിശ്രമിച്ചവർ വിരളമാണു്. സുഖഭോഗാസക്തിയിലും അസാന്മാർഗ്ഗികജീവിതത്തിലും മുഴുകിക്കഴിഞ്ഞിരുന്ന ജനതയിൽ സംശുദ്ധവികാരങ്ങളും വിചാരങ്ങളും ഉദ്ദീപിപ്പിച്ചു് ധാർമ്മികബോധം ഉണർത്തി നന്മയുടെ പശ്ചാത്തലത്തിലേയ്ക്കു് ആനയിക്കുവാൻ തൻെറ കൃതികൾമുഖേന ആ പരമഭാഗവതൻ പരിശ്രമിച്ചു. അതിൻെറ ഫലമായി സന്മാർഗ്ഗനിഷ്ഠയുടേയും അധർമ്മഭീരുതയുടേയും ശംഖനാദം സർവ്വത്ര മുഴങ്ങിക്കേട്ടു; ആത്മശക്തിയുടെ ശ്രേഷ്ഠത മുഴക്കുന്ന ഗാനധാര എവിടേയും അലതല്ലി.

അനുഭൂതിയാണു് ഭക്തിയുടെ അധിഷ്ഠാനം. ഭക്തിപ്രകർഷമാണു് എഴുത്തച്ഛൻെറ എതു കൃതിയിലും വ്യാപിച്ചു കാണുന്ന മുഖ്യഗുണം. ആചാര്യൻ സ്വതേ മിതഭാഷിയാണെങ്കിലും ഈശ്വരനാമം ഉച്ചരിക്കേണ്ട സന്ദർഭംവരുമ്പോൾ ഭക്തിപാരവശ്യത്താൽ കുറേ വാചാലനായിത്തീരുന്നു.

> നിർമ്മലൻ നിരാകാരൻ നിരഹങ്കാരൻ നിത്യൻ
> ചിന്മയനഖണ്ഡാനന്ദാത്മകൻ ജഗന്മയൻ
> കംഭീന്ദ്രമസ്തകസന്നിഭജാനുവും
> അംഭോജബാണനിഷംഗാഭജംഘയും
> അംഭോജതുല്യമാമംഘ്രിദ്വയങ്ങളും
> ജംഭാരിരത്നം തൊഴും തിരുമേനിയും.

അത്തരം ഘട്ടങ്ങളിൽ അലംഭാവമില്ലാത്തവിധം അനേകം വിശേഷണങ്ങൾ ചേർത്തു് സ്തുതിപാടാതിരിക്കുവാൻ അദ്ദേഹത്തിനു സാദ്ധ്യമല്ല. ബാലകാണ്ഡത്തിലെ അഹല്യാസ്തുതിയിലും, ചിത്രകൂടാചലത്തിൽവെച്ചു് ഭരതൻ കാണുന്ന ശ്രീരാമൻെറ മനോഹരമായ രൂപവർണ്ണനയിലും കവിയുടെ ഭക്തിപ്രവാഹം അണപൊട്ടി ഒഴുകുന്നു. മൂലത്തിലെ നാലോ അഞ്ചോ വിശേഷണങ്ങളുടെ സ്ഥാനത്തു വിവർത്തനത്തിൽ അവ നാല്പതോ അമ്പതോ ആയി മാറുന്നു. അയോദ്ധ്യാകാണ്ഡത്തിൻെറ ഉപക്രമത്തിൽ അനേകം ഈരടികളിൽ നിബന്ധിച്ചിട്ടുള്ള സ്തോത്രം എഴുത്തച്ഛൻെറ സ്വന്തമാണു്. അരണ്യകാണ്ഡത്തിൽ മൂലഗ്രന്ഥകാരൻ ''അഥ തത്ര ദിനം സ്ഥിത്വാ, പ്രഭാതേ രഘുനന്ദനഃ'' എന്നു നേരെ കഥയിലേയ്ക്കു പ്രവേശിക്കുമ്പോൾ എഴുത്തച്ഛൻ 'ശുകകുലമൗലിമാലിക' യോടു ഭഗവത്കഥകൾ കേട്ടാൽ ആർക്കാണു് തൃപ്തിവരുന്നതു് എന്നു ചോദിക്കുന്നിടത്തു് പ്രാസാഡംബരങ്ങളോടും അർത്ഥപുഷ്ടിയോടുംകൂടി എത്ര പദങ്ങളാണു് വാരിവിതറുന്നതെന്നു നോക്കുക:

> ശ്യാമളം കോമളം ബാണധനുർദ്ധരം
> രാമം സഹോദരസേവിതം രാഘവം
> സുഗ്രീവമുഖ്യകപികുലസേവിത–
> മഗ്രേ ഭവന്തം നമസ്യാമി സാമ്പ്രതം.

ആ ഭക്തോത്തംസത്തിൻെറ മതിമറന്ന ഭക്തിനൃത്തത്തിൽ ശബ്ദാർത്ഥങ്ങളുടെ ഇത്തരത്തിലുള്ള ആവർത്തനവും വിസ്തരണവുമെല്ലാം നമുക്കു വിരസമായി തോന്നുകയില്ല. ഭക്തിരസമൂർച്ഛയിൽ അദ്ദേഹം കഥാസന്ദർഭത്തേയും, തന്നെത്തന്നെയും മറന്നു് ഈശ്വരങ്കൽ ലയിച്ചുചേരുന്ന ഘട്ടങ്ങളും രാമായണത്തിൽ സുലഭമാണു്.

'ഭുവനപതി മഖപതി സതാം പതി മത്പതി പുഷ്ക്കരബാന്ധവപുത്രപ്രിയസഖി' തുടങ്ങിയ സ്തുതികഠം അതിനു ദൃഷ്ടാന്തമാണല്ലൊ.

ഭക്തിഭാവവണ്ണനയിൽ മൂലഗ്രന്ഥകാരനു് എഴുത്തച്ഛനോളം ഉയച്ച് നേടുവാൻ കഴിഞ്ഞിട്ടില്ലെങ്കിലും ഹഷോത്തേജകമായ പല ഭഗവദ്രൂപവണ്ണനകളും മൂലകൃതിയിൽ ഉണ്ടെന്നു കാര്യം വിസ്മരിച്ചുകൂടാ. അഹല്യാസ്തുതിയിൽനിന്നു് ഒരു ശ്ലോകം താഴെ ചേക്കുന്നു:

ഭവഭയഹരമേകം ഭാനുകോടിപ്രകാശം
കരധൃതശരചാപം കാലമേഘാവഭാസം
കനകരുചിരവസ്ത്രം രത്നവത്കുണ്ഡലാഢ്യം
കമലവിശദനേത്രം സാനുജം രാമമീഡേ.

പ്രാപഞ്ചികജീവിതത്തിന്റെ വൈവിധ്യവും വൈചിത്ര്യവും രാമായണത്തിൽ പ്രതിബിംബിച്ചിട്ടുണ്ടെങ്കിലും അതു വേദാന്തസാരസവ്സ്വമായ ഒരു മഹാഗ്രന്ഥമാണു്. സംസാരം, മായ, ജീവേശ്വരബന്ധം, മോക്ഷം തുടങ്ങിയ വിഷയങ്ങളെക്കുറിച്ചെല്ലാം അതിൽ പ്രതിപാദിച്ചിട്ടുണ്ടു്. ലക്ഷ്മണോപദേശം തുടങ്ങിയ തത്വോപദേശങ്ങളും, അഗസ്ത്യസ്തുതി തുടങ്ങിയ സ്തോത്രങ്ങളും, അനേകം ഭഗവദ്രൂപവണ്ണനകളുംകൊണ്ടു് നിറഞ്ഞതാണു് അതു്. ജ്ഞാനമാഗ്ഗം, കമ്മമാഗ്ഗം, ഭക്തിമാഗ്ഗം എന്നീ മൂന്നു മാഗ്ഗങ്ങളെക്കുറിച്ചു് അതിൽ വിവരിച്ചിട്ടുണ്ടെങ്കിലും ഭക്തിമാഗ്ഗത്തിനാണു് പ്രാധാന്യം കല്പിക്കുന്നതു്. ഭക്തിനിർഭരവും തത്വോപദേശപൂണ്ണവുമായ രാമായണം ഭാരതത്തിന്റെ പുനഃസംവിധാനത്തിനുവേണ്ടിയുള്ള സഗ്ഗശക്തി ഉഠക്കൊണ്ടിട്ടുള്ള ഒരു ഗ്രന്ഥമാണു്. എന്നാൽ എഴുത്തച്ഛന്റെ വിവത്തനത്തിലൂടെയാണു് അതു് കേരളീയജീവിതത്തെ ഉണത്തുകയും ഉയത്തുകയും ചെയ്യതെന്നുള്ളതാണു് പരമാത്ഥം.

കാലാവലോകനം കാര്യസാദ്ധ്യം നൃണാം. 1
പ്രത്യുപകാരം മറക്കുന്ന പൂരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും. 2
ആപത്തു വന്നടുത്തീടുന്ന കാലത്തു
ശോഭിക്കയില്ലെടോ സജ്ജനഭാഷിതം. 3
ഇഷ്ടം പറയുന്ന ബന്ധുക്കളാരുമേ
കഷ്ടകാലത്തിങ്കലില്ലെന്നു നിണ്ണയം. 4
നിത്യവും ചെയ്യുന്ന കമ്മഫലഗണം
കത്താവൊഴിഞ്ഞു മററന്യൻ ഭുജിക്കുമോ ? 5
ഇപ്പോഴിതുപകൽ പില്പാടുരാത്രിയും
പില്പാടുപിന്നെ പകലുമുണ്ടായ്‌വരും. 6
കാര്യമല്ലാത്തതു ചെയ്യുന്നതാകിലാ-
ചാര്യനും ശാസനം ചെയ്യെന്നതേ വരൂ. 7
ഇന്ദ്രിയനിഗ്രഹമുള്ള പുരുഷനു
വന്നുകൂടും നിജസൗഖ്യങ്ങളൊക്കവേ. 8

എന്നിങ്ങനെയുള്ള അനവധി ലോകോക്തികഠം രാമായണത്തിലുണ്ടു്. ഇവയിൽ പലതും തുഞ്ചത്തു ഗുരുപാദരുടെ മുഖാരവിന്ദത്തിൽനിന്നു നിഗ്ഗളിച്ച മകരന്ദബിന്ദുക്കളാണു്. രസനിഷ്യന്ദികളായ ഇത്തരം സൂക്തികഠം മൂലകൃതിയിൽ വളരെ കുറവാണു്. മിതാക്ഷരത്വം, ശബ്ദാത്ഥഭംഗി, ഘടനാവൈചിത്ര്യം—മുതലായ ഗുണങ്ങളോടുകൂടിയ അവ, രൂപംകൊണ്ടു് കാവ്യമെങ്കിലും, ഭാവംകൊണ്ടു് ശാസ്ത്രത്വം മുന്തിനിൽക്കുന്ന സാഹിത്യമുക്തകങ്ങളാണെന്നു പറയാം. വിവിധങ്ങളായ ലോകധമ്മങ്ങളേയും സദാചാരതത്വങ്ങളേയും കുറിച്ചു് അറിവുനേടാൻ കഴിയുന്ന ഇത്തരം പ്രമാണവാക്യങ്ങഠം കിളിപ്പാട്ടിൽ സുലഭമാണു്. അതീതകാലത്തിൽ സ്ഥിതിചെയ്യുകൊണ്ടു്, വത്തമാനകാലത്തെ വ്യാഖ്യാനിക്കുകയും ഭാവിയെക്കുറിച്ചു് ലോകഹിതത്തിനു് ഉതകുന്ന നിദ്ദേശങ്ങഠം നൽകുകയും ചെയ്യുന്ന ത്രികാലൈക്യമാണു് സാഹിത്യമെന്നു പറയുവാൻ കാരണം ഇതാണു്.

മൂലഗ്രന്ഥകാരനും വിവത്തകനും സാഹിത്യം ജീവിതത്തെ രൂപപ്പെടുത്തുന്ന ശക്തിയായിത്തീരണം എന്ന അഭിപ്രായക്കാരായിരുന്നു. എന്നാൽ രാമായണം കിളിപ്പാട്ടു് മലയാളത്തിൽവരുത്തിയ സാംസ്കാരികാന്ദോളനം വലുതാണു്. അതിന്റെ ദശാംശമെങ്കിലും സാംസ്കാരികപരിവത്തനം വരുത്തുവാൻ മൂലകൃതിക്കു് കഴിഞ്ഞിട്ടില്ലെന്നു പറയാതെ നിവൃത്തിയില്ല.

## വേദാന്തബാലപാഠങ്ങൾ – 7

# ആത്മജ്ഞാനോപദേശവിധി — 4

### ശ്രീശങ്കരഭഗവത്പാദർ

അവസ്ഥാത്രയനിർമ്മുക്തനായ ആത്മാവ് ചിന്മാത്രസ്വരൂപൻ (ജ്ഞാനസ്വരൂപൻ) ആകുന്നു. കാര്യരൂപമായ ദേഹമോ, കരണരൂപമായ ഇന്ദ്രിയസംഘാതമോ, കാരണമായ അവിദ്യയോ, ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾക്കു നിമിത്തങ്ങളായ കാമകർമ്മങ്ങളോ ആത്മാവല്ല. ദ്രവ്യാന്തരസമ്പർക്കമില്ലാത്ത ജലംപോലെ ആത്മാവ് സ്വച്ഛനാണ്; ആധാരാന്തര നിരപേക്ഷമായതിനാൽ സ്വമഹിമയിൽ പ്രതിഷ്ഠിതനുമാണ്.

ജാഗ്രത്സ്വപ്നസുഷുപ്തികൾ ബുദ്ധിയുടെ അവസ്ഥാവിശേഷങ്ങളാണ്; കാരണം ആത്മാവ് അവിക്രിയനാണ് – വികാരരഹിതനാണ്. അതുകൊണ്ട് തുരീയനായിട്ട് (ജാഗരിതാദിസ്ഥാനത്രയരഹിതനായിട്ട്) ആത്മാവിനെ അറിയണം. തുരീയൻ എന്നാൽ (നാലാമൻ എന്ന അർത്ഥമല്ല,) സ്വർണ്ണക്കട്ടിപോലെ വിജ്ഞാനഘനമായവൻ എന്നർത്ഥം. അവസ്ഥാത്രയത്തിൽ ആത്മസ്഼ുരണം ഇല്ല. എന്നിരുന്നാലും തൻെറ ചൈതന്യസ്വരൂപസന്നിധിമാത്രംകൊണ്ട് ആത്മാവിന്ന് അനാത്മഭൂതങ്ങളായ ജാഗരിതാദ്യവസ്ഥകളുടെ സാക്ഷിത്വമെന്ന തുരീയസ്വരൂപത്വം ഉണ്ട്. തുരീയത്വമെന്നാൽ അവസ്ഥാന്തരത്വമല്ല. അവസ്ഥാന്തരമാണു തുരീയമെന്നു പറഞ്ഞാൽ ആത്മതത്ത്വബോധമുണ്ടാകുകയില്ല; തന്മൂലം ആത്മാവു ശൂന്യമാണെന്നു പറയേണ്ടതായുംവരും. അതു ശരിയല്ല. ജഡമായ സമസ്തദ്വൈതപ്രപഞ്ചവും രജ്ജുസർപ്പത്തെപ്പോലെ ആത്മാവിലധ്യസ്തമാണ്. ആ നിലയ്ക്ക് ആത്മാവു ശൂന്യമാണെന്നു പറഞ്ഞാൽ ദ്വൈതപ്രപഞ്ചകല്പനയ്ക്ക് അധിഷ്ഠാനമില്ലാതായിത്തീരുകയും ചെയ്യും. അതും യുക്തിസഹമല്ല.

ആത്മവിശുദ്ധിപ്രതിപാദനത്തിനുവേണ്ടി അവസ്ഥാത്രയത്തെ വർണ്ണിച്ചുവല്ലോ. അശുദ്ധിരൂപങ്ങളായ ഈ അവസ്ഥകൾ എങ്ങനെയാണ് ആത്മാവിൻെറ ശുദ്ധസ്വരൂപം വെളിപ്പെടുത്താൻ പര്യാപ്തങ്ങളാകുക ?

ജാഗ്രദാദ്യവസ്ഥകളുടെ അവബോധം ഉണ്ടായെങ്കിൽ മാത്രമേ വിശുദ്ധാത്മബോധവും ഉണ്ടാകുകയുള്ളൂ. അതുകൊണ്ട് ജാഗ്രദാദ്യവസ്ഥകൾക്ക് ആത്മവിശുദ്ധിപ്രതിപത്തിഹേതുത്വം വിശുദ്ധാത്മജ്ഞാനഹേതുത്വം പറയുന്നതു ശരിയാണ്.

#### ആത്മവിശുദ്ധി എങ്ങനെ അറിയും ?

ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നു സ്ഥാനങ്ങളിലും ആത്മാവിൻെറ ദ്രഷ്ടൃത്വത്തിനു മാററം കാണാത്തതുകൊണ്ട് അവസ്ഥാത്രയവിനിർമുക്തനാണ് ആത്മാവെന്ന് ആത്മവിശുദ്ധി അറിയപ്പെടുന്നുണ്ട്. ('സുഷുപ്തിയിലായിരുന്ന ഞാൻ തന്നെയാണ് സ്വപ്നം കണ്ടതും, ഇപ്പോൾ ഉണർന്നിരിക്കുന്നതും. ജാഗ്രദാദ്യവസ്ഥകൾക്കു മാററമുണ്ട്, എനിക്കു മാററമില്ല.' നിർവ്വികാരത്വമാണ് ആത്മവിശുദ്ധി എന്നു പറഞ്ഞതു്.)

'ഞാൻ ഇതേവരെ ഒന്നും അറിഞ്ഞില്ല,' എന്ന് സുഷുപ്തിയെ പരാമർശിച്ചു പറയാറുണ്ടല്ലോ. അപ്പോൾ ആത്മാവിനു സുഷുപ്തിയിൽ ദ്രഷ്ടൃത്വം ഇല്ലെന്നല്ലേ അർത്ഥം ? ആ നിലയ്ക്ക്, ആത്മാവിൻെറ ദ്രഷ്ടൃത്വത്തിനു മാററമുള്ളതിനാൽ, ആത്മാവിന്നും പരിണാമമുണ്ടാകുന്നു എന്നല്ലേ തീരുമാനിക്കേണ്ടതു് ?

അല്ല. കാരണം, സുഷുപ്തിയിൽ ദൃശ്യവസ്തുവിനെയാണ് എല്ലാവരും നിവാരണം ചെയ്യുന്നതു്, അല്ലാതെ ദ്രഷ്ടൃസ്വരൂപത്തെയല്ല. 'ഞാൻ സുഷുപ്തിയിൽ ഒന്നും അറിഞ്ഞില്ല.' എന്ന (ദ്രഷ്ടാവിൻെറ) ദൃഷ്ടിയെ ആരും നിരസിക്കുന്നില്ലല്ലോ. ഞാനറിഞ്ഞില്ല എന്നല്ലാതെ ഞാനില്ലായിരുന്നു എന്ന് ആരും പറയുന്നില്ല. അതിനാൽ ആ ദൃഷ്ടിയുടെ അപരിണാ

മിത്വം ഹേതുവായി ആത്മാവിന്നും കൂടസ്ഥനിത്യത (അപരിണാമിത്വം) സിദ്ധിയ്ക്കുന്നു. (അപരിണാമി ശുദ്ധനാണ്; നിത്യനുമാണ്.)

ആത്മാവ് ശുദ്ധനും നിത്യസിദ്ധനുമായതു കൊണ്ടുതന്നെ അതിനെ അറിയാൻ മറെറാരു പ്രമാണം ആവശ്യമില്ല. അസിദ്ധമായ വസ്തുവിനെ അറിയാനാണ് മറെറാരു പ്രമാണത്തെ തേടേണ്ടിവരുന്നതു്, സിദ്ധമായ ആത്മാവിനെ അറിയാനല്ല. ആത്മാവിനെ അറിയുവാൻ മറെറാരു പ്രമാണം * വേണമെന്നു വന്നാൽ പ്രമാതൃത്വം ആക്ഷായിരിയ്ക്കുമെന്നു നിശ്ചയിയ്ക്കേണ്ടതുണ്ടു്. (പ്രമാണാപേക്ഷ വന്നാൽ ആത്മാവു് പ്രമേയകോടിയിൽ പെടും. അപ്പോഠം ആ ആത്മാവിനെ അറിയാൻ വേറെ പ്രമാതാവിനെ തേടേണ്ടിവരും. പ്രമാതൃ – പ്രമാണ – പ്രമേയവ്യവഹാരവും നിലയ്ക്കും.) പ്രമാതൃത്വം ഉള്ളയാളാണ് ആത്മാവ് എന്നാണു നിശ്ചയിക്കപ്പെട്ടിട്ടുള്ളതു്. (പ്രമാതാവ് ആത്മാവു തന്നെ. ആത്മാവിനെ അറിയാൻ മറെറാരു പ്രമാണം ആവശ്യവുമില്ല; സ്വസംവേദ്യനാണ് ആത്മാവ്.)

'ഔപനിഷദം പുരുഷം പൃച്ഛാമി' എന്നെല്ലാം കാണുന്നതിനാൽ, ആത്മാവു വേദമാത്രഗമ്യനാണെന്നല്ലേ, ആത്മാവിനെ വേദവാക്യംകൊണ്ടേ അറിയാനൊക്കൂ എന്നല്ലേ, അത്ഥം ?

അല്ല. ആത്മാവിൽ അധ്യാരോപിതമായ അനാത്മധമ്മങ്ങളെ നിവത്തിപ്പിച്ച് ബ്രഹ്മാത്മാക്കൾക്ക് ഐക്യം പറയുന്നതിൽ മാത്രമേ വേദം പ്രമാണമാകുന്നുള്ളു. അതായതു് അറിവുള്ള രണ്ടു(തത് – ത്വം)പദങ്ങളുടെ അനിർജ്ഞാതമായ അത്ഥത്തെ അഭിവ്യഞ്ജിപ്പിക്കുക (പ്രകടമാക്കുക) മാത്രമാണ് വേദം ചെയ്യുന്നതു്. ഫലരൂപമായ ആത്മാനുഭൂതി തരാൻ വേദത്തിനു കഴിവില്ല. ആത്മാവ് സ്വതഃസിദ്ധമാണെന്നതാണ് അതിനു കാരണം. (ബ്രഹ്മാത്മൈകത്വരൂപമായ ബുദ്ധിവൃത്തിയെ ജനിപ്പിച്ച് അജ്ഞാനത്തേയും അജ്ഞാനജാതങ്ങളായ അനത്ഥങ്ങളേയും നിവത്തിപ്പിക്കുന്നതു മാത്രമാണു വേദം. അജ്ഞാതജ്ഞാപകത്വമെന്നതാണ് വേദത്തിൻെറ പ്രാമാണ്യത്തിനു നിദാനം, ഫലജനകത്വമെന്നതല്ല.)

(പരിണാമസ്വഭാവങ്ങളായ ജാഗ്രത് – സ്വപ്നസുഷുപ്ത്യവസ്ഥകളിലെല്ലാം അപരിണാമിയായി നിരന്തരം വത്തിക്കുന്ന) ആത്മാവിന് മൂന്നവസ്ഥകളിലും 'സോഽഹം' (ആ ഞാൻ) എന്ന സ്മൃതിയിലൂടെ പ്രത്യഭിജ്ഞ (തിരിച്ചറിവ്) കാണപ്പെടുന്നതിനാലും, ആത്മാവിന്നു പുണ്യാപുണ്യബന്ധമില്ലെന്നു ശ്രുതിവാക്യമുള്ളതിനാലും ആത്മാവ് അവസ്ഥാത്രയാതിരിക്തനാണ്, നിത്യനാണ്, ശുദ്ധനാണ്, ബുദ്ധനാണ് (വിജ്ഞാനരൂപിയാണ്,) (അവിദ്യാകാമകമ്മാദികളിൽനിന്നു) മുക്തനാണ്, അവിക്രിയനാണ്, അപരിലുപ്തദൃക്സ്വരൂപനാണ്, ഏകനുമാണ്. സ്വാനുഭവംകൊണ്ടുതന്നെയാണ് ''എനിക്കു് ആത്മജ്ഞാനമുദിച്ചു'' എന്ന് വിദ്വാനും പറയുന്നതു്. ആചാര്യപ്രസാദത്താൽ അജ്ഞാനനിദ്രയിൽനിന്നുണന്ന് സകലസംസാരബന്ധങ്ങളിൽനിന്നും മുക്തനായവനാണു വിദ്വാൻ. (''നീ ദേഹാദിസംഘാതമല്ല; നീ സംസാരിയുമല്ല. അശേഷോപനിഷത്പ്രതിപാദ്യവും അദ്വിതീയവും സച്ചിദാനന്ദൈകരസവുമായ ബ്രഹ്മമാണു നീ'' എന്ന ആചാര്യോപദേശം ഗ്രഹിച്ചവൻ വിദ്വാനാകുന്നു. അവൻ അജ്ഞാനനിദ്രയിൽനിന്നുണരുന്നു. അജ്ഞാനജനിതങ്ങളായ കർത്തൃത്വാദിസകലസംസാരബന്ധങ്ങളിൽനിന്നും മുക്തനുമാകുന്നു. അയാഠം ശരീരപാതംവരെ ജീവന്മുക്തനായിക്കഴിയുന്നു. പ്രാരബ്ധക്ഷയത്തിൽ ശരീരപാതംവരുമ്പോഠം വിദേഹകൈവല്യവും പ്രാപിക്കുന്നു.)

ഇതാണ് മോക്ഷോപായമായ ആത്മജ്ഞാനോപദേശവിധി. ഈ ആത്മതത്ത്വം അനുഭവപ്പെടുത്തിയവൻ കൃതകൃത്യനാകുന്നു; അമൃതനാകുന്നു. മോക്ഷമാഗ്ഗം ഇതൊന്നേയുള്ളു. (ആത്മജ്ഞാനം സിദ്ധിക്കാതെ മററു് ഉപായങ്ങളെക്കൊണ്ടൊന്നും കൃതകൃത്യനോ മുക്തനോ ആകുകയില്ല.) ഇങ്ങനെ ആത്മജ്ഞാനോപദേശവിധിയെന്ന വേദാന്താനുശാസനം കഴിഞ്ഞു.

* പ്രമാണം. പ്രമാകരണം പ്രമാണം. യഥാത്ഥജ്ഞാനം പ്രമ. അതിനു ഹേതുഭൂതമായതു പ്രമാണം. അറിയപ്പെടുന്ന വസ്തു പ്രമേയം. അറിയുന്നയാഠം പ്രമാതാവ്.

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തർയോഗങ്ങൾ വയനാട്ടിൽ

പല കാര്യങ്ങളിലും വയനാട് പിന്നോക്കനിലയിലാണെങ്കിലും സാംസ്കാരികമായി ഉയന്ന നിലവാരം പുലത്തുന്ന ജനങ്ങളാണവിടെയുള്ളതു്. പുതിയ കയ്യേററക്കാരുടേയും കുടിയേററക്കാരുടേയും പ്രവാഹത്തിൽപ്പെട്ടു് തങ്ങളുടെ പൂർവ്വികസംസ്കാരം ഒഴുകിപ്പോകുന്നുണ്ടെന്ന ഭയം അവിടെ പലക്കും കണ്ടുതുടങ്ങിയിട്ടുണ്ടു്. അതിൽ ഉത്ക്കണ്ഠ പൂണ്ട ചില സുകൃതികളുടെ ശ്രമത്തിൻെറ ഫലമാണു് ഈ അന്തര്യോഗങ്ങൾ.

ആദ്യത്തേതു് പുല്പള്ളിയിൽവെച്ചാണു നടത്തപ്പെട്ടതു്. പുല്പള്ളി ക്ഷേത്രസംരക്ഷണസമിതിയുടെ അധീനതയിലും സമിതിയുടെ സെക്രട്ടറിയായ കുപ്പത്തോട്ട മാധവൻനായരുടെ പ്രധാന മേൽനോട്ടത്തിലുമാണു് അതു നടന്നതു്. ഏപ്രിൽ 21, 22, 23 തീയതികളിലായി നടന്ന അന്തര്യോഗത്തിൻെറ ക്യാമ്പിൽ താമസിച്ചു് ആദ്യന്തം പങ്കെടുത്തവർ അറുപതു പേരുണ്ടായിരുന്നു. അവക്കുപുറമെ നാട്ടുകാർ അനേകം പേർ നിത്യവും വന്നു് പരിപാടികളിൽ പങ്കെടുത്തിരുന്നു. ജനങ്ങളുടെ ഇടയിൽ പുതിയ ഒരു ചൈതന്യവും ആദ്ധ്യാത്മികാവേശവും ഉണ്ടാക്കുവാൻ പര്യാപ്തമായിരുന്നു ഈ അന്തര്യോഗം. ശ്രീ ശക്രാനന്ദസ്വാമികൾ, ശ്രീ മുഡാനന്ദസ്വാമികൾ, ശ്രീ സ്വപ്രഭാനന്ദസ്വാമികൾ, ശ്രീ പി. ആർ. നായർ, എന്നിവരാണു് വിവിധ വിഷയങ്ങളെക്കുറിച്ചു പ്രഭാഷണം നടത്തിയതു്. ആദ്ധ്യാത്മിക അന്തര്യോഗത്തിൻെറ ആവശ്യവും പ്രയോജനങ്ങളും, മതമെന്നാൽ എന്തു്, ശ്രീരാമകൃഷ്ണവചനാമൃതം, കഠോപനിഷത്തു്, അദ്ധ്യാത്മരാമായണം, ഹരിനാമകീർത്തനം, ഭാഗവതം എന്നിവയായിരുന്നു പ്രഭാഷണത്തിന്നാസ്പദമായ പ്രധാന വിഷയങ്ങൾ. മൂന്നു നേരവും ഭജനയും പ്രസാദവിതരണവും ഉണ്ടായിരുന്നു.

പുറക്കാടിയിലെ അന്തര്യോഗത്തിൽ ശ്രീമത് പ്രകാശാനന്ദസ്വാമികളും ശ്രീ സിദ്ധിനാഥാനന്ദസ്വാമികളും കൂടി ആചാര്യന്മാരായി പങ്കെടുത്തിരുന്നു. മീനങ്ങാടിയ്ക്കടുത്തു് പുറക്കാടിയിലെ സീതാദേവീക്ഷേത്രസന്നിധിയിൽ വെച്ചു് മെയ് 18, 19, 20 എന്നീ തീയതികളിലാണു് അന്തര്യോഗം നടന്നതു്. സഹസ്രനാമപാരായണം, ഗീതാപാഠം, നാമജപം, ഭജന എന്നിവയായിരുന്നു ആദ്യത്തെ പരിപാടികൾ. അന്തര്യോഗത്തെപ്പററി വിജ്ഞാനപ്രദമായ ഒരു പ്രഭാഷണത്തോടുകൂടി ശ്രീ പ്രകാശാനന്ദസ്വാമികൾ അന്തര്യോഗം ഉദ്ഘാടനം ചെയ്തു. പിന്നീടു് കർമ്മയോഗം, ഭക്തിയോഗം, ഹിന്ദുമതവും ആചാരങ്ങളും, ക്ഷേത്രാരാധന, ഹിന്ദുമതത്തിൻെറ അടിസ്ഥാനതത്ത്വങ്ങൾ, രാമായണം, മഹാഭാരതം, മതം ദൈനന്ദിനജീവിതത്തിൽ എന്നീ വിഷയങ്ങളെക്കുറിച്ചുള്ള പ്രഭാഷണങ്ങൾ മൂന്നു ദിവസങ്ങളിലുമായി നടന്നു. മൂന്നു നേരവും ഭജനയും പ്രസാദവിതരണവും ഉണ്ടായിരുന്നു. ശ്രീ പ്രകാശാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ സമാപനസമ്മേളനത്തിൽ, ഹിന്ദുമതത്തിൻെറ പ്രായോഗിക വശങ്ങളെയും ആന്തരതത്ത്വങ്ങളെയും പററി ജനങ്ങളെ ബോധവാന്മാരാക്കുന്ന വിധത്തിൽ ഒരു അന്തര്യോഗം നടത്തിയതിന്നു്, പലരും അന്തര്യോഗത്തിൻെറ സംഘാടകനായ മാനേജർ ശ്രീ ആർ. എൻ. കുപ്പത്തോടിനോടുള്ള കൃതജ്ഞത പ്രകടിപ്പിക്കുകയുണ്ടായി.

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.

ഈ മാസത്തെ ഏകദിനഅന്തര്യോഗം 10 – 6 – 1973 ൽ രാവിലെ 8 മണി മുതൽ പുറനാട്ടുകരയിലെ ശ്രീരാമകൃഷ്ണക്ഷേത്രത്തിൽവെച്ചു നടത്തുന്നതാണു്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 ജൂലായ് | ലക്കം 7 |
|---|---|---|


## അമൃതവാണി

ഓരോ സുഖത്തിൻേറയും പിന്നാലെ ദുഃഖം വരുന്നു; അവ അകന്നോ അടുത്തോ ആവാം. ജീവൻ പുരോഗമിക്കുന്തോറും, കൂടുതൽ വേഗത്തിൽ അവ മാറി മാറി വരുന്നു. നമുക്കു വേണ്ടതു് സുഖമല്ല, ദുഃഖവുമല്ല. രണ്ടും നമ്മുടെ യഥാർത്ഥസ്വരൂപം വിസ്മരിപ്പിക്കുന്നു; രണ്ടും ചങ്ങലകൾ, ഒന്നു് ഇരുമ്പു്, ഒന്നു സ്വർണ്ണം. രണ്ടിനും പിന്നിലാണാത്മാവു്; അതു സുഖവും ദുഃഖവും അറിയുന്നില്ല. ഇവ ഓരോ അവസ്ഥകളാണു്. അവസ്ഥകൾ സദാ മാറിയേ തീരൂ. ആത്മസ്വരൂപമാകട്ടെ ആനന്ദമാണു്, അവ്യയശാന്തിയാണു്. അതും നാം തേടേണ്ടതില്ല; നമുക്കുണ്ടു്; അഴുക്കു കഴുകിക്കളഞ്ഞു് അതു കണ്ടുകൊൾക.

ആത്മാവിൽ നിലയുറപ്പിക്കുക, അപ്പോഴേ, ഉലകത്തെ ഉണ്മയിൽ സ്നേഹിക്കാനാവൂ. വളരെയേറെ ഉയന്ന ഒരു നിലപാടു കൈക്കൊള്ളുക. നമ്മുടെ സർവ്വാത്മസ്വരൂപം അറിഞ്ഞു്, ദൃശ്യപ്രപഞ്ചത്തെ മുഴുവൻ തികഞ്ഞ അക്ഷോഭ്യതയോടെ കാണണം. ഇതൊക്കെ തനി കുട്ടിക്കളി, നാമതറിയുന്നുമുണ്ടു്; അതുകൊണ്ടു് അതിനു നമ്മെ ഇളക്കാനൊക്കില്ല. സ്തുതികൊണ്ടു മനം കുളിരുന്നപക്ഷം, നിന്ദകൊണ്ടു് എരിയും. ഇന്ദ്രിയസുഖങ്ങളൊക്കെയും, മാനസികസുഖംപോലും, ക്ഷണികമാണു്. സത്യവും നിരപേക്ഷവുമായ സുഖം ഒന്നിനേയും ആശ്രയിക്കാതെ നമ്മുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നു. അതു സമ്പൂർണ്ണം സ്വാതന്ത്ര്യം. അതു് ആനന്ദം. നമ്മുടെ ആനന്ദം എത്ര ആന്തരികമോ നാം അത്ര ആദ്ധ്യാത്മികതയുള്ളവരാണു്. ആത്മസുഖത്തെയാണു് ലോകം മതമെന്നു പറയുന്നതു്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 326.

# ഹൈന്ദവസംസ്കാരം

സനാതനധർമ്മാനുയായികളായ ഹിന്ദുക്കളുടെ സംസ്കാരത്തെയാണ് ഹൈന്ദവസംസ്കാരം എന്നു പറയുന്നത്. ലോകം നിലനില്ക്കുന്നിടത്തോളം കാലവും അതിനുശേഷവും ശാശ്വതമായി വർത്തിക്കുന്ന സത്യങ്ങളെ ഉൾക്കൊണ്ടു കൊണ്ടു പരിലസിക്കുന്ന തത്ത്വസമാഹാരത്തെ സനാതനധർമ്മങ്ങൾ എന്നു പറയാം. ദേശകാലവർഗ്ഗാദിഭേദങ്ങൾ ആ തത്ത്വങ്ങളെ ബാധിക്കുന്നില്ല. ആ ശാശ്വതസത്യങ്ങൾ വെളിപ്പെട്ടതു് ഏതു ദേശത്തുവെച്ചാണ്, ഏതു കാലത്താണ്, ഏതു വർഗ്ഗത്തിൽനിന്നാണ് എന്നും മററും നോക്കാതെ അവയെല്ലാം മനുഷ്യരാശിയുടെ മുഴുവൻ സുഖത്തിനും ശാന്തിക്കും ഉതകുന്നതാണെന്നറിഞ്ഞ് സ്വീകരിക്കുന്നവരാണു ഹിന്ദുക്കൾ. ഇന്നു ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും ഹിന്ദുക്കളുണ്ടു്: ഭാരതീയരായ ഹിന്ദുക്കളും അഭാരതീയരായ ഹിന്ദുക്കളും. അതിനാൽ ലോകോത്തരമായ ഈ സംസ്കാരത്തെ അനുസരിച്ചു ജീവിക്കുന്ന ഒരു ജനതയോടു ബന്ധപ്പെടുത്തി ഇതിനു നാമകരണം ചെയ്യുന്നതു് അതിന്റെ പ്രായോഗികതയെ വെളിപ്പെടുത്താൻ ഉപകാരകമാകയും ചെയ്യും. ചുരുക്കത്തിൽ സനാതനധർമ്മങ്ങളെ അനുസരിക്കുന്ന ജനത ഹിന്ദുക്കളും അവരുടെ സംസ്കാരം ഹൈന്ദവസംസ്കാരവും.

സനാതനധർമ്മതല്പരരായ ഹിന്ദുക്കളുടെ സംസ്കാരമെന്തു് ? അതിന്റെ വിശേഷതകളെന്തെല്ലാം ? സനാതനസത്യങ്ങളെ സാക്ഷാത്കരിക്കാനുള്ള അവസരമാണ് മനുഷ്യജീവിതം എന്നുള്ള വിശ്വാസമാണ് ഹൈന്ദവസംസ്കാരത്തിന്റെ സവിശേഷത. ഈ മനുഷ്യജന്മത്തിൽത്തന്നെ സത്യസാക്ഷാത്കാരമുണ്ടാകുമെന്നു വിശ്വസിക്കുകയും അതിന്നാഗ്രഹിക്കുകയും ചെയ്യുന്ന സംസ്കാരമാണു ഹിന്ദുസംസ്കാരം.

''ഇഹ ചേദവേദീദഥ സത്യമസ്തി,
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ''

എന്നു പരമപ്രമാണമായ ഉപനിഷത്തും പറയുന്നു. സത്യസാക്ഷാത്കാരം നേടാതെ ജീവിതം അവസാനിപ്പിച്ചാൽ അതു വലിയ നഷ്ടമായിട്ടു് കണക്കാക്കണമെന്നാണ് ഉപനിഷന്മതം. ഉപനിഷത്പ്രതിപാദ്യമായ പരമസത്യമേതു് ? അതു സാക്ഷാത്കരിച്ചാലുള്ള പ്രയോജനമെന്തു് ? പരമസത്യമൊന്നേയുള്ളു: ''സത്യം ജ്ഞാനമനന്തം ബ്രഹ്മ.'' സച്ചിദാനന്ദലക്ഷണവും അനന്തവുമായ ഈശ്വരചൈതന്യമാണ് ഇവിടെ വിവക്ഷിതം. ഈശ്വരൻ ഒന്നെങ്കിലും ആ ചൈതന്യത്തെ വിദ്വാന്മാർ പല പേരുകൾ ചൊല്ലി വിളിക്കുന്നു: ''ഏകം സദ് വിപ്രാ ബഹുധാ വദന്തി.'' ഈ സത്യത്തെ സാക്ഷാത്കരിക്കുന്നവൻ നിത്യാനന്ദമനുഭവിക്കുന്നു; സ്വയം ആനന്ദസ്വരൂപനായിത്തീർന്ന് മററുള്ളവർക്ക് ആനന്ദം കൊടുക്കുകയും ചെയ്യുന്നു. സത്യസാക്ഷാത്കാരത്തിലൂടെ ദുഃഖനിവാരണവും ആനന്ദാനുഭൂതിയും സാധിക്കുക എന്നതാണ് ഒരു ഹിന്ദുവിന്റെ ജീവിതലക്ഷ്യമെന്ന് ഇതിനാൽ സ്പഷ്ടം.

സത്യദർശനം ജീവിതലക്ഷ്യമായി സ്വീകരിച്ചു പ്രവർത്തിക്കുന്ന എത്ര പേരുണ്ടു്, ഇന്നു ഭാരതത്തിൽ ? വളരെ വളരെ വിരളമായിരിക്കാം. എങ്കിലും അതാണു ഹിന്ദുവിന്റെ ആദർശം. ലക്ഷ്യമുള്ള ജീവിതമാണ് ഹിന്ദുവിന്റേതു്. ആ ലക്ഷ്യത്തിലെത്തിച്ചേരാൻ അനുകൂലിക്കുന്ന തരത്തിലാണ് ഹൈന്ദവാചാര്യന്മാരും ഹൈന്ദവശാസ്ത്രങ്ങളും മനുഷ്യരുടെ ജീവിതരീതി ചിട്ടപ്പെടുത്തിയിട്ടുള്ളതു്. വിഭിന്നമനോഗതിക്കാരാണു ജനങ്ങൾ. അവരെല്ലാം ഒരേ ജീവിതരീതി സ്വീകരിക്കണമെന്നു പറഞ്ഞാൽ അതു സ്വീകാര്യമാകാൻ സാധ്യമല്ല. അതിനാൽ ഓരോ മനോഭാവക്കാർക്കും രുചിക്കുന്ന തരത്തിലുള്ള മാർഗ്ഗങ്ങൾ വേണം അവർക്കു നിർദ്ദേശിക്കാൻ; അവയിലൂടെ അവർ ലക്ഷ്യത്തിലെത്തിക്കൊള്ളും. ഈ ആശയത്തെ മുൻനിർത്തി ഹൈന്ദവശാസ്ത്രങ്ങൾ സത്യദർശനം

(മോക്ഷം) ജീവിതത്തിന്റെ പരമലക്ഷ്യമായും അതിന്നനുകൂലമായിട്ടുള്ള തരത്തിൽ ധർമ്മം, അർത്ഥം, കാമം എന്നിവയെ അമുഖ്യലക്ഷ്യങ്ങളായും വേർതിരിച്ചു പറഞ്ഞിട്ടുണ്ട്. ഈ നാലിനേയും ചേർത്ത് 'ചതുർവ്വിധപുരുഷാർത്ഥങ്ങൾ' എന്നാണു പറയാറ്. സത്യദർശനമാകുന്ന, മോക്ഷമെന്നറിയപ്പെടുന്ന, പരമലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിനു മനുഷ്യരെ സഹായിയ്ക്കുന്ന കാര്യങ്ങളാണ് ധാർമ്മികപ്രവൃത്തികളും ധർമ്മാനുസൃതമായ ധനസമ്പാദനവും, ധർമ്മ്യമായ കാമഭോഗങ്ങളും. സുഖദുഃഖസമ്മിശ്രവും അനിത്യവുമാണു ലൗകികവസ്തുക്കളെല്ലാം. ഈ അനിത്യവസ്തുക്കളിൽനിന്നു നിത്യസുഖം കിട്ടാൻ സാധ്യമല്ല. അതിനാൽ ഈ അനിത്യവസ്തുക്കളിൽനിന്നു മനുഷ്യന്റെ മനസ്സിനെ സാവധാനം പിൻതിരിച്ച് നിത്യസുഖമായ മോക്ഷത്തിലേയ്ക്കു നയിയ്ക്കാനുള്ളതാണ് സുഖഭോഗങ്ങൾ. അവ ധർമ്മാനുസൃതമായെങ്കിൽ മാത്രമേ മനഃശുദ്ധിവഴി ലൗകികവസ്തുക്കളിൽ വിരക്തി ഉണ്ടാകുകയുള്ളു. അതുകൊണ്ടാണ് ഒരു ഹിന്ദുവിന്ന് ധർമ്മാനുസൃതമായ ഭോഗങ്ങൾ മാത്രം വിധിയ്ക്കപ്പെട്ടിട്ടുള്ളതു്. ധർമ്മാനുസൃതമായ ഭോഗം സാധിയ്ക്കണമെങ്കിൽ ധനം വേണം. അതുകൊണ്ട് ധനസമ്പാദനവും ജീവിതത്തിലാവശ്യമാണെന്നു ഹിന്ദുക്കൾ അംഗീകരിച്ചു. ധനസമ്പാദനവും ധർമ്മ്യമായ മാർഗ്ഗത്തിലൂടെ വേണമെന്നതു്, മോക്ഷം (നിത്യസുഖം – ഈശ്വരദർശനം) ജീവിതലക്ഷ്യമാക്കിയ ഹിന്ദുവിന്ന് നിർബ്ബന്ധമുള്ള കാര്യമാണ്. ധർമ്മത്തിന്റെ പ്രയോജനമാണ് ഇനി ചിന്തിയ്ക്കേണ്ടതു്.

ധർമ്മം എന്നാൽ എന്ത് ? വ്യക്തിയുടേയും സമുദായത്തിന്റേയും ശാന്തിസമാധാനങ്ങളോടെയുള്ള നിലനില്പിനു സഹായിയ്ക്കുന്ന പ്രവൃത്തിയാണു ധർമ്മം, അതിനു വിപരീതമായതു് അധർമ്മവും. ലോകത്തെ ധരിക്കുന്നതു ധർമ്മം; നശിപ്പിക്കുന്നതു് അധർമ്മവും. വ്യക്തിയെ മാത്രം സംബന്ധിക്കുന്ന ധർമ്മവും ജനസമുദായത്തെ സംബന്ധിക്കുന്ന ധർമ്മവും ഉണ്ട്. ഒരു വ്യക്തിയുടെ ആദ്ധ്യാത്മികവും ഭൗതികവും ആയ വളർച്ചയ്ക്കുള്ളതു വൈയക്തികധർമ്മം. മററുള്ളതെല്ലാം സമുദായത്തെ സംബന്ധിക്കുന്ന ധർമ്മങ്ങളാണ്. വ്യക്തിഗതമായ ധർമ്മങ്ങളെ ഒരുവന്റെ ജീവിതനിലയനുസരിച്ച് പലതായി തിരിച്ചിട്ടുണ്ട്. അതിനെ ആശ്രമധർമ്മങ്ങൾ എന്നാണ് പറയാറ്. ബ്രഹ്മചാരിധർമ്മങ്ങൾ, ഗൃഹസ്ഥധർമ്മങ്ങൾ, വാനപ്രസ്ഥധർമ്മങ്ങൾ, സന്ന്യാസിധർമ്മങ്ങൾ എന്നിവയാണവ. ഇവയിലോരോന്നും അനേകം അവാന്തരവിഭാഗങ്ങളിലായി തരംതിരിച്ചിട്ടുണ്ട്. സമുദായത്തെ സംബന്ധിക്കുന്ന– മനുഷ്യരെ ആകമാനം സംബന്ധിക്കുന്ന – ധർമ്മങ്ങളെയാണു വർണ്ണധർമ്മങ്ങൾ എന്നു പറഞ്ഞുവരുന്നതു്. വ്യക്തികളുടെ നൈസർഗ്ഗികമായ സദ്‌വാസനകളെ പോഷിപ്പിച്ച് തദനുകൂലമായ പ്രവൃത്തികളിലേർപ്പെടുത്തുമ്പോൾ അവരെ ഓരോ വർണ്ണങ്ങളിൽപെട്ടവരെന്നു തരംതിരിക്കുകയാണു ചെയ്തുവന്നിരുന്നതു്. ഗുണകർമ്മങ്ങളനുസരിച്ചാണ് ഈ വർണ്ണവിഭാഗം നടത്തിയിരുന്നതു് എന്നു ഭഗവാൻ ഗീതയിൽ, ''ചാതുർവർണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ'' എന്നിടത്തു വ്യക്തമായി പറഞ്ഞിട്ടുണ്ട്. മുക്കുവത്തിയുടെ പുത്രൻ വേദവ്യാസനായതുതന്നെ അതിന്നുദാഹരണം. ഇടയക്കിടാവാണ് ഗീതാചാര്യനായതും. സ്വാർത്ഥമതികളായ പ്രാണികളുടെ സ്വാധീനം വന്നാൽ എത്ര നല്ല കാര്യങ്ങളും ദുരുപയോഗപ്പെടുത്താവുന്നതാണല്ലോ. ഹിന്ദുക്കളുടെ വർണ്ണധർമ്മങ്ങൾ അധഃപതിച്ച് പൊതുജനങ്ങളുടെ നിന്ദയ്ക്കു പാത്രമായിത്തീർന്നതു് അങ്ങനെയാണ്; അല്ലാതെ ആ വ്യവസ്ഥയുടെ ദോഷംകൊണ്ടല്ല. ഒരേ വിളക്കിന്റെ സഹായത്തിൽ ഒരുത്തൻ കൊല നടത്തുന്നു, ഒരുവൻ കള്ളയാധാരമെഴുതുന്നു, മറെറാരുത്തൻ ആതുരസേവ ചെയ്യുന്നു, വേറൊരാൾ ഈശ്വരഭജനം ചെയ്യുന്നു. ഇതിനു വിളക്കിനെയാണോ കുററം പറയേണ്ടതു് ? മേല്പറഞ്ഞ എല്ലാ ധർമ്മങ്ങൾക്കും ആനുകാലികമായ മാററങ്ങൾ വരുത്താൻ ഹിന്ദുവിന്നു സമ്മതമാണ്.

തനിക്കും അന്യക്കും ശാന്തിസമാധാനങ്ങൾ ഉണ്ടാകുവാനും തദ്വാരാ ആദ്ധ്യാത്മികോന്നതി കൈവരിക്കുവാനും സഹായിക്കുന്ന പ്രവൃത്തികളാണ് ധർമ്മം എന്നു സാമാന്യമായി പറയാം. ലോകമംഗളമാണു ധർമ്മപ്രയോജനമെന്നു വ്യക്തമായി. ഈ ധർമ്മങ്ങളെ അക്ഷരംപ്രതി അനുഷ്ഠിച്ചു കാട്ടിയ മഹാപുരുഷന്മാരുടേയും, ധർമ്മമാർഗ്ഗം തെററി നടന്ന ജീവിതത്തെ പരോപദ്ര

വകരമാക്കിത്തീർത്തവരുടേയും ജീവിതചിത്രീകരണങ്ങളാണ് ഹിന്ദുക്കളുടെ രണ്ടു് ഇതിഹാസങ്ങൾ: രാമായണവും ഭാരതവും. ഈ രണ്ടു ധർമ്മഗ്രന്ഥങ്ങളും ഹിന്ദുജനതയ്ക്കു മുഴുവൻ എന്നല്ല ലോകജനതയ്ക്കു് ഒട്ടുക്കതന്നെയും എന്നും മാർഗ്ഗദർശകങ്ങളാണു്. ജീവിതത്തിന്റെ പരമലക്ഷ്യമായ മോക്ഷത്തിന്നുതകുന്ന (സത്യദർശനത്തിന്നുള്ള — നിത്യാനന്ദാവാപ്തിയ്ക്കുള്ള) ജീവിതവൃത്തികളെ ഓരോരുവനും ധാർമ്മികമാക്കിയാൽ അവ ലോകഹിതത്തിനും ലോകമംഗളത്തിന്നും കാരണമാകുന്നു എന്നാണു് രാമായണവും മഹാഭാരതവും പഠിപ്പിക്കുന്നതു്. രാമായണത്തിലേയും ഭാരതത്തിലേയും കഥാപുരുഷന്മാരുടെ ജീവിതത്തെ നിയന്ത്രിച്ചതു് സത്യവും ധർമ്മവും ആയിരുന്നു. സത്യത്തേയും ധർമ്മത്തേയും അവലംബിച്ചു ജീവിച്ച ആ മഹാപുരുഷന്മാർക്കു് അനുഭവിയ്ക്കേണ്ടിവന്ന ശാരീരികക്ലേശങ്ങൾ അനിതരസാധാരണങ്ങളായിരുന്നു എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. എങ്കിലും ആ ക്ലേശങ്ങളിലൂടെ അവർ നേടിയ മനശ്ശാന്തിയ്ക്കു കണക്കില്ല. കാലക്രമത്തിൽ അവർ അധാർമ്മികരായിരുന്നവരെയെല്ലാം ധർമ്മംകൊണ്ടുതന്നെ ജയിച്ചു. ശാരീരികസുഖവും മനഃസുഖവും ഒരേ സമയത്തു സമ്പാദിച്ചു് ധർമ്മ്യമായ ഭോഗങ്ങൾ അനുഭവിച്ചുകൊണ്ടു് വളരെക്കാലം ജീവിച്ചു. അന്നു് അവക്കു ബോധ്യമായി, ദുഃഖവും സുഖവും രണ്ടും ഒരേപോലെ വൈരാഗ്യജനകങ്ങളാണെന്നു്. അങ്ങനെ ദുരിതയാതനകളെ പിന്നിട്ടു ലൗകികസുഖഭോഗങ്ങൾ അനുഭവിച്ച ആ മഹാപുരുഷന്മാർ, സുഖഭോഗങ്ങൾ ക്ഷണികങ്ങളാണെന്നും നിത്യാനന്ദാവാപ്തിയാണു തങ്ങളുടെ ജീവിതലക്ഷ്യമെന്നും ഗ്രഹിച്ചവരായിരുന്നതിനാൽ അവർ ലൗകികസുഖഭോഗങ്ങളെ സമ്പൂർണ്ണമായും ഉപേക്ഷിയ്ക്കുകയാണുണ്ടായതു്. പരമസത്യം കണ്ടെത്താൻ വേണ്ടി അവർ തങ്ങളുടെ ശിഷ്ടജീവിതം വിനിയോഗിയ്ക്കുകയും ചെയ്തു. ഉത്കൃഷ്ടലക്ഷ്യം നേടാൻ ത്യാഗപൂർണ്ണമായ എളിയ ജീവിതം നയിയ്ക്കുക എന്നതായിരുന്നു, ആദർശഭൂതരായ ഈ മഹാത്മാക്കൾ തങ്ങളുടെ ജീവിതത്തിൽ കൈയ്ക്കൊണ്ടിരുന്ന വ്രതം. 'ത്യാഗമെന്നതേ നേട്ടം താഴ്മതാനഭ്യുന്നതി' എന്ന തത്ത്വം കുടിൽ തൊട്ടു കൊട്ടാരംവരെ പ്രാവർത്തികമാക്കാവുന്നതാണെന്നു് അവർ തെളിയിച്ചു. രാജാവായാലും ചക്രവർത്തിയായാലും പണ്ഡിതനായാലും പാമരനായാലും ആരായിരുന്നാലും വേണ്ടതില്ല എല്ലാവരും സ്വധർമ്മം ഈശ്വരസേവനത്തിന്നുള്ളതാണെന്നു ദൃഢമായി വിശ്വസിച്ചിരുന്നു. ഈശ്വരൻ സർവ്വാന്തര്യാമിയായതിനാൽ ജനസേവനം ഈശ്വരസേവയാണെന്നും മഹത്തുക്കൾ അറിഞ്ഞിരുന്നു. അപ്പോൾ പരമാരാധ്യനായ ഈശ്വരന്റെ പൂജ സേവാധർമ്മത്തിലൂടെ അവികലമാകേണ്ടതു് ഓരോരുത്തന്റേയും ആവശ്യവും കർത്തവ്യവും ആയിത്തീർന്നു. അങ്ങനെ ഹിന്ദുവിന്റെ ശരീരരക്ഷണത്തിന്നുള്ള അന്നപാനാദികൾ മാത്രമല്ല ശ്വാസോച്ഛ്വാസംപോലും ഈശ്വരാർപ്പണമായിത്തീരുകയാണുണ്ടായതു്. ഹിന്ദുവിന്നു പൈതൃകമായിക്കിട്ടിയതാണു് ഈ ജീവിതദർശനം — ത്യാഗവും സേവനവും. അതായതു താൻ ഈശ്വരദാസനാണെന്നും ഈശ്വരപ്രീതിയ്ക്കാണു താൻ പ്രവർത്തിയ്ക്കുന്നതെന്നും ഉള്ള വിശ്വാസത്തോടെ തന്റെ സകല ചേഷ്ടകളുടേയും ഫലം സർവ്വാന്തര്യാമിയായ ഈശ്വരന്നു സമർപ്പിച്ചു്, ലോകത്തിലുള്ള സകല ജീവികളും, വിശിഷ്യ മനുഷ്യർ, ഈശ്വരപ്രതിരൂപങ്ങളാണെന്നു കണ്ടു് വിനയാവനതനായി തന്റെ കഴിവിനൊത്തു ജനസേവനം ചെയ്യുന്നതാണു് ഹിന്ദുവിന്റെ ജീവിതരീതി. ഇതിനാൽ ഹിന്ദുവിന്റെ സകല ചേഷ്ടകളും ഉണ്ണുന്നതും ഉറങ്ങുന്നതും കുളിയ്ക്കുന്നതും കുടിക്കുന്നതും നടക്കുന്നതും കിടക്കുന്നതുമെല്ലാം ആദ്ധ്യാത്മികസാധനകളായിത്തീർന്നു. താൻ ചെയ്യുന്ന സത്പ്രവൃത്തികളുടെ ഫലമെല്ലാം ഈശ്വരപ്രീതിയ്ക്കു്, ജനസേവനത്തിനു്, അർപ്പിയ്ക്കപ്പെട്ടു. തന്റെ അവയവങ്ങൾപോലും അപ്രകാരം ഈശ്വരാർപ്പണമാക്കപ്പെട്ടു. ഇത്തരം മനോഗതിയുണ്ടായിരുന്നതുകൊണ്ടാണു് പുണ്യകർമ്മങ്ങൾ ചെയ്യുന്നതു്, അതിനുവേണ്ടി സമർപ്പിയ്ക്കപ്പെട്ട അതാതവയവങ്ങൾകൊണ്ടുവേണമെന്നു് ഹിന്ദുക്കൾ നിർബ്ബന്ധിച്ചിരുന്നതു്. പൂജാദാനാദികൾക്കു വലത്തുകൈയ് മുഖ്യമെന്നും ശൗചാദികൾക്കു അതു നിഷിദ്ധമാണെന്നും ഉള്ള വിശ്വാസം ഇതിന്നുദാഹരണമാണു്. ഇങ്ങനെ എത്ര വേണമെങ്കിലും ഉദാഹരണം കാണിയ്ക്കാനുണ്ടുതാനും. ചുരുക്കത്തിൽ ത്യാഗവും സേവ

നവും മുൻനിർത്തിയുള്ള ആദ്ധ്യാത്മികജീവിതമാണു ഹിന്ദുവിൻേറതു്. അതാണു് ഹിന്ദു സംസ്കാരത്തിൻെറ മുഖ്യഘടകം.

സത്യത്തിനുവേണ്ടി തൻെറ സർവ്വസ്വവും ത്യജിയ്ക്കുക – സമ്പത്തെന്നു മാത്രമല്ല മാതാപിതാക്കളെപ്പോലും – ബന്ധുക്കളുടെ സുഖത്തിനു വേണ്ടി സ്വാത്ഥം പരിത്യജിക്കുക, സമുദായ സുഖത്തിന്നുവേണ്ടി കുടുംബസുഖമുപേക്ഷിയ്ക്കുക, രാഷ്ട്രക്ഷേമത്തിന്നു് വേണ്ടിവന്നാൽ സമുദായ മാത്രസുഖത്തെ വിഗണിയ്ക്കുക എന്നതായിരുന്നു ഹിന്ദുക്കളുടെ ആരാധ്യപുരുഷന്മാർ കൈയ്ക്കൊണ്ട ജീവിതവ്രതം. ഇതെല്ലാം പരീക്ഷിച്ചു നല്ലവയെന്നു സ്ഥാപിയ്ക്കപ്പെട്ട കാര്യങ്ങളുമാണു്. ഇത്തരം ലോകമംഗളകരങ്ങളായ ലോകോത്തരസംസ്കാരത്തെയാണു്, സമഗ്രജീവിതവൃത്തികളേയും ആദ്ധ്യാത്മികമാക്കുന്ന സംസ്കാരത്തെയാണു്, ഹൈന്ദവസംസ്കാരമെന്നു പറയുന്നതു്. ആ ആദ്ധ്യാത്മികസംസ്കാരമാണു്, എവിടെയും ഒരു നില കാണാതെ കുഴങ്ങുന്ന ഇന്നത്തെ ലോകത്തിന്നാവശ്യം. ആ സംസ്കാരമില്ലെങ്കിൽ ബാക്കിയെന്തുണ്ടായിട്ടും കാര്യമില്ല, അതൊന്നും സ്ഥായിയായ സുഖം തരുകയില്ല. രാജ്യം എത്ര സമ്പത്സമൃദ്ധമായാലും രോഗചോരാദിവിമുക്തമായ ജീവിതം ലഭിച്ചാലും മേല്പറഞ്ഞ ആദ്ധ്യാത്മികസംസ്കാരമില്ലെങ്കിൽ ഒക്കെ മണൽക്കുമ്പാരത്തിലെ മണിസൗധംപോലെ വീണു തകരുകതന്നെ ചെയ്യും. ഇതിന്നു തെളിവുകൾ വേണമെങ്കിൽ ചുററുപാടും നോക്കിയാൽ മതി. പോരാത്തതു ദിനപ്പത്രങ്ങൾ തരുകയും ചെയ്യും. അതിനാൽ ലോകജനതയ്ക്കു മുഴുവൻ, പക്ഷിമൃഗാദികൾക്കു പോലും, മംഗളകാരിയായ ഹൈന്ദവസംസ്കാരത്തിൻെറ പ്രചാരം, അതിൻെറ വിശാലമായ അത്ഥത്തിൽത്തന്നെ, ഇന്നു് അത്യന്താപേക്ഷിതമാണു്. അതിന്നു് പണ്ഡിതപാമര ഭേദമെന്യേ സർവ്വരും പരിശ്രമിയ്ക്കണമെന്നു് അഭ്യത്ഥിയ്ക്കുന്നു.

---

# ഗീതാമാർഗ്ഗപ്രവേശിക

(പന്ത്രണ്ടാം അദ്ധ്യായം)

### ശ്രീ വിമലാനന്ദസ്വാമികൾ

അജ്ജുനൻെറ ചോദ്യം: മുൻപു പറഞ്ഞ വിധം സർവ്വകർമ്മങ്ങളും ഭഗവാനിൽ സമപ്പിച്ചു് ചിലർ സർവ്വദാ യോഗയുക്തരായി അങ്ങയെ ധ്യാനിക്കുന്നു. മററുചിലർ പ്രത്യഗാത്മസ്വരൂപമാകയാൽ അവിഷയവും അവ്യക്തവുമായ അക്ഷരബ്രഹ്മത്തെ ധ്യാനിക്കുന്നു. ഇവർ ഇരുവരിൽ ഏററവും വേഗം ലക്ഷ്യത്തിൽ എത്തിച്ചേരുന്ന അതിശ്രേഷ്ഠനായ യോഗവേത്താവു് ആരാണു് ?

ഇതിനു ഭഗവാൻ നൽകുന്ന ഉത്തരം: അത്യധികമായ പ്രീതികൊണ്ടു് എന്നിൽ മനസ്സുറപ്പിച്ചു് എൻെറ നിത്യസംബന്ധം കാംക്ഷിച്ചുകൊണ്ടു് അത്യന്തശ്രദ്ധയോടുകൂടി എന്നെ ഉപാസിക്കുന്നവർ അനായാസേന എന്നെ പ്രാപിക്കുമെന്നാണു് എൻെറ അഭിപ്രായം. ഇന്ദ്രിയങ്ങളെ വേണ്ടവണ്ണം അടക്കി സർവ്വത്തിലും ബ്രഹ്മഭാവത്തോടുകൂടി സർവ്വഭൂതങ്ങളുടേയും ഹിതത്തിൽ സന്തോഷിക്കുന്നവരായി, അക്ഷരവും വർണ്ണിക്കുവാൻ പററാത്തതും ഇന്ദ്രിയഗോചരമല്ലാത്തതും സർവ്വവസ്തുക്കളിലും നിലകൊള്ളുന്നതും മനസ്സുകൊണ്ടു ചിന്തിക്കാൻ കഴിയാത്തതും പ്രപഞ്ചത്തിൻെറ അധിഷ്ഠാനമാകയാൽ ചലനമില്ലാത്തതും ആയ നിത്യവസ്തുവിനെ ഉപാസിക്കുന്നവർ എനിക്കു തുല്യമായ നിലയിൽ എത്തി സംസാരാതീതമായ ആത്മതത്ത്വം അപരോക്ഷമായി സാക്ഷാത്കരിക്കുന്നു. ഇന്ദ്രിയഗോചരമല്ലായ്കയാൽ അവ്യക്തമായ അക്ഷരാത്മതത്ത്വത്തിൽ മനസ്സുനിർത്തുവാൻ ശ്രമിക്കുന്ന യോഗികൾക്കു് വളരെ അധികം ക്ലേശം ഉണ്ടു്. അവ്യക്തമായതിനെ

പ്പററി മനോവൃത്തി ഉണ്ടാക്കുക എന്നുള്ളതു് ദേഹാഭിമാനം നിറഞ്ഞിരിക്കുന്ന സാധകന്മാക്കു് കഷ്ടകരമാണു്. ദേഹാഭിമാനം ചുരുങ്ങിയെങ്കിലേ മനസ്സു് പ്രത്യക്പ്രവണമായിത്തീരുകയുള്ളു. എല്ലാകമ്മങ്ങളേയും അവയുടെ കാരണവും ഉദ്ദേശവും എല്ലാം, എന്നെ മാത്രം പ്രാപിക്കണം എന്നുള്ള നിശ്ചയത്തോടുകൂടി, എന്നിൽ സന്ന്യസിച്ചു് മറെറാന്നിലേയ്ക്കും മനസ്സു പോകാതെ എന്നെ ധ്യാനിക്കുക, സ്തുതിക്കുക, കീത്തനം ചെയ്യുക, നമസ്കരിക്കുക എന്നിപ്രകാരമുള്ള യോഗം അനുഷ്ഠിച്ചു് എന്നിൽ തന്നെ മനസ്സുനിത്തി ഉപാസിക്കുന്നവരെ ഞാൻ മൃത്യുതുല്യമായിരിക്കുന്ന സംസാരത്തിൽനിന്നും വേഗം ഉദ്ധരിക്കുന്നതാണു്.

ഇങ്ങനെ ഞാൻ പരമപുരുഷാത്ഥരൂപനും അത്യന്തസുലഭനും വേഗം ലഭിക്കപ്പെടാവുന്നവനും ആകയാൽ നീ എന്നിൽ മാത്രം മനസ്സിനെ ഏകാഗ്രപ്പെടുത്തുക. ഞാൻതന്നെ പരമപ്രാപ്യനെന്നു നിശ്ചയിച്ചു് എന്നിൽ മനസ്സു് ഉറപ്പിക്കുക. അപ്പോൾ എന്നിൽ നിൻെറ വാസം സ്ഥിരമാകും. അത്രയും ചെയ്തശേഷം പ്രാപിക്കേണ്ടതു നിശ്ചയമായും ലഭിക്കും എന്നതിനു സംശയമില്ല. ഹേ ധനഞ്ജയ, പെട്ടെന്നു് എന്നിൽ മനസ്സു സ്ഥിരപ്പെടുത്തുവാൻ കഴിവില്ലാത്തപക്ഷം പ്രേമഗർഭമായ നിരന്തരസ്മരണം അഭ്യസിക്കുകമൂലം സ്ഥിരമായ ചിത്തസമാധാനം സമ്പാദിച്ചശേഷം എന്നെ പ്രാപിക്കുവാൻ ശ്രമിക്കുക. ഇപ്രകാരം ഭഗവത്സ്മരണം അഭ്യസിക്കുവാൻ അസമത്ഥനാണെന്നു നിനയ്ക്കുന്ന പക്ഷം ഭഗവത്കൈങ്കര്യം, വ്രതം, നാമകീത്തനം മുതലായ, ഭഗവാനുവേണ്ടിയുള്ള കമ്മങ്ങളിൽ താല്പര്യമുള്ളവനായിത്തീരുക. ഇങ്ങനെ ഭഗവാനു പ്രീതികരങ്ങളായ കമ്മങ്ങൾ അനുഷ്ഠിക്കുകമൂലം നിരന്തരം ഭഗവദ്വിഷയകമായ വാസന സ്ഥിരപ്പെടുക എന്നുള്ള കാര്യസിദ്ധി നിനക്കു് ഉളവാകുന്നതാണു്. ഇങ്ങനെ ഭക്തിയോഗദ്വാരരൂപമായ കമ്മം അനുഷ്ഠിക്കുന്നതിനു ശക്തിയില്ലാത്തപക്ഷം, ഭഗവത്ഗുണങ്ങളെപ്പററിയുള്ള നിരന്തരധ്യാനം ആശ്രയമായി സ്വീകരിക്കുക. തത്ഫലമായി വിധിപൂവ്വകവും സ്വാഭാവികവുമായ സവ്കമ്മങ്ങളുടേയും ഫലം എന്നിൽ സമപ്പിച്ചു് സമ്പൂണ്ണം സംയതചിത്തനായിത്തീരുക. ഭഗവത്പ്രീതിയില്ലാത്ത കക്ശമായ അഭ്യാസങ്ങളെക്കാൾ അപരോക്ഷജ്ഞാനത്തിനുവേണ്ടിയുള്ള ശാസ്ത്രാഭ്യാസം ശ്രേഷ്ഠമാണു്. അപരോക്ഷജ്ഞാനത്തിനേക്കാൾ സാക്ഷാത്ക്കാരസാധനമായ ധ്യാനം വിശേഷമാണു്. ആവിധമുള്ള ധ്യാനത്തെക്കാൾ ധ്യാനപ്രാപ്യമായ കമ്മഫലത്യാഗം പ്രശസ്തമാണു്. ത്യാഗം പൂത്തിയായാൽ ശാന്തി ഉടൻ ലഭിക്കുന്നു.

അടുത്ത എട്ടു ശ്ലോകങ്ങളെക്കൊണ്ടു ഭഗവാൻ യഥാത്ഥഭക്തൻെറ ലക്ഷണം വണ്ണിക്കുന്നു: രണ്ടാമധ്യായത്തിൽ സ്ഥിതപ്രജ്ഞൻെറ ലക്ഷണം പറഞ്ഞതു് ഇവിടെ സ്മരിക്കേണ്ടതാണു്. ഫലത്തിൽ ഇരുവരും ഒരേ ഉയന്ന നിലയിൽ എത്തിയവരാണു്. ഭക്തിനിഷ്ഠനായ യോഗി, തന്നെ ദ്വേഷിക്കുന്നവരെപ്പററിപ്പോലും ദ്വേഷമുള്ളവനല്ല. എല്ലാവരിലും മൈത്രിയുള്ളവനായിരിക്കും. ദുഃഖിതരിൽ കാരുണ്യം അദ്ദേഹത്തിൻെറ സ്വഭാവമാണു്. ദേഹം ഇന്ദ്രിയങ്ങൾ ഇവയോടു സംബന്ധിച്ച വിഷയങ്ങളിൽ മമത്വം ഉണ്ടായിരിക്കുകയില്ല. നിരഹങ്കാരതയാണു് യോഗിയുടെ ഒരു മുഖ്യലക്ഷണം. സുഖമുള്ളവരെക്കാണുമ്പോൾ ദുഃഖവും ദുഃഖമുള്ളവരെക്കാണുമ്പോൾ സുഖവും അദ്ദേഹത്തിനുണ്ടായിരിക്കുകയില്ല. വികാരരഹിതനാകയാൽ ഭക്തിയോഗി എപ്പോഴും ക്ഷമാസമ്പന്നനാണു്. യദൃച്ഛയാ ലഭിച്ചതുകൊണ്ടു് സന്തുഷ്ടനായിരിക്കും. അദ്ദേഹം മനോവൃത്തികളെ നിയമനം ചെയ്തു് സ്വകൃത്യത്തിൽ ദൃഢനിശ്ചയം ഉള്ളവനായി നിരന്തരം ആത്മാനുസന്ധാനരൂപമായ യോഗം അനുഷ്ഠിച്ചുകൊണ്ടിരിക്കും. മനസ്സും ബുദ്ധിയും എന്നിൽ സമപ്പിച്ചിട്ടുള്ള എൻെറ ഈ ഭക്തൻ എനിക്കു പ്രിയനാണു്. ലോകക്ക് ഭയം ഉണ്ടാക്കുന്ന ഒരു കമ്മവും ഈവിധമുള്ള യോഗി അനുഷ്ഠിക്കുകയില്ല. അതുകൊണ്ടു ലോകക്കു് അദ്ദേഹത്തിനെ ഭയമില്ല. അതുപോലെതന്നെ ഭഗവദേകശരണനായ കമ്മയോഗി ലോകത്തിൽനിന്നും അല്പവും ഭയമുള്ളവനല്ല. ആരെക്കുറിച്ചും ഹഷമാകട്ടെ അമഷമാകട്ടെ ഭയമാകട്ടെ അല്പവും ഉള്ളിലില്ലാത്ത ഈ യോഗി എനിക്കു പ്രിയനാണു്. യാതൊരു വസ്തുവിൻേറയും അപേക്ഷ

അദ്ദേഹത്തിനില്ല. ശാസ്ത്രവിഹിതമായ രീതിയിൽ ശരീരയാത്ര നടത്തുന്ന അദ്ദേഹം ശുദ്ധനാണ്. സ്വകൃത്യത്തിൽ ദക്ഷനാണ്. പ്രതികൂലവൎത്തികളിൽ ഉദാസീനനാണ്. യാതൊന്നിനെപ്പററിയും വ്യഥയില്ലാത്തവനാണ്. സ്വധൎമ്മം നീക്കിയുള്ള സൎവ്വകൎമ്മവും പരിത്യജിച്ചവനാണ്. ഇപ്രകാരമുള്ള ഭക്തൻ എനിക്കു പ്രിയനാണ്. എന്തെങ്കിലും കാരണം ഉണ്ടായാൽ അദ്ദേഹം ഹഷം പ്രകടിപ്പിക്കുന്നില്ല, ദ്വേഷം കാണിക്കുന്നില്ല, ശോചിക്കുന്നുമില്ല; തനിക്കു വേണമെന്ന് ആഗ്രഹിക്കുന്നുമില്ല. ശുഭത്തെപ്പററിയും അശുഭത്തെപ്പററിയുമുള്ള ചിന്ത പാടേ വെടിഞ്ഞിരിക്കും. ഇപ്രകാരമുള്ള ഭക്തിയോഗി എനിക്കു പ്രിയനാണ്. സമീപത്തിൽ ശത്രു വന്നാലും മിത്രം അടുത്തെത്തിയാലും മനസ്സിനുള്ള സമത അദ്ദേഹം കൈവെടിയുന്നില്ല. അതുപോലെ മാനിക്കുമ്പോഴും അപമാനിക്കുമ്പോഴും അവസ്ഥ കാരണമായവരോട് സമഭാവനയോടെ വൎത്തിക്കുന്നു. ശീതം അധികമാകുമ്പോൾ ഉഷ്ണം വേണമെന്നോ, ഉഷ്ണം അധികമാകുമ്പോൾ ശീതം വേണമെന്നോ, സുഖാവസരത്തിൽ ദുഃഖം വന്നേയ്ക്കുമെന്നു ഭയന്നോ, ദുഃഖാവസ്ഥയിൽ സുഖമില്ലല്ലോ എന്നു ആകുലപ്പെട്ടോ, സംഗവിവൎജിതനായ ഈ യോഗി മനസ്സിന്റെ സമനില കൈവിടുന്നില്ല. നിന്ദയും സ്തുതിയും ഒരുപോലെ തന്നെ തന്നിൽനിന്നും പുറമെ കാണുന്നു. മനനശീലനാകയാൽ സംസാരിക്കാതെ മൂകഭാവം അവലംബിച്ചിരിക്കുന്നു. സ്വപ്രയത്നം കൂടാതെ ഏതെങ്കിലുംപ്രകാരത്തിൽ ശരീരയാത്രയ്ക്കു വേണ്ടതു വന്നുചേരുന്നതുകൊണ്ടു് സന്തുഷ്ടനായിരിക്കുന്നു. അനികേതനായ യോഗിക്ക് താമസിക്കുന്ന സ്ഥലത്തോട് ആസക്തിയില്ല. അദ്ദേഹത്തിന്റെ മനസ്സാകട്ടെ എപ്പോഴും ആത്മസ്വരൂപത്തിൽ സ്ഥിരമായിരിക്കുന്നു. ഈ വിധമുള്ള ഭക്തിമാനായ മനുഷ്യൻ എനിക്കു പ്രിയനാണ്. പരമേശ്വരപ്രസാദത്തിനു കാരണഭൂതമായ ഈ ധൎമ്മങ്ങൾ അമൃതതുല്യമാണ്. ഈ അദ്ധ്യായത്തിൽ പറഞ്ഞവണ്ണം ശ്രദ്ധാപൂൎവ്വം എന്നെത്തന്നെ പരമലക്ഷ്യമായി കരുതി സേവിക്കുന്ന ഭക്തൻ എനിക്ക് അത്യന്തം പ്രിയനാണ്.

ഈ അദ്ധ്യായത്തിനു ഭക്തിയോഗമെന്നാണു പേരു കാണുന്നതു്. കൎമ്മസന്ന്യാസയോഗമെന്നും ജ്ഞാനസന്ന്യാസയോഗമെന്നും മററു ചില അദ്ധ്യായങ്ങൾക്കു ചിലയിടങ്ങളിൽ പേരു കൊടുത്തിരിക്കുന്നതുപോലെ ഭക്തിസന്ന്യാസയോഗമെന്നും ഇതിനു പേർ പറഞ്ഞു കാണുന്നുണ്ടു്. ഇവിടെയെല്ലാം സന്ന്യാസമെന്ന പദത്തിനു ഭഗവത്സമൎപ്പണം എന്നുള്ള അൎത്ഥം ഓൎമ്മിക്കേണ്ടതാണ്. ഉപാസനാകാണ്ഡം ഇവിടെ അവസാനിച്ചു. അടുത്ത് ആറ് അദ്ധ്യായങ്ങൾക്ക് ജ്ഞാനകാണ്ഡം എന്നു പറയുന്നു.

---

ചന്ദ്രപ്രകാശത്തിൽ നക്ഷത്രങ്ങൾ മങ്ങുന്നു, ചന്ദ്രൻ സൂൎയ്യപ്രകാശത്തിലും മങ്ങുന്നു. ശക്തി കൂടിവരുന്ന പ്രകാശത്തിൽ ശക്തികുറഞ്ഞവ മങ്ങിമങ്ങി ക്രമത്തിൽ തീരെ മാഞ്ഞുപോകുംപോലെ അത്ര സ്വാഭാവികമായിട്ടാണ് ഭക്തിക്കാവശ്യമായ ത്യാഗം വന്നുചേരുന്നതു്. അതു് ഒന്നിനേയും നശിപ്പിച്ചിട്ടുണ്ടാകുന്നതല്ല. ഈശ്വരപ്രേമം ഉദിച്ചുതുടങ്ങുമ്പോൾ അതു നിമിത്തം ബുദ്ധീന്ദ്രിയസുഖപ്രേമങ്ങളെല്ലാം തനിയെ മങ്ങി ദൃഷ്ടിപഥത്തിൽനിന്നു തീരെ അകന്നുപോകുന്നു, ആ ഈശ്വരപ്രേമം വളൎന്നു പരഭക്തിരൂപത്തിൽ എത്തുന്നു. ഈ പരഭക്തി എന്തെന്നറിഞ്ഞവന്റെ മുമ്പിൽനിന്നു രൂപകല്പനകൾ മാറിപ്പോകുന്നു, ക്രിയാകലാപങ്ങൾ പറന്നുപോകുന്നു, ശാസ്ത്രവിധികളും പിൻമാറുന്നു. വിഗ്രഹങ്ങൾ, അമ്പലങ്ങൾ പള്ളികൾ, മതങ്ങൾ, മതശാഖകൾ എന്നീ ക്ഷുദ്രോപാധികളും ബന്ധങ്ങളും എല്ലാം തനിയെ വീണുപോകുന്നു.

—ശ്രീ വിവേകാനന്ദസ്വാമികൾ, ഭക്തിയോഗം, പേജ് 78 – 79.

# ഗുരുപൂർണ്ണിമ

**ശ്രീ സത്യാനന്ദസ്വാമികൾ**

നാരായണം പദ്മഭുവം വസിഷ്ഠം
ശക്തിം ച തത്പുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യമഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാ-
നസ്മദ്ഗുരൂൻ സന്തതമാനതോഽസ്മി.

ആസ്തികരായ ഹിന്ദുക്കളേവരും, വിശേഷിച്ചും സ്മാർത്തസമ്പ്രദായികൾ, സ്വാധ്യായകർമ്മത്തിന്റെ പ്രാരംഭാംഗമായി നിയമേന അനുഷ്ഠിച്ചുവരുന്ന ഗുരുപരമ്പരാവന്ദനമാണിതു്. 'നാരായണൻ' സർവ്വേശ്വരവാചകമാണു്. ജീവസമൂഹമാകുന്ന 'നാരം' ആർക്കു് അയനം, നിവാസസ്ഥാനം, ആയിരിക്കുന്നുവോ, സർവ്വഭൂതാന്തര്യാമിയായ ആ പരമേശ്വരൻ, എന്നു പദാർത്ഥം. സത്യ – ജ്ഞാന – ആനന്ദമാകുന്നു ഈശ്വരന്റെ സ്വരൂപലക്ഷണം. അതനുസരിച്ചു് ഈശ്വരനിൽ സ്വരൂപഭൂതമായിരിക്കുന്ന യാതൊരു ജ്ഞാനമുണ്ടോ, അനന്തവും നിത്യവുമായ ആ ജ്ഞാനശക്തിയെ 'വേദം' എന്നു പറയുന്നു. ജഗത്സൃഷ്ടിയിൽ വേദം ആദ്യം പ്രകാശിക്കുന്നതു് സ്വയംഭൂവായ ബ്രഹ്മാവിലാണു്. സൃഷ്ടങ്ങളിൽ ആദ്യത്തെ ജീവനും ഇതരസൃഷ്ടങ്ങളുടെ സ്രഷ്ടാവുമത്രേ ബ്രഹ്മാ, പദ്മഭൂ, ഹിരണ്യഗർഭൻ, പരമേഷ്ഠി മുതലായ ശബ്ദങ്ങളാൽ വാച്യനായ ഈശ്വരപുരുഷൻ. ബ്രഹ്മാവിൽ നിന്നു വസിഷ്ഠാദിമഹർഷിമാരിൽക്കൂടി പരമ്പരയാ പകർന്നുവന്ന ക്രമത്തിലാണു് വേദം ലോകത്തിൽ പ്രകാശിക്കുന്നതു്.

യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ.
(ശ്വേതാശ്വതരം. 6. 18.)

അജ്ഞാനാന്ധകാരത്തിൽ പെട്ടുഴലുന്ന മനുഷ്യരാശിയിൽ ജ്ഞാനദീപം പ്രകാശിപ്പിച്ചു് ഋതപഥത്തിൽ നയിക്കാൻ ലോകത്തിൽ ആവിർഭവിച്ച സനാതനവൈദികധർമ്മപ്രവർത്തകരായ മഹാചാര്യന്മാരുടെ പരമ്പരയാണു് ഇവിടെ സ്മരിക്കപ്പെട്ടതു്. ആരാണു് ആചാര്യൻ ?

**ആചാര്യമഹിമ**

ആചിനോതി ച ശാസ്ത്രാണി
ആചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്മ
ആചാര്യസ്സോഽഭിധീയതേ.

നമ്മുടെ അഭ്യുദയത്തിനും നിഃശ്രേയസത്തിനും ഹേതുവായ ധർമ്മത്തെ ശാസ്ത്രീയമായി ഉപദേശിക്കയും, ഉപദേശമനുസരിച്ചു സ്വയം ജീവിച്ചു് തദൃഷ്ടാന്തത്താൽ ലോകത്തെ ധർമ്മമാർഗ്ഗത്തിൽ പ്രവർത്തിപ്പിക്കയും ചെയ്യുന്ന പുരുഷനാകുന്നു, ആചാര്യൻ, അഥവാ ലോകഗുരു.

വേദസ്വരൂപനായ ഈശ്വരനാണു് സർവ്വലോകത്തിനും നിത്യനായ ഗുരു. ''സ പൂർവ്വേഷാമപി ഗുരുഃ കാലേനാനവച്ഛേദാത്'' (യോഗസൂത്രം: 1. 2. 6.) വേദസംജ്ഞമായ സദ്വിദ്യ, നിത്യവും ശുദ്ധവുമായ ജ്ഞാനം, ലോകത്തിൽ എവിടെയൊക്കെ, ആരിലെല്ലാം പ്രകാശിച്ചിട്ടുണ്ടോ, അവരെല്ലാം ഈശ്വരവിഭൂതികളാണു്. അവരാണു് ലോകത്തിൽ ഈശ്വരജ്ഞാനം പ്രകാശിപ്പിക്കുന്ന ആചാര്യന്മാർ. നരലോകത്തിലെ നാരായണവിഭൂതികളായ ഈ ആചാര്യന്മാരെയാണു് ഋഷികളെന്നും മുനികളെന്നും മററും പറയുന്നതു്. ആർഷപ്രതിഭ (നവനവോന്മേഷശാലിനിയായ ഋഷീശ്വരന്മാരുടെ ബുദ്ധി) ഐശ്വരമാകയാൽ, വിദ്യാപ്രദന്മാരായ ആചാര്യന്മാരെ ഈശ്വരബുദ്ധ്യാ സമാദരിച്ചു പൂജിക്കണമെന്നാകുന്നു ധർമ്മശാസ്ത്രവിധി.

ആചാര്യം മാം വിജാനീയാന്നാവമന്യേത കർഹിചിത്
ന മർത്ത്യബുദ്ധ്യാ/സൂയേത സർവ്വദേവമയോ ഗുരുഃ.

ആചാര്യനെ ഈശ്വരൻ ആയി അറിയേണ്ടതാകുന്നു. മർത്ത്യദേഹത്തിൽ വർത്തിക്കുന്നുവെങ്കിലും ആ ദൃഷ്ടിയോടെ ഗുരുവിനെ നിന്ദിക്കരുതു്. സർവ്വദേവമയനായ ഈശ്വരനാകുന്നു ഗുരു, എന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവരോടു ചെയ്യുന്ന ഉപദേശം ഈ സന്ദർഭത്തിൽ അനുസന്ധേയമാണു്. (ഭാഗവതം XI. 17. 27.) ആർഷപാരമ്പര്യത്തിൽ നമുക്കു സിദ്ധിച്ചിട്ടുള്ള അത്യുത്തമസംസ്കാരമാകുന്നു, ഗുരുവിനെ ഈശ്വരബുദ്ധ്യാ പൂജിക്കുന്ന ധർമ്മാചരണം. അതിലേയ്ക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള ശുഭദിനമാണു് ഗുരുപൂർണ്ണിമ: ആഷാഢമാസത്തിലെ വെളുത്ത വാവു്. ആ സുദിനം ഇക്കൊല്ലം ജൂലൈ 15–ാംനു-യാകയാൽ, ഈ അവസരത്തിൽ ഗുരുവിന്റെ മഹിമയെ സ്മരിക്കുന്നതു് സർവ്വഥാ വിഹിതമാകുന്നു.

ഗുരുപൂർണ്ണിമ എന്ന പേരിന്നു് ഇന്നു് വലിയ പ്രചാരമില്ല. ആഷാഢമാസത്തിലെ പൂർണ്ണിമയെ കുറിക്കാൻ 'വ്യാസപൂർണ്ണിമ'യെന്നും 'വേദവ്യാസജയന്തി'യെന്നുമുള്ള പദങ്ങളാണു് പഞ്ചാംഗങ്ങളിൽ പ്രായേണ കാണുക. 'ഗുരു' പദവും 'വ്യാസ'പദവും ഇവിടെ ഏകാർത്ഥകങ്ങളായിട്ടാണു് പ്രതീതമാവുന്നതു്. വേദധർമ്മപ്രവർത്തകരായ മഹാചാര്യന്മാരുടെ പരമ്പരയിൽ 'നാരായണൻ' തുടങ്ങിയ പൂർവ്വഗുരുക്കന്മാർ പലരും ഉണ്ടായിരിക്കെ വ്യാസമുനിയെ മാത്രം തെരഞ്ഞെടുത്തു പൂജാർഹമായ ഗുരുപദത്തിൽ പ്രതിഷ്ഠിക്കാൻ എന്തു കാരണം ? സുദീർഘമായി ചിന്തിക്കേണ്ട വിഷയമാണിതു്.

### വേദവ്യാസമഹിമ

വേദോ/ഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച.

വർണ്ണാശ്രമധർമ്മാദിഭേദേന വിഹിതമായിരിക്കുന്ന നാനാധർമ്മങ്ങൾക്കും മൂലപ്രമാണം ശബ്ദബ്രഹ്മമായ വേദമാകുന്നു. അതോടൊപ്പം തന്നെ വേദജ്ഞന്മാരായ ഋഷീശ്വരന്മാരുടെ സ്മൃതിയും അനുഷ്ഠാനവും സജ്ജനാചാരവും അവനവന്റെ മനസ്സന്തോഷവും ധർമ്മത്തിനു പ്രമാണമാണു്. (മനുസ്മൃതി. 2. 6.)

ഈശ്വരനിൽ നിത്യമായിരിക്കുന്ന സർവ്വജ്ഞാനമാണു് 'വേദ'ശബ്ദത്തിന്റെ മൗലികമായ അർത്ഥം. ഐശ്വരമായ ആ ജ്ഞാനം, തപോയോഗവൈഭവത്താൽ ഋഷീശ്വരന്മാരുടെ പ്രതിഭയിൽ പ്രകാശിച്ചു് വാഗ്രൂപേണ ആവിർഭവിക്കുമ്പോൾ, അതിനെയും 'വേദം' എന്നു പറയുന്നു. ആപ്തവചസ്സുകളായി ലോകത്തിൽ വെളിപ്പെടുത്തുന്നതും, സരസ്വതി, വാക്, ശാസ്ത്രവാണി മുതലായ ശബ്ദങ്ങളാൽ അറിയപ്പെടുന്നതുമായ ആ വേദവാണിയെയാണു് ധർമ്മത്തിനു് പ്രമാണമൂലമായി ഇവിടെ പറഞ്ഞതു്. ദേവതാമഹിമയെ കീർത്തിക്കുന്ന ബഹുവിധസൂക്തങ്ങളും, ആത്മവിദ്യാപ്രകാശകങ്ങളായ ഉപനിഷത്തുകളും ശിക്ഷാകല്പാദി വേദാംഗങ്ങളും, ധർമ്മശാസ്ത്രങ്ങളും ഇതിഹാസപുരാണങ്ങളും, ആയുർവ്വേദാദി ഉപവേദങ്ങളും എല്ലാം ഇതിൽ ഉൾപ്പെടുന്നു. ആർഷപാരമ്പര്യത്തിൽ ലോകത്തിൽ പ്രകാശിച്ചിട്ടുള്ള സർവ്വവിദ്യകളും വേദശബ്ദത്താൽ വാച്യമാണു്. ഇവ വിഷയഭേദേന പ്രത്യേകശാസ്ത്രങ്ങളായി വേർതിരിഞ്ഞു് സംസ്കൃതവാണിയിൽ പ്രകാശിതമാകുന്നതിന്നുമുമ്പു്, മന്വന്തരാദിയുഗങ്ങളിൽ, എല്ലാം ഏകമായ വേദരാശിയായിരുന്നുവെന്നും, പ്രാചീനവൈദികഭാഷയിൽ വെളിപ്പെട്ടിരുന്ന ആ ബൃഹത്സാഹിത്യം സമുദ്രംപോലെ അനന്തപാരവും ഗംഭീരവും ദുർവ്വിഗാഹ്യവുമായിരുന്നുവെന്നും പുരാണങ്ങൾ ഘോഷിക്കുന്നു:

ശബ്ദബ്രഹ്മ സുദുർബോധം പ്രാണേന്ദ്രിയമനോമയം
അനന്തപാരം ഗംഭീരം ദുർവിഗാഹ്യം സമുദ്രവത്.
(ഭാഗവതം XI. 21. 36)

കാലേന നഷ്ടാ പ്രളയേ വാണീയം വേദസംജ്ഞിതാ
മയാ/ദൗ ബ്രഹ്മണേ പ്രോക്താ ധർമ്മോ യസ്യാം മദാത്മകഃ. (ഭാഗവതം XI. 14. 3.)

ത ഏവ വേദാ ദുർമേധൈർധാര്യന്തേ പുരുഷൈർയഥാ
ഏവം ചകാര ഭഗവാൻ വ്യാസഃ കൃപണവത്സലഃ.
(ഭാഗവതം I. 4. 20.)

ഋഗ്യജുസ്സാമാഥർവാഖ്യാ വേദാശ്ചത്വാര ഉദ്ധൃതാഃ
ഇതിഹാസപുരാണം ച പഞ്ചമോ വേദ ഉച്യതേ.
സ്ത്രീശൂദ്രദ്വിജബന്ധൂനാം ത്രയീ ന ശ്രുതിഗോചരാ
കർമ്മശ്രേയസി മൂഢാനാം ശ്രേയ ഏവം ഭവേദിഹ.
ഇതി ഭാരതമാഖ്യാനം കൃപയാ മുനിനാ കൃതം.
(ഭാഗവതം. 1. 4. 20 – 25)

പരിണാമശീലമാണ് പ്രപഞ്ചമശേഷവും. ദൃശ്യമായ സർവ്വവിഷയങ്ങളും കാലനിയതിക്കു വിധേയമായി മാറിമറിഞ്ഞുകൊണ്ടിരിക്കുന്നു. വേദം, ആധിദൈവികഭാവത്തിൽ അനന്തവും നിത്യവുമാണെന്നിരിക്കിലും, ലോകത്തിൽ വാഗ്രൂപേണ ആവിർഭവിച്ചിട്ടുള്ള അതിൻെറ ഭൗതികഭാവം നിത്യമല്ല; മറ്റേതൊരു പ്രാപഞ്ചികവിഷയവുംപോലെ അതും പരിണാമവിധേയമാണ്. കാലചക്രത്തിരിച്ചിലിൽ അതിന്ന് ഉപചയാപചയങ്ങൾ അവശ്യം സംഭവിക്കുന്നു. ദുർമേധസ്സുകളായ ജനങ്ങൾ വേദവാണിയെ കൈകാര്യം ചെയ്‌വാനിടയാകുമ്പോൾ, ശിക്ഷാക്രമം തെററിയും ദുർവ്യാഖ്യാനത്തിനു വിധേയമായും, അതു് കാലാന്തരത്തിൽ വിസ്മൃതിയിലാണ്ടു മറഞ്ഞുപോകുന്നു. അങ്ങനെ നഷ്ടപ്രായമാവുമ്പോഴെല്ലാം, വേദസ്വരൂപനായ ഈശ്വരൻതന്നെ മനുഷ്യലോകത്തിലാവിർഭവിച്ച് വേദത്തെ പുനരുദ്ധരിക്കുന്നതും പതിവാണ്. കഴിഞ്ഞ മന്വന്തരാവസാനപ്രളയത്തിൽ ഭൗതികഭാവങ്ങളെല്ലാം തിരോധാനം ചെയ്ത കൂട്ടത്തിൽ വേദവാണിയും മറഞ്ഞു. പിന്നീട് ഈ മന്വന്തരാദിയിൽ അതിനെ ഉദ്ധരിക്കുന്നതു വൈവസ്വതമനുവാണ്. അതിനെ തുടൎന്ന് ഭൃഗ്വാദിമഹർഷിമാരുടെ പാരമ്പര്യത്തിൽ ഉപചയം പ്രാപിച്ച് അതിബൃഹത്തായിത്തീർന്ന വേദരാശി ദ്വാപരയുഗമായപ്പോഴേയ്ക്കും ശിഥിലമായി. അനന്തരം ദ്വാപരയുഗാന്ത്യത്തിൽ അതിനെ പുനരുദ്ധരിച്ചതു വേദവ്യാസനാണ്.

നരലോകത്തിലെ നാരായണവിഭൂതിയായ നരോത്തമനെന്നു സ്മരിക്കപ്പെടുന്നവനും പാരമേഷ്ഠ്യമായ മഹാപ്രതിഭയാൽ അനുഗൃഹീതനുമായ വ്യാസമുനി, വൈദികകർമ്മമാർഗ്ഗത്തിൽ ചരിക്കുന്നവരുടെ ശ്രേയസ്സിനെ ലക്ഷ്യമാക്കി, യജ്ഞോപയുക്തമായ വേദമന്ത്രങ്ങളെ സമുദ്ധരിച്ച്, ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്ന നാലു സംഹിതകളായി വിഭജിച്ച്, ഓരോന്നിനും സാമ്പ്രദായികമായ ശിക്ഷാക്രമവുമേർപ്പെടുത്തി.

> തത്രർഗ്വേദധരഃ പൈലഃ
> സാമഗോ ജൈമിനിഃ കവിഃ
> വൈശംപായന ഏവൈകോ
> നിഷ്ണാതോ യജുഷാമുത
> അഥർവ്വാംഗിരസാമാസീത്
> സുമന്തുർദ്ദാരുണോ മുനിഃ.
>
> ഇതിഹാസപുരാണാനാം
> പിതാ മേ രോമഹർഷണഃ
> ത ഏത ഋഷയോ വേദം
> സ്വം സ്വം വ്യസ്യന്നനേകധാ,
> ശിഷ്യൈഃ പ്രശിഷ്യൈസ്തച്ഛിഷ്യൈർ—
> വേദാസ്തേ ശാഖിനോഽഭവൻ.
>
> (ഭാഗവതം 1 4. 21, 22, 23)

ഋഗ്വേദത്തിൽ പൈലനും, സാമവേദത്തിൽ ജൈമിനിയും, യജുർവേദത്തിൽ വൈശംപായനനും, അഥർവ്വവേദത്തിൽ സുമന്തുവും ശിക്ഷിതരായി. അവർ ഓരോരുത്തരും തങ്ങളുടെ ശിഷ്യന്മാർക്കും, അവർ തങ്ങളുടെ ശിഷ്യന്മാർക്കും ആ ശിക്ഷാക്രമം പകൎന്നു കൊടുത്തു. അങ്ങനെ ശിഷ്യപ്രശിഷ്യപരമ്പരയാ പഠിപ്പിക്കപ്പെട്ടുവന്ന ക്രമത്തിൽ ഓരോ വേദത്തിനും അനേകശാഖകളുണ്ടായി. ഇന്നു് ആ ശാഖാഭേദങ്ങളും ശിക്ഷാക്രമവുമെല്ലാം അസ്തപ്രായമായിരിക്കയാണ്. എങ്കിലും അല്പം ചിലതു് ശേഷിച്ചിട്ടുള്ളതു് വ്യാസനാൽ ഉപജ്ഞാതമാണ്; ആ മഹാമുനിയുടെ പാരമ്പര്യത്തിൽ വന്നതല്ലാതെ ഒരു വിദ്യയും ഇന്നു നമുക്കില്ലെന്നു തീർത്തും പറയാം.

അതിപ്രാചീനവും ദുർവിജ്ഞേയാർത്ഥവുമായ വൈദികസാഹിത്യത്തിൻെറ സൂക്ഷ്മാർത്ഥം ഗ്രഹിച്ചു വഴിപോലെ അനുഷ്ഠിക്കാൻ ആ വിഷയത്തിൽ പ്രത്യേക ശിക്ഷണം നേടിയ ഒരു ചെറിയ ന്യൂനപക്ഷത്തിനേ കഴിഞ്ഞിരുന്നുള്ളു. ബഹുജനങ്ങൾക്കും അപ്രാപ്യമായ വൈദികവിദ്യാഭ്യാസത്തിൻെറ ഈ നില കണ്ടു് കരുണാർദ്രചിത്തനായ വേദവ്യാസൻ, സമസ്ത വേദാർത്ഥത്തെയും സമാഹരിച്ച് സ്ത്രീശൂദ്രഭേദമെന്യേ സർവ്വർക്കും ഉപകരിക്കുമാറ് സംസ്കൃതവാണിയിൽ വിസ്തരിച്ചിട്ടുള്ളതാകുന്നു, പഞ്ചമവേദമായ ഇതിഹാസപുരാണസമുച്ചയം: ഇതിഹാസോത്തമമായ മഹാഭാരതവും ഭാഗവതാദിപുരാണങ്ങളും. ഐതിഹാസികമായ നാനാഖ്യാനങ്ങളിൽക്കൂടി സനാതനമായ വൈദികധർമ്മം ഇതിൽ പ്രതിപാദിക്കപ്പെടുന്നു:

> ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്.
>
> (മഹാഭാരതം: ആദി 1. 267)

മനുഷ്യരാശിയുടെ അഭ്യുദയനിഃശ്രേയസങ്ങൾക്കു ഹേതുവായി, വർണ്ണധർമ്മം, ആശ്രമധർമ്മം, രാജധർമ്മം, സ്ത്രീധർമ്മം, ആപദ്ധർമ്മം,

മോക്ഷധർമ്മം എന്നിങ്ങനെ എന്തെല്ലാം ധർമ്മങ്ങൾ വേദമൂലകത്വേന ആർഷപാരമ്പര്യത്തിൽ ഉപജ്ഞാതങ്ങളായിട്ടുണ്ടോ, അതെല്ലാം പഞ്ചമവേദാഖ്യമായ മഹാഭാരതത്തിലുണ്ട്. മോക്ഷധർമ്മമായി അറിയപ്പെടുന്ന നാനായോഗമാർഗ്ഗങ്ങളെ ഉപദേശിക്കുന്നതും സർവ്വോപനിഷത് സാരസംഗ്രഹവുമായ ഭഗവദ്ഗീത മഹാഭാരതാന്തർഗതമാണ്. ചുരുക്കിപ്പറഞ്ഞാൽ, ഭാരതീയരായ നമ്മുടെ ധർമ്മത്തിന് പ്രമാണഭൂതമായ ശ്രുതി – സ്മൃതി – പുരാണേതിഹാസങ്ങൾ എന്തെല്ലാമുണ്ടോ, അതെല്ലാം വ്യാസനാൽ ഉപജ്ഞാതങ്ങളാണ്. അല്ലാത്തതൊന്നും ഇന്നില്ല. ആർഷപരമ്പരയിൽ വേദവ്യാസനുമുമ്പ് അനേകം ഋഷീശ്വരന്മാർ സ്മരിക്കപ്പെടുന്നുണ്ട്. പക്ഷെ അവരുടെ കൃതികളായ ശാസ്ത്രങ്ങളൊന്നും ഇന്നു ശേഷിച്ചിട്ടില്ല. എല്ലാം കാലത്തിൽ തിരോഭവിച്ച്, വ്യാസപ്രതിഭയിൽക്കൂടി പുനരാവിർഭവിക്കയാണുണ്ടായിട്ടുള്ളത്. ഈ യുഗത്തിലെ ധർമ്മാചാര്യൻ എല്ലാംകൊണ്ടും വേദവ്യാസനാകുന്നു. വ്യാസപദവും ഗുരുപദവും ഏകാത്മകങ്ങളായി ഉപയോഗിക്കുന്നതിന്റെയും ഗുരുപൂർണ്ണിമ വേദവ്യാസജയന്തിയായി ആചരിക്കപ്പെടുന്നതിന്റെയും രഹസ്യം ഇതിനാൽ വെളിവാകുന്നുണ്ടല്ലോ.

ബുദ്ധമതം, ക്രിസ്തുമതം, മഹമ്മദുമതം മുതലായ അവൈദികമതങ്ങൾക്ക തത്തത്പ്രതിഷ്ഠാപകരായ ആചാര്യന്മാരുള്ളതുപോലെ ഹിന്ദുമതത്തിന്ന് ആരാണ് ആചാര്യൻ, എന്നൊരു ചോദ്യം പലപ്പോഴും ഉയർന്നുകേൾക്കാറുണ്ട്. ഹിന്ദുമതത്തിന്റെ സ്വരൂപവും ഉപദേശപാരമ്പര്യവും അറിഞ്ഞുകൂടാത്തവരിൽനിന്നാണ് ഈ ചോദ്യമുണ്ടാവുന്നത്. ഭാരതീയാർഷപാരമ്പര്യത്തിൽ ഉപജ്ഞാതമായിട്ടുള്ള സനാതനവൈദികധർമ്മമാകുന്നു ഹിന്ദുമതമെന്നും, ദൈവികനിലയിൽ സർവ്വേശ്വരനാണ് അതിന്റെ നിത്യഗുരുവെന്നും, ലൗകികനിലയിൽ ആചാര്യൻ വ്യാസനാണെന്നും അറിയുന്നതു് യുക്തമാകുന്നു.

## വ്യാസ–ഗുരുപരമ്പര

വേദവാക്യങ്ങളെ, അർത്ഥവും ഉപയോഗവും മുൻനിർത്തി, തരംതിരിച്ച് അടുക്കുന്നവൻ, എന്നാണ് വ്യാസശബ്ദത്തിന്റെ അർത്ഥം. സനാതനവൈദികധർമ്മത്തെ പുനരുദ്ധരിച്ച് ലോകത്തിൽ പ്രവർത്തിപ്പിച്ചിട്ടുള്ള എല്ലാ ഋഷീശ്വരന്മാർക്കും ആ പദം ഉപയുക്തമാണ്. പാരമേഷ്ഠ്യമായ ബ്രാഹ്മ(വേദ) പ്രതിഭയാൽ അനുഗൃഹീതരാണ് ആ ഋഷീശ്വരന്മാരെല്ലാം. അതിന്റെ വൈഭവത്താലത്രേ ഐശ്വരമായ വ്യാസ–ഗുരുപദത്തിന്ന് അവർ അർഹരാകുന്നതു്. അങ്ങനെ, ഈ മന്വന്തരത്തിൽ, വ്യാസപദം പ്രാപിച്ച് വൈദികധർമ്മപ്രവർത്തനം സാധിച്ച മഹാചാര്യന്മാരുടെ പരമ്പരയാകുന്നു 'നാരായണം പദ്മഭുവം' എന്നു തുടങ്ങുന്ന വന്ദനശ്ലോകങ്ങളിൽ പറഞ്ഞതു്. അതിൽ സ്മരിക്കപ്പെടുന്ന ആചാര്യന്മാർ കാലമുറയ്ക്കു വന്നവരുടെ പരമ്പരയാണെന്നോ ഇതിൽ എല്ലാ ആചാര്യന്മാരും ഉൾപ്പെടുന്നുവെന്നോ വിവക്ഷയില്ല, സുദീർഘമായ വ്യാസപരമ്പരയിൽ ഉജ്ജ്വലഭാസ്സോടെ ശോഭിച്ച ചില തേജോരാശികളെ സ്മരിച്ചുവെന്നു മാത്രം കരുതുന്നതാണ് സമഞ്ജസം. നാരായണ–സ്വയംഭൂ – നാമങ്ങൾ ലോകാതീതമായ ഈശ്വരഗുരുഭാവത്തിനെന്നപോലെ, ഈ ലോകത്തിലാവിർഭവിച്ച ഋഷീശ്വരന്മാരുടെയും നാമങ്ങളാണെന്നു നാം ഓർക്കണം. ഇവർക്കുപുറമേ വേറെയും പല ഗുരുക്കന്മാർകൂടി ഉൾപ്പെടുന്ന ഒരു പട്ടിക പുരാണാന്തരങ്ങളിലെ ഗുരുപരമ്പരയിൽ കാണാം. വിഷ്ണുപുരാണം, തൃതീയാംശം മൂന്നാമദ്ധ്യായത്തിലും, ശിവമഹാപുരാണം ശതരുദ്രീയസംഹിത, നാലും അഞ്ചും അധ്യായങ്ങളിലും പ്രസ്തുതമായിരിക്കുന്ന വ്യാസപരമ്പരയിൽ 28 വ്യാസന്മാരുടെ നാമങ്ങളുണ്ട്:

1 സ്വയംഭൂ (ബ്രഹ്മാ) 2 പ്രജാപതി 3 ഉശനസ്സ് (ഭാർഗ്ഗവൻ) 4 ആംഗിരസൻ (ബൃഹസ്പതി) 5 സവിതാ (വിവസ്വാൻ) 6 മൃത്യു (വൈവസ്വതമനു–ശ്രാദ്ധദേവൻ) 7 ശതക്രതു 8 വസിഷ്ഠൻ 9 സാരസ്വതൻ 10 ത്രിധാമാ 11 ത്രിശിഖൻ 12 ഭാരദ്വാജൻ 13 അന്തരിക്ഷൻ (നാരായണൻ) 14 വർണ്ണീ 15 ത്രയ്യാരുണി 16 ധനഞ്ജയൻ 17 ദേവകൃതഞ്ജയൻ 18 ഋതഞ്ജയൻ -19 ഭരദ്വാജൻ 20 ഗൗതമൻ 21 വാചശ്രവസ്സ് 22 ശുഷ്മായണൻ 23 തൃണബിന്ദു 24 ഋക്ഷൻ (വാല്മീകി) 25 ശക്തി 26 പരാശരൻ 27 ജാതുകർണ്യൻ 28 കൃഷ്ണദ്വൈപായനൻ.

പൗരാണികമായ ഈ വ്യാസനാമാവലിയിൽനിന്നു് തെളിയുന്ന സുപ്രധാനവസ്തുത, വേദവിദ്യാഭ്യാസപ്രവർത്തനത്തിൽ അധികൃതമായ ഒരു മഹാവിദ്യാപീഠം ഗുരുശിഷ്യസമ്പ്രദായക്രമേണ പൂർവ്വയുഗങ്ങളിൽ നിലനിന്നിരുന്നുവെന്നും, വ്യാസാഭിധമായ ആ വിദ്യാപീഠത്തെ അലങ്കരിച്ചവരിൽ ആദ്യൻ പരമേഷ്ഠീഗുരു ബ്രഹ്മാവും, ഇരുപത്തെട്ടാമൻ കൃഷ്ണദ്വൈപായനമുനിയും ആണെന്നുമാണു്. ഇവരിൽ, ആദികാവ്യമായ രാമായണത്തിന്റെ രചനയാൽ 24-ാമനായ വാല്മീകിയും, വിഷ്ണുപുരാണം, പരാശരസ്മൃതി എന്നീ ഗ്രന്ഥങ്ങളുടെ പ്രണേതൃത്വത്താൽ 26-ാമനായ പരാശരമുനിയും പ്രശസ്തരായിട്ടുണ്ടെന്നിരുന്നാലും സർവ്വതോമുഖമായ പ്രാശസ്ത്യം കൃഷ്ണദ്വൈപായനമുനിക്കാണു് സിദ്ധിച്ചിട്ടുള്ളതു്. വേദവിഭജനവും മഹാഭാരതാദി ഇതിഹാസപുരാണങ്ങളുടെ കർത്തൃത്വവും, എല്ലാം ആ മഹാമുനിയുടെ പേരിലത്രേ അറിയപ്പെടുന്നതു്. ശാരീരകമീമാംസ എന്നറിയപ്പെടുന്ന ബ്രഹ്മസൂത്രങ്ങളുടെ കർത്തൃത്വം ബാദരായണവ്യാസന്നാണെന്നു കാണുന്നുണ്ടു്. ഈ ബാദരായണമുനി കൃഷ്ണദ്വൈപായനനിൽനിന്നു് അന്യനല്ലെന്നാകുന്നു പൗരാണികമതം. പാതഞ്ജലയോഗസൂത്രങ്ങൾക്കു വ്യാസകൃതമായ ഒരു ഭാഷ്യം പ്രസിദ്ധമായിട്ടുണ്ടു്. അതിന്റെ പ്രണേതൃത്വവും കൃഷ്ണദ്വൈപായനന്നുതന്നെ. ചുരുക്കിപ്പറഞ്ഞാൽ, വ്യാസപദവും കൃഷ്ണദ്വൈപായനപദവും അഭേദാർത്ഥകങ്ങളാക്കി, വ്യാസകൃതമായ സർവ്വത്തിനും കർത്തൃത്വം കൃഷ്ണദ്വൈപായനനിൽ ആരോപിക്കപ്പെട്ടിരിക്കുന്ന നിലയാണിന്നു്. അത്രമാത്രം മഹത്ത്വമാർന്ന ഈ കൃഷ്ണദ്വൈപായനൻ ആരു് ? എന്താണു് ആ മഹാപുരുഷന്റെ മഹത്ത്വം ?

## കൃഷ്ണദ്വൈപായനവ്യാസൻ

വസിഷ്ഠഗോത്രജാതനും മഹാമനീഷിയുമായ പരാശരമുനിയ്ക്കു് സത്യവതി എന്നൊരു കൈവർത്തകന്യകയിൽ ജാതനായ പുത്രനാണു് കൃഷ്ണദ്വൈപായനൻ എന്നത്രേ ഐതിഹ്യം. ആഭിജാത്യംകൊണ്ടു പാരാശര്യനും, ശരീരവർണ്ണംകൊണ്ടു കൃഷ്ണനുമായ ആ മുനികുമാരനു് ഗംഗാനദീമധ്യത്തിലുള്ള ഒരു ദ്വീപിൽ ജനനമുണ്ടാകയാൽ 'ദ്വൈപായനൻ' എന്നുള്ള പേരും പ്രസിദ്ധമായിത്തീർന്നു. സർവ്വജ്ഞനായ പിതാവിന്റെ കീഴിൽ ശിക്ഷിതനായ കൃഷ്ണദ്വൈപായനൻ വേദവേദാംഗാദി സർവ്വവിദ്യകളിലും അപാരനൈപുണ്യം നേടി; തീവ്രതപശ്ചര്യയാൽ യോഗസിദ്ധികൾ പലതും സമ്പാദിച്ചു. അവയുടെയെല്ലാം പാരമ്യത്തെ കുറിക്കുന്ന പാരമേഷ്ഠ്യമായ ബ്രാഹ്മപ്രതിഭയാൽ അനുഗൃഹീതനായി, വ്യാസപദത്തിന്നർഹനായിത്തീർന്നുവെന്നു പറയപ്പെടുന്നു. ഈ മഹാമുനിയുടെ ആദ്യകാലചരിത്രസംബന്ധമായി നമുക്കിത്രമാത്രമേ പുരാണേതിഹാസങ്ങളിൽനിന്നു അറിയാൻ കഴിയുന്നുള്ളു. മാതാവായ സത്യവതിയെ രണ്ടാമതു വേട്ടതു് കുരുവംശാധിപനായ ശന്തനുചക്രവർത്തിയാണു്. ആ വേഴ്ചമുതല്ക്കു കുരുവംശവുമായി അടുത്തു ബന്ധപ്പെടാനും അതിന്റെ ഭാഗധേയങ്ങളിൽ ഭാഗഭാക്കാകാനും വ്യാസന്നു സംഗതിയായി എന്നാണു് ഇതിഹാസംകൊണ്ടു കാണുന്നതു്. എന്തായാലും, അന്നുമുതൽ പാണ്ഡവരുടെ മഹാപ്രസ്ഥാനം വരെ ഏതാണ്ടു് ഇരുനൂറു വർഷങ്ങൾക്കിടയിൽ നടന്ന പ്രധാന സംഭവങ്ങളിലെല്ലാം വ്യാസമുനി പ്രത്യക്ഷപ്പെടുന്നുണ്ടു്. മാത്രമല്ല, വീണ്ടും ഒരു നൂറുകൊല്ലം കഴിഞ്ഞു് പാരീക്ഷിതനായ ജനമേജയൻ നടത്തുന്ന സർപ്പസത്രത്തിലും, പിന്നെയും ഒരു ഇരുനൂറുകൊല്ലം കഴിഞ്ഞു് നൈമിശാരണ്യത്തിൽവെച്ചു് സൂതശൗനകാദികൾ നടത്തുന്ന പുരാണേതിഹാസാഖ്യാനയജ്ഞത്തിലും വ്യാസന്റെ സാന്നിദ്ധ്യം കാണുന്നു. ഇതെല്ലാം വെച്ചുനോക്കുമ്പോൾ, മഹാഭാരതയുദ്ധാനന്തരവും അനേകശതവർഷക്കാലം വ്യാസോപജ്ഞാതമായ വേദവിദ്യാപീഠം സജീവമായി പ്രവർത്തിച്ചിരുന്നുവെന്നുവേണം കരുതാൻ. ഇക്കാലമത്രയും കൃഷ്ണദ്വൈപായനവ്യാസൻതന്നെ സശരീരനായി പ്രവർത്തിച്ചിരുന്നതായിട്ടാണു് പുരാണവചനംകൊണ്ടു തോന്നുക. വിശിഷ്ടയോഗസിദ്ധികളുള്ള മഹാമുനിമാരുടെ വിഷയത്തിൽ ഈ ദീർഘകാലജീവിതം അസംഭാവ്യമല്ല. എന്നാൽ, അതേസമയം, യോഗസമ്പന്നമായ ബ്രാഹ്മപ്രതിഭയെ നവ്യായതനങ്ങളിൽ ഗുരുശിഷ്യസമ്പ്രദായക്രമേണ സംക്രമിപ്പിച്ചുകൊണ്ടു് ജീർണ്ണായതനങ്ങളെ കാലാനുസാരം ത്യജിക്കാനും, അങ്ങനെ ആത്മീയമായ വ്യക്തിവൈഭവം ലോകത്തിൽ നിലനിർത്താനും

യോഗീശ്വരന്മാക്ക കഴിയും. ഇപ്രകാരം വ്യാസ പദം പ്രാപിച്ച സമാനപ്രതിഭാശാലികളായ അനേകം മുനീശ്വരന്മാർ ഒരേ പാരമ്പര്യത്തിൽ വന്നു് സമാനധർമ്മപ്രവർത്തകരായി സുദീർഘ കാലം ശോഭിച്ചിരുന്നുവെന്നും വിചാരിക്കാവുന്നതാണു്. ഇതിൽ രണ്ടാമത്തേതിനാണു് അധികം യുക്തി. മഹാപുരുഷന്മാരുടെ വിഷയത്തിൽ, അവരുടെ സത്ത്വനിഷ്ഠമായ പ്രതിഭയ്ക്കാണു് ഭാരതീയർ എല്ലാക്കാലത്തും പ്രാധാന്യം കല്പിച്ചിട്ടുള്ളതു്; അല്ലാതെ, കാലഗതിയാൽ മാറിമറയുന്ന ജഡശരീരത്തിനല്ല. ശരീരം മറഞ്ഞാലും പ്രതിഭ മറവുകൂടാതെ നൂതനശരീരങ്ങളിൽ തുടന്നു പ്രവർത്തിക്കുന്നു. സാമ്പ്രദായികമായ കുലഗുരുനാമവും (വ്യാസാദി) തുടന്നു നില്ക്കുന്നു. അങ്ങനെ വരുമ്പോറം, ഒരേ വിദ്യാപാരമ്പര്യത്തിൽപ്പെട്ട സമാന പ്രതിഭാശാലികഠം പലകാലത്തായി നിർവ്വഹിച്ചിട്ടുള്ള കൃത്യങ്ങഠം കാലാന്തരത്തിൽ ഒരാളിൻേറതായി അറിയപ്പെടാൻ ഇടയാകുന്നതു് സ്വാഭാവികം മാത്രമാണു്. ആ കൃതികളെല്ലാം ഒരേ പ്രതിഭയുടെ വിലാസങ്ങളാകയാൽ മാഹാത്മ്യം എല്ലാററിനും തുല്യവുമാകുന്നു. വ്യാസനേയും വ്യാസകൃതികളെയും സംബന്ധിച്ചു് ഉദാരമായ ഈ വീക്ഷണമാണു് നമുക്കുണ്ടായിരിക്കേണ്ടതു് വ്യാസനെ സംബന്ധിച്ച മാത്രമല്ല, ആ മഹാമുനിയുടെ പാരമ്പര്യത്തിൽ വന്ന ശങ്കരാചാര്യരേയും തത്കൃതികളെയും സംബന്ധിച്ചും നാം ഈ ദൃഷ്ടി അവലംബിക്കുന്നതാണു് ശോഭനം. അങ്ങനെ പൂർവ്വാചാര്യന്മാരുടെ ചരിത്രവും കൃതികളും നാം പഠിക്കുന്നതായാൽ, ഏതദ്വിഷയകമായി നവീനചരിത്ര-സാഹിത്യഗവേഷകന്മാർ ഉന്നയിക്കുന്ന ശുഷ്കവാദങ്ങഠം പലതും ഒഴിവാക്കാൻ കഴിയും.

## ആചാര്യന്മാരുടെ കാലം

വ്യാസൻെറ ജീവിതകാലം അറിയാൻ വ്യാസപ്രണീതമായ മഹാഭാരതംതന്നെയാണു് മുഖ്യപ്രമാണം. മഹാഭാരതയുദ്ധം, പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനം തുടങ്ങിയ സുപ്രധാന സംഭവങ്ങളുടെ കാലത്തെ സൂചിപ്പിക്കുന്ന വിധം മഹാഭാരതം നല്കുന്ന ഗ്രഹനക്ഷത്രസ്ഥിതികളുടെ അടിസ്ഥാനത്തിൽ വേദാംഗജ്യോതിഷമനുസരിച്ച കാലഗണനചെയ്യുമ്പോറം,[1] കലിയുഗം ആരംഭിച്ചതു് ക്രിസ്തുവിന്നുമുമ്പ (ബി.സി) 3104 ജനവരി 11-ാംനയാണെന്നു കാണുന്നു. മഹാഭാരതയുദ്ധം ക്രി. മു. 3067-ലും, ശ്രീകൃഷ്ണൻെറ ദേഹത്യാഗവും പാണ്ഡവരുടെ മഹാപ്രസ്ഥാനവും ക്രി. മു. 3031-ലും നടന്നു. അതിന്നും ഏതാണ്ടു് 150 വർഷം മുമ്പു് ക്രി.മു. 3200 – ന്നടുത്തായിരിക്കണം ശന്തനുചക്രവർത്തിയുടെയും കൃഷ്ണദ്വൈപായനൻെറയും ആവിർഭാവമെന്നൂഹിക്കാം. അതിന്നുമുമ്പത്രെ പൗരാണികരായ സ്വായംഭുവാദി ഇരുപത്തേഴ വ്യാസന്മാരുടെ കാലം. അതെത്രവരുമെന്നു് ഊഹിക്കാൻ നമുക്ക മാർഗ്ഗമൊന്നുമില്ല. ക്രി. മു. 3200 നോടുകൂടി ആരംഭിച്ച കൃഷ്ണദ്വൈപായന – വ്യാസയുഗം – തദുപജ്ഞാതമായ വിദ്യാപീഠം സജീവമായി പ്രവർത്തിച്ചിരുന്ന കാലം – കലിയുഗത്തിലും അനേകനൂററാണ്ടുകാലം നിലനിന്നിട്ടുണ്ടു്, എന്നു വിചാരിക്കണം. ആ കാലഘട്ടത്തിലായിരിക്കണം മഹാഭാരതാദിഗ്രന്ഥങ്ങളുടെ നിർമ്മാണം നടന്നിട്ടുള്ളതും. അതെത്ര വരെയുണ്ടെന്നു് ആക്കും നിർണ്ണയിക്കാൻ കഴിഞ്ഞിട്ടില്ല. ഭാരതീയപ്രമാണങ്ങളിന്മേൽ ഗവേഷണം ചെയ്തിട്ടുള്ള ചില ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ, ബുദ്ധമതസ്ഥാപകനായ ശൗദ്ധോദനി ഗൗതമശാക്യമുനിയുടെ ആവിർഭാവകാലം[2] കലി. 1228-ഉം (ക്രി. മു. 1873) വ്യാകരണസൂത്രകർത്താവായ പാണിനിയുടെ കാലം കലി. 1465-ഉം (ക്രി. മു. 1636) വ്യാകരണമഹാഭാഷ്യ – യോഗസൂത്രങ്ങളുടെ കർത്താവായ പതഞ്ജലിമുനിയുടേതു് കലി. 1881-ഉം (ക്രി. മു. 1220) ആണെന്നു കാണുന്നു. പതഞ്ജലിയുടെ[3] കാലം ക്രി. മു. 1400-ന്നടുത്താണെന്നു വിവേകാനന്ദസ്വാമികളും പറയുന്നുണ്ടു്. യോഗസൂത്രങ്ങഠംക്കു് ഒരു വ്യാസഭാഷ്യം പ്രസിദ്ധ

1 Refer: a) 'The date of the Mahabharata War and Kaliyugadi' by Prof. K. Srinivasa Raghavan, Madras.

b) 'Indian chronology' by Dr. D.S. Triveda, Bharatiya Vidyabhavan.

c) 'ആര്യഭാരതം' by Prof. M. Ramakrishnan Nair M. A. (N. B. S. Distribution.)

2 Indian Chronology by Dr. D. S. Triveda.

3 വിവേകാനന്ദസാഹിത്യസർവ്വസ്വം, IV. 276.

മായിരിക്കുന്ന സ്ഥിതിക്ക് അക്കാലംവരെയെങ്കിലും വ്യാസപദാഭിധമായ വിദ്യാപീഠം നിലനിന്നിരുന്നുവെന്നൂഹിക്കാം. പിന്നീടത് കാലക്രമത്തിൽ തിരോഭവിക്കയാണുണ്ടായത്. 'വ്യാസ'പദം മാഞ്ഞുപോയി എങ്കിലും അതിൽനിന്നു പ്രസരിച്ചിരുന്ന ജ്യോതിസ്സു മാഞ്ഞുപോയില്ലെന്നു പാരമ്പര്യസ്മൃതി തെളിയിക്കുന്നു. ശുകൻ, ഗൗഡപാദർ, ഗോവിന്ദാചാര്യർ എന്ന മൂന്നു മഹാമുനിമാരിൽക്കൂടി സംക്രമിച്ച്, വൈയാസികൃമായ ആ ജ്യോതിസ്സ് ശങ്കരാചാര്യരിൽക്കൂടി പുനഃപ്രകാശിതമായി, എന്നാണ് ചരിത്രംകൊണ്ടു കാണുന്നത്. പക്ഷെ അപ്പോഴേയ്ക്കും ധർമ്മശ്രദ്ധയ്ക്കു കാലോചിതമായ പരിവർത്തനം സംഭവിച്ചു. വ്യാസസമ്പ്രദായത്തിൽ വൈദികമായ യജ്ഞദാനാദികർമ്മങ്ങൾക്കും ഉപാസനകൾക്കുമായിരുന്നു അധികപ്രാധാന്യം. മഹാഭാരതാദിഗ്രന്ഥങ്ങളിലെ പ്രതിപാദനത്തിൽനിന്ന് അതു മനസ്സിലാക്കാം. കാലാന്തരത്തിൽ ആ നില മാറി, ഔപനിഷദമായ വേദാന്തധർമ്മത്തിനായി അധികപ്രാധാന്യം. വൈദികമായ കർമ്മകാണ്ഡത്തിൽനിന്നും ജ്ഞാനകാണ്ഡത്തിലേയ്ക്കു ധർമ്മശ്രദ്ധ തിരിഞ്ഞതിന്റെ ലക്ഷണമത്രേ പ്രസ്ഥാനത്രയഭാഷ്യങ്ങളുടെ (ഉപനിഷത്തുകൾ, ബ്രഹ്മസൂത്രങ്ങൾ, ഭഗവദ്ഗീത) ആവിർഭാവം. അതു നിർവ്വഹിക്കുന്നതു് ശങ്കരാചാര്യരാണല്ലോ. ധർമ്മശ്രദ്ധയിൽ വന്ന ഈ പരിവർത്തനത്തോടുകൂടി വ്യാസപീഠം തിരോഹിതമായി, ശാങ്കരപീഠം ആവിർഭവിച്ചു. ശുകാദി മൂന്ന് ആചാര്യന്മാരുടെ കാലത്താണ് ഈ പരിവർത്തനം സംഭവിക്കുന്നത്. വ്യാസനേയും ശങ്കരാചാര്യരേയും തമ്മിൽ ബന്ധിക്കുന്ന ശൃംഖലയിലെ മൂന്നു കണ്ണികളാണ് ശുകാദ്യാചാര്യന്മാർ. അവക്കിടയിൽ അപ്രസിദ്ധമായ പല കണ്ണികളും വിസ്മൃതങ്ങളായിട്ടുണ്ടാകാം.

ആദിശങ്കരാചാര്യസ്വാമികളുടെ കാലം ക്രി. മു. 508 മുതൽ 476 വരെയാണെന്നാണ് ചില* ചരിത്രകാരന്മാരുടെ അഭിപ്രായം. പ്രസ്ഥാനത്രയത്തിന്റെ ഭാഷ്യകർത്താവായ ഈ ആചാര്യന്റെ ആസ്ഥാനം കാശ്മീരമായിരുന്നുവെന്നും ചിലർ അഭിപ്രായപ്പെടുന്നു. ശങ്കരതപോവനം അവിടെ ഇപ്പോഴുമുണ്ടു്. ശങ്കരാചാര്യർ ആരോഹണം ചെയ്തതായി പറയപ്പെടുന്ന കാശ്മീരത്തിലെ 'സർവ്വജ്ഞപീഠം' ഒഴിഞ്ഞുകിടന്ന വൈയാസികൃവിദ്യാപീഠമായിരുന്നുവെന്നത്രേ ഐതിഹ്യം. കാശ്മീരത്തിലെ രാജവംശാവലിയെ കാലമുറയ്ക്കു പ്രതിപാദിക്കുന്ന 'രാജതരംഗിണി' എന്ന ഇതിഹാസകാവ്യത്തിൽനിന്നാണ് നമുക്ക് ഈ വൃത്താന്തങ്ങൾ ലഭിക്കുന്നത്. ആദിശങ്കരാചാര്യരുടെ ശിഷ്യപാരമ്പര്യത്തിൽ ബദരി, പുരി, ദ്വാരക, ശൃംഗേരി, കാഞ്ചീപുരം, താരകേശ്വരം, ഗയാ എന്നിവിടങ്ങളിൽ സ്ഥാപിക്കപ്പെട്ട ശാങ്കരമഠങ്ങൾ (വിദ്യാപീഠങ്ങൾ) ഇന്നുമുണ്ടല്ലോ. പലതും പരമ്പരയററ നിലയിലാണിന്ന്. ചിലതെല്ലാം ഇടക്കാലത്ത് പുനരുദ്ധൃതമായിട്ടുമുണ്ടു്. ഈ വിദ്യാപീഠങ്ങളിൽ ഓരോ കാലത്തും ആധ്യക്ഷ്യം വഹിച്ചിട്ടുള്ള ആചാര്യന്മാരെല്ലാം ശങ്കരാചാര്യരുമാണ്. ശാങ്കരമായ ഒരേ പ്രതിഭതന്നെയാണ് ഇവരിലെല്ലാം പ്രകാശിക്കുന്നതെങ്കിലും ധർമ്മപ്രവർത്തനവിഷയത്തിൽ ചിലർ അധികം പ്രശസ്തരായിഭവിക്കുന്നതു് കാലഗതിയുടെ വൈഭവം നിമിത്തമത്രേ. അങ്ങനെ അസാധാരണ പ്രശസ്തിയാർജ്ജിച്ച ഒരു മഹാചാര്യരാകുന്നു, എ. ഡി. 788–ൽ കാലടിയിൽ ജനിച്ച ശങ്കരാചാര്യർ. ഇദ്ദേഹത്തെ അഭിനവശങ്കരൻ എന്നും സ്മരിച്ചുകാണുന്നുണ്ടു്. ഉപദേശസാഹസ്രി, വിവേകചൂഡാമണി, ശിവാനന്ദലഹരി തുടങ്ങിയ പല പ്രകരണഗ്രന്ഥങ്ങളും സ്തോത്രങ്ങളും ഈ ആചാര്യൻ രചിച്ചിട്ടുണ്ടു്. വേറേ പല ശങ്കരാചാര്യന്മാരും ഓരോ കാലത്തും പല ഗ്രന്ഥങ്ങളും ഇതുപോലെ നിർമ്മിച്ചിരിക്കണം. പക്ഷെ, ശങ്കരാചാര്യപ്രണീതമായ സർവ്വകൃതികളും ഈ ആചാര്യന്റെ പേരിലാണ് ഇന്ന് അറിയപ്പെടുന്നത്. അതുപോലെതന്നെയാണ് ജീവനചരിതസംഭവങ്ങളും: പലരും പല കാലങ്ങളിൽ ചെയ്തിട്ടുള്ളതെല്ലാം ഒരാളിന്റേതായി നാം കല്പിക്കുന്നു. ഒരേ കുലഗുരുപാരമ്പര്യത്തിൽ ഒരേ സ്ഥാനനാമം വഹിച്ചുകൊണ്ടു് സമാനധർമ്മപ്രവർത്തനം നിർവ്വഹിച്ചിട്ടുള്ള സ്ഥാപനങ്ങൾക്കെല്ലാം വന്നുകൂടുന്ന ഒരവ

* 1) Indian Chronology.
2) 'Chronology of Kashmira Kings.'
3) 'Date of Sankara'. All by Dr. D.S. Triveda
4) കേരളഭാഷാസാഹിത്യചരിത്രം (ആർ. നാരായണപ്പണിക്കർ) 136 മുതൽ 150 വരെ പേജുകളിൽ നല്കുന്ന തെളിവുകൾ.

സ്ഥാവിശേഷമാണിതു്. ശാങ്കരവിദ്യാപീഠത്തിൻെറ ഈ ചരിത്രവിശേഷതയെ പ്രാചീനമായ വ്യാസവിദ്യാപീഠത്തിൻെറയും വസിഷ്ഠവിശ്വാമിത്രനാരദാദിമുനിമാരുടേയും ചരിത്രത്തോട്ട യോജിപ്പിച്ചുകൊണ്ടു് ഭാരതീയാചാര്യപരമ്പരയെ നാം പഠിക്കുന്നതു നന്നായിരിക്കും.

### ഗുരുപൂജ

ഗുരുവിനെ ഈശ്വരബുദ്ധ്യാ വന്ദിക്കയും, ആ ഭാവനയോടെ ഗുരൂപദിഷ്ടമായ ശാസ്ത്രത്തിൻെറ അധ്യയനാധ്യാപനങ്ങളിൽ പ്രചാരം വരുത്തുകയുമാകുന്നു ഉത്തമമായ ഗുരുപൂജ. ഋഷിയജ്ഞമെന്നും ബ്രഹ്മയജ്ഞമെന്നും മററുമാണു് ഇതിനെ സ്മൃതികളിൽ വിധിച്ചുകാണുന്നതു്. ലോകബന്ധങ്ങളിൽപെട്ടു ജീവിക്കുന്നവർ ശ്രേയോലാഭാർത്ഥം അവശ്യം അനുഷ്ഠിയ്ക്കേണ്ട പഞ്ചമഹായജ്ഞങ്ങളിൽ അന്തർഭവിച്ചതാകുന്നു, ഗുരുപൂജയാകുന്ന ഋഷിയജ്ഞം. വ്യാസപൂർണ്ണിമയിൽ നമുക്കു ചെയ്യാവുന്നതും അവശ്യം ചെയ്യേണ്ടതും അതാണു്: വ്യാസനെ ഈശ്വരബുദ്ധ്യാ വന്ദിക്കയും, വ്യാസോപദിഷ്ടമായ മഹാഭാരതാദിശാസ്ത്രങ്ങളെ സ്വാധ്യായപ്രവചനങ്ങൾവഴി പ്രചരിപ്പിക്കയും ചെയ്യുക, എന്നതു്. അതിനായി വ്യാസഗുരുവിൻെറ അനുഗ്രഹവും ശ്രേയഃപ്രാപ്തിയും നമുക്കുണ്ടാകട്ടെ!

---

# ഗജേന്ദ്രമോക്ഷം

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

ഭാഗവതമഹാപുരാണത്തിൽ കീർത്തിക്കപ്പെട്ട ഒരിതിഹാസമാണു് ഗജേന്ദ്രമോക്ഷമെന്ന കഥ. മന്വന്തരങ്ങളെ പ്രതിപാദിക്കുന്ന അഷ്ടമസ്കന്ധത്തിലാണതു് പറയപ്പെട്ടിരിക്കുന്നതു്. കാലത്തിൻെറ അധിദേവതകൾ അല്ലെങ്കിൽ ഭരണാധികാരികൾ ആണു് മനുക്കൾ. എഴുപത്തൊന്നു ചതുർയ്യുഗങ്ങളാണു് ഒരു മനുവിൻെറ ഭരണകാലം അല്ലെങ്കിൽ ആയുഷ്കാലം. അങ്ങനെ പതിന്നാലു മനുക്കളുടെ ഭരണകാലമാണു് ഒരു കല്പമെന്നു് പറയുന്നതു്. അതു കഴിഞ്ഞാൽ അത്രയും കാലം പ്രളയമാണെന്നാണു് സിദ്ധാന്തം. വർത്തമാനകല്പത്തിൽ ഏഴാമത്തെ മന്വന്തരത്തിൽ ഇരുപത്തിയെട്ടാമത്തെ ചതുർയ്യുഗത്തിലെ കലിയുഗമാണു് ഇപ്പോഴത്തെ കാലമെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. അതിൽ അയ്യായിരത്തിഎഴുപത്തിനാലു കൊല്ലം കഴിഞ്ഞുവെന്നും കണക്കാക്കപ്പെട്ടിരിക്കുന്നു. ഈ കല്പത്തിലെ നാലാമത്തെ മന്വന്തരത്തിലാണു് ഗജേന്ദ്രമോക്ഷമാകുന്ന കഥ നടന്നതെന്നാണു് ഭാഗവതകല്പനം. സാധാരണ മനുഷ്യരെയോ, ദേവന്മാരെയോ, തപസ്വികളെപ്പോലുമോ അവരുടെ ആപത്തിൽ രക്ഷിക്കാൻ ബദ്ധപ്പെടാറില്ലാത്ത വിഷ്ണുഭഗവാൻ കേവലം മൃഗമായ ഗജേന്ദ്രനെ രക്ഷിക്കാൻ അനിതരസാധാരണമായ പരിഭ്രമം കാണിച്ചുവെന്നാണു് കഥയുടെ വാച്യാർത്ഥത്തിലെ പ്രസക്തഭാഗം. വേണ്ടത്ര ഭക്തിയും ശ്രദ്ധയും വിശ്വാസവുമുണ്ടായാൽ ആരായാലും എപ്പോഴും ഭഗവദനുഗ്രഹത്തിന്നു പാത്രമാവുമെന്നതാണു് ഇതിലെ ഗുണപാഠം.

ഇനി കഥാഗോളം പറയാം. പാല്ക്കടലാൽ ചുററപ്പെട്ട ത്രികൂടപർവ്വതത്തിൻെറ അടിവാരം മുഴുവൻ ഈ കഥ നടക്കുന്ന കാലത്തു് നിബിഡമായ വനമായിരുന്നു. അനേകമൃഗങ്ങളും പക്ഷികളും മററു ജന്തുക്കളും അക്കാലത്തു് ആ കാടിനെ ആശ്രയിച്ചു ജീവിച്ചുവന്നു. അക്കൂട്ടത്തിൽ ഒരു വലിയ കൊമ്പനാനയുമുണ്ടായിരുന്നു. എല്ലാ മൃഗങ്ങളെയും ഭയപ്പെടുത്തിയും, അടക്കിയും ആ കാടിൻെറ ഭരണാധികാരിയുടെ നിലയിലാണു പ്രസ്തുത ഗജേന്ദ്രൻ വാണുവന്നതു്. അനേകം പിടിയാനകളോടും കൊമ്പനാനകളോടും ആനക്കുട്ടികളോടും ചേർന്നു് സംഘമായി മിക്കപ്പോഴും പ്രസ്തുത ഗജേന്ദ്രൻ ആ കാടിൻെറ പല ഭാഗങ്ങ

ളിലും ചുററിത്തിരിഞ്ഞു നടക്കുകയും ആഹാര സമ്പാദനം നടത്തുകയും ചെയ്യും. മദ്ധ്യാഹ്നസമയങ്ങളിൽ ഏതെങ്കിലും പൊയ്കയിലിറങ്ങി കുറെനേരം ക്രീഡിക്കുകയും വെള്ളം കുടിക്കുകയും ചെയ്യും. ഈ കൊമ്പനാനയുടെ മണം കിട്ടിയാൽ മററു മൃഗങ്ങളൊക്കെ ഓടി ഒളിക്കും. അത്ര ഭയമായിരുന്നു മൃഗങ്ങൾക്കെല്ലാം.

അങ്ങനെ ബഹുകാലം കഴിഞ്ഞുവരവെ ഒരു ദിവസം പതിവുപോലെ മദ്ധ്യാഹ്നസമയത്തു് പൊയ്കയിലിറങ്ങി സംഘത്തോടുകൂടി ക്രീഡിച്ചു് വെള്ളം കുടിച്ചു മടങ്ങാൻ തുടങ്ങുമ്പോൾ സംഘത്തലവനായ കൊമ്പനാനയുടെ പിൻകാലിൽ ഒരു മുതല കടിച്ചു. ശക്തിയോടുകൂടി കുടഞ്ഞിട്ടും വലിച്ചിട്ടും മുതലയുടെ കടി വിടുവിക്കാൻ കഴിഞ്ഞില്ല. ആ കാരണത്താൽ ത്തന്നെ അഹങ്കാരം കുറെ ക്ഷയിക്കുകയും പരവശനാവുകയും ചെയ്തു. തങ്ങളുടെ നേതാവിന്റെ ശക്തിക്കുറവിനെയും പാരവശ്യത്തെയും കണ്ടറിഞ്ഞ സംഘാംഗങ്ങൾ ഓരോരുത്തരായി തങ്ങളുടെ രക്ഷനോക്കി കൊമ്പനാനയെ വിട്ടുപോയി. താൻ കേവലം രക്ഷയില്ലാത്തവനും മരണാഭിമുഖനുമാണെന്നു് ആനയ്ക്കു് ബോദ്ധ്യമായി. അതോടെ ബുദ്ധി ഈശ്വരങ്കലേയ്ക്കു് തിരിയുകയും ചെയ്തു.

ഭയപരിഭ്രമങ്ങളെക്കൊണ്ടു് ആവിഷ്ടമായ ഗജേന്ദ്രന്റെ ബുദ്ധിയിൽ അതുവരെയില്ലാതിരുന്ന ഭക്തിവിശ്വാസങ്ങൾ നിറഞ്ഞപ്പോൾ ഭയപരിഭ്രമങ്ങൾ നീങ്ങുകയും അന്തർമ്മുഖവും ഈശ്വരോന്മുഖവുമായി പ്രവർത്തിക്കാൻ തുടങ്ങുകയും ചെയ്തു.അപ്പോൾ അനുഭവങ്ങൾക്കും ഗണ്യമായ മാററമുണ്ടായി. അതോടെ പൂർവ്വജന്മസ്മരണയും ഈശ്വരബോധവുമെല്ലാമുണ്ടായി. പൂർവ്വജന്മത്തിൽ താൻ ഉപാസിച്ചിരുന്ന മന്ത്രംപോലും ഓർമ്മയിലെത്തി. ഉടനെ മറെറല്ലാം മറന്നു് അത്യന്തഭക്തിയോടെ ഭഗവദുപാസനം ചെയ്യാൻ തുടങ്ങി. അതിന്റെ ഫലമായി വളരെ വേഗത്തിൽ ഭഗവദ്ദർശനവും മുതലയിൽ നിന്നും, ആനയുടെ രൂപത്തിൽനിന്നുപോലും, രക്ഷയും ഈശ്വരസ്വരൂപപ്രാപ്തിയുമുണ്ടാവുകയും ചെയ്തു. ഇതാണു് കഥാഗോളത്തിന്റെ രൂപം.

പുരാണങ്ങളെല്ലാം വേദാന്തപ്രതിപാദകങ്ങളാണു്. അതിനാൽ പുരാണങ്ങളിലെ ഓരോ കഥകളും ചരിത്രങ്ങളല്ല; തത്ത്വബോധകങ്ങളാണെന്നു് ധരിക്കേണ്ടതാണു്. തത്ത്വഗ്രഹണത്തിന്നു് പാകതവന്നിട്ടില്ലാത്ത സ്ഥൂലബുദ്ധികളായ ശ്രോതാക്കൾക്കു് ഭക്തിഭാവോദ്ദീപകങ്ങളും അതേസമയത്തു് സൂക്ഷ്മബുദ്ധികൾക്കു് തത്ത്വബോധകങ്ങളും കൂടിയുമാണു് പുരാണകഥകൾ. ഓരോ കാലത്തും ദേശത്തും നടന്നതായ ചരിത്രകഥകൾ തന്നെയാണു് പുരാണങ്ങളെന്നു് ശഠിക്കുന്ന പക്ഷം സൂക്ഷ്മബുദ്ധികൾക്കു് അവ ആവശ്യമില്ലാതായിത്തീരുകയും സ്ഥൂലബുദ്ധികൾക്കുകൂടി ഒരിക്കൽ വായിച്ചാൽ രണ്ടാമതു് വായിക്കേണ്ട ആവശ്യമില്ലാതായിത്തീരുകയും ചെയ്യും. അങ്ങനെയുള്ള ദോഷങ്ങളൊന്നും ഒരു പുരാണത്തെയും തീണ്ടിയിട്ടില്ലാത്തതിനാൽ പുരാണകഥകൾ തത്ത്വാർത്ഥപ്രതിപാദകങ്ങളാണെന്നു സ്പഷ്ടമാണു്. കൂടാതെ ഒരേ ആചാര്യൻ ഒരേ കഥയെത്തന്നെ ഒന്നിലധികം പുരാണങ്ങളിൽ കുറിക്കുമ്പോൾ അതിന്റെ രൂപത്തിന്നു് കാര്യമായ മാററങ്ങൾ കണ്ടുവരുന്നുണ്ടു്. സ്ഥൂലമായ കഥാഗോളത്തെയല്ല, സൂക്ഷ്മമായ തത്ത്വസ്ഥിതിയെയാണു് ആചാര്യൻ വീക്ഷിക്കുന്നതെന്നു് ആ സമ്പ്രദായംകൊണ്ടു് വെളിവാവുന്നുമുണ്ടു്. അഥവാ പുരാണകഥകളെല്ലാം ചരിത്രങ്ങളാണെന്നു് പറയുകയാണെങ്കിൽത്തന്നെ അജ്ഞാതകാലദേശങ്ങളിൽവെച്ചു് അജ്ഞാതവ്യക്തികൾക്കുണ്ടായവയെന്നു പറയപ്പെടുന്ന അനുഭവങ്ങളുടെ കഥനശ്രവണങ്ങൾകൊണ്ടു് അനുവാചകർക്കും ശ്രോതാക്കൾക്കും എന്തു നേട്ടമാണുണ്ടാവാൻ പോവുന്നതെന്നും ചിന്തിക്കത്തക്കതാണു്. ഭക്ത്യുദ്ദീപകമാണെന്നു പറയാം. അതിനു കല്പിതകഥയായാലും പോരായ്കയില്ലെന്നും ധരിക്കാവുന്നതുമാണു്. ഏതായാലും പുരാണകഥകൾ കേവലം കഥാമാത്രങ്ങളല്ല; തത്ത്വബോധകങ്ങളാണെന്നാണു് അഭിജ്ഞമതം. പുരാണങ്ങളിൽത്തന്നെ ആ അഭിപ്രായത്തെ സാധൂകരിക്കുന്ന അനേകം സൂചനകളുമുണ്ടു്. ആ സ്ഥിതിക്കു് പ്രകൃതകഥയായ ഗജേന്ദ്രമോക്ഷത്തിന്നും താത്ത്വികമായ ഒരു രൂപമുണ്ടാവണമല്ലൊ. അതെന്തെന്നു് നിരൂപിക്കുന്നതു് രസാവഹമാണു്.

സത്ത്വാദി ത്രിഗുണങ്ങളുടെ വികാസത്തിൽക്കൂടെ പഞ്ചഭൂതമാത്രകൾ സ്ഥൂലസൂക്ഷ്മ

കാരണാകാരേണ ത്രിവിധമെങ്കിലും കാഴ്ച യിൽ ഏകരൂപമായി ജാഗ്രദാദി അവസ്ഥാത്ര യത്തിൽ വിളങ്ങുന്ന ജീവോപാധിയാണ് മനു ഷ്യശരീരം. അപ്രകാരമുള്ള മനുഷ്യശരീരത്തി ന്ന് ത്രികൂടപർവ്വതമെന്ന സംജ്ഞ തികച്ചും അന്വർത്ഥമാവുന്നുണ്ട്. അനന്തകോടി സംസാ രവാസനകളാകുന്ന കൊടുംവനത്തിന്റെ മദ്ധ്യ ത്തിലാണതു് നില്ക്കുന്നതും. കട്ടിയേറിയ തമ സ്സുകൊണ്ടു് – അജ്ഞാനം കൊണ്ടു് – തന്നെ അ റിയാൻ കഴിയാതിരുന്ന ആനയെപ്പോലെ യാണ് ജീവൻ പ്രസ്തുത സംസാരവാസനാക്കാ ട്ടിൽ വിഹരിക്കുന്നതു്. വർദ്ധിച്ച ഡംഭുകൊണ്ടും അഹംകാരംകൊണ്ടും ഗൃഹകുഡുംബാദികളുടെയും മററും നാഥനാണ് താനെന്നും, തന്റെ രക്ഷ യിൻകീഴിലാണ് മററുള്ളവരെല്ലാം കഴിയുന്ന തെന്നും മൂഢനായ ജീവൻ അഭിമാനിക്കുന്നു. പ്രാരബ്ധമാണ് ജീവന്റെ ഉപഭോഗം; അതാ ണ് പൊയ്ക. അവിടെ പതിയിരിക്കുന്ന അജ്ഞാനമാകുന്ന മുതല. അതിന്റെ കടി യിൽ കുടുങ്ങിയിരിക്കയാണ് ഓരോ ജീവനും. അതിൽനിന്നു് രക്ഷപ്പെടാനാണ് ഓരോ ജീവിതത്തിലും ആയുസ്സാലം മുഴുവൻ പരിശ്രമി ക്കുന്നതു്. താനാരാണെന്നോ, എവിടെനിന്നു് എന്തിനുവേണ്ടി ജനിച്ചുവന്നുവെന്നോ, എവി ടെയ്ക്കു് മരിച്ചു പോകുന്നുവെന്നോ ജീവിതം കൊണ്ടെന്തു സാധിക്കണമെന്നോ അറിയാൻ കഴിയായ്കതന്നെ മുതല. അതറിയാനുള്ള പരി ശ്രമംതന്നെ വലി. എത്രകാലം വലിച്ചാലും രക്ഷ കിട്ടുന്നില്ല. പലതും പഠിച്ചു; അന്വേ ഷിച്ചു; അറിഞ്ഞു. പക്ഷെ തന്നെ അറിയാൻ കഴിഞ്ഞില്ലെന്ന ദയനീയതകൊണ്ടു് ഓരോ ജീവനും അവസാനം പരവശനാവുന്നു. മൃത്യു വോടടുക്കുമ്പോാം തന്റെ ആളുകളെന്നു് കരുത പ്പെട്ടവരെല്ലാം തന്നെ വിട്ടു പിരിയുന്നതായി ക്കാണുന്നു. അങ്ങനെ ഭയപരിഭ്രമങ്ങളെക്കൊണ്ടു് ആർത്തനും ദുഃഖതപ്തനുമായ ജീവൻ ഒരു ജീവിത ത്തിൽ ഈശ്വരനെ സർവ്വാത്മനാ ആശ്രയി ക്കാൻ പ്രേരിതനായിത്തീരുന്നു.

പരമാത്മമായ ഈശ്വരശരണാഗതിയും, പ്രപഞ്ചനിവൃത്തിയും വളർന്നു് ഭക്തിയോടുകൂടി ഈശ്വരോപാസനം കുറച്ചുകാലം ചെയ്തു കഴിയു മ്പോാം ഭഗവത്പ്രസാദത്താൽ ബുദ്ധിയിലെ തമസ്സ് നീങ്ങി സത്ത്വഗുണം വിളങ്ങുകയും വിദ്യ പ്രകാശിക്കുകയും ചെയ്യുന്നു. ആത്മവിദ്യാ പ്രസാദംകൊണ്ടു് അന്തര്യാമിയായ ആത്മതത്ത്വ ത്തെ അറിഞ്ഞുപാസിക്കാൻ സാധിക്കുന്നു. അതിന്റെ ഫലമായി സർവ്വവ്യാപിയും എ ന്നാൽ ഹൃദയസ്ഥനുമായ ശ്രീവൈകുണ്ഠനാഥൻ ചിദാകാശത്തിൽ പ്രകാശിച്ചു് ദർശനം കൊടു ക്കുന്നു. ഭഗവദ്ദർശനം സാധിക്കുന്നതോടെ ആന ആനയല്ലാതായിത്തീരുന്നു; മുതല മുതല യുമല്ലാതായിത്തീരുന്നു എന്നാണല്ലൊ കഥയി ലെ കഥനം. അതായതു് ആത്മദർശനത്തോടെ ജീവത്വവും, അജ്ഞാനവും നീങ്ങുന്നു. ഈശ്വ രത്വം അല്ലെങ്കിൽ അദ്വൈതാത്മഭാവം മാത്രം പ്രകാശിക്കുന്നുവെന്നർത്ഥം. ഈ നിലയിൽ കഥാഗോളത്തെ അപഗ്രഥിച്ചു് തത്ത്വോന്മുഖ മായി വീക്ഷിച്ചുകൊണ്ടാണ് പുരാണകഥാശ്ര വണം ചെയ്യുന്നതെങ്കിൽ ശ്രോതാക്കാം ചരി താർത്ഥരാവേണ്ടതാണ്.

---

യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേദ് ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
സാക്ഷാദ് യഥാഽമലദൃശോഃ സവിതൃപ്രകാശഃ. (ഭാ. 11. 3. 40)

ഭഗവാന്റെ തൃപ്പാദങ്ങളിലുള്ള അളവററ ഭക്തികൊണ്ടു്, ഗുണകർമ്മസംഭവങ്ങളായ മനോമലങ്ങാം തീരെ നശിക്കുമ്പോാം ആ വിശുദ്ധമായ മനസ്സിൽ ആത്മതത്ത്വം പ്രകാ ശിക്കുന്നു. തിമിരരോഗം നീങ്ങിയ കണ്ണിൽ സൂര്യപ്രകാശമെന്നപോലെ ആത്മതത്ത്വ സാക്ഷാത്കാരം നേരിട്ടുണ്ടാകുന്നു.

# ഭക്തിഗീതങ്ങൾ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

## നാമഗാനം

(നാദബിന്ദു എന്ന മട്ട്)

കോടിമാനുഷജന്മം മൃഷാരസം
തേടിയങ്ങനെ നാവേ, കളഞ്ഞു നീ
പാടിയില്ലൊരുനാളും മുരാരിതൻ — തിരുനാമം.

കാതിനാൽ നുകരാതെ രസജ്ഞയാ-
ലോതിടാതെ യശോദാസുതാഹ്വയം
ചേതമാക്കി നൃജന്മം സുദുർല്ലഭം — മമ ജീവൻ.

കാമധൂളിയിലാഴും മനോഗജം
നാമമേ തവ പാദോദകാമൃതേ
പ്രേമമോടഭിഷേകം കഴിച്ചെന്നു — ശുചിയാകും ?

കാമവാസന പോകാൻ ജനങ്ങളേ,
താമസം ലവലേശം വരുത്താതെ
ശ്യാമസുന്ദരനാമം ജപിയ്ക്കുവിൻ — ബഹുകാലം.

കർമ്മഭൂമിയിൽ വന്നാലശേഷർക്കും
ജന്മലാഭമിതൊന്നാണറിഞ്ഞാലും
ശർമ്മമൂലമവിദ്യാനിരാസനം — ഹരിഗാനം.

പാരിൽവന്നു പിറന്നു മനുഷ്യനായ്
ചേറിലാണ്ടു കളിച്ചു വരാഹമായ്
പാരമെന്തൊരു കഷ്ടം സഹോദര — ജപ നാമം.

കാൽച്ചുവട്ടിൽ നമിയ്ക്കാമിരന്നിടാം,
കാൽച്ചവിട്ടുകളേല്ക്കാം കരഞ്ഞിടാം
ഏതുവേണമതെല്ലാമിവൻ ചെയ്യാം — ജപ നാമം.

രാമ! ശങ്കര! ശൗരേ! രമാപതേ!
ശ്യാമസുന്ദര! വിഷ്ണോ! വിഭോ! ഹരേ!
പ്രേമപൂർവ്വകമേവം ജപിയ്ക്കുവിൻ — തിരുനാമം.

സ്വാദുസാധനവര്യം സുധാരസം
ശ്വാദപാവനവീര്യം ശിവാത്മകം
സാദരം മമ ജിഹ്വേ, ജപിയ്ക്കണേ — ഹരിനാമം.

പാവനാമൃതപാനം രസായനം
ശ്രീവികുണ്ഠവിമാനം ശുഭായനം
ഭാഗ്യവൈഭവമാനം മഹാധനം — ഹരിഗാനം.

ഭൗമജീവിതഹോമം ശുഭാഗമം
കാമലോഭവിരാമം സുവിശ്രമം
പ്രേമസംപരിണാമം മനോരമം — ജപ നാമം.

ധേനുപാലനലീല! രമാധവ!
വേണുവാദനശീല! ശിവാർച്ചിത!
ഗോപഗോകുലപാല! പരാത്പര — പവനേശ.

സാന്ദ്രപീതദുകൂല! സനാതന!
ലോലകുന്തളഫാല! ബലാനുജ!
ആഗമാഗമമൂല! മുരാന്തക — വ്രജനാഥ.

ജ്ഞാനിരഞ്ജനകീർത്തേ! നമോഽസ്തുതേ
ധ്യാനമംഗളമൂർത്തേ! നമോഽസ്തു തേ
ദീനസൗഹൃദപൂർത്തേ! നമോഽസ്തു തേ — പരിപാഹി.

പാലയാഖിലബന്ധോ! പ്രസീദ മേ!
നീലഗോകുലചന്ദ്രാഭിധാനമേ!
മേലിലേതൊരുനാളും മമാനനേ — കളിയാടൂ.

## എന്റെ ദൈവം

ഫാലചന്ദ്രബിംബത്തിന്മേൽ നീലകേശം തൂങ്ങി,
ഗോപികമാർ തൊടുവിച്ച ഗോപി വേർപ്പിൽ മങ്ങി,
ചില്ലിവല്ലിമതല്ലികാ മെല്ലെയൊന്നനങ്ങി,
ലോകമെല്ലാമനുകമ്പാലോകനത്തിൽ മുങ്ങി,
ഗണ്ഡദേശം ചുംബിയ്ക്കുവാൻ കുണ്ഡലങ്ങളേങ്ങി,
അഞ്ചിതമാം ചുണ്ടുകളിൽപ്പുഞ്ചിരിപ്പൂ തങ്ങി,

കിങ്ങിണികൾ കിഴിയുന്നതങ്ങു കൈയാൽത്താങ്ങി,
ചഞ്ചലമാം പൊഞ്ചിലമ്പു പിഞ്ചടിയിൽക്കൊഞ്ചി,
ചഞ്ചലാക്ഷിമാർതൻ മുമ്പിൽക്കിഞ്ചിൽ വെണ്ണ കെഞ്ചി,
വഞ്ചനയാൽത്തഞ്ചത്തിൽത്തൻ നെഞ്ചകങ്ങൾ റാഞ്ചി,
തന്നഴകാൽ തൻേറതന്നെ കണ്ണുരണ്ടുമഞ്ചി,
പൊന്മയമാം ചൂരലേന്തിച്ചിന്മുരളിയൂതി,
കല്പിനലിവേററി വൈരക്കല്ലുമാലചാർത്തി,
താലിപീലിയണിഞ്ഞാളും ബാലനാണെൻ ദൈവം.

---

# ആഗമവിധി

## പി. ആർ. നായർ

ശ്രീമദ്ഭഗവദ്ഗീതയിലെ 16-ഉം 17-ഉം അധ്യായങ്ങൾ സദാചാരശാസ്ത്രമാണെന്നു പറയാം. ഇതേവരെ ഉപന്യസിച്ച അധ്യാത്മശാസ്ത്രവിഷയങ്ങൾ സാധാരണക്കാൎക്കു സുഗ്രഹമല്ലെന്നു കണ്ടിട്ടാവണം ഗീതാചാര്യൻ ലഘുവായ സമീപനം കൈക്കൊണ്ടതു്. ഈ അധ്യായങ്ങൾക്കു് പ്രത്യേകതയുണ്ടെന്നു് ഗീതാപാഠകന്മാർ തീൎച്ചയായും സമ്മതിക്കും. അതിനുള്ള കാരണങ്ങൾ താഴെപ്പറയുന്നവയാണു്.

ഒന്നാമതു് ഗീതോപദേശം കൂടുതൽ പ്രായോഗികതലത്തിലെത്തുന്നതു് ഇവിടെയാണു്. രണ്ടാമതു് കൎക്കശമായ ശാസ്ത്രചൎച്ചയൊഴിവാക്കിയും ലളിതമായും കാര്യങ്ങൾ പറഞ്ഞുവെയ്ക്കുന്നു. മൂന്നാമതു് ഹിന്ദുധൎമ്മസംഹിതയെ സമഗ്രമായി ശ്രദ്ധിച്ചു് വിഷയവിഭജനം ചെയ്തിരിക്കുന്നു. ഇതെങ്ങനെയെന്നു നോക്കാം.

വേദസംഹിതയെ നിഗമം, ആഗമം എന്നു രണ്ടായിത്തിരിക്കാം. 15-ാം അധ്യായംവരെ നിഗമസമ്പ്രദായമാണു വിവരിച്ചതു്. അതായതു് തത്ത്വജ്ഞാനപരമായ അന്വാഖ്യാനം. അടുത്തു് ആഗമസമ്പ്രദായത്തിലേയ്ക്കു കടക്കുന്നു. അനുഷ്ഠാനപരമാണാഗമം. അതാണു് സാമാന്യജനങ്ങൾക്കു പ്രമാണം. നിഗമം അനുശാസിക്കുന്ന ആചാരപദ്ധതി ആഗമത്തിലാണു് ക്രമപ്പെടുക. ഈ അധ്യായങ്ങളിൽ ആഗമസ്വഭാവം ശ്രദ്ധിക്കേണ്ടതുണ്ടു്.

16-ാം അധ്യായത്തിൽ 1 മുതൽ 5 വരെ ശ്ലോകങ്ങളിൽ ദൈവീ, ആസുരീസമ്പത്തുകളെ വിഭജിക്കുകയും 6 മുതൽ 20 വരെ ശ്ലോകങ്ങളിൽ ആസുരീസമ്പത്തു മുററിനില്ക്കുന്ന ജീവന്മാരുടെ അധോഗതിയെക്കുറിച്ചു വൎണ്ണിക്കുകയും ചെയ്യുന്നു. 21 മുതൽ 24 വരെ ശ്ലോകങ്ങളിൽ ശാസ്ത്രാനുസാരേണ കൎമ്മങ്ങൾ ചെയ്യണമെന്നും അവിഹിതകൎമ്മങ്ങൾ വൎജ്ജിക്കണമെന്നും പറയുന്നു. ഈ ക്രമത്തിനു് ഗീതയുടെ ജീവിതസന്ദേശം പരിശോധിക്കേണ്ടതുണ്ടു്: ആദ്യമായി ദൈവികസമ്പത്തുകൾ ചൂണ്ടിക്കാട്ടുകയാണു്. നിർഭയത, മനഃശുദ്ധി, ജ്ഞാനസ്വരൂപനായ ഈശ്വരനിൽ ഉറച്ച വിശ്വാസം, സത്പാത്രദാനം, ഇന്ദ്രിയനിയന്ത്രണം, സത്കൎമ്മാചരണം, പുരാണാനുശീലനം, ക്ഷമാശക്തി, സത്യകഥനം എന്നിങ്ങനെ ഒമ്പതു സംഗതികൾ ദൈവീസമ്പത്തുകളാണു്. അറിവുണ്ടാകാനും അതു നിലനിൎത്താനും ആവശ്യമായ അനുശീലനങ്ങൾ ഈ വിഭാഗകല്പനയിലുണ്ടു്. ഈ സമ്പത്തുകൾ സ്വായത്തമാക്കുന്നവൎക്കു് 11 ഗുണങ്ങൾ പ്രകടമായിരിക്കും. അഹിംസ, സത്യം, ക്രോധമില്ലായ്മ, അഹങ്കാരമില്ലായ്മ, സമാധാനം, നല്ലവിചാരം, കാരുണ്യം, ഇന്ദ്രിയനിഗ്രഹം ലാളിത്യം, തെററു ചെയ്യുന്നതിൽ ലജ്ജ, മനസ്സിന്നുറപ്പു് എന്നിങ്ങനെ. അവയോരോന്നും ദിവ്യഭാവത്തിൻെറ ഉപലക്ഷണങ്ങളാണു്. ദൈവീസ

മ്പത്തു നേടുന്നവൎക്കു് തേജസ്സ്, ക്ഷമ, ധൈൎയ്യം, അകത്തും പുറത്തും നിൎമ്മലത, അന്യനെ ദ്രോഹിക്കാൻ മടി, അഭിമാനമില്ലായ്മ എന്നീ ആറു ഗുണങ്ങൾ പുഷ്ടിപ്പെട്ടിരിക്കും. ഇവ മൊത്തത്തിൽ സദാചാരജീവിതത്തിന്റെ ലക്ഷണമാണല്ലോ. ആസുരീസമ്പത്തുകൾ സൎവ്വസാധാരണമാണു്. ദംഭം, ദൎപ്പം, അഭിമാനം, ക്രോധം, പാരുഷ്യം, അജ്ഞത എന്നിവയാണു് അവ. എല്ലാം ദുരാചാരത്തിന്റെ സന്തതികളാണെന്നു സ്പഷ്ടമാകുന്നു. ദൈവീസമ്പത്തുകൾ ദുഃഖമോചനത്തിനും (മോക്ഷത്തിനും) ആസുരീസമ്പത്തുകൾ ബന്ധത്തിനും ഹേതുവാണു്. ചുരുക്കത്തിൽ സദാചാരജീവിതം ധന്യവും ദുരാചാരജീവിതം അധന്യവുമാണെന്നുറപ്പിക്കുകയാണിവിടെ.

ഇത്രയും വിവരിച്ചതിനുശേഷം ഭഗവാൻ അൎജ്ജുനനെ ചിന്താക്കുഴപ്പത്തിൽനിന്നു രക്ഷിക്കുകയാണു്: 'അൎജ്ജുന, ദുഃഖിക്കേണ്ട; നിന്നിൽ ആദ്യം പറഞ്ഞ ഗുണങ്ങളെല്ലാമുണ്ടു്. നീ മോക്ഷത്തിനധികാരിയുമാണു്.' സദാചാരപരന്മാരായ സാധകന്മാരോടു് നമ്മുടെ ധൎമ്മാചാൎയ്യന്മാർ പറയാറുള്ള ആശ്വാസവാണിയാണീ വാക്യം. ഭഗവാൻ തുടരുന്നു:— ''ദൈവം, ആസുരം എന്നു പ്രകൃതിയിൽത്തന്നെ രണ്ടവസ്ഥകളുണ്ടു്. ദൈവീപ്രകൃതിയുടെ വൈശിഷ്ട്യങ്ങളാണു് നേരത്തെ പറഞ്ഞതു്. ആസുരീപ്രകൃതിയെക്കുറിച്ചധികം പറഞ്ഞില്ല. അതിനി വിസ്തരിക്കാം.

പ്രവൃത്തി, നിവൃത്തി എന്നു കൎമ്മത്തെ രണ്ടായി തിരിക്കാം. ആസുരപ്രകൃതികൾക്കു് വിവേകമില്ല. ഇന്നതു ചെയ്യണം, ഇന്നതു ചെയ്യരുതു് എന്നൊന്നും വേർതിരിച്ചറിയാൻ കഴിയുന്നില്ല. ബാഹ്യമോ ആഭ്യന്തരമോ ആയ ശുദ്ധിയും അവർ പരിഗണിക്കാറില്ല. ശാസ്ത്രാചാരങ്ങളിൽ ശ്രദ്ധിക്ക പതിവില്ല. അവൎക്കു കള്ളം പറയാൻ മടിയില്ല. അവരുടെ അജ്ഞതയിൽനിന്നു പൊന്തുന്ന വാദഗതികൾ പലതുണ്ടു്. ലോകംതന്നെ അവരുടെ ദൃഷ്ടിയിൽ നിസ്സാരവസ്തുവാണു്. അതിന്നൊരു നിയന്താവുണ്ടെന്നോ അദ്ദേഹത്തിന്റെ ഇച്ഛയാണു മുഖ്യമെന്നോ അവർ സമ്മതിക്കുന്ന മട്ടല്ല. സ്ത്രീപുംസംയോഗത്താൽ സന്തതി ജനിക്കുമെന്നല്ലാതെ ജന്മാന്തരബോധം അവൎക്കുണ്ടാകുന്നതേയില്ല. കാമത്തിൽ കവിഞ്ഞ കഥയൊന്നുമില്ലെന്നും ഉണ്ടെങ്കിൽ കാണട്ടെയെന്നും ശഠിക്കുകയാണവരുടെ ശീലം. അല്പദൃഷ്ടികളായ ആ അജ്ഞാനികൾ അല്പം വല്ലതും പഠിച്ചവരായാൽപ്പോലും ആത്മനാശം വരിക്കുന്നവരത്രേ! അവർ ദുൎവ്യവഹാരങ്ങളിൽ കടന്നുകൂടും. ലോകനാശത്തിനു വഴിതെളിയിക്കും. ക്രൂരമായി പ്രവൎത്തിക്കും. അഹങ്കാരവും മദവുമാണവരെ സ്വാധീനിക്കുന്നതു്. അലംഭാവമില്ലാതെ ആഗ്രഹങ്ങൾക്കു വഴിപ്പെട്ടു് മിഥ്യാചാരപ്രമത്തരായി അപകടമേഖലയിലെത്തിയാലും അവർ സ്വയം ചിന്തിക്കുന്നില്ല. അവരുടെ വിചാരങ്ങൾ അതിരററവയാണു്. ആഗ്രഹങ്ങൾ കുന്നുകൂടും. അതനുസരിച്ചു് വിഷയവാസനകളിൽ കുരുങ്ങിയാണവരുടെ ജീവിതം. അവസാനം 'ഇതൊക്കെ ഇത്രയേയുള്ളു'വെന്നു് തീരുമാനം ചെയ്യുകയാണവരുടെ പതിവു്. ആശാബദ്ധന്മാരുടെ ആകാങ്ക്ഷ ശമിക്കുന്നില്ല. 'പോരാ പോരാ'. കാമസമ്പൂരണത്തിനു ധനം സമ്പാദിക്കുകയെന്ന ഏകലക്ഷ്യമേ അവൎക്കുണ്ടാകുന്നുള്ളു. ധനവും സുഖവും ജീവിതത്തിന്റെ അളവുകോലുകളാകയാൽ ന്യായവും സത്യവും വിദൂരത്തിലേ നിൽക്കൂ. അന്യായവും അക്രമവും സ്വാഭാവികമായി വളരുകയും ചെയ്യും. അവരുടെ ആശ്വാസവാക്കുകൾ എത്ര വിചിത്രമാണു്! ''ഇന്നു് എനിക്കിത്രയും കിട്ടി; ഇനി അതുകൂടിനേടണം.'' ഇങ്ങനെ മനോരാജ്യത്തിൽ വാഴുകയാണു്. മറെറാരു കൂട്ടർ പറയും: ''അവനെ ഞാൻ തുലച്ചു. മററു ശത്രുക്കളെയും വകവരുത്തണം. ഞാനാണീശ്വരൻ. സുഖങ്ങളനുഭവിക്കേണ്ടവൻ ഞാൻതന്നെ. എല്ലാ കഴിവും എനിക്കുണ്ടു്; അതെ, ഞാൻ സുഖിയാണു്.'' ഈ അഹന്ത അജ്ഞതയിൽ കുരുത്തതല്ലേ? ആസുരീഭാവം പുഷ്ടിപ്പെട്ടതിന്റെ പരിണാമമാണു് ഈ ചിന്തകളിലുള്ളതു്.

ഉച്ചനീചാവസ്ഥകൾ ഇവിടെയാണു് പൊന്തുക. ഒരാൾ പറയും: ''ഞാൻ പണക്കാരനാണു്; എനിക്കു ബന്ധുക്കളുണ്ടു്; എന്നോടു തുല്യനായി ലോകത്തിൽ ആരുണ്ടു്?'' അവന്റെ അഭിമാനത്തിനതിരില്ല. ''ഞാൻ യാഗം കഴിക്കും; ദാനം ചെയ്യും; പുണ്യമാൎജ്ജിക്കും.'' ഇതു് വ്യൎത്ഥസങ്കല്പമാണെന്നു് അവൻ അറിയുന്നതേ

ഇല്ല. അജ്ഞാനമോഹം അവനെ വഞ്ചിച്ചിരിക്കുന്നു.

പ്രതാപവും പ്രസിദ്ധിയും മോഹിക്കുന്ന യജ്ഞകർത്താക്കളും ദാനശീലരുമുണ്ട്. അവരെ പ്രേരിപ്പിക്കുന്ന വികാരം അഹന്തയാണെങ്കിൽ അപലപിക്കാതെ വയ്യ. ആസുരീസമ്പത്തുകൾ മാത്രമുള്ള പാവങ്ങളുടെ അന്ത്യം ദയനീയമാണ്. അവർ ഭ്രാന്തരായി അലയുന്നു. മനസ്സുറപ്പില്ലാത്തവൻ ഭ്രാന്തനാണല്ലോ. ചാപല്യം സ്വാജ്ജിതമായാൽ വിവേകം ഭ്രഷ്ടമായി. മോഹമെന്ന വലയിൽ കുരുങ്ങി ശ്വാസംമുട്ടി മരിക്കുക! എത്രയോ ദയനീയമാണതു്!

അഹമ്മന്യത ആപത്കരമാണ്. സ്വയം സമുന്നതത്വം ഭാവിച്ചു് ശാസ്ത്രാനുശാസനങ്ങളെ അവഹേളിക്കയും പൊങ്ങച്ചത്തിനുവേണ്ടി യജ്ഞാദികളനുഷ്ഠിക്കയും ചെയ്യുന്നവരുണ്ട്. ദംഭമാണവരുടെ വൈഭവം. അഹങ്കാരം, ബലം, ദപ്പം, കാമം, ക്രോധം എന്നിവയ്ക്കടിപ്പെടുന്നവർ മററുള്ളവരെ നിന്ദിക്കുന്നു. അതിന്റെ അത്ഥം ആത്മാവിനെ അഥവാ ഈശ്വരനെ നിന്ദിക്കലാണ്. അവരുടെ വിശ്വാസം ഈശ്വരൻ അവക്കു വഴിപ്പെട്ടിരിക്കുന്നുവെന്നത്രേ. ഇത്തരം ധിക്കാരികളെ ഈശ്വരൻ സംസാരദുഃഖത്തിൽ നിന്നു മോചിപ്പിക്കയില്ല. ഈശ്വരദ്വേഷികളായ നരാധമന്മാർ വീണ്ടും വീണ്ടും ജനിക്കാനിടയാകുന്നു. അവർ അസുരയോനിയിൽത്തന്നെ പിറന്നും മരിച്ചും വിഷമിക്കുന്നു. മറെറാരു ലോകത്തിൽ വിചിത്രജന്മം സ്വീകരിക്കുമെന്നല്ല ഇതിന്നത്ഥം. എല്ലാം ഇവിടെത്തന്നെ. മനുഷ്യരിൽത്തന്നെ 'തരതമ'ഭേദമുണ്ടല്ലോ. കമ്മാനുസാരം അധഃപതിച്ച ജന്മം ചിലക്കുണ്ടാകുന്നു. ചിലർ തിയ്യഗ്യോനിയിൽ ജനിക്കുന്നു. പുനർജന്മസിദ്ധാന്തമനുസരിച്ചു് ഉത്കഷ്വും അപകഷ്വും ഇടവിട്ടു സംഭവിക്കുകയാണു സംസാരതത്ത്വംതന്നെ.

ആസുരഭാവം പ്രാപിക്കുമ്പോൾ ആത്മവിസ്മൃതി സഹജമാണ്. അവർ മൂഢരാണ്. ജന്മജന്മാന്തരങ്ങളിൽ മോഹാന്ധ്യം ബാധിക്കമൂലം പാപഭാരം വദ്ധിക്കുകയേയുള്ളു. ആഴിയുടെ അടിത്തട്ടിലേക്കെന്നവണ്ണം താണു താണു പോകുന്നവരെച്ചൊല്ലി അനുശോചിക്കാതെ നിവ്വാഹമില്ല. ഇപ്രകാരം അസുരജന്മാക്കളുടെ അധോഗതി ചൂണ്ടിക്കാണിച്ചുകൊണ്ടു് ഭഗവാൻ അവക്കും രക്ഷാവഴി ഉപദേശിക്കുന്നു. കാരണങ്ങൾ ഉപസംഹരിച്ചാൽ കായ്യനാശം വരുമല്ലോ. പാപകാരണങ്ങളുടെ വേരറുക്കണം.

ആത്മനാശമെന്ന നരകത്തിനു് മൂന്നാണു കവാടങ്ങൾ: കാമവും ക്രോധവും ലോഭവും. അവ മൂന്നും ബന്ധിച്ചുകൊള്ളുക. നരകത്തിൽ നിന്നു രക്ഷ നേടാം. ആ തമോദ്വാരങ്ങളിലേയ്ക്കു കുതിച്ചു പായുന്നവക്കേ അപകടമുണ്ടാകൂ. അങ്ങോട്ടു പോകാത്തവക്കോ? അവക്കു് ആത്മശ്രേയസ്സുണ്ടാകും. നിരന്തരം നല്ലതു പ്രവത്തിക്കും. മോക്ഷത്തിന്റെ വാതിൽ തുറന്നു കിട്ടുകയും ചെയ്യും. ഇതിന്നാണ് ശാസ്ത്രങ്ങൾ നിർമ്മിച്ചിരിക്കുന്നതു്. അതിലെ വിധികൾ അനുസരിക്കണം. തോന്നിയപോലെ ചെയ്യുന്നവക്കു് ലക്ഷ്യസിദ്ധിയില്ല. സുഖമോ പരഗതിയോ ദുഷ്പ്രാപമെന്നു വിഷാദിക്കേണ്ടതായിവരും. ആകയാൽ എന്തു ചെയ്യണം, എന്തു ചെയ്യരുതു് എന്നു തീരുമാനിക്കാൻ ധർമ്മശാസ്ത്രത്തെ പ്രമാണമാക്കുക. ബോധപൂവ്വം ജീവിക്കണമെന്നു പറയുന്നതിന്റെ പൊരുൾ ഇത്രമാത്രമാകുന്നു.

ക്ഷേത്രാരാധനയും പ്രാത്ഥനയുമെല്ലാം നിഗമസമ്മതിയുള്ള ആഗമവിധികളാണ്. അവയുടെ മമ്മം ഗ്രഹിച്ചു് വിധിപ്രകാരം ചെയ്യണമെന്നും ഇവിടെ സൂചിപ്പിച്ചു. എന്നാൽ അഹന്തയുടെ തരിമ്പെങ്കിലും മനസ്സിനെ ബാധിച്ചാൽ പുണ്യകർമ്മംപോലും പാപാചരണമായി മാറും. പേരിനും പെരുമയ്ക്കുംവേണ്ടി ആചരിക്കുന്ന യജ്ഞാദികർമ്മങ്ങൾ ആസുരസ്വഭാവമുള്ളതാണ്. അസുരൻ തോല്ക്കുന്നതും ദേവൻ ജയിക്കുന്നതും പുരാണകഥകളിൽ സുലഭമാണല്ലോ. നമുക്കും ദേവത്വമാണു കാമ്യമെങ്കിൽ അസുരസമ്പത്തു് ദുർബ്ബലമാക്കാം. അതിനുള്ള ഏതു പരിശ്രമവും ദേവബുദ്ധിയോടെ നടത്തണമെന്നാണ് ഈ പ്രതിപാദനത്തിന്റെ രത്നച്ചുരുക്കം.

# അദ്ധ്യാത്മരാമായണം

(മൂലവും വിവർത്തനവും — അഞ്ചാം ഭാഗം.)

ടി. പി. ബാലകൃഷ്ണൻ നായർ

## പാത്രസ്വഭാവാവിഷ്കരണം

വേദസിദ്ധാന്തങ്ങളെയാണ് പുരാണേതിഹാസങ്ങളിൽ കഥാപാത്രങ്ങൾവഴി വെളിപ്പെടുത്തുന്നത്. ഭേദഭാവനയെ നശിപ്പിക്കുവാനും സ്വാത്മപരതയെ ഉന്മൂലനം ചെയ്യുവാനുമുള്ള അഭ്യാസമാണ് അവയിൽനിന്നും ലഭിക്കുന്നത്. സത്യധർമ്മാദികളുടെ പ്രതീകമാണ് ഓരോ കഥാപാത്രവും. കഥാപാത്രങ്ങളിൽനിന്ന് എന്തു പാഠമാണ് പഠിക്കുന്നതെന്ന ചിന്തനമാണ് ഗണനീയമായിട്ടുള്ളത്. അവതരണദശയിൽ രാമായണം ഈശ്വരകഥയായിരുന്നില്ല. ഒരു നരശ്രേഷ്ഠനായിട്ടാണ് നാരദൻ ശ്രീരാമനെക്കുറിച്ച് വാല്മീകിയോടു പറയുന്നത്. എന്നാൽ അദ്ധ്യാത്മരാമായണത്തിന്റെ സ്ഥിതി അതല്ല. അദ്ധ്യാത്മരാമായണകർത്താവ്, തുളസി, കമ്പർ മുതലായവരുടെ ഭാവനയിൽ രാമൻ പരബ്രഹ്മംതന്നെയായിത്തീർന്നു. കലയെ പ്രചരണോപാധിയാക്കി ഭക്തി പ്രചരിപ്പിക്കുക എന്നതായിരുന്നു അവരുടെ ലക്ഷ്യം.

## ശ്രീരാമൻ

ശ്രീരാമനെ നായകത്വേന നിരൂപണം ചെയ്യുമ്പോൾ നരാംശമോ ഈശ്വരാംശമോ, അതോ, രണ്ടുംകൂടി കലർന്നതോ എന്ന് പരിഗണിക്കേണ്ടതുണ്ട്. കർമ്മാധീനതകൊണ്ട് ജന്മം കൈയ്ക്കൊള്ളുന്ന മനുഷ്യരേക്കാൾ അധർമ്മനാശത്തിനും ധർമ്മപ്രതിഷ്ഠാപനത്തിനുമായി നരരൂപം അംഗീകരിച്ച് അവതരിക്കുന്നവർക്ക് പല വ്യതിരിക്തതകളും കണ്ടേക്കാം. എന്നാൽ ത്രേതായുഗപരിതഃസ്ഥിതികളോടു തട്ടിച്ചുനോക്കുമ്പോൾ ശ്രീരാമനെ ഒരു അസാമാന്യവ്യക്തി എന്ന നിലയിൽ നിരൂപണം ചെയ്യുവാനാണ് ന്യായം കാണുന്നത്. സർവ്വേശ്വരഭാവത്തിൽ വർണ്ണിക്കപ്പെടുന്ന അവസ്ഥാന്തരങ്ങളിൽ അനുഭവപ്പെടുന്ന രസഭാവം ഭാഗികമാണ്. നായകന്റെ സന്തോഷസന്താപാദ്യവസ്ഥകളിൽ അനുവാചകന്റെ മനോഗതിക്ക് മാററമുണ്ടാവുകയില്ല. ഈ അവസ്ഥ എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം കിളിപ്പാട്ടിൽ കാണുകയില്ല.

ആര്യവർഗ്ഗത്തിന്റെ സംസ്കാരോത്കർഷത്തിന്റെ പ്രകീർത്തനമല്ല രാമായണം. സൂക്ഷ്മപരിശോധനയിൽ രാമന്റെ മാതൃകാത്വം ചോദ്യം ചെയ്യപ്പെടാവുന്നതാണ്. "ഒരു കുടുംബകലഹത്തിൽ കൈയ് കടത്തി ഒളിയമ്പെയ്തു ബാലിയെ വധിച്ചതും, വിശ്വാസവഞ്ചകനായ വിഭീഷണനെ കൂട്ടു പിടിച്ചതും, സാഹസബുദ്ധികൊണ്ട് കാട്ടിലേയ്ക്കു ഓടിയതും, ശൂർപ്പണഖയോട് അന്യായം പ്രവർത്തിച്ചതും, ശംബൂകനെ വധിച്ചതുമെല്ലാം കീർത്തിമോഹത്തിലും ധർമ്മിഷ്ഠപദവിയിലുമുള്ള കാംക്ഷയാണ്. മനസ്സുഖമെന്തെന്ന് അറിയാൻ കഴിയാത്ത ദുഃഖസങ്കുലമായ കഥയാണ് രാമന്റേതു. സല്പേരു നിലനിർത്തുവാൻ വേണ്ടി ശ്രീരാമൻ അനുഭവിക്കുന്ന വേദനാനിർഭരമായ ജീവിതം ആരുടേയും സഹതാപം അർഹിക്കുന്നതാണ്. സീത നിരപരാധിനിയാണെന്ന് ഉത്തമബോദ്ധ്യമുണ്ടായിട്ടും ജനകീയവിധി അനുസരിച്ച് അവളെ ഉപേക്ഷിക്കുന്ന രാമൻ, മുൻപിൽ നല്ലപിള്ള ചമയുവാൻ വേദനകളുടെ മുൾക്കിരീടം സ്വയം ശിരസ്സിലണിയുകയാണ്. യശോമോഹിയായ ഒരു ദുർബ്ബലഹൃദയനാണ് രാമൻ," എന്നൊക്കെ ദോഷൈകദൃക്കായ ഒരു വിമർശകന് അഭിപ്രായപ്പെടുവാൻ സാധിക്കും.

മൂലഗ്രന്ഥത്തിൽനിന്ന് എഴുത്തച്ഛൻ പല വ്യതിയാനങ്ങളും വരുത്തിയിട്ടുണ്ട്. "മൂല

ത്തിൽ ദൈവമായ രാമൻ ഒരിക്കലെങ്കിലും മനുഷ്യനാകാൻ ഭാവമില്ല. എഴുത്തച്ഛന്റെ രാമൻ ദേവമാനുഷക്കു് മാതൃകയാണു്.'' എഴുത്തച്ഛന്റെ രാമനിൽ ഭൗതികതയും ആദ്ധ്യാത്മികതയും അനുരഞ്ജിച്ചു കാണുന്നു. ശൈവചാപഭഞ്ജനഘട്ടത്തിൽ വില്ലെടുക്കാമോ കുലയ്ക്കാമോ എന്നു കേട്ടമാത്രയിൽ പരമാത്മാവായ രാമൻ നിഷ്പ്രയാസം വില്ലു കുലച്ചതായിട്ടാണു് മൂലം. ലോകമര്യാദയനുസരിച്ചു് ഗുരുവിന്റെ അനുജ്ഞ വാങ്ങിയശേഷമാണു് കിളിപ്പാട്ടിലെ മാനവരൂപനായ രാമൻ അപ്രകാരം ചെയ്യുന്നതു്. ദശരഥനും ഭരതശത്രുഘ്നന്മാരും മിഥിലയിൽ വരുമ്പോൾ 'രാമസ്തു ലക്ഷ്മണേനാശ്രു വവന്ദേ ചരണൗ പിതുഃ' എന്ന ചരണമേ മൂലത്തിലുള്ളൂ. 'രാമലക്ഷ്മണന്മാരും വന്ദിച്ചു പിതാവിനെ' എന്നിങ്ങനെ ഓരോരുത്തക്കുമുണ്ടായ ആദരാദി ഭാവങ്ങളെ ആറു ചരണങ്ങളിലായി വിടാതെ കിളിപ്പാട്ടിൽ വർണ്ണിക്കുന്നു. ഇത്തരത്തിലുള്ള ആചാരാനുഷ്ഠാനങ്ങളോടുള്ള താല്പര്യം കിളിപ്പാട്ടിൽ പലേടത്തും കാണാം. വനത്തിൽവെച്ചുള്ള രാമഭരതസമാഗമത്തിൽ ശത്രുഘ്നന്റെ നമസ്കാരസൂചന മൂലത്തിൽ കാണുന്നില്ല. തജ്ജമയിലുണ്ടു്. 'രാമേണ വാരിതഃ പ്രീത്യാ അത്രിഃ സ്വഭവനം യയൗ' എന്ന മൂലത്തേക്കാൾ 'അന്നേരം തിരിഞ്ഞുനിന്നരുളിച്ചെയ്തു മുനി' എന്നു തുടങ്ങുന്ന നാലു ചരണങ്ങളിൽ ആതിഥ്യമര്യാദയും, അത്രിയുടെ മഹത്ത്വവും രാമചന്ദ്രന്റെ വിനയപ്രകടനവും എത്രയോ വികസ്വരമായിത്തീന്നിരിക്കുന്നു. കേരളീയാചാരത്തോടു് അനുഗുണമാക്കിക്കൊണ്ടുള്ള ആശയവിശദീകരണമാണു് ഇവിടെ നാം കാണുന്നതു്.

ശ്രീരാമന്റെ ആത്മവീര്യവും ക്ഷാത്രതേജസ്സും പ്രകടിപ്പിക്കുന്നതിൽ പല രാമായണകത്താക്കന്മാരുടേയും ആശയങ്ങളെ എഴുത്തച്ഛൻ ഉപജീവിച്ചിട്ടുണ്ടു്. പരശുരാമസ്തുതിയിൽ മൂലത്തിലെ ചില പദ്യങ്ങൾ വിട്ടുകളഞ്ഞിട്ടുണ്ടു്. സത്സംഗത്തിന്റേയും ഭക്തിയുടേയും അഭാവമാണു് പരശുരാമനെ ധൃഷ്ടനാക്കിയതെന്നു വ്യഞ്ജിപ്പിക്കുന്നവിധത്തിലാണു് തജ്ജിമയുടെ പോക്കു്. പരശുരാമനോടുള്ള വാഗ്വാദത്തിൽ, 'ചൊല്ലെഴും മഹാനുഭാവന്മാരാം പ്രൗഢാത്മാക്കൾ അല്ലെങ്കിൽ തിരുവുള്ളക്കേടുമുണ്ടാകവേണ്ടാ.' എന്നിങ്ങനെയുള്ള ശ്രീരാമന്റെ വ്യംഗ്യസുന്ദരമായ വാചോവിലാസം പരശുരാമന്റെ ഹൃദയത്തിലേക്കു തുളഞ്ഞുകയറിക്കാണണം. അതിന്റെ നിഗൂഢാത്ഥഭംഗിയും വിനയമസൃണതയും, വാല്മീകിരാമായണത്തിലോ അദ്ധ്യാത്മരാമായണത്തിലോ കാണാനില്ലതന്നെ. ഇരുവരുടേയും സ്വഭാവഗതിയിലുള്ള അന്തരം എത്ര ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു.

ശൂപ്പ്ണഖയുടെ അത്യാഹിതവേളയിലും രാമന്റെ സ്വഭാവമഹിമ വിശദമാക്കുന്നതിൽ എഴുത്തച്ഛന്റെ ഭാവന തെളിഞ്ഞുവിലസുന്നുണ്ടു്. മൂലകൃതിയിൽ ശൂപ്പ്ണഖ സീതയെ പിടിച്ചു തിന്നുവാൻവേണ്ടി പിൻതുടരുമ്പോൾ രാമകല്പനയാലാണു് ലക്ഷ്മണൻ അവളുടെ മൂക്കും ചെവിയും അരിയുന്നതു്.

> തതോ രാമാജ്ഞയാ ഖഡ്ഗമാദായ പരിഗൃഹ്യ താം
> ചിച്ഛേദ നാസാം കർണ്ണൗ ച ലക്ഷ്മണോഽലഘുവിക്രമഃ.

ശൂപ്പ്ണഖയുടെ വികാരതീവ്രതയോടു് രാമനു് അനുകമ്പയാണു് തോന്നിയതു്. തുളസിയുടെ രാമചരിതമാനസത്തിലെപ്പോലെ ആംഗ്യം കൊണ്ടുപോലും കിളിപ്പാട്ടിൽ രാമൻ ലക്ഷ്മണനെ പ്രേരിപ്പിക്കുന്നതായി കാണുന്നില്ല. രാമൻ തട്ടുത്തുനിത്തുന്നതു കണ്ടു് ജ്യേഷ്ഠത്തിയോടുള്ള ഭക്ത്യാദരങ്ങളാൽ ലക്ഷ്മണൻ സ്വയം പ്രേരിതനായിത്തീന്നതാണു്.

> സംഭ്രമത്തോടു രാമൻ തട്ടുത്തുനിത്തുന്നേരം
> ബാലകൻ കണ്ടു ശീഘ്രം കുതിച്ചു ചാടിവന്നു
> വാളുറയൂരിക്കാതും മുലയും മൂക്കുമെല്ലാം
> ഛേദിച്ചനേരമവളലറി മുറയിട്ടു.

മൂലകൃതിയിൽ സ്തനകൃന്തനപ്രസ്താവം കാണുന്നില്ല. ചമ്പൂകൃതികളോ കമ്പരാമായണമോ ആയിരിക്കാം ഈ വ്യതിയാനത്തിനു കാരണം.

> ഒരുത്തനായാലവനരികെ ശുശ്രൂഷിപ്പാ–
> നൊരുത്തി വേണമവനതിനാരെന്നു തീര–
> ഞ്ഞിരിക്കുന്നേരമിപ്പോൾ നിന്നെയും കണ്ടുകിട്ടി.

ഇത്യാദി ശൂപ്പ്ണഖയുമായുള്ള സംഭാഷണത്തിൽ വിവത്തകന്റെ മനോധർമ്മകുശലത പ്രകടമാണു്.

ഖരവധവാത്ത മഹഷിമാരെ അറിയിക്കുന്നതു് മൂലത്തിലില്ല. രാമന്റെ ഋഷിമാരോടുള്ള ഭക്ത്യാദരവാണു് ഇതിനു കാരണം.

'യോഷമാരുടെ വാക്ക് സത്യമെന്നോക്കുന്നവൻ' എന്നു തുടങ്ങുന്ന ഭാഗം എഴുത്തച്ഛന്റെ സ്വന്തമാണ്. 'ഹാ ഹാ വല്ലഭേ സീതേ ഹാ ഹാ മൈഥിലീ നാഥേ' എന്നു തുടങ്ങുന്ന രാമന്റെ വിലാപം മൂലാതിശായിയായിത്തീർന്നിട്ടുണ്ട്. ഇതെല്ലാം രാമനെ കൂടുതൽ മനുഷ്യത്വത്തോടടുപ്പിക്കുന്നു. കൈകേയി രാമനെ വിഷ്ണുവെന്നു മനസ്സിലാക്കി മാപ്പുചോദിക്കുന്നതും ഏകതാനഹൃദയത്തോടുകൂടി തന്നെത്തന്നെ ഭജിക്കുവാൻ രാമൻ ഉപദേശിക്കുന്നതും മൂലകൃതിയിൽ കാണുന്നുണ്ട്. രാമന്റെ ഈശ്വരഭാവത്തേക്കാൾ മനുഷ്യഭാവത്തിനു മുൻതൂക്കം കല്പിക്കുന്ന തുഞ്ചത്തു ഗുരുപാദർ ഔചിത്യപൂർവ്വം ഈ ഭാഗം ഉപേക്ഷിച്ചിരിക്കുന്നു. രാവണൻ മരിച്ചപ്പോൾ ഒരു തേജസ്സയന്ന് രാമനിൽ ലയിച്ചു എന്ന് മൂലഗ്രന്ഥത്തിലുള്ളതും വിവർത്തനത്തിൽ കാണുന്നില്ല. രാവണവധത്തിൽ വിലപിക്കുന്ന മണ്ഡോദരിയേയും വിഭീഷണനേയും കണ്ട് മൂലത്തിലെ രാമൻ തത്ത്വോപദേശം ചെയ്യുകയാണ്. കിളിപ്പാട്ടിൽ അവരോടൊപ്പം സമദുഃഖിതനായി വെന്തുനീറുന്ന ഒരു മനുഷ്യനെയാണ് നാം കാണുന്നത്. തത്ത്വശാസ്ത്രം പഠിപ്പിക്കുവാനുള്ള സന്ദർഭം അതല്ലല്ലൊ. മനുഷ്യനെന്ന നിലയിൽ സംഭവിക്കാവുന്ന ധർമ്മവ്യതിചലനങ്ങളേയും സുഖദുഃഖാദിഭാവങ്ങളേയും എഴുത്തച്ഛൻ രാമനിൽ സ്പഷ്ടമാക്കിയിട്ടുണ്ടെന്നു കാണാം.

## സീതാദേവി

മൂലകർത്താവ് പതിദേവതയായ സീതയെ ദേവീപദവിയിൽ പ്രതിഷ്ഠിച്ചിരിക്കുകയാണ്. എഴുത്തച്ഛനാകട്ടെ അരുമക്കഞ്ഞായ ഘട്ടംമുതൽ സീതയുടെ മാനുഷികഭാവങ്ങളുടെ ചിത്രീകരണത്തിൽ ദത്താവധാനനാണ്. വരണമാലയ്ക്കുമുമ്പ് നേത്രോല്പലമാലയിടുന്ന വധുവിന്റെ ആകാംക്ഷ മനുഷ്യപ്രകൃതിക്ക് അനുരൂപമാണ്. രാവണൻ സീതയെ അശോകവനികയിൽ ആക്കിയതിനെ മൂലകവി ആരണ്യകാണ്ഡം 7-ാം സർഗ്ഗത്തിൽ—

കൃശാതിദീനാ പരികർമ്മവർജ്ജിതാ
ദുഖേന ശുഷ്യദ്വദനാതിവിഹ്വലാ
ഹാ രാമ രാമേതി വിലപ്യമാനാ
സീതാ സ്ഥിതാ രാക്ഷസവൃന്ദമദ്ധ്യേ.

എന്നു വർണ്ണിക്കുമ്പോൾ— എഴുത്തച്ഛൻ — "നീഹാരശീതാതപപീഡ"യും സഹിച്ചു കഴിയുന്ന സീതയെക്കുറിച്ച് "മായാസങ്കടം മർത്ത്യജന്മത്തിലാക്കില്ലാത്തു ?" എന്നാണ് ചോദിക്കുന്നത്. ഈ വരികൾക്കു തുല്യമായ മൂലഭാഗം കാണുന്നില്ല. ലങ്കയിൽനിന്നുള്ള മടക്കയാത്രയിൽ എഴുത്തച്ഛന്റെ സീത തനിക്കുവേണ്ടി വിരഹവേദന അനുഭവിക്കേണ്ടിവന്ന വാനരപത്നിമാരെക്കണ്ട്, അവരെ അയോദ്ധ്യയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോകുന്നു. മററു രാമായണഗ്രന്ഥങ്ങളിലൊന്നും ഈ ഭാഗം ഇത്ര ഭംഗിയായി ചിത്രീകരിച്ചിട്ടില്ല.

## ഭരതൻ

പ്രക്ഷുബ്ധനായ ഭരതൻ, 'രാക്ഷസിയായ കൈകേയിയുടെ വധോദ്യമനത്തിനുംകൂടി മടിക്കുകില്ലെ'ന്നു രാമസന്നിധിയിലേയ്ക്കുള്ള യാത്രാവസരത്തിൽ വസിഷ്ഠനോടു പറയുന്നുണ്ട്.

ശ്വഃ പ്രഭാതേ ഗമിഷ്യാമോ
രാമമാനേതുമഞ്ജസാ
അഹം യൂയം മാതരശ്ച
കൈകേയീം രാക്ഷസീം വിനാ
ഹനിഷ്യാമ്യധുനൈവാഹം
കൈകേയീം മാതൃഗന്ധിനീം
കിന്തു മാം നോ രഘുശ്രേഷ്ഠഃ
സ്ത്രീഹന്താരം സഹിഷ്യതേ.(അയോദ്ധ്യ VIII,6,7)

കിളിപ്പാട്ടിലാകട്ടെ, 'സാദരമാശു കൈകേയിയൊഴിഞ്ഞുള്ള മാതൃജനങ്ങളുമായിട്ടു പോകണം.' എന്നു മാത്രമേ കാണുന്നുള്ളൂ. ഭരതസ്വഭാവത്തിനു് അപകർഷം വരുത്തുന്ന ഭാഗങ്ങൾ എഴുത്തച്ഛൻ വിട്ടുകളഞ്ഞിരിക്കുന്നു. അമ്മ നേടിക്കൊടുത്ത രാജ്യവും സ്വജീവിതസുഖങ്ങളും കൈവെടിഞ്ഞു്, ജ്യേഷ്ഠന്റെ പ്രതിനിധിയും അനുകർത്താവുമായി ചെങ്കോലും മരവുരിയും പൂണ്ട ഭരതൻ സഹോദരസ്നേഹത്തിന്റെ മൂർത്തിമദ്ഭാവമാണ്.

## ലക്ഷ്മണാദികൾ

കാനനവാസം കൈക്കൊണ്ട് ജീവിതസുഖങ്ങളെല്ലാം ജ്യേഷ്ഠനുവേണ്ടി ത്യജിച്ച സ്നേഹമൂർത്തിയാണ് ലക്ഷ്മണൻ. മായാവിയുടെ കഥ ഉപന്യസിച്ച് എഴുത്തച്ഛൻ വാനരയൂഥമുഖ്യനായ സുഗ്രീവന്റെ നിരപരാധിത്വം വെളിവാക്കിയിരിക്കുന്നു. സുഗ്രീവനെ ബാലി

വിഗണിച്ചതു് കുറവകരമാക്കിത്തീർത്തിരിക്കുകയാണു്. സമയോചിതകർത്തവ്യനിരതനായ ഹനുമാൻ ആത്മസമർപ്പണത്തിന്റെ പ്രതിനിധിയാണു്. രാമലക്ഷ്മണന്മാരുടെ ബാല്യകാലം, സീതയുടെ വിവാഹമണ്ഡപപ്രവേശം, കൗസല്യയുടെ മാതൃഹൃദയാവിഷ്കാരം മുതലായ സന്ദർഭങ്ങളിൽ മനുഷ്യസ്വഭാവം ഒളം വെട്ടുന്നുണ്ടു്. 'രാമസ്തു ജിതകൈലാസമരാതിം ബഹുമന്യത.' എന്നിങ്ങനെ വാല്മീകി പ്രതിനായകനെ ഉയർത്തിയിട്ടുണ്ടെങ്കിലും അതു നായകോല്കൃഷ്ടത്തിനുവേണ്ടിയല്ലേ എന്നു തോന്നിപ്പോകും. ലങ്കേശ്വരന്റെ രാജസദസ്സിന്റെ മഹത്ത്വവും നിശ്ചയദാർഢ്യവും സ്വപ്രത്യയസ്ഥൈര്യവും വെളിവാക്കി രാവണനു് അർഹിക്കുന്ന മാന്യപദം നൽകിയിട്ടുള്ളതു് എഴുത്തച്ഛൻ മാത്രമാണു്. സ്വന്തം ഗുണങ്ങളാൽ ഈശ്വരപദവിയിലേയ്ക്കുയർന്നതാണു് രാമന്റെ കഥയെങ്കിൽ അതേ തോതിൽ അധഃപതിച്ചുപോന്നതാണു് രാവണന്റെ കഥ.

രാവണാദികളുടെ സ്വഭാവമാലിന്യവും രാമാദികളുടെ സ്വഭാവനൈർമ്മല്യവും തമ്മിലുള്ള ഏറ്റുമുട്ടലാണു് നാം അതിൽ കാണുന്നതു്. നന്മയും തിന്മയും തമ്മിലുള്ള പോരാട്ടത്തിൽ നന്മയേ ജയിക്കൂ എന്നതിനു നിദർശനമാണു് അതു്. മൂലകൃതിയിലെപ്പോലെ രാമായണകഥാപാത്രങ്ങളെ എഴുത്തച്ഛൻ പൂർണ്ണമായും 'അദ്ധ്യാത്മവിദ്യാതത്ത്വങ്ങ'ളാക്കി കല്പിച്ചിട്ടില്ല. സന്മാർഗ്ഗനിഷ്ഠ, ധർമ്മതത്പരത, ഗുരുത്വം, മര്യാദ തുടങ്ങിയ ഗുണങ്ങൾ അനുഷ്ഠേയങ്ങളാണെന്നും, അവയ്ക്കു് ആലംബഭൂതരായ ജനങ്ങൾ ആദരണീയരാണെന്നും ഉള്ള തത്ത്വം കിളിപ്പാട്ടിൽ എവിടേയും വ്യാപിച്ചിരിക്കുന്നതായി കാണാം.

## ഉപേക്ഷിതഭാഗങ്ങളിലേക്കു് ഒരു എത്തിനോട്ടം

മൂലകൃതി അതിപ്രാചീനമാണെന്നാണല്ലൊ നിരൂപകമതം. എഴുത്തച്ഛൻ തെലുങ്കലിപിയിലുള്ള ഗ്രന്ഥം പകർത്തിയെഴുതിയ കഥയ്ക്കു് ഏതെങ്കിലും ആലംബം ഉണ്ടായിരിക്കാം. തിരുപ്പതി വെങ്കിടേശ്വരക്ഷേത്രത്തിലെ ചിത്രശാലയിലുള്ള ചിത്രങ്ങൾക്കു് അദ്ധ്യാത്മരാമായണകഥയോടു് ദൃഢബന്ധം കാണുന്നതുകൊണ്ടു് മൂലകൃതി തെലുങ്കുനാട്ടിൽ ഉണ്ടായതായിക്കൂടെന്നില്ല. ഏതായാലും പകർത്തിയെഴുതിയ ഗ്രന്ഥത്തിൽ വിട്ടുപോയതുകൊണ്ടോ അനവധാനതകൊണ്ടോ രാമായണമാഹാത്മ്യം, രാമഗീത മുതലായ ഭാഗങ്ങൾ വിട്ടുപോയിരിക്കുന്നു. പ്രതികളുടെ വ്യത്യസ്തതയും ഇതിനു കാരണമായേക്കാമെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. ഉള്ളൂരും, കെ. എൻ. എഴുത്തച്ഛനും മൂലാന്തർഗതമല്ലെന്നു കാണിച്ചു് സ്വലേഖനങ്ങളിൽ, കിളിപ്പാട്ടിൽനിന്നും എടുത്തു ചേർത്തിട്ടുള്ള പദ്യങ്ങളിൽ ചിലതു് എന്റെ കൈവശമുള്ള പതിപ്പിൽ കാണുന്നുണ്ടു്. അവയിൽ ചിലതു് ഈ നിബന്ധത്തിൽ അന്യത്ര മൂലകൃതിയിൽനിന്നും ഉദ്ധരിച്ചിട്ടുമുണ്ടു്. ഏതായാലും മൂലത്തിലുള്ള അനേകം ശ്ലോകങ്ങൾ വിവർത്തനത്തിൽ ചോർന്നുപോയിട്ടുണ്ടു്. അവയിൽ രസാലങ്കാരഭൂയിഷ്ഠമായ ചില ശ്ലോകങ്ങൾ താഴെ ചേർക്കുന്നു. നാവികന്റെ അഹല്യാമോക്ഷസൂചകമായ നർമ്മഭാഷണം.

ബാലകാണ്ഡം (VI. 3· 4·)

ക്ഷാളയാമി തവ പാദപങ്കജം
നാഥ ദാരുദൃഷദോഃ കിമന്തരം
മാനുഷീകരണചൂർണ്ണമസ്തി തേ
പാദയോരിതി കഥാ പ്രഥീയസീ.
പാദാംബുജം തേ വിമലം ഹി കൃത്വാ
പശ്ചാത് പരം തീരമഹം നയാമി
നോ ചേത്തരീ സദ്യുവതീർമലേന
സ്യാച്ചേദ്വിഭോ വിദ്ധി കുടുംബഹാനിഃ.

സ്വർണ്ണമാനിനെ പിൻതുടരുന്ന രാമന്റെ നില:

(അരണ്യം VII· 12· 14·)

മായാ യദാശ്രയാ ലോകമോഹിനീ ജഗദാകൃതിഃ
നിർവ്വികാരശ്ചിദാത്മാപി പൂർണ്ണോഽപി മൃഗമന്വഗാത്
ഭക്താനുകമ്പീ ഭഗവാൻ ഇതി സത്യം വചോ ഹരിഃ
കർത്തും സീതാപ്രിയാർത്ഥായ ജാനന്നപി മൃഗം യയൗ.
അന്യഥാ പൂർണ്ണകാമസ്യ രാമസ്യ വിദിതാത്മനഃ
മൃഗേണ വാ സ്ത്രിയാ വാപി കിം കാര്യം പരമാത്മനഃ.

വർഷപ്പിറപ്പും രാമന്റെ പ്രവർഷണവാസവും:

തത്ര വാർഷികദിനാനി രാഘവോ
ലീലയാ മണിഗുഹാസു സഞ്ചരൻ
പക്വമൂലഫലഭോഗതോഷിതോ
ലക്ഷ്മണേന സഹിതോഽവസത് സുഖം.

വാതനുന്നജലപൂരിതമേഘാ-
നന്തരസ്തനിതവൈദ്യുതഗർഭാൻ
വീക്ഷ്യ വിസ്മയമഗാദ് ഗജയൂഥാ-
ന്യദ്വദാഹിതസുകാഞ്ചനകക്ഷാൻ.
നവഘാസം സമാസാദ്യ ഹൃഷ്ടപുഷ്ടമൃഗദ്വിജാഃ
ധാവന്തഃ പരിതോ രാമം വീക്ഷ്യ വിസ്ഫാരി-
തേക്ഷണാഃ (കിഷ്കിന്ധ: VI. 1- 3.)

രാവണവധം കഴിഞ്ഞു നില്ക്കുന്ന വീരരാമൻ:
(യുദ്ധം XI. 88.)

ഹത്വാ യുദ്ധേ ദശാസ്യം ത്രിഭുവനവിഷമം
വാമഹസ്തേന ചാപം
ഭൂമൗ വിഷ്ടഭ്യ തിഷ്ഠന്നിതരകരധൃതം
ഭ്രാമയൻ ബാണമേകം
ആരക്തോപാന്തനേത്രഃ ശരദലിതവപുഃ
സൂര്യകോടിപ്രകാശോ
വീരശ്രീബന്ധുരാംഗസ്ത്രിദശപതിനുതഃ
പാതു മാം വീരരാമഃ.

---

# സത്യത്തിന്നുവേണ്ടി

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

മുനിശാപം കാരണം പത്നിമാരോടിട പെടാൻ വയ്യെന്നായ പാണ്ഡു അവരോടൊപ്പം ശതശൃംഗത്തിൽ തപോനിരതമായ ജീവിതം ആരംഭിച്ചു. അചിരേണ അദ്ദേഹം ആ തപോവനവാസികൾക്കെല്ലാം പ്രിയദർശനനായി, തപസ്സുകൊണ്ട് ബ്രഹ്മർഷിസദൃശനുമായി. എങ്കിലും, അപുത്രനായ തനിയ്ക്കു് സ്വർഗതിയില്ലല്ലൊ എന്ന ചിന്ത അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. ദുർവ്വാസസ്സ് പണ്ട് കുന്തിയ്ക്കു നല്കിയ മന്ത്രത്തിന്റെ പ്രഭാവത്താൽ യുധിഷ്ഠിരാദികൾ പിറന്നതോടെ ആ മനഃക്ലേശവും തീൎന്നു.

അങ്ങനെയിരിയ്ക്കെ ഒരു വസന്തത്തിൽ ഏകാന്തത്തിൽ മാദ്രിയെക്കണ്ട് പാണ്ഡു, മദനമോഹിതനായി, പ്രതിഷേധത്തെ വകവെയ്ക്കാതെ അവളോടണയുകയും ചെയ്തു. മുനിശാപം ഫലത്തിൽ വന്നു, പാണ്ഡുവിന്റെ പ്രാണൻ ഉടൻ ഉടൽ വിട്ടു. കുന്തിയും മാദ്രിയും അനുമരണത്തിനു തയ്യാറായി. തമ്മിലാലോചിച്ച് ഒടുവിൽ കുന്തി കുട്ടികളെ നോക്കി വളൎത്തേണ്ട ഭാരം ഏറ്റെടുത്തു, മാദ്രിയും പതിയോടു ചേരാൻ ചിതയിലേറി, പ്രാണത്യാഗം ചെയ്തു.

അനന്തരം അവിടെയുള്ള മഹൎഷിമാർ കുന്തിയേയും യുധിഷ്ഠിരാദികളേയുംകൊണ്ട് ഹസ്തിനാപുരിയിലേയ്ക്കു് പുറപ്പെട്ടു. പാണ്ഡുവിന്റേയും മാദ്രിയുടേയും ശരീരങ്ങളും അവർ കൂടെക്കൊണ്ടുപോയി. ആ സംഘം ഹസ്തിനാപുരിയിലെത്തിയപ്പോഴേയ്ക്കും വിവരമറിഞ്ഞ് വിസ്മയപ്പെട്ട് ആളുകൾ തടിച്ചുകൂടി. കുരുസദസ്സിൽവെച്ച് ആ മഹൎഷിമാർ യുധിഷ്ഠിരാദികളുടെ ജനനവൃത്താന്തവും പാണ്ഡുവിന്റെ മരണവൃത്താന്തവും വിവരിച്ചു, ഇനിയെല്ലാം വേണ്ടതുപോലെ ചെയ്തുകൊള്ളാൻ പറഞ്ഞു് ഉടൻ മറഞ്ഞുപോകയും ചെയ്തു. അപ്പോൾ ആളുകൾ വല്ലാതെ അത്ഭുതപ്പെട്ടു.

പാണ്ഡുവിന്റേയും മാദ്രിയുടേയും ശവസംസ്കാരം വിസ്തരിച്ചു നടത്താൻ ധൃതരാഷ്ട്രർ കല്പനകൊടുത്തു. അനേകം ദാനധൎമ്മങ്ങൾ ചെയ്തു. അന്തഃപുരസ്ത്രീകളും ഭീഷ്മവിദുരാദികളും ആയിരക്കണക്കിൽ പൗരന്മാരും ഗംഗാതീരത്തേയ്ക്കു് ശവമഞ്ചത്തിന്റെ ഒപ്പം പോയി. വഴിനീളെ ആളുകൾ ഈ മഹാരാജാവ് നമ്മെയെല്ലാം ഇങ്ങനെ അനാഥരാക്കി ദുഃഖത്തിലാഴ്ത്തി കടന്നു പോയ്ക്കളഞ്ഞല്ലോ എന്നു വിലപിച്ചുകൊണ്ടിരുന്നു. ശവദാഹവും ഉദകക്രിയയും കഴിഞ്ഞ് ഹസ്തിനാപുരിയാകെ പാണ്ഡവരോടൊപ്പം പന്തിരണ്ടുനാൾ ദുഃഖമാചരിച്ചു. (മഹാഭാരതം, ആദിപൎവ്വം, അധ്യായം 124,125, 126.)

ആ ശതശൃംഗത്തിലെ മഹൎഷിമാർ പാണ്ഡു മരിച്ചപ്പോൾ കുന്തിയേയും യുധിഷ്ഠിരാദികളേയും ഹസ്തിനാപുരിയിലേയ്ക്കു് കൊണ്ടുപോ

യതു് വളരെ നന്നായി, അവരുടെ ഭ്രതദയസ്സും മററും തീകച്ചും യോജിച്ചതായി. എന്നാൽ പാണ്ഡുവിൻേറയും മാദ്രിയുടേയും ശവശരീരങ്ങറം എന്തിന്നവർ കൂടെക്കൊണ്ടുപോയി? രാജാർഹമായി സംസ്കരിയ്ക്കാൻ സൌകര്യപ്പെട്ടുത്തുന്നതിന്നുവേണ്ടി എന്നു പറയുന്നതിന്നർത്ഥമില്ല. ഏറെക്കാലമായി താപസവൃത്തിയിലിരിയ്ക്കുന്ന പാണ്ഡുവിൻേറയും മാദ്രിയുടേയും ശവസംസ്കാരം രാജാർഹമായിട്ടുതന്നെ വേണം എന്നു് ആ താപസന്മാക്കു് നിർബ്ബന്ധം തോന്നാൻ ഇടയില്ലല്ലൊ. അപ്പോറം, അവരുടെ ആ പ്രവൃത്തിയുടെ അർത്ഥമെന്തു് എന്നു് ആലോചിയ്ക്കേണ്ടിയിരിക്കുന്നു.

ആട്ടേ, ആ മഹർഷിമാർ ഹസ്തിനാപുരിയിലേയ്ക്കു് ശവമൊന്നും കൊണ്ടുപോയില്ല, കുന്തിയേയും യുധിഷ്ഠിരാദികളേയും കൊണ്ടുചെന്നു് വിവരമെല്ലാം പറഞ്ഞു എന്നുവെയ്ക്കുക. എന്നാൽ എന്താണുണ്ടാവുക? ഭീഷ്മരും മററും പാണ്ഡുവിൻെറ ദുരന്തത്തിൽ ദുഃഖിയ്ക്കും, യുധിഷ്ഠിരാദികളെ പാണ്ഡുവിൻെറ മക്കളെന്ന നിലയ്ക്കു് വാത്സല്യപൂർവ്വം സ്വീകരിയ്ക്കും, ക്രമത്തിൽ നാട്ടുകാരും യുധിഷ്ഠിരാദികളെ പാണ്ഡുവിൻെറ അനന്തരാവകാശികളായി അംഗീകരിയ്ക്കുകയും ചെയ്യും, സംശയമില്ല. എന്നാൽ, നാട്ടുകാരുടെ ആ അംഗീകാരമുണ്ടല്ലൊ, അതത്ര പരിപൂർണ്ണമാകുമോ എന്നു് സംശയമാണു്. കൊല്ലങ്ങറക്കു മുമ്പു് നായാട്ടുകമ്പം മുഴുത്തു് കുന്തിയേയും മാദ്രിയേയും കൊണ്ടു് കാട്ടുകയറിയതാണു് പാണ്ഡു. പിന്നെ ഇതുവരെ നാട്ടിൽ കാൽ കുത്തിയിട്ടില്ല; എന്നിട്ടിപ്പോറം ചില മഹർഷിമാരുടെക്കൂടെ ചില കുട്ടികളേയുംകൊണ്ടു് കേറിവന്നിരിയ്ക്കുകയാണു് കുന്തി, 'പാണ്ഡുവും മാദ്രിയും അകാലത്തിൽ മരിച്ചുപോയി, ഈ കുട്ടികറം പാണ്ഡുവിൻെറ ദിവ്യസന്തതികളാണു്' എന്നൊക്കെപ്പറഞ്ഞുംകൊണ്ടു്. അപ്പോറം ഭീഷ്മരും മററും അതു് വിശ്വസിയ്ക്കും; എന്നാൽ നാട്ടിലുള്ളവരെല്ലാം അതേപടി വിശ്വസിയ്ക്കും എന്നുറപ്പിച്ചുകൂടാ. പുറത്തേയ്ക്കൊന്നും പറഞ്ഞില്ലെങ്കിലും അവരിൽച്ചിലരുടെ ഉള്ളിൽ പാണ്ഡുവിന്നും യുധിഷ്ഠിരാദികറക്കും തമ്മിലുള്ള ബന്ധത്തെപ്പററി ഒരു ശങ്ക ബാക്കി നില്ക്കാൻ ന്യായമുണ്ടു്. അതിന്നു പരിഹാരമായിട്ടാണു് മഹർഷിമാർ പാണ്ഡുവിൻേറയും മാദ്രിയുടേയും ശരീരങ്ങറം ഹസ്തിനാപുരിയിലേയ്ക്കു് കൊണ്ടുപോയതു്.

ശരി; എന്നാൽ, ആ ശരീരങ്ങറം കണ്ടാൽ ശങ്കയെല്ലാം നീങ്ങി നാട്ടുകാരുടെ മനസ്സു് ശുദ്ധമാവുമെന്നുറപ്പുണ്ടോ? ഇല്ല; എങ്കിലും, തന്മൂലം സ്ഥിതിക്കല്പം മാററം വരാൻ ഇടയുണ്ടു്. നോക്കു: ഒരാറം താനൊരാനയെ കൊന്നിരിക്കുന്നു എന്നു പറഞ്ഞുകൊണ്ടു് വരുന്നു, അതു ശരിയായിക്കൊള്ളണമെന്നില്ല. വേറൊരാറം താനൊരാനയെ കൊന്നിരിക്കുന്നു, ഇതാ അതിൻെറ കൊമ്പുകറം എന്നു പറഞ്ഞുകൊണ്ടു വരുന്നു, അതും ശരിയായിക്കൊള്ളണമെന്നില്ല. എങ്കിലും, രണ്ടാമത്തെ ആറം പറഞ്ഞതു് നമുക്കു് കുറച്ചുകൂടി വിശ്വാസ്യമായിത്തോന്നും. ഒരു തെളിവിൻെറ നേരിയ ഛായയെങ്കിലും കിട്ടുന്നതു് നമ്മുടെ മനസ്സിനൊരാശ്വാസമാണു് എന്നർത്ഥം. അപ്പോറം പാണ്ഡുവിൻേറയും മാദ്രിയുടേയും ശവശരീരങ്ങറം കൂടെക്കൊണ്ടു ചെന്നാൽ, ദഗ്ദ്ധാവശിഷ്ടമായ ശരീരം ആരുടേതെന്നു്തിരിച്ചറിയാൻ നിവൃത്തിയില്ലെങ്കിലും, ഹസ്തിനാപുരവാസികറക്കു് ആ മഹർഷിമാരുടെ വാക്കിൽ വിശ്വാസം തോന്നാൻ കുറച്ചുകൂടി ന്യായമുണ്ടു്. ഇത്ര ദൂരത്തുനിന്നു് ഈ ശവങ്ങളും പേറിക്കൊണ്ടു വന്നുവല്ലൊ ഇക്കൂട്ടർ, ഇവർ ഇപ്പറയുന്നതു് സത്യംതന്നെയാവും എന്നു് ആളുകറക്കു് തോന്നാൻ ഇടയുണ്ടു്. പിന്നെ, ആ ശവശരീരങ്ങറംകൊണ്ടു ചെന്നാൽ അവയെ രാജോചിതമായി സംസ്കരിയ്ക്കാൻ ധൃതരാഷ്ട്രർ ഏർപ്പാടു ചെയ്യാതിരിക്കയില്ല. ആഡംബരപൂർണ്ണവും സുദീർഘവുമായ ആ സംസ്കാരച്ചടങ്ങു് ജനഹൃദയങ്ങളിൽ പാണ്ഡുവിൻെറ സ്മരണ ഉദ്ദീപിപ്പിക്കാനും അദ്ദേഹത്തോടുള്ള മമതാബന്ധം ദൃഢതരമാക്കാനും അങ്ങനെ ജനങ്ങറം അദ്ദേഹത്തിൻെറ മക്കളെന്ന നിലയ്ക്കു് യുധിഷ്ഠിരാദികളെ അംഗീകരിക്കാനും സഹായിക്കും. ഇങ്ങനെ തങ്ങളുടെ വാക്കു ഹസ്തിനാപുരവാസികറക്കു് ആവുന്നതും വിശ്വാസ്യമാക്കാൻവേണ്ടിയാണു് മഹർഷിമാർ പാണ്ഡുവിൻേറയും മാദ്രിയുടേയും ശരീരങ്ങറം ഹസ്തിനാപുരിയിലേയ്ക്കു കൊണ്ടുപോയതു്. അതിന്നുവേണ്ടിത്തന്നെയാണു് അവർ ജനങ്ങളുടെ മുമ്പിൽവെച്ചു് പറയാനുള്ളതു പറഞ്ഞുകഴിഞ്ഞ ഉടൻ അന്തർദ്ധാനം ചെയ്തതും. ആ അന്തർദ്ധാനം കാണുമ്പോറം ആ

മഹർഷിമാർക്ക് ഒരു ദിവ്യത്വമുണ്ടെന്നും അവരുടെ വാക്ക സത്യമാവാതിരിക്കില്ലെന്നും ജനങ്ങൾക്ക തോന്നാൻ ഇടയുണ്ടല്ലൊ. മഹാഭാരതത്തിൽ പലരും പലപ്പോഴും അന്തർദ്ധാനം ചെയ്യുന്നതായി പറഞ്ഞിട്ടുണ്ട്. എന്നിട്ടും, ഇവിടെ ആ മഹർഷിമാർ അന്തർദ്ധാനം ചെയ്യപ്പോൾ ആളുകൾ ഏററവും വിസ്മയപ്പെട്ടു എന്നെടുത്തു പറഞ്ഞിരിക്കുന്നു. ആളുകളെ വിസ്മയിപ്പിക്കാൻ വേണ്ടിയായിരുന്ന ആ അന്തർദ്ധാനം എന്നർത്ഥം.

ശരി; എന്നാൽ, തങ്ങളുടെ വാക്ക് ആ നഗരവാസികൾ വിശ്വസിക്കണം എന്ന് ആ മഹർഷിമാർക്ക് എന്തിനിത്ര നിർബ്ബന്ധം? തങ്ങൾ പറയുന്നതു് സത്യമാണ്, അതു് ആളുകൾ വിശ്വസിച്ചാലും കൊള്ളാം, വിശ്വസിച്ചില്ലെങ്കിലും കൊള്ളാം എന്ന വെച്ചാൽമതിയായിരുന്നില്ലേ അവർക്ക് ?

യുധിഷ്ഠിരാദികൾ ഇനി നാടുവാഴേണ്ടവരാണ്, അവരിൽ നാട്ടുകാർ ഇണങ്ങി നില്ക്കേണ്ടവരാണ്, അതിന്നവർക്ക് നാട്ടുകാരിൽ ഒരു വിശ്വാസം വരേണ്ടതാണ്, മുറപ്രകാരം തങ്ങളെ ഭരിക്കേണ്ടവർതന്നെയാണ് അവർ എന്ന് നാട്ടുകാർക്കൊരു ബോധം ഉണ്ടാവേണ്ടതാണ് എന്നൊക്കെയായിരുന്നുവോ മഹർഷിമാരുടെ ഉള്ളിൽ ? ആവാൻ ന്യായമില്ല. ഒന്നാമതു്, നാട്ടുകാർ ഭരണകർത്താക്കളിൽ ഇണങ്ങുന്നതു് അവരുടെ പൂർവ്വചരിത്രം നോക്കിയിട്ടല്ല, ഭരണനൈപുണ്യം നോക്കിയിട്ടാണ്. ഈ ഹസ്തിനാപുരിക്കാരുടെ സ്ഥിതിതന്നെ നോക്കുക. യുധിഷ്ഠിരൻ ഭരണം തുടങ്ങിയപ്പോൾ അവർ അദ്ദേഹത്തിൽ അനുരക്തരായി, അദ്ദേഹത്തെ ചതിച്ച് കാട്ടിലേയ്ക്കോടിച്ച് ദുര്യോധനൻ രാജാവായപ്പോൾ അവർ അയാളിലും അനുരക്തരായി, അയാളെ പുത്രമിത്രബാന്ധവസഹിതം സംഹരിച്ച് യുധിഷ്ഠിരൻ വീണ്ടും സിംഹാസനസ്ഥനായപ്പോൾ വീണ്ടും മാനവർ അദ്ദേഹത്തിൽ അനുരക്തരാവുകയും ചെയ്തു. പിന്നെ, ഹസ്തിനാപുരിയിലെ പൌരന്മാർ യുധിഷ്ഠിരനിൽ ഇണങ്ങണമെന്ന് ആ മഹർഷിമാർക്ക് എന്തിനിത്ര നിർബ്ബന്ധം ?

ഒരു കാര്യം സത്യമാണ് എന്ന നമുക്ക് നിശ്ചയവും, അതു് സത്യമാണോ എന്ന് ചിലർക്ക് സംശയവുമുണ്ട്. അവിടെ അവരുടെ ആ സംശയം തീർക്കാൻ നാം മിനക്കെടണമോ എന്നാണല്ലൊ നമുക്കിപ്പോൾ ആലോചിയ്ക്കാനുള്ളതു്. വാസ്തവത്തിൽ നാം ഒരു തെററു ചെയ്തിട്ടില്ല, എന്നാൽ നാമെന്തോ അകൃത്യം ചെയ്തിട്ടുണ്ട് എന്ന് ആളുകൾക്ക് സംശയവുമുണ്ട്; എന്ന വന്നാൽ ആളുകളുടെ ആ സംശയം തീർക്കാൻ നാം ശ്രമിച്ചുവെന്നുവരാം; അപഖ്യാതി നീങ്ങി സൽപ്പേരു് നിലനില്ക്കണം എന്ന വിചാരമുണ്ടാവാമല്ലൊ നമുക്ക്. മറിച്ച്, നാം കള്ളത്തരം ചെയ്തിട്ടുണ്ട്, എന്നാൽ നാമതു് ചെയ്തിട്ടുണ്ടാവുമോ എന്ന് ആളുകൾക്ക് സംശയവുമുണ്ട്. അവിടേയും ആളുകളുടെ സംശയം തീർക്കാൻ നാം മുന്നോട്ടുവന്നുവെന്ന വരാം. അങ്ങനെയായാൽ ചെയ്യരുതാത്തതു് ചെയ്യാൻ വേണ്ട നെഞ്ഞൂക്കം നമുക്കുണ്ട് എന്നും സ്വന്തം തെററു് സ്വയം സമ്മതിയ്ക്കാൻ തക്ക മനഃശ്ശുദ്ധിയുള്ളവരാണ് നാം എന്നും ആളുകൾക്ക് തോന്നാൻ ഇടയുണ്ടല്ലൊ. ഇനി, സത്യത്തിൽ നിരപരാധനായ ഒരാൾ ഒരു കൊടുംപാതകം ചെയ്തിട്ടുണ്ട് എന്ന് ആളുകൾക്ക് സംശയം ജനിച്ചാൽ അവിടെ നാം അയാളുടെ നിരപരാധത്വം ആളുകൾക്ക് ബോധ്യപ്പെടുത്തിക്കൊടുക്കാൻ ഉത്സാഹിച്ചുവെന്നു വരാം. അതിന്നു കാരണം അയാൾ നമുക്ക വേണ്ടപ്പെട്ട ആളായതുകൊണ്ട് അയാൾക്കേൽക്കുന്ന അപമാനം നമുക്കും ഒരപമാനമായിത്തോന്നുന്ന എന്നതാവാം; അല്ലെങ്കിൽ, അർഹതപ്പെട്ടവരെ തുണയ്ക്കാൻ മുൻകൈയ്യെടുക്കുന്ന ആൾ എന്ന ബഹുമതി നേടാനുള്ള ആഗ്രഹവുമാവാം. മറിച്ച് ഒരു മഹാദുഷ്കർമ്മം ചെയ്ത ആളെപ്പററി അയാൾ അതു ചെയ്തിട്ടുണ്ടാവുമോ എന്ന് സംശയമുണ്ട് ആളുകൾക്ക് എന്നു വെയ്ക്കുക. അവിടെയും നാം സത്യം പുറത്തുകൊണ്ടുവരാൻ ശ്രമിച്ചുവെന്നു വരാം. അതു് ഒന്നുകിൽ എവിടേയും സത്യം പുറത്തുകൊണ്ടുവരാൻ ശ്രമിയ്ക്കുന്ന ആൾ എന്ന പേരു സമ്പാദിയ്ക്കാനാവാം; അല്ലെങ്കിൽ ആ കുററം ചെയ്ത ആളോടുള്ള വിരോധം കാരണം അയാൾക്ക് ജനങ്ങളുടെയിടയിൽ വിലയിടിഞ്ഞുകാണാനുമാവാം.

ഇപ്പറഞ്ഞ സ്ഥലങ്ങളിലെല്ലാം നാം മററുള്ളവക്കു് സത്യം മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിയ്ക്കുന്നതു് ഓരോ സ്വാത്ഥത്തിന്നു വേണ്ടിയാണു്. അതിനാൽ, ആ ശ്രമം ശ്ലാഘനീയമല്ല എന്നു പറയാം. അവിടെയൊക്കെ സ്വാത്ഥത്തിൻെറ പ്രേരണ ഇല്ലായിരുന്നുവെങ്കിൽ നാം സത്യം സ്ഥാപിയ്ക്കാൻ മിനക്കെട്ടുമായിരുന്നുവോ എന്നു് ചോദിയ്ക്കുകയും ചെയ്യാം. പക്ഷേ, അവിടെയൊക്കെ എന്തായാലും നമ്മുടെ ശ്രമം ആളുകളുടെ സത്യജിജ്ഞാസ ശമിപ്പിയ്ക്കാൻ ഉതകുന്നതാണു് എന്നതു ശരിയല്ലേ? ഒരാളുടെ സത്യജിജ്ഞാസ ശമിപ്പിക്കുന്നതു് ആയാളുടെ സത്യബോധത്തേയും സത്യത്തിലുള്ള താത്പര്യത്തേയും വളത്താൻ സഹായിയ്ക്കുന്നതാവില്ലേ, ആയാളെ സത്യത്തോടടുപ്പിയ്ക്കുന്നതാവില്ലേ? ആരേയും സത്യത്തോടടുപ്പിക്കാനുള്ള ശ്രമം ശ്ലാഘനീയമല്ലേ? അതുകൊണ്ടല്ലേ എന്നും എവിടേയും തത്ത്വദശികരം താന്താങ്ങരം ദശിച്ച തത്ത്വങ്ങളെ ജിജ്ഞാസുക്കരംക്കു് വ്യാഖ്യാനിച്ചുകൊടുക്കാൻ മിനക്കെട്ടുപോന്നിട്ടുള്ളതു്? പിന്നെ, മേൽപ്പറഞ്ഞ സ്ഥലങ്ങളിൽ ജനങ്ങരംക്കു് സത്യം ബോധ്യപ്പെടുത്തിക്കൊടുക്കാൻ വേണ്ടി ഒന്നും ചെയ്യില്ല എന്നുവെച്ചു് നാം സ്വാത്ഥികളല്ലാതാവുമോ? നമ്മുടെ സ്വാത്ഥത്തിൻെറ ശക്തിയ്ക്കു് വല്ല കുറവും വരുമോ? അതിനാൽ, സ്വാത്ഥത്തിന്നുവേണ്ടിയായാൽപ്പോലും സംശയാലുക്കരംക്കു് സത്യം മനസ്സിലാക്കിക്കൊടുക്കാനുള്ള ശ്രമം ഗഹ്ണീയമല്ല; സ്വാത്ഥത്തിന്നുവേണ്ടി സത്യത്തെ നിഗൂഹനം ചെയ്യുന്നതിനേക്കാരം, സത്യത്തിൻെറ ആവിഷ്കരണത്തിൽ ഔദാസീന്യംകൊള്ളുന്നതിനേക്കാരം, എത്രയോ ശ്ലാഘനീയമാണതു്. കാരണം, ആദ്യത്തെ സ്ഥലത്തു് നാം സ്വാത്ഥത്തിൻെറ മാത്രം വലയിലാണു്. രണ്ടാമത്തെ സ്ഥലത്താകട്ടേ, നാം സ്വാത്ഥത്തിൻേറയും അസത്യത്തിൻേറയും വലയിലാണു് എന്നതുതന്നെ. സത്യസംസ്ഥാപനത്തിന്നുള്ള യത്നത്തിലും നാം സ്വാത്ഥത്തെ വെടിയണം. സംശയമില്ല; അതു കാര്യം വേറെ.

സ്വാത്ഥത്തിൻെറ ലാഞ്ഛനയില്ലാതെ, സത്യം പുറത്തുകൊണ്ടുവരാനുള്ള ആഭ്യന്തരമായ പ്രേരണകൊണ്ടുമാത്രമാണു് നാം ജനങ്ങരംക്കു് സത്യം മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിയ്ക്കുന്നതു് എങ്കിൽ, അതു് അത്യന്തം ശ്ലാഘനീയമാണു് എന്നു് പറയേണ്ടതുമില്ലല്ലൊ.

പ്രകൃതത്തിൽ ഹസ്തിനാപുരിയിലുള്ളവക്കു് യുധിഷ്ഠിരാദികരം പാണ്ഡുവിൻെറ അനന്തരാവകാശികരം തന്നെയാണോ എന്നു സംശയം തോന്നാവുന്നതാണു്. ആ സംശയം ആവുന്നേടത്തോളം നീങ്ങിക്കിട്ടട്ടെ എന്നു വിചാരിച്ചാണു ശതശൃംഗത്തിലെ മഹഷിമാർ പാണ്ഡുവിൻേറയും മാദ്രിയുടേയും ശവശരീരങ്ങരം കൂടെ കൊണ്ടുപോയതു്. ആ സംശയം അങ്ങനെ നീങ്ങിക്കിട്ടിയിട്ടു് ആ ഋഷിമാക്കു് ഒരു സ്വാത്ഥവും സിദ്ധിയ്ക്കാനില്ല; ഹസ്തിനാപുരവാസികരം പാണ്ഡുവും യുധിഷ്ഠിരാദികളും തമ്മിലുള്ള ബന്ധം യഥാത്ഥത്തിൽ ഉള്ളതാണെന്നോ കെട്ടിച്ചമച്ചതാണെന്നോ എന്തു ധരിച്ചാലും എന്തെങ്കിലും ലാഭമോ നഷ്ടമോ ഉണ്ടാവാനില്ല. എന്നിരിയ്ക്കെ, അവർ അവിടെ ആ സംശയം ഇല്ലാതാക്കാൻ തങ്ങളാലാവുന്നതെല്ലാം ചെയ്തതു് സത്യത്തിന്നുവേണ്ടിയാണു്, ആളുകരംക്കു് സത്യം മനസ്സിലാക്കിക്കൊടുക്കാൻമാത്രം വേണ്ടിയാണു്, മറെറാന്നിന്നും വേണ്ടിയല്ല, ഒരു വിധത്തിലുള്ള സ്വാത്ഥത്തിന്നും വേണ്ടിയല്ല.

നാം പലപ്പോഴും സത്യം പുറത്താക്കാൻ വെമ്പൽകൊള്ളാറുണ്ടു്; മറിച്ചു്, പലപ്പോഴും അതിൽ കേവലം ഉദാസീനരാവാറുമുണ്ടു്. ഈ രണ്ടിടത്തും ശരിയും തെററും എത്രമാത്രമുണ്ടെന്നു വിവേചിയ്ക്കാൻ നാം ശ്രമിയ്ക്കേണ്ടതാണു്. അതിന്നൊരു പ്രേരകമാകാവുന്നതാണു്, ആ ശതശൃംഗനിവാസികളായ മഹഷിമാർ പാണ്ഡുവിൻേറയും മാദ്രിയുടേയും ശവശരീരങ്ങരം ഹസ്തിനാപുരിയിലേയ്ക്കു കൊണ്ടുപോയതിൻെറ താത്പര്യമെന്തു് എന്നാലോചിച്ചു നോക്കുന്നതു്.

# ആത്മാവ്, ആത്മജ്ഞാനത്തിനുള്ള ഉപായങ്ങൾ

## ആചാര്യ വിനോബ

'ആത്മൻ' എന്ന ശബ്ദത്തിന്റെ വ്യുത്പത്തി നാലു പ്രകാരത്തിൽ പറഞ്ഞിട്ടുണ്ട്. ഒരു ശ്ലോകത്തിൽ അതെല്ലാം ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു:

യദാപ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോഭാവസ്തസ്മാദാത്മേതി കീർത്ത്യതേ.

'ആപ' വ്യാപ്തൌ, 'ആ + ദാ' ആദാനേ, 'ആദ ഭക്ഷണേ' 'അത' സാതത്യഗമനേ എന്നീ നാലു ധാതുക്കളിൽ നിന്നാണ് 'ആത്മൻ' എന്ന ശബ്ദത്തിന്റെ വ്യുത്പത്തി എന്നു കാണിച്ചിട്ടു പറയുന്നു: 'യാതൊന്നു വ്യാപ്തമായിരിക്കുന്നുവോ, യാതൊന്ന് ആദാനം ചെയ്യുന്നുവോ അതായതു ഗ്രഹിക്കുന്നുവോ, യാതൊന്ന് ഭക്ഷിക്കുന്നുവോ, യാതൊന്ന് എപ്പോഴും ഗമിച്ചുകൊണ്ടിരിക്കുന്നുവോ അതാണ് ആത്മാവ്.'' എന്നാൽ, എനിക്ക് ഈ നാലു വ്യുത്പത്തികളും സാങ്കല്പികമാണെന്നു തോന്നുന്നു. ഒടുവിലത്തേതു മാത്രം വാസ്തവികതയോട് ഏറെക്കുറെ അടുത്തതാണെന്നു പറയാം.

എന്റെ അഭിപ്രായത്തിൽ 'ആത്മ' ശബ്ദം ആത് ധാതുവിന്റെ രൂപമാകുന്നു. 'ആത്'' എന്നതു് വൈദികകാലത്തിന്റെ ആരംഭത്തിലുണ്ടായിരുന്ന ഒരു ധാതുവാണ്. സംസ്കൃതത്തിൽ അതിപ്പോൾ ലോപിച്ചുപോയിരിക്കുന്നു. എന്നാൽ മറാത്തിയിൽ 'ജ്ഞാനേശ്വരി' എന്ന ഗ്രന്ഥത്തിൽ അതേ നിലയിലും, തമിഴ് മുതലായ ദ്രാവിഡഭാഷകളിൽ അപഭ്രംശരൂപത്തിലും അതു് കാണപ്പെടുന്നുണ്ട്. ഭൂതകൃദന്തമായ 'ആത്'' എന്നതിന്റെ അർത്ഥം ജ്ഞാനേശ്വരിയുടെ ഭാഷയിൽ ആതലാ (ആന്തരികം) എന്നായിത്തീരുന്നു. ഈ 'ആത്'' മൌലികമായി 'ആസ്'', 'ഭൂ' എന്നിവയുടെ ഇടയ്ക്കാണ്. ഈ ധാതുക്കളുടെ അർത്ഥത്തിലുള്ള വ്യത്യാസം പിന്നീടു ലോപിച്ചുപോയെങ്കിലും ചിന്തനത്തിന്നു് അതു മഹത്ത്വമേറിയതാണ്. ഉദാഹരണം: 'ആസ്'' എന്നാൽ 'കേവലം ഉണ്മ' = നിർഗ്ഗുണം. 'ഭൂ' എന്നാൽ വിവിധഭാവത്തോടു കൂടിയതാവുക = സഗുണം. 'ആത്'' എന്നാൽ ഭവിക്കുമാറാവുക – ഇടനില.

'ആത്മൻ' എന്നതിന്റെ കൂട്ടുകാരനായി 'ഭൂമൻ' എന്നു് പരമാത്മവാചകമായ ഒരു ശബ്ദം ഉപനിഷത്തുകളിൽ വരുന്നുണ്ട്. രണ്ടിന്റേയും സ്ഥൂലരൂപത്തിലുള്ള അർത്ഥം ഒന്നാണ്. എന്നാൽ, സൂക്ഷ്മമായി നോക്കുന്നതായാൽ 'ഭൂമൻ' വിശേഷേണ സഗുണമാണ്. 'ഭൂമൻ' ശബ്ദം' 'ഭൂ' ധാതുവിൽ നിന്നുണ്ടായതാണ് എന്ന വസ്തുത ഓർക്കുന്നതായാൽ സൂക്ഷ്മമായ ഈ ഭേദം സ്പഷ്ടമാവും. 'ബഹു + ഇമൻ' എന്നിങ്ങനെയാണ് 'ഭൂമൻ' ശബ്ദത്തിന്റെ വ്യുത്പത്തി പാണിനി പറഞ്ഞിരിക്കുന്നതു്. കാരണം 'ആത്'' എന്നുള്ള പൂർവ്വവൈദികധാതു ഒരു പക്ഷേ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ പെട്ടിരിക്കയില്ല. പെട്ടിരുന്നുവെങ്കിൽ ''ആത് + മൻ'' = ആത്മൻ, എന്നതുപോലെ ''ഭൂ + മൻ'' = ഭൂമൻ എന്നും അദ്ദേഹം പറയുമായിരുന്നു. ഇതിന്റെ അഭാവം ഹേതുവായി അദ്ദേഹത്തിന്നു് അണിമൻ, ഗരിമൻ എന്നിവയുടെ വർഗ്ഗത്തിൽ 'ഭൂമൻ' എന്ന ശബ്ദത്തേയും ഇരുത്താൻ വ്യവസ്ഥ ചെയ്യേണ്ടതായി വന്നു.

ഉപനിഷത്തുകളിൽ 'ഭൂമ' ശബ്ദം വന്നേടിക്കിലെല്ലാം അതു് അല്പത്തിന്നെതിരായ നിലയിലാണ് കാണപ്പെടുന്നതു്; ഈ കാരണത്താൽ പാണിനിക്ക് അങ്ങനെ ചെയ്യുന്നതു് ആവശ്യമാണെന്നു തോന്നി എന്നും വിചാരിക്കാം. എന്നാൽ, 'ഭൂമ' ശബ്ദം 'ഭൂ' ധാതുവിനോടു സംബന്ധപ്പെടുത്തുന്നതായാൽ അതു വിശ്വരൂപമായ പരമാത്മാവിനെ കുറിക്കുന്നതായിത്തീരുന്നു. അപ്പോൾ വിശ്വരൂപത്തിൽ ബഹുത്വം വരികതന്നെ ചെയ്യുന്നു. എന്തിനധികം: ബഹുശബ്ദം തന്നെ മൌലികമായി 'ഭൂ' ധാതുവിന്റെ രൂപമാണ്. ഇതുവഴിക്കു ചിന്തിക്കുന്നതായാൽ പിന്നെ ഒരു കുഴപ്പവുമില്ല.

എന്നാൽ ബ്രഹ്മൻ = നിർഗ്ഗുണം, ആത്മൻ = സഗുണ – നിർഗ്ഗുണം, ഭ്രമൻ = സഗുണം എന്നിങ്ങനെ ഭേദം കല്പിക്കുന്നതായാലും അവസാനം അതൊക്കെ ഇല്ലാതായി 'ഈശാ വാസ്യമിദം സർവ്വം' എന്നു മാത്രം അവശേഷിക്കുന്നു.

## ആത്മബോധം

ആത്മാവുണ്ടോ, ഇല്ലയോ ?— ഇതു് എപ്പോഴും ഉന്നയിക്കപ്പെടുന്ന ഒരു പ്രശ്നമാണു്. അതിനുള്ള മറുപടി ഇതാണു്: ആത്മാവുണ്ടു്, അതു ശരീരത്തിൽനിന്നു ഭിന്നവുമാണു്. ശരീരത്തിനു വല്ല രോഗവും ബാധിച്ചാൽ നാം ഡാക്ടറുടെ അല്ലെങ്കിൽ വൈദ്യൻെറ അടുക്കലേയ്ക്കു പോകുന്നു. ചക്രിന്നു വല്ല കേടും പററിയാൽ അതിനെ ആശാരിയുടെ അടുക്കലേയ്ക്കു കൊണ്ടുപോകുന്നു. ചക്ര തനിയേ ആശാരിയുടെ അടുക്കലേയ്ക്കു പോകുന്നില്ല. അതായതു ഞാൻ ചക്രയിൽ നിന്നെന്നപോലെ ശരീരത്തിൽനിന്നും ഭിന്നനാണു്. അത്രയുമല്ല, കുറച്ചുകൂടിമുമ്പോട്ടു പോയാൽ ഞാൻ മനസ്സു് – ബുദ്ധി എന്നിവയിൽനിന്നും ഭിന്നനാണു്. ചിലർ പറയാറുണ്ടു്: 'ഈയിടെയായി ബുദ്ധി ശരിക്കു ചിന്തിക്കുന്നില്ല; വല്ലാത്ത ക്ഷീണം തോന്നുന്നു. യൌവനകാലത്തു് എത്ര പ്രവൃത്തി ചെയ്തിരുന്നുവോ അത്ര ഇപ്പോൾ ചെയ്യാനാവുന്നില്ല.'— ഈ പറയുന്നതാരാണു് ? അതു ബുദ്ധിയിൽനിന്നു വ്യത്യസ്തനായ ഒരാളാണെന്നതു സ്പഷ്ടമാണു്.

ആത്മാവു് എന്നാൽ ദേഹത്തിൽനിന്നു് വിഭിന്നമായ ചൈതന്യം. ആത്മാവിൻെറ അസ്തിത്വം ഇല്ലായിരുന്നുവെങ്കിൽ മനുഷ്യൻ ഇപ്രകാരം പറയുമായിരുന്നില്ല. മനുഷ്യനു തൻെറ ദോഷങ്ങളെപ്പററി ബോധം ഉണ്ടാവുമ്പോൾ അവൻ അവയിൽനിന്നു വിട്ടുനിന്നു് സ്വയം രക്ഷപ്പെടാൻ പരിശ്രമിക്കുന്നു. തന്നെ ഞാൻ മനസ്സിലാക്കുന്നതിന്നുള്ള ഈ ദൃഷ്ടിയുണ്ടല്ലോ അതു തന്നെയാണു് ചൈതന്യം. തൻെറ മരണാനന്തരം എന്തെല്ലാം ചെയ്യണമെന്നതിന്നുള്ള നിർദ്ദേശങ്ങൾപോലും മനുഷ്യൻ നല്കാറുണ്ടു്. ഇതു് ഒരു യന്ത്രവും ചെയ്യുകയില്ല. അടുത്തകാലത്തു് യൂറോപ്പിൽ ഒരാകാശവിമാനം പൊട്ടിത്തകരുകയുണ്ടായി. പൊട്ടിത്തകർന്നശേഷം തന്നെക്കൊണ്ടെന്തുചെയ്യുമെന്ന വിചാരം അതിന്നുണ്ടായിരുന്നില്ല. മനുഷ്യൻ മാത്രമേ അത്തരം കാര്യങ്ങൾ ചെയ്യുന്നുള്ളു. മരണാനന്തരം ദേഹം എന്തു ചെയ്യണമെന്നു നാം നിർദ്ദേശിക്കുകയും രേഖപ്പെടുത്തി വെയ്ക്കുകയും മററും ചെയ്യുന്നുണ്ടല്ലോ, അതിൽനിന്നു് നാം ദേഹത്തിൽനിന്നു വ്യത്യസ്തരാണെന്നു സ്പഷ്ടമാവുന്നു. ഇതു തന്നെയാണു് ആത്മാവിനെപ്പററിയുള്ള ബോധം.

## ജീവൻ, ആത്മാവു്, പരമാത്മാവു്

ഒന്നു പാപാത്മാവാണു്, രണ്ടാമത്തേതു് പൂതാത്മാവും,മൂന്നാമത്തേതു പരമാത്മാവുമാണു്. വാസനകളാൽ ബദ്ധമായതു് പാപാത്മാവാകുന്നു. അതിൻെറ പാപവാസന നശിക്കുമ്പോൾ അതു ശുദ്ധമാവുന്നു, 'പൂതാത്മാ'വായിത്തീരുന്നു. പാപാത്മാവിനെ നമുക്കു 'ജീവൻ' എന്നും പൂതാത്മാവിനെ 'ആത്മാ'വെന്നും പറയാം. പരിശുദ്ധമായതിന്നുശേഷം അതു വ്യാപകമായിത്തീരുമ്പോൾ അതു് പരമാത്മാവായിത്തീരുന്നു. ഇങ്ങനെ മൂന്നും ഒന്നുതന്നെ ആകുന്നു. ഭൂരിഭാഗം ജീവികളും ഏററവും താഴേയുള്ള ഭൂമികയിലാകുന്നു; അവയെ, സാമാന്യേന 'ജീവൻ' എന്നു പറയുന്നു. സംസാരവാസനയുള്ള അവസ്ഥ 'പാപാത്മാ' എന്ന പേരു നല്കി. പാപശാന്തി വന്നശേഷം ജീവൻ ശുദ്ധമാവുമ്പോൾ അതിന്നു 'പൂതാത്മാ' എന്ന പേരു കൊടുത്തു. അതു് ആത്മാവാണു്, കാരണം ആത്മാവു് സ്വയം ശുദ്ധമാണു്. അതു വാസനകളിൽനിന്നു വ്യത്യസ്തമാണു്; ആത്മസ്വരൂപമാണു്; അതിനാൽ, അതിനെ കേവലം 'ആത്മാ' എന്നു പറയുന്നു. പിന്നെ വ്യാപകമായിത്തീർന്നതു് 'പരമാത്മാ' ആകുന്നു. അതു സ്വയംസിദ്ധമാണു്.

## യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ

മറെറാരു കാര്യംകൂടി മനസ്സിലാക്കണം. പിണ്ഡത്തിലുള്ളതെന്തോ അതുതന്നെയാണു് ബ്രഹ്മാണ്ഡത്തിലും ഉള്ളതു്. ഇവിടെ രക്തമുണ്ടെങ്കിൽ പുറമേ വെള്ളമുണ്ടു്. ഇവിടെ പ്രാണനുണ്ടെങ്കിൽ പുറമേ വായു ഉണ്ടു്. അകത്തെ ദോഷങ്ങളെ ദൂരീകരിക്കാൻ പുറമേനിന്നു സാഹായ്യം ലഭിക്കുന്നു. കണ്ണിന്നു വല്ല കേടും തട്ടുമ്പോൾ പുറത്തു പച്ചപ്പുല്ലുള്ള സ്ഥലത്തു്

പോയി ഇരിക്കാൻ ഡാക്ടർ ഉപദേശിക്കുന്നു. പച്ചനിറം കാണുന്നതു് കണ്ണിന്നു ഗുണകരമാണു്, അതുകൊണ്ടു സുഖം ലഭിക്കുന്നു. ശ്വാസകോശങ്ങളിൽ പ്രാണനും അപാനനും ശക്തി കുറഞ്ഞു എന്നു വിചാരിക്കുക, അപ്പോൾ തുറസ്സായ സ്ഥലത്തു കിടന്നുറങ്ങണമെന്നു ഡാക്ടർ ഉപദേശിക്കുന്നു. പഞ്ചഭൂതങ്ങളിൽ പുറമേയുള്ളതു് അകത്തുള്ളതിനെ സഹായിക്കുന്നു എന്നു താത്പര്യം. രക്തത്തിൽ ലോഹാംശം കുറവാണെങ്കിൽ അതു നികത്തുന്നതിന്നായി പുറമേനിന്നു ലോഹത്തിൻെറ സാഹായ്യം സ്വീകരിക്കുന്നു.

വിശ്വത്തിൽ, വിശ്വത്തിൽനിന്നു ഭിന്നമായ ചൈതന്യം ഉണ്ടായിരിക്കണം. ഇവിടെ കണ്ണുണ്ടെങ്കിൽ അവിടെ സൂര്യനുണ്ടു്. ഇവിടെ പ്രാണനുണ്ടെങ്കിൽ അവിടെ വായു ഉണ്ടു്. ദേഹത്തിൽനിന്നു ഭിന്നമായ ആത്മാവുണ്ടെങ്കിൽ വിശ്വത്തിൽനിന്നു ഭിന്നമായ പരമാത്മാവു് അവശ്യം ഉണ്ടായിരിക്കും. ശ്വാസകോശത്തിന്നു് പുറത്തെ വായുവിൽനിന്നു സാഹായ്യം ലഭിക്കുന്നതുപോലെ ആത്മാവിന്നു പരമാത്മാവിൽനിന്നു സാഹായ്യം ലഭിക്കുക സാധ്യമാണു്. ഇങ്ങനെ ചിന്തിക്കുന്നതായാൽ ഈശ്വരൻ സ്വയം സിദ്ധമാണു്. ആത്മാവു സ്വയം സിദ്ധമാണു് എന്നു സ്പഷ്ടമാകും. അതു് ദേഹേന്ദ്രിയമനോബുദ്ധികളിൽനിന്നു ഭിന്നമാണു്. ചിലപ്പോൾ മനുഷ്യൻ തന്നത്താൻ പറയുന്നു: എനിക്കു് ഒരു ചീത്തകാര്യം ചെയ്യാൻ ആഗ്രഹം ജനിച്ചു; പക്ഷേ, ഞാനതു ചെയ്തില്ല: അപ്പോൾ ഈ തടയുന്നതു് ആരാണു് ? മനസ്സിൽ ചീത്ത വിചാരം വന്നപ്പോൾ അതിനെ തടുത്തതു തന്നെയാണു് ബുദ്ധി. ചിലപ്പോൾ മനുഷ്യൻ തൻെറ മനസ്സു് ശരിയല്ല എന്നു പറയാറുണ്ടു്. ഇതു മനസ്സിലാക്കുന്നതു് ആ മനുഷ്യനിൽനിന്നു വ്യത്യസ്തമായ ഒന്നായിരിക്കണം.

## തൃതീയം ദേഹഭേദേ

അപ്പോൾ, 'ആത്മജ്ഞാനം എപ്പോൾ എങ്ങനെ ഉണ്ടാവുന്നു' എന്ന പ്രശ്നം ഉളവാകുന്നു. 'ശ്വേതാശ്വതരോപനിഷ'ത്തിൽ ഇങ്ങനെ ഒരു വാക്യമുണ്ടു്:

> തസ്യാഭിധ്യാനാത് തൃതീയം ദേഹഭേദേ
> വിശ്വൈശ്വര്യം കേവല ആപ്തകാമഃ.

തൃതീയം ദേഹഭേദേ – മൂന്നാമത്തേപ്രാവശ്യം ദേഹഭേദമുണ്ടാവുമ്പോൾ ആത്മജ്ഞാനമുണ്ടാവുന്നു. ഇവിടെ മൂന്നാമത്തെ പ്രാവശ്യം എന്നു പറഞ്ഞതിൻെറ അർത്ഥമെന്താണു് എന്നു നാം മനസ്സിലാക്കണം. അതോടൊപ്പം ആദ്യത്തെ പ്രാവശ്യവും രണ്ടാമത്തെ പ്രാവശ്യവും ഭേദിക്കുക എന്നതിൻെറ അർത്ഥവും അറിയണം.

കാര്യമിതാണു്: 'നാം ദേഹോപാധിയിൽനിന്നു സർവ്വഥാ ഭിന്നരാണു്.' – മനുഷ്യൻെറ മനസ്സിൽ ഈ വിശ്വാസം ദൃഢമായിത്തീരുമ്പോൾ ആദ്യത്തേപ്രാവശ്യം അവൻെറ ദേഹം ഭേദിക്കപ്പെടുന്നു. ഇതിന്നു ശാസ്ത്രീയഭാഷയിൽ 'വിവേകം' എന്ന പേർ കൊടുത്തിരിക്കുന്നു. സാധാരണജീവിതത്തിൽ വിവേകപൂർവ്വം പെരുമാറുക എന്നു പറയാറുണ്ടല്ലോ. അതു് ഇതിൽനിന്നു വ്യത്യസ്തമാണു്. അതു സാമാന്യമായ അർത്ഥം മാത്രമാണു്. 'തന്നെ ദേഹത്തിൽനിന്നു സർവ്വഥാ ഭിന്നമായി ധരിക്കുക,' എന്നതാണു് വിശേഷാർത്ഥം. അതിന്നുശേഷം മനുഷ്യൻെറ അകത്തുള്ളതും 'അസ്മിത' എന്ന പേരിൽ അറിയപ്പെടുന്നതുമായ അഹങ്കാരത്തെ ഭേദിക്കണം; എന്നു വെച്ചാൽ സൂക്ഷ്മമായ അഹങ്കാരത്തെ ദൂരീകരിക്കണം. ഇതു രണ്ടാമത്തെ ദേഹഭേദമാണു്. സ്ഥൂലദേഹത്തിൻെറ പിന്നിൽ പോകുന്നതാണു് ആ ദേഹം. അതിന്നുശേഷം മൂന്നാമതായുള്ള ഭേദമാണു് 'അവിദ്യയുടെ ഛേദം.' ഇങ്ങനെ മൂന്നു പ്രാവശ്യം ദേഹത്തെ ഭേദിക്കണം. അതിനെ തുടർന്നു് ആപ്തകാമനായ പുരുഷന്നു് വിശ്വൈശ്വര്യം പ്രാപ്തമാവുന്നു. ഭഗവാനെ മുന്നിൽവെച്ചുകൊണ്ടുചെയ്യുന്ന ധ്യാനമുണ്ടല്ലോ അതു് 'അഭിധ്യാന'മാകുന്നു. ഇത്തരം അഭിധ്യാനത്തിൽ വാസന സമാപ്തമായ ആപ്തകാമന്നു മൂന്നാമത്തെ പ്രാവശ്യം ദേഹഭേദം ഉണ്ടാവുകയും ആയാൾ വിശ്വൈശ്വര്യം പ്രാപിക്കുകയും ചെയ്യുന്നു.

മുണ്ഡകോപനിഷത്തിൽ ആത്മപ്രാപ്തിക്കുള്ള സഹായകമായ മഹത്ത്വമേറിയ ഒരു മന്ത്രമുണ്ടു്. അതിൽ അതിന്നു നാലു സാധനകൾ നിർദ്ദേശിച്ചിട്ടുണ്ടു്. അവയിൽ ആദ്യത്തേതു് 'സത്യ'മാണു്. അത്ര മഹത്ത്വം മറെറാന്നിന്നുമില്ല. തുലാസ്സിൻെറ ഒരു തട്ടിൽ ലോകത്തിലെ എല്ലാ നീതിശാസ്ത്രങ്ങളും മറേറതിൽ സത്യവും വെയ്ക്കുന്നതായാൽ താഴുന്നതു് സത്യ

ത്തിന്റെ തട്ടായിരിക്കും. സത്യം എല്ലാററിലും ശ്രേഷ്ഠമായ നീതിധർമ്മമാണു്; അതിനാൽ അതിന്നു് ഒന്നാം സ്ഥാനം നല്കി. വിശേഷിച്ചു് ആത്മപ്രാപ്തിക്കുള്ള വസ്തുക്കളിൽ സത്യത്തിന്നു് ഏററവുമധികം മഹത്ത്വമുണ്ടു്. ഈ സത്യം മനസ്സിലും വാക്കിലും കർമ്മത്തിലും കാണണം. കേവലം വാക്കിൽ പ്രകടമായാൽ പോരാ. മാനവജീവിതം സത്യത്തെ ആധാരമാക്കിയുള്ളതാണെങ്കിൽ ആത്മദർശനം സാധിക്കുമെന്നതു തീർച്ചയാണു്.

രണ്ടാമത്തെ സാധന തപസ്സാകുന്നു. സത്യം മനസ്സിലാക്കുന്നതിന്നു് ചെയ്യേണ്ടി വരുന്ന ശ്രമം (പ്രയത്നം) ഉണ്ടല്ലോ, അതുതന്നെയാണു് 'തപസ്സ്'. പ്രത്യേകിച്ചു് ഇന്ദ്രിയങ്ങളെ വശത്താക്കുന്നതായാൽ അവമുഖേന സത്യത്തിലെത്തിച്ചേരാൻ സാധിക്കും; ആ പ്രയത്നം സരളമായിത്തീരുകയും ചെയ്യും. എന്നാൽ ഇന്ദ്രിയങ്ങളെ സ്വാധീനമാക്കാൻ സാധിക്കാതിരിക്കുന്നതായാൽ നമ്മുടെ സ്ഥിതി, കുതിരപ്പുറത്തിരിക്കുന്നുണ്ടെങ്കിലും കടിഞ്ഞാൺ കൈയ്യിലില്ലാത്ത സവാരിക്കാരന്റേതിന്നു തുല്യമാവും. തപസ്സിൽ ഏററവും പ്രധാനമായതു് ഇന്ദ്രിയങ്ങളെ സ്വാധീനമാക്കുകയാകുന്നു; ഇന്ദ്രിയജയമാകുന്നു. അതിന്നുശേഷം സത്യപ്രാപ്തിക്കായി ചെയ്യേണ്ടിവരുന്ന പ്രയത്നങ്ങളും തപസ്സിൽ ഉൾപ്പെടുന്നതാണു്. മനുഷ്യനിൽ പല കല്പനകളും (സങ്കല്പങ്ങളും) ഉളവാകുന്നു; അന്തരംഗത്തിൽ സങ്കല്പങ്ങൾ പ്രസ്ഫുരിക്കുന്നു. എന്നാൽ, അവ ഉചിതമോ അനുചിതമോ എന്നറിയുന്നതിന്നു പരീക്ഷണം ചെയ്യേണ്ടതായി വരുന്നു. അതിന്നായി കഷ്ടം (ക്ലേശം) സഹിക്കേണ്ടതായും വരുന്നു. ഇതുതന്നെയാണു് തപസ്സ്. ഇങ്ങനെ സത്യാന്വേഷണ പരീക്ഷകൾ നടത്തുന്നതിന്നായി കഷ്ടം (ക്ലേശം) സഹിക്കുകയാണു് 'തപസ്സ്' എന്നു പറഞ്ഞിട്ടുണ്ടു്.

മൂന്നാമത്തെ സാധന 'സമ്യഗ്ജ്ഞാന' മാകുന്നു. വസ്തുവിന്റെ സ്വരൂപം മനസ്സിലാക്കുന്നതിന്നു് യോഗ്യമായ ബുദ്ധി ആവശ്യമാണു്. 'യോഗ്യബുദ്ധി' എന്നതിന്റെ അർത്ഥം അനാസക്തമായ ബുദ്ധി, മുൻനിശ്ചയമൊന്നുമില്ലാത്ത ബുദ്ധി എന്നാകുന്നു. ഇത്തരം ബുദ്ധി കൊണ്ടുമാത്രമേ ആത്മദർശനം സാധ്യമാവൂ.

നാലാമത്തെ സാധന ബ്രഹ്മചര്യമാണു്. ഇവിടെ ബ്രഹ്മചര്യവും തപസ്സും പ്രത്യേകം പ്രത്യേകം പറഞ്ഞിരിക്കുന്നു. അതിനാൽ, ബ്രഹ്മചര്യം എന്നതുകൊണ്ടു് പ്രധാനമായി അദ്ധ്യയനം, ചിന്തനം, മനനം എന്നിവയാണു് ഗ്രഹിക്കേണ്ടതു്. അല്ലെങ്കിൽ ഒരു പ്രത്യേക സാധനമെന്ന നിലയിൽ തപസ്സ് നിർദ്ദേശിച്ചതു വ്യർത്ഥമായിത്തീരും. കാരണം ബ്രഹ്മചര്യത്തിൽ തപസ്സ് വരികതന്നെ ചെയ്യുന്നുണ്ടു്.

ഇങ്ങനെ സത്യം എന്നതു മൂലതത്ത്വമാണു്. തപസ്സ് എന്നു വെച്ചാൽ ആ സത്യാന്വേഷണ പരീക്ഷകൾക്കു വേണ്ടുന്ന മുന്നൊരുക്കം. സമ്യഗ്ജ്ഞാനം എന്നാൽ ബുദ്ധിയുടെ സൂക്ഷ്മതയും നിഷ്പക്ഷതയും. ബ്രഹ്മചര്യം എന്നാൽ നിരന്തരമായ അദ്ധ്യയനം, ചിന്തനം, മനനം മുതലായവ. ഇവയെല്ലാമുണ്ടെങ്കിൽ ആത്മദർശനം സാധ്യമാവുന്നു. ആ മന്ത്രം തുടങ്ങുന്നതു് ഇങ്ങനെയാണു്:

സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം.

ഈ ആത്മാവു് സത്യം, തപസ്സ്, സമ്യഗ്ജ്ഞാനം, ബ്രഹ്മചര്യം എന്നിവകൊണ്ടു് എപ്പോഴും ലഭ്യമാകുന്നു.

---

അജാതപക്ഷാ ഇവ മാതരം ഖഗാഃ സ്തന്യം യഥാ വത്സതരാ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം.

ചിറകു മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ തള്ളപ്പക്ഷിയെ കാത്തിരിക്കുന്നപോലെയും, വിശന്നു വലയുന്ന പശുക്കിടാങ്ങൾ പാലിനു കൊതിക്കുന്നപോലെയും, ഉത്കണ്ഠിതയായ പത്നി ദൂരദേശത്തു പോയ ഭർത്താവിനെ പ്രതീക്ഷിക്കുന്നതുപോലെയും, അല്പയോ ഭഗവാനെ, എന്റെ മനസ്സ് അങ്ങയെ കാണാൻ വെമ്പൽകൊള്ളുന്നു.

# പ്രാത്ഥനയും കീത്തനവും

കൃഷ്ണവാരിയർ, പാലാഴി

ശങ്കര ശിവ ശങ്കര പാഹി മാം,
ശങ്കര ശിവ ശങ്കര രക്ഷ മാം.

കാലഭീതി വളൎന്നു വരുന്നേരം
കാല കാല് നീ കാത്തുകൊള്ളേണമെ.

അല്ലലെല്ലാമകററി രക്ഷിക്കുവാ—
നില്ലെനിക്ക ഭവാനൊഴിഞ്ഞാരുമെ.

ദപ്പദോഷമൊരിക്കലും പററാതെ,
സപ്പഭൂഷണനെന്നിൽ തെളിയണെ.

ഭോഗവാസനയുള്ളം കലക്കാതെ,
ഭോഗിചൂഡ നീ പാലിച്ചുകൊള്ളണെ.

അന്യനന്മയ്ക്കുപകരിക്കുംവിധം,
ധന്യമാക്കിത്തരേണമെൻ ജീവിതം.

ഇപ്രപഞ്ചപ്രഭാവത്തിലുരംകുരു-
ന്നല്പവും മയങ്ങീടാതിരിക്കണെ.

സാമ്യബുദ്ധിയിക്കാണ്മതിലേതിലും
സോമശേഖര എന്നിൽ തെളിയണെ.

പാരിലാക്കമേ ശാശ്വതമാം സുഖം,
നേരുവാനുള്ള കെൽപ്പു വളത്തണെ.

ഇന്ദ്രിയാശ്വങ്ങളേതും പതറാതെ
ചന്ദ്രമൗലേയൊതുക്കാൻ തുണയ്ക്കണെ.

സജ്ജനങ്ങളോടൊത്തു പുലരുവാൻ,
ഇജ്ജഗത്തിലെന്നെന്നും കഴിയണെ.

നന്മയിൽ താൻ മടിയാതനാരത-
മെന്മനസ്സു പെരുമാറിടേണമെ.

ആശയാകുന്ന പാശം വലിച്ചെന്നെ,
നാശഗത്തത്തിലാഴ്ത്താതിരിക്കണെ.

ഭക്തിയേകിയീ ഭൗതിക സമ്പദാ-
സക്തിയെല്ലാമകററിത്തരേണമെ.

ശങ്കര ശിവ ശങ്കര പാഹി മാം
ശങ്കര ശിവ ശങ്കര രക്ഷ മാം.

## ശങ്കര ജയ ജയ

ശങ്കര ജയ ജയ ശംഭോ ജയ ജയ,
സങ്കടനാശന ശങ്കര ജയ ജയ.
കാലനിഷൂദന ശംഭോ ജയ ജയ,
ഫാലവിലോചന ശങ്കര ജയ ജയ.
സജ്ജനപാലന ശംഭോ ജയ ജയ,
ദുജ്ജനനാശന ശങ്കര ജയ ജയ.
ഫണിഗണഭൂഷണ ശംഭോ ജയ ജയ,
ഗുണഗണനിലയ ശങ്കര ജയ ജയ.
ഗിരിജാവല്ലഭ ശംഭോ ജയ ജയ,
ഗിരിവരനിലയ ശങ്കര ജയ ജയ.
കലിമലമോചന ശംഭോ ജയ ജയ,
കലിതകൃപാമൃത ശങ്കര ജയ ജയ.
രിപുകുലഭീഷണ ശംഭോ ജയ ജയ,
ബുധജനതോഷണ ശങ്കര ജയ ജയ.
ശ്രിതജനവത്സല ശംഭോ ജയ ജയ,
നതകുലപാലക ശങ്കര ജയ ജയ.
ഭക്തജനപ്രിയ ശംഭോ ജയ ജയ,
മുക്തിവിധായക ശങ്കര ജയ ജയ.
അംഗജനാശന ശംഭോ ജയ ജയ,
ഗംഗാധര ഹര ശങ്കര ജയ ജയ.
ഇന്ദുകലാധര ശംഭോ ജയ ജയ,
വന്ദിതസുരഗണ ശങ്കര ജയ ജയ.
സകലജനാച്ചിത ശംഭോ ജയ ജയ,
ശകലിതഭവഭയ ശങ്കര ജയ ജയ.
സന്മയ ചിന്മയ ശംഭോ ജയ ജയ,
ദുന്നയദൂഷണ ശങ്കര ജയ ജയ.
വൃഷവരധ്വജ ശംഭോ ജയ ജയ,
വിഷരസഭക്ഷക ശങ്കര ജയ ജയ.
നൃത്യകലാരത ശംഭോ ജയ ജയ,
നിത്യനിരാമയ ശങ്കര ജയ ജയ.
ത്രിപുരവിനാശന ശംഭോ ജയ ജയ,
ത്രിഭുവനവന്ദിത ശങ്കര ജയ ജയ.

വേദാന്തബാലപാഠങ്ങൾ – 8

# അജ്ഞാനബോധിനി – 1

ശ്രീശങ്കരഭഗവത്പാദർ

സച്ചിദാനന്ദസ്വരൂപവും എല്ലാ അന്തഃകരണവൃത്തികളുടേയും സാക്ഷിയും ഉപനിഷദ് വേദ്യവും അനന്തരൂപവും ആയ ബ്രഹ്മത്തിന്നു നമസ്കാരം.

യാതൊരുവനെ അറിയാഞ്ഞാൽ ഈ പ്രപഞ്ചത്തിന്റെ ഭാനവും, യാതൊരാളെ അറിഞ്ഞാൽ ഈ പ്രപഞ്ചത്തിന്റെ തിരോധാനവും ഉണ്ടാകുന്നുവോ സച്ചിദാനന്ദസ്വരൂപനായ ആ പരമാത്മാവിന്നു നമസ്കാരം.

അധ്യാത്മവിദ്യോപദേശവിധിയാണു പറയാൻ പോകുന്നതു്. തപസ്സുകൾകൊണ്ടു് മനശ്ശുദ്ധിവരുത്തിയവരും, ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അന്തഃകരണവും അടക്കിയവരും, ഭോഗ്യവസ്തുക്കളിൽ രാഗമില്ലാത്തവരും ആയ മോക്ഷേച്ഛുക്കൾക്കുവേണ്ടിയാണു് ഈ ആത്മവിദ്യ പറയുവാൻ പോകുന്നതു്.

ആത്മാവല്ലാത്ത ദേഹാദിപദാർത്ഥങ്ങളിൽ ദേഹികൾക്കു കാണുന്ന ആത്മബുദ്ധിയെ അവിദ്യ എന്നു പറയുന്നു. അവിദ്യകൊണ്ടാണു (ജീവനു) ബന്ധമുണ്ടാകുന്നതു്. ഈ അവിദ്യയുടെ നാശത്തെ മോക്ഷം എന്നും പറയുന്നു.

ആത്മാവല്ലാത്ത ദേഹാദിവസ്തുക്കൾ ആത്മാവാണെന്നുള്ള ഈ അദ്ധ്യാസം (തെററിദ്ധാരണ) നൈസർഗ്ഗികമായി എല്ലാവരിലും കാണുന്നുണ്ടു്. മിത്ഥ്യാരൂപവും (അനുഭവപ്പെട്ട ശേഷം മറയുന്നതു്) എല്ലാവർക്കും പ്രത്യക്ഷവുമായ ഈ അധ്യാസം അനാദിയാണെങ്കിലും സാന്തമാണു്. അനർത്ഥഹേതുവായ ഈ അധ്യാസത്തെ ദൂരീകരിക്കുവാൻ വേണ്ടി ആത്മൈകത്വജ്ഞാനത്തെ ശിഷ്യൻ ഗുരുവിനോടു ചോദിക്കുന്നു.

ശി: അല്ലയോ ഭഗവൻ, ആത്മാവു് എങ്ങനെയുള്ളതാണു് ?

ഗുരു: പറയാം, കേട്ടോളൂ. സച്ചിദാനന്ദസ്വരൂപവും അദ്വിതീയവും അഖണ്ഡവും അചലവും ജനനമില്ലാത്തതും ക്രിയയില്ലാത്തതും മാററമില്ലാത്തതും അനന്തവും സ്വയംജ്യോതിസ്സ്വരൂപവും സ്വപ്രകാശവും (തന്നെ വിളക്കാൻ മറെറാന്നിന്റെ ആവശ്യമില്ലാത്തതും) ആണു് ബ്രഹ്മം. ആ ബ്രഹ്മംതന്നെ ആത്മാവു്.

ശി: ഹേ ഭഗവൻ, എങ്കിൽപ്പിന്നെ ദീർഘമായ ഈ സംസാരത്തിൽ (ജനനമരണരൂപമായ) സംസൃതി ആർക്കാണു് ?

ഗുരു: ആത്മാവിന്നുതന്നെ.

ശി: ആത്മാവിന്റെ ഈ സംസൃതി സ്വാഭാവികമോ അഥവാ നൈമിത്തികമോ ? സ്വാഭാവികമാണെങ്കിൽ ഇതു നിവർത്തിക്കാവുന്നതല്ലെന്ന കാരണത്താൽ എനിക്കു മോക്ഷാശയില്ല.

ഗുരു: വത്സ, ഇതു സ്വാഭാവികമല്ല, നൈമിത്തികമാണു്.

ശി: എന്നാൽ, ഈ സംസൃതിക്കു നിമിത്തമെന്തു് ?

ഗുരു: പറയാം. ശ്രദ്ധയോടെ കേൾക്കൂ. ആത്മാവിനെ ആശ്രയിക്കുന്നതും, ആത്മാവു വിഷയമായിട്ടുള്ളതും, ആത്മാവിന്നു് അനുഭവപ്പെടുന്നതും, ആത്മാവിനാൽ പ്രകാശിപ്പിക്കപ്പെടുന്നതും, അവസ്തുവും (പാരമാർത്ഥികതയില്ലാത്തതും), സത്തെന്നോ അസത്തെന്നോ സദസദെന്നോ വിളിക്കാൻ പററാത്തതും അവിദ്യ എന്നറിയപ്പെടുന്നതും ആയ ഒന്നുണ്ടു്. (അതാണു് സംസൃതികാരണം.) ആത്മാശ്രയവും ആത്മവിഷയകവും ആണെന്നതുകൊണ്ടു് ആ അവിദ്യ സച്ചിദാനന്ദാനന്താദ്വിതീയസ്വഭാവമായ (സച്ചിദാനന്ദവും അനന്തവും അദ്വിതീയവുമായ) ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തെ

മറയ്ക്കുന്നു. മാതൃഗർഭത്തിലെ ശിശുവിനെ ആവരണം ചെയ്യുന്ന അന്ധകാരംകൊണ്ടു് ഗൃഹാന്തർഭാഗം മുഴുവൻ മറയ്ക്കപ്പെടുന്നു. [മാതൃഗർഭത്തിലുള്ള ശിശുവിന്നു് ഗൃഹാന്തർഭാഗം കാണാൻ പററാത്തതു് തനിക്കുചുററുമുള്ള അന്ധകാരം കൊണ്ടാണെന്നു സാരം.] അതുപോലെ ജീവനെ ആശ്രയമാക്കിയ അവിദ്യ, ജ്ഞാനസ്വരൂപനും പരിണാമരഹിതനും ആയ ആത്മാവിനെ, ഒരു ആച്ഛാദ്യവസ്തുവിനെയെന്നപോലെ, മറച്ചുകൊണ്ടു് വിക്ഷിപ്തമാക്കിത്തീർക്കുന്നു. (ആത്മസ്വരൂപത്തെ മറച്ചുകൊണ്ടു് മററു പലതുമായി ത്തോന്നിപ്പിക്കുന്നു.) ഇങ്ങനെ സ്വസ്വരൂപം മറയ്ക്കപ്പെട്ട ആത്മാവു് (ജീവൻ) അനാത്മാവായ (ആത്മാവല്ലാത്ത) ദേഹാദിപദാർത്ഥങ്ങൾ താനാണെന്നഭിമാനിക്കുന്നതിനാൽ ഒരു പുരുഷാർത്ഥവും ലഭിക്കാനാളല്ലാതെ സർവ്വാനർത്ഥങ്ങളേയും പേറിക്കൊണ്ടും, അവിദ്യാകല്പിതങ്ങളായ ഉപായങ്ങളിലൂടെ ഇഷ്ടപ്രാപ്തിയും അനിഷ്ടനിവൃത്തിയും ഹൃദയത്തിൽ കാംക്ഷിച്ചുകൊണ്ടും വിഷയസുഖലാഭത്തിന്നായി ലൗകികവും വൈദികവും സ്വാഭാവികവും ആയ കർമ്മങ്ങൾ ചെയ്യുന്നു. എന്നിട്ടും മോക്ഷാകാംക്ഷയുണ്ടാകാതെ, (ജലാശയത്തിൽ) മകരാദിമത്സ്യങ്ങളാൽ കൊത്തിവലിക്കപ്പെടുന്ന ചുരയ്ക്കായെപ്പോലെ, രാഗദ്വേഷാദികളാൽ അങ്ങോട്ടുമിങ്ങോട്ടും വലിച്ചിഴയ്ക്കപ്പെട്ടു് ദേവൻ, മനുഷ്യൻ, പക്ഷിമൃഗാദികൾ എന്നീ വിഭാഗങ്ങളാൽ ഭിന്നങ്ങളായ നാനായോനികളിൽ മാറി മാറി പരിഭ്രമണം ചെയ്തുകൊണ്ടു് (സഞ്ചരിച്ചുകൊണ്ടു്) മോഹവശഗനായിട്ടു് ലോകത്തിൽ ജനനമരണങ്ങൾ സ്വീകരിക്കുന്നു. വേദവും അതുതന്നെ പറയുന്നു:

> ന തം വിദാഥ യ ഇമാ ജജാന
> അന്യത് യുഷ്മാകമന്തരം ബഭൂവ
> നീഹാരേണ പ്രാവൃതാ ജല്പ്യാഃ
> ചാസുതൃപ ഉക്ഥശാസശ്ചരന്തി.

(ഋഗ്വേദം അഷ്ടകം 8. അധ്യായം 3. വർഗ്ഗം 17. മണ്ഡലം 10. സൂക്തം 82. മന്ത്രം 7.)

അല്ലയോ മാനവരേ, ഈ ഭൂതവർഗ്ഗങ്ങളെ സൃഷ്ടിച്ച ആ വിശ്വകർമ്മാവിനെ നിങ്ങൾ അറിയുന്നില്ല. ആ വിശ്വകർമ്മാവു് അഹംപ്രത്യയഗമ്യങ്ങളായ ജീവന്മാരിൽനിന്നു ഭിന്നമായ പരമേശ്വരതത്ത്വമാണു്. മഞ്ഞുപോലെയുള്ള അജ്ഞാനാവരണംകൊണ്ടു് ആ തത്ത്വം ജീവന്മാരിൽനിന്നു മറയ്ക്കപ്പെട്ടിരിക്കുന്നു. മാത്രമല്ല 'ഞാൻ ദേവനാണു്, മനുഷ്യനാണു്'' എന്നിങ്ങനെ പുലമ്പുന്ന ജീവന്മാർ എങ്ങനെയെയെങ്കിലും പ്രാണനെ തൃപ്തിപ്പെടുത്തിക്കഴിയുന്നതല്ലാതെ പരമേശ്വരചിന്ത ചെയ്യുന്നില്ല. അവർ 'ഉക്ഥാ'ദിമന്ത്രങ്ങൾ ഉപദേശിച്ചുകൊണ്ടും സ്വർഗ്ഗാദിഫലങ്ങൾ ആഗ്രഹിച്ചുകൊണ്ടും ഭൂമിയിൽ ചുററിത്തിരിയുന്നവരാണു്. [പാഷാണാദികളെപ്പോലെ സത്തോ മുയൽക്കൊമ്പുപോലെ അസത്തോ അല്ല അവിദ്യ എന്നു കാണിക്കാനാണു് മഞ്ഞിന്റെ ഉദാഹരണം പറഞ്ഞതു്. പദാർത്ഥങ്ങളെ മറയ്ക്കുന്നതിനാൽ അസത്തല്ല. അടുത്തു ചെല്ലുമ്പോൾ കാണാത്തതിനാൽ സത്തുമല്ല. വിരുദ്ധധർമ്മങ്ങൾ ഏകകാലത്തിൽ ഒരേ വസ്തുവിൽ വരാത്തതിനാൽ സദസത്സ്വഭാവവും അല്ല അവിദ്യ. ഇതൊന്നുമല്ലാത്തതിനാൽ അവിദ്യ (മായ) അനിർവചനീയമാണു്.] സ്മൃതിയും ഇതിന്നനുകൂലമാണു്.

> പുരുഷഃ പ്രകൃതിസ്ഥോ ഹി
> ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
> കാരണം ഗുണസങ്ഗോഽസ്യ
> സദസദ്യോനിജന്മസു. (ഗീത 13. 22.)

പുരുഷൻ പ്രകൃതിയിൽ അധിവസിച്ചുകൊണ്ടു് പ്രകൃതിയിൽനിന്നുണ്ടായ ഗുണങ്ങളെ (ഭോഗ്യവസ്തുക്കളെ) ഭുജിക്കുകയാണു ചെയ്യുന്നതു്. ഈ ഗുണസംഗംകൊണ്ടുതന്നെയാണു് പുരുഷൻ സദ്യോനികളിലും അസദ്യോനികളിലും ജനിച്ചുകൊണ്ടിരിക്കുന്നതു്.

ശി: സ്വാമിൻ, അങ്ങയുടെ ഈ വാക്കുകൾ ശരിയല്ലാത്തതുപോലെ തോന്നുന്നു.

ഗുരു: എങ്ങനെയാണതു് ?

ശി: ഇങ്ങനെ: മുയൽക്കൊമ്പിന്നു തുല്യം ഉണ്മയില്ലാത്ത അവിദ്യ എങ്ങനെയാണു് അപരിണാമിയും ജ്ഞാനഘനവും ഏകരസവും ആയ ആത്മാവിന്റെ ആവരണമാകുന്നതു് ? എങ്ങനെയാണതു് വിക്ഷേപകമാകുന്നതു് ? ഇല്ലാത്ത ഗഗനാരവിന്ദത്തിനു് (ആകാശത്താമരയ്ക്കു്) വാസനയുണ്ടാകുന്നതെങ്ങനെ ? മായ എന്നൊന്നു് ഇല്ലതന്നെ.

ഗുരു: വത്സ, നീ പറഞ്ഞതു അഭിനന്ദനീയം തന്നെ. ആത്മാനാത്മവിവേകമില്ലാത്തതുമൂലമുണ്ടാകുന്ന തെററിദ്ധാരണകൊണ്ടാണു മായ അനുഭവപ്പെടുന്നതു്.

ശി: ഹേ ഭഗവൻ, ഭ്രമം (തെററിദ്ധാരണ) കൊണ്ടുണ്ടാകുന്നതു സത്യമാകയില്ലല്ലോ.

ഗുരു: എടോ, ആളുകൾ ഇന്ദ്രജാലം കാണുമ്പോൾ പുലി, ജലം, തഡാഗം മുതലായവ യഥാത്ഥങ്ങളാണെന്നല്ലേ അവക്കു തോന്നുക ? ഇന്ദ്രജാലഭ്രമം മാറിയാൽ എല്ലാം മിത്ഥ്യയായിരുന്നെന്നറിയുകയും ചെയ്യുന്നു. ഇതാണു് എല്ലാവരുടേയും അനുഭവം. കയറിലെ സപ്പഭ്രമം മാറിയാൽ കയറുതന്നെയാണു പാമ്പായിട്ടു തോന്നിയതു്, അവിടെ മറെറാന്നുമുണ്ടായിരുന്നില്ല എന്നറിയുന്നതുപോലെ അവിവേകഭ്രമം നശിച്ചാൽപ്പിന്നെ എല്ലാം മിത്ഥ്യയാണെന്നറിയുന്നു. (അതുവരെ മായയുണ്ടെന്നത്ഥം.)

---

# വല്ലവികളുടെ വല്ലായ്മ *

**സിദ്ധിനാഥാനന്ദസ്വാമി**

ശ്രീ ശുകൻ അരുളി: സ്വച്ഛജലം നിറഞ്ഞ പൊയ്കകളോടുകൂടിയതും പദ്മാകരസുഗന്ധിയായ മന്ദമാരുതൻ വീശിക്കൊണ്ടിരിക്കുന്നതുമായ വൃന്ദാവനത്തിൽ ഗോവിന്ദൻ ഗോഗോപസമേതനായി പ്രവേശിച്ചു. പൂത്തുനില്ക്കുന്ന തരുക്കളിലേയും താമരകളിലേയും വല്ലികളിലേയും തേനുണ്ടു മദിച്ചു് പാട്ടു പാടുന്ന മധുപങ്ങളാലും പക്ഷികളാലും ശബ്ദായമാനമായ വനങ്ങളും സരിത്തുകളും സരസ്സുകളും നിറഞ്ഞ വൃന്ദാവനത്തിൽ ബാലഗോപാലരോടൊത്തു പ്രവേശിച്ചു് പശുക്കളെയും മേച്ചു് മാധവൻ വേണുനാദം ഉതിത്തു. വേണുനാദം കേട്ടു് മാരപരവശരായ വല്ലവികൾ പരസ്പരം കൃഷ്ണലീലകൾ വണ്ണിച്ചു. വിഹാരങ്ങൾ വണ്ണിക്കാൻ ആരംഭിച്ചപ്പോൾ സ്മരവേഗത്താൽ അസ്വസ്ഥചിത്തകളാകയാൽ വണ്ണന തുടരാൻ അവർ അശക്തകളായിത്തീന്നു.

മുടിയിൽ പീലി തിരുകി, നടനെപ്പോലെ മോടിചേത്തു്, കാതുകളിൽ കണ്ണികാരപ്പൂചൂടി, കനകകാന്തി ചിന്തുന്ന മഞ്ഞപ്പൂന്തുകിൽ ഉടുത്തണിഞ്ഞു്, വൈജയന്തിമാല മാറിൽ ചാത്തി, ഗോപവൃന്ദത്താൽ കീത്തിതനായി, വേണുരന്ധ്രങ്ങളെ അധരസുധയാൽ പൂരിപ്പിച്ചുകൊണ്ടു്, സ്വപദപ്രചാരത്താൽ മോഹനമായ വൃന്ദാവനത്തിൽ നന്ദനന്ദനൻ പ്രവേശിച്ചു. ഇപ്രകാരം സവ്വഭൂതമനോഹരമായ വേണുനാദം കേട്ടു് സവ്വവ്രജസ്ത്രീകളും അന്യോന്യം ശ്രീകൃഷ്ണനെ വണ്ണിച്ചു് ആനന്ദമാന്നു:

'തോഴികളേ, ചങ്ങാതിമാരുമൊത്തു കാലികളെ മേച്ചു്, അനുരാഗം വഴിയുന്ന കടാക്ഷവും പൊഴിച്ചു്, പുല്ലാംകുഴലും വിളിച്ചു നടക്കുന്ന നന്ദഗോപസുതന്മാരുടെ വദനാരവിന്ദം ആസ്വദിക്കാൻ കഴിയുന്നതിലുംമീതെ ഒരു പ്രയോജനം കണ്ണുകൾകൊണ്ടു് ഉള്ളതായി ഞങ്ങൾക്കറിവില്ല. മാന്തളിരും മയിൽപ്പീലിയും ചാത്തി നീലത്താമരമാലയുമണിഞ്ഞു് പീതനീലാംബരധാരികളായി കൃഷ്ണരാമന്മാർ ചിലപ്പോൾ ചങ്ങാതിമാരുടെ നടുക്കിരുന്നു നടന്മാരെപ്പോലെ പാട്ടുപാടിക്കളിച്ചു.

വല്ലവികളെ, ഈ പുല്ലാംകുഴൽ എന്തൊരു സുകൃതമാണാചരിച്ചതു്! എന്തൊരാശ്ചര്യം! വ്രജവനിതകൾക്കുംകൂടി ദുർല്ലഭമായ ദാമോദരാധരസുധയെ, അതിന്റെ രസത്തെ മാത്രം ഈ മുരളി സദാ സ്വയം ആസ്വദിക്കുന്നുവല്ലൊ! തരുക്കളും തടാകങ്ങളുമതാ വിശിഷ്ടജനങ്ങളെപ്പോലെ രോമാഞ്ചംപൂണ്ടു് ആനന്ദബാഷ്പം പൊഴിക്കുന്നു. അയി സഖി, ദേവകീനന്ദനന്റെ പദ

* വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നു പ്രസിദ്ധപ്പെടുത്താൻ തയ്യാറായിരിക്കുന്ന ഭാഗവതത്തിൽനിന്നു്.

പദ്മവിന്യാസത്താൽ അലംകൃതമായ വൃന്ദാവനം ഭൂമിയുടെ കീർത്തിയെ വർദ്ധിപ്പിക്കും. നന്ദസൂനുവിൻെറ വേണുഗാനം കേട്ട് മദംപൂണ്ട മയിലുകളുടെ ആനന്ദനൃത്തം കണ്ട് കാട്ടിലെ സകല ജന്തുക്കളും നിശ്ചേഷ്ടങ്ങളായി നിലകൊള്ളുന്നു. വിചിത്രവേഷധരനായ നന്ദനന്ദനനെ, വേണുഗാനത്താൽ ആകൃഷ്ടകളായി കൃഷ്ണസാരങ്ങളോടൊത്തു സ്നേഹപൂർവ്വം നോക്കിനില്ക്കുന്ന ഈ ഹരിണികൾ മന്ദമതികളെങ്കിലും ധന്യകൾതന്നെ. വനിതാമനോമോഹനമായ രൂപവും ശീലവും പൂണ്ട കൃഷ്ണനെ കാണുകയും വിചിത്രമായ വേണുഗാനം കേൾക്കുകയും ചെയ്കയാൽ വിമാനവാസികളായ വാനോർ നാരിമാരുടെ മുടിക്കെട്ടും മടിക്കുത്തും അഴിഞ്ഞുപോയി. കൃഷ്ണൻെറ ഗാനാമൃതം ഗോക്കൾ ഉയർത്തിപ്പിടിച്ച കാതുകൾകൊണ്ടു പാനം ചെയ്യുന്നു. പാൽ കുടിക്കുന്ന കന്നുകൾ, കണ്ണനെ കണ്ണീരും വാർത്തു നോക്കിനില്ക്കുന്നു; പാൽ വായിൽക്കൂടി ഒഴുകിപ്പോകുന്നു. പുല്ലുതിന്നുന്ന കന്നുകൾ പുല്ലും വായിലാക്കി നോക്കിനില്ക്കുന്നു. അയി സഖി, ഈ വൃന്ദാവനത്തിലെ വിഹഗങ്ങൾ, തളിരാന്ന തരുക്കളിലിരുന്ന് കണ്ണനെ കണ്ടും കളവേണുഗീതം കേട്ടും ഒന്നും മിണ്ടാതെ കണ്ണും തുറന്നിരിക്കുന്നതു കണ്ടാൽ മുനികളോ എന്നു തോന്നും. മുകുന്ദൻെറ മുരളീഗാനം കേട്ട മാരാതുരയായ കാളിന്ദിയതാ ചക്രം ചുററുന്നു; കല്ലോലകരങ്ങൾകൊണ്ട് കമലങ്ങൾ കാഴ്ചവെച്ച് കണ്ണൻെറ കാലിണ തഴുകുന്നു. കാർവ്വർണ്ണൻ വെയിലത്തു തോഴരോടൊരുമിച്ച് കാലിമേച്ചു കുഴലും വിളിച്ചു നടക്കുന്നതു കണ്ട് കാർമുകിൽ തൻെറ തോഴന് സ്വതനുവാൽ ആതപത്രം ചമച്ചു; വാനോർ പൂമഴയും പൊഴിച്ചു. ദയിതാസ്തനമണ്ഡിതമായ കുങ്കുമം പതിഞ്ഞ കൃഷ്ണൻെറ പാദപദ്മത്താൽ കുങ്കുമാങ്കിതമായ തൃണങ്ങളെ കണ്ടു മദനാർത്തകളായി, ആ കുങ്കുമത്തെ മുഖത്തും കൊങ്കയിലും ചാർത്തി താപംതീർത്ത ശബരതരുണികൾ എത്രയോ ഭാഗ്യവതികൾ! രാമകൃഷ്ണപാദസ്പർശംകൊണ്ട് പ്രമോദഭരിതനായി, അവർക്കും ഗോപന്മാർക്കും ഗോക്കൾക്കും വേണ്ടുന്ന കുളിർനീരും കായ്കനികളും ഇളംപുല്ലുകളും ഗിരികന്ദരങ്ങളും നൽകി അവരെ സത്ക്കരിക്കുന്ന ഈ ഗോവർദ്ധനഗിരി, അല്ലയോ തോഴികളെ, ഹരിദാസരിൽ അഗ്രഗണ്യനാകുന്നു. ഇതെന്തൊരാശ്ചര്യം സഖികളേ, ഗോപബാലരോടൊത്തു വനംതോറും കാലിമേച്ച്, കാലുകെട്ടാനും പിടിച്ചുകെട്ടാനുമുള്ള കയറും പേറിക്കൊണ്ട് സഞ്ചരിക്കുന്ന രാമകൃഷ്ണന്മാരുടെ അവ്യക്തമധുരമായ മുരളീഗാനം കേട്ട് ജംഗമജന്തുക്കൾ സ്ഥാവരങ്ങളാകുന്നു, സ്ഥാവരതരുക്കൾ പുളകഭൂഷിതങ്ങളുമാകുന്നു!' ഇപ്രകാരം വൃന്ദാവനചാരിയായ ശ്രീഭഗവാൻെറ ക്രീഡകളെ പരസ്പരം വർണ്ണിച്ച് ഗോപികൾ തന്മയകളായിത്തീന്നു.

ഭാഗവതം 10. 21.

---

# പുസ്തകാഭിപ്രായം

**കുണ്ഡലിനിപ്പാട്ട്:** ശ്രീനാരായണഗുരുദേവകൃതി – 'ശിവാരവിന്ദ'വ്യാഖ്യാനസഹിതം. വ്യാഖ്യാതാ: ശ്രീ ജി. ബാലകൃഷ്ണൻനായർ M.A. പ്രസാധകർ: ശ്രീ നാരായണ പബ്ലിഷിംഗ് ഹൌസ്, ചെമ്പഴന്തി, തിരുവനന്തപുരം – 17. പേജ് xxx+106. വില രൂപ 2. 50.

ശ്രീനാരായണഗുരുദേവൻ, തമിഴിൻെറ സ്വാധീനം നല്ലതുപോലെയുള്ള മലയാളത്തിൽ, 21 ഈരടികളിൽ രചിച്ചിട്ടുള്ള ഒരു ലഘുകൃതിയാകുന്നു, 'കുണ്ഡലിനിപ്പാട്ട്.' അനുബന്ധത്തിലുള്ള ഒരീരടികൂടി ചേന്നാൽ 22 ഈരടിയുണ്ടിതിൽ. ഗുരുദേവൻെറ ഇതരകൃതികളെപ്പോലെതന്നെ സൂത്രപ്രായമായ വാക്യങ്ങളാൽ നിബദ്ധമായിട്ടുള്ള ഈ ഗാനതല്ലജത്തിൽ 'കുണ്ഡലിനീയോഗം' എന്നറിയപ്പെടുന്ന താന്ത്രികയോഗമാർഗ്ഗത്തിൻെറ ശാസ്ത്രരഹസ്യങ്ങളാണ് പ്രതിപാദിക്കപ്പെടുന്നതു്. അതിന്നു ഗുരുദേവൻ സ്വീകരിച്ചിട്ടുള്ള ശാസ്ത്രസങ്കേതങ്ങളെല്ലാംതന്നെ, ഏതദ്വിഷയകമായി തമിഴിൽ പണ്ടുണ്ടായിട്ടുള്ള ശാസ്ത്രഗ്രന്ഥങ്ങളിലേതാണ്. ആധുനികതമിഴിലോ മലയാളത്തിലോ സിദ്ധിച്ച പാണ്ഡിത്യംകൊണ്ട് ഗുരുദേവകൃതിയുടെ അർത്ഥം

ഗ്രഹിക്കാവതല്ല. പ്രാചീനകൃതികളുടെ പരിചയം തന്നെ വേണം. യോഗശാസ്ത്രവിഷയകമായ സാമാന്യ ബോധവും ഉണ്ടായിരിക്കണം. അങ്ങനെയുള്ള ഒരാറം വ്യാഖ്യാനിച്ചുതരാതെ 'കണ്ഡലിനിപ്പാട്ടി'ന്റെ താത്പര്യം ഗ്രഹിക്കാൻ സാധാരണക്കാർക്ക് പ്രയാസമാണ്. അതു തീർത്തുതരുകയത്രേ പണ്ഡിതവരേണ്യനും ശാസ്ത്രമർമ്മജ്ഞനുമായ ശ്രീ ജി. ബാലകൃഷ്ണൻനായർ 'ശിവാരവിന്ദ'വ്യാഖ്യാനംകൊണ്ടു ചെയ്തിട്ടുള്ളതു്. 'യോഗവാസിഷ്ഠം,' 'യോഗതാരാവലി' തുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങളുടെ വെളിച്ചത്തിൽ കണ്ഡലിനീയോഗരഹസ്യം വെളിവാക്കാൻ വ്യാഖ്യാതാവു ചെയ്തിട്ടുള്ള ശ്രമം ശ്ലാഘ്യമായിരിക്കുന്നു. ശ്രീ നാരായണഗുരുദേവന്റെ മററു കൃതികളായ ആത്മോപദേശശതകം, ജനനീനവരത്നമഞ്ജരി മുതലായവയിൽനിന്നും സന്ദർഭാനുഗുണമായ ഭാഗങ്ങൾ ഉദ്ധരിച്ച് കണ്ഡലിനിപ്പാട്ടിലെ ഈരടികളുടെ അർത്ഥം വിശദമാക്കാനും വ്യാഖ്യാതാവു യത്നിച്ചിട്ടുണ്ട്. ആ കൃതികളെ വ്യാഖ്യാനിച്ചിട്ടുള്ളതും ശ്രീ ബാലകൃഷ്ണൻനായർതന്നെയാണ്.

വ്യാഖ്യാനപംക്തിയിൽ, 13-ാമത്തെ ഈരടി, 'എല്ലാമിറക്കിയെടുക്കമേകൻ പദം' എന്ന വരിയുടെ അർത്ഥം പറയുന്നിടത്തു്, 'ഇറക്കുക' എന്നതിന്' 'ഭാരമിറക്കുക' എന്നും 'എടുക്കുക' എന്നതിനു 'സ്വയം തെളിയുക' എന്നുമാണ് വ്യാഖ്യാനം കാണുന്നതു്. 'നേതി നേതി' പ്രക്രിയകൊണ്ടു് വ്യാഖ്യാതാവു് അതിനെ സമർത്ഥിക്കുന്നതുമുണ്ട്. ഇവിടെ, 'എല്ലാമിറക്കിയൊടുക്കമേകൻപദം' എന്നൊരു പാഠഭേദം ഈ ലേഖകൻ കേട്ടിട്ടുണ്ട്. 'ഇറക്കുക' എന്നതിന്നു് ഇവിടെ 'ഉള്ളിലാക്കുക' എന്നും 'ഒടുക്കുക' എന്നതിന്നു 'സംഹരിക്കുക' എന്നും അർത്ഥം. പ്രളയകാലത്തിൽ, വ്യക്താവ്യക്തങ്ങളായ പ്രപഞ്ചഭാവങ്ങളെയെല്ലാം ആത്മസ്വരൂപത്തിൽ ഉൾക്കൊണ്ടു്, സർവത്തെയും തന്നിൽ ഉപസംഹരിച്ചു്, വിളങ്ങുന്ന ഏകനായ കാലസ്വരൂപമെന്നു വിവക്ഷിതാർത്ഥം. അതല്ലെ, അധികം സമഞ്ജസം, വിശേഷിച്ചും 14-ാമത്തെ ഈരടിയോടു യോജിപ്പിക്കുമ്പോൾ? അപ്പോൾ, 'എടുക്കുക' എന്നതിനു 'സ്വയം തെളിയുക' എന്ന ക്ലിഷ്ടാർത്ഥം കൂടാതെ കഴിക്കയും ചെയ്യാം. ഏതായാലും ചിന്തിക്കേണ്ട ഒരു വിഷയമാണിതു്.

ഗ്രന്ഥത്തിനു് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ പ്രൗഢമായ അവതാരിക, ശ്രീ നാരായണഗുരുദേവകൃതികളുടെ താല്പര്യം പൊതുവിലും, കണ്ഡലിനിപ്പാട്ടിന്റെ സ്വാരസ്യം പ്രത്യേകിച്ചും, മനസ്സിലാക്കാൻ വളരെ സഹായകമാണ്. പ്രസാധകരുടെ സദുദ്യമത്തിനു് സർവഭാവുകങ്ങളും ആശംസിക്കുന്നു.

സഖ്യാനന്ദസ്വാമി.

## കലിസന്തരണോപനിഷത്

വ്യാഖ്യാതാ:- സ്വാമി ബ്രഹ്മാനന്ദതീർത്ഥഃ
ജ്ഞാനാശ്രമം, P.O.വ്യാസഗിരി, പർലിക്കാടു്.
പേജ്' VIII + 32. വില 60 പൈസ.

അദ്ധ്യാത്മസാധനയിൽ ഈശ്വരനാമസ്മരണത്തിന്റെ മാഹാത്മ്യം ഉപദേശിക്കുന്ന ആഗമികമായ ഒരുപനിഷത്താണ് കലിസന്തരണോപനിഷത്തു്. ആത്മതത്ത്വം ഉപദേശിക്കുന്ന പ്രമാണഭൂതമായ ഈശ്വരവാക്യങ്ങൾ, അഥവാ ആപ്തവചസ്സുകളാണ് ഉപനിഷത്ശബ്ദവാച്യം. അവ ആഗമികം എന്നും നൈഗമികം എന്നും രണ്ടു വിധമുണ്ട്. ആഗമവും നിഗമവും അർത്ഥാൽ ഒന്നു തന്നെ; ആപ്തവാക്യത്വേന പ്രമാണഭൂതമായ ശബ്ദം. നിഗമങ്ങൾ പ്രാചീനവൈദികഭാഷയിൽ വെളിപ്പെട്ടിട്ടുള്ള വേദ(ജ്ഞാന)ത്തേയും, ആഗമങ്ങൾ സംസ്കൃതഭാഷയിൽ വെളിപ്പെട്ടിട്ടുള്ള വേദത്തേയും കുറിക്കുന്നവെന്നത്രേ ഭേദം. ഈശ്വരവാക്യത്വേന പ്രാമാണ്യം എല്ലാററിനും തുല്യംതന്നെ. ആഗമങ്ങൾ ദേവതാഭേദേന മൂന്നായി തിരിയുന്നു: ശൈവം, ശാക്തേയം, വൈഷ്ണവം. ഇതിൽ ശൈവവും ശാക്തേയവും മഹേശ്വര (ശിവ) പ്രോക്തമാണ്. വൈഷ്ണവാഗമങ്ങൾ ഹിരണ്യഗർഭ (ബ്രഹ്മാവിനാൽ) പ്രോക്തവും. നിഗമങ്ങളിലുള്ളതു പോലെതന്നെ, ആഗമങ്ങളിലുമുണ്ട് കർമ്മം, ഉപാസന, ജ്ഞാനം എന്ന കാണ്ഡത്രയം. അതിൽ പഞ്ചരാത്രാദി വൈഷ്ണവാഗമങ്ങളുടെ ജ്ഞാനകാണ്ഡത്തിൽപ്പെട്ടതാണ് 'കലിസന്തരണോപനിഷത്.' അനുഷ്ടുപ്ഛന്ദസ്സിലുള്ള –

'ഹരേ രാമ ഹരേ രാമ, രാമ രാമ ഹരേ ഹരേ!
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ!!'

– എന്ന മന്ത്രം ഉപയോഗിച്ചു ചെയ്യേണ്ടുന്ന ജപസാധനയാണ് ഈ ഉപനിഷത്തിലെ പ്രതിപാദ്യം. ഹിരണ്യഗർഭോക്തമായ ഇരുപതു വാക്യങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. അവയ്ക്കു ലളിതമായ മലയാളത്തിൽ നല്ലൊരു വ്യാഖ്യാനമാണ് സ്വാമി ബ്രഹ്മാനന്ദതീർത്ഥർ എഴുതിയിട്ടുള്ളതു്. എന്നാൽ ഗ്രന്ഥത്തിന്റെ അച്ചടിയിൽ വന്നുപോയിട്ടുള്ള പിഴകൾ കുറച്ചൊന്നുമല്ല. ഒടുവിൽ ഒരു ശുദ്ധിപത്രം കൊടുത്തിട്ടുള്ളതിൽ തെററുകളുടെ ഒരംശമേ ചൂണ്ടിക്കാണിച്ചിട്ടുള്ളു. അതിൽ പെടാതെ ഇനിയും അനവധി തെററുകൾ മൂലമന്ത്രങ്ങളിലും വ്യാഖ്യാനപംക്തിയിലുമുണ്ട്. അവകൂടി തിരുത്തിയെങ്കിലേ വ്യാഖ്യാകാരൻ ഉദ്ദേശിക്കുന്ന പ്രയോജനം ഗ്രന്ഥംകൊണ്ടു് ഉണ്ടാകയുള്ളു. ''ബ്രഹ്മണഃ'' എന്ന പദം ബ്രാഹ്മണഃ എന്നാക്കിയതും 'സാർദ്ധത്രികോടി' എന്നതിന്നു് ഇരുപത്തിനാലുകോടി എന്നു് അർത്ഥം പറഞ്ഞതും (26-28) വലിയ കടുംകയ്യായിപ്പോയി.

സ്വപ്രഭാനന്ദഃ

ശ്രീരാമകൃഷ്ണമിഷൻ നടത്തുന്ന

ത്രിപുരയിലെ ജലപ്രളയ–ദുരിതാശ്വാസപ്രവർത്തനം

# അഭ്യർത്ഥന

അടുത്തകാലത്തു ത്രിപുരയിൽ വെള്ളപ്പൊക്കം നിമിത്തമായുണ്ടായ വമ്പിച്ച നാശത്തെപ്പററി ഇതിനകം പൊതുജനങ്ങൾ അറിഞ്ഞിരിക്കുമല്ലോ. അനേകം പേർക്കു ജീവഹാനി സംഭവിക്കുകയും ആയിരക്കണക്കിനാളുകൾ ഭവനരഹിതരായിത്തീരുകയും ചെയ്തിരിക്കുന്ന ഈ അവസരത്തിൽ, പ്രളയബാധിതപ്രദേശങ്ങളിൽ ദുരിതമനുഭവിക്കുന്നവർക്ക് ആഹാരവും വസ്ത്രവും പാർപ്പിടസൗകര്യവും മരുന്നുകളും കഴിയുന്നവേഗം എത്തിച്ചുകൊടുക്കേണ്ടതു് എത്രയും അത്യാവശ്യമായിരിക്കുന്നു.

ബംഗ്ലാദേശിലെ അഭയാർത്ഥിപ്രവാഹം നിമിത്തമായും, മഹാരാഷ്ട്രത്തിൽ അനാവൃഷ്ടി നിമിത്തമായും, ഗുജറാത്തിൽ അനാവൃഷ്ടിയും ദുർഭിക്ഷവും നിമിത്തമായും ദുരിതമനുഭവിക്കുന്നവർക്കു് ആശ്വാസം നല്കുന്ന ഭാരിച്ച ചുമതല രാമകൃഷ്ണമിഷൻ നേരത്തെ ഏറെറടുത്തിട്ടുള്ളതാണു്. അതോടുകൂടി ഇപ്പോൾ ത്രിപുരയിലെ ദുരിതാശ്വാസപ്രവർത്തനവും ഏറെറടുക്കാൻ നിർബദ്ധമായി.

ലോകോപകാരകമായ ഈ സത്കൃത്യം ഭംഗിയായി നിർവ്വഹിക്കത്തക്കവണ്ണം ഞങ്ങൾക്കു് സർവ്വവിധസഹായസഹകരണങ്ങളും നല്കുവാൻ ഉദാരമതികളായ എല്ലാവരോടും അഭ്യർത്ഥിച്ചുകൊള്ളുന്നു. ഇതിലേയ്ക്കു പണമായോ സാധനമായോ നല്കപ്പെടുന്ന എല്ലാ ഉദാരസംഭാവനകളും താഴെ പറയുന്ന കേന്ദ്രങ്ങളിൽ എത്തിച്ചുകൊടുക്കുവാൻ അപേക്ഷ:—

1. Ramakrishna Mission, Belur Math 711-202, Howrah, West Bengal.
2. Advaita Ashrama, 5 Dehi Entally Road, Calcutta 700-014.
3. Udbodhan Office, 1 Udbodhan Lane, Calcutta 700-003.
4. Ramakrishna Mission Institute of Culture, Gol Park, Calcutta 700-029.
5. Ramakrishna Mission Seva Pratishthan, 99 Sarat Bose Road, Calcutta 700-026.

ബേലൂർമഠം.
മേയ് 26, 1973.

സ്വാമി ഗംഭീരാനന്ദ,
ജനറൽ സെക്രട്ടറി.

# വാർത്തകൾ

**ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.**

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസന്തോറും നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം എട്ടാം തീയതി ഞായറാഴ്ച, 8 മണിമുതൽ നടത്തപ്പെടുന്നതാണു്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 ആഗസ്റ്റ് | ലക്കം 8 |
|---|---|---|


## അമൃതവാണി

ഭാഗവതകാരൻ പറയുന്നു: ''മററവതാരങ്ങൾ ഭഗവാൻെറ അംശങ്ങൾ മാത്രം; കൃഷ്ണനാകട്ടേ ഭഗവാൻതന്നെയാണ്.'' അവിടുത്തെ സ്വഭാവത്തിൻെറ ബഹുമുഖതയോർത്തു നാം വിസ്മയിക്കുമ്പോൾ ഈവക വിശേഷണങ്ങൾ കൃഷ്ണനു നല്കുന്നതിൽ അത്ഭുതപ്പെടാനില്ല. ആശ്ചര്യസന്ന്യാസിയും ആശ്ചര്യഗൃഹസ്ഥനും ഒത്തുചേർന്ന ഒരാളായിരുന്നു കൃഷ്ണൻ. ഏററവും വിസ്മയകരമാംവണ്ണം അദ്ദേഹത്തിനു രജസ്സ്, പ്രതാപം, ഉണ്ടായിരുന്നു. അതോടൊപ്പം ഏററവും വിസ്മയകരമായ ത്യാഗത്തിൻെറ ഒത്തനടുവിലാണ് അദ്ദേഹം ജീവിച്ചതു്. ഗീത പഠിക്കുംവരെ കൃഷ്ണനെ മനസ്സിലാക്കുക സാദ്ധ്യമല്ല; കാരണം സ്വന്തം ഉപദേശത്തിൻെറ മൂർത്തീഭാവമായിരുന്നു അദ്ദേഹം. ഓരോ അവതാരവും, ഏതുപദേശങ്ങൾ നല്കാൻ വന്നുവോ അവയുടെ ജീവത്തായ ദൃഷ്ടാന്തമായിരുന്നു. ഗീതോപദേഷ്ടാവായ കൃഷ്ണൻ സ്വജീവിതത്തിലാകമാനം ആ ദിവ്യഗീതത്തെ മൂർത്തിമത്താക്കി. അനാസക്തിയുടെ മഹത്തായ ദൃഷ്ടാന്തമായിരുന്നു അദ്ദേഹം. കൃഷ്ണൻ തൻെറ സിംഹാസനം വെടിഞ്ഞിട്ടു പിന്നെ അതിനെപ്പററി ചിന്തിച്ചേയില്ല. ഭാരതനേതാവായ അദ്ദേഹത്തിൻെറ നിർദ്ദേശമനുസരിച്ചു രാജാക്കന്മാർ സ്വന്തം സിംഹാസനങ്ങൾ വെടിഞ്ഞു; എങ്കിലും ഒരിക്കലും സ്വയം രാജാവാകാൻ അദ്ദേഹം ആഗ്രഹിക്കുന്നില്ല. ഗോപികളോടു ചേർന്ന് ലീലാലോലനായിക്കഴിഞ്ഞ വെറും കൃഷ്ണനാണവിടുന്ന്; എന്നും അതേ കൃഷ്ണൻ. അഹോ! ആ ജീവിതത്തിലെ ഏററവും അത്ഭുതവും ദുർഗ്രഹവുമായ ഒരു ഘട്ടം! അതു് അങ്ങേയററത്തെ ബ്രഹ്മചര്യവും പരിശുദ്ധിയും കൈവന്നവനല്ലാതെ മററാരും മനസ്സിലാക്കാനേ ഒരുമ്പെടരുതു്. മനോജ്ഞമായ വൃന്ദാവനലീലയിൽ അന്യാപദേശീകരിച്ചു പ്രകാശിപ്പിച്ചതു പ്രേമത്തിൻെറ അദ്ഭുതവ്യാപകതയാണ്. പ്രേമോന്മത്തരാകാത്തവർക്ക്, പ്രേമചഷകം പലവുരു പകർന്നൊഴിക്കാത്തവർക്ക്, ഇതു മനസ്സിലാക്കുക സാദ്ധ്യമല്ല.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 148, 149

# ശ്രീകൃഷ്ണൻ

ഉച്ചസ്ഥാഃ ശശിഭൗമചാന്ദ്രിശനയോ
ലഗ്നം വൃഷോ ലാഭഗോ
ജീവഃ സിംഹതുലാലിഷു ക്രമവശാത്
പൂഷോശനോരാഹവഃ
നൈശീഥഃ സമയോഷ്ടമീ ബുധദിനം
ബ്രഹ്മർക്ഷമത്ര ക്ഷണേ
ശ്രീകൃഷ്ണാഭിധമംബുജേക്ഷണമഭൂ-
ദാവിഃ പരം ബ്രഹ്മ തത്.

(ഭാഗവതം. 10.8.8 അന്വിതാത്ഥ പ്രകാശികാ.)

ഈ ശ്ലോകമാണ് ശ്രീകൃഷ്ണന്റെ അവതാരത്തെക്കുറിച്ചു പറയാൻ ജ്യോതിഷമറിയുന്ന പണ്ഡിതന്മാർ ഉദ്ധരിക്കാറ്. എടവത്തിൽ ചന്ദ്രനും കേതുവും, ചിങ്ങത്തിൽ സൂര്യനും, കന്നിയിൽ ബുധനും, തുലാത്തിൽ ശുക്രനും ശനിയും, വൃശ്ചികത്തിൽ രാഹുവും മകരത്തിൽ ചൊവ്വയും (മംഗളകാരകൻ) മീനത്തിൽ ബൃഹസ്പതിയും നിന്ന ബുധനാഴ്ചയിലെ രാത്രിയിൽ അഷ്ടമീതിഥിയും രോഹിണീനക്ഷത്രവും ചേന്ന സമയത്താണ് പരബ്രഹ്മസ്വരൂപിയായ ശ്രീകൃഷ്ണഭഗവാനവതരിച്ചതു്. അയ്യായിരം വഷത്തിനു മുമ്പാണ് ഇങ്ങനെയൊരു ഗ്രഹനില ഉണ്ടായതു്. ധമ്മത്തിനിടിവും അധമ്മത്തിനു വളച്ചയും വരുമ്പോഴാണ് ഈശ്വരാവതാരങ്ങൾ നടക്കാറ്. ശ്രീകൃഷ്ണാവതാരവും അത്തരമൊരു സന്ദഭ്ത്തിലാണുണ്ടായതു്. അവതാരദിനംമുതൽ അവിടുന്നു ചെയ്ത ദിവ്യലീലകൾ അസംഖ്യങ്ങളും ദുർവിജ്ഞേയങ്ങളുമായിരുന്നു. ശംഖചക്രഗദാപദ്മങ്ങളോടെ ചതുർബ്ബാഹുവായിട്ടായിരുന്നു അവതാരം. തന്റെ അവതാരോദ്ദേശം മാതാപിതാക്കളെ അറിയിച്ചിട്ട്, ബന്ധനസ്ഥരായിരുന്ന അവക്ക് അനന്തരകൃത്യങ്ങളുപദേശിച്ച ശേഷമാണു ഭഗവാൻ മനുഷ്യഭാവമവലംബിച്ചതു്. ഭഗവദാജ്ഞയനുസരിക്കാൻ മുതിന്നതോടെ വസുദേവൻ ബന്ധനവിമുക്തനായി. പിന്നീട് അദ്ദേഹം ശിശുഭാവം പ്രാപിച്ച ഭഗവാനെ അമ്പാടിയിലെത്തിച്ച ശേഷം വീണ്ടും ബന്ധനസ്ഥനാകുകയും ചെയ്തു.

മൃത്യുഭയഗ്രസ്തനായ കംസന്റെ ആജ്ഞയനുസരിച്ച് ദുഷ്പ്രവൃത്തികളിലേപ്പെട്ട ഓരോരുത്തരെ ഭഗവാൻ നിഗ്രഹിച്ചു. പൂതന, ശകടാസുരൻ, തൃണാവത്തൻ, ബകാസുരൻ, അഘാസുരൻ എന്നിവരെയാണ് ആദ്യമായി ഹനിച്ചതു്. ഇതെല്ലാം വെറും കെട്ടുകഥകളായിരുന്നെന്നു വാദിക്കുന്നവരുണ്ടാകും. അവരുടെ അഭിപ്രായത്തിൽ ലോകത്തിൽ ചില പ്രകൃതിനിയമങ്ങളുണ്ട്. അതനുസരിച്ച് എല്ലാം നടക്കുന്നു. ആ നിയമങ്ങളെ നടത്താൻ ഒരു ചേതനപുരുഷനെ സ്വീകരിക്കാൻ അവർ തയ്യാറില്ല. ഭാരതീയസമ്പ്രദായമനുസരിച്ച്, ജഡവസ്തുക്കളെ പ്രവത്തിപ്പിക്കാൻ ചേതനവസ്തുവിനെ സ്വീകരിച്ചേ പററു. എല്ലാ പ്രകൃതിനിയമങ്ങളും നടത്തപ്പെടുന്നതു് ഈ ചേതനന്റെ പ്രേരണകൊണ്ടാണ്. സമസ്തപ്രപഞ്ചത്തിന്റെയും നിയാമകനായ ചൈതന്യസ്വരൂപത്തെയാണ് ഈശ്വരൻ എന്നു പറയുന്നതു്. ഈശ്വരൻ എല്ലാ സദ്ഗുണങ്ങളുടേയും ആശ്രയസ്ഥാനമാണ്. എല്ലാത്തിന്റെയും തികവ് അവിടെ മാത്രമേ ഉള്ളു. അവിടുന്ന് ഒരു ലീലയായിട്ടാണ് അവതാരമെടുക്കുന്നതു്. അവിടുത്തേയ്ക്കു് ഒരു കാമവും സാധിക്കേണ്ടതായിട്ടില്ല, പൂണ്ണകാമനാണ്. എങ്കിലും ഭക്താഭീഷ്ടം നടത്താൻ അവിടുന്നു കേളിയാടുന്നു. അതാണ് അവതാരം.

അവതാരത്തിന് തന്റെ അവതാരോദ്ദേശത്തെക്കുറിച്ച് അറിവുള്ളപ്പോൾ അവിടുത്തേയ്ക്കു് എത്ര വലിയ കൃത്യങ്ങളും നിവ്വഹിക്കാൻ സാധിക്കുന്നു. കാരണം അവിടുന്ന് ഹൃഷീകേശൻ, സകല ഇന്ദ്രിയങ്ങളുടെയും നിയാമകൻ, ആയിരിയ്ക്കും എന്നതാണ്. ഇതു യോഗശാസ്ത്രവും സമ്മതിക്കുന്നുണ്ട്. ഇന്ദ്രിയസ്വാധീനംവരുത്തിയവനു ചെയ്യാൻ പററാത്തതൊന്നുമില്ല. യുക്തിവാദികളും ശാസ്ത്രജ്ഞന്മാരും അതു പരീക്ഷിച്ചുനോക്കാൻ തയ്യാറാകട്ടെ. അതിനു ശേഷം വേണം അവതാരത്തെക്കുറിച്ചു യുക്തി ചിന്തയ്ക്കു വരാൻ.

''ഈശ്വരൻ സർവ്വവ്യാപിയായ ചൈതന്യസ്വരൂപമാണ്. സർവ്വവ്യാപിയാകണമെങ്കിൽ അവിടുത്തേയ്ക്കു രൂപമുണ്ടാകാൻ പാടില്ല. സർവ്വവ്യാപിയായ ചൈതന്യമെങ്ങനെ പരിമിതമായ ശരീരത്തിലൊതുങ്ങിനില്ക്കും ?'' ഇതാണു ചിലരുടെ ചിന്താഗതി. ഈ ചിന്താഗതി യുക്തിഹീനമാണ്. അവനവൻെറ മനസ്സിനെക്കുറിച്ചുതന്നെ ഒരുവൻ ചിന്തിച്ചു നോക്കട്ടെ. മനസ്സ് അവനവൻെറ ശരീരത്തിൽ അടങ്ങിനില്ക്കുന്നുണ്ടോ ? വാസ്തവത്തിൽ ഇല്ല. ഓരോ ക്ഷണത്തിലും എവിടെ വേണമെങ്കിലും എത്തുന്ന മനസ്സ്, കോടിക്കണക്കിനു മൈൽ സഞ്ചരിക്കുന്ന മനസ്സ്, ഒരുവൻെറ ശരീരത്തിൽ അടങ്ങിയിരിക്കുന്നു എന്നു പറയാമെങ്കിൽ ചൈതന്യത്തെയും എന്തുകൊണ്ട് അതുപോലെ അംഗീകരിച്ചുകൂടാ? ശരീരത്തിലെ മനസ്സിനെ നാം പരിമിതപ്പെടുത്താത്തതുപോലെ ചൈതന്യവും ശരീരമെടുത്താൽ പരിമിതനാകുന്നില്ല. ഇനി മറെറാരു കാര്യം: നാം ആദരിക്കുന്നവരെ നാം ബഹുമാനിക്കുന്നതു് അവരുടെ നിലയിലേക്കു് നാം സ്വയം ഉയർന്നുകൊണ്ടാണ്. ഒരു മാന്യൻ ഗൃഹത്തിലേക്കു വന്നാൽ വിവസ്ത്രനായിരുന്ന ഒരുവൻ ചാടിപ്പിടഞ്ഞു് വേഗം വേഷഭൂഷകളണിഞ്ഞു് അദ്ദേഹത്തെ സ്വീകരിച്ചു തൃപ്തിപ്പെടുത്തുന്നതു് ഇതിന്നുദാഹരണമാണ്. വളരെ അഹങ്കാരിയായ ഒരുവൻ തൻെറ വീട്ടിൽ വന്ന ഉദാരശീലനായ ഒരു പണക്കാരനെ സ്വീകരിക്കുമ്പോൾ തൻെറ അഹങ്കാരാദികളെ അല്പനേരത്തേയ്ക്കെങ്കിലും മറച്ചുവെച്ച് ആ ധനികനെ തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കുന്നു. ഇതുപോലെതന്നെയാണ് ഈശ്വരാരാധനാവിഷയത്തിലും. 'ദേവോ ഭൂത്വാ ദേവം യജേത്.' എന്നാണു പ്രമാണം. അതുകൊണ്ട് സശരീരനായ ഒരുവൻ സർവ്വവ്യാപിയും ചൈതന്യരൂപിയുമായ ഈശ്വരനെ ആരാധിക്കാൻ സ്വയം ചൈതന്യമയനായി, അശരീരനായി, മാറേണ്ടതുണ്ട്. ദേഹാഭിമാനമുണ്ടെങ്കിൽ അതു സാധിക്കയില്ല. അതുകൊണ്ട് ദേഹാഭിമാനം ഉള്ള കാലത്തോളം ഈശ്വരനെ സരൂപനായി ആരാധിക്കുന്നതിൽ തെററില്ല. അങ്ങനെ സരൂപനായ ഈശ്വരനാണ് അവതാരം. ഈശ്വരൻെറ എല്ലാ വിഭൂതികളും തികഞ്ഞ അവതാരമാണ് ശ്രീകൃഷ്ണഭഗവാൻ. ചില ശ്രീകൃഷ്ണഭക്തന്മാർ വൃന്ദാവനവിഹാരിയായ ശ്രീകൃഷ്ണനെക്കുറിച്ചു പറയുമ്പോൾ, ''വൃന്ദാവനവിഹാരിയായ ശ്രീകൃഷ്ണഭഗവാനാണു സാക്ഷാൽ ഈശ്വരൻ. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ അവിടുത്തെ ദാസന്മാർ മാത്രമാണ്. കാരണം അവർ നിരന്തരം സൃഷ്ടി, പാലനം, സംഹാരം എന്നീ ക്രിയകളിലേർപ്പെട്ടിരിക്കുന്നവരാണ്. അവക്കു സ്വാതന്ത്ര്യം കാണുന്നില്ല. നിശ്ചിന്തനായി ആനന്ദനിമഗ്നനായി പുല്ലാങ്കുഴലൂതിക്കൊണ്ടു വർത്തിക്കുന്ന ശ്രീകൃഷ്ണഭഗവാൻ പൂർണ്ണമായും സ്വതന്ത്രനാണ്.'' എന്ന് അഭിപ്രായപ്പെടുന്നു. ജഗദീശ്വരൻ എല്ലാ കർത്തവ്യകർമ്മങ്ങളിൽനിന്നും മുക്തനായിരിക്കണമെന്നാണ് ആ ഭക്തന്മാരുടെ വാദഗതി.'' കൃഷ്ണസ്തു ഭഗവാൻ സ്വയം'' എന്നു ഭാഗവതവും ഘോഷിക്കുന്നുണ്ട്. ആ സൗന്ദര്യത്തിടമ്പാണ് മനുഷ്യരുടെ ആരാധ്യദൈവതം.

മനുഷ്യരുടെ ഇന്ദ്രിയങ്ങൾ എപ്പോഴും സുന്ദരമായതിനെ കൊതിക്കുന്നു. രൂപത്തിൽമാത്രമല്ല ഈ കൊതി. ശബ്ദത്തിലും രസത്തിലും ഗന്ധത്തിലും സ്പർശനത്തിലും ചിന്തയിലും എന്നു വേണ്ട സകല വിഷയങ്ങളിലും ഈ സൗന്ദര്യത്തെത്തേടി മനുഷ്യരുടെ ഇന്ദ്രിയങ്ങളും മനസ്സും ഓടിയലയുന്നു. ലൗകിക വിഷയങ്ങളിൽനിന്ന് ഇതു് അല്പാല്പം കിട്ടിയാലും അതു ക്ഷണികമാണ്; സർവ്വേന്ദ്രിയങ്ങൾക്കും തൃപ്തി ഒരിടത്തുനിന്നു ലഭിക്കുന്നുമില്ല. എന്നാൽ ഭഗവത് സ്വരൂപം മനുഷ്യൻെറ സർവ്വേന്ദ്രിയങ്ങളേയും മനസ്സിനേയും ഒരുപോലെ തൃപ്തിപ്പെടുത്തുന്നുണ്ട്. ഇതിന്നു ഗോപികമാരുടെ അനുഭവം തെളിവുമാണ്. വൃന്ദാവനത്തിലെ ഗോപികമാർ നാനാതരം പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുമ്പോഴാണ് ശ്രീകൃഷ്ണൻെറ പുല്ലാങ്കുഴൽനാദം ശ്രവിച്ചതു്. കാതിലൂടെ തങ്ങളിൽക്കടന്നുകൂടിയ ആ സൗന്ദര്യാനുഭവം അവരുടെ ഉള്ളം കവർന്നുകളഞ്ഞു; അതവരെ പ്രേമവിവശരാക്കി. ചിലർ മക്കളെ വിട്ടോടി, ചിലർ ഭർത്താക്കന്മാരെ വിഗണിച്ചു, ചിലർ ഭക്ഷണമുപേക്ഷിച്ചു, ചിലർ ഭൂഷണാദികൾ പരിത്യജിച്ചു; ചുരുക്കത്തിൽ ഭഗവാനെ ഒഴിച്ചുള്ളതെല്ലാം എല്ലാ ഗോപികമാർക്കും കൈവിടേണ്ടിവന്നു. ''ഇതരരാഗവിസ്മാരണമാണ്'' ഭക്തിസ്വരൂപമെന്ന് അവർതന്നെ പാടുകയും ചെയ്തു. തങ്ങ

ളുടെ ഭത്താക്കന്മാരാൽ വിലക്കപ്പെട്ട ചില ഗോപികമാക്ക് ആ ക്ഷണത്തിൽത്തന്നെ ശരീരപരിത്യാഗവുംകൂടി ചെയ്യേണ്ടിവന്നു. 'അഹോഽതിധന്യാഃ വ്രജഗോരമണ്യഃ' എന്നു ശുകൻ, ജ്ഞാനിശിഖാമണിയായ ബ്രഹ്മഷി, പാടുകയുംചെയ്തു. ശ്രീകൃഷ്ണഭഗവാൻെറ സ്വരൂപം ആപാദചൂഡം മധുരമായിരുന്നതിനാൽ പഞ്ചേന്ദ്രിയങ്ങൾക്കും തൃപ്തികൊടുക്കുന്നതാണെന്നാണ് വിവക്ഷ. മനസ്സിനു തൃപ്തികൊടുക്കുവാൻ അവിടത്തെ ധ്യാനമംഗളവിഗ്രഹമുണ്ട്. ബുദ്ധി അവിടുത്തെ 'ഗീതാമൃതം' സേവിച്ച് സംതൃപ്തമായിക്കൊള്ളും. അതുകൊണ്ട് ദേഹാഭിമാനികളായ നാം അവതാരത്തിൽ വിശ്വസിക്കുന്നതിൽ തെററില്ല; സവ്വവിഭൂതികളും തികഞ്ഞ അവതാരമായ ശ്രീകൃഷ്ണനെ പരമാത്മാവായിട്ട് ആരാധിക്കുന്നതിലും തെററില്ല. തെററില്ലെന്നല്ല – ആ ദിവ്യമംഗളവിഗ്രഹത്തെ ധ്യാനിക്കുന്നതും ആരാധിക്കുന്നതും അവിടുത്തെ ഗീതാമൃതം സേവിക്കുന്നതുമാണു നമ്മുടെ കത്തവ്യം. ഇതാണ് മനുഷ്യൻെറ കത്തവ്യമെന്നറിഞ്ഞ് അനുവത്തിക്കാത്തതാണ് അവൻെറ സകല സംസാരാമയങ്ങൾക്കും കാരണം. സംസാരസാഗരോമ്മിയിൽപ്പെട്ട് വലയാതെ ഈ ജീവിതം സുഖപ്രദവും ശാന്തിദായകവും ആക്കിമാററാൻ നമുക്ക് ജഗദീശ്വരനായ ശ്രീകൃഷ്ണഭഗവാനെ ശരണം പ്രാപിക്കാം.

---

# ഗീതാമാഗ്ഗപ്രവേശിക

(പതിമ്മൂന്നാമദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

ഭഗവാനുമായി ഐക്യസാക്ഷാത്കാരം സമ്പാദിച്ച ഉത്തമജ്ഞാനി ഭഗവത്സ്വരൂപം തന്നെ (ജ്ഞാനീ ത്വാത്മൈവ മേ മതം) എന്നു നിഗമനംചെയ്ത ശ്രീകൃഷ്ണഭഗവാൻ അപ്രകാരമുള്ള ഉത്തമാധികാരികളുടെ മഹിമാധിക്യം ഏഴാമധ്യായത്തിൽത്തന്നെ വ്യക്തമാക്കി. അത്തരക്കാരായ ജ്ഞാനികൾ അത്യന്തദുർലഭരാണെന്നും സൂചിപ്പിച്ചു. മന്ദമധ്യമാധികാരികൾ അത്രമാത്രം വിരളമല്ല. അവർ സഗുണമോ നിർഗ്ഗുണമോ ആയ ഉപാസനയിൽ താല്പര്യമുള്ളവരുമാണ്. പന്ത്രണ്ടാമധ്യായം തുടങ്ങുന്നത് അവരെപ്പററിയുള്ള അജ്ജുനൻെറ ചോദ്യത്തോടുകൂടിയാണ്: വിച്ഛേദമില്ലാത്ത ഉപാസന അനുഷ്ഠിക്കുന്ന ഭക്തനോ അക്ഷരബ്രഹ്മതത്ത്വത്തെ തേടുന്ന ജ്ഞാനിയോ – ആരാണ് ഉത്തമയോഗി ? ഭഗവദാവേശപൂവ്വം നിത്യനിരവച്ഛിന്നമായ ഉപാസനയിൽ ഏപ്പെടുന്ന പരമശ്രദ്ധാലു അത്യുത്തമയോഗിയാണെന്നും ക്ലേശകരമായ നിർഗ്ഗുണോപാസനയും ഭഗവദൈക്യത്തിൽത്തന്നെയാണു പര്യവസാനിക്കുന്നതെന്നും ഭഗവാൻ അജ്ജുനനെ ബോധിപ്പിച്ചശേഷം ഭക്തിയുടെ സ്വരൂപം, സ്വഭാവം, അനുഭവപ്രകാരം, മാഹാത്മ്യം ഇവയെപ്പററി ആ അധ്യായത്തിൽ വിശദീകരിച്ചു. അത്രയുംകൊണ്ടു മാത്രം മതിയാക്കാതെ തുടന്നു പതിമ്മൂന്നാമധ്യായത്തിൽ കമ്മരൂപമായ ഭക്തിയും ജ്ഞാനത്തിൽതന്നെയാണ് പര്യവസാനിക്കുന്നത് എന്ന് ഉറപ്പിക്കുന്നതിലേയ്ക്കായി ജീവപരസ്വരൂപം വിവരിച്ചുകൊണ്ടു പതിമ്മൂന്നാമധ്യായത്തിൽ ക്ഷേത്രക്ഷേത്രജ്ഞവിഭാഗം വണ്ണിക്കുന്നു. ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ലക്ഷണം വിവരിക്കുന്നത് ഈ വിധമാണ്. "ഇതേപ്പററി അറിയുന്നവർ പറയുന്നതു കേട്ടാലും: ഹേ കുന്തീപുത്ര, നമ്മുടെ ഈ ശരീരംതന്നെയാണ് ക്ഷേത്രമെന്നു പറയുന്നത്. 'എൻേറതാണ് ഈ ശരീരം' എന്നുള്ള അഭിമാനം ഏതു തത്ത്വത്തെ ആശ്രയിച്ചിരിക്കുന്നുവോ ആ അറിവുതന്നെ ക്ഷേത്രജ്ഞൻ."

ഏഴാമധ്യായത്തിൽ നിദ്ദേശിച്ച അപരാപ്രകൃതിയും പരാപ്രകൃതിയുംതന്നെയാണ്

ഇവിടെ ക്ഷേത്രം, ക്ഷേത്രജ്ഞൻ എന്ന പുതിയ നാമധേയങ്ങളിൽ അവതരിപ്പിക്കുന്നതു്. അ പരാപ്രകൃതി ക്ഷേത്രമാകയാൽ അതും വില യുള്ളതുതന്നെയാണു്. കാരണം പ്രകൃതി ഭഗവാ ൻേറതുതന്നെയാണെന്ന സംഗതി മറക്കാവുന്ന തല്ല. ക്ഷേത്രം പ്രകൃതിയിൽനിന്നും വന്നതാക യാൽ ത്രിഗുണാത്മകമാണു്. ദേഹം, ഇന്ദ്രിയ ങ്ങൾ, അന്തഃകരണം ഇവയാണു് ക്ഷേത്രം. ശുദ്ധചിന്മാത്രരൂപിയായ ജീവൻതന്നെയാണു് യഥാത്ഥത്തിൽ ക്ഷേത്രജ്ഞൻ. ശരീരത്തിന്ന ഭോഗായതനം അല്ലെങ്കിൽ ഭോഗ്യസ്ഥാന മെന്ന പറയാറുണ്ടു്. ശരീരം കൂടാതെ ഭോഗം സാധ്യമല്ല. ഭോഗാനുഭവത്തിന്നുവേണ്ടിയാണു് കായമനോവാക്കുകളെക്കൊണ്ടു് കമ്മങ്ങൾ ചെയ്യുന്നതു്. കമ്മഫലം ഭോഗരൂപമായി അനു ഭവപ്പെടുന്നു. പ്രാപഞ്ചികമായ സുഖദുഃഖങ്ങൾ അനുഭവിക്കുകതന്നെയാണു സംസാരം. അതു കൊണ്ടു് ശരീരംതന്നെയാണു് സംസാരരൂപ മായ വിളവു മുളച്ചുവളരുന്ന ക്ഷേത്രം അല്ലെ ങ്കിൽ കൃഷിസ്ഥലം. അപ്പോൾ ക്ഷേത്രജ്ഞനായ ജീവൻ കമ്മഫലത്തിൻെറ കൃഷിക്കാരനുമായി. ഇങ്ങനെ ഏഴാമധ്യായത്തിൽ വണ്ണിച്ച പരാപരപ്രകൃതിയെത്തന്നെയിവിടെ സംസാര സ്വരൂപം ഗ്രഹിപ്പിക്കുന്നതിന്നായി ക്ഷേത്ര ക്ഷേത്രജ്ഞരൂപത്തിൽ വണ്ണിച്ചിരിക്കുന്നു. ക്ഷേത്രം എന്താണു്, ക്ഷേത്രജ്ഞൻ ആരാണു്, എന്ന തത്ത്വം നിസ്സംശയം ഗ്രഹിച്ചാൽ സംസാ രസാഗരം കടന്നു് നിത്യസുഖം ലഭിക്കുവാൻ കഴിയും എന്നതാണു് ഈ ഉപദേശത്തിൻെറ പ്രയോജനം.

''ഹേ ഭാരത, സവ്വശരീരങ്ങളിലും വിള ങ്ങുന്ന ക്ഷേത്രജ്ഞനായ ഏകജീവനെ പരമാത്മ സ്വരൂപമായ 'ഞാൻ'തന്നെയായിട്ടു് നീ അറി യുക. ഭോഗസ്ഥാനങ്ങളായി കാണപ്പെടുന്ന ഓരോ പ്രാണികളുടെയും വേറുവേറായ അതതു ശരീരങ്ങളിൽ – സവ് ക്ഷേത്രങ്ങളിലും – കുടി കൊള്ളുന്ന ഒരു ക്ഷേത്രജ്ഞൻ 'ഞാൻ' ഒരുവൻ തന്നെയാണെന്നു് നീ ധരിക്കണം.'' ഇവിടെ ക്ഷേത്രങ്ങൾ അനന്തമാണെന്നു് ബഹുവചന പ്രയോഗംകൊണ്ടു സ്പഷ്ടമാണു്. ക്ഷേത്രജ്ഞ പദം ഏകവചനത്തിൽ പ്രയോഗിച്ചിരിക്കു ന്നതുകൊണ്ടു് (ക്ഷേത്രബഹുത്വംകൊണ്ടു് ജീവ ബഹുത്വം തോന്നുമെങ്കിലും) വാസ്തവത്തിൽ ഭഗവാൻമാത്രമേ ക്ഷേത്രജ്ഞനായിട്ടുള്ളു എന്നും സിദ്ധിച്ചു. ഭക്തിവിശ്വാസംകൊണ്ടു ബോധ്യ പ്പെടേണ്ട കാര്യമാണിതു്,യുക്തിമാത്രംകൊണ്ടു് നിണ്ണയിയ്ക്കാവുന്നതല്ല. അതുകൊണ്ടാണു് 'ക്ഷേത്രജ്ഞൻ ഞാനാണു്' എന്നു പറയാതെ 'ക്ഷേത്രജ്ഞൻ ഞാൻ തന്നെയാണെന്നു നീ അ റിയണം' എന്നു് ഉപദേശിച്ചതു്. ആപ്തകാമനാ യ ഗീതോപദേഷ്ടാവിൻെറ നിണ്ണയപ്രകാരം ക്ഷേത്രം, ക്ഷേത്രജ്ഞൻ എന്നിവയെപ്പററിയുള്ള ഈവിധമായ അറിവാണു് 'ജ്ഞാനം' എന്ന പദംകൊണ്ടു് ഗീതയിൽ വിവക്ഷിയ്ക്കപ്പെട്ട ന്നതു്. ഈ സംഗതി, 'സവ്ഭൂതങ്ങളുടെയും ഉള്ള ത്തിൽ കുടികൊള്ളുന്ന ആത്മാവു ഞാൻതന്നെ യാണു്'', 'ഈശ്വരൻ സവ്ഭൂതങ്ങളുടെയും ഹൃദയ ത്തിൽ നിവസിക്കുന്നു' എന്നീ രണ്ടു വചന ങ്ങൾകൊണ്ടും മുമ്പും പിമ്പും സൂചിപ്പിച്ചിട്ടു മുണ്ടു്. 'അഹം ബ്രഹ്മാസ്മി','തത്ത്വമസി' എന്നീ മഹാവാക്യങ്ങൾ ബോധിപ്പിക്കുന്ന ജീവ ബ്രഹ്മൈക്യത്തെയാണു് ഭഗവാൻ ഇവിടെ ഉപദേശിയ്ക്കുന്നതു്.

അടുത്തതായി ഭഗവാൻ ഉപദേശിയ്ക്കുന്നു: ''ക്ഷേത്രം എന്നു നിർദ്ദേശിക്കപ്പെട്ട ആ പദാത്ഥ ത്തിൻെറ സ്വരൂപം എന്താണു്, സ്വഭാവം എന്താണു്,അതിൽനിന്നും വന്നിട്ടുള്ളതു് എന്തെ ല്ലാമാണു്, അതിൻെറ വിവിധപരിണാമം എന്തു മൂലമാണു്, എന്തു കാരണത്താലാണു് അതുത്പന്നമായതു് എന്നീ സംഗതികളും ആ ക്ഷേത്രജ്ഞൻെറ സ്വരൂപവും മഹിമയും എന്താ ണെന്നും സംക്ഷേപമായി പറയാം. നീ കേൾക്കു.'' ഇതു ഭഗവാൻ സ്വതന്ത്രമായി കല്പി ച്ചുപറയാൻ പോവുകയല്ല എന്നു വ്യക്തമാക്കു വാൻവേണ്ടി സ്വയമേ ചില വിവരം ചേക്കു ന്നു. ''വസിഷ്ഠയാജ്ഞവല്ക്യാദിഋഷികൾ മുമ്പു് ഈ ക്ഷേത്രക്ഷേത്രജ്ഞയാഥാത്ഥ്യം വിസ്തരി ച്ചിട്ടുണ്ടു്. ഛന്ദോമയമായ വേദവാക്യങ്ങളും വേറുവേറായി ഇതുതന്നെ വണ്ണിച്ചിട്ടുണ്ടു്. ബ്രഹ്മാവബോധം തെളിയിയ്ക്കുന്ന ബ്രഹ്മസൂത്ര ത്തിലെ ന്യായപൂവ്കമായ പദജാതങ്ങളും ഈ വിഷയംതന്നെ നിണ്ണയിച്ചിട്ടുണ്ടു്.'' പാരമ്പ ര്യവും വക്തൃമാഹാത്മ്യവും വിഷയഗൗരവവും മുൻനിത്തി അത്യന്തം ശ്രദ്ധയോടുകൂടി കേൾ ക്കേണ്ടതാണു് ഈ വിഷയം എന്നു ചുരുക്കം.

ഇതാണ ക്ഷേത്രസ്വരൂപം: നിലം, ജലം, വെളിച്ചം, കാററ്, ആകാശം എന്നീ അഞ്ചു മഹാഭൂതങ്ങരം, അവയ്ക്കു കാരണമായ അഹങ്കാരം, അതിന്നും കാരണമായ ജ്ഞാനാത്മക ബുദ്ധി അഥവാ മഹത്തത്ത്വം, അതിന്നു കാരണമായ അവ്യക്തപ്രകൃതി (ഇതുതന്നെയാണ് ആദ്യം എട്ടു തത്ത്വങ്ങളായിപ്പിരിഞ്ഞിട്ടുള്ള മൂലപ്രകൃതി അഥവാ ഈശ്വരശക്തി), ശബ്ദസ്പർശരൂപരസഗന്ധങ്ങളെക്കുറിച്ചുള്ള അറിവുളവാക്കുന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങരം, കർമ്മഹേതുക്കളായ വാക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ചു കർമ്മേന്ദ്രിയങ്ങരം, അന്തരിന്ദ്രിയം എന്നു പറയപ്പെടുന്നതും സങ്കല്പാദികരംക്കു കാരണവുമായ മനസ്സ്, ഈ പറഞ്ഞ ഇന്ദ്രിയങ്ങരംക്കെല്ലാം വിഷയമായതു സർവ്വം സുഖവും സുഖസാധനങ്ങളും തനിയ്ക്കു കൈവരണമെന്ന ആശ, ദുഃഖവും ദുഃഖസാധനങ്ങളും തന്നിൽനിന്നു നീങ്ങണം എന്ന ചിന്ത, എല്ലാം അനുകൂലമാകുമ്പോരം മനസ്സിലുണ്ടാകുന്ന പ്രസന്നത, പ്രതികൂലമാകുമ്പോരം വരുന്ന പൊറുതികേട്, ഈ പറഞ്ഞ ക്ഷേത്രാവയവങ്ങരം എല്ലാം ഒന്നുകൂടിയുള്ള നിലനിൽപ്, ഈ അവയവസമഷ്ടിയിൽ ഇടതൂർന്നുവിളങ്ങുന്ന ചൈതന്യാംശം, ദേഹേന്ദ്രിയാദികരം തളർന്നു ശിഥിലമാകാൻ തുടങ്ങുമ്പോരം അവയെ താങ്ങിനിർത്തുന്ന ധൈര്യം, ഇവയെല്ലാം 'ക്ഷേത്രം' എന്ന പദത്തിന്റെ അർത്ഥപരിധിയിൽ അടങ്ങുന്നു. മനുഷ്യശരീരം മാത്രമല്ല, ജ്ഞേയവസ്തു സർവ്വം വ്യാപകമായ അർത്ഥത്തിൽ ക്ഷേത്രംതന്നെ.

ഇത്രയുംകൊണ്ട് ക്ഷേത്രസ്വരൂപമെന്താണെന്നു സാമാന്യമായ ധാരണയുണ്ടായല്ലോ. ക്ഷേത്രജ്ഞന്റെ സ്വരൂപവും മഹത്ത്വവുമാണ് ഇനിയും ഗ്രഹിയ്ക്കേണ്ടതു്. ക്ഷേത്രസ്വരൂപം സർവ്വപ്രാണികരംക്കും പ്രത്യക്ഷസിദ്ധമാണ്. ക്ഷേത്രജ്ഞന്റെ തത്ത്വം ഗ്രഹിയ്ക്കുന്നതിനാകട്ടെ ഭഗവാന്റെ അഭിപ്രായപ്രകാരമുള്ള ജ്ഞാനം ആവശ്യമാണ്. അതു് സംസാരബദ്ധരായ അജ്ഞജീവികരംക്കു സ്വയമേ സുലഭമല്ല, ഉപായംകൊണ്ടു ലഭിക്കേണ്ടതായിട്ടുണ്ട്. ജ്ഞാനോപായം എന്താണ് ? ജ്ഞാനോപായവും ജ്ഞാനംപോലെതന്നെ അതിപ്രധാനമാണ്. ആയുർവൈ ഘൃതം — നെയ്യ് ദീർഘജീവിതമാണ് — എന്ന് ഒരു വചനം ഉദ്ധരിക്കുന്നയാരം വേണ്ടത്ര നെയ്യ് ഉപയോഗിക്കുന്നവർക്ക് രോഗത്തെ തടയാനുള്ള ശരീരബലവും തന്മൂലം നെടുജീവിതവും സിദ്ധിക്കുമെന്ന് ഊന്നിപ്പറയുകയാണ ചെയ്യുന്നതു്. 'കൃഷി ജീവനമാണ്' എന്നു പറയുമ്പോരം പ്രാണധാരണരൂപമായ ജീവനം കൃഷിനിമിത്തകമായ ശരീരപോഷണത്തെ ആശ്രയിച്ചിരിക്കുന്നു എന്നു സാരം. ആയതുകൊണ്ട് ആത്മജ്ഞാനം സിദ്ധിക്കണമെങ്കിൽ അതിനുള്ള സാധനരൂപമായ സാമഗ്രി പൂർണ്ണമായിരിക്കണമെന്ന് ഭഗവാൻ ആദ്യംതന്നെ പറയുന്നു. അവ ഇവിടത്തെ പരിഗണനയിൽ ഇരുപതാണ്.

1 അമാനിത്വം — ഉള്ളതോ ഇല്ലാത്തതോ ആയ ഗുണങ്ങരം തന്നിലുള്ളതായി ധരിച്ച് തന്നെത്തന്നെ സ്തുതിക്കുവാൻ തോന്നാതിരിക്കുക. 2 അദംഭിത്വം — ഖ്യാതിയോ ലാഭമോ പൂജയോ തനിക്കു ലഭിക്കണമെന്നു വിചാരിച്ചു സ്വധർമ്മാനുഷ്ഠാനം പരസ്യപ്പെടുത്താതിരിക്കുക. 3 അഹിംസ — കായമനോവാക്യങ്ങളെക്കൊണ്ട് പരപീഡയ്ക്ക് ഇടം കൊടുക്കാതിരിക്കുക. 4 ക്ഷാന്തി — അന്യർ ആക്രമിച്ചാലും അതിക്രമിച്ചാലും മനസ്സിൽ ക്ഷോഭം ഉളവാകാതിരിക്കുക. 5 ആർജ്ജവം — മനസ്സിൽ നിനച്ചതും മൊഴിവഴി വെളിപ്പെടുത്തുന്നതും പ്രവൃത്തിയിൽ കാട്ടുന്നതും ഒന്നിനൊന്നു വിരുദ്ധമാകാതെ സൂക്ഷിക്കുന്ന സ്വഭാവം. 6 ആചാര്യോപാസനം — ഗുരുവിനെ ഉദ്ദേശിച്ചുചെയ്യുന്ന അതിനമ്രമായ നമസ്കാരം. ഗുരു ഉപദേശിച്ച തത്ത്വം വേണ്ടപോലെ ഗ്രഹിക്കുന്നതിലേയ്ക്കായി ശ്രദ്ധാപൂർവ്വം പിന്നെയും പിന്നെയും അദ്ദേഹത്തോട് അതേപ്പററിച്ചോദിക്കുക, അദ്ദേഹത്തിനു് ഉപയുക്തമായ ശരീരസേവനമനുഷ്ഠിക്കുക ഇവ. 7 ശൗചം — അതു രണ്ടു പ്രകാരം. ഒന്നാമതായി പ്രക്ഷാളനസ്നാനാദികളാൽ ശരീരവും അതു സംബന്ധിച്ച വസ്തുക്കളും ശുചിയാക്കി രക്ഷിക്കുക. രണ്ടാമതായി ഇന്ദ്രിയസംയമവും ഭഗവത്സ്മരണവുംകൊണ്ട് മനസ്സു പവിത്രമാക്കിവെയ്ക്കുക. 8 സ്ഥൈര്യം — ബുദ്ധിമുട്ടുകരം വന്നാലും മോക്ഷസാധനപ്രവൃത്തികളിൽ അലസതയില്ലാതെ സ്ഥിരമായി പ്രവർത്തിക്കുക. 9 ആത്മവിനിഗ്രഹഃ — സ്വാഭാവികമായി എപ്പാടും ചുററിത്തിരിയുന്ന ദേഹേന്ദ്രിയാദികളെ സംയമംമൂലം സന്മാർഗ്ഗത്തിൽ മാത്രം

നിത്തുക. 10 ഇന്ദ്രിയാത്ഥേഷു വൈരാഗ്യം – പ്രത്യക്ഷമോ പരോക്ഷമോ ആയ ഭോഗ്യവസ്തുക്കളിൽ രാഗമില്ലായ്ക. 11 അനഹങ്കാരം – 'ഞാൻ എല്ലാവരിലും മേലാണു്'' എന്ന ഗവ്വം ഇല്ലാതിരിക്കക. 12 ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദശ്നം – ജന്മമെടുക്കുന്നതു്, വിശേഷിച്ചും പുത്രൻ ഗുണഹീനനായാൽ, മാതാപിതാക്കാംക്കു് ദുഃഖമുണ്ടാക്കുന്നു. സ്വന്തം മരണം ബന്ധുക്കാംക്കു ദുഃഖഹേതുവാണു്; ജര അല്ലെങ്കിൽ വാദ്ധക്യം തൻെറതന്നെ ബുദ്ധിബലവും തേജസ്സും ക്ഷയിപ്പിച്ചു് 'ജീവിതം പരാജയമായി' എന്ന വൈമനസ്യം തനിക്കു തന്നെ വരുത്തുന്നു; വ്യാധികാം തന്നെ അടിക്കടി പീഡിപ്പിക്കുന്നു; ഇഷ്ടമില്ലാത്തതു നേരിടുകയും ഇഷ്ടപ്പെട്ടതു നശിക്കുകയും ചെയ്യുന്നു എന്നതുതന്നെ ദുഃഖം; ഇവയെപ്പററി എല്ലാം വീണ്ടും വീണ്ടും ആലോചിക്കുക. 13 പുത്രദാരഗൃഹാദിഷു അസക്തിഃ 14 അനഭിഷ്വംഗഃ – മക്കാം, ഭാര്യ, വീടുകാം മററുള്ള അതിപ്രിയമായ വസ്തുക്കാം ഇവയിൽ മമത വിടുക, അതുപോലെതന്നെ അവയെ സംബന്ധിച്ചുണ്ടാകുന്ന 'അവ തന്നെയാണു ഞാൻ' എന്ന താദാത്മ്യാധ്യാസം വിടുക. 15 ഇഷ്ടാനിഷ്ടോപപത്തിഷു നിത്യം സമചിത്തത്വം– ഇഷ്ടപ്രാപ്തിയിൽ ഹഷവും അനിഷ്ടം നേരിടുമ്പോഠം കോപം കൊള്ളുകയും ചെയ്യാതെ സദാ സമചിത്തനായിരിക്കുക. 16 മയി അനന്യയോഗേന അവ്യഭിചാരിണീ ഭക്തിഃ – സവ്വേശ്വരനായ എന്നിൽ ഉറച്ച ഭക്തി; അതായതു് ഭഗവാൻ വാസുദേവനല്ലാതെ വേറൊന്നുമില്ല എന്നുള്ള നിശ്ചയം വന്നാൽ വേറൊന്നും തേടാനില്ലാതെ പരമഭക്തനായ ആ ജ്ഞാനിക്കു് ''എൻെറ ആത്മസ്വരൂപം ഭഗവാൻതന്നെ'' എന്നു ദൃഢബോധമുണ്ടാകുന്നു. ഇതു തന്നെയാണു് ജ്ഞാനരൂപമായ അവ്യഭിചാരിണീ ഭക്തി. ബാക്കിയെല്ലാം അന്യദേവതാഭക്തിയേ ആകുന്നുള്ളൂ. 17 വിവിക്തദേശസേവിത്വം സ്വാഭാവികമായോ മനുഷ്യപ്രയത്നംകൊണ്ടോ അശുചിപദാത്ഥങ്ങളോ സപ്പചോരാദിഭയമോ നേരിടാനിടയാകാത്ത പൂതവും വിജനവുമായ നദീതീരങ്ങളും ദേവാലയങ്ങളും മററും ഏകാന്തധ്യാനത്തിന്നായി സേവിക്കുക. 18 ജനസംസദി അരതിഃ – സംസ്കാരമില്ലാത്ത വിനയരഹിതരായ, പ്രാകൃതജനങ്ങളുടെ കൂട്ടത്തിൽ ഇരിക്കുവാൻ രുചിയില്ലായ്ക. 19 അധ്യാത്മജ്ഞാനനിത്യത്വം – അധ്യാത്മശാസ്ത്രങ്ങാം മാത്രം അഭ്യസിച്ചു് തത്ത്വം അനുഭവവിഷയമാക്കുന്നതിനുള്ള നിഷ്ഠ. 20 തത്ത്വജ്ഞാനാത്ഥദശനം – ഇതുവരെ പറഞ്ഞതായ ഇരുപതു ജ്ഞാനസാധനകാം അനുഷ്ഠിച്ച് പക്വാവസ്ഥയിൽ എത്തുമ്പോഠം തത്ത്വജ്ഞാനം സിദ്ധിക്കുന്നു. അതിൻെറ ഫലം സംസാരനിവൃത്തി അല്ലെങ്കിൽ മോക്ഷംതന്നെ. ഇതുതന്നെ തത്ത്വജ്ഞാനഫലം. ഇതേപ്പററി ചിന്തിക്കുന്നവനുമാത്രമേ മോക്ഷത്തിലും തത്സാധനങ്ങളിലും പ്രവൃത്തിയുണ്ടാകയുള്ളൂ. അതുകൊണ്ടു് ഒടുവിൽ അതേപ്പററി പ്രസ്താവിച്ചു. ഈ മേൽ പ്രസ്താവിച്ച സാധനനിയമം ജ്ഞാനകാരണമാകയാൽ ജ്ഞാനം തന്നെയെന്നു സ്തുതിച്ചു് അവയുടെ അത്യന്തോപാദേയത്വം സൂചിപ്പിച്ചു. ഇതിന്നു വിരോധിയായ മാനിത്വം, ദംഭിത്വം, ഹിംസ, ആചാര്യൻെറ അപരിതോഷണം, ശൗചരാഹിത്യം, അസ്ഥിരത, ഇന്ദ്രിയലാളനം മുതലായവ അജ്ഞാനംതന്നെയെന്നും സിദ്ധിച്ചു.

ജ്ഞാനം എന്താണെന്നും അതിനുള്ള സഹകാരികാരണങ്ങാം ഏതെല്ലാമാണെന്നും വിവരിച്ചശേഷം നിശ്ചയമായും അറിയേണ്ടതെന്താണെന്നു ഭഗവാൻ അജ്ജുനന്നു് ഉപദേശിക്കുന്നു. ''ഏതാണോ അറിയേണ്ടതു് അതേപ്പററി ഞാൻ വേണ്ടവണ്ണം വണ്ണിക്കാം. അതേപ്പററിയുള്ള അറിവു സിദ്ധിച്ചാൽ പിന്നീടു മരണമില്ല – അമൃതത്വം ലഭിക്കയാൽ. ആദിയില്ലാത്ത, വേറൊരു കാരണമില്ലാത്ത പരബ്രഹ്മംതന്നെ ജ്ഞേയം. ഉള്ളിൽ അവാന്തരവിഭാഗമൊന്നുമില്ലാത്ത സ്വപ്രകാശചൈതന്യരൂപമായ ബ്രഹ്മം ഇന്നതാണു് എന്നു് എടുത്തുകാട്ടാനോ ഇന്നതല്ല എന്നു പ്രമാണംമൂലം തെളിയിക്കാനോ സാദ്ധ്യമല്ല. പ്രകൃതി, പരമാണു മുതലായവയെപ്പോലെ അറിവുകൊണ്ടു് അളക്കാവുന്നതല്ല ബ്രഹ്മം; ശൂന്യംപോലെ ഇല്ലെന്നു തീത്തു പറയാവുന്നതുമല്ല. ആകയാൽ അതു സത്തുമല്ല അസത്തുമല്ല. വാങ്മനസഗോചരമല്ലാത്ത ബ്രഹ്മത്തെ ജ്ഞേയമെന്നു നിദ്ദേശിക്കുന്നതു് ഏതു പ്രകാരമാണു്? പ്രപഞ്ചരൂപത്തിൽ കാണുന്ന ബ്രഹ്മ

ത്തെ ബ്രഹ്മരൂപത്തിൽത്തന്നെ സാക്ഷാത്കരിക്കാൻ കഴിയും എന്നതുകൊണ്ടുതന്നെ.''

ക്ഷേത്രജ്ഞൻ എന്ന് ഇവിടെ നിർദ്ദേശിച്ച പരബ്രഹ്മം സർവ്വവ്യാപാരങ്ങളുടേയും പ്രവർത്തകനാകയാൽ സർവ്വപ്രാണികളുടെയും കൈകളും കാലുകളും കണ്ണുകളും തലകളും വായ്കളും ശ്രോത്രങ്ങളും സ്വന്തമാക്കി അവയെ പ്രവർത്തിപ്പിക്കുന്നു. സ്വയം ജഡമായ അവസ്ഥ് ബ്രഹ്മചൈതന്യസന്നിധാനമില്ലാതെ ഏതു വ്യാപാരമാണുണ്ടാവുക ? അചേതനസമഷ്ടിയായ ചരാചരരൂപമായ സർവ്വക്ഷേത്രങ്ങളെയും വ്യാപിച്ച് ക്ഷേത്രജ്ഞൻ നിലകൊള്ളുന്നു. ഇങ്ങനെ അവാങ്മനസഗോചരമായ സന്മാത്രബ്രഹ്മം സർവ്വപ്രപഞ്ചവ്യവഹാരത്തിനും ആശ്രയമെന്ന പ്രകാരത്തിൽ ജ്ഞേയമാണ്. ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും ശ്രവണം, വചനം മുതലായ വ്യാപാരങ്ങൾ അവയുടെ ഗുണമാണ്, ധർമ്മമാണ്. വാസ്തവത്തിൽ ഇന്ദ്രിയങ്ങളുമായി യാതൊരു സംബന്ധവുമില്ലാത്ത ബ്രഹ്മതത്ത്വംതന്നെ ഇന്ദ്രിയധർമ്മങ്ങൾവഴിയായി ഭാസിക്കുന്നു എന്നു നമുക്കു തോന്നുന്നു. യാതൊരു വസ്തുവുമായി പറ്റൊന്നുമില്ലാത്ത ബ്രഹ്മം സർവ്വഭൃത്താണ്, എല്ലാത്തിനും അധിഷ്ഠാനമാണ്. ഈവിധം നിർഗ്ഗുണമായ ബ്രഹ്മം സത്ത്വരജസ്തമോഗുണങ്ങളുടെ പോഷകവുമായിത്തീരുന്നു. താലി,വള, കടക്കൻ മുതലായ ആഭരണങ്ങളിൽ അകവും പുറവും പൊന്നല്ലാതെ മറ്റൊന്നുമില്ലാത്തതുപോലെ സർവ്വ ചരാചരപ്രാണികളുടെയും ഉള്ളിലും പുറത്തും ബ്രഹ്മമല്ലാതെ മറ്റൊന്നില്ല. കാരണംതന്നെയാണല്ലോ കാര്യരൂപത്തിൽ പ്രത്യക്ഷമാകുന്നത്. ഇന്ദ്രിയഗോചരമാകാത്ത സൂക്ഷ്മവസ്തുവാകയാൽ പരബ്രഹ്മം ഇന്നതാണെന്നു സ്പഷ്ടമായി അറിയാൻ കഴിവുള്ളതായിത്തീരുന്നില്ല. ബ്രഹ്മസാക്ഷാത്കാരമില്ലാത്തവർക്ക് കോടി കോടിനാഴികദൂരത്തിലായി തോന്നിയാലും ജ്ഞാനികൾക്ക് സ്വാത്മാവുതന്നെ എന്ന അനുഭവമുള്ളതുകൊണ്ട് ബ്രഹ്മതത്ത്വം അത്യന്തസമീപത്തിലുമാണ്.

പ്രതിദേഹം വേറുവേറായി കാണപ്പെടുന്ന ക്ഷേത്രജ്ഞൻ സർവ്വപ്രാണികളുടെയും ദേഹവുമായി സർവ്വാത്മഭാവംമൂലം താദാത്മ്യം പ്രാപിച്ചതായി തോന്നുകയാലാണ് ക്ഷേത്രജ്ഞരൂപത്തിൽ വേറുവേറായി കാണപ്പെടുന്നത്. സംസാരസ്ഥിതികാലത്തിൽസർവ്വഭൂതങ്ങളെയും താങ്ങി രക്ഷിക്കുന്നതും പ്രളയം വരുമ്പോൾ ഗ്രസിക്കുന്നതും ശുദ്ധചൈതന്യമായ ആ ജ്ഞേയബ്രഹ്മംതന്നെ. ഈവിധം ബ്രഹ്മംതന്നെ ക്ഷേത്രജ്ഞൻ; കാരണം ബ്രഹ്മധർമ്മമായ സ്വപ്രകാശത്വംതന്നെയാണ് ക്ഷേത്രജ്ഞനിലും കാണുന്നത്. അങ്ങനെ ക്ഷേത്രജ്ഞനായ സർവ്വേശ്വരൻതന്നെ പ്രപഞ്ചത്തിന്റെ ഉല്പത്തികാലത്തിൽ പ്രഭവിഷ്ണുവുമായിരുന്നു. ഇപ്പോൾ ഇതു് ഉത്പാദിപ്പിച്ചു സംരക്ഷിക്കുന്ന സാമർത്ഥ്യമുള്ളവനുമായിരിക്കുന്നു. 'സർവ്വത്ര സത്താരൂപമായി വിളങ്ങുന്ന ഈ ജ്ഞേയവസ്തു നോട്ടത്തിൽ പെടുന്നില്ലല്ലോ ? കാണാത്ത വസ്തു അജ്ഞേയമാണ്, ജ്ഞേയമല്ല' എന്നുള്ള സംശയം വരും. അതു് അങ്ങനെയല്ല എന്നു ഭഗവാൻ പറയുന്നു. എങ്ങനെ അതു് അജ്ഞേയമാകും ? ആദിത്യൻ തുടങ്ങിയ ജ്യോതിർമയമായ ബാഹ്യപദാർത്ഥങ്ങളെപ്പോലും പ്രകാശിപ്പിക്കുന്നതു്അതല്ലാതെ വേറൊന്നുമല്ല. സൂര്യതേജസ്സ് ജഡമാണ്. ഞാനിവിടെ ഉണ്ട് എന്ന് അതു വിളിച്ചു പറയുന്നില്ല. ബാഹ്യവസ്തു കാണുന്ന ദ്രഷ്ടാവാണ് അതവിടെയുണ്ട് എന്നു നിർണ്ണയിക്കുന്നതു്. അതുകൊണ്ട്ക്ഷേത്രജ്ഞൻതന്നെയാണ് ആദിത്യാദികളെപ്പററിയുള്ള വെളിച്ചം അഥവാ അറിവ്. ഇങ്ങനെ ജ്യോതിസ്സുകൾക്കും അറിവായ ജ്ഞേയബ്രഹ്മം ജ്യോതിസ്സായി. ക്ഷേത്രജ്ഞരൂപത്തിൽ ബുദ്ധിയെ പ്രകാശിപ്പിക്കുന്ന ആ ബ്രഹ്മം അജ്ഞാനസ്പർശമില്ലാത്തതാണ്. തമസ്സിന്നു് അപ്പുറമാണ്. ജ്ഞാനവും ജ്ഞേയവും ജ്ഞാനപ്രാപ്യവും അതുതന്നെ. പ്രപഞ്ചാതീതമായ ഒരു തത്ത്വത്തെപ്പററി ജ്ഞാനം ഏതു പ്രകാരമാണു സിദ്ധിക്കുക എന്നു മനം തളരുന്നവർക്ക് ധൈര്യം കൊടുത്തുകൊണ്ട് ഭഗവാൻ പറയുന്നു: ജ്ഞാനരൂപമായ ആ ബ്രഹ്മജ്യോതിസ്സ് അജ്ഞാനാവൃതമായ അവസ്ഥയിൽ ജ്ഞേയമായിത്തീരുന്നു — അറിയാൻ അർഹമായിത്തീരുന്നു. ആദ്യം വർണ്ണിച്ച ഇരുപതു ജ്ഞാനസാധനങ്ങൾ വേണ്ടത്ര പരിശീലിച്ച് സാക്ഷാത്ക്കാരം സിദ്ധിക്കുമ്പോൾ ആ പരോക്ഷബ്രഹ്മം ജ്ഞാനഗമ്യം അഥവാ ജ്ഞാനഫലമായിത്തീരുന്നു. ഗമ്യവസ്തു മറ്റൊ

രിടത്തോ കാലാന്തരത്തിലോ ആണ സ്ഥിതി ചെയ്യുക. ജ്ഞേയമാകട്ടെ സവ്വരുടെയും ഹൃദയത്തിൽത്തന്നെ അധിഷ്ഠിതമാണ്.

മേൽപ്രകാരം ക്ഷേത്രം, ജ്ഞാനം, ജ്ഞേയം ഇവയെപ്പററി സംഗ്രഹമായി പറഞ്ഞു. ഇതു തന്നെ വേദാത്ഥവും ഗീതാത്ഥവും സമ്യഗ് ദശ്നവും. ആരാണ് ഇതിന്നു യോഗ്യൻ? ഭഗവദ്ഭക്തൻ. പരമഗുരുവായ സവ്വേശ്വരനിൽ ആവേശം പിടിച്ചവനെപ്പോലെ താൻ കാണുന്നതും കേരംക്കുന്നതും തൊടുന്നതുമെല്ലാംതന്നെ പരമാത്മാവിൽ സമപ്പിച്ചു കഴിഞ്ഞിട്ടുള്ളവൻ. ആവിധമുള്ള ഭക്തൻ മുമ്പു വിവരിച്ചവിധം ജ്ഞാനസമ്പന്നനായി പരമാത്മഭാവം പൂണ്ടവനായിത്തീരുന്നു, മോക്ഷം പ്രാപിക്കുന്നു.

---

# ശ്രീരാമകൃഷ്ണൻ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

**1 നിഷ്കാമത**

ബീഭത്സമാകും വിഷയാനുസേവ
നിത്താതെ ദേവാന്തരസേവമാത്രം
നിത്തുന്നതാവില്ല യഥാത്ഥമായ
ശാസ്ത്രങ്ങരം ഘോഷിച്ചിടുമിഷ്ടനിഷ്ഠ. 1

മററീശ്വരന്മാരെ വണങ്ങിയാലേ
തന്നിഷ്ടനിഷ്ഠയ്ക്കു വരുള്ള ഭംഗം;
അല്ലാതെ ഭാര്യാദികളെബ്ഭജിച്ചാൽ
വരില്ലയെന്നായ്ക്കരുതുന്നു മൂഢൻ. 2

ഗാത്രം കളത്രം ഗൃഹമത്ഥമന്നം
പുത്രൻമുതല്ലേതിനെയും ഭജിയ്ക്കാം;
ദേവാന്തരത്തെത്തൊഴുതാൽപ്പിഴച്ചു-
വെന്നിഷ്ടനിഷ്ഠൻ കരുതുന്നു കഷ്ടം! 3

ക്ഷൌരത്തിലേയ്ക്കും വസനത്തിലേയ്ക്കും
സപ്പാടിലേയ്ക്കും ശയനത്തിലേയ്ക്കും
നെഞ്ചോടിയാലത്തെയനത്ഥമില്ല
മററുള്ള ദൈവങ്ങളിലേയ്ക്കു പാഞ്ഞാൽ. 4

ഭോഗേച്ഛയാകുന്നു മൃഗസ്വഭാവ-
മല്ലാതെ ദേവാന്തരഭക്തിയല്ല;
മൃഗസ്വഭാവത്തെ വെടിഞ്ഞിടാത്തോ-
നനന്യഭക്തിയ്ക്കധികാരിയല്ല. 5

വാരാണസിയ്ക്കോ മധുരാപുരിയ്ക്കോ
തൽക്കാലമോടുന്നതിലില്ല ദോഷം;
കാമത്തിലേയ്ക്കും കനകത്തിലേയ്ക്കും
പായാതിരുന്നാൽ മതിയെൻെറ ചിത്തം. 6

സ്കന്ദൻെറ ബുദ്ധൻെറ ഗണാധിപൻെറ
രാമൻെറ കൃഷ്ണൻെറ സദാശിവൻെറ
ഏതൊക്കെ ദേവൻെറയടുക്കലേയ്ക്കും
പോയ്ക്കോട്ടെ മന്മാനസമിച്ഛപോലെ. 7

ശബ്ദാദിയാകും ഗുണസഞ്ചയത്തിൽ
യാതൊന്നിലും സ്വാന്തമലഞ്ഞിടാതെ
സവ്വേശ്വരൻതൻ വിവിധങ്ങളായ
രൂപങ്ങളിൽത്തന്നെ നടന്നിടട്ടെ! 8

മനസ്സിനെച്ചീത്തവഴിയ്ക്കു പോവാ-
നയച്ചിടാഞ്ഞാൽമതിയിഷ്ടനിഷ്ഠ
വരട്ടെ നൽകാനതു കാലമായാൽ-
പ്പറഞ്ഞിടാമത്ര ധൃതിപ്പെടേണ്ട. 9

എന്നന്തരംഗം വിഷയത്തിലേയ്ക്കു
പായാതെ സർവേശപദത്തിൽമാത്രം
എല്ലായ്പ്പൊഴും നിന്നുതുടങ്ങിടട്ടെ;
പിന്നീടു തന്നാൽമതിയിഷ്ടനിഷ്ഠ. 10

കാമാതുരന്മാരുടെയിഷ്ടനിഷ്ഠ
സത്യം പറഞ്ഞാലൊരു ഗോഷ്ഠിമാത്രം;
ഒന്നാമതായിട്ടതുകൊണ്ടെനിയ്ക്കു
നൽകട്ടെ നിഷ്കാമത രാമകൃഷ്ണൻ! 11

ധമ്മാപവർഗങ്ങളെ വിററു കഷ്ട-
മീയത്ഥകാമങ്ങളെ വാങ്ങിടും നീ
മർത്ത്യൻെറ ചെയ്യിൽപ്പരവഞ്ചനയ്ക്കോ
ഹേ ജീവ കേറിക്കുടികൊണ്ടിടുന്നു? 12

ഹേ ജീവ, നീ ഭോഗതൃണം ചവച്ചു
പേടിച്ചു കേഴേണ്ടൊരു മേഷമല്ല;
അജ്ഞാനമത്തേഭവധം കഴിച്ചു
ഗർജിച്ചിടേണ്ടുന്ന മൃഗേന്ദ്രനത്രേ. 13

ശ്രീരാമകൃഷ്ണങ്കലുറച്ചതായ
വിശ്വാസമുണ്ടാകുവതിന്നുവേണ്ടി
വൈകാതെ ഹേ ജീവ, കഠോരമായ
നാനാതപശ്ചര്യകളഭ്യസിയ്ക്കൂ. 14

കാലഗ്രഹം വന്നു വിഴുങ്ങിടുംമു-
മ്പെൻ ചിത്തമായോരരയന്നമേ നീ
ശ്രീരാമകൃഷ്ണന്റെ പദങ്ങളാകും-
ചെന്താമരക്കൂട്ടിനകത്തൊളിച്ചോ. 15

ഞാനിത്രകാലം തവ ദാസനായി
ഹേ സ്വാന്തമേ വേലകൾ ചെയ്തുവല്ലോ;
എൻഭൃത്യനായിട്ടിനിയൊട്ടു കാലം
നീയും കുറെജ്ജോലികൾ ചെയ്തുകൊൾക. 16

ഗദാധരൻതൻ ചരണത്തിൽനിന്നു-
മനങ്ങി നീയെങ്കിലെടാ മനസ്സേ,
കിഴുക്കി നിൻമണ്ടയുടച്ചിടും ഞാൻ
മടിച്ചിടാതെന്നു ധരിച്ചുകൊൾക. 17

മനോജ, നീ മോഹനബാണമെയ്തു
വൃഥാവിലെന്നോടു കളിച്ചിടേണ്ട
ഗദാധരൻതൻ കഴലാശ്രയിച്ചോ-
രെനിക്കെടാ, നിന്നെയൊരുത്തിനില്ല. 18

തൻ ഭിന്നരൂപങ്ങളിൽമാത്രമോടി-
ച്ചെന്നന്തരംഗത്തെ വിശുദ്ധമാക്കാൻ
ചന്ദ്രാത്മഭൂവേററുകഴിഞ്ഞു; വേണ്ടാ-
തെന്നോടു മാരൻ പൊരുതാൻ വരേണ്ട. 19

## 2 ഏകനിഷ്ഠ

എൻ ചിത്തമിപ്പോൾ വിഷയത്തിലേയ്ക്കു
പോകാൻ മടിക്കുന്നതുകൊണ്ടു മേലാൽ
കാരുണ്യമോടേകണമേകനിഷ്ഠ
ഹേ ശാരദാവല്ലഭ, നിൻപദത്തിൽ. 20

ഏകാഗ്രതയ്ക്കും വ്യവസായിതയ്ക്കു-
മാവശ്യമാണേററവുമേകനിഷ്ഠ;
വിക്ഷിപ്തമായിബ്ബഹുശാഖമായ
ബുദ്ധിയ്ക്കു സാക്ഷാത്കൃതി കൈവരില്ല. 21

ഉണ്ടെങ്കിലും ദേവകളായിരം പേർ,
തന്നിഷ്ടദേവൻ ഭജനീയനാകും;
മുന്നൂറു കൂട്ടങ്ങൾ വിളമ്പിയാലും
വേണ്ടുന്നതല്ലാതെ ഭുജിച്ചിടേണ്ട. 22

ദൈവങ്ങൾതൻ നായകനായിടേണ്ട
തന്നിഷ്ടദേവൻ ഭജനീയനാവാൻ;
ലോകത്തിൽവെച്ചുത്തമനായിടേണ്ട
ഭാര്യയ്ക്കു ഭർത്താവഭിവന്ദ്യനാവാൻ. 23

നിശ്ശേഷദൈവങ്ങളെയും പുലർത്തി-
പ്പോററുന്നതിന്നാണു നവാവതാരം;
എന്നുള്ളപക്ഷം പരദൈവനിന്ദ
ചന്ദ്രാത്മജന്നു രുചിയ്ക്കയില്ല. 24

തന്നിഷ്ടദേവൻ കനിയേണമെങ്കിൽ
മററീശ്വരന്മാരിലവജ്ഞ വേണം-
എന്നോർത്തു തമ്മിൽക്കലഹിച്ചു മണ്ട
തല്ലിപ്പൊളിയ്ക്കുന്ന മനുഷ്യർ കഷ്ടം! 25

അന്യങ്ങളാമീശ്വരവിഗ്രഹങ്ങൾ
തുച്ഛങ്ങളാണെന്നൊരു പുച്ഛഭാവം
ഗ്രഹപ്പിഴയ്ക്കുള്ളിലുറച്ച കൂട്ടർ-
ക്കാചന്ദ്രതാരം ഗതിയില്ല തീർച്ച. 26

ദേവാന്തരാരാധന ചെയ്തിടാഞ്ഞാ-
ലേകാഗ്രചിത്തന്നപരാധമില്ല;
അന്യത്തെ വീക്ഷിയ്ക്കുമുപാസകന്നേ
കുററങ്ങൾ പററാൻ വഴിയുള്ളു പാർത്താൽ. 27

ഒരൊററ ദേവങ്കലുറച്ചുപോയാൽ
മനസ്സു മറെറാന്നിനെയോർക്കയില്ല;
അതിന്നു മററീശ്വരരെക്കുറിച്ചി-
ട്ടവജ്ഞ തോന്നാനവകാശമില്ല. 28

സ്വോപാസ്യനാം ദേവനൊരാളനേക-
വേഷങ്ങൾകെട്ടിക്കളിയാടിടുന്നു
എന്നുള്ള തൻേറടമകത്തുറച്ചോ-
രദ്വൈതിയാം ഭക്തനുമില്ലബന്ധം. 29

രാമൻ ശിവൻ ഭാർഗ്ഗവി ഭദ്രകാളി
കംസാരി ശാസ്താവിവർ വേറെ വേറെ
ദൈവങ്ങളാണെന്നുവരുന്നപക്ഷ-
മദ്വൈതസിദ്ധാന്തമുടഞ്ഞുപോകും. 30

സത്യത്തിലദ്വൈതമതത്തിനോളം
സംതൃപ്തിനൽകും മതമില്ല വേറെ
അദ്വൈതിഭക്തന്റെ സുഖാതിരേകം
ദ്വൈതിക്കു കിട്ടാൻ വളരെ പ്രയാസം. 31

ഒന്നാണു സത്യം പലതല്ല പാർത്താ-
ലെന്നങ്ങു വന്നാലതു നഷ്ടമല്ല,
ഉത്കൃഷ്ടമായുള്ളൊരു ലാഭമാണെ-
ന്നജ്ഞാനികൾക്കെങ്ങനെ ബോദ്ധ്യമാകും? 32

അദ്വൈതസംസ്ഥാപനമെന്നുവെച്ചാ-
ലന്യങ്ങളെച്ചുട്ടുകരിയ്ക്കലല്ല;
സർവ്വത്തെയും സ്വാത്മതയാ വിചാരി-
ച്ചന്യത്വബോധത്തെ മുടിയ്ക്കലത്രേ. 33

അനേകനല്ലീശ്വരനേകനാണെ-
ന്നിരിക്കിലും മൂർത്തികൾ തമ്മിലേററം,
ഉപാധിമൂലം, കരുണാനുഭാവ-
പ്രബോധവീര്യങ്ങളിലുണ്ടു ഭേദം. 34

ഇദ്ദൈവതങ്ങൾക്കൊരു ദൃഷ്ടികൊണ്ടു
നാം നോക്കിയാലന്തരമില്ല തമ്മിൽ;
എന്നാലുടൻ മറെറാരു ദൃഷ്ടികൊണ്ടു
നോക്കുന്നതായാൽബ്ഭിദയുണ്ടുതാനും. 35

സർവ്വേശ്വരൻ കെട്ടിവരുന്ന വേഷ-
മെന്താകിലും സ്വാദിനു മാററമില്ല
കണ്ടാൽപ്പലേമട്ടിലെഴും മിഠായി-
ക്കെല്ലാററിനും സ്വാദൊരുപോലെതന്നെ. 36

മററുള്ളദൈവങ്ങളെ മററതായി–
ക്കാണാതിരുന്നാൽമതി രക്ഷയായി;
ഇട്ടിവ്യചന്ദ്രാതനയൻെറതന്നെ
രൂപങ്ങളായ്ക്കണ്ടവരെത്തൊഴാം ഞാൻ. 37

ദേവകൾ മർത്ത്യകൾ മൃഗത്തിലേവം
സർവ്വത്ര ചന്ദ്രാതനയൻെറ രൂപം
കാണാൻ ശ്രമിക്കുന്നതുപോലെ നന്നാ-
യാനന്ദലാഭത്തിനുപായമില്ല. 38

താനന്യനെന്നീവക ഭേദബുദ്ധി
വേരററുപോയീടണമെന്നുവെച്ചാൽ
എല്ലാററിലും കാണുക രാമകൃഷ്ണ–
രൂപത്തെയല്ലാതൊരു മാർഗ്ഗമില്ല. 39

നിശ്ശേഷഭൂതാത്മകനായ സാക്ഷാത്
ശ്രീരാമകൃഷ്ണൻെറ വിജൃംഭണത്തെ
സർവത്ര ദർശിക്കുക ജാതിഭേ-
മില്ലാതെയാവാൻ വഴിവേറെയില്ല. 40

ശ്രീകൃഷ്ണനും ബുദ്ധനുമേശുവും മ–
റെറല്ലാവരും ചന്ദ്രമണീസുതൻെറ
ശ്രീമൂർത്തിയാണെന്നു ധരിച്ച കൂട്ടർ–
ക്കാരെബ്ഭജിച്ചീടിലുമില്ല ചേതം. 41

അശേഷദേവപ്രതിപത്തി, പിന്നെ
നിജേഷ്ടദേവാംഘ്രിയുഗപ്രപത്തി-
വിരോധമില്ലാതിവ രണ്ടുമൊപ്പം
വിവേകിയാമേവനുമഭ്യസിക്കാം. 42

നേരോക്കുകിൽച്ചന്ദ്രമണീസുതങ്കൽ –
നിന്നന്യനായേതൊരു ദേവനുള്ളൂ ?
ഇക്കണ്ട നാനാ സ്ഥിരജംഗമൌഘ-
മാ വിശ്വരൂപൻെറ വിഭൂതിയല്ലോ! 43

കൺപോള ചിമ്മാമഥവാ മിഴിക്കാ–
മെന്താകിലും ഞാനൊരു വസ്തുമാത്രം
കണ്ടോട്ടെ സച്ചിന്മയമായകത്തും
മായാപ്രപഞ്ചാത്മകമായ്പ്പുറത്തും. 44

കീടത്തിനോടും ബഹുമാനപൂർവ–
മല്ലാതെ മർത്ത്യൻ പെരുമാറിടൊല്ല
എന്നച്ഛനും, ചൂലിനെയും മനുഷ്യർ
കുപ്പേണമെന്നമ്മയുമോതിടുന്നു. 45

മൺകട്ടപോലും ക്ഷുദിരാമജൻതൻ
ശ്രീമൂർത്തിയാണെന്നു ധരിച്ചിരിക്കെ
ഞാനെങ്ങനെദ്ദേവകരാം മാനുഷന്മാർ
ജന്തുക്കളിക്കൂട്ടരെ നിന്ദ ചെയ്യും ? 46

# സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളി*

ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ

സുഹൃത്തുക്കളെ,

ഈ സായാഹ്നത്തിൽ ഒരു പ്രസംഗത്തിനു് എന്നെ ഇവിടേയ്ക്കു ക്ഷണിച്ചതിൽ 'ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് പബ്ലിക് അഡ്മിനിസ്ട്രേഷ'ൻെറ ബോംബെ ശാഖയോട്, പ്രത്യേകിച്ച് ശ്രീ സുബ്രഹ്മണ്യത്തിനോട് ഞാൻ പ്രത്യേകം നന്ദിപറഞ്ഞുകൊള്ളുന്നു. 'സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളി' എന്നതാണു പ്രസംഗവിഷയം. ഇതുപോലെ ഇന്ത്യയിലെ ഇതരഭാഗങ്ങളിലുള്ള ശ്രോതാക്കളോടും, പ്രത്യേകിച്ച് ബാംഗ്ളൂരിലെ മൈസൂർ സ്റ്റേററ് സെക്രട്ടേറിയററു ജീവനക്കാരോടും ലക്നൗവിലെ ഉദ്യോഗസ്ഥന്മാരോടും, ഞാൻ സംസാരിച്ചിട്ടുണ്ട്. ഇവിടെ മററു ചിലർ കൂടി സന്നിഹിതരാണെങ്കിലും മഹാരാഷ്ട്ര അഡ്മിനിസ്ട്രേററീവ് സർവ്വീസ് ജീവനക്കാരോടാണ് ഞാൻ മുഖ്യമായും സംസാരിക്കുന്നതു്. ഞാൻ പറയാൻ പോകുന്ന വിഷയത്തിനു് ഒരു പ്രത്യേക പ്രാധാന്യമുണ്ട്. എന്തെന്നാൽ നമ്മുടെ ദേശീയജീവിതത്തിൽ നാം ധരിച്ചുവെച്ചിട്ടുള്ളതിനേക്കാൾ കൂടുതൽ പ്രാധാന്യമുള്ള ഒരു വിഭാഗമാണ് പബ്ലിക് അഡ്മിനിസ്ട്രേഷൻ (പൊതുഭരണം.)

* 'ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് പബ്ലിക് അഡ്മിനിസ്ട്രേഷ'ൻെറ ബോംബെയിലുള്ള റീജിയണൽ ശാഖയിലെ ജീവനക്കാരോട് ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ 1972 ഏപ്രിൽ 13-ാം തീയതി ചെയ്ത ഒരു പ്രസംഗം ടേപ്പുറിക്കാർഡു ചെയ്തതു്. വിവർത്തകൻ: പി. എൻ. ഗോപാലകൃഷ്ണൻനായർ.

## സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളി

ഇന്നു് ഇന്ത്യയിൽ രാഷ്ട്രീയസ്വാതന്ത്ര്യം മൊത്തത്തിൽ ഒരു പുതിയ അനുഭവമാണു്. നൂററാണ്ടുകളായി നാം വിദേശാധിപത്യത്തിലും രാഷ്ട്രീയനിശ്ചലതയിലും കഴിയുകയായിരുന്നു. ഇതു് നമ്മുടെ മനസ്സിലൊരുതരം ആശയക്കുഴപ്പം സൃഷ്ടിക്കുകയാൽ സ്വാതന്ത്ര്യം കിട്ടിയിട്ടും നമുക്കതു ശരിക്കാസ്വദിക്കാൻ കഴിയുന്നില്ല. സ്വാതന്ത്ര്യത്തിന്റെ പ്രയോജനവും അതു നമ്മിൽ നിക്ഷിപ്തമാക്കിയിരിക്കുന്ന ചുമതലകളും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഈ സ്വാതന്ത്ര്യപ്രാപ്തിക്കു് നമ്മെ തയ്യാറാക്കാൻ ആധുനികയുഗത്തിൽ മഹാന്മാരായ ആചാര്യന്മാരുണ്ടായി. കഴിഞ്ഞ നൂററമ്പതു വർഷമായി അവർ ചെയ്ത ആത്മത്യാഗം സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളിയെ നേരിടുന്നതിനും, ദേശബോധം നമ്മിലുളവാക്കുന്നതിന്നും നമ്മെ വളരെയധികം സഹായിച്ചിട്ടുണ്ടു്. എന്നാൽ നമ്മുടെ വിദ്യാഭ്യാസമാകട്ടെ ഇന്നും നമ്മെ ദേശീയലക്ഷ്യത്തിലെത്തിക്കുവാൻ പര്യാപ്തമല്ല. സ്വാതന്ത്ര്യത്തിനുമുമ്പുണ്ടായിരുന്ന സ്ഥിതിയാണിപ്പോഴും തുടരുന്നതു്. വൈദേശികാധിപത്യത്തെ സ്ഥിരമായി നിലനിർത്തുന്നതിനു് ഉദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നല്ലോ അന്നത്തെ വിദ്യാഭ്യാസസമ്പ്രദായം. ആ വിദ്യാഭ്യാസത്തെ പൗരസ്ത്യമാക്കുന്നതിനു് നാം അല്പമൊക്കെ യത്നിച്ചിട്ടുണ്ടെങ്കിലും രാഷ്ട്രനന്മയ്ക്കും ദേശീയലക്ഷ്യത്തിനും ഉതകുമാറു് മാറേറണ്ട പലതും ഇനിയും നീക്കം ചെയ്യപ്പെട്ടിട്ടില്ല. അതിനാൽ ഇന്നു സ്വാതന്ത്ര്യത്തിന്റെ പ്രാഥമികവെല്ലുവിളികളിലൊന്നു് വിദ്യാഭ്യാസത്തെ രൂപപ്പെടുത്തുക എന്നതാണു്. അങ്ങനെ രാഷ്ട്രോന്നമനത്തിനു് വിദ്യാഭ്യാസം ഒരുപകരണമായിത്തീരണം. ആ വിദ്യാഭ്യാസസമ്പ്രദായം സ്വാതന്ത്ര്യത്തിന്റെ ഉള്ളടക്കത്തെ വിപുലമാക്കുകയും രാഷ്ട്രീയത്തിൽനിന്നും അതിനെ സാമ്പത്തികസാമൂഹ്യമണ്ഡലങ്ങളിലേയ്ക്കൊഴുക്കുകയും വേണം. സ്വാതന്ത്ര്യം എന്ന വാക്കിനർത്ഥം 'മോചനം' എന്നു മാത്രമല്ലെന്നും 'ഉത്തരവാദിത്വം' എന്നു കൂടിയുണ്ടെന്നും ജനങ്ങളെ ധരിപ്പിയ്ക്കേണ്ടിയിരിക്കുന്നു.

സ്വതന്ത്രസമുദായത്തിൽ സ്വാതന്ത്ര്യവും ഉത്തരവാദിത്വവും പൗരത്വത്തിന്റെ ഇരുവശങ്ങളാണു്. എന്നാൽ സ്വതന്ത്രഭാരതത്തിലെ നമ്മുടെ പ്രവർത്തനങ്ങളിൽ ഉത്തരവാദിത്വത്തിന്റെ പ്രാധാന്യം എത്രമാത്രമുണ്ടെന്നു വേണ്ടപോലെ നാം മനസ്സിലാക്കിയിട്ടില്ല. ഉത്തരവാദിത്വമില്ലാത്ത സ്വാതന്ത്ര്യം സ്വാതന്ത്ര്യത്തിനുതന്നെ അപകടമാണു്. സ്വാതന്ത്ര്യലബ്ധിക്കുമുമ്പു് നമുക്കു് ഉത്തരവാദിത്വം അധികമില്ലാതിരുന്നതിനാൽ ഇഷ്ടമുള്ളതുചെയ്യാൻ വിരോധമില്ലായിരുന്നു. വിദേശാധിപത്യത്തിലും ലണ്ടനിലെ 'സെക്രട്ടറി ഓഫ് സ്റ്റേററി'ലും നമ്മുടെ കുററങ്ങളെല്ലാം ആരോപിക്കാമായിരുന്നു. ഇന്നാകട്ടെ നമുക്കു കുററപ്പെടുത്തുവാൻ മററാരുമില്ല. എന്നാൽ ഈ മാററം ഭാരതീയരിലാരുംതന്നെ അറിയുകയോ അഭിനന്ദിക്കുകയോ ചെയ്തിട്ടില്ല. അതിനാൽ ഈ മണ്ഡലത്തിൽ മാററം വരുത്തുകയാണു് നമ്മുടെ പ്രഥമവും പ്രധാനവുമായ കർത്തവ്യം. ഒരു സ്വതന്ത്രരാജ്യത്തിലെ സ്വതന്ത്രപൗരനിൽ കാണേണ്ട ഉത്തരവാദിത്വബോധത്തെ തട്ടിയുണർത്തുകയാണു് നാം ആദ്യമായി ചെയ്യേണ്ടതു്. സ്വാതന്ത്ര്യത്തിന്റെ ഉള്ളടക്കം വികസിപ്പിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ള മാതൃകാപരമായ പ്രവർത്തനവും പെരുമാററവുമാണു് ഉത്തരവാദിത്വം. ഉത്തരവാദിത്വമില്ലാത്ത ജനങ്ങൾ അവിവേകികളായിത്തീരുന്നു. ഇന്നു് ദേശീയജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ഈ അപാകത കാണുന്നു. എന്നാൽ ഉത്തരവാദിത്വബോധം നമുക്കുണ്ടായിക്കഴിയുന്നമാത്രയിൽ സ്വാതന്ത്ര്യം ഇന്നത്തെക്കാൾ അർത്ഥവത്തായിത്തീരും.

### പൗരത്വവും ചുമതലയും

ഇംഗ്ലീഷിൽ 'സിററിസൻ' എന്നതു് അർത്ഥപുഷ്ടിയുള്ള ഒരു വാക്കാണു്. നാം ആ വാക്കിന്റെ ശരിയായ പൊരുൾ മനസ്സിലാക്കണം. ഒരു കുട്ടി ജനിച്ചു കഴിഞ്ഞാലുടൻ അവൻ അവന്റെ ഊഴവും കാത്തുനില്ക്കുകയായി. 21 വയസ്സാകുമ്പോഴേ ദേശീയജീവിതത്തിൽ പങ്കാളിത്തം വഹിക്കാൻ പ്രാപ്തിയുള്ള ഒരു ഇന്ത്യൻ പൗരനായിത്തീരുന്നുള്ളു. ഈ പ്രായപരിധി പതിനെട്ടിലേയ്ക്കിറക്കാൻ ഒരു ശ്രമം

നടന്നുവരുന്നുണ്ട്. അങ്ങനെ യുവാക്കളിൽ വലിയൊരു വിഭാഗത്തിനുകൂടി വോട്ടവകാശം ലഭിച്ച് ദേശീയവും രാഷ്ട്രീയവുമായ ജീവിതത്തിൽ ഭാഗഭാക്കുകളാകുവാൻ സാധിക്കും. വരുന്ന അഞ്ചുവർഷത്തിനുള്ളിൽ നിയമപരമായി ഇതംഗീകരിക്കപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു. അങ്ങനെ വരുന്ന തെരഞ്ഞെടുപ്പിൽ പതിനെട്ടുവയസ്സുകാർകൂടി രംഗത്തു വരും. ഊഴം കാത്തുനിന്ന് പ്രായപൂർത്തിയെത്തുക എന്ന ഭൗതികയാഥാർത്ഥ്യംകൊണ്ടുമാത്രം ഒരാൾ യഥാർത്ഥപൗരനാകുന്നില്ലെന്ന കാര്യം സർവ്വപ്രധാനമായി ഓർക്കേണ്ടതുണ്ട്. പൗരത്വം കുറെക്കൂടി ആഴമേറിയ കാര്യങ്ങൾ ഉൾക്കൊള്ളുന്ന ഒന്നാണ്. ഉത്തരവാദിത്വനിർവ്വഹണംകൊണ്ടാണതുണ്ടാകുന്നത്. ഞാനൊരു കാര്യം ഏറെറടുത്താൽ അതു ചെയ്യേണ്ട ചുമതല എനിക്കുണ്ട്. അതിൻെറ അനന്തരഫലങ്ങളുടെ ഉത്തരവാദിത്വവും എനിക്കുതന്നെ. വിദ്യാഭ്യാസത്തിൽ നിന്നുണ്ടാകുന്ന മാനസികപരിപാകതയിലാണതു കടികൊള്ളുന്നത്. അങ്ങനെയുള്ള വിദ്യാഭ്യാസം ഒരു രാഷ്ട്രമെന്ന നിലയിൽ സാമാന്യമായി നാം ഇനിയും നേടേണ്ടതായിട്ടാണിരിക്കുന്നത്. കുറച്ചാളുകൾക്കതു സാധിച്ചു. അവരാണ് ഈ രാജ്യത്തെ സ്വാതന്ത്ര്യത്തിലേയ്ക്കു നയിച്ചതു്. നമ്മെ സാമ്പത്തികവും മററുതരത്തിലുമുള്ള പുരോഗതിയുടെ പാതയിലേയ്ക്കു തിരിച്ചുവിടാൻ അവർക്കു കഴിഞ്ഞു. എന്നാൽ ബഹുഭൂരിപക്ഷം പേർക്കും വേണ്ടത്ര പാകത വന്നിട്ടില്ല; ഉത്തരവാദിത്വബോധവുമുണ്ടായിട്ടില്ല. ഇതാണ് കഴിഞ്ഞ ഇരുപത്തഞ്ചുവർഷത്തെ നമ്മുടെ ചരിത്രം. നൂററാണ്ടുകാലങ്ങളിലെ അടിമത്തത്തിൽനിന്നു മോചനം ലഭിച്ചപ്പോൾ ആ വിജയാഭിമാനംകൊണ്ടു് നാം പുളകിതരാകേണ്ടതായിരുന്നു. ആ പുളകോദ്ഗമത്തിൻെറ തിരത്തള്ളലിൽ നാം വളരെവേഗം പുരോഗമിക്കേണ്ടതുമായിരുന്നു. മററു രാജ്യങ്ങൾ ഇങ്ങനെയാണ് പുരോഗമിച്ചതു്. അവർ സ്വതന്ത്രരായപ്പോൾ ഒരു പുതിയ ദേശീയശക്തി അവരിലുണർന്നുവന്നു. അതിൽ നിന്നുണ്ടായ ഉത്സാഹാതിരേകത്താൽ അവർ മഹത്തായ നേട്ടങ്ങൾ കൈവരിച്ചു. നമ്മളും കുറച്ചെല്ലാം നേടിയിട്ടുണ്ട്. എന്നാൽ നാം അനുഭവിച്ച കഷ്ടപ്പാടുകളും അപമാനങ്ങളുമായി തുലനം ചെയ്യുമ്പോൾ ഈ സ്വാതന്ത്ര്യം നമ്മിൽ കുറെക്കൂടി അഭിനിവേശമുളവാക്കുകയും കഠിനാദ്ധ്വാനത്തിലൂടെ മഹത്തരമായ നേട്ടങ്ങൾ കൈവരുത്തുകയും ചെയ്യേണ്ടതായിരുന്നു.

### കഠിനാദ്ധ്വാനമാണാവശ്യം

കഠിനാദ്ധ്വാനം ചെയ്യാനുള്ള കഴിവുകേടാണ് ഞാൻ ഭാരതത്തിലാകമാനം കാണുന്ന പ്രധാനസംഗതികളിലൊന്ന്. ഒരുതരം ദേശീയ അലസത നമ്മളെയെല്ലാം വൻതോതിൽ പിടികൂടിയിരിക്കുന്നു. ഈ അലസത മാററാൻ നമുക്കു കഴിഞ്ഞിട്ടില്ല. കഠിനാദ്ധ്വാനം കൂടാതെ ഒരു രാജ്യവും പുരോഗമിച്ചിട്ടില്ല. നാം കഠിനാദ്ധ്വാനം ചെയ്തിരുന്നെങ്കിൽ നേടിയെടുക്കാമായിരുന്നതും, നേടേണ്ടിയിരുന്നതുമായ പുരോഗതി കഴിഞ്ഞ 25 വർഷമായിട്ടും നമുക്കു കിട്ടാതെപോയതു് അതുകൊണ്ടാണ്. ഇന്നു നമുക്ക് കൂടുതൽ പ്രസംഗവും കുറച്ചു പ്രവൃത്തിയുമാണുള്ളതെന്നു പറയേണ്ടിവന്നതിൽ എനിക്കു ഖേദമുണ്ട്. ജനങ്ങളുടെ ഇടയിലും സെക്രട്ടേറിയററിലും അതുപോലുള്ള ഗവണ്മെൻറു സ്ഥാപനങ്ങളിലും ഇതാണു നടക്കുന്നതെന്നുള്ളതു സത്യവുമാണ്. എവിടെ നോക്കിയാലും ജോലിയെക്കാളധികം പ്രസംഗമാണ്.

ഇന്ത്യയിൽ മാത്രം കാണുന്ന അപൂർവ്വപ്രതിഭാസമാണിതു്. ലോകത്തു് മറെറാരിടത്തും ഇതു ഞാൻ കണ്ടിട്ടില്ല. മററുള്ള രാജ്യങ്ങളിലാണെങ്കിൽ ഒരാൾ ജോലിയിൽ വ്യാപൃതനായിരിക്കുമ്പോൾ അതല്ലാതെ മറെറാന്നും ചെയ്യുകയില്ല; ഇവിടെയാണെങ്കിലോ ജോലിയല്ലാത്തതെല്ലാം ചെയ്യും. ഇത്തരത്തിലുള്ള അലസത, ഭോഗലാലസത, സാമൂഹ്യനിരുത്തരവാദിത്വം ഗവണ്മെൻറുസ്ഥാപനങ്ങളുടേയും സ്വകാര്യസ്ഥാപനങ്ങളുടേയും പുരോഗതി ഒരുപോലെ തടസ്സപ്പെടുത്തിയിരിക്കുന്നു. ഇതു വളരെ ശോചനീയമായ അവസ്ഥയാണ്. എന്തുകൊണ്ടെന്നാൽ നമ്മുടെ രാജ്യം സാമ്പത്തികമായും സാമുദായികമായും പിന്നോക്കം നില്ക്കുന്ന ഒന്നാണ്. വളരെയധികം പേർക്കും ഈ രാജ്യം പുരോഗമിക്കണമെന്നാഗ്രഹമുണ്ട്. പക്ഷേ വെറും ആഗ്രഹംകൊണ്ടു കാര്യമില്ല. ആഗ്രഹിച്ചതു പ്രവൃത്തിയിൽ കൊണ്ടുവരണം. അതാ

യതു് കഠിനാദ്ധ്വാനം ചെയ്യണമെന്ന താല്പര്യം. അതിനാൽ സെക്രട്ടേറിയററിൽ നമുക്കു കുറച്ചു കൂടി കാര്യക്ഷമത വേണം, കുറച്ചുകൂടി ഊർജ്ജസ്വലത വേണം; കുറച്ചുകൂടി കഠിനാദ്ധ്വാനം വേണം. കുറച്ചുകൂടി സമർപ്പണബോധം— ആ പദമാണല്ലോ നാമുപയോഗിക്കുന്നതു് — ഉണ്ടാകണം.

നമ്മുടെ പ്രധാനമന്ത്രി ഈ വാക്കു് ആവർത്തിച്ചാവർത്തിച്ചു പറയുന്നുണ്ടു്. സമർപ്പണമെന്നാൽ ഏതെങ്കിലും ഒരു രാഷ്ട്രീയാദർശത്തിനു വേണ്ടി സമർപ്പിക്കുകയെന്നല്ല, പിന്നെയോ, പൊതുഭരണത്തിലന്തർഭവിച്ചിരിക്കുന്ന ഉത്തരവാദിത്വത്തിനുവേണ്ടി തന്നെ അർപ്പിക്കണമെന്നർത്ഥം. ഈ സമർപ്പണബോധത്തോടും ഉത്തരവാദിത്വബോധത്തോടുമൊപ്പം ഊർജ്ജസ്വലത ജനങ്ങളിലും ഉദ്യോഗസ്ഥന്മാരിലും തൊഴിലാളികളിലും ഉണ്ടാകുന്നതാണു്.

ഈ രീതിയിലുള്ള ശക്തിയാണു് നാം ആർജ്ജിക്കേണ്ടതു്— മാനുഷികപ്രശ്നങ്ങൾക്കെതിരായി മാനുഷികശക്തിയെ നിർത്തുക. എല്ലാ പ്രശ്നങ്ങളേയും അതിക്രമിച്ചു് രാഷ്ട്രത്തെ പുരോഗതിയിലേയ്ക്കു നയിക്കുക. നൂററാണ്ടുകളായി അനുഭവിച്ചുപോരുന്ന അടിമത്തത്തിൽനിന്നും രാജ്യത്തെ കരകയററാൻ ഇതല്ലാതെ മററു മാന്ത്രികവിദ്യയൊന്നുമില്ല.

## പുതിയ മന്ത്രം

അതുകൊണ്ടു് അദ്ധ്വാനം — കഠിനാദ്ധ്വാനം — എന്ന പുതിയ മന്ത്രമാണിന്നു വേണ്ടതു്: ശാരീരികമായ കഠിനാദ്ധ്വാനത്തോടൊപ്പം ബൗദ്ധികമായ അദ്ധ്വാനവും, ബൗദ്ധികമായ കഠിനാദ്ധ്വാനത്തോടൊപ്പം സഹകരിച്ചുകൊണ്ടുള്ള കൂട്ടായ അദ്ധ്വാനവും. എല്ലാ നല്ല ഉദ്യമങ്ങളും കൂട്ടായ ഉദ്യമത്തിൻെറ ഫലമാണു്. സംഘപ്രവർത്തനത്തിലും ബൗദ്ധികമായ കഠിനാദ്ധ്വാനത്തിലും അടങ്ങിയിരിക്കുന്ന സ്വഭാവത്തിലെ ഈ കാര്യക്ഷമത നാം മനസ്സിലാക്കുമ്പോൾമാത്രമേ സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളിയെ നമുക്കു നേരിടാൻ കഴിയൂ. ഈ തത്ത്വശാസ്ത്രമാണു് നാം പഠിയ്ക്കേണ്ടതു്. അതു ബോധപൂർവ്വം പഠിയ്ക്കുകയും വേണം. അല്ലാതെ എങ്ങനെയെങ്കിലും അറിയാതെ അതിൽ ചെന്നു വീണാൽ പോര.

ജപ്പാനിലും ജർമ്മനിയിലും അമേരിക്കയിലുമെല്ലാം അവിടുത്തെ ജനങ്ങൾ കഠിനാദ്ധ്വാനം ചെയ്യുന്നതു ഞാൻ കണ്ടു. അവർ ഉത്സാഹികളാണു്. അവർ ജോലിചെയ്യുന്നതിനിടയിൽ സംസാരിക്കുകയില്ല. അവർക്കു് ആത്മാഭിമാനമുണ്ടു്; അന്തസ്സിനെക്കുറിച്ചു ബോധമുണ്ടു്. ''ഞാൻ ജോലിസമയത്തു ചെയ്യുന്ന ജോലിയ്ക്കു് പ്രതിഫലം വാങ്ങുന്നുണ്ടു്. അതുകൊണ്ടു് എൻെറ ചുമതല നിറവേററണം. സമയം ദുർവിനിയോഗം ചെയ്യാനില്ല,'' ഇതാണവരുടെ മനോഭാവം. ഈ മനോഭാവം ഇന്ത്യയുടെ ഒരു ഭാഗത്തും ഞാൻ കണ്ടില്ല. ഇവിടെയാണെങ്കിൽ ഗവൺമെൻറിൽനിന്നും ശമ്പളം തരുന്നുണ്ടെങ്കിലും പൊതുജനങ്ങളുടെ സമയവും അവരവരുടെ സമയവും നാം പാഴിലാക്കുന്നു.

ഡൽഹിയിലെ സെക്രട്ടേറിയററിൽ, നർമ്മഭാഷണത്തിനും, കുററംപറച്ചിലിനും, ചായകുടിക്കലിനുംവേണ്ടി വളരെയധികം സമയം ചെലവഴിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഭരണയന്ത്രത്തിലെ ഈ അലസത ഇന്ത്യയിൽ വരുന്ന വിദേശികളുടെയെല്ലാം മനസ്സിൽ തട്ടുന്നുണ്ടു്. ഇന്ത്യയിലെ പല ഭാഗങ്ങളിലും ഈ സ്ഥിതിവിശേഷം വ്യാപകമായ തോതിലുണ്ടു്. മഹാരാഷ്ട്രവും തമിഴ്നാടും ഒരു പരിധിവരെ കേരളവും ഇതിൽനിന്നു കുറച്ചു ഭേദമാണെന്നു പറയാം. ഈ സംസ്ഥാനങ്ങളിൽ സേവനമനഃസ്ഥിതിയോടെ കാര്യക്ഷമമായി കുറച്ചു ജോലി നടക്കുന്നുണ്ടു്. ഇന്ത്യയിലെ മററു സംസ്ഥാനങ്ങളെയപേക്ഷിച്ചു് മെച്ചമെന്നല്ലാതെ ലോകത്തിലെ മററു രാജ്യങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ നാമെല്ലാം വളരെ താഴ്ന്നപടിയിലാണു്. നമുക്കിവിടെയാണു് ഒരു പുതിയ സമർപ്പണമാവശ്യമായി വന്നിട്ടുള്ളതു്. അതു വെറും ശമ്പളത്തിൽനിന്നോ അലവൻസിൽനിന്നോഉണ്ടാകുന്നതല്ല. നമ്മുടെ നാട്ടിലില്ലാത്ത വേറെ എന്തോ ഒന്നിൽ നിന്നാണു് ഈ സമർപ്പണബോധം ഉണ്ടാകേണ്ടതു്. ശമ്പളം ഉയർത്താം; അലവൻസും വർദ്ധിപ്പിക്കാൻ കഴിയും. എന്നാൽ മനഃപൂർവ്വമായ സ്വന്തം പരിശ്രമംകൊണ്ടല്ലാതെ ഉയർത്താൻ കഴിയാത്ത മറെറാന്നാണു്, മഹത്തായ ദേശീയ സംരംഭത്തിലേയ്ക്കുള്ള വ്യക്തിപരമായ ആത്മസമർപ്പണം. ഈ സമർപ്പണഭാവമുണ്ടായാൽ

ഓരോ പൗരനും ഇങ്ങനെ ചിന്തിക്കും: ''ഞാൻ ഭാരതീയപൗരനാണ്. നൂററാണ്ടുകളായി ഭാരതീയൻ അസ്വതന്ത്രനായിരുന്നു; ഇന്നു സ്വതന്ത്രനാണ്. അതുകൊണ്ടു് എൻെറ രാജ്യത്തോടു് എനിക്കൊരു കടമയുണ്ടു്. എൻെറ രാജ്യം പുരോഗമിക്കുന്നതും വളരുന്നതും കാണാൻ ഞാനാഗ്രഹിക്കുന്നു.''

നാം രാജ്യത്തിൽ ജീവിക്കുന്നു എന്നു മാത്രമല്ല രാജ്യത്തിനുവേണ്ടിയാണു ജീവിക്കുന്നതും. അതായതു് നാമും രാജ്യത്തിൻെറ ഒരു ഭാഗമാണെന്ന ബോധം ഒരു പുതുജീവൻ നമുക്കു പ്രദാനം ചെയ്യുന്നു. ഇന്നു നമുക്കില്ലാത്തതും ഇതു തന്നെയാണ്. നമ്മുടെ വ്യക്തിത്വം ഒരു ഡോക്ടറോ, എഞ്ചിനീയറോ, സെക്രട്ടേറിയററ് ഉദ്യോഗസ്ഥനോ എന്ന നിലയിലാവരുതു്; പ്രത്യുത ഒരു ഉത്തമഭാരതീയപൗരനെന്ന നിലയിലുള്ളതായിരിക്കണമതു്. ആരെങ്കിലും നിങ്ങളോടു് 'നിങ്ങളാരാണ്?' എന്നു ചോദിച്ചാൽ ''ഞാൻ സ്വതന്ത്രഭാരതത്തിലെ പൗരനാണ്'' എന്നു മറുപടി പറയണം. പിന്നെ, ''നിങ്ങൾ എന്തു ജോലി? ചെയ്യുന്നു'' എന്നു ചോദിച്ചാൽ പറയാം ''ഞാനൊരു അഡ്മിനിസ്ട്രേററീവ് ഓഫീസറാണ്, അതാണ്, ഇതാണ്'' എന്നെല്ലാം. സ്വതന്ത്രഇന്ത്യയിലെ പൗരനെന്ന നിലയ്ക്കു പ്രാമുഖ്യം കൊടുത്തിട്ടു് അതു വേണം നിങ്ങളുടെ വ്യക്തിത്വത്തിൻെറ മററു ഭാവത്തിനെല്ലാം കൂടുതൽ പ്രചോദനം നൽകാൻ.

## പ്രചോദനം പൊതുഭരണത്തിൽ

നാം ഇതിനുമുമ്പൊരിക്കലും സ്വതന്ത്ര ഇന്ത്യയിലെ പൗരന്മാരായിരുന്നിട്ടില്ല. പുരാതനസംസ്ഥാനങ്ങളെല്ലാം രാജാവിനെയോ ചക്രവർത്തിയെയോ, സർവ്വസൈന്യാധിപനെയോ അല്ലെങ്കിൽ അങ്ങനെയുള്ള ഏതെങ്കിലും ഒരു വ്യക്തിയെയോ കേന്ദ്രമാക്കിയുള്ളതായിരുന്നു. എന്നാൽ ഇന്നു് നമ്മുടെ ഭരണഘടന അഭിമാനപൂർവ്വം പ്രഖ്യാപിക്കുന്നതുപോലെ ''ഭാരതത്തിലെ ജനങ്ങളിൽ'' നാം ഒരു രാഷ്ട്രം സ്ഥാപിച്ചിരിക്കുന്നു. നമ്മുടെ നീണ്ട ചരിത്രത്തിലാദ്യമായിട്ടാണ് ഈ രാഷ്ട്രം ജനങ്ങളിലധിഷ്ഠിതമായതു്. ഇപ്പോൾ ജനങ്ങളിൽനിന്നാണതിനു ശക്തി കിട്ടുന്നതു്. നൂറുമടങ്ങു ശക്തി ജനങ്ങൾക്കു തിരിച്ചുകൊടുക്കണമെന്നാണതിൻെറ ഉദ്ദേശ്യം. നാം സ്വയം റിപ്പബ്ലിക്കായി പ്രഖ്യാപിച്ചപ്പോൾ രാജാവിൽ കേന്ദ്രീകൃതമായിരുന്ന പരമാധികാരം ലക്ഷക്കണക്കിനുള്ള സാധാരണക്കാരിലേയ്ക്കു പകർത്തിയിരിക്കുന്നു. ഇന്നു രാജാവില്ല, ചക്രവർത്തിയില്ല. അങ്ങനെയുള്ള റിപ്പബ്ളിക്കിലെ പൗരന്മാരാണ് നാം ഓരോരുത്തരും. ഈ ബോധം കൊണ്ടു് നമ്മുടെ ഉള്ളിൽനിന്നുതന്നെ ധാരാളം ശക്തി സംഭരിക്കാൻ കഴിയും. ഓരോ വ്യക്തിയിലും ഈ മഹാശക്തി കുടികൊള്ളുന്നുണ്ടു്; പക്ഷേ പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനുള്ള പ്രചോദനമുണ്ടാകുന്നില്ലെന്നു മാത്രം.

ഇന്നു് ഏതെങ്കിലും ഒരു വിഷയം തുടർച്ചയായി സെക്രട്ടേറിയററിലും ജീവിതത്തിലെ മററു തുറകളിലും ചർച്ചചെയ്യപ്പെടേണ്ടതുണ്ടെങ്കിൽ അതു് 'പ്രചോദനം' എന്ന ഈ വിഷയമാണ്. ജോലി കൂടുതൽ ഭംഗിയായി ചെയ്യുവാനുള്ള ഫലപ്രദമായ പ്രേരണനല്കുന്നതെന്താണ്? 'പണം' ഒന്നുമാത്രമാണ് പ്രവൃത്തിയ്ക്കു പ്രചോദകമായിട്ടുള്ളതെന്ന തെററിദ്ധാരണ നമ്മുടെ ഇടയിലുണ്ടു്. പക്ഷേ ഒരു പരിധി കഴിഞ്ഞാൽപ്പിന്നെ പണത്തിനു് കൂടുതലായൊന്നും നല്കാൻ കഴിയുകയില്ല. 'നാം ഈ രാജ്യത്തിൻെറ സന്തതികളാണ്; ഈ നാടു നശിക്കുന്നതു നമുക്കിഷ്ടമല്ല.' എന്ന ബോധമാണു നമുക്കുണ്ടായിരിയ്ക്കേണ്ട ഒരേയൊരു പ്രചോദനം. നാം വേണ്ടുവോളം കഷ്ടം സഹിച്ചിരിക്കുന്നു. മേലിൽ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുമെന്നു് നാം ദൃഢപ്രതിജ്ഞയെടുക്കണം. സ്വാതന്ത്ര്യത്തിൻെറ പരിധി വർദ്ധിപ്പിച്ചു്, അതിൻെറ അനുഭൂതി തെല്ലുപോലുമില്ലാത്ത ലക്ഷക്കണക്കിനാളുകൾക്കു് അതിൻെറ അനുഭവമുണ്ടാക്കികൊടുക്കുകയും വേണം. ഈ സമർപ്പണമനോഭാവമാണ് പൗരത്വമെന്നതിൻെറ അർത്ഥം. ഇന്ത്യയിൽ ഇതത്ര വിപുലമായ തോതിലുണ്ടായിരുന്നില്ല. അതുകൊണ്ടാണു നാമോരോന്നിനേയും നിസ്സാരമായി കണക്കാക്കുന്നതും രാജ്യത്തിൻെറ പ്രശ്നങ്ങളെ തങ്ങളുടേതായിക്കാണാതെ മററു വല്ലവരുടെയും പ്രശ്നങ്ങളായിക്കാണുന്നതും.

ഇന്നു നമ്മുടെ രാജ്യത്തു് ജനാധിപത്യഭരണസമ്പ്രദായമാണ് നിലവിലുള്ളതു്.

എന്നാൽ സ്വാതന്ത്ര്യത്തിൻെറ സത്ഫലങ്ങൾ സാധാരണജനങ്ങൾക്ക് അനുഭവയോഗ്യമാക്കി അതിനെ സാർത്ഥകമാക്കേണ്ടതായിട്ടാണിരിക്കുന്നത്. കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും കാര്യക്ഷമവും സേവനസന്നദ്ധവുമായ ഭരണയന്ത്രങ്ങളുണ്ടായാൽമാത്രമേ അതു നടപ്പിലാക്കാൻ കഴിയൂ. ഭരണമണ്ഡലത്തിലെ ഓരോ അംഗവും ആദ്യമായി ഒരുത്തമപൗരനാകണം. എന്നിട്ട് സ്വയം രാഷ്ട്രനിർമ്മാണപ്രവർത്തനത്തിൽ മുഴുകണം. ഇതാണ് ഇന്നു നമുക്ക് നേരിടേണ്ട ഏററവും പ്രധാനപ്പെട്ട വെല്ലുവിളി.

## സേവനോത്സുകമായ ഭാവനാനുകമ്പ

സമർപ്പണാത്മകമായ ബാധ്യതയെക്കുറിച്ചു ഞാൻ പറയുമ്പോൾ, ഭരണപരമായ ചുമതലകൾ വഹിക്കുന്ന ഉദ്യോഗസ്ഥന്മാർ ദേശത്തിനോടുള്ള തങ്ങളുടെ ഉത്തരവാദിത്വബോധം വളർത്തിയെടുക്കുന്നതിനെക്കുറിച്ചു പ്രതിപാദിക്കുമ്പോൾ, ഉദിക്കുന്ന പ്രശ്നം അതെങ്ങനെ സാധിക്കുമെന്നുള്ളതാണ്. ഈ പ്രശ്നത്തെക്കുറിച്ച് ഞാൻ സ്വയം ചിന്തിച്ചിട്ടുണ്ട്. മാത്രമല്ല ഡൽഹിയിലെ സെക്രട്ടേറിയററ് ട്രയിനിംഗ് സ്കൂളിലും മററു പല സ്ഥലത്തും ഇതെക്കുറിച്ചു സംസാരിച്ചിട്ടുമുണ്ട്.

ബാഹ്യമായ അഭദ്രതകളിൽനിന്നെല്ലാം സുരക്ഷിതമായ സെക്രട്ടേറിയററിലെ വിരസമായ ചുററുപാടിൽ പ്രവൃത്തികളിലേർപ്പെട്ടിരിക്കെ ഉന്മേഷരഹിതരായേക്കാം; കാരണം നമ്മുടെ ചുററുപാടുമുള്ള ജീവിതഗതിയെക്കുറിച്ച് നാം തികച്ചും അജ്ഞരാണ്. ഈ മനഃസ്ഥിതി എങ്ങനെ മാററാം? ഊർജ്ജസ്വലമായ ഒരു കർമ്മോന്മുഖത്വം നമ്മിൽ എങ്ങനെയുണ്ടാക്കാൻ കഴിയും? ദേശീയപ്രവർത്തനങ്ങളിൽ എങ്ങനെ മുഴുകാൻ സാധിക്കും?

പുതിയതരം ഒരു പ്രത്യേക സാമർത്ഥ്യം നാം ഓരോരുത്തരും വളർത്തിയെടുക്കണമെന്നാണതിനുത്തരം. 'സേവനോത്സുകമായ ഭാവനാനുകമ്പ' എന്നാണ് ഞാൻ അതിനെ വിളിക്കുന്നത്.

ഒരു പൗരനെന്ന നിലയിൽ ഇന്ത്യയിലെ അമ്പത്തഞ്ചുകോടി ജനങ്ങളുമായി ഞാൻ ബന്ധപ്പെട്ടിരിക്കുന്നു. അവരുടെഹൃദയത്തിൻെറയും മനസ്സിൻേറയും ഓരോ മിടിപ്പും ഞാൻ മനസ്സിലാക്കണം. ബ്രിട്ടീഷ് ഭരണകൂടത്തെ ഭാവനാശൂന്യമെന്നു നാം കുററപ്പെടുത്തുക പതിവായിരുന്നു. പലപ്പോഴും അതു കാര്യക്ഷമമായിരുന്നു; എന്നാൽ അതു തീരെ ഭാവനാശൂന്യമായിരുന്നു. ഇന്നു നമുക്ക് സേവനോത്സുകമായ ഭാവന വളർത്തിയെടുക്കേണ്ടതുണ്ട്. അങ്ങനെ നമുക്ക് യഥാർത്ഥപൗരന്മാരായി, നമുക്കെല്ലാം കൂട്ടുത്തരവാദിത്വമുള്ള ഭരണകാര്യങ്ങൾ ഭംഗിയായി നടത്താൻ കഴിയണം.

വൈദ്യവൃത്തിയിലോ, ശുശ്രൂഷാവൃത്തിയിലോ ഏർപ്പെട്ടിരിക്കുന്ന ഒരാളെന്നപോലെ ഭരണപരമായ ഒരു സവിശേഷകർത്തവ്യനിർവ്വഹണത്തിനു നിയുക്തനായിട്ടുള്ള ഒരു ഇന്ത്യൻ പൗരനാണ് താൻ എന്നുള്ളതായിരിക്കണം ഒരു ഭരണാധികാരിയുടെ പ്രാഥമികവ്യക്തിത്വം. ഈ പൗരത്വബോധവും അതിലടങ്ങിയിരിക്കുന്ന ഉത്തരവാദിത്വബോധവും എന്നിലെ ഭാവനാനുകമ്പ വളർന്നു വികസിക്കാൻ സഹായകമായി ഭവിക്കുന്നു.

ഇതെങ്ങനെ പ്രവർത്തിക്കും? ഞാൻ സെക്രട്ടേറിയററിലെ 'എയർകണ്ടീഷൻ'ചെയ്ത മുറിയിൽ ഇരിക്കുന്നു. ഫയലുകൾ എൻെറ മുമ്പിൽ കൊണ്ടുവരപ്പെടുന്നു. ദൂരെയും അടുത്തുമുള്ള ലക്ഷക്കണക്കിനാളുകളുടെ പ്രശ്നങ്ങളും പ്രതീക്ഷകളും ഉൾക്കൊള്ളുന്ന ഫയലുകളാണവ. ഇതിലെ ഓരോ ഫയലുകൾക്കും കഷ്ടപ്പാടുകളുടെ നീണ്ട കഥകൾ പറയാനുണ്ടാകും. ഞാനാകട്ടെ ഈ പ്രശ്നങ്ങൾക്കുത്തരം കണ്ടുപിടിക്കാൻ ഉത്തരവാദപ്പെട്ടന്ന താക്കോൽസ്ഥാനത്തും. പ്രശ്നങ്ങളുടെ മറുപടിയും കാത്തു് അങ്ങകലെ കഴിയുന്ന ഈ നിർഭാഗ്യവാന്മാരുമായി ഞാൻ ഭാവനയിലൂടെ അനുകമ്പാപൂർവ്വം സമ്പർക്കം പുലർത്തുമ്പോൾ പുതിയ ശക്തികേന്ദ്രങ്ങൾ എന്നിലുദ്ഭൂതമാകുന്നു. അതോടെ എൻെറ നിശ്ചലത നീങ്ങുന്നു, ഞാൻ ഉണർന്നു പ്രവർത്തിക്കുന്നു. നിരുന്മേഷനായിരിക്കാൻ പിന്നെ എനിക്കു കഴിയുകയില്ല. എൻെറ ചുററുമുള്ള പുരോഗമനാത്മകമായ ജീവിതപ്രവാഹത്തെക്കുറിച്ചു ഞാൻ ബോധവാനായിരിക്കുന്നു; കാര്യങ്ങൾ ശീഘ്രഗതിയിൽ മുന്നോട്ടു നീങ്ങുന്നു. യഥാർത്ഥ ഉത്തരവാദിത്വബോധവും സേവനോത്സുകമായ ഭാവനാ

നകമ്പയുമുള്ള ഒരുദ്യോഗസ്ഥനുണ്ടാകുമ്പോഠം അയാളെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് അയാഠം സാധാരണ സെക്രട്ടേറിയററ് ഉദ്യോഗസ്ഥന്മാരുടെ രീതിയിലല്ല ചിന്തിക്കുന്നതു്, പിന്നെയോ, രാജ്യത്തിലെ ലക്ഷക്കണക്കിനാളുകളുടെ അഭിലാഷങ്ങളുടേയും ആവശ്യങ്ങളുടേയും അടിസ്ഥാനത്തിലാണ് ചിന്തിക്കുന്നതു്.

പല വിഭാഗങ്ങളിലും, ഫയലുകഠം ശരിക്കു നീങ്ങാത്തതുകൊണ്ടു് മാസങ്ങളോളം ശമ്പളം വിതരണം ചെയ്യപ്പെടാത്തതായി ഞാൻ കണ്ടിട്ടുണ്ട്. ശമ്പളം കൂടാതെ ഒരാഠം എങ്ങനെ ജീവിക്കും? എന്നാൽ അതിനുത്തരവാദപ്പെട്ട ഉദ്യോഗസ്ഥന്റെ മനോഭാവം. "സാരമില്ല; അതെന്നെ ബാധിക്കയില്ല; എന്റെ മേൽ തട്ടുന്നതെന്തെങ്കിലുമാണെങ്കിൽ ഞാൻ ഉഷാറായിരിക്കും. മററുള്ളവരെ ബാധിക്കുന്ന കാര്യത്തിൽ എനിക്കെന്തു ചേതം? മററുള്ളവരുടെ കാര്യമാണെങ്കിൽ ഞാൻ അതിൽ തീരെ ശ്രദ്ധിക്കേണ്ടതില്ല." എന്നായിരിക്കും. ഇത്തരം ഉദ്യോഗസ്ഥന്മാർ രാജ്യത്തിനും ഉദ്യോഗസ്ഥമണ്ഡലത്തിനും ഒരുപോലെ ദുർവ്വഹമായ ഒരു ഭാരമാണ്. നാമിവിടെ അധികാരസ്ഥാനങ്ങളിൽ ഉത്തരവാദിത്വമുള്ള കസേരകളിലാണിരിക്കുന്നതു്. നമ്മുടെ ഒരു ചെറുപ്രവൃത്തി ജനങ്ങഠംക്കു് സന്തോഷപ്രദമായി ഭവിക്കാം; അഥവാ അതു് അവക്കു ദുഃഖഹേതുവായും ഭവിക്കാം. ഇതാണു സ്ഥിതിയെങ്കിൽ നാം അവസരത്തിന്നൊത്തുയരണം. ദീർഘകാലത്തെ പ്രശസ്തസേവനത്തിനുശേഷം ജോലിയിൽനിന്നും വിരമിച്ച ഒരു മനുഷ്യൻ; അദ്ദേഹത്തിന്റെ പെൻഷനെ സംബന്ധിച്ച രേഖകളൊന്നും ശരിയായിട്ടില്ല. ഒന്നുരണ്ടു കൊല്ലത്തേയ്ക്കു് അയാഠംക്കു പെൻഷൻ കിട്ടിയിട്ടേ ഇല്ല. പെൻഷൻ കിട്ടാതെ അയാഠംക്കെങ്ങനെ ജീവിക്കാൻ കഴിയും? ഈ വിധത്തിൽ നിങ്ങഠം ചിന്തിക്കുമ്പോഠം നിങ്ങളുടെ ജോലിക്കു വേഗത കൂടും; കഷ്ടപ്പാടുകഠം കുറയും; സ്വാതന്ത്ര്യം സാർത്ഥകമായിത്തീരും. ജനങ്ങഠംക്കു് സ്വാതന്ത്ര്യത്തിന്റെ സത്ഫലങ്ങഠം ലഭിക്കാത്തിടത്തോളം കാലം അവക്കു് സ്വാതന്ത്ര്യം യഥാർത്ഥമായനുഭവപ്പെടുകയില്ല. രാഷ്ട്രമെന്നതു് ചില വ്യക്തികഠം മാത്രമല്ല.

രാജ്യകാര്യപ്രവർത്തനങ്ങളിൽ ഇന്നു വളരെയധികം ആളുകഠം ഏർപ്പെട്ടിട്ടുണ്ട്. കുറെപേർ അതിപ്രധാനമായ അധികാരസ്ഥാനങ്ങഠം കയ്യാളുന്നവരാണ്. മററു ജനങ്ങളുടെ സംരംഭങ്ങഠം – ഒരുകൂട്ടർ ഐശ്വര്യത്തിലേയ്ക്കും പുരോഗതിയിലേയ്ക്കും മറെറാരു കൂട്ടർ പരാജയത്തിലേയ്ക്കും കഷ്ടതകളിലേയ്ക്കും വ്യർത്ഥതാബോധത്തിലേയ്ക്കും തിരിയുന്നതു് – ഇവരെ ആശ്രയിച്ചാണു സ്ഥിതിചെയ്യുന്നതു്; സേവനോത്സുകമായ ഭാവനാനുകമ്പയോടുകൂടി കഠിനാദ്ധ്വാനം ചെയ്യാൻ ഈ ഉത്തരവാദിത്വബോധം അവരെ സമർത്ഥരാക്കേണ്ടതാണ്. ഈ പുതിയ കർമ്മതത്ത്വശാസ്ത്രം ഇൻഡ്യ ഇന്നു് സ്വായത്തമാക്കണം.

**സേവനമനോഭാവം:**

ഇൻഡ്യയിൽ സേവനമനോഭാവം തുലോം ദുർലഭമാണ്. നൂററാണ്ടുകളായി നാം സ്വാർത്ഥതത്പരരാണ്. തൻകാര്യക്കാരായ നാം മററുള്ളവക്കെന്തു സംഭവിച്ചു എന്നു ചിന്തിച്ചതേ ഇല്ല. മതമണ്ഡലത്തിൽപോലും ആത്മമോക്ഷം മാത്രമേ ലക്ഷ്യമാക്കിയുള്ളൂ. അതു നമ്മുടെ തത്ത്വശാസ്ത്രങ്ങളെക്കുറിച്ചുള്ള ഒരു തെററിദ്ധാരണയാണ്. സേവനമനോഭാവത്തെക്കുറിച്ചും അർപ്പണബുദ്ധിയെക്കുറിച്ചുമാണ് നമ്മുടെ ദർശനങ്ങഠം പ്രത്യേകിച്ച് ഭഗവദ്ഗീതയിലെ തത്ത്വദർശനം നമ്മെ പഠിപ്പിക്കുന്നതു്. എന്നാൽ, എങ്ങനെയോ ഈ തത്ത്വദർശനങ്ങളല്ല നമ്മെ ആവേശഭരിതരാക്കിയതു്. മറിച്ച് നമ്മുടെ ക്ഷുദ്രാഹംഭാവവും സ്വാർത്ഥതാല്പര്യങ്ങളും സ്വന്തം ക്ഷേമവും അവനവനെക്കുറിച്ചുമാത്രമുള്ള ചിന്തയുമൊക്കെയാണ് നമ്മെ പ്രചോദിതരാക്കിയതു്.

"തന്റെ കാര്യമഖിലം നടക്കണം
തന്റെ ദാരസുതരും സുഖിയ്ക്കണം."

മററുള്ളവർ എങ്ങനെയോ ആയിക്കൊള്ളട്ടെ. ഇതായിരുന്നു നമ്മുടെ ആദർശം. ഇതുകൊണ്ടാണ് നമുക്കു് സ്വാതന്ത്ര്യം നഷ്ടപ്പെട്ടതും നൂററാണ്ടുകളോളം നാം അടിമകളായിക്കഴിഞ്ഞതും. ഇങ്ങനെ അന്ധകാരത്തിലും അടിമത്തത്തിലും കഴിഞ്ഞിരുന്ന നമ്മെ കഴിഞ്ഞ ഒന്നര നൂററാണ്ടുകഠംക്കുള്ളിൽവന്ന മഹാന്മാരായ ചിന്തകന്മാരും നേതാക്കന്മാരുമാണ് രക്ഷപ്പെടുത്തിയതു്. രാജാ റാംമോഹൻറായിയും

വിവേകാനന്ദസ്വാമിജിയും കഴിഞ്ഞ നൂററാണ്ടി ലും,തിലകൻ, ഗാന്ധിജി തുടങ്ങിയ നേതാക്കരം ഈ നൂററാണ്ടിലും നമുക്കു നേതൃത്വം നല്കി. എത്രയെത്ര മഹാന്മാരും മഹതികളുമാണു നമുക്കു പുതിയ കാഴ്ചപ്പാടും പുതിയ വീക്ഷണവും നല്കി രംഗപ്രവേശം ചെയ്തതു്! പരിവർത്തനാത്മക മായ ഭാരതജനസമൂഹമദ്ധ്യത്തിൽ നാം നിശ്ച ലരും നിഷ്ക്രിയരുമായി പോകാതിരിക്കു വാൻ ഇന്നു് നാം ഓരോരുത്തരും ഈ മഹാ ന്മാരുടെ ജീവിതദർശനതത്ത്വങ്ങരം ഉരംക്കൊള്ളു കതന്നെ വേണം.

## ഒരു യോഗിയായിത്തീരുക

ഞാൻ മുമ്പു സൂചിപ്പിച്ചതുപോലെ ഒരു വനെ അവന്റെ ക്ഷുദ്രവ്യക്തിഭാവത്തിൽനിന്നും മോചിപ്പിക്കുന്നതു് അവന്റെ സാമൂഹ്യ ബോധവും സേവനസന്നദ്ധതയുമാണു്. ഒരു വ്യക്തിയെന്ന നിലയിൽ ഞാനെന്റെ കാര്യം നേടാനാണു് ജോലിക്കു വന്നതു്. എന്നാൽ ഞാൻ ഇന്ത്യൻ ഭരണകൂടത്തിന്റെ ഒരു ഭാഗ മായിക്കഴിയുന്നതോടുകൂടി 'ഞാൻ' വെറുമൊരു വ്യക്തി അല്ലാതാകുന്നു. ഇതാണു് ഒന്നാമ തായി നാം പഠിക്കേണ്ട പാഠം. നമ്മരം ചുററു മുള്ള ദേശീയജീവിതപ്രവാഹത്തിൽപ്പെടു മ്പോരം നാം കേവലവ്യക്തികളല്ലാതാകുന്നു; വിശിഷ്ടവ്യക്തികളാകുന്നു. ചുററുമുള്ള ആളുകളു മായി തട്ടിച്ചുനോക്കുമ്പോരംമാത്രമേ ഒരാളുടെ വിശി ഷ്ടവ്യക്തിത്വത്തിനു സ്ഥാനമുള്ളൂ. അത്യന്തം സങ്കുചിതമായ വ്യക്തിബോധത്തിൽനിന്നു യർന്ന ഒരു വിശാലബോധമണ്ഡലത്തിലേയ്ക്കു് നമ്മെ എത്തിക്കുന്ന ഒരു തത്ത്വദർശനമാണു് ഇന്നു നമുക്കു് ആവശ്യം.

ഞാനൊരു സാധാരണ പൗരനായി രിക്കാം. എന്നാൽ ഞാൻ മഹത്തായ ഇന്ത്യൻ ഭരണകൂടത്തിന്റെ പങ്കാളിയാകുമ്പോരം ഞാൻ വെറും ഒരു സാധാരണ പൗരനല്ലാതായി ത്തീരുന്നു. ഇന്ത്യയിലെ ലക്ഷക്കണക്കിനാളു കളുടെ സുഖവും ഐശ്വര്യവും എന്നെ ആശ്രയി ച്ചാണിരിക്കുന്നതു്. ഞാൻ സന്ദർഭത്തിനൊത്തു് ഉയരണം. ഇതാകുന്നു ഗീത പഠിപ്പിക്കുന്ന തത്ത്വശാസ്ത്രം.

'തസ്മാദ് യോഗീ ഭവാർജ്ജുന'.

അതിനാൽ ഒരു യോഗിയായിത്തീരുക എന്നാണു് ഗീത പറയുന്നതു്.

എന്നാൽ 'യോഗി' എന്ന പദം വിശദീക രിക്കേണ്ടിയിരിക്കുന്നു. കാരണം ആ പദം അതിവിചിത്രങ്ങളായ പല ആശയങ്ങളും നമ്മിലുദിപ്പിക്കുന്നു; പല ഗൂഢാർത്ഥങ്ങളും യോഗപദത്തിനു് ഇന്നു് ഇന്ത്യക്കാരുടെ ഇട യിൽ പ്രചരിച്ചിട്ടുണ്ടു്. ജാലവിദ്യയും, അദ്ഭുതങ്ങളും പ്രദർശിപ്പിക്കുന്നവനാണു് യോഗി എന്നു് സാധാരണ വിദ്യാസമ്പന്നർപോലും ധരിച്ചുവശായിരിക്കുന്നു. നിങ്ങളുടെ മനസ്സിൽ നിന്നും ഈ ആശയങ്ങളെല്ലാം പാടേ മാററേ ണ്ടിയിരിക്കുന്നു.

ഇന്ത്യയിലെ സർവ്വ ഉദ്യോഗസ്ഥന്മാരേയും പൊതുപ്രവർത്തകരെയും ആവേശഭരിതരാക്കാൻ തക്ക കരുത്തുള്ള ഒരു വാക്കുണ്ടെങ്കിൽ അതു് 'യോഗി' എന്ന പദമാണു്. നിങ്ങരം ക്ഷുദ്രമായ സ്വാർത്ഥലാഭത്തിലും സുഖത്തിലും മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നിടത്തോളം കാലം നിങ്ങരംക്കു് യോഗബുദ്ധിയില്ല. മൃഗങ്ങരം യോഗം അഭ്യസിക്കുന്നില്ല. സ്വന്തം സുഖത്തിൽ മാത്രമേ അവക്കു താല്പര്യമുള്ളൂ. മനുഷ്യൻ മാത്ര മാണു യോഗമഭ്യസിക്കുന്നതു്. കാരണം അവ ന്റെ ജീവിതം അവനെ നിസ്സാരവ്യക്തിത്വ ത്തിൽനിന്നും പുറത്തുകൊണ്ടുവന്നു് മററുള്ളവ രുടെ സുഖത്തിലും ക്ഷേമത്തിലും പങ്കു ചേരേണ്ട ഒരു പരിതഃസ്ഥിതിയിലേയ്ക്കു ത്തിക്കുന്നു.

ഒരുവനെ സ്വന്തം വ്യക്തിതാല്പര്യത്തിൽ നിന്നും ഉയർത്തി ഒരു നിഃസ്വാർത്ഥപൊതുകാര്യ പ്രവർത്തകനാക്കുന്ന തത്ത്വശാസ്ത്രത്തെയാണു് ഗീതയിൽ യോഗമെന്നു പറയുന്നതു്. ''ഞാനി വിടെ വന്നിരിക്കുന്നതു ജീവികാസമ്പാദനത്തി നാണു്. എന്തുകൊണ്ടെന്നാൽ ജോലിചെയ്യാതെ എനിക്കു ജീവിക്കാൻ കഴിയുകയില്ല. എന്നാൽ ഞാൻ ഒരിക്കലീ സ്ഥാനത്തെത്തിക്കഴി ഞ്ഞാൽ വ്യക്തിഗതമായ സ്വാർത്ഥമല്ല എന്റെ ബാധ്യത, കാരണം എന്റെ സ്ഥാനം മററു പലരുടേയും സുഖദുഃഖങ്ങരംക്കു ഹേതുവായി ത്തീരും. അതുകൊണ്ടു് എന്റെ പ്രവൃത്തിയേയും ജീവിതത്തെയും പററി കുറെക്കൂടി വിശാലമായ വീക്ഷണം ഞാൻ സ്വീകരിക്കണം.'' ഈ

രീതിയിലുള്ള മനോഭാവത്തെയാണ് ഗീത യിൽ യോഗമെന്നു വിളിക്കുന്നതു്.

ശ്രീകൃഷ്ണൻ അർജ്ജുനനോടു പറയുന്നു. ''ഈ യോഗം വളരെ പുരാതനമാണ്. മഹാന്മാരായ ക്ഷത്രിയന്മാരാണിതാരംഭിച്ചതു്. ആ യോഗ ശാസ്ത്രം കാലാന്തരത്തിൽ നഷ്ടപ്പെട്ടുപോയി. 'യോഗോ നഷ്ടഃ പരംതപ'. ഇതു ഞാൻ വീണ്ടും നിന്നെ പഠിപ്പിക്കുന്നു. നീ എൻെറ ഭക്തനും സഖാവും ആയതിനാൽ ഇപ്പോൾ ഞാൻ ആ അതിഗഹനമായ യോഗതത്ത്വം നിനക്കു് ഉപദേശിക്കുന്നു. ലക്ഷക്കണക്കിനു ജനങ്ങൾക്കു് സുഖവും ക്ഷേമവുമുണ്ടാക്കാൻ ഈ യോഗശാസ്ത്രം പ്രയോജനപ്പെടും.''

സ ഏവായം മയാ തേഽദ്യ
യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോഽസി മേ സഖാ ചേതി
രഹസ്യം ഹ്യേതദുത്തമം.

ഗീത നാലാം അദ്ധ്യായത്തിലെ ഈ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ ശ്രീ ശങ്കരാ ചാര്യർ ഇങ്ങനെ ചോദിക്കുന്നു ''ഈ യോഗം എന്തുകൊണ്ടു നഷ്ടപ്പെട്ടു? എങ്ങനെ നഷ്ട പ്പെട്ടു?'' അതിനുത്തരവും അദ്ദേഹം പറയുന്നു: ''ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ യോഗോ നഷ്ടഃ.''

ഈ മഹത്തായ യോഗശാസ്ത്രം ദുർബ്ബല ന്മാരുടേയും അജിതേന്ദ്രിയരുടേയും മനഃസംയമ മില്ലാത്തവരുടേയും കൈയ്യിലകപ്പെട്ടപ്പോൾ അതു നിർവ്വീര്യമായി നശിച്ചു. ഇതാണു ഭാരത ത്തിൽ സംഭവിച്ചതു്. നാം ഈ യോഗ ശാസ്ത്രത്തെ കൂട്ടുചേർത്തു ദുർബ്ബലമാക്കി. അതിൻെറ മഹത്ത്വം കുറച്ചു. മതവും നമുക്കു് ഗൗരവമി ല്ലാത്ത ഒരു നിസ്സാരകാര്യമായി മാറി. അതിൽ തീരെ ശക്തിയില്ലാതായി. മഹത്തായ ആശയ ങ്ങളുൾക്കൊള്ളാനുള്ള ശക്തി നമുക്കു നഷ്ടപ്പെട്ടു.

ശാരീരികമായും മാനസികമായും ദുർബ്ബല രായ നാം, ഇച്ഛാശക്തി തീരെയില്ലാത്ത നാം, ആ മഹത്തായ തത്ത്വശാസ്ത്രങ്ങളെ ലഘുവായി കൈകാര്യം ചെയ്തു. അവസാനം അവയെ നശിപ്പിച്ചു. ഗീതയിലെ തത്ത്വങ്ങൾ ശരിക്കു മനസ്സിലാകണമെങ്കിൽ മനഃശക്തിയും ആത്മ നിയന്ത്രണവും ആവശ്യമാണ്. അപ്പോൾ മാത്രമേ ആ മഹത്തായ തത്ത്വജ്ഞാനത്തിൻെറ ആഴം മനസ്സിലാക്കാൻ കഴിയുകയുള്ളു.

തിലകനും ഗാന്ധിജിക്കും ഗീതയുടെ ശക്തി മനസ്സിലാക്കാൻ കഴിഞ്ഞതു് അവർ ക്കതിനുള്ള കരുത്തുണ്ടായിട്ടാണു്. കൊതുകിനു് സിംഹത്തിൻെറ കരുത്തു് അറിയാൻ കഴിയുക യില്ല, ആനയ്ക്കു് അതു മനസ്സിലാകും, എന്നു് വിവേകാനന്ദസ്വാമികൾ പറയാറുണ്ടു്. നാം മശകസമാനരായിരിക്കെ ശക്തിയുടെ ഖനി കളായ ആ തത്ത്വശാസ്ത്രങ്ങൾ എങ്ങനെ നമുക്കു് സുഗ്രഹമാകും? നമ്മുടെ ആത്മബലം വിക സിക്കുമ്പോൾ, നമ്മുടെ ഇടുങ്ങിയ മനഃസ്ഥി തിയും വീക്ഷണവും വലിച്ചെറിയപ്പെടുമ്പോൾ മാത്രമേ ഭഗവദ്ഗീതയുടെ മഹത്ത്വം ഉണ ർവ്വോടും ഊർജ്ജസ്വലതയോടുംകൂടി മനസ്സി ലാക്കാൻ സാധിക്കൂ.

## ഭരണകാര്യത്തിലുള്ള കാര്യക്ഷമത

യോഗത്തിൻെറ സ്വഭാവമെന്താണ്?

ഗീത പറയുന്നു: ''യോഗഃ കർമ്മസു കൗശലം'', കർമ്മത്തിലുള്ള കുശലതയാണ് യോഗം. യോഗത്തിൻെറ മഹാവ്യാപ്തിയെ ക്കുറിച്ചുള്ള ശ്രദ്ധാർഹമായ ഒരു വചനമാണിതു്.

പ്രാണായാമം, കുണ്ഡലിനീയോഗം ഇവ യൊക്കെയാണ് യോഗമെന്നുള്ള ധാരണ മന സ്സിൽനിന്നു തുടച്ചുമാററുകയാണ് ഭാരതീയർ ആദ്യമായി ചെയ്യേണ്ടതു്. ശ്രീകൃഷ്ണനെപ്പോലെ യുള്ള പ്രതിഭാസമ്പന്നന്മാരുടെ വിശാല വീക്ഷണം മനസ്സിലാക്കാതെ നമ്മുടെ ആളുകൾ ഇത്തരം നിസ്സാരകാര്യങ്ങളിൽ മുഴുകിക്കഴിയു കയാണു്.

കർമ്മത്തിലുള്ള കുശലത(ദക്ഷത)യാണ് യോഗം. എന്താണിതുകൊണ്ടു് അർത്ഥമാകു ന്നതു്? ഭരണപരമായ കാര്യക്ഷമത, ജോലി ചെയ്യാനുള്ള കാര്യക്ഷമത, സാങ്കേതികമായ കാര്യക്ഷമത ഇതാണു് പ്രാഥമികമായി നമുക്കു ണ്ടാവേണ്ടതു്. ഏറെക്കുറെ പ്രായോഗികവും ശാസ്ത്രീയവുമായ ഇത്തരം കാര്യക്ഷമതയാണ് ഇന്നു് ഇന്ത്യയിൽ നടപ്പിലാക്കാൻ ആരംഭിച്ചി ട്ടുള്ളതു്. ഇത്തരം കർമ്മകുശലത എവിടെയുണ്ടോ അവിടെ പത്തു് നൂറായി വദ്ധിക്കുന്നതു നമുക്കു കാണാൻ കഴിയും.

ഒരു ജില്ലയ്ക്കു് നിങ്ങൾ ഒരു കോടി രൂപ അനുവദിക്കുകയാണെങ്കിൽ ജില്ലാഭരണാധിപൻേറയും സഹപ്രവത്തകരുടേയും കാര്യക്ഷമമായ പ്രവത്തനംകൊണ്ടു് അതിൽനിന്നു് പത്തു കോടി രൂപയുടെ ഫലമുണ്ടാക്കാൻ കഴിയണം. ആധുനികശാസ്ത്രസങ്കേതത്തിൽ എഫിഷൻസി എന്ന പദംകൊണ്ടുദ്ദേശിക്കുന്നതിതാണു്. മുതൽ മുടക്കിൻെറ വലിപ്പമല്ല, ഉല്പാദനം ഇരട്ടിയോ പത്തിരട്ടിയോ ആയി വദ്ധിപ്പിക്കുവാൻ സഹായിക്കുന്ന ഘടകം. സേവനമനോഭാവവും, ഫലപ്രാപ്തിയുണ്ടാക്കത്തക്ക പരിശീലനം ലഭിച്ച മനുഷ്യമനസ്സമാണു് സാധാരണ കാര്യങ്ങളിൽനിന്നും അദ്ഭുതകരമായ ഫലമുളവാക്കുന്നതു്.

ഇത്തരത്തിലുള്ള കാര്യക്ഷമത വദ്ധിപ്പിക്കാൻ ഇന്നു് ഇന്ത്യയുടെ പല ഭാഗത്തും പരിശീലനപരിപാടികൾ നടത്തുന്നുണ്ടു്. ഒരദ്ധ്യാപകൻ പരിശീലനത്തിനു പോകുന്നതു് കൂടുതൽ നല്ല അദ്ധ്യാപകനാകാനാണു്. ഒരു നേഴ്സ് പരിശീലനം ചെയ്യുന്നതു് കൂടുതൽ കാര്യപ്രാപ്തിയുള്ള നേഴ്സാകാനാണു്. അതുപോലെ ഒരു ഉദ്യോഗസ്ഥൻ പരിശീലനത്തിനു പോകുന്നതു് കൂടുതൽ മിടുക്കുള്ള ഉദ്യോഗസ്ഥനാകാനാണു്. ഇങ്ങനെ കാര്യക്ഷമത പരിശീലനത്തിൻെറ ഫലമാകുന്നു എന്നു പറയാം.

എന്നാൽ ഈ പരിശീലനം ഡിപ്പാർട്ടുമെൻറു ജോലികൾക്കോ, ഭരണയന്ത്രം ശരിക്കു പ്രവത്തിപ്പിക്കുന്നതിനോ മാത്രമാകരുതു്. അതു സമപ്പണബോധവും, സേവനമനഃസ്ഥിതിയും പൊതുകാര്യതല്പരതയും ഉണ്ടാക്കുവാൻ കൂടി പ്രയോജനപ്പെടണം. ഇങ്ങനെ ബാഹ്യവും ആഭ്യന്തരവുമായ കാര്യക്ഷമതകൾ കൂടിയുണ്ടായിട്ടുള്ള സാമത്ഥ്യമാണു് ഏതു രംഗത്തുമുണ്ടാകേണ്ടതു്. നേഴ്സുമാർ, ഡോക്ടർമാർ, അദ്ധ്യാപകർ തുടങ്ങിയവരെല്ലാം പരിശീലനം കഴിഞ്ഞു പുറത്തു വരുന്നതു ഞാൻ കണ്ടിട്ടുണ്ടു്. എങ്കിലും അവരുടെ കാര്യക്ഷമത കാര്യമായി വദ്ധിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. കാരണം അവരിൽ രാജ്യാഭിവൃദ്ധിയ്ക്കുള്ള ആവേശം വളരെ കുറവാണെന്നതുതന്നെ. ദേശീയപ്രചോദനം ഉണ്ടാകുമ്പോൾ മാത്രമേ കാര്യക്ഷമത വർദ്ധിക്കയുള്ളൂ.

## കാര്യക്ഷമതയുടെ ഘടകങ്ങൾ:

ഛാന്ദോഗ്യോപനിഷത്തിൽ ഇത്തരത്തിലുള്ള കാര്യക്ഷമതയ്ക്കാവശ്യമായ ഘടകങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നുണ്ടു്. അതിൽ കാര്യക്ഷമതയെ മനോഹരമായ ഒരു മന്ത്രംകൊണ്ടു് ഇങ്ങനെ നിവ്വചിക്കുന്നു.

''യദേവ വിദ്യയാ കരോതി ശ്രദ്ധയാ ഉപനിഷദാ തദേവ വീര്യവത്തരം ഭവതി.'' കാര്യക്ഷമതയുടെ ഒന്നാമത്തെ ഘടകം വിദ്യയാണു്, അതായതു് അറിവു് – ഒരു പ്രത്യേക സംഗതി എങ്ങനെ ചെയ്യണമെന്നുള്ളതിനെക്കുറിച്ചുള്ള സാങ്കേതികജ്ഞാനം. രണ്ടാമത്തെ ഘടകമാണു് ശ്രദ്ധ. അവനവനിലുള്ള വിശ്വാസം, താൻ ചെയ്യുന്ന പ്രവൃത്തിയിലുള്ള വിശ്വാസം.ഇതാണു് ശ്രദ്ധ. ഉപനിഷതു് എന്ന ഘടകമാണു് അവസാനത്തേതു്. ഒരു സംഗതിയെക്കുറിച്ചുള്ള അവഗാഢമായ ചിന്തയാണു് ഉപനിഷത്തു്. ഈ വിധത്തിലുള്ള ചിന്തകൊണ്ടു് ഉത്തമഫലം കിട്ടുന്നു. വിദ്യ, ശ്രദ്ധ, ഉപനിഷതു് എന്നിങ്ങനെ മൂന്നു ഘടകങ്ങളാണു് ഏതെങ്കിലും ഒരു പ്രത്യേകകായ്യത്തിൽ കാര്യക്ഷമത വദ്ധിപ്പിക്കാനാവശ്യമായിട്ടുള്ളതു്.

സാങ്കേതികവിജ്ഞാനം കാര്യക്ഷമതയുടെ ഒരു ഘടകമേ ആകുന്നുള്ളൂ. പരമമായ ഫലം തരുവാൻ ഈയൊരു ഘടകത്തിനുമാത്രം കഴിയുകയില്ല. ഇതോടുകൂടിത്തന്നെ ഒരുവനു ശ്രദ്ധ അല്ലെങ്കിൽ ആത്മവിശ്വാസവുംകൂടി വേണം. വിവേകാനന്ദസ്വാമികൾ ഈ ഗുണത്തിനാണു് ഒന്നാം സ്ഥാനം നല്കിയിരിക്കുന്നതു്.

വേറെ ഏതൊരു രാജ്യത്തെക്കാളും ശ്രദ്ധയുടെ ആവശ്യം ഇന്നു് നമ്മുടെ രാജ്യത്തിനാണുള്ളതു്. കാരണം നമുക്കു് നമ്മിലൊഴിച്ചു് ബാക്കി എല്ലാ കാര്യത്തിലും വിശ്വാസമുണ്ടു്. മുപ്പത്തിമുക്കോടി ദേവീദേവന്മാരിൽ നമുക്കു വിശ്വാസമുണ്ടു്. അവരാരും നമ്മുടെ സഹായത്തിനൊട്ടു വന്നതുമില്ല. ആദ്യം അവനവനിൽ വിശ്വാസമുണ്ടാകുക; പിന്നെ മറ്റുള്ളവരെ വിശ്വസിക്കുക; അവസാനമാകട്ടെ ദേവീദേവന്മാരിലുള്ള വിശ്വാസം, എന്നാണു് വിവേകാനന്ദസ്വാമികൾ നമ്മെ പഠിപ്പിക്കുന്നതു്. ആത്മവിശ്വാസമാണു് ഒന്നാമതായി

ഉണ്ടാകേണ്ടതു്. അതില്ലെങ്കിൽ മററു വിശ്വാസങ്ങൾകൊണ്ടു് യാതൊരു കാര്യവുമില്ല.

സ്വാമിജി തൻെറ ഒരു പ്രസംഗത്തിൽ ക്ലൈവിൻെറ ഉദാഹരണം ഉദ്ധരിക്കുന്നുണ്ടു്. ഇംഗ്ലണ്ടിൽനിന്നും തിരസ്കൃതനായ ആ കുട്ടി സ്വയം വെടിവെച്ചു് ആത്മഹത്യചെയ്യാൻ തയ്യാറായി. എന്നാൽ ആ കുട്ടിയെ ഇന്ത്യയിലേയ്ക്കയച്ചപ്പോൾ ഇവിടെയൊരു സാമ്രാജ്യംതന്നെ സ്ഥാപിക്കാൻ കഴിഞ്ഞു. താനൊരു ഇംഗ്ലീഷുകാരനാണെന്ന വിശ്വാസം ആ കുട്ടിയിലുണ്ടായിരുന്നതുകൊണ്ടാണു് ഒരു സാമ്രാജ്യസ്ഥാപകനാകുവാൻ സാധിച്ചതു്. നമുക്കു് ഓരോരുത്തർക്കും ആത്മവിശ്വാസമുണ്ടെങ്കിൽ അദ്ഭുതങ്ങൾ നടത്താൻ കഴിയും. സ്വഭാവത്തിൻേറയും കാര്യക്ഷമതയുടേയും അടിത്തറയായ ഈ ആത്മവിശ്വാസം ഉണ്ടായിരിക്കണമെന്നു് ഓരോ കുട്ടിയോടും പറയുക.

അതിനാൽ ശ്രദ്ധ വളരെ പ്രധാനപ്പെട്ട ഒന്നാണു്. ഇന്നു് ഭാരതത്തിൽ ഈ ശ്രദ്ധ നഷ്ടപ്പെട്ടിരിക്കുന്നു. അശ്രദ്ധ എന്ന രോഗം നമ്മുടെ രാഷ്ട്രശരീരത്തിൽ കടന്നുകൂടി ഹൃദയത്തേയും മനസ്സിനേയും നശിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇത്തരം അശ്രദ്ധയെ, ഗൗരവമില്ലായ്മയെ ഇംഗ്ലീഷിൽ "സിനിക്കൽ ആററിററ്യൂഡ്" (നിഷേധമനോഭാവം) എന്നു വിളിക്കുന്നു. ഈ നിഷേധാത്മകഭാവത്തിൽ എല്ലാ വിപരീതശക്തികളും ഉൾക്കൊണ്ടിരിക്കുന്നു. വിലപ്പിടിപ്പുള്ളതിനെയെല്ലാം നാം വെറുതെ പരിഹസിക്കുന്നു. ഗൗരവമെന്നൊന്നു് നമ്മുടെ മനസ്സിലില്ല. ഈ നിഷേധാത്മകത്വം മരണത്തെക്കാൾ വഷളാണു്. ക്ഷയം, കുഷ്ഠം തുടങ്ങിയ പകർച്ചവ്യാധികൾക്കെതിരായി മഹാരാഷ്ട്ര ഗവണ്മെൻറു് പ്രതിരോധനടപടികൾ എടുത്തു വരുന്നുണ്ടു്. അതു നല്ലതുതന്നെ. എന്നാൽ ഏററവും അപകടകാരിയായ മറെറാന്നാണു് അടിയന്തരമായി ചികിത്സ കണ്ടുപിടിക്കേണ്ട രോഗം. ഒരു മനുഷ്യനു് യാതൊരു നന്മയും ഉണ്ടാക്കാൻ സമ്മതിക്കാത്ത ഈ നിഷേധമനോഭാവമുണ്ടല്ലോ അതിനാണു് ഉടൻ പരിഹാരം കാണേണ്ടതു്.

നമ്മുടെ രാജ്യത്തിലും രാജ്യത്തിൻെറ ഭാവിയിലും വിശ്വസിക്കുക, ഈ രാജ്യത്തെ ഐശ്വര്യത്തിലേയ്ക്കു നയിക്കുന്നതിൽ നിങ്ങൾക്കുള്ള പങ്കിലും വിശ്വസിക്കുക. ഇങ്ങനെയുള്ള വിശ്വാസത്തിനു് അദ്ഭുതങ്ങൾ കാണിക്കാൻ കഴിയും. "അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി." അജ്ഞനും അവിശ്വാസിയും സംശയാലുവുമായ ഒരുവൻ സ്വയം നശിക്കുക മാത്രമല്ല മററുള്ളവരെക്കൂടി നശിപ്പിക്കുന്നു. അതുകൊണ്ടാണു് ശ്രദ്ധയ്ക്കു പരമപ്രാധാന്യം നൽകിയിരിക്കുന്നതു്.

## മനനം (ചിന്ത)

ചിന്താശീലം വളർത്തിയെടുക്കുകയാണു് അവസാനമായി വേണ്ടതു്. ചിന്ത ഇന്നു നമ്മുടെ രാജ്യത്തിനേററവുമാവശ്യമാണു്. സ്വാതന്ത്ര്യത്തിനുശേഷം നാം ബലികഴിച്ചതും അതുതന്നെയാണു്. ഏതു കാര്യവും നാം ലാഘവബുദ്ധിയോടെ കാണുന്നു. തീരെ അപ്രതീക്ഷിതമായിട്ടാണു നമുക്കു സ്വാതന്ത്ര്യം കിട്ടിയതു്. അതിനാൽ കസേരയിലിരുന്നുകൊണ്ടുതന്നെ നാം സ്വാതന്ത്ര്യത്തിൻെറ മധുരഫലങ്ങളാസ്വദിക്കാനാഗ്രഹിച്ചു. ഇതിൻെറ അനന്തരഫലമോ ? നാം ഇരുന്നിടത്തിരുന്നു കല്ലിച്ചുപോയി. ചൈനയുടേയും പാക്കിസ്ഥാൻേറയും ആക്രമണംവരെ നാം ആ നില തുടർന്നുപോന്നു.

ചിന്തയിൽക്കൂടിയാണു മനുഷ്യൻ പുരോഗമിക്കുന്നതു്. പ്രാചീനസംസ്കാരങ്ങളെല്ലാം ചിന്തയുടെ സന്താനങ്ങളാണു്. ആധുനിക പാശ്ചാത്യസംസ്കാരമാകട്ടെ, ശാസ്ത്രീയവും സാമുദായികവും രാഷ്ട്രീയവുമായ ചിന്തകളുടെ പരിണതഫലമാണു്.

അലംഭാവംകൊണ്ടല്ല, ഗൗരവപൂർണ്ണമായ ചിന്തകൊണ്ടേ ഈ രാജ്യം വീണ്ടും മഹത്ത്വമാർന്നതാകൂ. സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം ചിന്ത കുറവും പ്രസംഗം കൂടുതലും എന്നായിത്തീർന്നിരിക്കുന്നു നമ്മുടെ നയം. ഈ രീതി മറിച്ചാക്കേണ്ടിയിരിക്കുന്നു. മിതഭാഷണം, ഗാഢചിന്ത, അശ്രാന്തപരിശ്രമം ഇതായിരിക്കട്ടെ നമ്മുടെ മുദ്രാവാക്യം. വിവേകാനന്ദസ്വാമികൾ സൂചിപ്പിച്ചിട്ടുള്ളതുപോലെ വാചാലതയാണു് നമുക്കേപ്പെട്ട വലിയ പോരായ്മ. നമ്മുടെ രാജ്യത്തെ ഉയർത്താൻ, പ്രസംഗം കുറച്ചു് ഏറെ ഏറെ പ്രവർത്തിക്കുകയല്ലാതെ വേറെ മാർഗ്ഗമൊന്നുമില്ലെന്നു് വിവേകാനന്ദസ്വാമികൾ ഉദ്ബോധിപ്പി

കുന്നു. സ്വരാജ്യസ്നേഹം നിങ്ങൾക്കുണ്ടെങ്കിൽ അതു പ്രവൃത്തിയിലൂടെ വേണം കാണിക്കാൻ, അല്ലാതെ വാതോരാത്ത പ്രസംഗംകൊണ്ടല്ല. പ്രസംഗം കുറയ്ക്കുന്നതുകൊണ്ട് ചിന്തയ്ക്കു മൂച്ച് കൂടുന്നു; പ്രവൃത്തിക്കു വേഗത വർദ്ധിക്കുന്നു.

## ദേശസേവനത്തിന്നുള്ള ഉപകരണങ്ങൾ

നമ്മുടെ ഭരണകാര്യങ്ങൾ കുറേക്കൂടി കാര്യക്ഷമമാക്കി തദ്വാരാ ജനങ്ങൾക്ക് സാമ്പത്തിക പുരോഗതിയും വിദ്യാഭ്യാസവും സാമൂഹ്യവികസനവും ഉത്കൃഷ്ടസംസ്കാരവും മററും പ്രദാനം ചെയ്യാനാഗ്രഹിക്കുന്നുവെങ്കിൽ നാം സ്വയം പരിവർത്തനവിധേയർ ആകേണ്ടിയിരിക്കുന്നു. നാം രാഷ്ട്രപുരോഗതിക്കുതകുന്ന ഉപകരണങ്ങളായിത്തീരണം; തന്നിഷ്ടത്തിന്നും സ്വാർത്ഥതാല്പര്യങ്ങൾക്കും വിധേയരാകരുത്. ഇത്തരത്തിലുള്ള സാമൂഹ്യബോധം നമ്മുടെ സമുദായത്തിൽ മിക്കവാറും ഇല്ലതന്നെ. ഇതോടൊപ്പം സേവനമനഃസ്ഥിതിയും വളർത്തിയെടുക്കണം.

സെക്രട്ടേറിയററിൽ എന്തെങ്കിലും കാര്യം സാധിക്കാൻവേണ്ടി ദൂരെനിന്നും വരുന്ന ഒരു പൗരനോട് നിങ്ങളുടെ പ്രതികരണം എന്തായിരിക്കും ? സഹായകമായ ഒരു പ്രതികരണം ഇന്ത്യയിൽ ഒരിടത്തും ഞാൻ കാണുന്നില്ല. സെക്രട്ടേറിയററിലെ പല വകുപ്പുകളിലും, വരുന്ന പൗരന്മാർ അവഗണിക്കപ്പെടുന്നു. 'നിങ്ങൾക്കെന്താണു വേണ്ടതെ'ന്നുപോലും ആരും ചോദിക്കുകയില്ല. നാം പൊതുജനസേവനത്തിന്നു് ബദ്ധശ്രദ്ധരായിരിക്കേണ്ടവരാണ്. സാധാരണക്കാരുടെമേൽ അധികാരം സ്ഥാപിക്കാനല്ല നാം ഇവിടെ ഇരിക്കുന്നതു്. ജനാധിപത്യവ്യവസ്ഥിതിയിലുള്ള ഈ രാജ്യത്തിൽ ജനങ്ങൾ യജമാനന്മാരും, ഭരണകർത്താക്കൾ ദാസന്മാരുമാകുന്നു. ജനസേവനമാണ് നമ്മുടെ കർത്തവ്യം. തെരഞ്ഞെടുപ്പുകാലത്തു് യജമാനന്മാരോടെന്നപോലെ ജനങ്ങളോട് അത്യന്തം ഭവ്യത കാണിക്കും. എന്നാൽ പിൽക്കാലത്തു് അവരെ തീരെ അവഗണിക്കുകയും ചെയ്യും. ഇതു ശരിയായ ജനാധിപത്യമല്ല. നമുക്ക് ജനങ്ങളുമായിട്ടുള്ള സമ്പർക്കമില്ലാതായിട്ടുണ്ട്. ഇന്നു നമ്മുടെ മനോഭാവമപ്പാടേ മാറേറണ്ടിയിരിക്കുന്നു.

ഒരു ഭരണാധികാരിയുടെ മനോഭാവം ഇങ്ങനെയായിരിക്കണം: "ജനസേവനത്തിനാണ് ഞാനിവിടെ ഇരിക്കുന്നതു്. ജനങ്ങളുടെ ജീവിതം ഒന്നിനൊന്നഭിവൃദ്ധിപ്പെടുത്തുകയാണ് എൻെറ കർത്തവ്യം. എൻെറ ഈ സ്ഥാനം അതിന്നുവേണ്ടിമാത്രമുള്ളതാണ്." ഇന്നു ഭാരതത്തിൽ നിലവിലുള്ള സ്ഥിതിവിശേഷങ്ങൾക്ക് അനുഗുണമായ പൗരത്വവും, ഭരണസമ്പ്രദായവും വളർത്തിയെടുക്കാൻ ഇത്തരം ഒരു വീക്ഷണപരിവർത്തനം സഹായകമായിത്തീരും.

നൂററാണ്ടുകളായി ലക്ഷക്കണക്കിനാളുകൾ രാഷ്ട്രീയവും സാമൂഹ്യവുമായ പീഡനത്തിലും അജ്ഞാനാന്ധകാരത്തിലും കിടന്നു നരകിക്കുകയായിരുന്നു. ഭാരതചരിത്രത്തിലിന്നാദ്യമായിട്ടാണ് 'ബഹുജനഹിതായ, ബഹുജനസുഖായ' എന്ന മുദ്രാവാക്യത്തോടുകൂടിയ ഒരു ക്ഷേമരാഷ്ട്രം സ്ഥാപിക്കപ്പെട്ടതു്. ഭരണഘടന ഉദ്ഘോഷിക്കുന്ന ഈ ഉദ്ദേശ്യം സഫലമാക്കേണ്ട കർത്തവ്യം കേന്ദ്രസംസ്ഥാനഗവണ്മെൻറുകളുടേതാണ്.

ഇന്നത്തെ രാഷ്ട്രീയസ്ഥിതിഗതികളെക്കുറിച്ചും, അവയുടെ ലക്ഷ്യമായ ക്ഷേമരാഷ്ട്രം, സ്ഥിതിസമത്വം ഇവയെക്കുറിച്ചും ചർച്ചചെയ്യുമ്പോഴെല്ലാം രഘുവംശത്തിൽനിന്നും ഒരു ശ്ലോകം ഞാനുദ്ധരിക്കാറുണ്ട്. അതിൽ കാളിദാസൻ പറയുന്നു:

പ്രജാനാമേവ ഭൂത്യർത്ഥം
സ താഭ്യോ ബലിമഗ്രഹീത്
സഹസ്രഗുണമുത്സ്രഷ്ടും-
മാദത്തേ ഹി രസം രവിഃ.

രഘു പ്രജകളുടെതന്നെ ഐശ്വര്യത്തിനുവേണ്ടി അവരുടെ പക്കൽനിന്നും നികുതി പിരിച്ചു; സൂര്യൻ, മഴയുടെ രൂപത്തിൽ ആയിരം മടങ്ങായി തിരിച്ചു തരുവാനാണല്ലോ വെള്ളം വലിച്ചെടുക്കുന്നതു്. ഒരു ക്ഷേമരാഷ്ട്രത്തിൻെറ മനോഹരവിവരണമാണിതു്: ഈ ആശയം ഇന്നത്തെ നമ്മുടെ സ്ഥിതിക്ക് ഏററവും സംഗതമാണ്.

## ശരിയായ വീക്ഷണം

ഒന്നാമത്തെ പഞ്ചവത്സരപദ്ധതി തുടങ്ങിയതു മുതൽക്ക് നാം കോടിക്കണക്കിനു രൂപാ

വികസനപ്രവത്തനങ്ങരംക്കായി ചെലവഴിച്ചു കൊണ്ടിരിക്കുന്നുണ്ടു്. തത്ഫലമായി രാജ്യക്ഷേമം പത്തോ നൂറോ ഇരട്ടി വദ്ധിക്കേണ്ടതാണു്. എന്നാൽ ഈ സംരംഭങ്ങളിൽ വ്യക്തിയ്ക്കു ഗ്രാമതലത്തിലുള്ള ഉദ്യോഗസ്ഥൻമുതൽ ഭരണസംവിധാനത്തിൻെറ അത്യുന്നതസ്ഥാനത്തിരിക്കുന്ന ഉദ്യോഗസ്ഥൻവരെ നല്ലൊരു പങ്കു വഹിക്കാനുണ്ടു്. അവരോരോരുത്തരും ദേശീയതാല്പര്യത്തിന്നനുഗുണമാംവിധം സ്വയം ഉണൎന്നുയൎന്നു പ്രവത്തിക്കാതിരുന്നാൽ ലക്ഷക്കണക്കിന്നുള്ള ഈ വമ്പിച്ച തുകകളെല്ലാം അനേക കൈമാററങ്ങരംക്കിടയിൽ താറുമാറാക്കിക്കളയും.

ഇന്ത്യയിലിന്നു് ഇതാണു് സംഭവിച്ചുകൊണ്ടിരിക്കുന്നതു്. ഇന്നു് എവിടെയും എപ്പോഴും കേരംക്കുന്ന ഒരു പദമാണു് അഴിമതി. സാവ്വലൗകികമായ ഒരു പ്രതിഭാസമാണിതു്. മനുഷ്യൻ സ്വയം മൂല്യശോഷണത്തിനു വിധേയനായി എന്നാണു് ഇതു കാണിക്കുന്നതു്. ഞാൻ എന്നെക്കുറിച്ചു മൂല്യബോധമില്ലാതെ സംസാരിക്കുമ്പോരം ഞാൻ അഴിമതിക്കാരനായി. എന്നാൽ ഞാൻ സ്വയം പുനഃപരിശോധന നടത്തി എൻെറ അന്തസ്സിനെക്കുറിച്ചു ബോധവാനാകുമ്പോരം പിന്നെ അഴിമതിയില്ല. കഴിഞ്ഞ ദിവസം ഒരു പോലീസ് ഇൻസ്പെക്ടർ ജനറൽ എന്നെ കാണാൻ വന്നു. മനുഷ്യൻെറ വ്യക്തിത്വത്തിൽ സദാചാരത്തിനുള്ള സ്ഥാനത്തെക്കുറിച്ചു ഞങ്ങരം ചച്ച് ചെയ്യുകയായിരുന്നു. എന്താണതിൻെറ പൊരുരം? ഒരു ടാക്സി ഡ്രൈവർ; അയാരം ഒരു സന്ദശകനെ നഗരത്തിലൊരിടത്തു കൊണ്ടുപോയി വിടുന്നു എന്നു കരുതുക. ഈ സന്ദശകൻ തൻെറ പണസഞ്ചി കാറിൽ നിന്നും എടുക്കുവാൻ മറന്നുപോയി. ആ സഞ്ചിയിൽ പതിനായിരം രൂപയുണ്ടായിരുന്നു. ഡ്രൈവക്കു സഞ്ചി കിട്ടി. ഈ സന്ദഭത്തിൽ ഡ്രൈവറുടെ പ്രതികരണം എന്തായിരിക്കും? അയാരം സഞ്ചി കിട്ടിയതിൽ സന്തോഷിക്കുകയും അതു വീട്ടിലേയ്ക്കു കൊണ്ടുപോയി സ്വന്തം കായ്യങ്ങരംക്കുപയോഗിക്കുകയും ചെയ്യുന്നു. എന്നാൽ മറെറാരു ടാക്സിഡ്രൈവർ അതു് ഉടമസ്ഥനെ കണ്ടുപിടിച്ചേല്പിക്കുന്നു. ഈ രണ്ടു ഡ്രൈവർമാരുടേയും പെരുമാററത്തിൽ നിന്നും അവരുടെ ജീവിതവീക്ഷണത്തിലുള്ള വ്യത്യാസം വ്യക്തമാകും. ഇതിൽ ആദ്യത്തെ ഡ്രൈവർ ചിന്തിക്കുന്നു: "ഞാൻ സമ്പന്നനല്ല; എനിക്കു പണം ആവശ്യമുണ്ടു്. അതുകൊണ്ടു് ഞാനീ പണമെടുത്തുപയോഗിക്കും." അയാരം തന്നെക്കുറിച്ചും തൻെറ ക്ഷേമത്തെക്കുറിച്ചും മാത്രമേ ചിന്തിച്ചുള്ളൂ. തനിക്കൊരു മകളെ വിവാഹം കഴിച്ചയയ്ക്കാനുണ്ടെന്നു് അയാരം സ്വയം ചിന്തിക്കുന്നു. മറെറ ഡ്രൈവക്കു പണം ലഭിച്ചപ്പോരം ചിന്തിച്ചതോ? 'ആ മനുഷ്യൻ പാവം! വളരെ കഷ്ടപ്പെടുന്നുണ്ടാകും. അയാരം പാടുപെട്ടു സമ്പാദിച്ച പണമാണിതു്. ആ മനുഷ്യനും മകളെ വിവാഹം കഴിച്ചയയ്ക്കാനുണ്ടാകും. ഈ പണം കിട്ടിയില്ലെങ്കിൽ അയാരം കുഴപ്പത്തിലാകും. അയാളുടെ പണം ഞാനുപയോഗിക്കുകയില്ല. ഇതെൻെറതല്ല." ഉടൻ അയാരം പേഴ്സ് ഉടമസ്ഥനെ ഏല്പിക്കുന്നു. മനുഷ്യമഹത്വം അതിൻെറ ഏററവും ഉന്നതഭാവത്തിൽ നമുക്കിവിടെ ദൃശ്യമാകുന്നു.

## വിരുതേറിയ മൃഗങ്ങരം

മനുഷ്യസമൂഹത്തെ നമുക്കു് രണ്ടുവകുപ്പായി തിരിക്കാം; ഒന്നു് യഥാത്ഥ മനുഷ്യർ; മറെറാന്നു് വിരുതേറിയ മൃഗങ്ങരം. ഇതിൽ രണ്ടാമത്തെ കൂട്ടർ വദ്ധിച്ചു വരുന്ന രാജ്യം അധഃപതിക്കുന്നു. ഭരണകത്താക്കളുടെ ആഭിജാത്യബോധത്തിൽനിന്നാണു് ഭരണപരമായ സത്യസന്ധത സംജാതമാകുന്നതു്. ഞാനാണു് ജനസേവനത്തിനുള്ള മാദ്ധ്യമമെങ്കിൽ ഞാൻ എൻെറ മനോഭാവം മാററിയേ തീരൂ. ഞാൻ സന്ദഭത്തിനൊത്തുയരണം. ഞാൻ കയ്യാളുന്ന പ്രത്യേക ചുമതലകരം നിവ്വഹിക്കുവാൻ എന്നെ സമത്ഥനാക്കുന്ന ഒരു ജീവിതദശനമായിരിക്കണം എൻേറതു്. ആ ദശനമാണു് യോഗം. എനിക്കധികാരമുണ്ടു്; ഈ അധികാരം ബഹുജനങ്ങളുടെ സംരക്ഷണത്തിനും ക്ഷേമത്തിനുംവേണ്ടി പ്രയോജനപ്പെടുത്തുവാനുള്ളതാണെന്ന കാര്യം ഞാൻ സവ്വദാ ഓമ്മിക്കണം. സമൂഹത്തോടുള്ള ഉത്തരവാദിത്വമെന്ന ഉയന്ന ഒരു ബോധമണ്ഡലത്തിലേയ്ക്കു് ഞാൻ ഉയരണം.

ഈ അത്ഥത്തിൽ നാം യോഗികളാകുമ്പോരം ഭരണകാര്യങ്ങളെല്ലാം ശരിയാകും; ജനക്ഷേമം സുനിശ്ചിതമാകും. നിങ്ങരം വ്യയ

ലുഴുതു് വെള്ളം കയററിനിർത്തി; പക്ഷെ വയൽ മുഴവൻ എലിമടകളാണെങ്കിൽ വെള്ളമെല്ലാം ഒഴുകിപ്പോകും.

അതുപോലെ ജനങ്ങളോടു് യാതൊരുത്തരവാദിത്വവുമില്ലാതെ, രാഷ്ട്രത്തോടു് തീരെ ചുമതലബോധമില്ലാതെ, ജനങ്ങളുടെ കഷ്ടപ്പാടിലും ദുഃഖത്തിലും യാതൊരു വികാരഭേദവുമില്ലാതെയാണു് ഭരണസാരഥ്യം വഹിക്കുന്നവർ പെരുമാറുന്നതെങ്കിൽ ആ രാജ്യത്തിന്റെ പുരോഗതി തടസ്സപ്പെട്ടുകഴിഞ്ഞു.

'യോഗം' ഒരു മനുഷ്യനെ വീരോചിതമായ വിശാലമനോഭാവമുള്ള ഒരു പുതിയ വ്യക്തിയാക്കിത്തീർക്കുന്നു. അയാളുടെ മനസ്സു് നിസ്സാരങ്ങളായ ലാഭനഷ്ടങ്ങളെച്ചൊല്ലി ഉഴറുകയില്ല. ഞാൻ പൗരുഷശാലിയാകുമ്പോൾ പരഹിതത്തിന്നുവേണ്ടി പ്രയത്നിക്കും. ഇതാണു് ശരിയായിട്ടുള്ള ആദ്ധ്യാത്മികവളർച്ച. കേവലം ചില ചടങ്ങുകളോ, മന്ത്രതന്ത്രങ്ങളോ, അദ്ഭുതസിദ്ധികളുടെ പിന്നാലെയുള്ള പരക്കംപാച്ചിലോ ഒന്നുമല്ല യഥാർത്ഥമതമെന്നു് നമ്മുടെ ആളുകൾ എത്രവേഗം മനസ്സിലാക്കുമോ അത്രയും നന്നു്. കേവലം ഇന്ദ്രിയഗോചരമായ ഒരു പരിമാണത്തിന്നപ്പുറം വളരുവാൻ മനുഷ്യനെ സഹായിക്കുന്ന ആധ്യാത്മികവികാസവും, സ്വഭാവരൂപീകരണവുമാണു് യഥാർത്ഥമതം. ഈ യോഗമാണ ശ്രീകൃഷ്ണൻ ഗീതയിൽ പഠിപ്പിക്കുന്നതു്.

## സ്വയം ഉയരുക

കർമ്മമണ്ഡലത്തിൽ കാര്യശേഷി പ്രദർശിപ്പിക്കുന്നതോടൊപ്പം ആധ്യാത്മികപുരോഗതിയും കൈയ്‌വരിക്കണം. ബോധം, യോഗത്തിന്റെ രണ്ടാമത്തെ വശം, അനുനിമിഷം വളർന്നുവരുന്ന ചുമതലാബോധവും, മാനുഷികപ്രശ്നങ്ങളിലുള്ള തത്പരതയുമാണു്. ഇത്തരത്തിലുള്ള ആധ്യാത്മികവികാസവും, കർമ്മദക്ഷതയും കൂടിച്ചേർന്നതാണു് ഗീതയിലെ യോഗം.

'തസ്മാദ് യോഗീ ഭവാർജ്ജുന'

ഇന്നു ഭാരതത്തിൽ സംന്യാസിമാർ മാത്രമല്ല, ലക്ഷക്കണക്കിനു് പൗരന്മാരും തങ്ങളുടെ ജീവിതത്തിൽ തന്റെ സന്ദേശം ഒരിക്കൽക്കൂടി പരീക്ഷിച്ചുനോക്കുന്നതു കണ്ടു് ഭഗവാൻ സന്തോഷിക്കും.

അദ്ധ്യാപകന്മാരും, ഭരണാധികാരികളും, പ്രധാനമന്ത്രിയും — അങ്ങനെ ഓരോരുത്തരും ശ്രീകൃഷ്ണന്റെ സന്ദേശം പരീക്ഷിച്ചുനോക്കുകയാണു്; യഥാർത്ഥമാക്കിത്തീർക്കുകയാണു്. അപ്പോൾ ഓരോരുത്തരും ഭഗവാനോടു പറയുന്നു, "സമുദായത്തിലെ കാര്യക്ഷമമായൊരു ഘടകമായി, ഇന്ദ്രിയങ്ങൾക്കതീതമായി, ആദ്ധ്യാത്മികമായി ഉയർച്ച പ്രാപിച്ചു് ഞാനൊരു യോഗിയാകാനാഗ്രഹിക്കുന്നു. അങ്ങനെ എനിക്കു് വ്യക്തിപ്രഭാവത്തെ പ്രകാശിപ്പിക്കാൻ കഴിയുമാറാകട്ടെ ! പൗരുഷപൂർണ്ണമായ കാര്യക്ഷമതയും എനിക്കുണ്ടാകട്ടെ."

കാര്യക്ഷമതയും (Work efficiency) വ്യക്തിത്വവികാസവും (Personality efficiency) ഒന്നിച്ചു വളരണം. ഇതു രണ്ടുംകൂടി ചേർന്നതാണു് ഗീതയിലെ യോഗശാസ്ത്രം.

നിങ്ങൾ ഭരണരംഗങ്ങളിൽ സേവനമനുഷ്ഠിക്കുമ്പോൾ, നിങ്ങൾ കഠിനാദ്ധ്വാനം ചെയ്യുമ്പോൾ, നിങ്ങളുടെ കർമ്മത്തിലൂടെ, യോഗമാർഗ്ഗത്തിലൂടെ നിങ്ങൾ രാജ്യത്തെ പുരോഗതിയുടെ പാതയിലെത്തിക്കുന്നു. ഇങ്ങനെ വർഷങ്ങൾ കഴിയുമ്പോൾ നിങ്ങൾ ആദ്ധ്യാത്മികമായും വളരുന്നതു കാണാം. മാനസികമായൊരുയർച്ച നിങ്ങൾക്കനുഭവപ്പെടും. നിങ്ങൾക്കു വളർച്ചയെത്തുമ്പോൾ ഈ പരിണാമം പ്രകടമായി നിങ്ങളിൽ കാണാം. പിന്നെ നിങ്ങൾ സ്വയം ചിന്തിക്കും, "ഞാൻ ഈ സ്ഥാനത്തിരിക്കുന്നു. എന്നാൽ എന്നും ഇവിടെ ചടഞ്ഞുകൂടാൻ പോകുന്നില്ല. ഞാനിതിനെല്ലാം അപ്പുറം പോകും. ഈ ഔദ്യോഗികസ്ഥാനത്തെ ആശ്രയിക്കാത്ത സമഗ്രമായ ഒരു മൂല്യം എന്നിൽ ഞാൻ വളർത്തിയെടുത്തിട്ടുണ്ടു്," എന്നു്.

ഇന്നു് ഇത്തരത്തിലുള്ള ശ്രേഷ്ഠമായ മാനുഷികവളർച്ച വളരെ പ്രാധാന്യമർഹിക്കുന്നു. ഭാരതീയരുടെ ഇടയിൽ ഈ പ്രത്യേക സ്വഭാവവിശേഷം വളർത്തിക്കൊണ്ടുവരേണ്ടതിന്റെ ആവശ്യം പ്രധാനമന്ത്രി ഇന്നലെ പറഞ്ഞതേയുള്ളു. യഥാർത്ഥവിദ്യാഭ്യാസംകൊണ്ടേ അതു നേടാനാകൂ. സ്കൂൾപഠിപ്പുകൊണ്ടോ പുസ്തകപഠനംകൊണ്ടോ സാധ്യമല്ല. ഭഗവാൻ ഗീത

ആറാം അദ്ധ്യായത്തിൽ പറയുന്നതുപോലെ നിങ്ങറം സ്വയം പഠിച്ച് ഉയരണം.

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധു–
രാത്മൈവ രിപുരാത്മനഃ.

സ്വയം ആത്മാവിനെ ഉദ്ധരിക്കുക. ആത്മാവിനെ അധഃപതിപ്പിക്കരുത്. മനസ്സുതന്നെയാണ് ആത്മാവിനു ബന്ധു. മനസ്സുതന്നെയാണ് ആത്മാവിനു ശത്രുവും. നിങ്ങറം സ്വയം ഉയരുക; സ്വയം അധഃപതിക്കരുത്. നിങ്ങറം തന്നെയാണ് നിങ്ങളുടെ ബന്ധുവും ശത്രുവും എല്ലാം — ഇതാണ് ഭഗവാൻെറ ആഹ്വാനം.

ബാഹ്യവും ആഭ്യന്തരവുമായ നിരന്തര പ്രയത്നംകൊണ്ടും, ജോലിയിലും സ്വഭാവത്തിലുമുള്ള കാര്യക്ഷമതകൊണ്ടും നാം ഈ രാഷ്ട്രത്തെ പുരോഗതിയുടെ പാതയിലേയ്ക്കെത്തിക്കുകയാണെങ്കിൽ ഇന്ത്യയുടെ ചരിത്രത്തിലെ ഏററവും മഹത്തായ നേട്ടമതായിരിക്കും. ഇന്നു നമുക്കു കൈവന്നിട്ടുള്ള രാഷ്ട്രീയ സ്വാതന്ത്ര്യം അയ്യായിരം വർഷങ്ങളായിട്ടു നമുക്കില്ലായിരുന്നു. ഈ രാജ്യത്തെ ലക്ഷക്കണക്കിനാളുകറംക്ക് സുഖവും സന്തോഷവുമുണ്ടാക്കിക്കൊടുക്കുവാൻ ഇന്നു നമുക്കൊരവസരം ലഭിച്ചിട്ടുണ്ട്. രാഷ്ട്രപുരോഗതിക്കുള്ള ഒരു ഉപകരണമാകാനുള്ള അവസരം ഇതാ സമാഗതമായിരിക്കുന്നു.

ഞാൻ പലപ്പോഴും ഗീതയിലെ പതിനൊന്നാം അദ്ധ്യായത്തിൽനിന്നും ഒരു ശ്ലോകം ഉദ്ധരിക്കാറുണ്ട്.

തസ്മാത്ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം.

''ഉണരൂ്രെഴുന്നേല്ക്കുക; അലസത വെടിയൂ, ഉറക്കം മതിയാക്കൂ.'' ഇതാണ് ഉപനിഷത്തുകളിലെല്ലാമുള്ള സന്ദേശം.

''ഉത്തിഷ്ഠത, ജാഗ്രത !'' (ഉണരുക എഴുന്നേല്ക്കുക.)

വളരെ നാളുകളായി നാം അലസതയിൽ ആണ്ടുകിടക്കുന്നു. വളരെനാളുകളായിട്ടു നാം ഉറങ്ങുകയായിരുന്നു. ഇതുറക്കത്തിനുള്ള സമയമല്ല. ഇതു കരയാനുള്ള സമയമല്ല. വളരെയധികം കാര്യങ്ങറം ചെയ്യാനുണ്ട്. ഭഗവാൻ പറയുന്നതു ശ്രദ്ധിക്കുക: ''അതുകൊണ്ട് എഴുന്നേല്ക്കുക, മനുഷ്യമഹത്വം സമ്പാദിക്കുക. കീർത്തി സമ്പാദിക്കുക. ശത്രുക്കളെ ജയിച്ച് ഐശ്വര്യപൂർണ്ണമായ രാജ്യത്തെ അനുഭവിക്കുക.''

ഒരിന്ത്യൻപൗരനാകുക. ദാരിദ്ര്യം, അനീതി, പരാങ്മുഖത്വം ഇവയെ കീഴടക്കുക. ഇന്ത്യയുടെ ശരീരവും മനസ്സും കെട്ടിപ്പടുക്കുക. പൗരത്വത്തിൻെറ കോമളഫലങ്ങറം ആസ്വദിക്കുക. ഈ മഹത്തായ കാര്യത്തിൽ നിങ്ങറം പങ്കാളികളാണ്. ഇതാണ് ഭഗവാൻെറ ഉപദേശം. ഓരോ പൗരൻേറയും കാതിൽ ഭഗവാൻ ഓതുന്ന മന്ത്രമിതാണ്. ഗ്രാമതലംമുതൽ അത്യുന്നതതലംവരെയുള്ള സംസ്ഥാനത്തിലേയും കേന്ദ്രത്തിലേയും ഓരോ ഉദ്യോഗസ്ഥന്മാർക്കും ആ കാരുണ്യമൂർത്തി നല്കുന്ന ഉപദേശമിതാണ്.

---

ഓരോ ആത്മാവിനോടും നമുക്കു പ്രഖ്യാപിക്കും, ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത! എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ മുന്നോട്ടു നീങ്ങുക. എഴുന്നേല്കൂ, ഉണരൂ, ദൗർബ്ബല്യമുളവാക്കിയ മയക്കത്തിൽ നിന്നുണരൂ. സത്യത്തിൽ, ആരുമില്ല ദുർബ്ബലരായിട്ട്, ആത്മാവ് അപരിമിതനാണ്, സർവ്വശക്തനാണ്, സർവ്വജ്ഞനാണ്. എഴുന്നേററു നില്ക്കൂ, ആത്മസത്തയെ മികപ്പിക്കു. നിങ്ങളിലുള്ള ഈശ്വരനെ പ്രഖ്യാപിക്കു; അവിടുത്തെ നിഷേധിക്കരുത്. അതിരററ നൈഷ്കർമ്മ്യം, അതിരററ ദൗർബ്ബല്യം, അതിരററ മയക്കുറക്കം, ഇന്നുവരെ, ഇന്നും, നമ്മുടെ വംശ്യരെ വശപ്പെടുത്തിയിരിക്കയാണ്. അല്ലയോ ആധുനികഹിന്ദുക്കളേ, നിങ്ങറം ആ മയക്കുറക്കത്തിൽനിന്നുണരുവിൻ.

— ശ്രീ വിവേകാനന്ദസ്വാമികറം.

# യുക്താഹാരവിഹാരസ്യ

കെ. രാഘവൻതിരുമൽപ്പാട്, ചാലക്കുടി.

യോഗത്തെ സാധിയ്ക്കുന്നതിന്നാഗ്രഹിയ്ക്കുന്നവൻ ഒന്നാമതായി യുക്താഹാരവിഹാരനാകണം. ആഹാരത്തെ നിയന്ത്രിക്കാതെ ഇന്ദ്രിയങ്ങളെ നിഗ്രഹിയ്ക്കാനാവില്ല. ഇന്ദ്രിയങ്ങളെ നിഗ്രഹിയ്ക്കാതെ യോഗിയാവാനും കഴിയില്ലല്ലോ.

താവജ്ജിതേന്ദ്രിയോ ന സ്യാത്
വിജിതാന്യേന്ദ്രിയഃ പുമാൻ
യാവജ്ജിതം ന രസനം;
ജിതം സർവ്വം ജിതേ രസേ.

നാക്ക നിയന്ത്രിക്കപ്പെടുന്നതുവരെ, മററിന്ദ്രിയങ്ങളെ ജയിച്ചാലും ജിതേന്ദ്രിയനാവുന്നില്ല. രസത്തെ, രസത്തിന്നാശ്രയമായ ആഹാരത്തെ, ജയിച്ചാൽ എല്ലാത്തിനേയും ജയിയ്ക്കാൻ കഴിഞ്ഞു. ഇന്ദ്രിയങ്ങളുടെ കടിഞ്ഞാണായ മനസ്സ രൂപം പ്രാപിയ്ക്കുന്നതു് ആഹാരത്തിൽനിന്നാണ്, എന്നതാണ് അതിന്ന കാരണം എന്ന കരുതാം. സാധകനു് ശീലിച്ച് സമ്പ്രദായമാക്കുന്നതിന്നുവേണ്ടി, ആഹാരത്തിന്നുവേണ്ട നിയമങ്ങരം ശാസ്ത്രങ്ങളിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. 'യദ്ദ ഹ വാ ആത്മസമ്മിതമന്നം തദവതി, തന്ന ഹിനസ്തി, തദ്യത് കനീയോ ന തദവതി' (ശതപഥം). നല്ലവണ്ണം ദഹിച്ച് ദേഹത്തിന്റെ ആവശ്യങ്ങരം നിർവ്വഹിയ്ക്കുവാൻ മതിയാവുന്നതാണ് ആത്മസമ്മിതമായ അന്നം. അതു ശരീരത്തെ പരിപാലിയ്ക്കുന്നു, രോഗാദികളിൽനിന്ന രക്ഷിയ്ക്കുന്നു. (രോഗത്തിന്നും മററും കാരണമായി ഹാനിയുണ്ടാക്കുന്നില്ല.) ആവശ്യത്തിൽക്കവിഞ്ഞ അളവിൽ ഉള്ള ഭക്ഷണം അഗ്നിമാന്ദ്യത്തിന്നും മററും കാരണമായി രോഗത്തെ ഉളവാക്കി ദേഹത്തെ നശിപ്പിയ്ക്കുന്നു. അളവിൽക്കറഞ്ഞതാകട്ടെ ആവശ്യത്തിന്നു മതിയാകാതെ, ശരീരത്തെ സംരക്ഷിയ്ക്കുന്നില്ല. അളവിനെ മറെറാരു തരത്തിലും വിവരിച്ചിട്ടുണ്ട്.

പൂരയേദശനേനാർധം തൃതീയമുദകസ്യ തു
വായോസ്സഞ്ചരണാർത്ഥായ ചതുർത്ഥമവശേഷയേത്.

സവ്യഞ്ജനമായ അന്നംകൊണ്ടു് ആമാശയത്തിൽ പകുതി നിറയ്ക്കണം. നാലിലൊരു ഭാഗത്തെ വായുവിന്റെ സഞ്ചരണത്തിന്ന വിട്ട് മൂന്നാമത്തെ ഭാഗത്തെ പാനംകൊണ്ടു് പൂരണം ചെയ്യണം. യന്ത്രതന്ത്രധരനാണ വായു; എല്ലാ ചേഷ്ടകളേയും നിർവ്വഹിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതു് അതാണ്. പാകത്തിന്റെ പ്രക്രിയയെ നിർവ്വഹിയ്ക്കുന്നതിന്നു് വായുവിന്ന പ്രവർത്തിയ്ക്കുവാൻ സൌകര്യം ഉണ്ടാകുന്നതിന്നാണ് നാലിലൊരു ഭാഗം ഒഴിച്ചിടുന്നതു്. ഈയളവിൽത്തന്നെ, നിത്യം രണ്ടു പ്രാവശ്യമേ ആഹാരം കഴിയ്ക്കാവൂ.

സായംപ്രാതർമനുഷ്യാണാമശനം ശ്രുതിചോദിതം
നാന്തരാ ഭോജനം കുര്യാദഗ്നിഹോത്രസമോ വിധിഃ.

കാലത്തും വൈകിട്ടും എന്നിങ്ങനെ രണ്ടു നേരമാണ്, ശാസ്ത്രത്തിന്റെ സിദ്ധാന്തപ്രകാരം ആഹാരം കഴിയ്ക്കേണ്ടതു്. അതിനിടയ്ക്കു് ഒന്നും കഴിച്ചുകൂട എന്നതും നിശ്ചിതമാകുന്നു. അഗ്നിഹോത്രത്തെക്കുറിച്ചുള്ളതുപോലെയാണ് ഈ വിധി. ഇടനേരം അഗ്നിഹോത്രം പതിവില്ലല്ലോ. 'യാമമധ്യേ ന ഭോക്തവ്യം യാമയുഗ്മം ന ലംഘയേത്'' — ഒരിയ്ക്കൽ ഭക്ഷണം കഴിച്ചാൽ ഒരു യാമം, ഏഴര നാഴിക, കഴിഞ്ഞല്ലാതെ പിന്നെ വീണ്ടും ഭക്ഷിയ്ക്കരുതു്. ഇരുപതു നാഴികയിലധികം വൈകുന്നതും നന്നല്ല. മുമ്പു കുടിച്ച വെള്ളംപോലും ദഹിച്ചല്ലാതെ, മീതെ വീണ്ടും വെള്ളം കുടിയ്ക്കരുതു് എന്നാണ് ആയുർവ്വേദം പറയുന്നതു്. ജീർണ്ണാജീർണ്ണങ്ങരം കലരാനിടവരുത്തുന്ന അധ്യശനം (അമിതാശനം) പല രോഗങ്ങരംക്കും കാരണമാണ്. മുമ്പു കഴിച്ച ആഹാരത്തിന്റെ രസംകൂടി ആദാനം ചെയ്യപ്പെട്ടതിനുശേഷമേ ശരീരത്തിന്ന് വിശപ്പുണ്ടാവുകയുള്ളൂ. സ്വാഭാവികമായി വിശപ്പിനെ, ആഹാരകാലത്തിന്റെ ലക്ഷണമായി കരുതാം.

ക്ഷുത്സംഭവേതി പക്വേഷു രസദോഷമലേഷു ച
കാലേ വാ യദി വാകാലേ സോഽന്നകാല ഉദാഹൃതഃ.

പ്രാതഃകാലവും സായംകാലവുമല്ലാതെ രാത്രികാലം ഭക്ഷണത്തിന്നു യോഗ്യമായി ശാസ്ത്രങ്ങളിൽ വിധിയ്ക്കപ്പെട്ടിട്ടില്ല. എപ്പോഴായാലും വിശപ്പില്ലാതെ അന്നത്തിന്നു കാലമാവുകയുമില്ല.

സ്വതേ സാത്ത്വികന്മാർ മിതമായി ആഹാരം കഴിയ്ക്കുന്ന ശീലമുള്ളവരാകും; രാജസന്മാർ നിറയെ ഉണ്ണും. താമസന്മാരാകട്ടെ കണ്ടമാനം കഴിയ്ക്കും.

മിതാഃ സ്യുസ്സാത്ത്വികാഹാരാഃ
രാജസാഃ പൂർണ്ണഭോജനാഃ
താമസാസ്ത്വധികാഹാരാഃ
വിജ്ഞേയാസ്സാത്ത്വികാദയഃ.

സത്ത്വശുദ്ധിയ്ക്കു സഹായിക്കുന്ന സാത്ത്വികമായ ആഹാരം ആയുസ്സത്ത്വബലാരോഗ്യസുഖപ്രീതികളെ വർദ്ധിപ്പിക്കുന്നതും, സ്വാദുവും സ്നിഗ്ദ്ധവും സ്ഥിരവും ഹൃദ്യവുമാകും. കട്വമ്ള ലവണാത്യുഷ്ണതീക്ഷ്ണ രൂക്ഷവിദാഹിയായി, രാജസന്മാർക്കിഷ്ടമായ ആഹാരം ദുഃഖശോകാമയപ്രദമായിരിക്കും. ആറി വളിച്ച് നാറി ശുചിയില്ലാത്ത വസ്തുക്കളാണ് താമസർക്കിഷ്ടം. ഇവയിൽ സാത്ത്വികമായ ആഹാരമാണു ശീലിയ്ക്കേണ്ടതു്. എന്നാലേ യോഗം സിദ്ധമാവൂ എന്നതിന്നു സംശയമില്ലല്ലോ. ഗീതയിലെ ഈ ഉപദേശം പ്രത്യേകം ശ്രദ്ധേയമാകുന്നു.

അഗ്നിദീപ്തിയെ ഏററവുമധികം സഹായിക്കുന്നതു വ്യായാമമാകുന്നു. വ്യായാമം ആഹാരവിഷയകമായുണ്ടാകുന്ന അല്പസ്വല്പമായ അപഥ്യത്തിൻെറ തരക്കേടിനെക്കൂടി തീർക്കുന്നു. സംയോഗസംസ്കാരാദികളെക്കൊണ്ടു് ദ്രവ്യങ്ങൾക്കു ഗുണഭേദം വരുന്നതിനെക്കുറിച്ച് ആയുർവ്വേദത്തിൽ വളരെയധികം വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്; അതുപോലെതന്നെ വിരുദ്ധങ്ങളായ ആഹാരങ്ങളെക്കുറിച്ചും. അവയെയെല്ലാം പരിഗണിച്ചുവേണം ഭക്ഷണം കഴിയ്ക്കുവാൻ എന്നു ചുരുക്കിപ്പറയാം. മാംസഭക്ഷണം മദ്യപാനമെന്നപോലെതന്നെ ആരോഗ്യത്തിന്നു്, പ്രത്യേകിച്ചും മനസ്സിൻെറ സ്വാസ്ഥ്യത്തിന്നു്, ഹിതമല്ല.

നിവൃത്താമിഷമദ്യോ യോ ഹിതാശീ പ്രയതഃ ശുചിഃ
നിജാഗന്തുഭിരുന്മാദൈസ്സത്ത്വവാൻ ന സ യുജ്യതേ.

മദ്യവും മാംസവും കഴിക്കാത്തവനും ശുചിത്വമുള്ളവനും ആരോഗ്യത്തിന്നു ഹിതമായതുമാത്രം കഴിക്കുന്നവനും ആയ ആളെ ഉന്മാദമോ മനശ്ചാഞ്ചല്യമോ ബാധിക്കുന്നില്ല, എന്നാണു് ആയുർവ്വേദത്തിൻെറ സുചിന്തിതമായ അഭിപ്രായം. മദ്യമാകട്ടെ ശാരീരവും മാനസവുമായ എല്ലാ വികാരത്തിന്നും കാരണമാകും.

നിവൃത്തോ യസ്തു മദ്യേഭ്യോ ജിതാത്മാ ബുദ്ധിപൂർവ്വകൃത്
വികാരൈസ്സംസ്പൃശ്യതേ ജാതു ന സ ശാരീരമാനസൈഃ.

ഇക്കാലത്തു നടപ്പുള്ള പുകയില മുതലായവയുടെ ഉപയോഗവും മദ്യത്തിൻെറപോലെതന്നെ, ബുദ്ധിപൂർവ്വം പ്രവർത്തിക്കുന്നവർക്കു വർജ്ജ്യംതന്നെയാകുന്നു.

എത്ര ശ്രദ്ധിച്ചു ജീവിച്ചാലും കുറെയൊക്കെ അമിതാശനം സംഭവിച്ചുപോകാനിടയുണ്ടു്. അതിനു പരിഹാരമാണുപവാസം. ആയുർവ്വേദത്തിൽ ക്ഷുത്തിനെ, വ്യായാമാദികളെപ്പോലെ ഔഷധമായി രോഗശമനത്തിനുവേണ്ടി വിധിച്ചിട്ടുണ്ടു്. ലംഘനം (ഉപവാസം) പരമൗഷധമായ പല രോഗങ്ങളും രോഗഘട്ടങ്ങളുമുണ്ടു്.

ആഹാരമഗ്നിഃ പചതി ധാതൂനാഹാരവർജ്ജിതഃ
ധാതുൻക്ഷീണേഷു ദോഷേഷു ജീവിതം ധാതുസംക്ഷയേ.

ജഠരാഗ്നി ആഹാരത്തെ പചിക്കുന്നു (ദഹിപ്പിക്കുന്നു). ആഹാരം നൽകിയില്ലെങ്കിൽ അതു സഞ്ചിതമായ ദോഷത്തെ പചിക്കുന്നു; പിന്നെയും ആഹാരം നൽകിയിട്ടില്ലെങ്കിൽ ധാതുക്കളെ പചിക്കുന്നു; ധാതുക്കൾ ക്ഷയിക്കുമ്പോഴാണു് അനശനംകൊണ്ടു മരണം സംഭവിക്കുന്നതു്. ആഹാരമില്ലാതെ അഗ്നിദോഷത്തെ പചിക്കുന്ന അവസ്ഥരത്തെ ഉപവാസം (Fasting) എന്നു പറയാം. ധാതുക്കളെ പചിച്ചുതുടങ്ങിയാൽ പട്ടിണി (Starvation) ആയി. ആഴ്ചയിൽ ഒരു നേരം ഊണുപേക്ഷിക്കുക, ഒരു പക്ഷത്തിൽ ഒരു ദിവസം തികച്ചും ഉപവസിക്കുക എന്നിവ മററു പ്രയോജനങ്ങളോടൊപ്പം അമിതാശനത്തിൻെറ തരക്കേടും തീർക്കും.

ആഹാരമെന്നപോലെ വിഹാരവും യുക്തമായിരിക്കണം. വിഹാരമെന്നതിന്നു് നടത്തം മുതലായ പ്രവൃത്തികളെന്നർത്ഥം കാണുന്നു. എന്നാലതു ചേഷ്ടകളിൽപ്പെടുന്നതുകൊണ്ടും

ചേഷ്ടകളെ പ്രത്യേകിച്ചു പറഞ്ഞിട്ടുള്ളതു കൊണ്ടും, 'വിഷയേഷു വിഹാരഃ ഉപഭോഗായ പ്രവൃത്തിഃ' (ഇന്ദ്രിയവിഷയങ്ങളെ ആസ്വദിക്കുവാൻവേണ്ടി അതാതു വിഷയങ്ങളിൽ പ്രവർത്തിക്കൽ വിഹാരം.) എന്ന വ്യാഖ്യാനം സമീചീനമായി തോന്നുന്നു. ആഹാരമെന്ന ശബ്ദം തന്നെ രസനേന്ദ്രിയംകൊണ്ടെന്നപോലെ ഇതരേന്ദ്രിയങ്ങൾകൊണ്ടും തത്തദ്വിഷയങ്ങളിലുള്ള പ്രവൃത്തിയെ കുറിക്കുമെങ്കിലും, അതു് അന്നത്തിൽ രൂഢമാകയാൽ മററിന്ദ്രിയങ്ങൾകൊണ്ടുള്ള വിഷയാനുഭവത്തെ വിഹാരമെന്നു വിശേഷിച്ചു പറയുന്നതു യുക്തംതന്നെ. വിഹാരമെന്നതിന്നു സുഖാനുഭവത്തിന്നുള്ള ഉദ്യമം എന്നു താല്പര്യമുണ്ടല്ലോ. പഞ്ചേന്ദ്രിയങ്ങളേയും വിഷയങ്ങളിൽ പ്രവർത്തിപ്പിക്കണം. എന്നാലതു് ഹീനാതിമിഥ്യായോഗങ്ങൾ കൂടാതെ വേണം. വേണ്ടത്രയില്ലാതെയോ വേണ്ടതിലധികമായോ വേണ്ടപോലെയല്ലാതെയോ വിഷയങ്ങളിൽ പ്രവർത്തിക്കരുതു്; വേണ്ടവിധത്തിൽ വേണംതാനും. 'ഗുണാഃ ഗുണേഷു വർതന്തേ' എന്ന ഗീതാവാക്യത്തിൻെറ രീതിയിൽവേണം വിഷയാനുഭവം. ആയുർവ്വേദത്തിൽ ഇന്ദ്രിയങ്ങളുടെ വിഷയങ്ങളിലുള്ള സമ്യഗ്യോഗം ആരോഗ്യത്തിൻേറയും അസമ്യഗ്യോഗം രോഗത്തിൻേറയും ഏകകാരണമായി പറയപ്പെട്ടിരിക്കുന്നു. 'ന പീഡയേദിന്ദ്രിയാണി ന ചൈതാന്യതിലാളയേത്' എന്ന തരത്തിലുള്ള മദ്ധ്യമമായ മാർഗ്ഗമാണു് ആദരണീയം. അതാണു യോഗത്തിൻെറ മാർഗ്ഗം.

യോഗമാർഗ്ഗത്തിൽ താല്പര്യമില്ലെങ്കിലും രോഗം വരാതിരിക്കുവാൻ ആഗ്രഹിക്കുന്നവരും ശ്രദ്ധിക്കേണ്ടതാണു് ആഹാരവിഹാരങ്ങളിലെ ഔചിത്യത്തെക്കുറിച്ചു്. എന്തു കഴിക്കണം, എങ്ങനെ കഴിക്കണം എന്ന വിഷയത്തെക്കുറിച്ചു് സാമാന്യമായി ഇക്കാലത്തു് ഒരു തരത്തിലുള്ള ഉപദേശവും സിദ്ധമാകുന്നില്ല. ഗൃഹങ്ങളിൽപ്പോലും ആഹാരാദി കാര്യങ്ങളിൽ ഒരുതരം ക്രമവും നിയമവും പാലിക്കപ്പെടുന്നില്ല. ഹോട്ടലുകളിലും മററും നൽകപ്പെടുന്ന ഭക്ഷണത്തിൻെറ സ്വഭാവത്തെക്കുറിച്ചു പറയാതിരിക്കുകയാണു ഭേദം. അട്ടശൂലാഃ ജനപദാഃ (അന്നം വില്ക്കുന്ന പട്ടണങ്ങൾ) എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതുപോലെ അന്നത്തെ വ്യാപരിക്കുന്ന ഹോട്ടലുകളും, ഹോട്ടലുകളല്ലാതെ ഗതിയില്ലാത്തവരും ഏറി ഏറി വന്നുകൊണ്ടിരിക്കുന്നു. നഗരങ്ങളിലും മററും ഹോട്ടലുകൾ പരിശോധിക്കാനും ഉചിതമായ നടപടികൾ എടുക്കാനും ശാസ്ത്രജ്ഞരായ ആയുർവ്വേദവൈദ്യന്മാരെ ഏൎപ്പെടുത്തുന്നതു നന്നാവും. പഥ്യമായ ജീവിതത്തിന്നും സാത്ത്വികമായ സമ്പ്രദായത്തിന്നും ആയുർവ്വേദത്തിലെന്നപോലെ മററു ചികിത്സാരീതികളിൽ വേണ്ടത്ര പ്രാധാന്യം നല്കപ്പെട്ടിട്ടില്ല, എന്നതു് അംഗീകരിക്കാതെ നിവൃത്തിയില്ല. വിദ്യാലയങ്ങളിലും മററും ആഹാരവിഹാരപരമായ ഉപദേശങ്ങൾ നൽകുന്നതിന്നു് ആയുർവ്വേദജ്ഞരെ നിയോഗിക്കുന്നതും ആവശ്യംതന്നെയാണു്.

---

മതമണ്ഡലം നമ്മുടെ ഇന്ദ്രിയങ്ങൾക്കപ്പുറമാണു്. മതങ്ങൾ അപൗരുഷേയങ്ങളാണു്. സർവ്വരുടേയും പ്രകൃതിയും ജന്മാവകാശവുമായ അനന്തചൈതന്യം സമ്പാദിപ്പാൻ മനുഷ്യന്നു് ഏററവും വലിയ ശക്തി നല്കുന്നതു് മതമാണു്. സ്വഭാവരൂപവത്കരണത്തിലും സത്തുമസത്തുമായ ഏതു മുളവാകുന്നതിലും പരന്മാൎക്കും സ്വന്തം ആത്മാവിനുതന്നെയും ശാന്തി കൈവരുത്തുന്നതിലും വ്യാപരിക്കുന്ന പരമശക്തി മതമാണു്.

ആനന്ദമയമായ ജഗത്തിനെ ചൊല്ലിയുള്ള അഭിലാഷം ഏതു ഹൃദയത്തിലുമുണ്ടു്. അതിനെയാണു് സർവ്വമനുഷ്യവർഗ്ഗങ്ങളും തേടിവന്നിട്ടുള്ളതു്. അതാണു് സർവ്വമതങ്ങളുടേയും ഏകലക്ഷ്യം. നമ്മുടെ ആത്മാവിനെ പരീക്ഷിച്ചു് അതിൽ എന്താണുള്ളതെന്നു കാണണം. അതു മനസ്സിലാക്കണം. മനസ്സിലാക്കിയതു സാക്ഷാത്കരിക്കണം. അതാണു മതം. സ്വാനുഭവമാണു് യഥാർത്ഥമതം.

—വിവേകാനന്ദശതകപ്രശസ്തി. 168.

# ആഗമവിധി

(ജൂലായ് ലക്കം 261-ാം പേജിൻെറ തുടർച്ച)

പി. ആർ. നായർ

മേൽവിവരിച്ച വിധികരം സാമാന്യജനതയുടെ നിത്യജീവിതത്തിലും വിചാരത്തിലും പകന്നേ മതിയാവൂ. ആഹാരം, വിചാരം, ഭാഷ ഇവയിൽ സ്വാസ്ഥതയും ശുദ്ധിയുമുണ്ടാകാതെ ഒരു കർമ്മവും ശുദ്ധമാകുന്നില്ല. ഈ അടിസ്ഥാനത്തിലാണ് ഗീതാശാസ്ത്രകാരൻ ഗീത 17-ാം അദ്ധ്യായത്തിൽ വിവിധ കർമ്മങ്ങളിലെ ത്രിഗുണഭാവം വർണ്ണിച്ചതു്. ആത്മാനുശീലനം നടത്തുന്ന സാധകർക്കും സാമാന്യജനതയ്ക്കും സ്വീകാര്യമായ നിർദ്ദേശങ്ങളേ അതിലുള്ളൂ. അസാധ്യമോ അതികൃച്ഛ്റമോ ആയ തത്വാന്വേഷണമല്ല ആഗമാനുഷ്ഠാനത്തിലുള്ളതെന്നും നാം ധരിക്കേണ്ടതുണ്ടു്.

ഒന്നു മുതൽ ആറുവരെ ശ്ലോകങ്ങളിൽ ശാസ്ത്രവിപരീതമായി കഠിനവ്രതമാചരിക്കുന്നവർക്കുണ്ടാവുന്ന വിപരീതാനുഭവങ്ങളും ഏഴു മുതൽ ഇരുപത്തിരണ്ടുവരെ ശ്ലോകങ്ങളിൽ ആഹാരം, യജ്ഞം, തപസ്സ്, ദാനം ഇവയുടെ സാത്വികരാജസതാമസഭേദങ്ങളും 23 മുതൽ 28 വരെ ശ്ലോകങ്ങളിൽ ''ഓം തത് സത്'' എന്ന സമർപ്പണസിദ്ധാന്തവും വിവരിച്ചിരിക്കുന്നു.

അർജ്ജുനൻ ദൈവീ-ആസുരീസമ്പത്തുകളെപ്പററി ഗ്രഹിച്ചുകഴിഞ്ഞു. അപ്പോരം ഒരു ചോദ്യം പ്രസക്തമായി – ''ചിലക്ക് ശാസ്ത്രം നിശ്ചയമായെന്നു വരില്ല. അവർ ശ്രദ്ധാലുക്കളായെന്നും വരാം. ശ്രദ്ധ ജ്ഞാനികരംക്കു മാത്രമുള്ളതല്ലല്ലോ. അജ്ഞനെങ്കിലും ശ്രദ്ധയുള്ള ഭക്തൻെറ ആചരണങ്ങരം സാത്വികമോ രാജസമോ താമസമോ എന്നുകൂടി വിവേചിക്കേണ്ടേ ?'' ഇതു് സാധാരണക്കാരൻെറ ചോദ്യമാണ്. ''എനിക്കു വിധിനിഷേധങ്ങളൊന്നും നിശ്ചയമില്ല. പൂർവ്വാചാരങ്ങരം മാതൃകയാക്കിയാണ് ഞാനെല്ലാം ചെയ്യുന്നതു്. യാഗാദികർമ്മങ്ങരം എനിക്കറിയാവുന്നപ്രകാരം ചെയ്യും. 'ഈശ്വരാ പ്രസാദിക്കണേ.' ഇതാണെൻെറ നിലപാടു്.'' ഇതിൻെറ വിവരിച്ചുള്ള ഉത്തരം ഗീതയിലുണ്ടു്.

ശ്രദ്ധയെക്കുറിച്ചാണല്ലോ പറഞ്ഞതു്. അതു മൂന്നു പ്രകാരമുണ്ടു്: സാത്വികീ, രാജസീ, താമസീ എന്നു്. ഇതു് ശരീരികരംക്കു സ്വതസ്സിദ്ധമാണ്; അല്ലെങ്കിൽ സ്വാഭാവികമാണ്. അന്തഃകരണമാണ് ശ്രദ്ധയ്ക്കാസ്പദം. അന്തഃകരണശുദ്ധിയാണ് ശ്രദ്ധയെ വെളിപ്പെടുത്തുന്നതു്. ഈ പുരുഷൻ (വ്യക്തി) അഥവാ ആത്മാവു് ശ്രദ്ധാസ്വരൂപനത്രേ. അപ്പോരം ശ്രദ്ധാസ്വരൂപംതന്നെ പുരുഷസ്വരൂപമെന്നു കണ്ടുപിടിക്കാൻ വിഷമമില്ല. ഉള്ളിലെ സങ്കല്പങ്ങളാണ് ബാഹ്യകരണങ്ങരംക്കു ബലവും രൂപവും നല്കുന്നതു്. എല്ലാവരിലും അന്തഃകരണവൃത്തി ജന്മസിദ്ധമാണെന്നു പറഞ്ഞുവല്ലോ. അവിടെ ഏതു ഗുണഭാവത്തെ ആശ്രയിച്ചാണോ വികാരങ്ങളുണ്ടാകുന്നതു് അതുതന്നെ ശ്രദ്ധാരൂപമായ വ്യക്തിത്വം. സങ്കല്പമാണു ഗുണവൃത്തികളെ ഉറപ്പിക്കുന്നതെന്നു ചുരുക്കിപ്പറയാം.

സാത്വികശ്രദ്ധയുള്ളവർ ദേവന്മാരെ (ചൈതന്യമൂർത്തികളെ) ഭാവന ചെയ്തു സംതൃപ്തരാകുന്നു. രജോഗുണമധികമുള്ളവർ യക്ഷന്മാരെയും രക്ഷസ്സുകളെയും സങ്കല്പിക്കുന്നു. തമോഗുണമേറിയവർ ഭൂതപ്രേതാദികളെ ആരാധിക്കുന്നു. ഇതു് സാധാരണസംഭവമാണ്. ശ്രദ്ധാലുക്കളാണെങ്കിലും ഭിന്നഭാവനകളിലൂടെ അവരുടെ സാധ്യസാധനകരം പരസ്പരം ഭിന്നിച്ചതുപോലെ തോന്നും. ഇതിൻെറ പരിണാമവും ഭിന്നരൂപമാണെന്നറിഞ്ഞാൽ ഒട്ടൊക്കെ സംശയം പരിഹരിച്ചെന്നു വരും.

ദംഭം, അഹങ്കാരം, കാമം, രാഗം, ബലം മുതലായവയ്ക്കധീനരായി കഠിനതപസ്സാചരിക്കുന്നവർ നിഷ്പ്രയോജനമായി കർമ്മം ചെയ്യുന്നു.

അവർ ശരീരത്തെ വരട്ടുന്നു. പഞ്ചഭൂതങ്ങളെയും അവയിൽ അവ്യക്തനായി വർത്തിക്കുന്ന ആത്മാവിനെയും സ്വകർമ്മംകൊണ്ടു ബാധിക്കുകമാത്രമാണവരുടെ തപസ്സ്. ഇതിനെ ആസുരതപസ്സെന്നു വിളിക്കുന്നു. ആത്മാവിനെ സാക്ഷാത്കരിക്കുന്നതിനുപകരം നിഗ്രഹനം ചെയ്യുവാനേ അതുപകരിക്കുന്നുള്ളൂ. അതു കാമ്യമല്ല. അവർ അജ്ഞാനികളായതുകൊണ്ടു് അപ്രകാരം സംഭവിച്ചുപോകുന്നതാണ്. ഇതിൽ നിന്നു് 'ശ്രദ്ധമാത്രം പോരാ, ജ്ഞാനവും സ്വായത്തമാകണ'മെന്നുള്ള ആദേശം വ്യക്തമാണല്ലോ.

തുടർന്നും ഒരു ചോദ്യമുണ്ടു്: 'തപസ്സുകൊണ്ടു് ശരീരം കൃശമാക്കുന്നതും ദാനാദികർമ്മങ്ങളനുഷ്ഠിക്കുന്നതും നിഷ്ഫലമാണെന്നല്ലേ വരിക ? ജ്ഞാനികളാകുന്നില്ലെങ്കിൽ അവകൊണ്ടു ഫലം ലഭിക്കുന്നില്ലല്ലോ.' ശരി; ഇതിനിപ്പരിശോധിക്കാം. തീരുമാനിക്കുന്നതിനുമുമ്പ് കർമ്മഗതമായ ഗുണദോഷവിചാരം കൂടി വേണം. ഇവിടെയാണ് ദൈനംദിനജീവിതത്തിൽ ആഗമാനുഷ്ഠാനത്തിന്റെ പ്രയോഗസ്വഭാവം ശാസ്ത്രകാരൻ സൂചിപ്പിച്ചുവെച്ചതു്.

ആഹാരം മൂന്നുവിധമുണ്ടു്. (മററുള്ളവയും ഇതുപോലെ വിഭജിക്കപ്പെടും.) ആയുസ്സ്, ബുദ്ധി, ബലം, ആരോഗ്യം, സുഖം, സന്തോഷം ഇവയെ നിലനിർത്തുന്നതും രുചികരവും മൃദുവും സ്ഥായിയായ വീര്യം പകർന്നുതരുന്നതുമായ ആഹാരം സാത്ത്വികമാണു്. അതു് ഹൃദ്യമായിരിക്കണമെന്നുകൂടിയുണ്ടു്. ഇവിടെയാണു് ആധുനികൻ നെററി ചുളിക്കാൻ തുടങ്ങുന്നതു്. "ടോണിക്കുകളും എലിക്സിറും" നിത്യജീവിതത്തിലേയ്ക്കു് കടന്നുകഴിഞ്ഞപ്പോൾ ആഹാരത്തിലെ ഗുണഭാവനിരൂപണം നാമാവശേഷമായി ! പോത്തിറച്ചി സംസ്കരിച്ചാലും മീനെണ്ണ ശുദ്ധിചെയ്താലും മേൽക്കാണിച്ച സാത്ത്വികഭാവങ്ങൾ വന്നുവെന്നുവരും. അതൊക്കെ സാത്ത്വികാഹാരമാകുമോ ? ഒരിക്കലും അതാവില്ല. ആഹാരം പ്രകൃതിയിൽനിന്നു പകരുന്ന ജൈവാംശങ്ങളുടെ വീര്യമാകണം. കൃത്രിമമായ വൈഭവം ക്ഷണികവും നിർബലവുമാണു്. കാരണം ഹൃദ്യമെന്ന യോഗ്യത അതിന്നില്ലെന്നുള്ളതുതന്നെ. മനസ്സിനു് സ്വയമേവ ശുദ്ധമെന്നു തോന്നുന്ന ആഹാരമേ ഹൃദ്യമാകൂ. ഇതു് പാചകശാലയിലും പാചകനിലുംവരെ വ്യാപിക്കുമെന്നുകൂടി ഓർക്കേണ്ടതുണ്ടു്.

കയ്പ്, പുളി, ഉപ്പ് ഇവ അധികമുള്ളതും ചൂടായതും തീക്ഷ്ണവും രൂക്ഷവും ദാഹം വളർത്തുന്നതുമാണു് രാജസഭക്ഷണം. ദുഃഖവും രോഗവുമുണ്ടാക്കാൻ അതു മതി. നമ്മുടെ ഭക്ഷണക്രമത്തിൽ ഇതൊക്കെ പ്രധാനമാണു്. സ്വാദു് നാക്കിൻെറമാത്രം തൃപ്തിയെ ആശ്രയിക്കുന്നതാണിതിനു കാരണം. രജോഗുണപ്രധാനികൾക്കു് ജിഹ്വാതലത്തിൽ തോന്നുന്ന 'സുഖം' അവരുടെ ആത്മാനന്ദമായി മാറുന്നില്ലെന്നാണാദ്യം ധരിക്കേണ്ടതു്.

മൂന്നാമത്തെ ഇനം സർവ്വസാധാരണമാണു്. നമ്മുടെ ഹോട്ടലുകളെ അനുസ്മരിപ്പിക്കുന്ന ഗുണങ്ങൾ അതിലുണ്ടു്. പാകം ചെയ്തു യാമങ്ങളോളം പഴകിയതു്, ആദ്യത്തെ സ്വാദു പൊയ്പോയതു്, ദുർഗന്ധം വമിക്കുന്നതു്, വളിച്ചതു്, കഴിച്ചു ബാക്കി വന്നതു്, പരസ്യമായി തിന്നാൻ മടി തോന്നിക്കുന്നതു് ഇങ്ങനെ വർജ്ജ്യഗുണങ്ങൾ തികഞ്ഞുനില്ക്കുന്നതാണു താമസാഹാരം. എങ്കിലും നാമതു കഴിക്കുന്നു. എന്തുകൊണ്ടു് ? ഗതികേടുകൊണ്ടുതന്നെ. ശീലമായാൽ അതിനെച്ചൊല്ലി വിഷമിക്കാറില്ല. കാലംകൊണ്ടു് അത്തരം ആഹാരത്തിനു മാന്യതകൊടുക്കാനും പ്രയാസമില്ലെന്നു കണ്ടിരിക്കുന്നു. താമസാഹാരമായ കള്ളിനു് സർക്കാരിൻെറ തന്നെ അംഗീകാരമുണ്ടെന്നുള്ളതാണിന്നത്തെ സ്ഥിതി. ഇങ്ങനെ ആഹാരത്തെപ്പററി ചുരുക്കി പ്പറഞ്ഞു. കള്ളു കുടിച്ചു് ആത്മധ്യാനത്തിനിരുന്നാൽ ശ്രദ്ധയും ഭക്തിയുമുണ്ടാവില്ലെന്നു മാത്രം പറഞ്ഞവസാനിപ്പിക്കാം.

വിധിപ്രകാരം ഫലേച്ഛകൂടാതെ നടത്തുന്ന യജ്ഞം സാത്ത്വികമാണു്. ഫലാപേക്ഷയോടെ ചെയ്യുന്ന യാഗം രാജസമാകുന്നു. ശാസ്ത്രങ്ങളെ മാനിക്കാതെയും വിട്ടുവീഴ്ചകളോടുകൂടിയും ചിലർ കർമ്മങ്ങളനുഷ്ഠിക്കുന്നു, മന്ത്രോച്ചാരണം പോലും വേണ്ടെന്നുവെയ്ക്കുന്നു, അന്നദാനം നിഷേധിക്കുന്നു. ആചാര്യദക്ഷിണയോ സങ്കല്പശുദ്ധിയോ അവരുടെ കർമ്മങ്ങൾക്കുണ്ടാകുന്നില്ല. ഇവ താമസകർമ്മങ്ങൾതന്നെ.

ഇന്നു് പൊതുവിൽ യജ്ഞാദി കർമ്മങ്ങൾ കുറവാണു്. ഉള്ളവതന്നെ മേല്പറഞ്ഞ ഏതി

നത്തിൽപ്പെട്ടമെന്നാണു് ആലോചിയ്ക്കേണ്ടതു്. ഉത്സവം നടത്തുക, പാട്ടുകഴിക്കുക, ഊട്ടു കഴിക്കുക മുതലായവ യജ്ഞഗണത്തിൽ പെട്ട മല്ലോ. ഇവയെല്ലാം മന്ത്രയുക്തമാണോ? സർവ്വസ്വസമർപ്പണമുണ്ടോ? ആചാര്യോപാസനയും ദക്ഷിണയുമുണ്ടോ? സർവ്വോപരി, സങ്കല്പ ശുദ്ധിയുണ്ടോ? ഉണ്ടെങ്കിൽ മാത്രമേ സാത്ത്വികാചാരമെന്നു പറയാനാവൂ. ആഗമവിശിഷ്ടമല്ലാത്ത അനുഷ്ഠാനങ്ങൾക്കു് ഫലമില്ലെന്നു മാത്രമല്ല. അവ വിപരീതഫലം ചെയ്യെന്നും വരും. ചില മരുന്നുകൾ Reaction ഉണ്ടാക്കുന്നതു പോലെ. ആകെക്കൂടി ''അലർജി'' യാണിന്നത്തെ യജ്ഞാദികർമ്മങ്ങളെന്നു ചുരുക്കം.

തപശ്ചര്യയുടെ ഗുണവിഭാഗങ്ങളാണടുത്തതു്. കായികം, വാചികം, മാനസമെന്നു മൂന്നായി അതിനെ തിരിക്കാം. ദേവന്മാർ, ബ്രാഹ്മണർ, മാതാപിതാക്കൾ, ഗുരുജനങ്ങൾ തുടങ്ങിയവരെ പൂജിക്കുക, പവിത്രമായ ജീവിതം നയിക്കുക, ബ്രഹ്മചര്യവും അഹിംസയും ദീക്ഷിക്കുക മുതലായി കായികതപസ്സിന്റെ അനുഷ്ഠാനങ്ങൾ പറയാം. വെറുപ്പു തോന്നുന്നതോ ആവേശകരമോ ആയ ഭാഷണം ഒഴിവാക്കുക, വേദശാസ്ത്രാദികളഭ്യസിക്കുക മുതലായതു് വാചികതപസ്സാകുന്നു. ഉദിച്ചാലസ്തമിക്കുംവരെ (അസ്തമിച്ചാൽക്കൂടിയും) 'വിപ്ലവം ജയിക്കട്ടെ'യെന്നാക്രോശിക്കുന്ന വക്കു് വാചികതപസ്യയെപ്പററി സ്മരിക്ക പോലും സാധ്യമല്ല. മനസ്തൃപ്തി, ശാന്തഭാവം, മൗനം, മനോനിയന്ത്രണം അന്തഃകരണശുദ്ധി തുടങ്ങിയതു് മാനസികതപസ്യയുടെ അംഗങ്ങളാണു്. ഇവ മൂന്നും സത്ത്വരജസ്തമോഭേദങ്ങൾക്കു വിധേയമാകുന്നു. ശ്രദ്ധ ഇവയ്ക്കെല്ലാം ഉപാദാനഹേതുവത്രേ. പൂർണ്ണശ്രദ്ധയുണ്ടായാൽ സാത്ത്വികം; അന്യരുടെ ആദരം ബഹുമതി, സൽപ്പേരു് മുതലായ ലക്ഷ്യങ്ങളോടെ ചെയ്യപ്പെടുന്ന തപസ്സു് അനിശ്ചിതമോ ക്ഷണികമോ ആയ ഫലം പ്രദാനം ചെയ്യേയുള്ളൂ. അതു രാജസമാണു്. വാശിപിടിച്ചു് മനസ്സിനും വാക്കിനും വിശ്രമം നൽകാതെ ശരീരത്തെ ക്ലേശിപ്പിക്കുന്നതും ചിലപ്പോൾ പരോപദ്രവത്തിനുകൂടി സംഗതി വരുത്തുന്നതുമായ കായികതപസ്സു് താമസസ്വഭാവമുള്ളതുതന്നെ. അതു നിഷ്ഫലമാണെന്നു പറയേണ്ടതുമില്ല.

ദാനവും മൂന്നിനത്തിലുണ്ടു്. കൊടുക്കേണ്ടതെന്നു തോന്നുകമാത്രം ചെയ്താൽ ദാനം ചെയ്യുക. പ്രത്യക്ഷമോ പരോക്ഷമോ ആയ യാതൊരു പ്രേരണയും ദാനത്തിൽ വരരുതു്. എന്നാൽ പാത്രഭേദം പരിഗണിക്കാതെ ദാനം ചെയ്യണമെന്നില്ല. വിശക്കുന്നവനു് ആഹാരവും അനാഥനു് അഭയസങ്കേതവും നഗ്നനു് ഉടുതുണിയും എന്നിങ്ങനെ ഗ്രഹീതാവിന്റെ അഭ്യുദയത്തിനുതകുന്ന ദാനമേ വേണ്ടൂ. പ്രത്യുപകാരം കാംക്ഷിക്കരുതു്. ഈ ദാനം സാത്ത്വികമാണു്. ഫലം കാംക്ഷിക്കുന്ന ദാനം പ്രയോജനകരമല്ലെന്നുമാത്രമല്ല പാപഹേതുകം കൂടിയാകും. അന്യന്റെ ആവശ്യം കാത്തിരിക്കണമല്ലോ. അറിയാതെ ആപത്തിനെ പ്രതീക്ഷിക്കുക ശ്രേയസ്കരമല്ല. ഒരു തരം ''ബിസിനസ്സ് മെന്റാലിററി'യാണതു്. ശ്രദ്ധയുടെ അംശം ലുപ്തമാകുന്നു. അശുദ്ധവാസനകൾ ഇഴുകിപ്പിടിക്കുന്നു. ഇതുതന്നെ പാപഹേതുകമെന്നു പറയുവാൻ കാരണം.

നിർബന്ധത്തിനു വഴങ്ങിയുള്ള ദാനം പരിഹാസ്യമാണു്. നിലവിലുള്ള നിർബന്ധിതദാനപദ്ധതികൾ ധാർമ്മികദൃഷ്ട്യാ വർജ്യങ്ങൾതന്നെ. മനസ്സില്ലാതെ കൊടുക്കുന്ന സമ്പത്തു് ദാതാവിനും ഗ്രഹീതാവിനും ''വിമ്മിട്ട''മുണ്ടാക്കുന്നു. ഈവക ദാനങ്ങൾ രാജസമെന്നറിയണം.

ദേശകാലങ്ങൾക്കു നിരക്കാത്തതും അപാത്രങ്ങളിൽ നിക്ഷേപിക്കുന്നതും അനർഹദാനമാണു്. ദീനനോടു് അവജ്ഞപുലർത്തുക, പ്രൌഢിക്കുവേണ്ടി വൻകിടസൽകാരങ്ങൾ നടത്തുക എന്നും മററും എത്രയോ ഉദാഹരണങ്ങളുണ്ടു്. വേണ്ടാത്ത ദിക്കിൽ ഔദാര്യം കാണിക്കുന്നതു് അസംബന്ധമല്ലേ? വഴിയിൽ കണ്ട സുഹൃത്തിനെ നിർബന്ധിച്ചു ചായ കഴിപ്പിക്കുന്നതുപോലും അനാശാസ്യമാണു്. ഒരാൾ മറെറാരാൾക്കു കള്ളും ചാരായവും വാങ്ങിക്കൊടുക്കുന്നതുപോലെ ഹീനമായ ദാനകർമ്മം അനുഷ്ഠിക്കരുതെന്നാണിവിടെപ്പറയുന്നതു്. ഇതു് താമസദാനത്തിന്റെ സ്വഭാവമാണു്.

യജ്ഞദാനതപസ്സുകളെ സാമാന്യമായി വിവരിച്ചതിനുശേഷം ശ്രദ്ധാമയനായ പുരുഷന്റെ ദിവ്യസത്യം വ്യാഹരിക്കുന്നു. ''ഓം

തത് സത്'' എന്നതു് ഒരു മുദ്രാവാക്യമായി കരുതാം. ഇതു് ചിരന്തനസത്യത്തെ — ബ്രഹ്മത്തെ — കുറിക്കുന്നു. പ്രണവാത്മകമായ അതു തന്നെ സത്യമെന്ന വാക്യത്തിനർത്ഥം. ഈശ്വരനും മറെറാന്നല്ലല്ലോ.

ഈശ്വരൻ (സ്രഷ്ടാവ്) സമൂഹനന്മയ്ക്കും ലോകരക്ഷയ്ക്കുമായി ബ്രാഹ്മണർ (ജ്ഞാനികൾ) വേദങ്ങൾ, യജ്ഞങ്ങൾ മുതലായവയെ നിർദ്ദേശിച്ചിരിക്കുന്നു. ഇതനുസരിച്ചുകൊണ്ടു് ശ്രദ്ധാലുക്കൾ 'ഓം' എന്നു് ഈശ്വരനാമം ഉച്ചരിക്കുന്നു; യജ്ഞവും ദാനവും തപസ്സും ആചരിക്കുന്നു. ആഗമങ്ങളെ ഈശ്വരാദേശങ്ങളായി മാനിച്ചുകൊണ്ടാണു് അവർ കർമ്മാനുഷ്ഠാനം നടത്തുന്നതു്. ''തത്'' എന്നതും ഈശ്വരനാമമാണു്. ദ്വൈതികൾക്കല്ലേ ''തത്'' എന്ന സങ്കല്പമുണ്ടാകൂ. അവരും ഫലേച്ഛ കൂടാതെ യജ്ഞാദികൾ ചെയ്യുന്നു. അന്തിമമായ മോക്ഷം അവക്കും ലഭ്യമാണു്. ''സത്''പദത്തിനും സത്യമെന്നും നിത്യമായ അവസ്ഥയെന്നും അർത്ഥമുണ്ടു്. അതും ഈശ്വരനാമമാണു്. പ്രശസ്ത കർമ്മങ്ങളെയും സത്കർമ്മങ്ങളെന്നു വ്യവഹരിക്കുന്നു. യജ്ഞാദികൾകൊണ്ടുളവാകുന്ന സുസ്ഥിതിയും സത്താണു്. ഈശ്വരനെ മുൻനിർത്തിയുള്ള ഏതനുഷ്ഠാനവും 'സത്താ'ണെന്നാണല്ലോ ഇതിന്റെ പൊരുൾ. മറിച്ചു് അശ്രദ്ധമായി നടത്തുന്ന തപസ്സും ദാനവും ഹോമാദികർമ്മങ്ങളും അസത്തുകളാണു്. അവ ഐഹികമോ പാരത്രികമോ ആയി ഫലപ്രദങ്ങളുമല്ല.

ഈ വിശദീകരണങ്ങളിൽനിന്നു് സാരാംശം എടുത്തുകാണിക്കട്ടെ. ശ്രദ്ധയോടെ ചെയ്താൽ ഏതു കർമ്മവും 'സത്കർമ്മ'മാകും. അതിനു് ആഗമങ്ങളെ പ്രമാണമാക്കണം. മറിച്ചു്, അന്നന്നു തോന്നുന്ന മാതിരി അതുമിതും ചെയ്യുന്നതിനർത്ഥമില്ല. ആഗമങ്ങൾ പഠിക്കാനും ആചാര്യപൂജ ചെയ്യാനും ഒരുക്കമുണ്ടെങ്കിൽ കർമ്മകാണ്ഡം സ്വീകാര്യമാണെന്നു ചുരുക്കിപ്പറയാം.

---

# അദ്ധ്യാത്മരാമായണം *

(മൂലവും വിവർത്തനവും — അഞ്ചാം ഭാഗം)

ടി പി. ബാലകൃഷ്ണൻനായർ, മഞ്ചപ്ര.

## സ്വാതന്ത്ര്യകല്പനകളും പൂർവ്വകൃതികളോടുള്ള കടപ്പാടും:

ചുരുക്കേണ്ടിടത്തു് ചുരുക്കിയും, വിവരിക്കേണ്ടിടത്തു കൂട്ടിയും, ഉപേക്ഷിക്കേണ്ടതു് ഉപേക്ഷിച്ചും, പൂർവ്വസൂരികളുടെ ആശയങ്ങൾ വേണ്ടിടത്തു് സ്വീകരിച്ചും, സ്വാതന്ത്ര്യകല്പനകൾ കൂട്ടിച്ചേർത്തുമാണു് എഴുത്തച്ഛൻ രാമായണം ഭാഷാന്തരം ചെയ്തിട്ടുള്ളതു്. വാല്മീകികോകിലത്തെ എഴുത്തച്ഛൻ പലപ്പോഴും പിൻതുടരുന്നതായി കാണാം.

രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം
അയോദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം.

രാമനെ നിത്യം ദശരഥനെന്നുള്ളി—
ലാമോദമോടു നിരൂപിച്ചുകൊള്ളണം.
എന്നെ ജനകാത്മജയെന്നുമുറച്ചുകൊൾ
പിന്നെയയോദ്ധ്യയെന്നോർത്തീടടവിയെ.

രാമായണത്തിന്റെ കാതലായ ഈ പദ്യം വിവർത്തനം ചെയ്തു് എഴുത്തച്ഛൻ സുമിത്രയെ ഒരു മാതൃകാമാതാവാക്കിത്തീർത്തിരിക്കുന്നു. യുദ്ധവർണ്ണനകളിൽ പലേടത്തും എഴുത്തച്ഛനു് വാല്മീകിയോടു് കടപ്പാടുണ്ടു്. രാവണവധത്തിലേക്കാൾ ഇതു കൂടുതൽ കാണുന്നതു് ഖരവധത്തിലാണു്.

തതസ്സ രഥനികാശേന രഥേന മഹതാ ഖരഃ
ആസസാദാഥ തം രാമം പതംഗ ഇവ പാവകം.

അന്നേരം ഖരനാദിത്യാഭ തേടിടും രഥം
തന്നിലാമ്മാറു കരയേറി ഞാണൊലിയിട്ടു

---

* കഴിഞ്ഞ ലക്കത്തിലേതു് നാലാം ഭാഗമായിരുന്നു.

വന്ന രാഘവനോടു ബാണങ്ങൾ തൂകീടിനാൻ
ഒന്നിനൊന്നെയ്തുമുറിച്ചീടിനാനവയെല്ലാം.

മൃതസഞ്ജീവിനികഥയും, ശ്രീരാമന്റെ വരുണസേവയും വാല്മീകിരാമായണത്തിന്റെ ഛായാനുകരണമാണ്. മൂലകൃതിയിലെ രാമ ഗീത ഉപേക്ഷിച്ചുവെങ്കിലും വാല്മീകിയിൽ നിന്നു് ആദിത്യഹൃദയം എഴുത്തച്ഛൻ ഭാഷാ ന്തരം ചെയ്തിരിക്കുന്നു.

അഹല്യാമോക്ഷത്തിൽ മൂലകൃതിയെ കവിഞ്ഞു് തനിക്കു പരിചിതങ്ങളായ മററു ദിക്കുകളിൽനിന്നു് എഴുത്തച്ഛൻ പല ആശയ ങ്ങളും സ്വീകരിച്ചു കാണുന്നു. മിത്രോദയ പരാമർശവും അത്തരം കല്പനകളാണു്. വന വാസസമയത്തു ശ്രീരാമനും കൈകേയിയും തമ്മിലുള്ള സംഭാഷണത്തിൽ ഭോജചമ്പു വിനെ അനുകരിക്കുന്നുണ്ടു്.

വനഭുവി തനുമാത്രത്രാണമാജ്ഞാപിതം മേ
സകലഭുവനഭാരഃ സ്ഥാപിതോ വത്സമൂർദ്ധ്നി
തദിഹ സുകരതായാമാവയോസ്തർക്കിതായാം
മയി പതതി ഗരീയാനംബ തേ പക്ഷപാതഃ.

രാജ്യത്തെ രക്ഷിപ്പതിന്നു മതിയവൻ
രാജ്യമുപേക്ഷിപ്പതിന്നു ഞാനും മതി
ദണ്ഡമത്രേ രാജ്യഭാരം വഹിപ്പതു
ദണ്ഡകവാസത്തിനേററമെളുതല്ലോ.
സ്നേഹമെന്നെക്കുറിച്ചേറുമമ്മയ്ക്കു മ-
ദ്ദേഹമാത്രം ഭരിക്കെന്നു വിധിക്കയാൽ.

''കിംക്ഷണാനാം കുതോ വിദ്യാ.'' എന്നി ങ്ങനെയുള്ള പല സംസ്കൃതശ്ലോകങ്ങളും സന്ദർഭാ നുസാരം സ്വീകരിച്ചു് എഴുത്തച്ഛൻ സ്വകൃതിക്കു് ചമത്കാരം ഉളവാക്കിയിട്ടുണ്ടു്. വസിഷ്ഠന്റെ ചിത്രണം കാളിദാസശ്ലോകങ്ങളുടെ ഛായ ഉൾ ക്കൊള്ളുന്നതാണു്.

മേനേ പരാർദ്ധ്യമാത്മാനം ഗുരുത്വേന ജഗദ്ഗുരോഃ
സുതാസംബന്ധവിധിനാ ഭവേ വിശ്വഗുരോർഗുരുഃ.

സകലചരാചരഗുരുവായ് മരുവീടും
ഭഗവാൻ തനിക്കൊരു ഗുരുവായ് ചമഞ്ഞീടും.

ഇത്യാദി ഭാഗങ്ങൾ നോക്കുക. ഭാഷാ കൃതികളുടെ അനുകരണവും രാമായണത്തിൽ ഇല്ലെന്നു പറഞ്ഞുകൂടാ.

ഞാനമെങ്കൽ വിളയിച്ചുതെളിയിച്ചീനിയചൊൽ
നായികേ
പരവയിൽത്തിരകൾ നേരുടനുടൻ. (രാമചരിതം.)

ഇളകിയ സാഗരവീചികൾപോലെ
കളവിയലാതതികോമളവാണീനാലെ.

(കണ്ണശ്ശരാമായണം.)

വാരിധിതന്നിൽ തിരമാലകളെന്നപോലെ
ഭാരതീപദാവലി തോന്നേണം കാലേകാലേ.

(എഴുത്തച്ഛൻ)

സ്വയംവരമണ്ഡപത്തിലേയ്ക്കു വന്നു് വരണമാല്യം ചാർത്തുന്ന സീതയെ കണ്ണശ്ശനും എഴുത്തച്ഛനും അവതരിപ്പിക്കുന്നതു് നോക്കുക:

നരപാലകർ ചിലരതിനു വിറച്ചാർ
നലമുടെ ജാനകി സന്തോഷിച്ചാൾ
അരവാദികൾ ഭയമീടുമിടിദ്ധ്വനിയാൽ
മയിലാനന്ദിപ്പതുപോലെ. (കണ്ണശ്ശൻ.)

ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ച കേട്ടു
നടുങ്ങീ രാജാക്കന്മാരുരഗങ്ങളെപ്പോലെ
മൈഥിലി മയിൽപേടപോലെ സന്തോഷം
പൂണ്ടാൾ.

രാജശേഖരന്റെ ബാലരാമായണം പദ്യ ങ്ങളുടെ പകർപ്പാണു കണ്ണശ്ശരാമായണത്തിൽ കാണുന്നതു്. രാമായണം കിളിപ്പാട്ടിൽ ഏതി ന്റെയായാലും ഛായാനുകരണം കാണുന്നുണ്ടു്. വരണാത്ഥമാലയിടുന്നതിനുമുമ്പ് ''രാമാനന മിടയിടയിൽ കട്ടുനോക്കുന്ന''തായി വർണ്ണി ക്കുന്ന പുനത്തിന്റെ രസികൻപ്രയോഗം പോലും നേത്രോല്പലമാലയ്ക്കു കപ്പം കൊടുക്കുന്നു. വിശ്വഭയങ്കരിയായ ശൂർപ്പണഖയുടെ ചോര യൊലിപ്പിച്ചുള്ള യാത്രയെ നീലപർവ്വതത്തോടും പക്ഷമററ പർവ്വതത്തോടും സാദൃശ്യപ്പെടുത്തി യതു് മൂലത്തിലില്ലാത്തതാണു്. രാക്ഷസി യുടെ രംഗപ്രവേശത്തിൽ 'എന്നെപ്പരിഗ്രഹി ച്ചീടുക' എന്നു മുതൽ 'ആശയാ പലതരം' എന്നു വരെയുള്ള ഭാഗവും മൂലാന്തർഗതമല്ല. തജ്ജമ യിലെ ശൂർപ്പണഖ രാമലക്ഷ്മണന്മാരുടെ അടു ത്തേയ്ക്കു് ഓരോ പ്രാവശ്യംകൂടി പോകുന്ന തായും അവർ പല ഒഴിവുകഴിവുകളും പറഞ്ഞു് മടക്കുന്നതായും വർണ്ണിച്ചിട്ടുണ്ടു്. അതു കഴിഞ്ഞു് ''നീലപർവ്വതത്തിന്റെ മുകളിൽനിന്നു ചാടി'' എന്നാരംഭിക്കുന്ന വർണ്ണനയ്ക്കു് ഭാഷാരാമായണ ചമ്പുവിനോടു സാദൃശ്യം കാണുന്നുണ്ടു്.

മദ്ധ്യേമാർഗ്ഗം നവനവരുധിരം വർഷി-
ച്ചീടിന കാളഘനാഘനമാലയിതെന്നും
ബാലാതപനിര പൂണ്ടു നടക്കും
നീലാഞ്ജനഗിരി നൂനമിതെന്നും.

തുടങ്ങിയ വര്‍ണ്ണനകളോട് സാദൃശ്യപ്പെടുത്തി നോക്കിയാല്‍ ഇതു ബോദ്ധ്യപ്പെടും.

ലോകസ്വഭാവം കണ്ടറിഞ്ഞു് തത്ത്വദര്‍ശനം ചെയ്യുന്ന ഒരു മഹാകവിയാണ് എഴുത്തച്ഛന്‍. അദ്ദേഹത്തിന്റെ മനോധര്‍മ്മവിലാസത്തിന്റെ വിലസിതരൂപമാണ് ജംബൂകാഖ്യാനത്തിലും, ഭദ്രന്റെ സീതാപവാദറിപ്പോര്‍ട്ടിലും, മുമ്പുള്ള രാമഭാഷണത്തിലുമെല്ലാം നാം കാണുന്നതു്. ഘോരകാന്താരത്തില്‍ ഏകാകിനിയായി അലയുന്ന സീതയുടെ താല്‍ക്കാലികസ്ഥിതിയെ ക്കുറിച്ചോ അന്തരംഗപരിണാമത്തെക്കുറിച്ചോ മററു രാമായണകൃതികളില്‍ കാര്യമായി ഒന്നും പറയുന്നില്ല. എഴുത്തച്ഛനാകട്ടെ, മുനികുമാരന്മാരുമായി സാത്മ്യം പ്രാപിച്ച് അവരെക്കൊണ്ടു പറയിക്കുന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. ഭര്‍ത്തൃസന്നിധിയില്‍വെച്ച് ഭൂഗര്‍ഭത്തിലേയ്ക്കു പ്രവേശിക്കുന്നതിനുമുമ്പു ചെയ്യുന്ന പ്രസ്താവത്തിന്റെ വൈജാത്യം കിളിപ്പാട്ടിന്റെ അര്‍ത്ഥരാമണീയകത്തിനും കവിയുടെ ഔചിത്യദീക്ഷയ്ക്കും നിദര്‍ശനമാണ്.

ഉത്തരരാമായണത്തിന്റെ ഭിന്നരൂപതയെക്കുറിച്ചുകൂടി ഈ അവസരത്തില്‍ ഒരു സിംഹാവലോകനം ചെയ്യേണ്ടതുണ്ട്. പി. കെ. നാരായണപിള്ള, ചേലനാട്ട് അച്യുതമേനവന്‍ മുതലായവര്‍ ശൈലീപരമായ സാദൃശ്യത്തേയും ആശയസാദൃശ്യത്തേയും അടിസ്ഥാനപ്പെടുത്തി ഉത്തരരാമായണം എഴുത്തച്ഛന്റെ കൃതിയാണെന്ന് അഭിപ്രായപ്പെടുന്നു. ആര്‍. നാരായണപ്പണിക്കര്‍, കെ. എന്‍. എഴുത്തച്ഛന്‍ തുടങ്ങിയവര്‍ ഈ അഭിപ്രായത്തോടു യോജിക്കുന്നില്ല. ഇങ്ങനെ ഉത്തരരാമായണത്തിന്റെ കര്‍ത്തൃത്വത്തെക്കുറിച്ച് നിരൂപകര്‍ ഭിന്നാഭിപ്രായക്കാരാണ്. വാല്മീകിയെയാണ് കവി അനുസന്ധാനം ചെയ്യുന്നതു്. കണ്ണശ്ശരാമായണത്തിന്റെ ഛായാനുകരണവും വളരെയുണ്ട്. എന്നാല്‍ രണ്ടുപേരേയും വിട്ട് സ്വതന്ത്രമായി സഞ്ചരിക്കുന്ന സന്ദര്‍ഭങ്ങളും ഇല്ലാതില്ല. ചുരുക്കത്തില്‍ ഉത്തരരാമായണം കിളിപ്പാട്ട് അദ്ധ്യാത്മരാമായണം മൂലഗ്രന്ഥത്തിന്റെ വിവര്‍ത്തനമല്ലെന്നു പറയേണ്ടിയിരിക്കുന്നു. അതുകൊണ്ട് ഈ പ്രബന്ധത്തിലും ഉത്തരകാണ്ഡത്തെക്കുറിച്ചുള്ള പരാമര്‍ശം വളരെ കുറച്ചിട്ടുണ്ട്.

## ആക്ഷേപങ്ങളും സമാധാനങ്ങളും

ജ്ഞാനഭക്തിമാര്‍ഗ്ഗങ്ങളെ കവിത്വംകൊണ്ട് സുരഭിലമാക്കിയിട്ടുള്ള രാമായണം കിളിപ്പാട്ട് മൂലകൃതിയെ അതിശയിക്കുന്നുണ്ടെന്ന കാര്യത്തില്‍ ആര്‍ക്കും പക്ഷാന്തരമില്ല. എന്നാല്‍ കിളിപ്പാട്ടിലെ രാമഹൃദയം, നാരദരാഘവസംവാദം തുടങ്ങിയ ചില വേദാന്തഭാഗങ്ങള്‍ മൂലകൃതിയോടു പൊരുത്തപ്പെടുന്നില്ല. മായാവാചിയായ 'അവ്യാകൃത'ശബ്ദം എഴുത്തച്ഛന്‍ പരമാത്മവാചിയാക്കി പ്രയോഗിച്ചതു് വേദാന്തതത്ത്വത്തിനു് യോജിക്കാത്തതാണെന്ന് പി. കെ. നാരായണപിള്ള ചൂണ്ടിക്കാണിക്കുന്നു. ഈ ഭേദഗതിയ്ക്കു കാരണം വ്യക്തമല്ല. ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു ചിന്തിക്കുമ്പോള്‍,

> ദേഹഭാവേ തു ദാസോഽഹം, ജീവഭാവേ ത്വദംശകഃ
> ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ.

എന്ന ഹനുമദ്വാക്യം സ്മരണീയമാണ്. ഇതുപോലെ മൂലകൃതിയില്‍ ശ്രീരാമന്‍ മുമ്പും സീത നടുവിലും ലക്ഷ്മണന്‍ പുറകിലും സഞ്ചരിക്കുന്നതായിട്ടാണ് വര്‍ണ്ണിച്ചിരിക്കുന്നതു്. എഴുത്തച്ഛന്റെ വിവര്‍ത്തനത്തില്‍ ലക്ഷ്മണന്‍ മുന്നിലും സീത നടുവിലും ശ്രീരാമന്‍ പിന്നിലുമായിത്തീര്‍ന്നു. പതിവ്രതയെ ഭര്‍ത്താവിനു മുന്‍പേ നടത്തിയതു് ഒരു കുററമായി ചിലര്‍ എണ്ണുന്നു. എന്നാല്‍ അഗ്രജനെ പരിചരിച്ച് അഗ്രേ നടക്കണമെന്നുള്ള സുമിത്രോപദേശവും ''ഭര്‍ത്തുരഗ്രേ ഗമിക്കെന്നയച്ചീടിനാള്‍.'' എന്ന അനസൂയയുടെ ആശിസ്സുകളും, 'മുന്നില്‍ നടപ്പേന്‍ വനത്തിന്നു ഞാന്‍' എന്നു തുടങ്ങുന്ന സീതയുടെ പ്രാര്‍ത്ഥനയുമെല്ലാം ഈ മാററത്തിനു പ്രേരകമായിരിക്കാം. ''അഗ്രതോ ഗച്ഛ സൗമിത്രേ'' എന്ന പ്രസിദ്ധശ്ലോകവും മാററത്തിനു കാരണമായിത്തീര്‍ന്നിരിക്കാം. ഇതിനെല്ലാത്തിനുമുപരി 'മായേവാത്മപരാത്മനോഃ' എന്ന ഉപമയില്‍ ആത്മാ, മായാ, പരാത്മാ — എന്ന ക്രമം തെററാതിരിക്കുവാന്‍ ഈ വ്യതിയാനം ആവശ്യമാണല്ലൊ.

എഴുത്തച്ഛന്റെ ഭാഷാരീതിയെക്കുറിച്ചുള്ള പ്രതിപാദനത്തില്‍ അങ്ങിങ്ങു കടന്നുകൂടിയിട്ടുള്ള ചില വികലപ്രയോഗങ്ങള്‍ എടുത്തു കാണിച്ചിട്ടുണ്ട്. പലതിനും നിദാനം പാഠ

ഭേദമായിരിക്കാം. പ്രാരംഭത്തിൽ പാർവ്വതി ശിവനോട് രാമകഥ പറഞ്ഞു കേൾക്കണമെന്നാണ് അപേക്ഷിക്കുന്നത്. ''തത്ത്വഭേദങ്ങൾ...ഉണ്ടായ്‌വന്നു'' കേട്ടുകഴിഞ്ഞുവെന്നാണ തർജ്ജമ. 'കേട്ടതുമൂലം' എന്നോ 'കേൾക്കുന്നോകിൽ' എന്നോ ആയിരിക്കാം ശുദ്ധപാഠം. രാമഹൃദയത്തിലെ 'തസ്മിന്നാരോപ്യതേƒബുധൈഃ' എന്നതിനു് കിളിപ്പാട്ടിൽ മൂഢജനം, ബുധജനം, അബുധജനം എന്നു് ഓരോ പതിപ്പിൽ ഓരോ തരം പാഠമാണ കാണുന്നതു്. ഇതുപോലെ കിഷ്കിന്ധാകാണ്ഡത്തിലുള്ള സമ്പാതിയുടെ പുറപ്പാടിനെ 'ക്ഷിപ്രം പുറത്തു പതുക്കെപ്പുറപ്പെട്ടു' എന്നു കാണുന്നതു് ഗ്രന്ഥ്ഗ്രമെന്നായിരിക്കുമോ എന്തോ? അഥവാ 'പദവിഹ്വലതാ കാപി സ്പൃഹണീയാ ഭവതി രസഃ കവീന്ദ്രാണാം.' എന്ന തത്ത്വം നാം ഓർക്കേണ്ടതാണു്.

## വിവർത്തനത്തിലെ വിവിധധാരകൾ

എഴുത്തച്ഛന്റെ വിവർത്തനത്തെ പ്രധാനമായി നാലുതരത്തിൽ ഉൾപ്പെടുത്താം. മൂലവിവർത്തനങ്ങളുടെ സമാനതയാണ് മിക്ക ദിക്കിലും കാണുന്നതു്. മൂലാർത്ഥത്തിൽ നിന്നു വ്യതിചലിക്കാതിരിക്കുമ്പോഴും എഴുത്തച്ഛന്റെ അന്യാദൃശമായ കവനകലാപാടവം അവിടെയെല്ലാം നിഴലിക്കുന്നുണ്ടാകും. ചില ഉദാഹരണങ്ങൾ കാണിക്കാം.

### കൗസല്യാരാമഭാഷണം

ഭരതായ പ്രസന്നശ്ചേത് രാജ്യം രാജാ പ്രയച്ഛതു
കിമർത്ഥം വനവാസായ ത്വാമാജ്ഞാപയത്തു പ്രിയഃ?
ത്വയാ കിമപരാദ്ധം ഹി കൈകേയ്യാ വാ നൃപസ്യ വാ.

നാട്ടു വാഴേണം ഭരതനെന്നാകിൽ നീ
കാട്ടു വാഴേണമെന്നുണ്ടോ വിധിമതം
എന്തു പിഴച്ചിതു കൈകേയിയോടു നീ
ചിന്തിക്ക ഭൂപനോടും കുമാര ബലാൽ.

### രാമസീതാസംവാദം:

ഫലമൂലാദികം യദ്യത് തവ ഭുക്താവശേഷിതം
തദേവാമൃതതുല്യം മേ തേന തുഷ്ടാ രമാമ്യഹം.

ത്വയാ സഹ ചരന്ത്യാ മേ കുശാഃ കാശാശ്ച കണ്ടകാഃ
പുഷ്പാസ്തരണതുല്യാ മേ ഭവിഷ്യന്തി ന സംശയഃ.

നിന്നുടെ സന്നിധൗ സന്തതം വാണീടു-
മെന്നെ മറക്കാനും പീഡിച്ചുകൂടുമോ?
വല്ലതും മൂലഫലജലാഹാരങ്ങൾ
വല്ലഭോച്ഛിഷ്ടമെനിക്കമൃതോപമം
ഭർത്താവുതന്നോടുകൂടെ നടക്കുമ്പോ-
ളെത്രയും കൂർത്തുമൂർത്തുള്ള കല്ലും മുള്ളും
പുഷ്പാസ്തരണതുല്യങ്ങളെനിക്കതും
പുഷ്പബാണോപമ! നീ വെടിഞ്ഞീടൊലാ.

പദവൈചിത്ര്യത്താലും അലങ്കാരഭംഗിയാലും മൂലത്തിന്റെ അർത്ഥരാമണീയകം വർദ്ധിപ്പിച്ചിട്ടുള്ള ഭാഗങ്ങളും കിളിപ്പാട്ടിൽ ധാരാളമുണ്ടു്. ദശരഥപത്നിമാരുടെ ഗർവ്വവർണ്ണനത്തിലും മററും ഭാഷാന്തരകർത്താവിന്റെ അലങ്കാരപ്രയോഗചാതുരിയാണ് പ്രസ്തുതഭാഗത്തെ ചമത്കാരിയാക്കിത്തീർത്തിട്ടുള്ളതെന്നു കാണാം.

'പപാത വിപിനേ ഘോരേ' (മൂലം)

'പാരതിൽ മല ചിറകററു വീണതുപോലെ' (തർജ്ജമ)

മൂലത്തിൽ ലാക്ഷണികവൈചിത്ര്യത്തോടെ സംഗ്രഹിച്ചു പറഞ്ഞിട്ടുള്ള കാര്യങ്ങൾ സ്വമനോധർമ്മവൈഭവത്താൽ വിസ്തരിച്ചു് അവതരിപ്പിച്ചിട്ടുള്ളതാണ് മൂന്നാമത്തെ ധാര. ശ്രീരാമൻ സീതയുടെ ആഭരണം കാണുന്ന സന്ദർഭം:

വിമുച്യ രാമസ്തദ്ദൃഷ്ട്വാ ഹാ സീതേതി മുഹുർമുഹുഃ
ഹൃദി നിക്ഷിപ്യ തത്സർവ്വം ഗുരോദ പ്രാകൃതോ യഥാ.

അബ്ജോജനേത്രനെടുത്തു നോക്കുംനേരം
കണ്ണുനീർതന്നെ കുശലം വിചാരിച്ചു
എന്നെക്കണക്കെ പിരിഞ്ഞിതോ നിങ്ങളും
തന്വംഗിയാകിയ വൈദേഹിയോടയ്യോ!

### ശ്രീരാമനെക്കുറിച്ചുള്ള കൈകേയിയുടെ അഭിപ്രായം

ഭരതാദധികോ രാമഃ പ്രിയകൃന്മേ പ്രിയംവദഃ
കൗസല്യാം മാം സമം പശ്യൻ സദാ ശുശ്രൂഷതേ ഹി മാം.

എന്നുടെ രാമകുമാരനോളം പ്രിയ-
മെന്നുള്ളിലാരെയുമില്ല മറേറാർക്കു നീ
അത്രയുമല്ല ഭരതനേക്കാൾ മമ
പുത്രനാം രാമനെ സ്നേഹമെനിക്കേറും
രാമനും കൗസല്യാദേവിയെക്കാളെന്നെ
പ്രേമമേറും ന്യൂനമില്ലൊരു സംശയം.

ഭക്തിയും വിശ്വാസവും ബഹുമാനവു–
മിത്രമററാരെയുമില്ലെന്നറിക നീ.
നല്ല വസ്തുക്കളെനിക്കു തന്നേ മററു–
വല്ലവക്കും കൊടുപ്പൂ മമ നന്ദനൻ.
ഇഷ്ടമല്ലാതൊരു വാക്കു പറകയി–
ല്ലൊട്ടുമേ ഭേദമവനില്ലൊരിക്കലും.

## ദുജ്ജനസംസർഗ്ഗം

ധീരോ$f$ത്യന്തദയാന്വിതോ$f$പി സുഗുണാ–
ചാരാന്വിതോ വാഥവാ
നീതിജ്ഞോ വിധിവാദദേശികപരോ
വിദ്യാവിവേകോ$f$ഥവാ
ദുഷ്ടാനാമതിപാപഭാവിതധിയാം സംഗം
സദാ ചേദ്ഭജേത്.
തദ്ബുദ്ധ്യാ പരിഭാവിതോ വ്രജതി തത്
സാമ്യം ക്രമേണ സ്ഫുടം
അതഃ സംഗഃ പരിത്യാജ്യോ
ദുഷ്ടാനാം സർവ്വദൈവ ഹി
ദുഃസംഗീ ച്യവതേ സ്വാത്മാ–
ദ്യഥേയം രാജകന്യകാ.

ധീരനായേററം ദയാന്വിതനായ് ഗുണാ–
ചാരസംയുക്തനായ് നീതിജ്ഞനായ് നിജ–
ദേശികവാക്യസ്ഥിതനായ് സുശീലനാ–
യാശയശുദ്ധനായ്‌വിദ്യാനിരതനായ്
ശിഷ്ടനായുള്ളവനെന്നാങ്ങിരിക്കിലും
ദുഷ്ടസംഗംകൊണ്ടു കാലാന്തരത്തിനാൽ
സജ്ജനനിന്ദ്യനായ് വന്നുകൂടും ദൃഢം.
ദുജ്ജനസംസർഗ്ഗമേററമകലവേ
വജ്ജിക്കവേണം പ്രയത്നേന സത്പുമാൻ
കജ്ജളം പററിയാൽ സ്വണ്ണവും നിഷ്പ്രഭം.

ഭാഷാന്തരത്തിൽ മൂലകൃതി ചിലേടത്തു വ്യക്തമായി കാണാം. ചിലേടത്തു കാണുകയില്ല. ശ്രീരാമൻെറ ബാല്യവണ്ണനയിൽ ചില ഭാഗങ്ങൾ വിട്ടുകളഞ്ഞതും ചില ഭാഗങ്ങൾ കൂട്ടിച്ചേത്തുമെല്ലാം എഴുത്തച്ഛൻെറ ഔചിത്യദീക്ഷയ്ക്കും സ്വച്ഛന്ദഗതിക്കും നിദശനമാണ്. അന്യഗ്രന്ഥങ്ങളെ ഉപജീവിച്ചും, സ്വതന്ത്രകല്പനകൾ കൂട്ടിച്ചേത്തും, ഭാഷാന്തരം സുന്ദരമാക്കിത്തീത്തിട്ടുള്ളതിനെക്കുറിച്ച് അന്യത്ര വിവരിച്ചിട്ടുണ്ടല്ലൊ. ഇപ്രകാരം നാനാത്വം പൂണ്ടു് തജ്ജമയിൽ പ്രത്യക്ഷപ്പെടുന്ന വിവിധധാരകളെല്ലാം പ്രത്യേകം വേർതിരിച്ചു കാണിക്കുവാൻ സാദ്ധ്യമായെന്നുവരില്ല. എങ്കിലും മേലുദ്ധരിച്ചതിൽനിന്നെല്ലാം എഴുത്തച്ഛൻ വെറും ഒരു പരിഭാഷകനല്ലെന്നും സ്വാഭിപ്രായപ്രകാരം പല ഭേദഗതികളും ചെയ്തയാളാണെന്നും കാണാം. ആ ഭേദഗതികൾ പ്രകരണാനുരൂപം സുന്ദരമായിത്തീന്നിട്ടുമുണ്ടു്.

ആവിഷ്കരണരീതിയിലുള്ള പുതുമ, കാര്യമാത്രപ്രസക്തമായ ശൈലി, അസാധാരണമായ പദസ്വാധീനം, മിതമായ അലങ്കാരപ്രയോഗം, സമുചിതപദങ്ങളിൽക്കൂടിയുള്ള രസഭാവങ്ങളുടെ പ്രകാശനം, ഭക്തിരസപ്രാധാന്യം, വ്യംഗ്യഭംഗിയുടെ വശ്യത, ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയുടെ മാർമ്മിക ചിത്രണം, തികഞ്ഞ ഉദ്ദേശ്യശുദ്ധി, സംസ്കാരത്തിൻെറ വ്യക്തിമുദ്ര ഇതെല്ലാം എഴുത്തച്ഛൻസാഹിത്യത്തിൻെറ പ്രത്യേകതകളാണ്. കാണ്ഡംപ്രതിയുള്ള ഒരു തുലനാത്മകസമാലോചനം വഴി ഇതെല്ലാം വിശദമാക്കണമെന്നു് ആഗ്രഹമുണ്ടായിരുന്നെങ്കിലും ഉപന്യാസഗാത്രത്തിൻെറ പരിമിതത്വംമൂലം അതിനു സാധിച്ചിട്ടില്ല.

## തുഞ്ചൻദിനവും സാഹിത്യഅക്കാദമിയും

മലയാളഭാഷയുടെ ജാതകം കുറിച്ച മഹാകവിയാണ് തുഞ്ചൻ. ആ കവികുലഗുരുവിൻെറ കൃതികളിൽ നടുനായകമായി വിലസുന്നതു് അദ്ധ്യാത്മരാമായണംകിളിപ്പാട്ടാണ്. ജ്ഞാനഭക്തിമാഗ്ഗങ്ങളെ കവിത്വംകൊണ്ടു് സുരഭിലമാക്കിയിട്ടുള്ള പ്രസ്തുതകൃതി, ധാർമ്മിക പ്രബുദ്ധതയുടെ ഉറവിടമത്രെ. ഓരോ ഗൃഹത്തിലും ഇന്നു് അതു പാടിവരുന്നു. എന്നാൽ ബുദ്ധിപൂവ്വമായ പഠനമോ സംസ്കാരചിന്തയോ ഇല്ലാതായിട്ടുണ്ടു്. ഇതിനുള്ള പല കാരണങ്ങളിൽ ഒന്നു് കുറ തീത്തു് പണ്ഡിതോചിതവും, പഠനയോഗ്യവുമായ ഒരു പ്രസാധനം ഇന്നും ഉണ്ടായിട്ടില്ലെന്നുള്ളതാണ്. വ്യാഖ്യേയങ്ങളായ ഭാഗങ്ങൾ വിശദീകരിച്ചു് അധികൃതമായ ഒരു പ്രകാശനം രാമായണത്തിനെങ്കിലും ഉണ്ടാകാത്തതു് പരിതാപകരമാണ്. ഈ നിലയ്ക്കു് അറുതിവരുത്തുവാൻ സാഹിത്യ അക്കാദമിയെപ്പോലുള്ള സംസ്ഥകളാണ് മുൻകൈയെടുക്കേണ്ടതു്. മഹാകവികൾക്കുള്ള ശാശ്വതസ്മാരകം അവരുടെ കൃതികൾതന്നെയാ

ണല്ലൊ. എഴുത്തച്ഛൻസാഹിത്യം പരിഷ്കൃതപതിപ്പുകറംക്കും വ്യാഖ്യാനങ്ങറംക്കും നിരൂപണങ്ങറംക്കും വിഷയമായി കൂടുതൽ കൂടുതൽ വികസ്വരമായിത്തീരട്ടെ. ആ ഭാഷാസാഹിത്യ കുലപതിയുടെ പാവനസ്മരണക്കുമുമ്പിൽ എന്റെ കൂപ്പുകൈ.

സ്വാനന്ദരൂപം സകലപ്രബോധ–
മാനന്ദദാനാമൃതപാരിജാതം
മനുഷ്യപദ്മേഷു രവിസ്വരൂപം
പ്രണൗമി തുഞ്ചത്തെഴുമാര്യപാദം.

---

വേദാന്തബാലപാഠങ്ങറം – 9

# അജ്ഞാനബോധിനി – 2

## ശ്രീശങ്കരഭഗവത്പാദർ

ശിഷ്യൻ: ഹേ ഭഗവൻ, ഭ്രമം എങ്ങനെയാണു നീങ്ങുന്നതു് ?

ഗുരു: പറയാം കേട്ടോളൂ. ഭ്രമം അഥവാ തെററിദ്ധാരണ ഉള്ള ജീവൻ ഏതോ പുണ്യപരിപാകംമൂലം ഈശ്വരാപ്പണമായി വേദോക്തകർമ്മമെല്ലാം ചെയ്തുചെയ്തു് മനസ്സിലെ രാഗദ്വേഷാദിമലങ്ങറം അകററുന്നു. അപ്പോറം ചിത്തംതെളിഞ്ഞു് കർമ്മഫലരൂപമായ സകലതിന്റേയും അനിത്യത്വം ഗ്രഹിക്കുന്നു. അതോടെ ഇഹലോകത്തിലും പരലോകത്തിലുമുള്ള ഭോഗ്യവസ്തുക്കളിൽ അയാറംക്കു വിരക്തിയും ഉണ്ടാകുന്നു. അങ്ങനെ വിരക്തനായവൻ വേദാന്തത്തിൽ(ഉപനിഷത്തുകളിൽ) പ്രതിപാദിക്കപ്പെടുന്ന ബ്രഹ്മാത്മാനുഭവം അഭിലഷിച്ചുകൊണ്ടു് ആത്മാവിനെ അറിയുവാൻ ഇച്ഛിക്കുന്നു. ''ജ്ഞാനംകൊണ്ടുമാത്രമേ കൈവല്യം – മോക്ഷം, ഭ്രമനിവൃത്തി – ഉണ്ടാകുകയുള്ളൂ (ജ്ഞാനാദേവ തു കൈവല്യം) എന്നു ശ്രുതിയുണ്ടല്ലോ. ഈ ആത്മജ്ഞാനമാണെങ്കിൽ ശ്രവണം (അർത്ഥസഹിതം കേറംക്കൽ), മനനം (ശ്രുത്യനുഭവങ്ങറംക്കനുകൂലമായ യുക്തിവിചാരം), നിദിദ്ധ്യാസനം (നിരന്തരമായ ധ്യാനം) എന്നിവകൊണ്ടേ ഉണ്ടാകുകയുള്ളൂ. ഉപനിഷത്തും അതുതന്നെ പറയുന്നു: ''ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ'' (ആത്മാവിനെ സാക്ഷാത്കരിക്കണം. അതിന്നു് ആത്മാവിനെപ്പററി കേറംക്കണം; കേട്ടതിനെ യുക്തിപൂർവ്വം ചിന്തിക്കണം; ചിന്തിച്ചുറപ്പിച്ചതിനെ ധ്യാനിക്കണം.) ത്വംപദവാച്യനായ ഈ ആത്മാവിനെ അറിയുവാനായി സർവ്വകർമ്മസന്ന്യാസം ശ്രുതിയിൽ വിധിച്ചിട്ടുണ്ടു്. ശാസ്ത്രവിഹിതമായ ഈ സന്ന്യാസം സ്വീകരിച്ചു് (കർമ്മഫലത്യാഗപൂർവ്വകമായ കർമ്മാനുഷ്ഠാനം ഇതിന്റെ പ്രാരംഭപടിയാണു്.) ആത്മജ്ഞാനം നേടാത്തവൻ പതിച്ചുപോകും. അതുകൊണ്ടു് ഉത്കർഷേച്ഛുവായവൻ ആചാര്യനിൽനിന്നു ബ്രഹ്മജ്ഞാനം സമ്പാദിച്ചു മുക്തനാകണം.

ശി: അതെങ്ങനെയാണു നടക്കുക ? ആചാര്യൻ ഒരുപക്ഷെ അജ്ഞനാണെങ്കിലോ? അജ്ഞനാണെങ്കിൽ ബ്രഹ്മാത്മൈകത്വജ്ഞാനം ഉപദേശിക്കാൻ ആചാര്യൻ ആളല്ല. ഇനി വിജ്ഞനാണെന്നു വരികിലോ ? ബ്രഹ്മാത്മൈകത്വജ്ഞാനമുള്ളതിനാൽ അവിടുന്നു ബ്രഹ്മംതന്നെയായിത്തീരുന്നു. ജ്ഞാനോത്പത്തിയിൽ അജ്ഞാനവും അജ്ഞാനകാര്യമായ ദേഹദ്വയവും നശിച്ചുപോകുന്നു, എന്നതാണതിന്നു കാരണം. ദേഹാദിസംബന്ധമില്ലാഞ്ഞാൽ ശിഷ്യോപദേശം നടക്കുകയുമില്ല. അതുകൊണ്ടു് (ഉപദേശിക്കുന്ന ആറംക്കു് ആത്മാവിന്റെ) ദേഹാദിസംബന്ധം സ്വീകരിക്കാതെ തരമില്ല. അങ്ങനെ ആത്മാവിന്റെ ദേഹാദിസംബന്ധം

സ്വീകരിക്കുമ്പോരം അജ്ഞാനവും അജ്ഞാന കാര്യവും അയാരംക്കുണ്ടെന്നും ജ്ഞാനംകൊണ്ടു് അജ്ഞാനനാശമുണ്ടായില്ലെന്നും ''ഞാൻ ബ്രഹ്മമാണു്'' (അഹം ബ്രഹ്മാസ്മി) എന്ന അനുഭവം വന്നിട്ടില്ലെന്നും അംഗീകരിക്കേണ്ടിവരും. അതുകൊണ്ടു് ആചാര്യനിൽനിന്നും ബ്രഹ്മജ്ഞാനം സമ്പാദിക്കണമെന്നു പറയുന്നതു ശരിയല്ലെന്നാണു തോന്നുന്നതു്.

ഗുരു: ഇതൊരു ദോഷമല്ല. ജ്ഞാനിക്കു ബ്രഹ്മജ്ഞാനമുദിക്കുമ്പോരം അയാളുടെ ഇതര കർമ്മങ്ങരം നശിക്കുന്നുണ്ടെങ്കിലും പ്രാരബ്ധ കർമ്മഫലം ഉടനെ അവസാനിക്കുന്നില്ല. അക്കാരണത്താലാണു് ജ്ഞാനികളായിട്ടുള്ളവർക്കും പ്രാരബ്ധകർമ്മംമൂലം ദേഹാദിസംബന്ധം കാണപ്പെടുന്നതു്. ബ്രഹ്മജ്ഞാനം കിട്ടിയ ആളാണു് സാമ്പ്രദായികമായവിധത്തിൽ ആത്മതത്ത്വം ഉപദേശിക്കുന്നതു്. ഇത്രയുംകൊണ്ടു് ആചാര്യാധീനമാണു ജ്ഞാനമെന്നും ജ്ഞാനംകൊണ്ടേ ഭ്രമനിവൃത്തി(മോക്ഷം) കിട്ടുകയുള്ളു എന്നും സിദ്ധിച്ചു. അതുകൊണ്ടു് ശമദമാദിസാധന ചതുഷ്ടയം (നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമാദിഷട്ക സമ്പത്തി, മുമുക്ഷുത്വം) തികഞ്ഞ ശിഷ്യൻ ബ്രഹ്മജ്ഞാനിയായ ആചാര്യനെ സമീപിച്ചു് സാഷ്ടാംഗം നമസ്കരിച്ചിട്ടു് ഹോമാദിക്രിയകരംക്കുവേണ്ട ചമത കയ്യിലെടുത്തു് ഗുരുവിൻെറ മുമ്പിൽ ഇരുന്നു് തൻെറ അഭീഷ്ടത്തെ അറിയിക്കുന്നു.

ശ്രുതിയും ഇങ്ങനെ പറയുന്നുണ്ടു്: ''തത്ത്വജ്ഞാനമിച്ഛിക്കുന്നയാരം ചമത കയ്യിലെടുത്തു് ശ്രോത്രിയനും(വേദജ്ഞനും) ബ്രഹ്മനിഷ്ഠനും (ബ്രഹ്മജ്ഞാനിയും) ആയ ഗുരുവിനെ സമീപിക്കണം'' എന്നു്. 'ഹേ ഭഗവൻ, സംസാരതാപത്രയം (ആദ്ധ്യാത്മികവും ആധിഭൗതികവും ആധിദൈവികവുമായ ദുഃഖങ്ങരം) ആകുന്ന സൂര്യൻെറ പ്രചണ്ഡരശ്മികളേററുപൊരിയുന്നവനാണു ഞാൻ; എനിക്കു താപശാന്തിയുണ്ടാക്കിത്തരേണമേ' എന്നു് ഒരുവൻ അപേക്ഷിക്കുമ്പോരം ഗുരു ഉപദേശിക്കുന്നു.

ശി: എങ്ങനെ ?

ഗുരു: ഇങ്ങനെ: ''ബ്രഹ്മാത്മൈകത്വജ്ഞാനം ഉണ്ടായെങ്കിലേ നിനക്കു സംസാരതാപനിവൃത്തി ഉണ്ടാകുകയുള്ളു.''

ശി: ബ്രഹ്മജ്ഞാനം എങ്ങനെയുണ്ടാകും ?

ഗുരു: പറയാം. കേട്ടോളു. ആദ്യമായിട്ടു് 'ത്വംപദാൎത്ഥശോധനം'കൊണ്ടു് (തത്ത്വമസി വാക്യത്തിലെ ത്വംപദത്തിൻെറ അൎത്ഥം വേണ്ടവിധത്തിൽ ഗ്രഹിച്ചിട്ടു്) നിൻെറ ജീവത്വത്തെത്തള്ളിയാൽ നീ ശുദ്ധനായിത്തീരും. അപ്പോരം ബ്രഹ്മാത്മാനുഭവം ഉണ്ടാകുകയും ചെയ്യും. ഇതിന്നൊരു ഉദാഹരണം പറയാം. ഗ്രാമത്തിലുള്ള ചന്ദനവൃക്ഷത്തെക്കുറിച്ചു നിശ്ചയമില്ലാത്ത ഒരുവനു് 'ഇവിടെ ചന്ദനവൃക്ഷം ഇല്ല' എന്ന തോന്നലുണ്ടാകുക തന്നെ ചെയ്യും. അയാളെ മറെറാരുവൻ യുക്തിപൂർവ്വം ബോധിപ്പിക്കുന്നു, ''നല്ല സുഗന്ധമുള്ളതും തണുപ്പു തരുന്നതുമാണു് ചന്ദനം'' എന്നു്. (അതോടെ അയാരംക്കു തൻെറ ഗ്രാമത്തിലെ ചന്ദനത്തെക്കുറിച്ചു് അറിവുണ്ടാകുന്നു.) അതുപോലെ, ''ശ്രുതിപ്രതിപാദിതവും സച്ചിദാനന്ദസ്വരൂപവും ആയ ബ്രഹ്മതത്ത്വംതന്നെയാണു് മഹാവാക്യത്തിൻെറ താത്പര്യം'' എന്നു് ഗുരു യുക്തിപൂർവ്വം സമൎത്ഥിക്കുമ്പോരം 'ആത്മാവു് സച്ചിദാനന്ദസ്വരൂപനാണു്'' എന്ന ബോധമുദിക്കുന്നു.

ശി: ഭഗവൻ, ത്വംപദാൎത്ഥശോധകമായ ആ യുക്തി എങ്ങനെയാണു് ?

ഗുരു: ഇങ്ങനെ: പ്രിയശിഷ്യ, ദൃശ്യവും ജഡവും അനിത്യവും അമംഗളവും ആയ ഈ ശരീരം നീയല്ല.

ശി: ഭഗവൻ എങ്ങനെയാണു ശരീരം ദൃശ്യവും ജഡവും അനിത്യവും അമംഗളവും ആകുന്നതു് ?

ഗുരു: ഇതാ, ഇങ്ങനെ: ഈ ശരീരമുണ്ടാകുന്നതിനു മുമ്പു് നിനക്കു് ഈ ശരീരമില്ലായിരുന്നു. അതുകൊണ്ടു് ഈ ശരീരം നീയല്ല. ഈ ശരീരത്തിൻെറ നാശത്തിന്നുശേഷവും ഈ ശരീരം നിനക്കുണ്ടായിരിക്കുകയില്ല. അതുകൊണ്ടും നീ ഈ ശരീരമല്ല. ഇങ്ങനെ ഉല്പത്തിക്കു മുമ്പും നാശത്തിനുശേഷവും ഈ ശരീരം

നിനക്കില്ലാത്തതിനാൽ ഈ ശരീരം നീയല്ല. അക്കാരണത്താൽത്തന്നെ ഇപ്പോഠം ദൃശ്യമായി ട്ടനഭവപ്പെടുമ്പോഴും ഈ ശരീരം നീയല്ല. മാത്ര മല്ല, 'എൻേറതാണ് ഈ ശരീരം' എന്ന തോന്ന ന്നതിനാൽ നിന്നിൽനിന്ന ഭിന്നമാണ് ദൃശ്യ മായ ഈ ശരീരം. അതിനാൽ ദ്രഷ്ടാവായ നീ ദൃശ്യമായ ശരീരമല്ലതന്നെ. എരിയുന്ന വിറ കിൽനിന്ന ഭിന്നമാണല്ലോ എരിയ്ക്കുന്നതും പ്രകാശകവുമായ തീയ്. അതുപോലെ ദൃശ്യ മായ ദേഹത്തിൽനിന്നും വ്യതിരിക്തനാണ് ദ്രഷ്ടാവായ നീ എന്ന സിദ്ധിയ്ക്കുന്നു. അതിന്നും പുറമേ, സ്വപ്നത്തിൽ ദിവ്യശരീരങ്ങളെ സ്വീ കരിച്ച് അതിന്നനുരൂപമായ ഭോഗങ്ങഠം അനു ഭവിച്ചശേഷം ഉണന്ന ഒരുവൻ തൻെറ മനുഷ്യ ശരീരം കണ്ടുകൊണ്ടു പറയുന്ന, "ഞാൻ ദേവ നല്ല, മനുഷ്യനാണ്"' എന്ന്. ദേവശരീരം നശിച്ചിട്ടും ദേവശരീരത്തിൽ നിലനിന്നിരുന്ന 'അഹം'ബുദ്ധി, നശിയ്ക്കാതെ മനുഷ്യശരീര ത്തിലും തുടരുന്നുണ്ട്. അതുകൊണ്ടും നീ ശരീര ത്തിൽനിന്ന ഭിന്നനാണെന്ന തെളിയുന്നു. സ്വപ്നവും മരണവും, ആത്മാവു ശരീരഭിന്നനാ ണെന്ന തെളിയിയ്ക്കുന്നുണ്ട്. മാത്രമല്ല, 'കൗമാ രത്തിൽ നാനാതരം കളികളിൽ ഏപ്പെട്ട ഞാൻ തന്നെയാണ് ഇപ്പോഠം വാർദ്ധക്യത്തിൽ അശാ ന്തനായിട്ടിരിയ്ക്കുന്നതു്.' എന്നൊരുവൻ പറ യുന്നു. ഇതുപോലെ കൗമാരത്തിലേയും വാർദ്ധ ക്യത്തിലേയും ശരീരങ്ങളെയും അവയുടെ വ്യ വഹാരങ്ങളേയും കാണുന്ന നീ ഈ ശരീരമല്ല. കാണുന്നവൻ കാണപ്പെടുന്ന വസ്തുവിൽനിന്ന് അന്യനാണെന്നതു് ലോകത്തിൽ പ്രസിദ്ധ മായ ന്യായമാണ്. ഉദാഹരണം, കുടം, ചട്ടി മുതലായ പദാൎത്ഥങ്ങഠം. കുടം, ചട്ടി മുതലായ പദാൎത്ഥങ്ങഠംക്കു് രൂപാദികഠം ഉള്ളതിനാൽ കണ്ണു മുതലായ ഇന്ദ്രിയങ്ങളെക്കൊണ്ടു് അവയെ ഗ്രഹിയ്ക്കുന്നു. ഇതുപോലെതന്നെയാണു ശരീ രവും. അതിനു രൂപാദികഠം ഉള്ളതിനാൽ അതും കണ്ണു മുതലായ ഇന്ദ്രിയങ്ങളാൽ ഗ്രഹിക്ക പ്പെടുന്നു. അതുകൊണ്ടു് ശരീരം ദൃശ്യമാണ്. ദ്രഷ്ടാവായ നീ ദൃശ്യമായ ശരീരമല്ല.

ഇനി ജഡത്വം പറയാം. പഞ്ചീകൃതമായ പഞ്ചമഹാഭൂതങ്ങളെ നീയാണ് അറിയുന്നതു്, അവ തന്നത്താൻ അറിയുന്നില്ല, പരസ്പരവും അറിയുന്നില്ല. അതിനാൽ അത്യന്തം ജഡമായ പഞ്ചമഹാഭൂതങ്ങഠം നീയല്ല. പഞ്ചഭൂതോദ് ഭവമായ ഈ ശരീരവും നീയല്ല.

ശി: സ്വാമിൻ, ഈ ശരീരം പഞ്ചഭൂതാ ത്മകമാകുന്നതെങ്ങനെ ?

ഗുരു: അതോ, പറയാം. ശരീരത്തിലെ ഖരവസ്തുക്കഠം പൃഥിവിയാണ്; ദ്രവത്വം ജല ത്തിൻേറതാണ്; ഉഷ്ണമായിട്ടനുഭവപ്പെടുന്നതു് അഗ്നിയാണ് (തേജസ്സാണ്); ശരീരത്തിൽ സഞ്ചരിയ്ക്കുന്നതു് (ചലനകാരകൻ) വായുവാ ണ്; ശരീരത്തിലെ ഇടങ്ങഠം ആകാശമാണ്. ഇപ്പറഞ്ഞ എല്ലാ ഭൂതങ്ങളും, സൂക്ഷ്മഭൂതങ്ങളും അസ്ഥി, മാംസം മുതലായ ഇരുപത്തഞ്ചു ഗുണ ങ്ങളും പഞ്ചമഹാഭൂതങ്ങളും ഈ ശരീരത്തിൽ കാണപ്പെടുന്നുണ്ടു്. അവയുടെ ഒരു കൂട്ടാണ് ഈ ശരീരം. അതു ജഡവുമാണ്. അങ്ങനത്തെ ഈ ശരീരം നീയല്ല.

(തുടരും)

---

രൂപം ദൃശ്യം ലോചനം ദൃക്, തദ് ദൃശ്യം ദൃക് തു മാനസം,
ദൃശ്യാ ധീവൃത്തയഃ സാക്ഷീ ദൃഗേവ ന തു ദൃശ്യതേ.

ബാഹ്യലോകം ദൃശ്യം, അപ്പോഠം കണ്ണ് ദൃക്; കണ്ണു ദൃശ്യം, മനസ്സ് കണ്ണിൻെറയും കണ്ണ്; മനോവൃത്തികഠം ദൃശ്യം, സാക്ഷിയായ ആത്മാവ് അവയുടെ ദ്രഷ്ടാവും. ആ ദ്രഷ്ടാവ് ഒരിക്കലും ദൃശ്യമാകുന്നില്ല.

# BOOK REVIEW

**Meditation:**

By Monks of the Ramakrishna Order.
Publishers: Ramakrishna Vedanta Centre, 54 Holland Park, London W11 3Rs.

(1972; pages xxv + 161. Price Rs. 10/- in India. Available at Ramakrishna Math, Mylapore, Madras - 4.)

"Meditation", known in Sanskrit as Dhyana - Yoga, is the science of practical spirituality taught by the ancient Rishis of India, in the Vedas and Agamas. This sacred science forms the rationale of all religious practices aimed at leading man "from the unreal to the Real, from darkness to Light, and from (the shackles of birth and) death to Immortality." The aphorisms of Patanjali (Patanjala Yoga-Sutras) with their celebrated commentary by Vyasa form the basic text of this supreme science. All the various religious sects of India have adopted the principles of Yoga in their practices and each sect has its own interpretation or exposition of the subject, suited to its particular system of disciplines. Thus various treatises on Yoga are extant in India. But most of them, being highly technical and Sanskritic, are not easy of approach by common men of learning. Swami Vivekananda is the first and foremost of Indian Yogis to proclaim this science to the modern West in simple English, the common language of the educated man today. Swamiji's translation of the Yoga Aphorisms with their lucid commentary in English called 'Raja Yoga', has attracted thousands of thoughtful young men, both in the West and the East, to take up the subject of Yoga for study and practice.

The book under review is a compilation of five explanatory articles designed to form a sequel to Swami Vivekananda's Raja Yoga. They were written some years ago by three eminent senior monks of the Ramakrishna Order, namely, Swami Ashokananda, Swami Gnaneswarananda and Swami Ghanananda, who were working in America and Great Britain in the capacity of teachers of Indian Wisdom of Yoga-Vedanta, as lived and taught by Sri Ramakrishna and His illustrious disciples. The articles, drawn up in the form of class lessons to students, are highly instructive, in as much as they are imparted from the depths of actual experience, and not from mere scholarship. The students will find in them, to their benefit valuable guidance in the practice of meditation, by following which they will attain the supreme state of Truth - Wisdom - Bliss Absolute.

Even though the authors have left their mortal frames, they still live in our midst through their immortal work of bringing the highest good to humanity. We commend the book to earnest students as well as spiritual aspirants for study and guidance.

- Swami Sakhyananda.

# വാർത്തകൾ

**ആദ്ധ്യാത്മിക അന്തർയ്യോഗം, തൃശ്ശൂർ.**

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസന്തോറും നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തർയ്യോഗം ഈ മാസം 12-ാം തീയതി 8 മണിമുതൽ നടത്തപ്പെടുന്നതാണ്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 58 | 1973 സെപ്റ്റംബർ | ലക്കം 9 |
|---|---|---|

## അമൃതവാണി

ഭഗവാനിൽ ഭക്തിയുള്ളവനു് ഒന്നുകൊണ്ടും ഇളകാത്ത ബുദ്ധി വേണം. അയാൾ കൊല്ലൻെറ ശാലയിലെ അടകല്ലുപോലെ ഇരിക്കണം. കൂടംകൊണ്ടുള്ള അടി ഇട വിടാതെ ഏല്ക്കുന്നു; എന്നാലും അതിനൊരു മാററവുമില്ല. ചീത്തയാളുകൾ നിന്നെക്കു റിച്ചു് എന്തൊക്കെയോ പറയും, നിന്ദിക്കും; എന്നാൽ നീ യഥാർത്ഥത്തിൽ ഈശ്വരനെ തേടുന്നുണ്ടെങ്കിൽ, അതൊക്കെ സഹിക്കണം. ദുഷ്ടന്മാരുടെ നടുക്കിരുന്നുകൊണ്ടും ഈശ്വരചിന്ത ചെയ്യാൻ വയ്യേ? ആലോചിച്ചു നോക്കു, പണ്ടത്തെ ഋഷിമാർ കാടിൻെറ നടുക്കു് ഈശ്വരനെ ധ്യാനിച്ചുപോന്നു; നാലു ചുററും കടുവ, കരടി, മററു പല ഹിംസ്ര ജന്തുക്കൾ. അസത്തുക്കൾക്കു് കടുവയുടെയും കരടിയുടെയും സ്വഭാവമാണു്. ഒളിച്ചി രുന്നു് ഉപദ്രവിക്കും. ഇതാ, ഇത്രയും പേരുടെ അടുക്കൽ സൂക്ഷിച്ചുവേണം പെരുമാറാൻ: ഒന്നാമതു്, വല്ല്യ ആൾ; പണവുമുണ്ടു് ആളുമുണ്ടു്; അയാൾക്കു വേണമെന്നുവെച്ചാൽ നിങ്ങളെ ഉപദ്രവിക്കാൻ സാധിക്കും. അയാളുടെ അടുക്കൽ സൂക്ഷിച്ചുവേണം വർത്തമാനം പറയാൻ. ഒരു പക്ഷെ അയാൾ പറയുന്നതിനൊക്കെ ഏറാൻമൂളേണ്ടതായും വരും. പിന്നെയൊന്നു പട്ടി. അതു പാഞ്ഞു വരികയോ കുരച്ചുംകൊണ്ടെത്തുകയോ ചെയ്യു മ്പോൾ, അനങ്ങാതെനിന്നു് 'മ്പോ മ്പോ' എന്നു വിളിച്ചു് അതിനെ തണുപ്പിക്കണം. അടുത്തതു കാള. കുത്താൻ കൊമ്പും താഴ്ത്തി വരുകയാണെങ്കിൽ അതിനെയും മെല്ലെ പറഞ്ഞു് ഇണക്കണം. നാലാമതു കള്ളുകുടിയൻ. അയാളെ ശുണ്ഠിപിടിപ്പിച്ചാൽ അയാൾ നിന്നെയും നിൻെറ പതിന്നാലു തലമുറയേയും ചീത്ത പറയും, കലശലും കൂട്ടും. അയാളോടു പറയണം: 'എന്താ അമ്മാവാ, സുഖംതന്നെയല്ലേ?' എന്നാൽ അയാൾക്കു വലിയ സന്തോഷമാകും. അടുത്തിരുന്നു പുക വലിക്കും. കൊള്ളരുതാത്ത ആളുകളെ കണ്ടാൽ ഞാൻ വളരെ സൂക്ഷിക്കും. അത്തരം ആളുകളാരെങ്കിലും വന്നു് പുകക്കുഴലുണ്ടോ എന്നു ചോദിച്ചാൽ ഉണ്ടെന്നേ ഞാൻ പറയും. ചില കൂട്ടർക്കു പാമ്പിൻെറ സ്വഭാവ മാണു്. അവർ ഓർക്കാപ്പുറത്തു കടിച്ചുകളയും. കടി ഏല്ക്കാതെ കഴിക്കണമെങ്കിൽ വളരെ കരുതലുവേണം. അല്ലാത്തപക്ഷം തിരിച്ചങ്ങോട്ടു് ഉപദ്രവിക്കാൻ തോന്നുമാറു ദേഷ്യം നിങ്ങൾക്കു വന്നുവെന്നു വരും. എന്നാൽ സത്സംഗം ഇടയ്ക്കിടെ അത്യന്താപേക്ഷിത മാണു്. സത്സംഗം ചെയ്താൽ സദസദ്വിചാരം വരും.

—ശ്രീരാമകൃഷ്ണവചനാമൃതം. II. 310–311.

# സംസ്കൃതപഠനം എന്തിന്?

ഓരോ രാഷ്ട്രത്തിനുമുണ്ട് തനതായ വ്യക്തിത്വം. അതു പ്രകടമാകുന്നതു ലോകരാഷ്ട്രങ്ങളുടെ പന്തിയിൽ ആ രാഷ്ട്രത്തിനു നിർവ്വഹിക്കാനുള്ള പ്രത്യേകമായ കടമയിലൂടെയാണ്. പാശ്ചാത്യരാഷ്ട്രങ്ങളുടെ പ്രാണനാഡി മിടിക്കുന്നത് ഭൗതികവിജ്ഞാനത്തിന്റെ നാനാശാഖകളിൽക്കൂടിയാണ്. എന്നാൽ ഭാരതത്തിന്റെ ജീവൻ നിലകൊള്ളുന്നത് ആദ്ധ്യാത്മികതയിലാണ്. അതായത് ഭൗതികവിജ്ഞാനത്തിന്റെ പരമോച്ചകോടിയിലെത്തിയവർ, 'ഇനിയെന്ത് ?' എന്ന നിശ്ചയമില്ലാതെ അമ്പരക്കുമ്പോളവർക്ക് ശാന്തിയേകാൻ ആവശ്യമായതേതോ അതാണ് ഭാരതത്തിന്റെ പ്രാണൻ; അത് ഭാരതത്തിലെ മതം അഥവാ ആദ്ധ്യാത്മികതയാണ്. ലോകത്തിന്റെ മുഴുവൻ ആദ്ധ്യാത്മികദാഹം ശമിപ്പിച്ച് ശാന്തിയും സമാധാനവും പ്രദാനം ചെയ്യുക, ലോകത്തിന്റെ ആദ്ധ്യാത്മികാചാര്യപദമലങ്കരിക്കുക, എന്നതാണ് ലോകത്തിനുവേണ്ടി നിർവ്വഹിക്കാനുള്ള, ഭാരതരാഷ്ട്രത്തിന്റെ പ്രത്യേകമായ കർത്തവ്യം. അതുതന്നെ ഭാരതത്തിന്റെ പ്രാണവായുവും. ഭാരതത്തിന്റെ വ്യക്തിത്വസ്ഥാപനത്തിനും സ്വന്തം നിലനില്പിനും ലോകസമാധാനത്തിനും ഭാരതം ആദ്ധ്യാത്മികമായി ഉന്നതപദവിയിൽ വർത്തിക്കുണമെന്നു സാരം. അതിനു ഭാരതസംസ്കാരപ്രചരണത്തിന്റെ ആവശ്യമുണ്ട്; അതു കൂടിയേ കഴിയൂതാനും. അതെങ്ങനെ സാധിക്കാമെന്നാണ് അറിയേണ്ടത്. ഭാരതസംസ്കാരത്തിന്റെ, അനശ്വരമായ ആദ്ധ്യാത്മികസംസ്കാരത്തിന്റെ, ഉറവിടമാണ് വേദങ്ങളും പുരാണേതിഹാസങ്ങളും മററും. സംസ്കൃതഭാഷയാണ് ഈ അമൂല്യനിധിയുടെ കലവറ. ഈ അക്ഷയനിധി അടക്കംചെയ്തിരിക്കുന്ന സംസ്കൃതഭാഷയിൽ അഭിമാനിക്കാത്തവൻ ഭാരതീയനല്ല. യഥാർത്ഥഭാരതീയർക്കെല്ലാം തങ്ങളുടെ അദ്ധ്യാത്മനിധിയെപ്പററി, തങ്ങൾ ഈ നിധിയുടെ അവകാശികളാണെന്നതിനെപ്പററി, അഭിമാനിക്കാൻ കഴിയും. ഈ അദ്ധ്യാത്മനിധിയാണ് കഴിഞ്ഞ സഹസ്രാബ്ദങ്ങളിൽ തങ്ങളെ ഒരു രാഷ്ട്രമാക്കി നിലനിർത്തിയതും ഇപ്പോൾ നിലനിർത്തുന്നതും മേലിൽ നിലനിർത്താൻ പോകുന്നതും എന്ന് അവർ വിവേകപൂർവ്വം ധരിക്കണം. അനന്തപാരാവാരംപോലെ തോന്നിയേക്കാവുന്ന സംസ്കൃതസാഹിത്യഭണ്ഡാഗാരത്തിൽ നിന്ന് അമൂല്യരത്നങ്ങൾ തെരഞ്ഞെടുക്കണമെങ്കിൽ സംസ്കൃതപരിജ്ഞാനമില്ലാതെ സാധ്യമല്ല. ഭൗതികവിജ്ഞാനത്തിന്റെ മോഹവലയത്തിൽ ഭ്രമിച്ച് വശംകെട്ടിരുന്ന പാശ്ചാത്യചിന്തകരും പാശ്ചാത്യദാർശനികരും ഭാരതീയതത്ത്വചിന്തകരോടൊപ്പം ശാന്തിയും സമാധാനവും തേടി ഭാരതീയതത്ത്വചിന്തകളേയും ഭാരതീയശാസ്ത്രങ്ങളേയും ആശ്രയിക്കുന്നു എന്നു പറഞ്ഞാൽ ഈ സംസ്കൃതഭണ്ഡാഗാരത്തിൽ മറഞ്ഞിരിക്കുന്ന അദ്ധ്യാത്മസംസ്കാരത്തിന്റെ മഹത്ത്വം വെളിവാകുമല്ലോ. അതുകൊണ്ട് ലോകോത്തരമായ ഈ സംസ്കാരത്തിന്റെ അവകാശികളായ നാം അതിനെ ഉൾക്കൊണ്ട് ആത്മരക്ഷയും വിശ്വശാന്തിയും കൈവരിക്കാൻ സംസ്കൃതഭാഷാദ്ധ്യയനം ചെയ്യണം.

ആദ്ധ്യാത്മികതയെന്നാൽ ഏതാനും അന്ധവിശ്വാസങ്ങളുടെ സമാഹാരമല്ല. രത്നസിംഹാസനത്തിലമർന്ന് ചെങ്കോലുമേന്തി തനിക്കു വിപരീതമായി നില്ക്കുന്നവരെ അടിച്ചമർത്തുന്ന ദൈവത്തിൽ വിശ്വസിക്കുന്നത് ആദ്ധ്യാത്മികതയല്ല. അത് ആദ്ധ്യാത്മികതയ്ക്കു കടകവിരുദ്ധമാണ്. ശരീരത്തിനു മോടി പിടിപ്പിക്കുന്നതും അല്ലാത്തതുമായി കാണപ്പെടുന്ന നൂറുകണക്കിനുള്ള ആചാരങ്ങളും മതമല്ല. എങ്കിലും മേല്പറഞ്ഞവയെല്ലാം നാനാപ്രകൃതികളായവർക്ക് ആദ്ധ്യാത്മികമാർഗ്ഗപ്രയാണത്തിന് ഒരളവുവരെ സഹായം നല്കിയേക്കും. അതുകൊണ്ട് വിശ്വാസങ്ങളും ആചാരങ്ങളും അപ്പാടെ ത്യാജ്യകോടിയിൽ പെടുത്തേണ്ടതില്ല എന്നു മാത്രം. അവനവനിൽ കുടികൊള്ളുന്ന പരിപൂർണ്ണതയുടെ ആവിഷ്കരണമാണ് മതം. അതായത് അവാങ്മനസഗോചരമായും സർവ്വ

വ്യാപകമായും സച്ചിദാനന്ദസ്വരൂപമായും ശാസ്ത്രങ്ങളിൽ വർണ്ണിയ്ക്കപ്പെടുന്നതും അവനവന്റെ യുക്ത്യനുഭവങ്ങൾക്കു നിരക്കുന്നതുമായ ആത്മതത്ത്വത്തെ അവനവനിലും സർവ്വജീവജാലങ്ങളിലും കണ്ടെത്തുകയാണ് യഥാർത്ഥമതം. ''ഈശാ വാസ്യമിദം സർവ്വം''എന്നാണ മഹർഷീശ്വരന്മാരുടെ ഉപദേശം. ആ ഉപദേശം കൈയ്ക്കൊണ്ടു പ്രവർത്തിച്ച് ഏകത്വം സാക്ഷാത്കരിച്ചവർ ശോകമോഹങ്ങളെ അതിക്രമിച്ച് നിത്യാനന്ദമനുഭവിക്കുന്നു എന്നും അവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽ അന്ധവിശ്വാസത്തിനു സ്ഥാനമില്ല. അന്ധവിശ്വാസം ദൗർബ്ബല്യമുളവാക്കുന്നതാണ്; മനോദൗർബ്ബല്യമുളവാക്കുന്ന മതത്തെ ഭാരതീയശാസ്ത്രങ്ങൾ വിഷം പോലെ പരിത്യജിക്കുന്നു. ''ദ്വിതീയാദ്വൈ ഭയം ഭവതി'' ''അഭയം വൈ ബ്രഹ്മ'' ''നായം ആത്മാ ബലഹീനേന ലഭ്യഃ'' ''നാല്പേ സുഖമസ്തി, ഭൂമാ വൈ സുഖം'' ഇതൊക്കെയാണ് ഭാരതീയമതത്തിന്റെ മുദ്രാവാക്യങ്ങൾ. അതിനാൽ അന്ധവിശ്വാസനാശകങ്ങളായ ഈ ആശയങ്ങൾ സുഗ്രഹങ്ങളാകണമെങ്കിൽ ഇവ രേഖപ്പെടുത്തിയിട്ടുള്ള ഭാഷ വശമാകണം. അതിനു സംസ്കൃതപഠനം അത്യന്താപേക്ഷിതമാണ്.

മതസഹിഷ്ണുത എന്നെല്ലാം പറഞ്ഞു മതങ്ങളെ പരസ്പരം അടുപ്പിയ്ക്കാനുള്ള ഒരു ശ്രമം കാണുന്നുണ്ട്. ഹിന്ദുമതമനുസരിച്ച് 'മതസഹിഷ്ണുത' എന്ന ആശയംതന്നെ തെറ്റ്. യഥാർത്ഥമതമെന്തെന്നു ഗ്രഹിക്കാത്തവരാണ്, ഇങ്ങനെ മതസഹിഷ്ണുതയെപ്പററി പ്രസംഗിക്കുന്നത്. അവനവനിൽ കുടികൊള്ളുന്ന ദിവ്യത്വത്തിന്റെ, പൂർണ്ണതയുടെ, ആവിഷ്കരണമാണ മതം. അങ്ങനെയിരിയ്ക്കെ സഹിഷ്ണുതയുടെ പ്രശ്നം ഉദിയ്ക്കുന്നേയില്ല. അഭാരതീയമായ മതങ്ങൾക്കാണ് ഇങ്ങനെയൊരു നിലപാട് എടുക്കേണ്ടിവന്നിട്ടുള്ളതു്. അതിനു കാരണം ആ മതങ്ങൾ ഏതെങ്കിലും വ്യക്തിയെയും ആ വ്യക്തിയുടെ സിദ്ധാന്തങ്ങളേയും അടിസ്ഥാനമാക്കി സ്ഥാപിയ്ക്കപ്പെട്ടിട്ടുള്ളതാണെന്നതാണ്. ഭാരതീയമായ മതം, ഹിന്ദുമതം അഥവാ സനാതനധർമ്മം, അങ്ങനെയുള്ളതല്ല; ഇന്നോളം വെളിപ്പെട്ടിട്ടുള്ളതും ഇനി വെളിപ്പെടാൻ പോകുന്നതുമായ ശാശ്വതസത്യങ്ങളെ ഉൾക്കൊണ്ടു നിലവിൽ വന്നതാണതു്. അതു പഠിപ്പിക്കുന്നതു് യഥാർത്ഥമായ മതങ്ങളെല്ലാം ഒരുപോലെ സത്യങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്നവയുമാണെന്നാണ്. അതിനാൽ ഒരു മതം മറെറാന്നിനേക്കാൾ കേമമാണെന്നോ മോശമാണെന്നോ ഉള്ള ഒരു ഭാവം ഭാരതീയ മതാനുയായികൾക്ക് ഉണ്ടാകുന്നില്ല. നേരേ മറിച്ച് ഇതരമതങ്ങളും തങ്ങളുടേതുപോലെ സത്യമായതിനാൽ അവയെയും ആദരിയ്ക്കണമെന്നാണ് സനാതനധർമ്മം പഠിപ്പിയ്ക്കുന്നതു്. ഈ ആദരവു ഹിന്ദുമതത്തിൽ മാത്രം കാണപ്പെടുന്ന ഒന്നാണെന്നുള്ള കാര്യം പ്രത്യേകം സ്മരണീയമാണ്. ഇതുകൊണ്ടാണ് സാർവ്വലൗകികമായ സഹിഷ്ണുതയുള്ള മതമാണ ഹിന്ദുമതമെന്നു പറയാനിടയായതു്. വാസ്തവത്തിൽ വിദേശികൾ പറയുന്ന സഹിഷ്ണുതയേക്കാൾ ഉയർന്ന, 'ഇതരമതങ്ങളോടുള്ള ആദരവ്' ആണ് ഹിന്ദുമതത്തിന്ന് ഇത്ര മാന്യപദവി ആർജ്ജിച്ചുകൊടുത്തതു്. എല്ലാമതങ്ങളെയും ആദരിച്ചുകൊണ്ടു മതസൗഹാർദ്ദം പുലർത്തുന്ന ഉത്കൃഷ്ടാശയങ്ങൾ ഗ്രഹിയ്ക്കാൻ സംസ്കൃതഭാഷാധ്യയനം ആവശ്യമാണ്.

സനാതനധർമ്മാനുയായികളല്ലാത്തവർക്ക് ചിന്താസ്വാതന്ത്ര്യമില്ല. വ്യവസ്ഥാപിതമത സിദ്ധാന്തങ്ങൾ യുക്ത്യനുഭവങ്ങൾക്കും ആധുനിക വിജ്ഞാനത്തിന്നും വിരുദ്ധമായാലും അവയ്ക്കു വിപരീതമായി ചിന്തിയ്ക്കാനും പറയാനും മററു മതാനുയായികൾക്കു സ്വാതന്ത്ര്യമില്ല. നേരേമറിച്ച് ലോകോത്തരമായ സനാതനധർമ്മമനുസരിച്ചു സ്വതന്ത്രചിന്താഗതി ഓരോരുവന്റേയും ജന്മാവകാശമാണ്. അതിൽ ശാസ്ത്രവും മതവും ഒരേ നാണയത്തിന്റെ ഇരു പുറങ്ങളാണ്. അതുകൊണ്ടു സ്വതന്ത്രചിന്തയനുവദിച്ചാൽ, ആധുനികവിജ്ഞാനാനുസൃതമായ ചിന്തയനുവദിച്ചാൽ, ആത്മനാശം വരുമെന്ന ഭയം സനാതനധർമ്മത്തിനില്ല. നേരേമറിച്ച് തന്റെ മാററുരച്ചു നോക്കാൻ ഉപകരിയ്ക്കുന്നതായിരിയ്ക്കും സ്വതന്ത്രചിന്താഗതിയെന്നാണ് ഭാരതീയസംസ്കാരം പഠിപ്പിയ്ക്കുന്നതു്, അതുകൊണ്ട് സ്വതന്ത്രചിന്താഗതി വളർത്തി ആത്മവികാസം സാദ്ധ്യമാക്കുന്ന ഭാരതീയസംസ്കാരത്തെ പ്രതിനിധാനം ചെയ്യുന്ന സംസ്കൃതഭാഷയുടെ അദ്ധ്യയനം ഇക്കാരണത്താലും ആവശ്യമാണ്.

സച്ചിദാനന്ദസ്വരൂപനായ ജഗദീശ്വരൻെറ സന്താനങ്ങളായ നാം അമൃതത്വാവകാശികളാണ്; അല്ലാതെ പാപികളല്ല. നാം ആത്മവീര്യമില്ലാത്ത കുഞ്ഞാടുകളല്ല, സിംഹങ്ങൾ തന്നെയാണ്. എന്തിനും കെല്പുററവരാണ് നാം. പ്രപഞ്ചത്തിലെ ഒരു ശക്തിയ്ക്കും നമ്മെ തടയാനാവില്ല. നാം സച്ചിദാനന്ദമൂർത്തികളാണ്. അങ്ങനെയുള്ള നമ്മെ ശസ്ത്രങ്ങൾ ഹനിയ്ക്കില്ല, തീയ് പൊള്ളിക്കില്ല, കാററുണക്കില്ല, ജലം ചീയിയ്ക്കില്ല. പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തിൻെറ അധിനായകരായ നാം യാതൊരു ശക്തിയ്ക്കും കീഴ്പ്പെടേണ്ടവരല്ലെന്നർത്ഥം. ഇങ്ങനെ ആത്മവിശ്വാസം പകർന്ന് അടിമമനോഭാവം ദൂരീകരിച്ച് പൗരുഷമുണർത്തുന്ന സംസ്കാരം വളർത്താൻ സംസ്കൃതഭാഷാധ്യയനം കൂടിയേ കഴിയൂ.

ഭാരതീയഭാഷകളുടെയെല്ലാം മാതൃത്വമലങ്കരിയ്ക്കുന്നതു സംസ്കൃതഭാഷയാണ്. ഭാരതത്തിലെ ഏതു പ്രാദേശികഭാഷയെടുത്താലും അതിലെ എഴുപതു ശതമാനത്തോളം പദങ്ങൾ സംസ്കൃതഭാഷയിൽനിന്നെടുത്തിട്ടുള്ളവയാണെന്നു കാണാം. അതുകൊണ്ടു ഭാഷാശുദ്ധിയ്ക്കും സംസ്കൃതം അത്യന്താപേക്ഷിതമാണ്.

സാംസ്കാരികൈക്യമാണ് ഭാരതത്തെ ഒരു സ്വതന്ത്രരാഷ്ട്രമാക്കി നിലനിർത്തുന്നതു്. നൂറുകണക്കിന് ആചാരങ്ങളും സമ്പ്രദായങ്ങളും ഭാരതീയജനതയ്ക്കിടയിലുണ്ടായിരുന്നിട്ടും ഭാരതീയരെ ഒന്നായി ചേർത്തിണക്കിയതു് ഭാരതീയസംസ്കാരമാണ്. ആ ആദ്ധ്യാത്മികസംസ്കാരം കൈവിട്ടാൽ ഭാരതരാഷ്ട്രം തൻെറ വ്യക്തിത്വം നഷ്ടപ്പെട്ട് ലോകത്തിൽനിന്ന് അപ്രത്യക്ഷമാകും. സ്വധർമ്മവിമുഖരായവർക്ക് ആത്മനാശം വരുന്നതുപോലെ ആദ്ധ്യാത്മികത കൈവെടിഞ്ഞാൽ ഭാരതരാഷ്ട്രം ഭൂമുഖത്തുനിന്ന് അപ്രത്യക്ഷമാകുമെന്നർത്ഥം. അതുകൊണ്ട് അദ്ധ്യാത്മസംസ്കാരത്തെ കാത്തുസൂക്ഷിക്കുന്ന സംസ്കൃതഭാഷയഭ്യസിച്ച് ആത്മനാശത്തിൽനിന്ന് ഓരോ ഭാരതീയനും സ്വയം രക്ഷിയ്ക്കേണ്ടതാണ്. സംസ്കൃതാദ്ധ്യയനം ഒരുവന് അന്തസ്സും ഓജസ്സും നല്കുന്നു. സംസ്കൃതപദങ്ങളുടെ ഉച്ചാരണംപോലും കരുത്തും ശുദ്ധിയും നൽകുന്നതാണ്. ഭാരതരാഷ്ട്രനേതാക്കളും ഭാരതീയാദ്ധ്യാത്മികാചാര്യന്മാരും ഒരുപോലെ അഭിപ്രായപ്പെടുന്നതു് നാം സംസ്കൃതം നല്ലതുപോലെ പഠിക്കണമെന്നാണ്.

''നമ്മുടെ ഗ്രന്ഥങ്ങളിൽ സംഭൃതമായ ആദ്ധ്യാത്മികാശയരത്നങ്ങൾ...പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിയ്ക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. അവർ സംസ്കൃതമറിയട്ടെ, അറിയാതിരിക്കട്ടെ, ഈ ആശയങ്ങളെല്ലാം ഭാരതീയനായ ഓരോ മനുഷ്യൻെറയും പൊതുസ്വത്താകത്തക്ക വണ്ണം ഇവയെ വെളിപ്പെടുത്തുവാനാണ് ഞാൻ ആഗ്രഹിക്കുന്നതു്. ഈ വഴിയിലുള്ള വലിയ വൈഷമ്യം സംസ്കൃതഭാഷയാണ്, നമ്മുടെ മഹനീയഭാഷ. ഈ വൈഷമ്യം നീങ്ങണമെങ്കിൽ കഴിയുന്നേടത്തോളം നമ്മുടെ ജനതയിൽ പെടുന്നവരെല്ലാം നല്ല സംസ്കൃതപണ്ഡിതന്മാരാകണം... പൊതുജനങ്ങളെ അവരുടെ ഭാഷയിൽത്തന്നെ ഈ ആശയങ്ങൾ പഠിപ്പിക്കണം. അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസവും നടന്നുവരണം. എന്തുകൊണ്ടെന്നാൽ സംസ്കൃതവാക്കുകളുടെ നാദംതന്നെ നമ്മുടെ വംശ്യക്ക് അന്തസ്സും കെല്പും കരുത്തും കൈവരുത്തുന്നതാണ്. ഭാരതത്തിലെ അധഃകൃതരെ ഉന്നമിപ്പിക്കുവാൻവേണ്ടി മഹാന്മാരായ രാമാനുജൻ, ചൈതന്യൻ, കബീർ എന്നിവർ ചെയ്ത പ്രയത്നങ്ങൾ ഈ പ്രവാചകന്മാരുടെ ജീവിതകാലത്തുതന്നെ അദ്ഭുതഫലങ്ങളുളവാക്കി എന്നു കാണുന്നു. എന്നാലും പിന്നീടുണ്ടായ പരാജയങ്ങൾക്ക സമാധാനം നല്കേണ്ടതുണ്ട്. ഈ ആചാര്യന്മാരുടെ നിര്യാണംകഴിഞ്ഞ് ഒരു നൂററാണ്ട ചെന്നപ്പോഴേയ്ക്ക് അവരുടെ ഉപദേശങ്ങൾ നിഷ്ഫലമായിപ്പോയതിന്നു കാരണം ആരായേണ്ടതാണ്. ഇവിടെയാണു രഹസ്യം.

അധഃകൃതരെ അവർ ഉയർത്തി. അവർ ഉയർന്നുവരണമെന്നു സർവ്വാത്മനാ ആഗ്രഹിച്ചു. എന്നാൽ സാമാന്യജനത്തിനിടയിൽ സംസ്കൃതഭാഷ പ്രചരിപ്പിക്കാൻ അവർ ഉത്സുകരായില്ല. സംസ്കൃതഭാഷ പഠിക്കുവാൻ പൊതുജനങ്ങൾക്ക് പ്രതിബന്ധം സൃഷ്ടിച്ചപ്പോൾ മഹാനായ ബുദ്ധൻെറപോലും ചുവടു പിഴച്ചു. വേഗത്തിൽ, ഉടനടിയുള്ള ഫലങ്ങളാണ് അദ്ദേഹം ആഗ്രഹിച്ചതു്. അങ്ങനെ, അക്കാലത്തെ ഭാഷയായ പാലിയിലേയ്ക്ക് ആശയങ്ങൾ

വിവത്തനം ചെയ്ത പ്രചരിപ്പിച്ചു. ഇതൊരു ദുഗ്ഘല്യമായ കാര്യംതന്നെ. അദ്ദേഹം പൊതുജനങ്ങളുടെ ഭാഷയിൽ സംസാരിച്ചു. അവർ അദ്ദേഹത്തെ മനസ്സിലാക്കി. അതൊരു വലിയ കാര്യംതന്നെ. അങ്ങനെ പെട്ടെന്ന് ആശയങ്ങറം പരന്നു. ആശയങ്ങറം നാട്ടിലെങ്ങും നെടുനീളെ ചെന്നെത്തി. പക്ഷെ, അതോടൊപ്പം സംസ്കൃതവും പ്രചരിക്കേണ്ടിയിരുന്നു. അറിവുണ്ടായി, പക്ഷെ അന്തസ്സും സംസ്കാരവും ചോന്നുപോയി. സംസ്കാരമാണ് നമ്മളെ ഞെട്ടലുകളുണ്ടാകാതെ ഉറപ്പിച്ചു നിത്തുന്നതു്. വെറും ശുഷ്കപാണ്ഡിത്യത്തിന് അതാവില്ല ... സംസ്കാരം രക്തത്തിൽ കലന്നു ചേരണം ... ദേശഭാഷകളിൽ സാമാന്യജനങ്ങളെ പഠിപ്പിച്ചുകൊള്ളൂ; അവക്ക് ആശയങ്ങറം കൊടുത്തുകൊള്ളൂ; പല വിവരങ്ങളും അവക്കു ലഭിക്കും. എന്നാൽ വേറെ ചിലതുകൂടി വേണം. അവക്കു സംസ്കാരം നല്കണം. അതവക്കു കൊടുക്കുന്നതുവരെ സാമാന്യജനങ്ങളുടെ ഉയന്ന നിലക്ക് ഉറപ്പുണ്ടാവില്ല. സംസ്കൃതഭാഷ നല്കുന്ന മേന്മയോടുകൂടിയ ഒരു പ്രത്യേക ജാതിതന്നെ ഉളവാകും; ഈ ജാതിക്കാർ ശേഷമുള്ളവരെ അടക്കിഭരിക്കും. താണജാതിയിൽപ്പെട്ടവക്ക് അവരുടെ നില ഉയത്തുവാനുള്ള ഒരേയൊരു ഉപായം സംസ്കൃതം പഠിക്കുയാണ്... ജാതിസമീകരണത്തിനുള്ള ഒരേ മാഗ്ഗം സംസ്കാരസമാജ്ജനമാണ്.''* അതിനു സംസ്കൃതം പഠിക്കുകതന്നെ വേണം. പാശ്ചാത്യവിജ്ഞാനത്തെ നാം സ്വീകരിക്കണം; ആ വിജ്ഞാനം കൂടുതൽ ഫലപ്രദവും ഉപകാരകവുമാക്കിത്തീക്കാൻ സംസ്കൃതപരിജ്ഞാനം വേണ്ടതാണ്. ഭൗതികവിജ്ഞാനത്തിൻെറ എല്ലാ ശാഖയിലുമുള്ള ശാസ്ത്രജ്ഞന്മാർ സംസ്കൃതഭാഷാഭിജ്ഞരും കൂടിയായിരുന്നാൽ ഈ ഭൂമിയെ സ്വഗ്ഗമാക്കാനുള്ള കഴിവ് അവിടെ വെളിപ്പെടുന്നതാണ്. ചരിത്രഗവേഷകരായിട്ട് പ്രവത്തിക്കുന്നവക്ക് യഥാത്ഥഭാരതചരിത്രമെഴുതണമെന്നുണ്ടെങ്കിൽ അതിൻെറ രേഖകളും തെളിവുകളും വിവരങ്ങളുമടങ്ങിയ സംസ്കൃതഗ്രന്ഥപരിചയം കൂടാതെ സാദ്ധ്യമാകുമോ ? ഇങ്ങനെ എത്ര പ്രശംസിച്ചാലും സംസ്കൃതപഠനംകൊണ്ടുണ്ടാകുന്ന മഹത്ത്വത്തെ പറഞ്ഞുതീക്കാനാവില്ല.

* വി. സം. സ. III. 182–183.

# ഗീതാമാഗ്ഗപ്രവേശിക

(പതിമ്മൂന്നാം അദ്ധ്യായം തുടച്ച്)

## ശ്രീ വിമലാനന്ദസ്വാമികഠം

ഇങ്ങനെ ക്ഷേത്രസ്വരൂപവും സ്വഭാവവും ക്ഷേത്രജ്ഞൻെറ മഹത്ത്വവും വണ്ണിച്ചശേഷം ക്ഷേത്രപരിണാമമായ സവ്വഭൂതങ്ങളുടെയും കാരണത്വം ക്ഷേത്രജ്ഞന്മാക്ക് എപ്രകാരം സിദ്ധിക്കുന്നു എന്ന് വിവരിക്കുന്നു. പ്രകൃതി, പുരുഷൻ, ഇവ രണ്ടും അനാദിയാണ്. മറെറാന്നിൽനിന്ന് ഉണ്ടായവയല്ല. പ്രകൃതി സത്ത്വരജസ്തമോഗുണമയമായ പരമേശ്വരൻെറ മായാശക്തിയാണ്. ഏഴാമദ്ധ്യായത്തിൽ പരപ്രകൃതി എന്നു വണ്ണിച്ചതു സ്മരിക്കാം. അവിടെ പരപ്രകൃതി എന്നു നിദ്ദേശിച്ച ക്ഷേത്രജ്ഞനാണ് ഇവിടെ പുരുഷൻ. ദൃശ്യപ്രപഞ്ചം മുഴുവൻ അനാദിപ്രകൃതിയുടെ പരിണാമമാണ്. പഞ്ചമഹാഭൂതങ്ങളും ജ്ഞാനേന്ദ്രിയങ്ങളും കമ്മേന്ദ്രിയങ്ങളും അന്തഃകരണവും പ്രകൃതിവികാരങ്ങളാണ്. സത്ത്വം, രജസ്സ്, തമസ്സ് ഇവ പ്രകൃതിഗുണങ്ങളും; പ്രകൃതി ഇല്ലെങ്കിൽ ഇവ സംഭവിക്കുകയില്ല. കായ്യരൂപമായ ശരീരവും ഇന്ദ്രിയങ്ങളാകുന്ന കരണങ്ങളും ഇവയുടെ ഉത്പാദനകർത്തൃത്വവും പ്രകൃതിയെ ആശ്രയിച്ചിരിക്കുന്നു. ഏതെല്ലാം പദാത്ഥങ്ങറം പ്രകൃതിയിൽനിന്നും വന്നു എന്നു പറഞ്ഞശേഷം പുരുഷൻെറ പ്രഭാവം എന്തെന്നു പറയുന്നു: പരാപ്രകൃതിരൂപിയായ ക്ഷേത്രജ്ഞൻ ജീവഭാവത്തിൽ

സുഖദുഃഖഭോഗത്തിനു ഹേതുവായിത്തീരുന്നു; അതായതു് ചുട്ട ഇരുമ്പുകമ്പിയിൽ തീയ് കോലുരൂപത്തിലാകുന്നതുപോലെ പുരുഷ താദാത്മ്യം പ്രാപിച്ച പ്രകൃതിതന്നെയാണു ഭോക്താവു്. അങ്ങനെ അംഗീകരിക്കാത്ത പക്ഷം സ്വകർതൃത്വവും പ്രകൃതിയിലാണു് എന്നു പറഞ്ഞിട്ടു് ഭോക്തൃത്വം പുരുഷനി ലാണു് എന്നു പറയുന്നതു് അസംഗതമാകും; ദർശനം അഥവാ സാന്നിദ്ധ്യം മാത്രമാണു് ക്ഷേത്രജ്ഞപുരുഷൻെറ കർതൃത്വം, വ്യാപാര വിശേഷമല്ല.

സംസാരം എന്നു പറയുന്നതു് സുഖദുഃഖങ്ങ ളുടെ അനുഭവമാണു്. ക്ഷേത്രജ്ഞപുരുഷനു് ഇതു് എങ്ങനെ വന്നുകൂടി? പ്രകൃതിയിൽ നില കൊള്ളുമ്പോൾ ഭോക്താവായിത്തീൎന്ന പുരു ഷനു് സുഖം, ദുഃഖം, മോഹം എന്നീ പ്രകൃതി ഗുണങ്ങളെപ്പററിയുള്ള അനുഭവമുണ്ടാകുന്നു. ചുട്ട പഴുത്ത ഇരുമ്പുപാളത്തിൽ ചുററികയടി അഗ്നിക്കും സഹിക്കേണ്ടതായി വരുന്നു. ദേഹ വുമായുള്ള ക്ഷേത്രജ്ഞചൈതന്യത്തിൻെറ താദാത്മ്യഭാവനയാണു് പ്രകൃതിയിലുള്ള പുരു ഷൻെറ നില. അവിദ്യ അല്ലെങ്കിൽ മായ എന്നു പറയപ്പെടുന്ന അപരപ്രകൃതിതന്നെ യാണു് പുരുഷൻെറ സുഖദുഃഖാനുഭവത്തിനു കാരണമെന്നിരുന്നാലും ഭോക്തൃപുരുഷൻെറ ഗുണങ്ങളോടുള്ള സംഗമാണു് അതായതു് ഭോഗങ്ങളിലുള്ള കാമമാണു് ഉത്കൃഷ്ടമോ നികൃഷ്ടമോ ആയ ജന്മമെടുക്കുന്നതിന്നു പ്രധാന കാരണം. ഞാനെന്നും എൻേറതെന്നും അഭിനി വേശമില്ലാത്തവനു് സംഗമാകട്ടെ ബന്ധ മാകട്ടെ ഇല്ല. ഒരു ശരീരത്തിൽ പ്രേതാവേശ മുണ്ടാകുന്നു. ഉച്ചാടനം ചെയ്യാൻ മന്ത്രവാദി ഉപായം പ്രയോഗിച്ചു് പ്രേതത്തെ പീഡിപ്പി ക്കുമ്പോൾ ശരീരസംഗംമൂലം പ്രേതം വേദന കൊണ്ടു് നിലവിളിക്കുന്നു. ദേഹപതിയായ ജീവനു് അപ്പോൾ വേദനയില്ല: പ്രേതം മാറി തത്സ്ഥാനത്തു ദേഹപതി നില്ക്കുമ്പോൾ വേദന തോന്നുന്നു. സംഗാദി ദുഃഖം ജീവനു ണ്ടാകുന്നതും ഏതാണ്ടു് ഈവിധം തന്നെ.

ഇനിയും പരമാത്മാവായ ക്ഷേത്രജ്ഞൻെറ പരമാൎത്ഥസ്വരൂപമെന്തെന്നും അതു ബോധ്യം വരുമ്പോൾ വരുന്ന ഫലമെന്തെന്നും ഉപദേശി ക്കുന്നു. ശരീരാദ്ധ്യക്ഷനായിരിക്കുമ്പോഴും ക്ഷേ ത്രജ്ഞപുരുഷൻ യഥാൎത്ഥത്തിൽ സംസാര വിഹീനൻതന്നെയാണു്. ക്ഷേത്രജ്ഞൻ ഉപദ്ര ഷ്ടാവാണു്, വ്യാപാരം ചെയ്യുന്നവനല്ല; ഇന്ദ്രിയ ങ്ങളും ശരീരവും വ്യാപരിക്കുമ്പോൾ സന്നി ധാനം മാത്രംകൊണ്ടു് ഭൃത്യന്മാരുടെ അനലസ പ്രകൃതിയ്ക്കു കാരണക്കാരനായിരിക്കുന്ന യജമാന നെപ്പോലെ സമീപസ്ഥനായിരിക്കുന്നതേ യുള്ളു; സാമീപ്യംകൊണ്ടു് അവൎക്കു പ്രേരകനും അനുകൂലനുമാണെന്നു് അനുമന്താവിന്നു തോന്നി യാലും സ്വയം പ്രവൃത്തിരഹിതനാണു്; ദേഹേന്ദ്രിയാദികൾക്കു് ഉണ്മയും അറിവും അരുളുന്ന ഉടയവനാണു്; ബുദ്ധിവൃത്തിയിൽ, സൂര്യൻ ജലപാത്രത്തിലെന്നപോലെ, പ്രതി ഫലിച്ചു് സുഖദുഃഖാദികളുടെ അനുഭവിതാവു മാണു്; സൎവ്വോപരി മഹേശ്വരനും പരമാത്മാവു മാണു്. ക്ഷേത്രജ്ഞൻെറ പ്രഭാവമെന്തെന്നു പറ യാമെന്നുള്ള ആദ്യത്തെ പ്രതിജ്ഞയാണിവിടെ നിറവേറുന്നതു്. അനുമന്താവായും ഭൎത്താവായും ഭോക്താവായും പരമപുരുഷൻെറ ജീവഭാവ ത്തിൽ ബന്ധിച്ചിട്ടുണ്ടെങ്കിലും ഉപദ്രഷ്ടാവു്, മഹേശ്വരൻ, പരമാത്മാ എന്ന നിത്യമുക്തരൂപ ത്തിൽ സംസാരാസ്പൃഷ്ടനാണു്. ഈ ബോധം തന്നെയാണു് ജീവൻെറ മുക്തിയും. ഈ വിവ രിച്ചവിധം ആരാണോ പരമപുരുഷനെ സാ ക്ഷാത്കരിക്കുന്നതു്, പരമേശ്വരശക്തിരൂപ മായ പ്രകൃതിയേയും ഗുണരൂപമായ പ്രകൃതി വികാരങ്ങളെയും പരമാത്മാവിൽനിന്നും വേറായ സത്തയല്ലാത്തതാണെന്നു് അറിയു ന്നതു്, ആ വിധമുള്ള ജ്ഞാനിയായിത്തീൎന്ന സാധകൻ ശാരീരികധൎമ്മമനുസരിച്ചു് പല വിധം കാണപ്പെട്ടാലും ജന്മശേഷം മുക്തനായി ത്തീരുന്നു; പുനൎജ്ജന്മമെടുക്കുന്നില്ല.

ആത്മസാക്ഷാത്കാരം യോഗ്യതപോലെ പല ഉപായങ്ങൾ അവലംബിച്ചു് സമ്പാദിക്കേ ണ്ടതാണു്. സാധനാഭേദമനുസരിച്ച യോഗ്യ തയിലും താരതമ്യമുണ്ടാകുന്നു. മനസ്സിനെ ഉപ കരണമാക്കി നിദിധ്യാസനരൂപമായ ഏകാഗ്ര തയുടെ പരകാഷ്ഠ പ്രാപിച്ച ഉത്തമസാധകന്മാർ തൻെറതന്നെ പ്രത്യഗ്സ്വരൂപത്തിൽ പരമാത്മ തത്ത്വത്തെ പരോക്ഷമായി അനുഭവിക്കുന്നു. ഇപ്രകാരമുള്ള നിദിധ്യാസനത്തിനു കഴിവില്ലാ ത്തവർ സാംഖ്യം അതായതു് ആത്മയാഥാൎത്ഥ്യ

ത്തെപ്പററി യഥാശക്തി ചിന്തനംചെയ്തു് ആത്മ ദശ്നത്തിന്നായി പ്രവത്തിക്കുന്നു. അവിച്ഛിന്ന മായ ധ്യാനമാണ് നിദിധ്യാസനം – ഒരു പാത്ര ത്തിൽനിന്നും മറെറാന്നിലേയ്ക്കു് എണ്ണ ഒഴിക്കു ന്നതുപോലെ. ചിന്തനം തുള്ളിതുള്ളിയായി വീഴുന്നതുപോലെ വിച്ഛിന്നമായ സ്മരണമാണ്. ശ്രവണമനനങ്ങളും ചിന്താരൂപമാണ്; ഗുരു ശാസ്ത്രങ്ങളെ അവലംബിച്ചുണ്ടാകുന്ന വിച്ഛിന്ന മായ മാനസവൃത്തികളാണ് അവ. ധ്യാനം അവയുടെ പരിപാകംകൊണ്ടേ സിദ്ധിക്കുക യുള്ളു. ഉത്തമം ധ്യാനവും, മധ്യമം സാംഖ്യവും എന്നു വിവരിച്ചതു് ഇതു കാരണമാണ്. ഇവ രണ്ടും സാധിക്കാത്ത മൂന്നാംതരക്കാർ പ്രവൃത്തി രൂപമായ കമ്മത്തെത്തന്നെ യോഗമായി, ഉപാ യമായി, സ്വീകരിച്ചു് ഭഗവാനിൽ കമ്മസമ പ്പണംമൂലം ചിത്തശുദ്ധിയും ഭഗവദനുഗ്രഹവും സമ്പാദിച്ചു് ആത്മജ്ഞാനം അടയുന്നു. ധ്യാനവും യോഗവും കമ്മവും അനുഷ്ഠിക്കുവാനുള്ള അറി വില്ലാത്തവർ, ആചാര്യന്മാർ പറഞ്ഞുകൊടുക്കു ന്നതുമാത്രം മുഖ്യമായ മോക്ഷമാർഗ്ഗമായിക്കരുതി അന്യോപദേശംമൂലം പരോക്ഷമായി ആത്മോ പാസനയിൽ താല്പര്യമുള്ളവരായിത്തീരുന്നു. അവരും മൃത്യുരൂപമായ സംസാരം കടക്കുക തന്നെ ചെയ്യുന്നു. പരോപദേശംപോലും ശ്രദ്ധാ ലുവിന്നു മുക്തിഹേതുവായാൽ സ്വപ്രയത്നം എത്രമാത്രം വേഗം ഫലം തരുമെന്നു കാണിക്കു വാൻവേണ്ടി ഈവിധം വർണ്ണിച്ചതാണ്.

സംസാരം സംയോഗഫലകമാകയാൽ അനിത്യമാണ്, മായാമയമാണ്. എപ്പോഴെ ങ്കിലും ഏതെങ്കിലും ഒരു സത്ത്വം, നിലവിലു ണ്ടെന്നറിയാവുന്ന ഒരു വസ്തു, സ്ഥാവരമായാലും ജംഗമമായാലും ഉത്പന്നമാകുന്നു എങ്കിൽ അതു് ക്ഷേത്രക്ഷേത്രജ്ഞസംയോഗം(ദൃക്, ദൃശ്യം ഇവ രണ്ടിന്റേയും യോഗം), ഒന്നു മറെറാന്നായി തെററിദ്ധരിക്കുക എന്ന അവിവേകമൂലകമായ ദോഷം, കൊണ്ടാണ് ഉണ്ടായിട്ടുള്ളതു് എന്നു് അറിഞ്ഞുകൊള്ളണം. അവിവേകരൂപമായ അജ്ഞാനബന്ധം നീങ്ങണമെങ്കിൽ വിവേക മൂലകമായ ജ്ഞാനംതന്നെ അതിന്നു് ഉപായം. അവിദ്യ അല്ലെങ്കിൽ അജ്ഞാനം സമ്യഗ്ദശന രൂപമായ ജ്ഞാനംകൊണ്ടേ മാറുകയുള്ളു. ആ ജ്ഞാനം ഏതുപ്രകാരമാണ് സംഭവിക്കുക? ബ്രഹ്മാദിസ്ഥാവരപര്യന്തമുള്ള സമസ്തഭൂതങ്ങ ളിലും ഒരു പരിണാമവുമില്ലാതെ ഏകരൂപേണ നിലകൊള്ളുന്നവനും അവസ്ഥ് ഉത്പത്തി, വൃദ്ധി, പരിണാമം, നാശം മുതലായ വിക്രിയ കാം ഉണ്ടായാലും സവ്വാവസ്ഥകളിലും അവി ക്രിയനായിത്തന്നെ സ്ഥിതിചെയ്യുന്നവനും നിത്യനും വ്യാപകനും പ്രത്യഗാത്മസ്വരൂപനും ആയ ഈശ്വരനെ അന്തർമുഖദൃഷ്ടികൊണ്ടു് ആരാ ണോ ദശിക്കുന്നതു് അവൻ മാത്രമാണ് യഥാ ത്ഥത്തിൽ പരമാത്ഥം കാണാൻ കഴിവുള്ളവൻ. അതു കഴിയാത്തവൻ അന്ധൻതന്നെ; അതായതു പരമേശ്വരനെ നീക്കി ബാക്കി എന്തിനെയെ ല്ലാം കാണുന്നുവോ അതെല്ലാം വിപരീതദശനം തന്നെയെന്നു സാരം. അതിന്റെ ഫലമോ? സവ്വഭൂതങ്ങളിലും സമമായി അമരുന്ന അന്തർ യാമിയെ തുല്യഭാവത്തിൽ ദശിച്ചുകൊണ്ടിരി ക്കുന്നവൻ ആത്മഹിംസ ചെയ്യുന്നില്ല; പിന്നേ യോ ആത്മരക്ഷ നേടുന്നു – തന്നെ സംസാര മുക്തനാക്കിത്തീക്കുന്നു. ഇതുതന്നെയാണ് ഒരു പ്രാണിക്കു ലഭ്യമായ പരമഗതി. ഏകാത്മദശി യായ മഹാനുഭാവൻ തന്നിൽ ദശിക്കുന്ന ആത്മ സ്വരൂപത്തെ സവ്വപ്രാണികളിലും ദശിക്കുക മൂലം ഒരാത്മാവിനും പ്രാതികൂല്യം ചെയ്യാത്ത സവ്വദയാലു ആയിത്തീരുന്നു.

ശുഭവും അശുഭവും ചെയ്യുന്നവരുടെ ആത്മാ വു് സമമായിരിക്കുന്നു എന്നു പറയുക അസംഗ തമല്ലേ? പാപിയുടെയും സുകൃതിയുടെയും ആത്മാവു് എങ്ങനെ സമമാകും? ഈ പ്രശ്ന ത്തിന്നു ഭഗവാൻ നൽകുന്ന ഉത്തരം ഇതാണ്; കായമനോവാക്യങ്ങളെക്കൊണ്ടു് അനേകപ്ര കാരത്തിൽ കമ്മം ചെയ്യപ്പെടുന്നു. സത്യം തന്നെ. പക്ഷേ പ്രകൃതി അഥവാ മായാശക്തി മാത്രമാണ് ദേഹേന്ദ്രിയാദി രൂപത്തിൽ പരി ണമിച്ചു് കമ്മം ചെയ്യുന്നതു് എന്നും പ്രകൃതി ഭാഗമായ അന്തഃകരണത്തിൽ താദാത്മ്യാദ്ധ്യാ സം മൂലം കർത്തൃത്വം പ്രാപിച്ച ആത്മാവു് പരമാത്ഥത്തിൽ കത്താവല്ലെന്നും കാണുന്ന വ്വർ ചുരുക്കം പേരെങ്കിലും ഉണ്ടെങ്കിൽ അവർ മാത്രമേ പരമാത്ഥദശികളാകയുള്ളു. അതു കൊണ്ടു് കമ്മവൈഷമ്യം ചൊല്ലി ക്ഷേത്രജ്ഞ ബഹുത്വം സാധ്യമല്ല. എന്നു മാത്രമല്ല കമ്മ ഭേദംകൊണ്ടുണ്ടാകുന്ന പ്രാണികളുടെ വിഷമത യും പരമാത്ഥമല്ല. മോക്ഷകാരണമായ ബ്രഹ്മ ഭാവം എപ്പോഴാണുണ്ടാവുക? എപ്പോഴാണോ പഞ്ചഭൂതങ്ങളും അവയിൽനിന്നുണ്ടായ പ്രാണി ശരീരങ്ങളും എല്ലാം അനേകഭേദഭിന്നമായി

ക്കാണുന്ന കാഴ്ച ജ്ഞാനംമൂലം മാറി സർവ്വം ഒരേ ആത്മതത്ത്വത്തിൽ മാത്രം ആധാരിതമായിരിക്കുന്നതായും ആ ഒരേ ആത്മതത്ത്വത്തിൽ നിന്നും വികാസം പ്രാപിച്ചിരിക്കുന്നതായും കാണുന്നതു് അപ്പോൾ മാത്രം ബ്രഹ്മസമ്പന്നനായിത്തീരുന്നു. ഭേദമാണു് ക്രിയയുണ്ടാക്കുന്നതു്: ക്രിയയാണു് ഭേദമുണ്ടാക്കുന്നതു്. വൈഷമ്യമെല്ലാം പ്രകൃതികാര്യത്തിലാണു്. പ്രകൃതിയിൽ കാണുന്ന വിഭിന്നത പരിച്ഛിന്നമായ ബുദ്ധിമുതലുള്ള തത്ത്വങ്ങളിലേ കാണാൻ കഴിയൂ. ഈ ഭേദങ്ങളെയെല്ലാം ഗ്രസിക്കുന്ന പരമാത്മതത്ത്വംതന്നെയാണു് ക്ഷേത്രജ്ഞന്റെ നിജസ്വരൂപം. അതുകൊണ്ടു് അതു് അപരിച്ഛിന്നവും അവിക്രിയവും അദ്വിതീയവും നിത്യവുമാണു്. മററു പ്രകാരത്തിൽ ആ പരമാത്മതത്ത്വത്തെ ദർശിക്കുകതന്നെയാണു് അസമത്വത്തിന്നും ബന്ധത്തിന്നും അജ്ഞാനത്തിന്നും കാരണം.

ഭ്രാന്തിസർപ്പത്തിന്റെ വാസ്തവം കയറായാലും സർപ്പരൂപമായ വികാരം കയറിനുണ്ടായതു് ഒരു വിധത്തിലും അതിനെ മാററുന്നില്ല. അതുപോലെ ആത്മാവിൽ ആരോപിക്കപ്പെടുന്ന ഭൂതഭൗതികവികാരം ആത്മാവിനെ ഒരു പ്രകാരത്തിലും അശുദ്ധപ്പെടുത്തുന്നില്ല. ആത്മാവു് പ്രത്യഗ്രൂപത്തിൽ ഓരോ ദേഹത്തിലും നിലകൊള്ളുന്നു എങ്കിലും അവ്യയനാണു്. ഒരു മാററവും ഇല്ലാത്തതാണു്. ഉത്പത്തിതന്നെ ഒരു മാററമാണു്. അനാദിയായ ആത്മാവിന്നു് അങ്ങനെ ഒരു മാററമില്ല. പിന്നെ ജന്മാനന്തരം വരുന്ന വളർച്ചയും തളർച്ചയും നിശ്ചയമായും ബ്രഹ്മത്തിനു് ഇല്ല. സ്വരൂപത്തിൽ വികാരം ആത്മാവിന്നു് ഇല്ല. ഇച്ഛാദ്വേഷാദി ഗുണധർമ്മങ്ങൾ ഒന്നും ആത്മാവിന്നില്ല. അവ ശരീരധർമ്മമാണെന്നു് ആദ്യം പറഞ്ഞു. ഇങ്ങനെ നിർഗ്ഗുണനായ ആത്മാവു്, ഹേ അർജ്ജുന, ക്ഷേത്രജ്ഞനായി ക്ഷേത്രം പാലിച്ചാലും ക്ഷേത്രവികാരങ്ങൾമൂലം കർത്താവാകുന്നില്ല; കർമ്മഫലങ്ങളുടെ ഭോക്താവുമാകുന്നില്ല എന്നു ഭഗവാൻ എടുത്തു പറയുന്നു.

ആത്മാവിന്നു കർമ്മസമ്പർക്കമില്ല എന്ന സംഗതി ഉദാഹരണംമൂലം വ്യക്തമാക്കുന്നു. സൂക്ഷ്മത അഥവാ ഒന്നിന്നും പിടികൊടുക്കാത്ത അസംഗസ്വഭാവം ആകാശത്തിന്റെ ധർമ്മമാണു്. അതുകൊണ്ടു് സർവ്വത്ര നിറഞ്ഞുനില്ക്കുന്നതാണെങ്കിലും ആകാശത്തിൽ ചെളി പൂശാനോ പുകപിടിപ്പിക്കാനോ സാദ്ധ്യമല്ല. അതേപ്രകാരംതന്നെ വിഭുവായ ക്ഷേത്രജ്ഞൻ (ആത്മതത്ത്വം) എല്ലായിടത്തും സർവ്വശരീരങ്ങളിലും നിറഞ്ഞു നിലകൊള്ളുന്നവനായാലും ശരീരജന്യമായ മലിനതകൊണ്ടു് അശുദ്ധനാകുന്നില്ല. അസംഗത്വംകൊണ്ടു മാത്രമല്ല ആത്മാവിന്നു് അലേപകത്വം സിദ്ധിക്കുന്നതു്. പ്രകാശകത്വംകൊണ്ടും അതു വന്നു ചേരുന്നു. സൂര്യൻ ഏകനാണെങ്കിലും സ്വസത്താമാത്രത്താൽ പ്രയത്നമൊന്നും കൂടാതെ സർവ്വലോകത്തേയും പ്രകാശിപ്പിക്കുന്നു. അതേ സമയംതന്നെ പ്രകാശിപ്പിക്കപ്പെടുന്ന വസ്തുക്കളുടെ ദുർഗന്ധത മുതലായ ദോഷങ്ങളാൽ മലിനമാകുന്നുമില്ല. അതേപ്രകാരം ഏകനും ക്ഷേത്രിയുമായ പരമാത്മാവു്, ഹേ ഭാരത, സർവ്വ ക്ഷേത്രങ്ങളെയും പ്രകാശിപ്പിക്കുന്നു.

ഈ അദ്ധ്യായം വേണ്ടവണ്ണം ഗ്രഹിച്ചാൽ സിദ്ധിക്കുന്ന ഫലം: ഇതിൽ പ്രതിപാദിക്കുന്ന ജ്ഞാനം സ്വായത്തമാക്കിയവർ അത്യുത്തമമായ പരമാത്മസാക്ഷാത്കാരം പ്രാപിക്കുന്നു, മോക്ഷമടയുന്നു. ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിൽ അന്തരമെന്താണെന്നു പറഞ്ഞു: ജഡത്വം, കർത്തൃത്വം, വികാരിത്വം, ഇവ ക്ഷേത്രധർമ്മങ്ങൾ; ഇവയ്ക്കു വിരുദ്ധം ക്ഷേത്രജ്ഞധർമ്മം. ഇവിടെ പ്രതിപാദിച്ച വേറെ ഒരു മുഖ്യവിഷയം— ഭൂതപ്രകൃതിമോക്ഷം. സർവ്വഭൂതങ്ങളുടെയും കാരണമായ, സത്ത്വരജസ്തമോമയപ്രകൃതി അഥവാ അവിദ്യ, അതിൽനിന്നും മോക്ഷം പ്രാപിക്കുന്നതിന്നു സാധനമായി ആദ്യം പ്രസ്താവിച്ച ഇരുപതു ഗുണങ്ങൾതന്നെയാണു് ഇവിടെ മോക്ഷമായി അദ്ധ്യായപ്രതിപാദ്യമാകുന്നതു്. അഥവാ മോക്ഷം എന്നു വെച്ചാൽ വിനാശം, അവിദ്യയുടെ വിനാശം. ഇത്രയും സംഗതികൾ സംശയവും വിപരീതചിന്തയുമില്ലാതെ ആചാര്യപ്രസാദവും ശാസ്ത്രതത്ത്വബോധവും മൂലം സിദ്ധിച്ച ജ്ഞാനചക്ഷുസ്സുകൊണ്ടു് ആരാണു് അറിയുന്നതു് അവർ പരമലക്ഷ്യമടയുന്നു എന്നു് അദ്ധ്യായാന്തിമശ്ലോകത്തിന്റെ താല്പര്യം.

# ശ്രീരാമകൃഷ്ണദേവൻ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

## 3 ഇഷ്ടദേവൻ

എല്ലാവരെക്കാളധികം മഹത്ത്വ–
മെല്ലാ സുരന്മാർക്കുമെഴുന്നതായി
ഓതുന്നതന്യോന്യവിരുദ്ധമാവി–
ല്ലദ്വൈതദൃഷ്ട്യാ ശരിയാണതെന്നും. 47

ശ്രീരാമകൃഷ്ണൻ സകലാവതാര–
ശീർഷണ്യനാണെന്ന വിളംബരത്തെ
ഇമ്മട്ടിലല്ലാതെ യഥാശ്രുതാർത്ഥ–
മായിട്ടുതന്നെക്കരുതീടണം നാം. 48

അദ്വൈതവും ദ്വൈതവുമൊന്നുപോലെ
യോജിച്ചു തമ്മിൽക്കലഹിച്ചിടാതെ
നന്നായ് സമർത്ഥിച്ചൊരു സത്യമത്രേ
ചന്ദ്രാസുതൻതൻ സകലോത്തമത്വം. 49

മററീശ്വരന്മാർ മുഷിയാത്തപക്ഷം
ഞാൻ സ്പഷ്ടമായുള്ള തുറന്നുരയ്ക്കാം:
നിങ്ങൾക്കൊരാൾക്കെങ്കിലുമാത്മവീര്യം
ശ്രീരാമകൃഷ്ണൻെറ ശതാംശമില്ല. 50

മററീശ്വരന്മാരൊരുമിച്ചുചേർന്നു
തന്നാൽക്കിടയ്ക്കുന്നതിൽ നൂറിരട്ടി
കല്യാണമിച്ചന്ദ്രമണീകിശോരൻ
തൂക്കെ കടഞ്ഞീടിലുതിർന്നിടുന്നു. 51

വിദ്വേഷമൊന്നും ക്ഷുദിരാമജൻെറ
മാഹാത്മ്യമേവം വിവരിയ്ക്കുമൂലം
സത്യം പറഞ്ഞാൽ മുഷിയാത്ത കൂട്ടർ–
ക്കെന്നോടു തോന്നാനവകാശമില്ല. 52

വെവ്വേറെയെല്ലാവരെയും വിളിച്ചു
മററീശ്വരന്മാരൊടു ഞാനുരയ്ക്കും:
എൻമുന്നിലച്ചന്ദ്രമണീസുതൻെറ
വേഷത്തിലല്ലാതെ വരൊല്ല നിങ്ങൾ. 53

മൂകാംബയെന്നോ ശബരീശനെന്നോ
കാശീശനെന്നോ പവനേശനെന്നോ
പേരുററ ദൈവങ്ങൾ ഗദാധരൻെറ
ഭാവത്തിലിങ്ങോട്ടെഴുനള്ളിടട്ടെ! 54

രാമൻ, ശിവൻ, ചണ്ഡിക, സീത, രാധ
നന്ദാത്മജൻ, ക്രിസ്തു, ശചീതനൂജൻ–
ഈവണ്ണമേതീശ്വരരൂപമാർന്നും
ക്രീഡിച്ചുവല്ലോ ക്ഷുദിരാമസൂനു. 55

ഗീർവാണരാകട്ടെ മനുഷ്യരാട്ടെ
ജന്തുക്കളാകട്ടെ ജഡങ്ങളാട്ടെ
എൻമുമ്പിൽ വന്നീടണമെങ്കിൽ വേഗം
ശ്രീരാമകൃഷ്ണാകൃതി പൂണ്ടുകൊൾവിൻ. 56

ഞാൻ പുല്ലിനോടും മരമുട്ടിയോടു–
മെല്ലാററിനോടും തൊഴുകയ്യുമായി
പ്രാർത്ഥിച്ചിടും മൂടുപടങ്ങൾ മാററി
ശ്രീശാരദാവല്ലഭനായ് വിളങ്ങാൻ. 57

ആരാകിലും ചന്ദ്രമണീസുതൻെറ
കോലം ധരിയ്ക്കാതിനിയെൻെറ മുമ്പിൽ
ദൈവങ്ങളാട്ടേ വിഷയങ്ങളാട്ടേ
പ്രത്യക്ഷമായീടരുതെന്നപേക്ഷ. 58

കാരുണ്യപൂർവ്വം ക്ഷുദിരാമജൻെറ
രൂപത്തിലെൻ കണ്ണിൽ വിളങ്ങിയാലേ
ഞാൻ നിങ്ങളെക്കൂപ്പുകയുള്ള തീർച്ച
ഹേ കാളി, ഹേ ശങ്കര, ഹേ മുരാരേ. 59

അല്ലെങ്കിൽ വന്നോട്ടെ യഥേഷ്ടമിങ്ങോ–
ട്ടെന്തൊക്കെ വേഷങ്ങൾ ചമഞ്ഞുമീശൻ;
അസ്സർവവേഷങ്ങളിലും ക്ഷണത്തിൽ
ശ്രീരാമകൃഷ്ണപ്രഭ ഞാൻ നിറയ്ക്കും. 60

എല്ലാത്തിലും സ്വന്തമുപാസ്യമൂർത്തി
മിന്നുന്നതായ്ക്കണ്ടു വണങ്ങിയെങ്കിൽ
എന്നിഷ്ടനിഷ്ഠയ്ക്കു പരുക്കപററി–
ല്ലന്യേശ്വരാതിക്രമവും വരില്ല. 61

ഞാനേതു ദേവൻെറയടുത്തു ചെന്നും
കൈക്കൂപ്പിടാം താണു കരഞ്ഞു കെഞ്ചാം
കാല്ക്കൽ കിടന്നിട്ടുരുളാമെനിയ്ക്കു
ചന്ദ്രാത്മജപ്രീതി ലഭിയ്ക്കുമെങ്കിൽ. 62

എന്നിഷ്ടദേവങ്കലുറച്ച ഭക്തി
സിദ്ധിയ്ക്കുവാനാണു വണക്കമെങ്കിൽ
മററീശ്വരന്മാരെ വണങ്ങിടുന്ന–
തെന്നിഷ്ടനിഷ്ഠയ്ക്കു വിരുദ്ധമല്ല. 63

ശ്രീരാമകൃഷ്ണൻെറ മഹാപ്രസാദം
തെല്ലെങ്കിലും നേടുവതിന്നുവേണ്ടി
ഞാനിന്നതേ ചെയ്യുകയുള്ളവെന്നി–
ല്ലെന്തൊന്നു ചെയ്യാനുമൊരുങ്ങിയേയ്ക്കും. 64

ശ്രീരാമകൃഷ്ണന്റെ കൃപയ്ക്കുവേണ്ടി-
പ്പുല്ലിന്റെ കാലും പുഴുവിന്റെ കാലും
കെട്ടിപ്പിടിയ്ക്കാം ത്രപവിട്ടുറക്കെ-
പ്പൊട്ടിക്കരഞ്ഞശ്രു പൊരിഞ്ഞിടാം ഞാൻ. 65

ശ്രീരാമകൃഷ്ണന്റെ കൃപാകടാക്ഷം
സിദ്ധിയ്ക്കയില്ലെന്നതു തീർച്ചയായാൽ
പിന്നീടെനിയ്ക്കീറ്റ വിനാഴികയ്ക്കു-
മായുസ്സു നൽകീടരുതെന്നപേക്ഷ. 66

രാമൻ, ശിവൻ, കാളി, കിരാതസൂനു,
ശാസ്താവു വിഘ്നേശ്വരനഗ്നിപുത്രൻ
ബുദ്ധൻ, മുകുന്ദൻ മുതലായ സർവ്വ-
ദൈവങ്ങളും പൂജ്യതമങ്ങളാംതന്നെ. 67

മററീശ്വരന്മാരുടെ നേർക്കെനിയ്ക്കു
വിദ്വേഷവും പക്ഷവുമില്ല തെല്ലും;
എന്നാലെനിയ്ക്കേതൊരു സംഗതിയ്ക്കും
ശ്രീരാമകൃഷ്ണൻ മതിയെന്നുമാത്രം. 68

ഇശ്ശാന്തസമ്മോഹനരൂപമാണു
മറേറതിനേക്കാളധികം പിടിത്തം;
സേവിച്ചിടുന്നേനതുകൊണ്ടുമാത്ര-
മീ രാമകൃഷ്ണന്റെ പദാംബുജത്തെ. 69

ക്രോപ്പും മുഖക്ഷൌരവുമൊട്ടുമില്ല,
കുപ്പായവും തൊപ്പിയുമൊന്നുമില്ല;
അവ്വാക്തനന്മാരെ വശീകരിക്കാൻ
വേണ്ടും പൊടിക്കൈകളശേഷമില്ല. 70

കാർകുന്തലോടക്കുഴൽ, പീലി, ഗോപി,
പൊന്നിഞ്ചിലമ്പീവക വേഷമൊന്നും
ഇല്ലെങ്കിലും മൽപരദൈവമായി-
ട്ടീ രാമകൃഷ്ണൻ മതി മേലിലെന്നും. 71

വില്ലില്ല, വാളില്ല, കഠാരമില്ല;
പൊട്ടില്ല, പട്ടില്ല, കിരീടമില്ല;
യാതൊന്നുമില്ലെങ്കിലുമെന്റെ ദൈവം
ശ്രീശാരദാവല്ലഭനേകനത്രേ. 72

പ്രായം സുമാറൈമ്പതിനോടടുത്തു
ചന്ദ്രാത്മജന്നെങ്കിലുമിന്നുപോലും
വിശ്വാംബതൻ പൂന്തുകിലിൽപ്പിടിച്ചു
തൂങ്ങിക്കളിയ്ക്കുന്ന വെറും കിശോരൻ. 78

ഞാനിക്കിടാവിന്റെ പദത്തെമാത്രം
സേവിച്ചു വർഷങ്ങളാം കഴിച്ചുകൂട്ടും;
എന്നിട്ടു കിട്ടുന്ന ഫലങ്ങളാംകൊണ്ടു
ഞാൻ പൂർണ്ണസംതൃപ്തിയടഞ്ഞുകൊള്ളാം. 74

ശ്രീരാമകൃഷ്ണാംഘ്രിസരോജഗന്ധം
ഘ്രാണിച്ചശേഷം മമ ചിത്തഭൃംഗം
മററുള്ള പുഷ്പങ്ങളിലേയ്ക്കു പോവാൻ
കൂട്ടാക്കിടുന്നില്ലിവനെന്തു ചെയ്യും ? 75

ശ്രീരാമകൃഷ്ണന്റെ പദം ഭജിച്ചി-
ട്ടദ്ഭുതമാകും ഫലമെത്രതന്നെ
നിസ്സാരമായാലുമെനിയ്ക്കതൊന്നേ
കിട്ടേണ്ടു മററൊന്നുമെനിയ്ക്കു വേണ്ട. 76

മററുള്ള ദൈവങ്ങളാം തരുന്ന വസ്തു
പൊൻകട്ടയായാലുമെനിയ്ക്കു വേണ്ട
മൺകട്ടപോലും ക്ഷുദിരാമസൂനു
തന്നാലതാണെന്നുടെ മോക്ഷലാഭം. 77

ദിക്പാലകന്മാർ തൊഴുമണ്ഡജന്റെ
ജന്മത്തിനേക്കാളൊരു നൂറിരട്ടി
ശ്രീരാമകൃഷ്ണന്റെ ചവിട്ടുകൊള്ളും -
പുല്ലിന്റെ ജന്മം സ്പൃഹണീയമത്രേ. 78

മനുഷ്യനാവാം പരമേശനാവാം
യഥാർത്ഥമെന്താകിലുമൊന്നു തീർച്ച:
എനിയ്ക്കിതിൽക്കൂടുതലിഷ്ടമായി-
ബ്ഭജിയ്ക്കുവാൻ വേറൊരു വസ്തുവില്ല. 79

തേജസ്സിതിൽക്കോടിമടങ്ങു കൂടും
ദൈവങ്ങളിങ്ങോട്ടെഴുനള്ളിയാലും
ഞാൻ ശാരദാവല്ലഭനെ ത്യജിച്ചി-
ട്ടത്തേവർതൻ കാലു പിടിക്കയില്ല. 80

ദൂരത്തിൽ മററൊക്കെ വലിച്ചെറിഞ്ഞി-
ട്ടീയംഘ്രിയിൽത്തന്നെ വസിച്ചിടും ഞാൻ;
അന്യത്ര ഞാൻ പോവുകയില്ല മേലാ-
ലെൻപ്രേമസർവ്വസ്വമിതൊന്നുമാത്രം. 81

ത്വൽപാദമല്ലാതയി രാമകൃഷ്ണ,
സംസാരമാകും മരുഭൂമിയിങ്കൽ
ചുററിത്തിരിഞ്ഞീടുമെനിക്കിടയ്ക്കു
കേറിക്കിടക്കാൻ തണൽ വേറെയില്ല. 82

ജീവന്റെ ജാഡ്യത്തെയകററി നവ്യ-
ചൈതന്യമേകുന്ന കുമാരധാര *
ശ്രീരാമകൃഷ്ണാംഘ്രിനഖത്തിൽനിന്നും
സ്യന്ദിച്ചിടും ചന്ദ്രികയൊന്നുമാത്രം. 83

യാതൊന്നിനും കൊള്ളരുതാത്തവൻ ഞാ-
നെല്ലാററിനും പാടവമുള്ളവൻ നീ;
ഇക്കാരണത്താലയി രാമകൃഷ്ണ,
ഞാൻ നിന്റെ കാലിൽപ്പിടികൂടിടുന്നു. 84

കൈ കൊത്തിയാലും തല വെട്ടിയാലും
വിൺ പൊട്ടിയാലും കടൽ വററിയാലും
എന്തൊക്കെയാപത്തുകളാം പററിയാലും
ശ്രീരാമകൃഷ്ണാംഘ്രിയെ ഞാൻ വിടില്ല. 85

പ്രാരബ്ധമെൻ മണ്ടയിൽ വെച്ച ഭാണ്ഡ-
മിന്നോളവും പേറിയ ഞാനതിപ്പോൾ
ശ്രീരാമകൃഷ്ണന്റെ പദാബ്ജമാകു-
മത്താണിമേൽക്കൊണ്ടെയിറക്കയായി. 86

* കുമാരധാര:— ജഡനായിരുന്ന കോട്ടയത്തെ രാജകുമാരനെ മഹാകവിയാക്കിത്തീർത്ത വെള്ളച്ചാട്ടം.

ശ്രീരാമകൃഷ്ണൻെറ പവിത്രനാമം
കീർത്തിച്ചുകൊണ്ടും ചരണാരവിന്ദം
ചിന്തിച്ചുകൊണ്ടും പ്രണയാശ്രുപൂരം
വർഷിച്ചുകൊണ്ടും നിവസിച്ചിടും ഞാൻ. 87

പ്രത്യഗ്രമാമീയവതാരമേഘം
ചൊരിയുന്നതെന്നാണു കടാക്ഷവർഷം
എന്നോർത്തു കാത്തങ്ങനെ മേവിടുന്ന
വേഴാമ്പലത്രേ ചിരതപ്തനാം ഞാൻ. 88

മററാരിലും പ്രീതി കുറഞ്ഞിടാതെ
ചന്ദ്രാത്മജങ്കൽക്കരയററതായി
വർധിച്ചു പൊന്തും പരമാനുരാഗം
പൊട്ടിത്തഴച്ചീടണമെന്മനസ്സിൽ. 89

കേൾക്കുന്നതെല്ലാം, പറയുന്നതെല്ലാം,
കാണുന്നതെല്ലാം, കരുതുന്നതെല്ലാം,
ചെയ്യുന്നതെല്ലാം, നുകരുന്നതെല്ലാം,
ശ്രീരാമകൃഷ്ണാർപ്പണമായിടേണം ! 90

എൻമെയ്യിലെച്ചോരനിറഞ്ഞുകൊണ്ടു
പായുന്നതാം നാഡികളാകമാനം
ചന്ദ്രാത്മജപ്രേമമരന്ദമേന്തി
മണ്ടുന്നതാം കുല്യകളായിടേണം ! 91

എൻമെയ്യിലെണ്ണാൻ കഴിയാതെ കാണു-
മീ രോമകൂപങ്ങളിൽനിന്നശേഷം
ശ്രീരാമകൃഷ്ണാംഘ്രിസരോജകേളീ-
സൌരഭ്യമെന്നും പ്രസരിച്ചിടേണം ! 92

ചന്ദ്രാസുതൻതൻ പദയുഗ്മമാകും-
തീർത്ഥത്തിൽനിന്നും നിമിഷാർദ്ധനേരം
വേർപെട്ടു വാണീടുകിൽ വീർപ്പുമുട്ടി
മീൻമട്ടിലെൻ നെഞ്ചു പിടഞ്ഞിടേണം ! 93

ശ്രീശാരദാവല്ലഭനേ ! ഭരസ്സു-
മീ വാക്കുതാൻ വായുപുരേശനോടും
ഞാനോതിയിട്ടുണ്ടതു രണ്ടു പേരോ-
ടാണെന്ന ബോധത്തോടുകൂടിയല്ല. 94

ശ്രീമാരുതേശാത്മകരാമകൃഷ്ണൻ
ശ്രീരാമകൃഷ്ണാത്മകമാരുതേശൻ-
രണ്ടെന്നു തോന്നിച്ചു വിളങ്ങിടുന്നൊ-
രദ്വൈതരൂപൻ മമ ജീവനാഥൻ. 95

ദേവാന്തരാരാധന ചെയ്തിടാത്ത-
തശ്രദ്ധകൊണ്ടോ അവഹേളകൊണ്ടോ
അല്ലെന്നു മിഷ്ടപ്രതിപത്തികൊണ്ടാ-
ണെന്നും തിരിഞ്ഞാലവർ തുഷ്ടരാകും. 96

എന്നിഷ്ടദേവൻെറ പദാബ്ജസേവ-
യില്ലാതെ മറെറാന്നിനു നേരമൊട്ടും
കിട്ടായ്കകൊണ്ടാണിതരാർച്ചനം ഞാൻ
ചെയ്യാത്തതെന്നോവരുമോർത്തിടേണം ! 97

എന്നേകനിഷ്ഠയ്ക്കു വിരോധമെന്യേ
മററീശ്വരന്മാരെ നമിക്കുവാനായ്
എന്താണുപായം നിരൂപിച്ചിടുമ്പോ-
ളെന്നുള്ള സന്ദേഹമെനിക്കു തീർന്നു. 98

നിർഭാഗ്യനാം ഞാനവതാരകാല-
ത്തെങ്ങോ ജനിച്ചീടുകകാരണത്താൽ
ഒത്തില്ല ചന്ദ്രാപ്രിയനന്ദനൻെറ
സാക്ഷാൽകൃതിക്കും ശരണാഗതിക്കും. 99

കൂടെപ്പിറന്നിട്ടവതാരകാല-
ത്തൊന്നിച്ചു പാർത്തീശ്വരനെബ്ഭജിക്കാൻ
സാധിച്ചതില്ലെന്നവിഷാദവഹ്നി
നീറുന്നതാററാൻ പണി മന്മനസ്സിൽ. 100

കാരുണ്യവും ത്രാണിയുമുള്ള നിന്നോ-
ടല്ലാതെ ഞാനെന്നുടെ സങ്കടങ്ങൾ
ആരോടു ചൊല്ലീടുമതാരു കേൾക്കു-
മാർ തീർത്തിടും ഹേ ക്ഷുദിരാമസൂനോ ? 101

നിൻമിത്രമായോരു മദീയജീവ-
നിച്ചിത്തമാകും കുറവൻെറ കയ്യിൽ
സ്വാതന്ത്ര്യവും പൌരുഷവും നശിച്ചു
കുട്ടിക്കുരങ്ങായ്ക്കളിയാടിടുന്നു. 102

മററാരുമില്ലെന്നുടെ കാര്യമോതാ-
നെന്നോർത്തു ഞാൻ ചൊല്ലുകയാണിതെല്ലാം;
അല്ലെങ്കിലെല്ലാമറിയുന്ന നിന്നോ-
ടെന്തിന്നു ഞാനിക്കഥ പാടിടുന്നു ? 103

എന്നിൽക്കവിഞ്ഞെന്നെയറിഞ്ഞിടാനും
സ്നേഹിക്കുവാനും കഴിയുന്നൊരമ്മ
ചന്ദ്രാസുതാംഗത്തിലെഴുന്നുവെന്നു
ബോധിച്ച ഞാനെന്തിനു മാഴ്കിടുന്നു ? 104

ശ്രീരാമകൃഷ്ണൻെറ പദാംബുജത്തെ
സ്പർശിച്ചു പുണ്യാംബുധിയായൊരാളെ
വന്ദിക്കുവാൻ സംഗതിവന്നൊരീ ഞാ-
നത്രയ്ക്കു ദൌർഭാഗ്യപയോധിയല്ല. 105

ചന്ദ്രാതനൂജൻെറ പദാംബുജത്തി-
ലർപ്പിച്ച സാക്ഷാത്തുളസീദളത്തെ
നിർമ്മാല്യമായ്ച്ചൂടിയ ധന്യനാം ഞാൻ
വേണ്ടാതെ ശോചിക്കുകയില്ല മേലാൽ. 106

ശ്രീശാരദാവല്ലഭസൂനുവിൻെറ
കുഞ്ഞായ ഞാൻ വാത്സല്യമോർത്തിടുമ്പോൾ
കൈവല്യലക്ഷ്മീപ്രിയവല്ലഭൻെറ
ദായാദനായ്ത്തീർന്നുകഴിഞ്ഞുവല്ലോ. 107

ഞാൻ ദുഷ്ടനാവാം മമ പാപജാലം
നീരാഴിമട്ടിൽക്കരയററതാവാം;
എന്നാലുമീശൻെറ കൃപാവിലാസം
പാലാഴിയെക്കാളുമപാരമല്ലേ ? 108

ശ്രീരാമകൃഷ്ണന്റെ പദാംബുജത്തിൽ
നിർവ്യാജമാം ഭക്തി ലഭിച്ചുപോയാൽ
സ്വപ്നത്തിലുംകൂടി മനുഷ്യർ പിന്നെ
മോഹിച്ചിടാ മറെറാരു വസ്തു കിട്ടാൻ. 109

ഇബ്ഭക്തിയാം മാധ്വിയൊരിററുമാത്രം
സ്വാദോക്കുവാൻ മർത്ത്യനു സാദ്ധ്യമായാൽ
നിശ്ശ്രേയസംപോലുമവനു പിന്നെ-
ക്കാരസ്കരത്തിൻ കുരുവാകുമത്രേ! 110

ചന്ദ്രാസുതൻതൻ പദഭക്തിയാകും
പൂന്തേൻ കുടിച്ചിട്ടു മദാന്ധരായി
സംഹൃഷ്ടരായ് താണ്ഡവമാടിടുന്ന
സത്പൂരുഷന്മാക്കു നമസ്കരിക്കാം. 111

എല്ലാരെയും സജ്ജനദുർജ്ജനാദി-
ഭേദങ്ങൾ നോക്കാതെ ഭവത്തിൽനിന്നും
കാരുണ്യപൂവ്വം കരകേററിടുന്ന
ചന്ദ്രാകിശോരന്റെ പദം ഭജിക്കാം. 112

കടപ്പമേറുന്ന മദീയചിത്തം
ഗദാധരസ്നേഹസുധാസരസ്സിൽ
നിരന്തരം താണടിയോളമാണ്ടു
കുതിന്നലിഞ്ഞങ്ങനെ മേവിടട്ടെ! 113

ലോകത്തിലെ പ്രാണികൾ സവ്വപേരും
സന്മാർഗസഞ്ചാരികളായിടട്ടെ;
അന്യോന്യവൈരത്തെ വെടിഞ്ഞിടട്ടെ;
മോദത്തിലാറാടി മദിച്ചിടട്ടെ! 114

അന്യോന്യമെല്ലാവരുമൊത്തിണങ്ങി-
സ്സൌഹാർദ്ദപൂവ്വം പെരുമാറിടട്ടെ!
സർവക്കുമിച്ചന്ദ്രമണീസുതങ്ക-
ലേകാന്തമാം ഭക്തി ജനിച്ചിടട്ടെ! 115

സ്വാത്ഥങ്ങൾ നിശ്ശേഷമകന്നിടട്ടെ;
നിഷ്കാമകമ്മങ്ങൾ പരന്നിടട്ടെ;
സച്ചിന്ത ചുററും വിളയാടിടട്ടെ;
സംതൃപ്തിയെങ്ങും കളിയാടിടട്ടെ! 116

---

# സത്യം പരം ധീമഹി

## സിദ്ധിനാഥാനന്ദസ്വാമി

വാസുദേവം ജഗദ്യോനിം
നൗമി നാരായണം ഹരിം.

സവ്വജീവജാലങ്ങളും സവ്വദാ സുഖം തേടിക്കൊണ്ടിരിയ്ക്കുന്നു. അറിവും അറിയാനുള്ള ആഗ്രഹവും ജീവികൾക്ക്, വിശേഷിച്ചും മനുഷ്യർക്ക്, കൂടെപ്പിറപ്പാണ്. സ്വനാശത്തെ സകല ജീവികളും ഭയപ്പെടുന്നു. എത്ര ഉയന്ന നിലയിൽ എത്തിയാലും നമുക്ക് ഒരു തൃപ്തി തോന്നുന്നുമില്ല. എന്താണിതിനൊക്കെ കാരണം? നാം പൂർണ്ണതയിൽനിന്നും പോന്നവരാണ്. പൂർണ്ണതയാണു നമ്മുടെ സ്വഭാവം. സച്ചിദാനന്ദമാണു പൂർണ്ണതയുടെ സ്വരൂപം. എങ്ങനെയോ അതു വിസ്മൃതമായി. ആ പൂർണ്ണത വീണ്ടെടുക്കാനുള്ള വെമ്പലാണ് ഈ സുഖാന്വേഷണവും ജ്ഞാനകൗതുകവും മരണഭയവുമെല്ലാം. പരിമിതമായ ഒന്നുകൊണ്ടും തൃപ്തിയില്ല. 'നാല്പേ സുഖമസ്തി, ഭൂമാ വൈ സുഖം.' കാരണം, നമ്മുടെ സ്വരൂപം പരിമിതികളെ, ദേശകാലാവസ്ഥകളെ, അതിക്രമിച്ചതാണ്. വാസ്തവത്തിൽ ഇല്ലാത്ത ഒന്നിനുവേണ്ടി നമുക്ക് ആഗ്രഹം തോന്നുകയില്ല. പൂർണ്ണതയ്ക്കുവേണ്ടിയുള്ള ഈ ദാഹം, പൂർണ്ണതയുടെ, പരമാത്മാവിന്റെ, സത്യതയ്ക്കുള്ള തെളിവാണ്.

നമ്മുടെ യഥാർത്ഥസ്വരൂപം വീണ്ടെടുക്കാൻ വേണ്ടിയുള്ള, സത്യസാക്ഷാത്കാരത്തിനു വേണ്ടിയുള്ള, യത്നവും അതിന്റെ സഫലീകരണവുമാണ് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം. ലക്ഷ്യത്തെ നിർദ്ദേശിക്കുകയും അതിലെത്താൻ വേണ്ട കത്തവ്യങ്ങളെ ഉപദേശിയ്ക്കുകയും ചെയ്യുന്നു ശാസ്ത്രം.

പ്രവൃത്തിശ്ച നിവൃത്തിശ്ച
പുംസാം യേനോപദിശ്യതേ
തദ്ധർമ്മാശ്ചോപദിശ്യന്തേ
ശാസ്ത്രം ശാസ്ത്രവിദോ വിദുഃ.

പ്രവൃത്തിമാർഗ്ഗത്തെയും നിവൃത്തിമാർഗ്ഗത്തെയും അവയിൽ അനുഷ്ഠേയങ്ങളായ ധർമ്മങ്ങളെയും നിശ്ചയിക്കുന്നതാണ് ശാസ്ത്രം. ശാസ്ത്രങ്ങളിൽ പരമപ്രമാണഭൂതമായതു് വേദമാകുന്നു.

വേദോഽഖിലോ ധമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച.

ധമ്മത്തിൻെറ പരമപ്രമാണമാണ് വേദം മുഴവൻ. വേദജ്ഞന്മാരായ മഹാപുരുഷന്മാർ രചിച്ചിട്ടുള്ള മന്വാദിസ്മൃതികളും അവരുടെ രാഗദ്വേഷരഹിതമായ ജീവിതവും ധമ്മനിണ്ണയത്തിനു പ്രമാണങ്ങളാണ്. അതുപോലെ ധാമ്മികന്മാരുടെ ആചാരവും പ്രമാണമാകുന്നു. ധമ്മനിഷ്ഠന്മാരുടെ ആത്മതുഷ്ടിയും ധമ്മത്തിനു പ്രമാണമത്രേ.

'ദ്വിവിധോ ഹി വേദോക്തോ ധമ്മഃ, പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച, ജഗതഃ സ്ഥിതികാരണം.' വേദം പ്രവൃത്തിമാഗ്ഗത്തെയും നിവൃത്തിമാഗ്ഗത്തെയും ഉപദേശിക്കുന്നു. ഇവയിൽക്കൂടി ജനങ്ങൾക്ക് അഭ്യുദയവും നിഃശ്രേയസവും സാധിക്കുന്നു. വേദത്തിൻെറ പരമതാത്പര്യത്തെക്കറിച്ച് ആചാര്യന്മാക്ക തമ്മിൽ അഭിപ്രായഭേദമുണ്ട്. ഇഹത്തിലും പരത്തിലും സുഖം ലഭിക്കുന്നതിന്നു സഹായകങ്ങളായ യാഗയജ്ഞാദികമ്മങ്ങൾ വിധിക്കുന്ന വേദം എന്നാണ് പ്രവൃത്തിമാഗ്ഗികളുടെ പക്ഷം. വേദവിഹിതമായ കമ്മമാണ് ഓരോരുവൻേറയും സ്വധമ്മം. ഈ ധമ്മമാണ് വേദത്തിൻെറ പ്രതിപാദ്യം എന്നത്രെ ജൈമിന്യാദികളുടെ പക്ഷം. ധമ്മം പരമലക്ഷ്യമല്ല, ഉപായം മാത്രമാണ്; പരമലക്ഷ്യം ബ്രഹ്മമാണ്; അതുതന്നെയാണ് നമ്മുടെ യഥാത്ഥസ്വരൂപവും എന്നത്രെ വ്യാസാദികളുടെ സിദ്ധാന്തം. ബ്രഹ്മപ്രാപ്തിക്കുതകുന്ന ധമ്മം ഓരോ വണ്ണിയും ഓരോ ആശ്രമിയും അനുഷ്ഠിക്കേണ്ടതെങ്ങനെയെന്നാണ് മന്വാദിസ്മൃതികാരന്മാർ അനുശാസിക്കുന്നതു്. മന്വാദികൾ ഉപദേശിച്ച വണ്ണാശ്രമധമ്മങ്ങൾ ജീവിതത്തിൽ അനുഷ്ഠിച്ചവരുടെ ചരിതങ്ങളാണ് ഇതിഹാസപുരാണങ്ങളിൽക്കൂടി നമുക്കു ലഭിക്കുന്നതു്. ധമ്മാധമ്മങ്ങൾ നിണ്ണയിക്കാൻ ഏവക്കും ലഭ്യമായ പ്രമാണം ആത്മതുഷ്ടിയാണ്. ചെയ്യുന്നതു് സത്കമ്മമെങ്കിൽ, നിസ്സ്വാത്ഥമെങ്കിൽ, ആത്മതുഷ്ടി അതോടൊപ്പമുണ്ടാകും.

വേദപ്രതിപാദ്യങ്ങളായ ധമ്മവും ബ്രഹ്മവും തന്നെയാണു സ്മൃതികളുടെയും ഇതിഹാസപുരാണങ്ങളുടെയും പ്രതിപാദ്യം. ലക്ഷ്യത്തേക്കാൾ മാഗ്ഗത്തിനു പ്രാധാന്യം കൊടുത്തുകൊണ്ടാണ് സ്മൃതികളും ഇതിഹാസപുരാണങ്ങളും ഇക്കാര്യം സാധിക്കുന്നതു്. ഉപായം അന്യൂനമാകുമ്പോൾ ഉപേയം സുപ്രാപമാണല്ലോ. ഇതിഹാസങ്ങളിൽ പ്രധാനപ്പെട്ടവ ഭാരതവും രാമായണവുമാണ്; പുരാണങ്ങളിൽ പ്രമുഖം ഭാഗവതവും. ഇവയിൽ ഭാരതം, ധമ്മത്തെ അത്ഥകാമങ്ങൾക്കുള്ള ഉപായമായി വണ്ണിക്കുന്നു. പാണ്ഡവാദികൾ ശ്രീകൃഷ്ണനെ ആശ്രയിച്ചതു മുഖ്യമായും രാജ്യലാഭത്തിനായിട്ടാണല്ലോ. അത്ഥകാമങ്ങൾക്കുവേണ്ടിയായാലും തന്നെ ആശ്രയിച്ചാൽ പരമപുരുഷാത്ഥവും താൻ നല്കുമെന്നു ഗീതോപദേശംവഴി ഭഗവാൻ വ്യക്തമാക്കുന്നുണ്ട്. എന്നുവരുകിലും പാണ്ഡവന്മാർ അപേക്ഷിച്ചിരുന്നതു് അതിന്നല്ലല്ലോ. 'ധമ്മാദത്ഥശ്ച കാമശ്ച സ ധമ്മഃ കിം ന സേവ്യതേ.' 'ധമ്മത്തിൽ നിന്നും അത്ഥകാമങ്ങൾ കിട്ടുമല്ലോ. എന്നിട്ടുമെന്താണ് ആളുകൾ ധമ്മത്തെ സേവിക്കാത്തതു്?' എന്നു് വ്യാസൻ ഭാരതത്തിൻെറ അവസാനത്തിൽ വിലപിക്കുന്നതിൽനിന്നും, അത്ഥകാമങ്ങൾക്കുവേണ്ടി ധമ്മം അനുഷ്ഠിപ്പിച്ചു മെല്ലെ ജനങ്ങളെ പരമലക്ഷ്യത്തിലേക്കു നയിക്കാം എന്ന അദ്ദേഹത്തിൻെറ ഉദ്ദേശം ഫലപ്രദമല്ലെന്നു തെളിയുന്നു. വേദത്തിലെ പ്രവൃത്തിധമ്മം പരമലക്ഷ്യമല്ല എന്നു് മഹാഭാരതത്തിൽക്കൂടി വ്യക്തമാക്കിയ വ്യാസൻ തികച്ചും നിവൃത്തിപരമായ ധമ്മത്തെ വേദതത്ത്വനിണ്ണയത്തിന്നുവേണ്ടി രചിച്ച ബ്രഹ്മസൂത്രങ്ങളിൽക്കൂടി വെളിവാക്കി.

വാല്മീകിയാകട്ടെ ധമ്മമൂത്തിയായ ശ്രീരാമചന്ദ്രൻെറ ചരിതത്തിൽക്കൂടി അത്ഥകാമങ്ങളെ വെടിഞ്ഞുകൊണ്ടുള്ള ധമ്മാചരണത്തെ വണ്ണിക്കുന്നു. രാമായണത്തിൽ കാണുന്നതു നിവൃത്തിപ്രധാനമായ പ്രവൃത്തിധമ്മമാണ്. അതിൽക്കൂടികൈവല്യം ലഭിക്കുന്നുമുണ്ട്; പക്ഷെ പൂണ്ണമായ ത്യാഗത്തിൽക്കൂടിയുള്ള മോക്ഷയത്നമായിരുന്നെങ്കിൽ, മഹഷിമാർ സ്വീകരിച്ച മാഗ്ഗമായിരുന്നെങ്കിൽ, തനിക്കും മററുള്ളവക്കും ഇത്രയേറെ ദുഃഖം അനുഭവിക്കാൻ ഇടയാകാതെ കഴിക്കാമായിരുന്നു. 'ത്യാഗേനൈകേ അമൃതത്വമാനശുഃ.' ത്യാഗത്തിൽക്കൂടി ചിലർ കൈവല്യം നേടി. അതാണ് ഉപനിഷത്തുകളുടെ മാഗ്ഗം. ദുഗ്ഗമമായ പഥമെങ്കിലും ഋജുമാഗ്ഗമാണതു്.

അത്ഥകാമങ്ങൾക്കുവേണ്ടിയുള്ള ധമ്മാചരണം വിഫലമാണ്. അത്ഥകാമങ്ങളെ വെടിഞ്ഞുകൊണ്ടുള്ള ധമ്മാചരണം ക്ലേശപൂണ്ണമാണ്. സഫലവും ആയാസരഹിതവുമായ ധമ്മാചരണം സാദ്ധ്യമാണോ ? അതെ, അതാണ് ഭാഗവതത്തിന്റെ മാഗ്ഗം. എന്താണത് ? ധർമ്മത്തിനു വേണ്ടിയുള്ള ധർമ്മാചരണം; പ്രോഝിതകൈതവമായ ധമ്മാചരണം; പ്രവൃത്തിയെയും നിവൃത്തിയെയും സമന്വയിപ്പിച്ചുകൊണ്ടുള്ള ധർമ്മാചരണം; പ്രവൃത്തിയെ സവ്വേശ്വരന്നു സമപ്പിച്ച് ഈശ്വരാരാധനമാക്കി, ധമ്മമൂത്തിയായ സവ്വേശ്വരനെ സാക്ഷാത്കരിക്കാനുള്ള മാഗ്ഗം. അതാണു ഭാഗവതത്തിന്റെ മാഗ്ഗം. ഇതിഹാസപുരാണങ്ങളുടെയെല്ലാം പ്രതിപാദ്യം ധർമ്മമാണ്. രാമായണവും ഭാരതവും ഉപായമായ ധർമ്മത്തിന്നു പ്രാധാന്യം നൽകുമ്പോൾ, ഭാഗവതം ഉപായത്തേയും ഉപേയത്തേയും ഉൾക്കൊള്ളുന്ന ധർമ്മത്തെയാണു പ്രതിപാദിക്കുന്നത്. അങ്ങനെയാണത് വേദാത്ഥോപബൃംഹണം സാധിക്കുന്നത്. അതുകൊണ്ടാണു ഭാഗവതം നിഗമകല്പതരുവിന്റെ ഫലമായതും.

ധമ്മമൂലങ്ങളായി മനു പ്രസ്താവിച്ച വേദാദികളിൽ നാലാമത്തേതായ ആത്മതുഷ്ടി സുലഭമായി വിളയാടുന്നതും ശ്രീമദ്ഭാഗവതത്തിലാണ്. വേദവിഭജനവും ബ്രഹ്മസൂത്രരചനയും ഭാരതനിമ്മിതിയും കഴിഞ്ഞിട്ടും ആത്മതുഷ്ടി ലഭിച്ചില്ല തനിയ്ക്ക് എന്ന് വ്യാസൻ തന്നെ ഭാഗവതത്തിൽ പ്രസ്താവിക്കുന്നുണ്ട്. 'മഹത്തായ പലതും ചെയ്തിട്ടും എനിയ്ക്കിനിയും കൃതാത്ഥത ലഭിച്ചില്ല.' എന്നു വ്യാസൻ നാരദനോടു പറയുന്നു. ബ്രഹ്മജ്ഞാനം നേടിയിട്ടും കൃതാത്ഥനായില്ലെന്നോ ? എന്നാണല്ലോ ഭാഗവതകാരൻ പറയുന്നത്. എന്താണിതിനത്ഥം ? ജ്ഞാനമാഗ്ഗം ബുദ്ധിയ്ക്കു തൃപ്തി നൽകിയെങ്കിലും തന്റെ ഹൃദയത്തിന്റെ ദാഹം തീന്നില്ല എന്നാണു വ്യാസൻ സൂചിപ്പിക്കുന്നത്.

നൈഷ്കമ്മ്യമപ്യച്യുതഭാവവജ്ജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
ന ചാർപിതം കമ്മ യദപ്യകാരണം.

'ഭഗവദ്ഭക്തിയോടുകൂടാത്തതെങ്കിൽ ശുദ്ധമായ ജ്ഞാനംപോലും വേണ്ടതുപോലെ ശോഭിക്കുകയില്ല. എന്നിരിക്കെ, സാധനകാലത്തിലും ഫലകാലത്തിലും അശോഭനമായ കർമ്മം, നിഷ്കാമമായിച്ചെയ്താൽപോലും ഈശ്വരാപ്പിതമല്ലെങ്കിൽ അതു് ശ്രേയസ്കരമല്ല എന്നു പറയേണ്ടതുണ്ടോ ?' സകാമമായ കർമ്മം വിഫലമെന്നു കണ്ട് ഭാരതത്തിൽ, 'തത് കുരുഷ്വ മദപ്പണം' കർമ്മമെല്ലാം ഈശ്വരനു സമപ്പിക്കാൻ നിർദ്ദേശിച്ചു. അവിടെ അതു നിർദ്ദേശിക്കാനല്ലാതെ ഉദാഹരിക്കാൻ കഴിഞ്ഞില്ല. ബ്രഹ്മസൂത്രരചനവഴി ജ്ഞാനമാഗ്ഗവും പരീക്ഷിച്ചുനോക്കി. സകാമമായ ധർമ്മമോ കേവലമായ ജ്ഞാനമോ പൂണ്ണതൃപ്തി നൽകിയില്ല; ഹൃദയം പിന്നെയും ശൂന്യമായി തുടന്നു.

ആ ശൂന്യത നികത്താനുള്ള മാഗ്ഗം ഉപദേശിച്ചതു നാരദമഹഷിയാണ്. ഹൃദയേശ്വരനായ സവ്വേശ്വരന്റെ മഹിമകൾ കീത്തിക്കാൻ ഉപദേശിച്ചു നാരദൻ. ഹൃദയത്തിന്റെ ധർമ്മമായ പ്രേമത്തിന്റെ മാഗ്ഗം നാരദൻ കാണിച്ചുകൊടുത്തു. സച്ചിദാനന്ദസ്വരൂപന്റെ സദ്‌രൂപത്തെ ഉപനിഷത്തുകളും, ചിദംശത്തെ ബ്രഹ്മസൂത്രവും വെളിപ്പെടുത്തി. ആനന്ദരൂപത്തെ വെളിപ്പെടുത്താനുള്ള ഉപായമാണു നാരദൻ നിർദ്ദേശിച്ചതു്. ആ സാന്ദ്രാനന്ദസ്വരൂപമാണു ഭാഗവതത്തിന്റെ പ്രതിപാദ്യം.

പരമഭാഗവതനായ നാരദൻ മൂലോകങ്ങളിലും ചുററി സഞ്ചരിയ്ക്കുമ്പോൾ സംസാരസന്തപ്തരായ പലരും അദ്ദേഹത്തോടു തങ്ങൾക്കു മോചനത്തിനുള്ള മാഗ്ഗമുപദേശിച്ചുകൊടുക്കണമെന്നപേക്ഷിക്കാറുണ്ട്. സാമാന്യജനങ്ങൾക്ക് ഉതകുമാറു തന്റെ അനുഭൂതിയുടെ വെളിച്ചത്തിൽ നാരദൻ ഒരു ശാസ്ത്രം രചിച്ചു: നാരദഭക്തിസൂത്രം. ഈശ്വരനിലുള്ള പരമപ്രേമമാണു ഭക്തി; സവ്വകമ്മങ്ങളും ഈശ്വരന്നു സമപ്പിക്കുന്നവനും ഈശ്വരനെ ഞൊടിയിട വിസ്മരിച്ചാൽ പ്രാണൻപോകുന്നവനുമാണു ഭക്തൻ; ഭക്തൻ ഏതു കുലത്തിലും പിറക്കാം, എന്നെല്ലാം നാരദൻ പ്രസ്താവിച്ചു. ശാസ്ത്രം എഴുതിക്കഴിഞ്ഞു്, തന്റെ നിവ്വചനമനുസരിച്ചുള്ള ഭക്തനാരെങ്കിലുമുണ്ടോ, ഉണ്ടായിട്ടുണ്ടോ എന്നന്വേഷിച്ചപ്പോൾ ആരെയും കണ്ടെത്തിയില്ല. അങ്ങനെയിരിയ്ക്കുന്ന അവസരത്തിലാണ്, ഇന്ദ്രന്റെ പക്കൽനിന്നും ഗഭിണിയായ കയാധുവിനെ, ഹിരണ്യകശിപുവിന്റെ പത്നി

യെ, നാരദൻ മോചിപ്പിച്ചതു്. ഭർത്താവു തപസ്സിനു പോയിരിക്കുകയാണു്. ബന്ധുക്കളൊക്കെ ദേവന്മാരോടു തോററു് ഒളിവിലാണു്. കയാധു അനാഥ. അനാഥയും ഗർഭിണിയുമായ ഈ സ്ത്രീയെ എന്തു ചെയ്യും നാരദൻ! ഒരിടത്തും ഇരിക്കാൻ നിവൃത്തിയില്ലാത്തവണ്ണം രണ്ടു ശാപവും നാരദനുണ്ടു്. ശാപമെല്ലാം നീക്കിനിർത്തിക്കൊണ്ടു് നാരദൻ കയാധുവിനു് അഭയം നല്കി. ഒരാശ്രമം ഉണ്ടാക്കി കയാധുവിനെ അവിടെ പാർപ്പിച്ചു. നൂറു ദിവ്യസംവത്സരമാണു ഹിരണ്യകശിപുവിൻെറ തപസ്സു്. ഭർത്താവു മടങ്ങിവരുന്നതുവരെ താൻ പ്രസവിക്കരുതു് എന്നാണു കയാധുവിൻെറ ആഗ്രഹം. അത്രയുംകാലം നാരദൻ കയാധുവിനെ കാത്തുരക്ഷിച്ചു. അവളെ ആശ്വസിപ്പിക്കുന്നതിനു് ഭഗവത്കഥകൾ പറഞ്ഞുകൊടുത്തിരുന്നു. അവളോടാണു കഥകൾ പറഞ്ഞിരുന്നതെങ്കിലും നാരദൻെറ ലക്ഷ്യം അവളുടെ ഗർഭത്തിൽ കിടക്കുന്ന ശിശുവായിരുന്നു. ഇതാ ഒരു അസുരശിശു. അതിനെ ഭക്തനാക്കി മാററാൻ പററുമോ? പററിയാൽ തൻെറ ശാസ്ത്രം സത്യം. തൻെറ സിദ്ധാന്തം നാരദൻ പരീക്ഷിച്ചുനോക്കി. ഫലമോ? പരമഭാഗവതനായ പ്രഹ്ലാദൻ. അസുരന്മാരുടെ ജന്മശത്രുക്കളായ ദേവന്മാർപോലും ഭക്തന്മാരിൽ അഗ്രേസരനെന്നെണ്ണുന്ന പ്രഹ്ലാദൻ, ഗോവിന്ദപരിരംഭിതനും കൃഷ്ണഗ്രഹഗൃഹീതാത്മാവുമായ പ്രഹ്ലാദൻ. സർവ്വേശ്വരനിൽ പരമപ്രേമം ഉള്ള ഒരു ഭക്തനെ ഇതാ നാരദൻതന്നെ വാർത്തെടുത്തിരിക്കുന്നു. തൻെറ ശാസ്ത്രം സത്യമെന്നു നാരദൻ പരീക്ഷിച്ചറിഞ്ഞു. ഇതുപോലെ ധ്രുവൻ മുതലായി അനേകം ഭക്തന്മാരെ നാരദൻ രൂപപ്പെടുത്തിയിട്ടുണ്ടു്.

ഈ ഭക്തിശാസ്ത്രം നാരദൻ വ്യാസനു് ഉപദേശിച്ചു. ഭഗവാൻേറയും ഭക്തന്മാരുടെയും കഥകളും ഭക്തിയുടെ മഹിമയും കീർത്തിക്കാൻ ഉപദേശിച്ചു. വ്യാസൻ ഗുരുവിൻെറ അരുളപ്പാടനുസരിച്ചു, ഭഗവന്മഹിമ കീർത്തിച്ചു; ഗുരുചരിതം വർണ്ണിച്ചു; തൻെറ സതീർത്ഥ്യരായ പ്രഹ്ലാദൻെറയും ധ്രുവൻെറയും ചരിത്രം വിവരിച്ചു; ഭാഗവതം രചിച്ചു. ഉപനിഷത്തത്ത്വനിർണ്ണയത്തിനായി താൻ രചിച്ച ബ്രഹ്മസൂത്രത്തിനു് സ്വഗുരുവായ നാരദൻെറ പദ്ധതിയനുസരിച്ചുള്ള ഒരു ഭാഷ്യമാണു് ശ്രീമദ്ഭാഗവതം. അതെ, ബ്രഹ്മസൂത്രത്തിൻെറയും നാരദഭക്തിസൂത്രത്തിൻെറയും ഭാഷ്യമാണു ഭാഗവതം. ഇതു് ഭാഗവതത്തിൻെറ ഉപക്രമത്തിൽനിന്നുതന്നെ വ്യക്തവുമാണു്.

'ജന്മാദ്യസ്യ യതഃ,' എന്ന ബ്രഹ്മസൂത്രവാക്യത്തോടെയാണു ഭാഗവതം തുടങ്ങുന്നതു്. 'ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി,' – മായാസ്പർശമെഴാത്ത പരമസത്യത്തെ ധ്യാനിക്കുന്നു– എന്ന ഗായത്രീസ്മാരകമായ മന്ത്രംകൊണ്ടു് വേദവേദ്യനായ പരംപൊരുളംതന്നെയാണു് ഭാഗവതത്തിൻെറയും വർണ്ണ്യമെന്നും വ്യക്തമാണു്. അതു തന്നെയാണല്ലോ ബ്രഹ്മസൂത്രത്തിൻെറ നിർണ്ണയവും. ഭാഗവതത്തിൻെറയും ബ്രഹ്മസൂത്രത്തിൻെറയും പ്രതിപാദ്യം വേദവേദ്യനായ പരമാത്മാവുതന്നെ. ആ തത്ത്വത്തെ സാക്ഷാത്കരിക്കാൻ ഭാഗവതം സ്വീകരിക്കുന്ന മാർഗ്ഗം നാരദോപദിഷ്ടമായ പ്രേമമാർഗ്ഗമാണു്. 'സ്വരാട് തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ.' പരമാത്മാവു് സ്വസ്വരൂപത്തെ ആദികവിയായ ബ്രഹ്മാവിനു് ഹൃദയത്തിൽക്കൂടി വെളിപ്പെടുത്തി. അതെ, ഭാഗവതത്തിൻെറ മാർഗ്ഗം ഹൃദയത്തിൻെറ മാർഗ്ഗമാണു്; പ്രേമത്തിൻെറ മാർഗ്ഗം. 'മുഹ്യന്തി യത്സൂരയഃ' അതിനെ അറിയാനാകാതെ ജ്ഞാനികൾ കറങ്ങുന്നു എന്നും, 'ഈശ്വരഃ സദ്യോ ഹൃദ്യവരുധ്യതേഽത്ര കൃതിഭിഃ ശുശ്രൂഷുഭിഃ തത്ക്ഷണാത്,' സശ്രദ്ധം ഇതു ശ്രവിക്കുന്ന സുകൃതികളുടെ ഹൃദയത്തിൽ ഈശ്വരൻ ഉടനടി പ്രകാശിക്കും എന്നും പറയുന്നതിൽനിന്നു്, ജ്ഞാനമാർഗ്ഗത്തിൻെറ ക്ലിഷ്ടതയും ഭക്തിമാർഗ്ഗത്തിൻെറ സുഗമതയും വ്യക്തമാകുന്നു.

ഭഗവാൻെറ മായാലീലകൾ അറിയാൻ കൗതുകം തോന്നിയ നാരദനു് അച്ഛനായ ബ്രഹ്മാവു് ഉപദേശിച്ചതാണു് ഈ ഭാഗവതം. സൃഷ്ടികർമ്മത്തിൽ ഏർപ്പെടുമ്പോൾ അഹങ്കാരം ബാധിയ്ക്കാതിരിക്കാൻ ആത്മതത്ത്വം ഉപദേശിച്ചുകൊടുക്കണം എന്നപേക്ഷിച്ച ബ്രഹ്മാവിനു് ശ്രീനാരായണൻ ഭാഗവതതത്ത്വം ഉപദേശിച്ചുകൊടുത്തു. വിഷ്ണു, ബ്രഹ്മാവു്, നാരദൻ ഇങ്ങനെ പരമ്പരയാ ലഭിച്ച ഭക്തിജ്ഞാനസമന്വയശാസ്ത്രമാണു്, വ്യാസൻ വിസ്തരമായി ഭാഗവത

രൂപേണ രചിച്ചതു്. വ്യാസൻ അതു പുത്രനായ ശ്രീശുകനു് ഉപദേശിച്ചു. ആത്മാരാമനായ ശുകൻ ആസന്നമൃത്യുവായ പരീക്ഷിത്തിന്നു് ഉപദേശിച്ചു. പരീക്ഷിച്ഛുകസംവാദം നടക്കുന്ന അവസരത്തിൽ അവിടെ സന്നിഹിതനായിരുന്ന വ്യാസശിഷ്യൻ ഉഗ്രശ്രവസ്സു് എന്ന സൂതൻ നൈമിശാരണ്യത്തിൽവെച്ചു് ശൗനകാദിമഹർഷിമാക്കു് പറഞ്ഞുകൊടുത്തു. കർമ്മസംബന്ധം ഏർപ്പെടാതിരിയ്ക്കാനും, മായാലീല കാണാനും, മനസ്താപം നീങ്ങാനും, ഹരിമഹിമ ആസ്വദിയ്ക്കാനും, മരണഭയം അകലാനും, കലികാലദോഷം ഏല്ക്കാതിരിയ്ക്കാനും ആണു് ഭാഗവതോപദേശം നടന്നിട്ടുള്ളതു്.

എന്താണതിലെ പ്രതിപാദ്യവിഷയങ്ങൾ?

അത്ര സർഗ്ഗോ വിസർഗ്ഗശ്ച
സ്ഥാനംപോഷണമൂതയഃ
മന്വന്തരേശാനുകഥാ
നിരോധോ മുക്തിരാശ്രയഃ.

(ഭാഗ. 2. 10. 1.)

പ്രാഥമികസൃഷ്ടി, ബ്രഹ്മസൃഷ്ടി, മര്യാദാപാലനം, ഈശ്വരാനുഗ്രഹം, കർമ്മവാസനകൾ, സദ്ധർമ്മം, അവതാരപുരുഷന്മാരുടെയും ഭക്തന്മാരുടെയും ചരിതം, പ്രളയം, മുക്തി, പരമാത്മാവു്. ഇവയിൽ പത്താമത്തേതായ ആശ്രയത്തെ, പരമാത്മാവിനെ, പ്രാപിയ്ക്കാൻവേണ്ട മനഃശുദ്ധി ലഭിയ്ക്കാൻവേണ്ടിയാണു് ബാക്കി ഒമ്പതും പ്രതിപാദിച്ചിരിക്കുന്നതു്. 'ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം.'

(ഭാഗ: 2. 10. 2.)

ഒന്നും രണ്ടും സ്കന്ധങ്ങളിൽ വക്താവിൻെറയും ശ്രോതാവിൻെറയും ലക്ഷണങ്ങൾ വർണ്ണിക്കുന്നു. ഭാഗവതപാരമ്പര്യത്തിൽ ശ്രീഹരി പ്രഥമോപദേഷ്ടാവും പരീക്ഷിത്തും ശൗനകാദികളും അവസാനത്തെ ശ്രോതാക്കളും ബാക്കിയുള്ളവരൊക്കെ ശ്രോതാക്കളും വക്താക്കളുമാകുന്നു. സകലരും വൈരാഗ്യം തികഞ്ഞ സുകൃതികൾ. പരീക്ഷിത്തിനു് ആയുസ്സു് ഏഴു ദിവസം മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ ശ്രവണം അവസാനിച്ചതോടെ വിദേഹമുക്തി പ്രാപിച്ചു. മററുള്ളവരൊക്കെ ഭാഗവതം ശ്രവിച്ചു കൃതകൃത്യരായി ഇതരജനങ്ങൾക്കും ഭാഗവതം ഉപദേശിച്ചു ജീവിതം തുടന്നു.

തൃതീയസ്കന്ധംമുതൽ അനുക്രമം സർഗ്ഗാദി ലീലകൾ വർണ്ണിക്കപ്പെടുന്നു. ദശമസ്കന്ധത്തിലാണു പൂർണ്ണാവതാരമായ ശ്രീകൃഷ്ണഭഗവാൻെറ അവതാരലീലകൾ സവിസ്തരം വർണ്ണിക്കുന്നതു്. നിരോധമാണു് ദശമത്തിലെ പ്രതിപാദ്യം. നിരോധമെന്നാൽ പ്രലയം എന്നർത്ഥം. ഭക്തിയുടെ പാരമ്യത്തിൽ സർവ്വവും വിസ്മരിച്ചു് ജീവന്മാർ ശ്രീകൃഷ്ണനിൽ ലയിയ്ക്കുന്നതും പ്രലയത്തിൽ ജീവന്മാർ പുനരാവൃത്തിയില്ലാതെ ഭഗവാനിൽ പ്രകർഷേണ ലയിക്കുന്നതുമാണു് പ്രലയലീല.

സർഗ്ഗാദിവിഷയങ്ങൾ പ്രതിപാദിയ്ക്കുന്നതു് പരമാത്മാവിനെ ബോധിപ്പിയ്ക്കാനാണെന്നു പറഞ്ഞുവല്ലോ. എന്താണു പ്രതിപാദനരീതി ? 'ശ്രുതേനാർത്ഥേന ചാഞ്ജസാ.' ശ്രുതി, യുക്തി, പ്രത്യക്ഷം എന്നീ സർവ്വശാസ്ത്രസമ്മതങ്ങളായ പ്രമാണങ്ങളിൽക്കൂടിയാണു് പ്രതിപാദനം. ഈ രീതി പ്രഥമശ്ലോകത്തിൽത്തന്നെ സൂചിപ്പിയ്ക്കുന്നുമുണ്ടു്. 'ജന്മാദ്യസ്യ യതോഽന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്,' എന്നാണു് പരമാത്മാവിൻെറ ലക്ഷണം. 'ജന്മാദ്യസ്യ യതഃ' മനോവാചാമഗോചരനായ പരമാത്മാവിനെ ഉപനിഷത്തു് വർണ്ണിയ്ക്കുന്നതിങ്ങനെയാണു്: 'യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി, തദ് വിജിജ്ഞാസസ്വ, തദ് ബ്രഹ്മേതി.' (തൈ: ഉ: 3: 1) ഈ ചരാചരങ്ങളെല്ലാം എവിടെനിന്നുണ്ടാകുന്നു, എവിടെ നിലകൊള്ളുന്നു, എന്തിൽ ലയം പ്രാപിയ്ക്കുന്നു, അതത്രെ ബ്രഹ്മം; അതിനെ അന്വേഷിയ്ക്കുക. ബ്രഹ്മത്തിൻെറ അതേ തടസ്ഥലക്ഷണത്തെ അനുവദിച്ചുകൊണ്ടാണു് ഭാഗവതവും ആരംഭിക്കുന്നതു്. ഉപനിഷത്തിൻെറ ഉപബൃംഹണമായ ഭാഗവതം ഇപ്രകാരം ആരംഭിയ്ക്കുന്നതു് ഉപപന്നമാണല്ലോ. എന്താണതിന്നു യുക്തി ? 'അർത്ഥേഷു അന്വയാത് ഇതരതശ്ച.' ആകാശാദികാര്യങ്ങളിൽ സദ്രൂപേണ അന്വയിക്കുന്നതുകൊണ്ടും കേവലാവസ്ഥയിൽ കാര്യങ്ങളിൽനിന്നു് വിലക്ഷണമായി നിലകൊള്ളു

ന്നതുകൊണ്ടും ത്രികാലാബാധിതമാണ് സദ് വസ്തു. കാരണമായ സുവർണ്ണം കാര്യമായ കടകാദികളിൽ അനുവർത്തിക്കുന്നു. കേവലസ്വർണ്ണത്തിൽ കടകാദികാര്യം വ്യാവർത്തിക്കുകയും ചെയ്യുന്നു. സത് സർവ്വത്ര അനുവർത്തിക്കുന്നു. സത് സ്വരൂപത്തിൽ നിലകൊള്ളുകയും ചെയ്യുന്നു. ഇങ്ങനെ ത്രികാലാബാധിതമാണ് ബ്രഹ്മം എന്ന് യുക്തി കാണിക്കുന്നു. ഇനി, അഞ്ജസാ, സാക്ഷാത്തായിട്ട്, പ്രത്യക്ഷമായിട്ട്: അഭിജ്ഞഃ സ്വരാട് – സർവ്വജ്ഞനും സ്വയംപ്രകാശനും. നമ്മുടെ ഏവരുടേയും ഉള്ളിൽ ജ്ഞാനരൂപേണ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നതു് ആ പരമസത്യംതന്നെ. ആ വേദവേദ്യനായ പരംപൊരുൾ അമ്പാടിയിലിതാ നന്ദനന്ദനനായി മഞ്ഞപ്പട്ടുടുത്തു് മയിൽപ്പീലിയും ചൂടി വെണ്ണ കട്ടും പാട്ടു പാടിയും പുല്ലാങ്കുഴലൂതിയും കാലിമേച്ചും കാടു കാട്ടിയും ഗോഗോപഗോപീജനങ്ങളെ ആനന്ദത്തിലാറാടിച്ചുകൊണ്ടു വിളയാടുന്നു.

അഹോ ഭാഗ്യമഹോ ഭാഗ്യം നന്ദഗോപവ്രജൗകസാം
യന്മിത്രം പരമാനന്ദം പൂർണ്ണം ബ്രഹ്മ സനാതനം.

അമ്പാടിമണിവർണ്ണനെ കൺമുമ്പിൽ കാണാൻ കഴിഞ്ഞ വ്രജവാസികളുടെ ഭാഗ്യം തന്നെ ഭാഗ്യം! അവരുടെ മാത്രമോ? നമ്മുടെയും. 'ഈശ്വരഃ സദ്യോ ഹൃദ്യവരുദ്ധ്യതേഽത്ര കൃതിഭിഃ ശുശ്രൂഷുഭിസ്തത്ക്ഷണാത്.' ഭഗവാന്റെ വാങ്മയമൂർത്തിയായ ഭാഗവതത്തെ ഭക്തിപൂർവ്വം സേവിച്ചാൽ ആ ഭക്തവത്സലൻ നമ്മുടെ ഉള്ളിലും വന്നു വിളയാടും.

പത്താമത്തെ പ്രതിപാദ്യമായ ആശ്രയം, പരംപൊരുൾ, തന്നെയാണ് ഈ സമസ്തപ്രപഞ്ചവും എന്നു ബോധിപ്പിക്കുകയാണ് സർഗ്ഗാദിലീലാവർണ്ണനകളുടെ ലക്ഷ്യം.

അഹമേവാസമേവാഗ്രേ
നാന്യദ്യദ് സദസത്പരം
പശ്ചാദഹം യദേതച്ച
യോഽവശിഷ്യേത സോഽസ്മ്യഹം.

ശ്രീഭഗവാൻതന്നെ ബ്രഹ്മാവിനോടരുളുന്നു: 'സൃഷ്ടിക്കുമുമ്പും സൃഷ്ടികാലത്തിലും പ്രളയകാലത്തിലും ഞാൻ മാത്രമേ ഉള്ളു.'

ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗത്സ്ഥാനനിരോധസംഭവാഃ.

ജഗത്തിന്റെ ഉത്പത്തിസ്ഥിതിനാശങ്ങൾ ആരിൽനിന്നുണ്ടാകുന്നുവോ ആ ഭഗവാൻ തന്നെയാണ് ഈ പ്രപഞ്ചം. ഇതരനെന്നപോലെ കാണപ്പെടുന്ന ജീവനും ആ ഭഗവാൻ തന്നെ. 'ഈശാ വാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്.' ജഗത്തിലുള്ള സമസ്തവും സർവ്വേശ്വരനാൽ ആവൃതമാണ് എന്ന ഉപനിഷത്തത്വത്തെയാണ് ഭാഗവതവും ഉദ്ബോധിപ്പിക്കുന്നതു്. 'സദാ നിരസ്തകുഹകം സത്യം പരം ധീമഹി.' എന്ന് ഉപക്രമത്തിലും 'വിമലം വിശോകമമൃതം സത്യം പരം ധീമഹി.' എന്നു ദ്വാദശസ്കന്ധത്തിൽ ഉപസംഹാരത്തിലും പ്രഖ്യാപിക്കുന്നതുകൊണ്ടു് ഭാഗവതത്തിന്റെ പ്രതിപാദ്യം വേദവേദ്യമായ ആ പരമസത്യമാണെന്നു വ്യക്തമാണല്ലോ.

വേദവേദ്യനും സച്ചിദാനന്ദസ്വരൂപനും ആയ ശ്രീഹരിയെ പരമപ്രേമപൂർവ്വം ഭജിച്ച് സർവ്വാത്മനാ ശരണം പ്രാപിച്ച് മാനവജന്മം സഫലമാക്കിച്ചെയ്യാൻ നമ്മെ ആഹ്വാനം ചെയ്യുന്നു ശ്രീമദ്ഭാഗവതം.

കോമളം കുജയൻ വേണും
ശ്യാമളോഽയം കുമാരകഃ
വേദവേദ്യം പരംബ്രഹ്മ
ഭാസതാം പുരതോ മമ.

---

ഹൃദി രൂപം മുഖേ നാമ നൈവേദ്യമുദരേ ഹരേഃ
പാദോദകം ച നിർമ്മാല്യം മസ്തകേ യസ്യ സോഽച്യുതഃ.

ഉൾക്കാമ്പിൽ കണ്ണന്റെ തിരുവുടൽ, നാവിൽ തിരുനാമം, ഉദരത്തിൽ നിവേദ്യം, ശിരസ്സിൽ തീർത്ഥവും നിർമ്മാല്യവും: ഇപ്രകാരമുള്ളവന് യാതൊരു ച്യുതിയും വരുകയില്ല.

# ജീവന്മുക്തിവിവേകം–20*

ജീ. ബാലകൃഷ്ണൻനായർ

## വാസനകളെ എങ്ങനെ ക്ഷയിപ്പിക്കാം? ചിത്തം എങ്ങനെ പെരുകുന്നു?

സത്യദർശനസമർത്ഥമായ സത്വഗുണം രജസ്സിന്റെയും തമസ്സിന്റെയും സ്പർശമേല്ക്കുമ്പോഴാണ് ചലിച്ച ചിത്തമായിത്തീരുന്നതെന്നു കണ്ടുവല്ലൊ. ഈ ചിത്തം തമോഗുണാധിക്യത്തിൽ ആസുരീസമ്പത്തു സഞ്ചയിച്ച് തടിച്ചുകൊഴുക്കുന്നു. വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടിക്കാര്യം വിസ്തരിച്ചു പ്രതിപാദിക്കുന്നുണ്ട്. ആത്മാവല്ലാത്തതിനെ താനായി ഭ്രമിച്ച് ദേഹം സത്യമെന്നു കരുതി പുത്രൻ, ഭാര്യ, കുടുംബം എന്നിവയിലൊക്കെ എന്റേതെന്ന ഭാവം കൂടിവരുന്നതോടെയാണ് ചിത്തം തടിച്ചുവീക്കുന്നതു്. ഏതു നിസ്സാരകാര്യത്തിലും ഞാൻ, ഞാൻ എന്ന ഭാവം വർദ്ധിക്കുകയും എന്തിലും ഇതെന്റേതു്, ഇതെന്റേതു് എന്നു പറഞ്ഞുറപ്പിക്കുകയും ചെയ്യുന്നതോടെ മനസ്സു പെരുകാൻ തുടങ്ങുന്നു. ആധിവ്യാധികളെക്കുറിച്ചു ചിന്തിച്ചു ക്ലേശിക്കുകയും, സംസാരബന്ധങ്ങളിൽ ആശ്വാസം കാണുകയും, ഇതു വേണം, ഇതു വേണ്ട എന്നു രാഗദ്വേഷങ്ങളിൽ പെട്ടുഴലുകയും ചെയ്യുന്നതോടെ ചിത്തം വീക്കാൻ തുടങ്ങുന്നു. സ്നേഹംകൊണ്ടും, ധനലോഭംകൊണ്ടും, ഒററനോട്ടത്തിൽ സുഖപ്രദമെന്നു തോന്നുന്ന കാമിനീകാഞ്ചനലാഭംകൊണ്ടും ചേതസ്സു തടിക്കാനിടവരുന്നു. ചിത്തസപ്പം ദുരാശയാകുന്ന പാൽ കുടിച്ചും ഭോഗസുഖമാകുന്ന കാററു ഭക്ഷിച്ചും പ്രപഞ്ചം സത്യമാണെന്നു ഭ്രമിച്ച് ജനിച്ചും മരിച്ചും തടിച്ചുകൊഴുക്കുന്നു.

## വാസനാക്ഷയംകൊണ്ടേ ചിത്തം ചുരുങ്ങൂ

വാസനാബന്ധമാണു ബന്ധം. വാസനാക്ഷയമാണു മോക്ഷം. വാസനകളെ ഉപേക്ഷിക്കണം. അതു കഴിഞ്ഞു് മോക്ഷം വേണമെന്നുള്ള ചിന്തപോലും വെടിയണം. ലോകസുഖങ്ങൾക്കായി പ്രേരിപ്പിക്കുന്ന മാനസികവാസനകളെയാണ് ആദ്യമായി ജയിക്കേണ്ടതു്. സ്നേഹം, കാരുണ്യം, ഈശ്വരഭാവന തുടങ്ങിയ ശുദ്ധവാസനകളെ അംഗീകരിച്ചുകൊണ്ടുവേണം വിഷയവാസനകളെ വെടിയാൻ. ഒടുവിൽ ശുദ്ധവാസനകളും ഉപേക്ഷിക്കപ്പെടണം. വ്യവഹാരദശയിൽ അവ നിലനില്ക്കുന്നതായി മററുള്ളവക്കു തോന്നിയാലും ഉള്ളിൽ അവയെ ഉപലാളിക്കാൻ പാടില്ല. സവ്വം ബ്രഹ്മമയമാണെന്നനുഭവിക്കുന്ന ചിന്മാത്രവാസന മാത്രമേ ബാക്കി നിൽക്കാവൂ. നേരത്തെ വിവരിച്ചിട്ടുള്ള ലോകശാസ്ത്രദേഹവാസനകളാണ് മാനസവാസനകൾ. ദംഭദർപ്പാദ്യാസുരസമ്പത്താണ് വിഷയവാസന. മാനസവാസനകൾ മൃദുവും വിഷയവാസനകൾ തീവ്രവുമാണ്. അതല്ലെങ്കിൽ മാനസവാസനകളെയും വിഷയവാസനകളെയും നമുക്കു മറെറാരു തരത്തിലും വേർതിരിക്കാം. ശബ്ദസ്പർശരൂപരസഗന്ധങ്ങളാണല്ലോ വിഷയങ്ങൾ. ഇവ അനുഭവിക്കണമെന്നുള്ള ആഗ്രഹംകൊണ്ടുണ്ടാകുന്ന സംസ്കാരത്തെ മാനസവാസനയായി കണക്കാക്കാം, പുറമെനിന്നും ഇവ അനുഭവിച്ചുകൊണ്ടിരിക്കുമ്പോഴുണ്ടാകുന്ന സംസ്കാരത്തെ വിഷയവാസനയായും കണക്കാക്കാം. ഈ വിവരണമംഗീകരിച്ചാൽ മുൻപറഞ്ഞ ലോകശാസ്ത്രദേഹവാസനകളും ആസുരീസമ്പത്തും ഈ രണ്ടിലുമായി ഒതുങ്ങുന്നതാണ്. ഉള്ളിൽനിന്നും പുറത്തുനിന്നുമല്ലാതെ മറെറാരു വാസന ഉണ്ടാവുക വയ്യല്ലോ.

## വാസനാക്ഷയപ്രകാരം

വാസനകളെ ഉപേക്ഷിക്കുകയെന്നു പറഞ്ഞാൽ എന്താണ്? വാസനകൾക്ക് വ്യക്തമായ ആകൃതിയില്ലല്ലോ. ഉണ്ടായിരുന്നെങ്കിൽ അഴുക്കു തുടച്ചുകളയുന്നതുപോലെയോ പൊടി

* 1970 ജൂലായ്മാസത്തിലെ പ്രബുദ്ധകേരളത്തിൽ 19–ാംഭാഗം പ്രസിദ്ധീകരിച്ചു.

വാരിക്കളയുന്നതുപോലെയോ വാസനകളെ ഉപേക്ഷിക്കാമായിരുന്നു. ഈ സംശയം സാരമില്ല. ഉപവാസം, ഉറക്കമിളയ്ക്കൽ മുതലായവ പോലെ വാസനാത്യാഗവും സാദ്ധ്യമാണു്. വിശപ്പും ഉറക്കവും സ്വാഭാവികമായി വന്നുചേരുന്ന അമൂർത്തകാര്യങ്ങളാണു്. ഈ രണ്ടു കാര്യങ്ങളെയും തടഞ്ഞുകൊണ്ടു് ഉപവസിക്കാനും ഉറക്കമിളയ്ക്കാനും എല്ലാവർക്കും കഴിയുന്നുണ്ടല്ലോ. ഇതുപോലെതന്നെയാണു് വാസനാത്യാഗവും. 'അത്ര സ്ഥിത്വാ നിരാഹാരം' എന്നു തുടങ്ങുന്ന മന്ത്രമുച്ചരിച്ചു് സങ്കല്പത്തെ ദൃഢപ്പെടുത്തി ശ്രദ്ധാലുവായിത്തീരുന്നതുകൊണ്ടാണു് വിശപ്പിനെ തടയാൻ കഴിയുന്നതു് എന്നു ചിലർ വാദിച്ചേയ്ക്കാം. എന്നാൽ ഈ രൂപത്തിൽത്തന്നെ വാസനകളേയും തടയാമല്ലോ. അങ്ങനെ തടയുന്നതു ശിക്ഷാർഹമാണെന്നാരും വിധിച്ചിട്ടില്ലല്ലോ. ത്യാഗപ്രചോദകമായ പ്രൈഷമന്ത്രമുച്ചരിച്ചു് മനസ്സിനെ വാസനാവിമുക്തമാക്കി ധീരമായി ഉറപ്പിക്കാൻ കഴിയുന്നതാണു്. വൈദികമന്ത്രങ്ങൾ പഠിച്ചിട്ടില്ലാത്തവർ ഇക്കാര്യത്തിൽ മററീശ്വരനാമങ്ങൾ ഉച്ചരിച്ചു് സ്വന്തം ഭാഷയിൽ നിരോധസങ്കല്പം ശീലിക്കട്ടെ. ഉപവാസാദികാര്യങ്ങളിൽ ചോറു്, കറി മുതലായ മൂർത്തപദാർത്ഥങ്ങൾ ഉപേക്ഷിക്കാനുണ്ടല്ലോ എന്നു ചിലർ ശങ്കിച്ചേയ്ക്കാം. വാസനാനിരോധത്തിലും പൂമാല, ചന്ദനം, സ്ത്രീ മുതലായ മൂർത്തപദാർത്ഥങ്ങൾ ഉപേക്ഷിക്കാവുന്നവയായുള്ളതുകൊണ്ടു് രണ്ടും തുല്യംതന്നെ. ഇനിയും ഒരു സംശയം വരാം. ഉപവാസാദിസ്ഥലങ്ങളിൽ വിശപ്പു്, ഉറക്കം, ആലസ്യം ഇവയെ തടയാൻ പുരാണകഥാശ്രവണം, ദേവപൂജ, നൃത്യം, ഗീതം, വാദ്യം മുതലായവ സഹായിക്കുന്നു. വാസനാനിരോധത്തെ സഹായിക്കാൻ ഇതുപോലെ എന്തുണ്ടു്? ഈ സംശയം സാരമില്ല. ആസുരവാസനകളെ നിരോധിക്കുന്നതിൽ സഹായിക്കാൻ മൈത്രി, കരുണ മുതലായ ദൈവവാസനകളുണ്ടു്. ഇക്കാര്യം പതഞ്ജലി, യോഗത്തിൽ ഇങ്ങനെ വിവരിക്കുന്നു: 'മൈത്രീകരുണാമുദിതോപേക്ഷാണാം സുഖദുഃഖപുണ്യാ–പുണ്യവിഷയാണാം ഭാവനാതശ്ചിത്തപ്രസാ–ദനം.' ലോകത്തിൽ സുഖം, ദുഃഖം, പുണ്യം, പാപം എന്നിവയെ നേരിടുമ്പോൾ യഥാക്രമം മൈത്രി, കരുണ, സന്തോഷം, ഉപേക്ഷ എന്നിവയെ സമാശ്രയിച്ചു് ആസുരവാസനകളെ തടയേണ്ടതാണു്. അങ്ങനെയായാൽ ചിത്തം സ്വാഭാവികമായി പ്രസന്നമായിത്തീരും. രാഗം, ദ്വേഷം, പുണ്യം, പാപം ഇവനിമിത്തമാണു് ചിത്തം കലുഷമായിത്തീരുന്നതു്. പതഞ്ജലി തന്നെ രാഗദ്വേഷങ്ങളെ നിർവ്വചിച്ചിട്ടുണ്ടു്. 'സുഖാനുശയീ രാഗഃ.' സുഖത്തെ പിൻതുടരാനുള്ള പ്രേരണയാണു രാഗം. 'ദുഃഖാനുശയീ ദ്വേഷഃ.' ദുഃഖത്തെ ഉപേക്ഷിക്കാനുള്ള പ്രേരണ ദ്വേഷവും. ചിത്തവൃത്തികളിലൊന്നു് സ്വയം അനുഭവിക്കുന്ന സുഖത്തെ സദാ പിൻതുടർന്നുകൊണ്ടിരിക്കുന്നു. 'എനിക്കെല്ലാം സുഖകരമായിത്തീരണം' എന്നാണു കൊതി. ഇന്നുവരെ കണ്ടിട്ടുള്ളതോ കേട്ടിട്ടുള്ളതോ ആയ സാമഗ്രികൾകൊണ്ടൊന്നും ഈ ചിത്തവൃത്തിയെ പൂർണ്ണമായി തൃപ്തിപ്പെടുത്താൻ കഴിയുന്നതല്ല. അതിനാൽ തന്നെക്കാൾ സുഖം അനുഭവിക്കുന്നതായി തോന്നുന്ന മററുള്ളവരെക്കാണുമ്പോൾ ഈർഷ്യ, മാത്സര്യം തുടങ്ങിയ ആസുരസമ്പത്തുകൾകൊണ്ടു ചിത്തം കലുഷമായിത്തീരുന്നു. ഇവിടെയാണു് സുഖാനുഭോക്താക്കളോടു മൈത്രി അഭ്യസിക്കേണ്ടതു്. 'ഈ സുഖവാന്മാരൊക്കെ എന്റെ സുഹൃത്തുക്കളാണു്' എന്നു കരുതണം. മററുള്ളവരുടെ സുഖം സ്വന്തം സുഖംപോലെയാണെന്നു ഭാവനചെയ്യാൻ കഴിയണം. അതോടെ രാഗജന്യമായ മദമാത്സര്യംകൊണ്ടുള്ള കാലുഷ്യം ചിത്തത്തിൽനിന്നും അകലുന്നതാണു്. തനിക്കു് സമ്പത്തില്ലാതിരിക്കുമ്പോൾ ബന്ധുക്കളുടെ സമ്പത്തു് തന്റേതാണെന്നു സ്നേഹമതികൾ കരുതാറില്ലേ? രാഗകാലുഷ്യം വിട്ടുമാറിയാൽ വർഷകാലം പിന്നിട്ട ശരത്കാലസരിത്തുപോലെ ഹൃദയം പ്രസന്നമായിത്തീരുന്നു. ഇതുപോലെ, ഒരിക്കലും ഒരു ദുഃഖവും തനിക്കു വന്നുചേരരുതു് എന്നിങ്ങനെ ദുഃഖത്തെ ഉപേക്ഷിക്കാനുള്ള പ്രേരണയും സദാ മനസ്സിനെ പിൻതുടരുന്നു. രോഗങ്ങൾ, ശത്രുക്കൾ, വന്യമൃഗങ്ങൾ ഇവയൊക്കെ ലോകത്തുള്ളിടത്തോളം ഈ മനോവൃത്തി സഫലമാകുന്നതല്ല. ദുഃഖഹേതുക്കളെ പൂർണ്ണമായി ശമിപ്പിക്കാൻ ഈ ലോകത്തൊരിക്കലും സാദ്ധ്യമല്ല. അതുകൊണ്ടു ദുഃഖകാരണങ്ങളോടുള്ള വിദ്വേഷം ഹൃദയത്തെ സദാ പീഡിപ്പിച്ചുകൊണ്ടേയിരിക്കുന്നു. 'സഹജീവികളൊക്കെ തന്നെപ്പോലെയാണു്; അതു

കൊണ്ടു് താൻ ഭയപ്പെടുന്ന ദുഃഖമൊന്നും മററാക്കും ഉണ്ടാകാൻ ഇടവരരുതു്'' എന്നിങ്ങനെ ദുഃഖിതരോടുള്ള കാരുണ്യഭാവംകൊണ്ടു് ഹൃദയം നിറയണം. അതോടെ ഇതരജീവികളോടുള്ള വിദ്വേഷം ഹൃദയത്തിൽനിന്നും അകന്നുകിട്ടും. ശത്രുചിന്തതന്നെ പാടെ അകലും. വിദ്വേഷം വിട്ടകലുന്ന ഹൃദയം അതീവ പ്രസന്നമായിത്തീരുന്നു. അതുകൊണ്ടാണു് സ്മൃതി ഉദ്ഘോഷിക്കുന്നതു്,

പ്രാണാ യഥാത്മനോഽഭീഷ്ടാഃ
ഭൂതാനാമപി തേ തഥാ
ആത്മൗപമ്യേന ഭൂതാനാം
ദയാം കുർവന്തി സാധവഃ

(പ്രാണൻ അവനവനു് എന്തു മാത്രം പ്രിയപ്പെട്ടതാണോ അതുപോലെ പ്രിയപ്പെട്ടതാണു് എല്ലാ ജീവജാലങ്ങൾക്കും. അതുകൊണ്ടു് സജ്ജനങ്ങൾ അവനവനിലെന്നപോലെ എല്ലാ ജീവികളിലും ദയവുള്ളവരായിരിക്കുന്നു.) എന്നു്. ഈ ലോകത്തു് സകലരും സുഖിക്കണം. ആർക്കും ഒരു ദുഃഖവും ഉണ്ടാകരുതു്. എല്ലാവരും എവിടെയും നല്ലതു കാണണം. ആർക്കും ഒരാപത്തും വരാൻ ഇടയാകരുതു്. ഭാരതത്തിലെ ഋഷീശ്വരന്മാർ പ്രഖ്യാപിക്കുന്ന ജീവിതാദർശങ്ങളാണല്ലോ ഇവയൊക്കെ. വസ്തുതയിതാണെങ്കിലും മനുഷ്യൻ സ്വഭാവേന പുണ്യം ചെയ്യാൻ വിമുഖനാണു്. പാപംതന്നെ ചെയ്തുകൊണ്ടേയിരിക്കുന്നു. എല്ലാവർക്കും പുണ്യഫലമായ സുഖം വേണം. പുണ്യം ചെയ്യാനൊട്ടാരുക്കവുമില്ല. പാപം ചെയ്യുന്നു; പാപഫലം ആരും ഇഷ്ടപ്പെടുന്നുമില്ല. ഈ പുണ്യപാപചിന്ത മനുഷ്യഹൃദയത്തെ സദാ പശ്ചാത്താപകലുഷമാക്കിത്തീർക്കുന്നു. 'ഞാൻ നന്മയാണോ ചെയ്തതു്, അതോ ഞാൻ പാപമനുഷ്ഠിച്ചോ?' ഈ ചിന്ത വിട്ടുപോകാതെ മനസ്സിനെ പിടികൂടുന്നു. പുണ്യപുരുഷന്മാരിൽ സദാ സന്തോഷത്തോടെ വർത്തിക്കുമെങ്കിൽ പുണ്യവാസന ദൃഢപ്പെടും. തുടർന്നു് തെററുപററാതെ പുണ്യമാർഗ്ഗത്തിൽ ചരിക്കാനും കഴിയും. അതുപോലെ പാപികളുമായി കൂട്ടുചേരാതെ ഉപേക്ഷാഭാവം കൈക്കൊള്ളണം. അതോടെ പാപനിവൃത്തിയും ഉണ്ടാകും. ഇങ്ങനെയായാൽ പശ്ചാത്താപനിവൃത്തമായി ചിത്തം പ്രസന്നമായിത്തീരും. സുഖികളുമായി സൗഹൃദം പുലർത്തുന്നതായാൽ രാഗം മാത്രമല്ല ഈർഷ്യ, അസൂയ തുടങ്ങിയ ഭാവങ്ങളും മാറിക്കിട്ടും. പരഗുണങ്ങളെ ദോഷമായിക്കാണാനും ചിത്രീകരിക്കാനുമുള്ള വാസനയാണു് അസൂയ. പരഗുണങ്ങൾ സഹിക്കാൻ കഴിയാതെ വരുന്നതാണു് ഈർഷ്യ. ഹൃദയം സൗഹൃദംകൊണ്ടു നിറയുമ്പോൾ പരസുഖം സ്വകീയസുഖമായിത്തന്നെ കാണാൻ കഴിയും. അതോടെ അസൂയാദിദോഷങ്ങൾ അകലും. ഇപ്രകാരം മററു ദോഷങ്ങളും അകന്നുകിട്ടുമെന്നറിയേണ്ടതാണു്. ദുഃഖികളിൽ കാരുണ്യം കൊള്ളുന്ന ഹൃദയം ശത്രുവധത്തിനും മററും മുതിരാതെ വിദ്വേഷം വെടിയും. അങ്ങനെയായാൽ മററുള്ളവരുടെ ദുഃഖത്തെ കണ്ടുകൊണ്ടു് തൻെറ സുഖത്തിൽ അഭിമാനം കൊള്ളുന്ന സ്വഭാവം മാറിക്കിട്ടും. ദുരഭിമാനത്തെ ആസുരസമ്പത്തായിട്ടാണല്ലോ ഭഗവാൻ ഗണിക്കുന്നതു്. 'ഞാൻ നിഗ്രഹാനുഗ്രഹശക്തനാണു്; എനിക്കെല്ലാ സമ്പത്തുമുണ്ടു്; എനിക്കെന്തും കഴിയും; ഞാൻ ബലവാനാണു്, സുഖിയാണു്, ആഢ്യനാണു്; ഉത്തമകുലജാതനാണു്; എനിക്കു തുല്യനായി മററാരുമില്ല.' ഇത്തരം ഭാവനകളാണു് അഹങ്കാരത്തെ ജനിപ്പിക്കുന്നവ. കാരുണ്യഭാവന കൊണ്ടു് ഇവയെല്ലാം അകന്നുകിട്ടും.

പുണ്യകർമ്മങ്ങളിലും പുണ്യാത്മാക്കളിലും സന്തുഷ്ടി ഭാവന ചെയ്തു് ചിത്തപ്രസാദം നേടണമെന്നു മുൻപു പറഞ്ഞുവല്ലോ. മററുള്ളവരുടെ പുണ്യകർമ്മങ്ങളിൽ സന്തോഷം ഭാവന ചെയ്യുന്നതു ഫലത്തിൽ സ്വയം പുണ്യകർമ്മം ചെയ്യുന്നതിനു തുല്യമാണെന്നും പ്രസ്താവിച്ചു. എന്നാൽ ഈ പുണ്യവാസന യോഗിക്കു ചേർന്നതല്ലല്ലോ. പുണ്യം മലിനമായ ശാസ്ത്രവാസനയിൽ പെടുമെന്നു നേരത്തേ വിവരിച്ചിട്ടുണ്ടല്ലോ. ഈ സംശയം ശരിയല്ല. ഫലേച്ഛയോടു കൂടിച്ചെയ്യുന്ന യജ്ഞങ്ങളും ധർമ്മകർമ്മങ്ങളുമാണു് മലിനമെന്നു മുൻപു വിവരിച്ചിട്ടുള്ളതു്. പുനർജ്ജന്മത്തിനു കാരണമായിത്തീരുന്ന എന്നുള്ളതാണു് അവയുടെ മലിനത്വം. യോഗികൾ അഭ്യസിക്കുന്ന പുണ്യകർമ്മം അങ്ങനെയുള്ളതല്ല. ഇതു ഫലേച്ഛയോടുകൂടിയ പുണ്യത്തിലോ പാപത്തിലോ ഉൾപ്പെടുന്നതല്ല. യോഗാഭ്യാസത്തെ ദൃഢപ്പെടുത്തുന്നതും ചിത്തശുദ്ധിയെ വർദ്ധിപ്പിക്കുന്നതുമായ ഈ പുണ്യം ജന്മാന്തര

ത്തിന്ന ഹേതുവായി ഭവിക്കുന്നില്ല. യോഗിയുടെ, ഫലേച്ഛ കൂടാത്ത പുണ്യകർമ്മം ലൗകിക പുണ്യപാപങ്ങളിൽ പെടുന്നില്ലെന്നു് പാതഞ്ജലസൂത്രവും പ്രഖ്യാപിക്കുന്നു. ''കർമ്മാശുക്ല കൃഷ്ണം യോഗിനസ്ത്രിവിധമിതരേഷാം'' എന്നാണു് പതഞ്ജലിയുടെ സൂത്രം. ഫലേച്ഛയോടുകൂടി ചെയ്യുന്ന വേദവിഹിതകർമ്മങ്ങളാണു ശുക്ലകർമ്മങ്ങൾ; വേദത്തിൽ നിഷേധിച്ചിട്ടുള്ളവ കൃഷ്ണകർമ്മങ്ങൾ. രണ്ടും ഇടകലർന്നുവരുന്നതാണു മിശ്രകർമ്മം. ഈ മൂന്നുവിധകർമ്മങ്ങളും യോഗികളല്ലാത്ത സാധാരണലൗകികന്മാർക്കു സംഭവിക്കുന്നവയാണു്. ഇവ മൂന്നും മൂന്നുതരം ജന്മങ്ങൾക്കു കാരണങ്ങളായി ഭവിക്കുന്നു. ശങ്കരശിഷ്യോത്തംസമായ വിശ്വരൂപാചാര്യർ 'നൈഷ്കർമ്മ്യസിദ്ധി' എന്ന കൃതിയിൽ ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ടു്. പുണ്യകർമ്മം അഥവാ ശുക്ലകർമ്മം ദേവത്വത്തിന്നു കാരണമായിത്തീരുന്നു. നിഷിദ്ധകർമ്മാനുഷ്ഠാനം അഥവാ കൃഷ്ണകർമ്മം നരകപ്രാപ്തിക്കിടയാക്കുന്നു. പുണ്യപാപമിശ്രമായ കർമ്മമാകട്ടെ മനുഷ്യജന്മത്തിനും കാരണമായിത്തീരുന്നു. ഇവിടെ ഒരു സംശയം തോന്നാം. യോഗദാർഢ്യത്തിനായി അനുഷ്ഠിക്കുന്നവ നിഷിദ്ധകർമ്മമല്ലാത്തതുകൊണ്ടു് അതിന്നു കൃഷ്ണകർമ്മത്വമില്ലെന്നു സമ്മതിക്കാം. അതു വിധിക്കപ്പെട്ടതായതുകൊണ്ടു് ശുക്ലകർമ്മമായി അംഗീകരിക്കാൻ എന്താണു തടസ്സം? പറയാം: കാമ്യകർമ്മമല്ലാത്തതുകൊണ്ടു് അതു ശുക്ലകർമ്മമായി പരിഗണിക്കപ്പെടുന്നില്ല. യാതൊരു ലൗകികഫലവും കൊതിച്ചുകൊണ്ടല്ലല്ലോ യോഗമഭ്യസിക്കുന്നതു്. അതുകൊണ്ടു് യോഗദാർഢ്യത്തെ മാത്രം ലക്ഷ്യമാക്കി ശുക്ലകൃഷ്ണകർമ്മങ്ങളിൽ പെടാത്ത പുണ്യകർമ്മം യോഗികൾക്കനുഷ്ഠിക്കാവുന്നതാണു്. അപ്പോൾ ഈ നിയമമനുസരിച്ചു പുണ്യാത്മാക്കളിൽ സന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ടു് യഥോചിതം യോഗികൾക്കും പുണ്യകർമ്മങ്ങളിൽ പ്രവർത്തിക്കാമല്ലോ എന്നാണെങ്കിൽ നിശ്ചയമായും പ്രവർത്തിക്കട്ടെ. മൈത്ര്യാദി ഗുണഭാവനകൊണ്ടു് ചിത്തം സദാ പ്രസന്നമാക്കിവെയ്ക്കുന്നവരാണല്ലോ യോഗികൾ. സുഖം, ദുഃഖം, പുണ്യം, പാപം എന്നീ നാലു വിഷയങ്ങളിൽ യഥാക്രമം മൈത്രി, കരുണ, മുദിത, ഉപേക്ഷ എന്നീ നാലെണ്ണം അഭ്യസിച്ചു് ചിത്തത്തെ സദാ പ്രസന്നമാക്കിവെയ്ക്കാനാണു പതഞ്ജലി നിർദ്ദേശിക്കുന്നതു്. എന്നാൽ ഈ നാലെണ്ണം മറ്റെല്ലാ നല്ല ഗുണങ്ങളുടെയും സൂചകങ്ങളാണു്. ഗീത പതിനാറാമദ്ധ്യായത്തിൽ ഭഗവാൻ വിവരിക്കുന്ന 'അഭയം സത്ത്വസംശുദ്ധിഃ' എന്നു തുടങ്ങിയ ദൈവീസമ്പത്തു്; പതിമ്മൂന്നാമദ്ധ്യായത്തിൽ 'അമാനിത്വമദംഭിത്വം'' എന്നു തുടങ്ങി വിവരിക്കുന്ന ജ്ഞാനോപായങ്ങൾ, സ്ഥിതപ്രജ്ഞൻ, പ്രിയഭക്തൻ, ഗുണാതീതൻ എന്നിവരുടെ സ്വഭാവങ്ങൾ വിവരിക്കുമ്പോൾ വെളിപ്പെടുന്ന ധർമ്മങ്ങൾ, എന്നിവയെല്ലാം ഒരു യോഗി നിരന്തരം അഭ്യസിച്ചു് ചിത്തപ്രസന്നത നേടേണ്ടതാണു്. മേൽപ്പറഞ്ഞവയെല്ലാം ശുഭവാസനകളായതുകൊണ്ടു് അവ എല്ലാ മലിനവാസനകളെയും ചിത്തത്തിൽനിന്നും പുറംതള്ളുന്നതാണു്.

ഇവിടെ ഒരു സംശയം വരാം. അസംഖ്യം ശുഭവാസനകളുണ്ടല്ലോ. അവയെല്ലാം ഒരാൾക്കു് എങ്ങനെ അഭ്യസിക്കാൻ കഴിയും? അവയെല്ലാം ഒരാൾ അഭ്യസിക്കുന്നതു നിരർത്ഥകവുമാണു്. ഈ സംശയം പ്രസക്തമല്ല. മലിനവാസനകൾ അനന്തമാണു്. അതുപോലെ ശുഭവാസനകളും. എല്ലാ മലിനവാസനകളും ഒരാളിൽ ഉണ്ടായിരിക്കുകയില്ല. അതുകൊണ്ടു് അവയെ ഒഴിവാക്കാനുള്ള എല്ലാ ശുഭവാസനകളും ഒരാൾ തന്നെ അഭ്യസിക്കുകയെന്ന പ്രശ്നമേയുദിക്കുന്നില്ല. വൈദ്യശാസ്ത്രം നിരവധി ഔഷധങ്ങൾ നിർദ്ദേശിക്കുന്നുണ്ടു്. അവയെല്ലാം ഒരാൾതന്നെ സേവിക്കണമെന്നാരും പറയുന്നില്ലല്ലോ. രോഗങ്ങളെല്ലാം ഒരാളിൽത്തന്നെ സംഭവിക്കാറുമില്ല. അപ്പോൾ ആർക്കു് എന്തു രോഗമാണോ ഉള്ളതു് അയാൾ ആ രോഗത്തിനുള്ള മരുന്നു സേവിയ്ക്കേണ്ടതാണു്. അതുപോലെ സത്യാന്വേഷിയായ സാധകൻ ആദ്യം സ്വന്തം ചിത്തത്തെ അന്തർമ്മുഖമാക്കി പരീക്ഷിച്ചു് അവിടെ എന്തെല്ലാം മലിനവാസനകളാണുള്ളതെന്നു് കണ്ടെത്തണം. ഏതെല്ലാം മലിനവാസനകളാണോ ഉണ്ടെന്നു തെളിയുന്നതു് അവയെ ഒഴിവാക്കാനുള്ള ശുഭവാസനകൾ തെരഞ്ഞെടുത്തഭ്യസിക്കണം. പുത്രമിത്രകളത്രാദി ബന്ധുക്കളാൽ നിരന്തരം പീഡിതനാകുന്ന വിരക്തൻ ആ പീഡ ഒഴിവായിക്കിട്ടാൻ പരിവ്രജനത്തിലേപ്പെടുന്നതുപോലെ വിദ്യാമദം, ധനമദം, കുലാ

ചാരമദം തുടങ്ങിയ മലിനവാസനകൾകൊണ്ടു പീഡിതനാകുന്നവൻ അവയ്ക്കെതിരായ ശുഭവാസനകളെ വിവേകപൂർവ്വം അഭ്യസിക്കണം. വാസിഷ്ഠത്തിൽ ജനകൻ ഈ വിവേകം അഭ്യസിക്കുന്നതു നോക്കുക:

> അദ്യ യേ മഹതാം മൂർധ്നി
> തേ ദിനൈർന്നിപതന്ത്യധഃ
> ഹന്ത ചിത്ത, മഹത്തായാം
> കൈഷാ വിശ്വസ്തതാ തവ.

ഇന്നത്തെ ഉന്നതന്മാർ നാളെ പതിച്ച നിസ്സാരന്മാരായി മാറുന്നു. അല്ലയോ ചിത്തമേ, നിന്റെ മഹത്ത്വത്തെ എങ്ങനെ വിശ്വസിക്കുവാനാണ്? ചക്രവർത്തിമാരുടെ ലോകങ്ങളും ബ്രഹ്മാവിന്റെ ധനസമ്പത്തും ഒക്കെ നഷ്ടപ്പെട്ടുന്നതായിക്കാണുന്നുണ്ടല്ലോ. കോടിക്കണക്കിൽ ബ്രഹ്മാക്കൾ കഴിഞ്ഞുപോയിരിക്കുന്നു. സ്വർഗ്ഗപരമ്പരതന്നെ പ്രത്യക്ഷപ്പെട്ടു് മറഞ്ഞുകഴിരിക്കുന്നു. പൊടിപടലങ്ങൾപോലെ ചക്രവർത്തിമാർ വന്നുമറയുന്നു. ഈ ജീവിതത്തിനെന്തു സ്ഥിരതയാണു്? കണ്ണടച്ചു് തുറക്കുന്നതിനു മുൻപു് ജഗത്തിനെ ഉണ്ടാക്കിമറയ്ക്കാൻ കഴിവുള്ള ധീരപുരുഷന്മാർപോലും അതിവേഗം കാലയവനികയ്ക്കുള്ളിൽ തിരോഭവിക്കുന്നു. ഈ ജീവിതത്തിനു സ്ഥിരതയെവിടെ? വിവേകപൂർണ്ണങ്ങളായ ഇത്തരം ചിന്തകൾകൊണ്ടു് ധനവിദ്യാകുലമദാദിദോഷങ്ങൾക്കു പരിഹാരം കാണേണ്ടതാണു്.

ഇവിടെ ഒരു സന്ദേഹം വരാം. ഇത്തരം വിവേകങ്ങൾ തത്ത്വജ്ഞാനത്തിനുമുൻപു് ഉണ്ടാകേണ്ടവയല്ലേ? നിത്യാനിത്യവസ്തുവിവേകം തുടങ്ങിയ ഉപായങ്ങൾ അഭ്യസിച്ചുറപ്പിക്കാതെ ബ്രഹ്മജ്ഞാനം സാദ്ധ്യമല്ലല്ലോ. ഇവിടെയാകട്ടെ ബ്രഹ്മജ്ഞാനം നേടിക്കഴിഞ്ഞ ശേഷം ജീവന്മുക്തിക്കായി വാസനാക്ഷയം ലക്ഷ്യമാക്കിയുള്ള ഉപായങ്ങളാണല്ലോ ചർച്ച ചെയ്യാനാരംഭിച്ചതു്. പിന്നെന്താണു് സന്ദർഭത്തിനു യോജിക്കാത്ത വിധം അതുമിതും പറയുന്നതു്? ഈ സംശയം സാരമില്ല. നിത്യാനിത്യവസ്തുവിവേകാദി സാധനചതുഷ്ടയസമ്പന്നനായിക്കഴിഞ്ഞശേഷമേ ബ്രഹ്മജ്ഞാനമുള്ളൂ എന്നതു് സർവ്വസാധാരണവും പ്രൗഢവുമായ രാജമാർഗ്ഗമാണു്. ചിലർക്കാകട്ടെ പൂർവ്വപുണ്യപരിപാകംകൊണ്ടു് ആകാശത്തിൽ നിന്നു കനി വീഴുംപോലെ തത്ത്വജ്ഞാനമുണ്ടാകാറുണ്ടു്. ജനകനു് തത്ത്വജ്ഞാനമുണ്ടായതിപ്രകാരമാണെന്നു വാസിഷ്ഠത്തിൽ വിവരിക്കുന്നു. ജനകമഹാരാജാവു് പൂന്തോട്ടത്തിൽ ഉലാത്തുമ്പോൾ രണ്ടു സിദ്ധന്മാർ ഒരു വള്ളിക്കുടിലിലിരുന്നു് ആത്മസ്വരൂപം ചർച്ച ചെയ്യുന്നതു കേൾക്കാനിടയായി. അപ്പോൾ അവിചാരിതമായിട്ടാണദ്ദേഹത്തിനു തത്ത്വജ്ഞാനമുണ്ടാകുന്നതു്. തുടർന്നു് പൂർണ്ണമായ ചിത്തവിശ്രാന്തിക്കായി അദ്ദേഹം മേൽകാണിച്ച പ്രകാരം വിവേകപൂർവ്വം വിചാരം ചെയ്യുകയുണ്ടായി. അതുകൊണ്ടു് ഇത്തരം വിവേകവിജ്ഞാനം തത്ത്വജ്ഞാനാനന്തരം ജീവന്മുക്തി നേടുന്നതിൽ സന്ദർഭോചിതം തന്നെയാണു്.

ഇനിയുമുണ്ടാകാം ഇവിടെ സന്ദേഹം. ഈ വിവേകവിചാരം ജ്ഞാനലാഭത്തിനുശേഷമാണല്ലോ ഉണ്ടാകുന്നതു്. ജ്ഞാനലാഭത്തിനുശേഷം മലിനവാസന തുടരുന്നില്ല. ആ സ്ഥിതിക്കു് ശുദ്ധവാസന തുടർന്നഭ്യസിക്കേണ്ടതായിട്ടില്ലല്ലോ. ഈ സംശയവും യാഥാർത്ഥ്യമറിയാത്തതുകൊണ്ടു തോന്നുന്നതാണു്. ജനകനു് ജ്ഞാനലാഭത്തിനുശേഷം മലിനവാസന തുടർന്നുണ്ടായില്ലെന്നതു ശരിയാണു്. എന്നാൽ യാജ്ഞവല്ക്യൻ, ഭഗീരഥൻ തുടങ്ങിയവരിൽ ജ്ഞാനലാഭത്തിനുശേഷവും മലിനവാസന തുടരുന്നതായിക്കാണുന്നു. യാജ്ഞവല്ക്യനും അദ്ദേഹത്തിന്റെ പ്രതിയോഗികളായിരുന്ന ഉഷസ്തൻ, കഹോലൻ തുടങ്ങിയവർക്കും കലശലായ വിദ്യാമദമുണ്ടായിരുന്നതായിക്കാണുന്നു. അവരെല്ലാം സ്വന്തം വിജയങ്ങളിൽ അഭിമാനംകൊണ്ടു സംസാരിക്കുക പതിവായിരുന്നു. ഇവിടെ യാജ്ഞവല്ക്യനും മററും യഥാർത്ഥത്തിൽ ബ്രഹ്മവിദ്യയുണ്ടായിരുന്നില്ലെന്നു കരുതിക്കൂടെ? അങ്ങനെ കരുതിക്കൂടാ. സംഭാഷണവേളയിൽ അവരുടെ ചോദ്യോത്തരങ്ങൾ തികച്ചും ബ്രഹ്മപ്രതിപാദകങ്ങളായിട്ടാണല്ലോ കാണുന്നതു്. 'ചോദ്യോത്തരങ്ങൾ ബ്രഹ്മപ്രതിപാദകങ്ങളായിരുന്നെങ്കിലും അവർ അവ്യക്തമായി മാത്രമേ തത്ത്വം ഗ്രഹിച്ചിരുന്നുള്ളു; അവർക്കു വ്യക്തമായ ബ്രഹ്മജ്ഞാനം ഉണ്ടായിരുന്നില്ല;' എന്നു കരുതിക്കൂടെ? ഈ ധാരണയും ശരിയല്ല. അങ്ങനെയായാൽ അവരുടെ വാക്യ

ങ്ങൾ ശ്രവിച്ച ബ്രഹ്മജ്ഞാനികളായിത്തീരുന്ന ആധുനികന്മാരുടെ ബ്രഹ്മജ്ഞാനവും അവ്യക്തമാണെന്നു വന്നുപോകും. ഇനിയും 'യാജ്ഞവല്ക്യൻ തുടങ്ങിയവക്കു് വ്യക്തമായ പരോക്ഷജ്ഞാനമേ ഉണ്ടായിരുന്നുള്ളു; അപരോക്ഷജ്ഞാനമുണ്ടായിരുന്നില്ല' എന്നു പറഞ്ഞുകൂടെ? അതും പറഞ്ഞുകൂട. ''സാക്ഷാദപരോക്ഷാദ് ബ്രഹ്മ''–പ്രത്യക്ഷമായി നേരിട്ടുകാണുന്ന ബ്രഹ്മം എന്നിങ്ങനെ പ്രത്യക്ഷബ്രഹ്മത്തെ ഉപക്രമിച്ചുകൊണ്ടാണു് ചോദ്യോത്തരങ്ങൾ തുടരുന്നതു്.

---

# ഭാരതീയവിദ്യാഭ്യാസം എങ്ങനെ നവീകരിക്കണം ?

### സച്ചിദാനന്ദസ്വാമികൾ

## ചില പ്രശ്നങ്ങൾ

ഇന്നു് എങ്ങും നടപ്പിലിരിക്കുന്ന വിദ്യാഭ്യാസരീതി പാശ്ചാത്യമാണു്. അവരുടെ ധമ്മബോധത്തിന്റെ അടിസ്ഥാനത്തിൽ വളന്നു വന്നിട്ടുള്ള ആ പദ്ധതിയിൽ പുരുഷാത്ഥവിചാരം ഇല്ലാതിരിക്കുന്നതു സ്വാഭാവികമത്രേ. മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെക്കുറിച്ചോ, അതു സാധിക്കാനുള്ള സന്മാൎഗ്ഗത്തെക്കുറിച്ചോ, വ്യക്തമായ ചിന്തയൊന്നും പാശ്ചാത്യലോകത്തിൽ ഉദിച്ചിട്ടില്ല. അത്ഥകാമങ്ങൾക്കപ്പുറം പുരുഷാത്ഥം ദശിക്കാൻ കഴിവില്ലാത്തതാണു് പാശ്ചാത്യദൃഷ്ടി. ഭോഗ്യവസ്തുക്കൾ സമ്പാദിക്കാൻവേണ്ട സയൻസും അതിന്റെ പ്രായോഗിക തന്ത്രങ്ങളും, അവയുടെ പ്രവത്തനം സുഗമമാക്കാൻ വേണ്ട ലൗകികനീതികളും അവർ ആവിഷ്കരിച്ചിട്ടുണ്ടു്. അതിലടങ്ങുന്നു അവരുടെ ധമ്മസവ്വസ്വം. അതുകൊണ്ടു ജീവിതം സാത്ഥകമാക്കാമെന്നു കരുതി ചെയ്യപ്പെടുന്നതാണു് അവരുടെ യത്നമശേഷവും. പക്ഷെ, അതുകൊണ്ടു് ജീവിതം സാത്ഥകമാകുന്നില്ല. എന്തെന്നാൽ, ക്ഷേമാത്ഥമായ പുരുഷേച്ഛയും യത്നവും കാമഭോഗങ്ങളെ അതിക്രമിച്ചു വളരെ അധികം മുമ്പോട്ടു പോകുന്നുണ്ടു്. അവയെ സാത്ഥകമാക്കാനുള്ള വിദ്യ പാശ്ചാത്യലോകത്തിനു് അജ്ഞാതമായിരിക്കെ, പ്രയത്നം വിഫലമായി പരിണമിക്കുന്നതിൽ ആശ്ചയ്യമില്ല. ജീവിതം നിരാശാപൂണ്ണമായി, അസ്വസ്ഥമായി ചമയുന്നതാണു് ഇതിന്റെ ഫലം. ഇന്നത്തെ 'പരിഷ്കൃതലോക'ത്തിനു് സംഭവിച്ചിരിക്കുന്നതു് അതാകുന്നു. വിദ്യാത്ഥിലോകവും ആ ലോകത്തിന്റെ അംഗമാണല്ലോ.

ഈ നൈരാശ്യവും അസ്വാസ്ഥ്യവും എങ്ങനെയുണ്ടായി എന്നും പരിഹാരമെന്തെന്നും ചിന്തിച്ചറിയാനുള്ള കഴിവു്, സ്വതേ അശാന്തവും അശിക്ഷിതവുമായ ബാലബുദ്ധിക്കുണ്ടാകുന്നതല്ല. അവ്യക്തമായവിധം അബോധചിത്തത്തിൽ തിങ്ങിവിങ്ങുന്ന ആ നൈരാശ്യത്തിന്റെ ബാഹ്യലക്ഷണങ്ങളത്രെ ഇന്നു് എവിടെയും പ്രകടമാവുന്ന അത്ഥശൂന്യമായ പഠിപ്പുമുടക്കങ്ങളും അനിയന്ത്രിത സമരങ്ങളും. ജീവിതം സാത്ഥകമാക്കാത്ത ഈ വിദ്യാഭ്യാസത്തോടുള്ള നിഷേധമനോഭാവത്തെ വല്ലവിധവും പ്രകടമാക്കണമല്ലോ. അതിനു് അവസരോചിതമായി സ്വീകരിക്കുന്ന തന്ത്രങ്ങളായി ഈ സമരമുറകളെ വ്യാഖ്യാനിക്കാവുന്നതാണു്. അതിൽക്കവിഞ്ഞു് യാതൊരത്ഥവും അവയ്ക്കു കല്പിക്കേണ്ടതില്ല. വഴിപിഴച്ച ഈ വിദ്യാഭ്യാസസമ്പ്രദായത്തെ എത്രയും വേഗത്തിൽ ഉപേക്ഷിച്ചു് പുരുഷാത്ഥസാധകമായ ഭാരതീയമാൎഗ്ഗം സ്വീകരിക്കുകമാത്രമാണു് ഇതിന്നു് ഏകപരിഹാരം.

## ആധുനികവിദ്യാഭ്യാസത്തിന്റെ ന്യൂനതകൾ

ജീവിതലക്ഷ്യം സാധിപ്പിച്ചു പുരുഷനെ കൃതാത്ഥനാക്കുക എന്നുള്ളതാണു് ഏതൊരു വിദ്യാഭ്യാസത്തിന്റെയും ലക്ഷ്യം. സഫലമായ, സാത്ഥമായ, വിദ്യാഭ്യാസം അതാകുന്നു.

മനുഷ്യനിലെ ഇച്ഛാജ്ഞാനക്രിയാശക്തികളെ ഉണർത്തി പുരുഷാർത്ഥസാധകമായവിധം വിനിയോഗിക്കാനുള്ള സാമർത്ഥ്യം നല്കുന്ന ഒരു ശിക്ഷണപദ്ധതി അതിന്നുണ്ടായിരിക്കണം. എന്നാൽ ഇന്നത്തെ 'പരിഷ്കൃത'വിദ്യാഭ്യാസത്തിൽ അങ്ങനെ ഒന്നില്ല: പുരുഷാർത്ഥവിചാരം അതിന്നു കേവലം അജ്ഞാതമാണ്. മനുഷ്യജീവിതത്തിന്റെ അർത്ഥം വെളിപ്പെടുത്തുന്ന സൂക്ഷ്മതത്ത്വചിന്തയോ, അന്തരംഗശക്തികളെ ഉണർത്തി പ്രവർത്തിപ്പിക്കാൻ സമർത്ഥമായ മനോവിജ്ഞാനമോ, ശിക്ഷാതന്ത്രമോ (Practical discipline) ഒന്നും അതിന്നില്ല. എന്നാൽ തീരെയില്ലെന്നും പറക വയ്യ. തത്ത്വചിന്തയുടെയും മനോവിജ്ഞാനത്തിന്റെയും പേരിൽ എന്തോ ചിലതൊക്കെയുണ്ട്. പക്ഷെ, അവയ്ക്കു ജീവിതതത്ത്വവുമായോ മനോവൃത്തികളുടെ സൂക്ഷ്മഗതിയുമായോ വലിയ ബന്ധമൊന്നുമില്ല. വിദ്യയുടെ 'ആഭാസം' എന്നാണതിനെ പറയേണ്ടതു്. ലൗകികഭോഗ്യവിഷയങ്ങൾ വർദ്ധിപ്പിക്കാനുതകുമാറു് യന്ത്രസമാനം പ്രവർത്തിക്കുന്ന കുറെ മനുഷ്യരെ സജ്ജമാക്കിയെടുക്കാനുള്ളതാണ് ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം. പൗരുഷമായ ബുദ്ധിബലത്തിനും കർമ്മകുശലതയ്ക്കും അതിൽ സ്ഥാനമില്ല. പുരുഷാർത്ഥസാധകമായ ഈ ഗുണങ്ങളെ അവഗണിക്കുന്ന ഇന്നത്തെ ശിക്ഷണരീതിയെ 'നിഷേധാത്മകം' (Negative) എന്നാണ് വിവേകാനന്ദസ്വാമികൾ വിശേഷിപ്പിച്ചിരിക്കുന്നതു്. പുരുഷാർത്ഥസാധകമായ യത്നത്തിനു് സാമാന്യജനതയെ സന്നദ്ധമാക്കാത്ത, സ്വഭാവബലങ്ങളെ ആവിഷ്കരിക്കാൻ ഉപകരിക്കാത്ത, കർമ്മത്തിൽ പരാർത്ഥതയും സിംഹതുല്യമായ വീര്യവും വളർത്തിയെടുക്കാത്ത, ഈ വിദ്യാഭ്യാസം ആ പേരിന്നു് അർഹമാകുന്നതെങ്ങനെ? എങ്കിലും, ഇന്നു പരിഷ്കൃതമായി നാം ആദരിക്കയും അനുസരിക്കയും ചെയ്യുന്നതു് ആ വിദ്യാഭ്യാസത്തെയാണ്. ഗുണത്തേക്കാളധികം എണ്ണത്തിനു് പ്രാധാന്യം കല്പിക്കുന്നതും, വിദ്യാഭ്യാസയോഗ്യതയെ ദ്രവ്യമൂല്യത്തിന്മേൽ കണക്കാക്കുന്നതുമായ ഈ പരിഷ്കൃതിയെ 'വാണിജ്യ'ലക്ഷണമായിട്ടാണ് സ്വാമികൾ വ്യാഖ്യാനിക്കുന്നതു് – Commercial Civilisation. ചരിത്രദൃഷ്ട്യാ നോക്കിയാൽ ഇതെത്രയും ശരിയാണെന്നു കാണാം.

ഇന്നത്തെ പരിഷ്കൃതിയുടെ ആരംഭമെന്നു പറയപ്പെടുന്ന 16, 17 നൂററാണ്ടുകളിലെ 'നവോത്ഥാനത്തെ', 'ശാശ്വതമായ ധർമ്മത്തെ അവഗണിച്ചുകൊണ്ടു്, വ്യവസായവാണിജ്യങ്ങളാൽ സ്വാർത്ഥഭോഗം തേടുന്ന ജനതയുടെ ഉദയം,' എന്നു പറയാം. ബ്രാഹ്മണ്യമായ ശമദമാദിഗുണങ്ങൾക്കോ, വീര്യശൗര്യാദി ക്ഷാത്രഗുണങ്ങൾക്കോ ഈ വാണിജ്യപരിഷ്കൃതിയിൽ സ്ഥാനമില്ല. വിദ്യയും ബുദ്ധിയും കർമ്മനൈപുണ്യവും എല്ലാം യന്ത്രവത്കൃതം. പഠിക്കുന്നവരും പഠിപ്പിക്കുന്നവരും ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും എല്ലാം യന്ത്രസമാനം പ്രവർത്തിക്കുന്ന, കൂലിക്കു വേലചെയ്യുന്ന, ഒരേ തരക്കാരായിമാറിയിരിക്കുന്നു. ഈ നവീനപരിഷ്കൃതിയുടെ ഉപജ്ഞാതാക്കളായി വന്നെത്തിയ ഇംഗ്ലീഷുകാർ നടപ്പാക്കിയ വിദ്യാഭ്യാസപദ്ധതിയാണല്ലോ ഇന്നു നമ്മുടെ നാട്ടിൽ ഉള്ളതു്. വിചാരശീലവും കർമ്മനൈപുണ്യവും പരാർത്ഥനിഷ്ഠയും ഇല്ലാത്ത ഒരു സമുദായത്തെയാണ് അതു സൃഷ്ടിച്ചിരിക്കുന്നതു്. സ്വാർത്ഥലോലുപതമാത്രം സമ്പാദ്യമായിട്ടുള്ള ഈ ജനതയ്ക്കിടയിൽ, തൊഴിലില്ലായ്മയും തജ്ജന്യമായ തൊഴിലാളിപ്രശ്നങ്ങളും അനിവാര്യമത്രെ.

## പ്രശ്നപരിഹാരം – പൗരുഷവിദ്യാഭ്യാസം

പ്രശ്നങ്ങൾ എവിടെയും എപ്പോഴും അവിദ്യാജന്യമാകുന്നു. വിദ്യകൊണ്ടുവേണം അവയെ പരിഹരിക്കാൻ. വഴിപോലെ പ്രമാണപരീക്ഷ ചെയ്തു ശുദ്ധമാക്കിയെടുത്ത ഒരു വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ നാം ജീവിതയത്നം തുടർന്നുകൊണ്ടിരിക്കെ, അതിൽ ബുദ്ധിമുട്ടു വരുന്നുവെങ്കിൽ – പ്രശ്നങ്ങൾ ഉദ്ഭവിക്കുന്നുവെങ്കിൽ–ആ വിജ്ഞാനം പൂർണ്ണമല്ല; അജ്ഞാനരൂപമായ ചില ന്യൂനതകൾ അതിലുണ്ടെന്നു നിശ്ചയിക്കാം. അപ്പോൾ കുറെക്കൂടി തെളിഞ്ഞ ഉപരിവിജ്ഞാനത്തെ സമാശ്രയിച്ചു് പ്രശ്നം പരിഹരിച്ചുകൊണ്ടു മുമ്പോട്ടു നീങ്ങുന്നതാണ് വിദ്യാഭ്യാസത്തിന്റെയും ബുദ്ധിവികാസത്തിന്റെയും ലക്ഷണം. ആദ്യത്തെ പടിയിൽ ന്യൂനതയോടുകൂടിയതിനെ 'അപരം' എന്നും, അതിന്റെ ന്യൂനത പരിഹരിക്കുന്ന ഉപരിവിജ്ഞാനത്തെ 'പരം' എന്നും പറയാം. പരവിദ്യ, അപരവിദ്യയുടെ പൂരണമാകുന്നു.

അപരവിദ്യാഭ്യാസത്താലുണ്ടാവുന്ന ജീവിതപ്രശ്നങ്ങളെ എങ്ങനെ പരിഹരിക്കാമെന്നു കണ്ടുപിടിക്കുകയാകുന്നു പരവിദ്യാഭ്യാസത്തിന്റെ പ്രയോജനം. അതെങ്ങനെ സാധിക്കാമെന്ന ഗാഢചിന്തയിൽ മുഴുകിയിരിക്കയാണ് ഇന്നത്തെ പരിഷ്കൃതലോകം. എന്നാൽ സഹസ്രാബ്ദങ്ങൾക്കുമുമ്പുതന്നെ നമ്മുടെ നാട്ടിൽ പ്രശ്നം പരിഹൃതമായിരുന്നു.

ആധുനികപരിഷ്കൃതലോകത്തിന്റെ വിദ്യാഭ്യാസദർശനം സയൻസാണ്. അതു സൃഷ്ടിച്ചിട്ടുള്ള പ്രശ്നങ്ങൾ പരിഹരിക്കാൻ ഭാരതീയ പരവിദ്യാഭ്യാസദർശനത്തെ ആശ്രയിക്കുകയേ ഗതിയുള്ളു. വിവേകാനന്ദസ്വാമികൾ അതിലേയ്ക്കു നമുക്കു നല്കുന്നതു് 'പൗരുഷവിദ്യാഭ്യാസദർശനം' (Man-making Education) ആകുന്നു. വിവേകാനന്ദസ്വാമികൾ നൽകുന്ന പൗരുഷവിദ്യാഭ്യാസദർശനത്തിന്റെ അടിസ്ഥാനത്തിൽ, നമ്മുടെ രാഷ്ട്രത്തിനു് അഭ്യുദയം കൈവരുമാറു്, ഇന്നത്തെ വിദ്യാഭ്യാസപദ്ധതിയെ എങ്ങനെ നവീകരിക്കാമെന്നുള്ളതാണു് അടുത്ത ചിന്താവിഷയം. അതിലേയ്ക്കു സ്വാമിജി നൽകുന്ന ഏതാനും നിർദ്ദേശങ്ങളെ നമുക്കു പരിശോധിക്കാം.

## പരിഹാരമാർഗ്ഗങ്ങൾ

1. ഒന്നാമതു്, നമ്മുടെ വിദ്യാഭ്യാസജീവിതത്തിന്നു് അടിസ്ഥാനമായി പൗരുഷമായ ധർമ്മത്തെ നാം സമാശ്രയിക്കണം. സ്വാമിജി പറയുന്നു: "വിദ്യാഭ്യാസത്തിന്റെ മർമ്മമായി ഞാൻ ദർശിക്കുന്നതു് ധർമ്മത്തെയാണു്. എന്നുവെച്ചാൽ, എന്റെയോ മററു വല്ലവരുടേയുമോ 'മത'ത്തെയല്ല അർത്ഥമാക്കുന്നതെന്നു് ഓർക്കേണ്ടതാണു്." മാനവരാശിക്കു് എല്ലാക്കാലത്തും ഉയർച്ചയ്ക്കു ഹേതുവായ ധർമ്മമാണു് ഇവിടെ വിവക്ഷിതം. "യതഃ അഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ. യാതൊന്നിനാൽ അഭ്യുദയവും ആത്യന്തികക്ഷേമവും സിദ്ധിക്കുമോ, അതാണു ധർമ്മം (വൈ. സൂ. 2.) അതായതു് പുരുഷാർത്ഥസാധകമായ മനുഷ്യപ്രയത്നത്തെ ഏതു വഴിയ്ക്കു നയിച്ചാൽ ശരിക്കും ലക്ഷ്യം സാധിച്ചു ജീവിതം സാർത്ഥകമാകുമോ, ആ സന്മാർഗ്ഗം ആകുന്നു ധർമ്മം. മനുഷ്യസ്വഭാവത്തിൽ സംസ്കാരരൂപേണ ദൃഢീകൃതമായി, പ്രയത്നസാഫല്യത്തിനു് നിയാമകമായിരിക്കുന്ന ഇച്ഛാജ്ഞാനക്രിയാശക്തിയാണു് ഇവിടെ പറയപ്പെട്ട ധർമ്മം. സ്വാമിജി വീണ്ടും വ്യക്തമാക്കുന്നു:

"ധർമ്മം എന്നതു് പുരുഷനിൽ അന്തർലീനമായിരിക്കുന്ന ദിവ്യതയുടെ – ചൈതന്യത്തിന്റെ – പ്രഭാവമാകുന്നു. അതു് മൃഗീയതയെ മനുഷ്യത്വത്തിലേയ്ക്കും, മനുഷ്യനെ ഈശ്വരഭാവത്തിലേയ്ക്കും നയിയ്ക്കുന്ന ജ്ഞാനം ആകുന്നു. ഓരോ ജീവനിലും ദിവ്യത്വം അന്തർലീനമായിരിക്കുന്നു. ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയമനം ചെയ്തു് ആന്തരമായ ഈ ദിവ്യഭാവത്തെ പ്രകാശിപ്പിക്കുകയാകുന്നു ജീവിതലക്ഷ്യം. കർമ്മം, ഭക്തി, മനോനിയമനമാകുന്ന യോഗം, തത്ത്വചിന്ത (ജ്ഞാനം) എന്നീ ഉപായങ്ങളിൽ ഒന്നോ അതിലധികമോ, അതോ എല്ലാം ചേർന്നതോ, ആയ മാർഗ്ഗത്തിലൂടെ ആ പരമപുരുഷാർത്ഥം സാധിക്കുക. ഇതാണു് ധർമ്മസർവ്വസ്വം. ആഗമങ്ങളും സിദ്ധാന്തങ്ങളും ക്രിയാവിധാനങ്ങളും ശാസ്ത്രഗ്രന്ഥങ്ങളും, ദേവാലയങ്ങളും പ്രതീകങ്ങളുമെല്ലാം അപരം, അമുഖ്യങ്ങൾ."

പൗരുഷവിദ്യാഭ്യാസത്തിന്റെ ധർമ്മമാണിവിടെ പ്രതിപാദിച്ചതു്. വേദാന്തമാണു് അതിന്നു പ്രമാണം. അതിന്റെ തത്ത്വചിന്തയും അനുഷ്ഠാനപദ്ധതിയായ യോഗവും ആയിരിക്കണം അഭ്യുദയഹേതുവായ ഭാരതീയവിദ്യാഭ്യാസത്തിന്നു് അടിസ്ഥാനം. ആർഷപാരമ്പര്യത്തിൽ ഇവിടെ പ്രവർത്തിച്ചിരുന്ന പദ്ധതിയ്ക്കു പ്രമാണം അതായിരുന്നു. പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പ്രചാരത്തോടുകൂടി സയൻസിനു പ്രാമാണ്യം സിദ്ധിച്ചു. അതിന്റെ വഴിക്കുള്ള തത്ത്വചിന്തയും (Philosophy) മനോവിജ്ഞാനത്തിന്റെ പേരിൽ എന്തോ ചിലതൊക്കെയുമാണു് ഇന്നു നാം അനുസരിക്കുന്നതു്. അവ അപൂർണ്ണവും അഭ്യുദയസിദ്ധിക്കു് അപര്യാപ്തവും, വിശേഷിച്ചും ഇന്നത്തെ വിഷമപ്രശ്നങ്ങൾക്കു കാരണവുമായി അനുഭവപ്പെട്ടിരിക്കെ, അതിനെ തള്ളി തത്സ്ഥാനത്തു യോഗ–വേദാന്തധർമ്മത്തെ പുനഃപ്രതിഷ്ഠിക്കയാണു് നമ്മുടെ കർത്തവ്യം. അപരമായ സയൻസിനെ പൂരിപ്പിക്കുന്ന പരവിദ്യയാണതു്. അതുകൊണ്ടുള്ള പ്രയോജനം മഹത്തരമാണു്. ഒന്നാമതു്, മനുഷ്യ

ജീവിതത്തിന്റെ പരമാത്ഥതത്ത്വവും വിദ്യാഭ്യാസത്തിന്റെ ശരിയായ ലക്ഷ്യവും മാഗ്ഗങ്ങളും അതു കാണിച്ചുതരും. അതിപ്രാകൃതമായ മൃഗീയാവസ്ഥമുതൽ പരമപുരുഷാത്ഥം സാധിച്ചു കൃതാത്ഥനായ മുക്തപുരുഷന്റെ അവസ്ഥവരെയുള്ള ജീവിതം സമസ്തവും ബുദ്ധിസത്ത്വത്തിന്റെ അനുക്രമവികാസമാകുന്ന ഏകധമ്മത്തിൽ അധിഷ്ഠിതമായി നമുക്കു ദശിക്കാൻ കഴിയും. ആധ്യാത്മികമെന്നും ഭൗതികമെന്നുമുള്ള ഭേദേന വിരുദ്ധങ്ങളായി കല്പിക്കപ്പെടുന്ന വിദ്യകളുടെ യഥാത്ഥസ്വഭാവം ഗ്രഹിച്ച് പരാപരബന്ധത്തോടുകൂടി യോഗ്യമായ നിലയിൽ അവ അഭ്യസിക്കാൻ നമുക്കു സാധിക്കും.

'മത'ത്തിന്റെ പേരിൽ, ധമ്മത്തെ തിരസ്കരിച്ചുകൊണ്ടുള്ള ആധുനികചിന്താഗതിക്കു വിരാമം വരും. സയൻസിന്റെ ആവിർഭാവം കുറിക്കുന്ന യൂറോപ്പിലെ നവോത്ഥാനകാലംവരെ, വിദ്യയുടെയും ധമ്മത്തിന്റെയും പേരിൽ അവിടെ ഉണ്ടായിരുന്നതു് ബൈബിളും, അതിന്റെ ബലത്തിന്മേൽ മതസഭ പ്രചരിപ്പിച്ചു വന്നിരുന്ന കുറെ വിശ്വാസങ്ങളും ആദേശങ്ങളുമായിരുന്നു. പ്രത്യക്ഷാദിപ്രമാണങ്ങൾക്കു നിരക്കാത്ത ആ മതവിശ്വാസങ്ങളും ആചാരങ്ങളും സയൻസിന്റെ പ്രഭാവത്തിൽ അസ്തപ്രഭമായിത്തീന്നു. മതത്തിനു മൂലമായ ശാശ്വതധമ്മം (Eternal Religion) പാശ്ചാത്യലോകത്തിൽ അജ്ഞാതവുമായിരുന്നു. പുതുതായി ഉദയംചെയ്ത സയൻസിന്റെ വെളിച്ചത്തിൽ പ്രചരിച്ച പാശ്ചാത്യവാണിജ്യവിദ്യാഭ്യാസത്തിൽ ധമ്മമൂല്യം ഇല്ലാതാവാൻ കാരണമതാണ്. ആ പദ്ധതിയനുസരിച്ചു ശിക്ഷിതരായ ഭാരതീയരും പാശ്ചാത്യാനുസാരേണ 'മത'ത്തിന്റെ പേരിൽ ധമ്മത്തെ നിരസിക്കുന്നതിൽ ഉത്സുകരായിത്തീന്നിരിക്കുന്നതാണ് ഇന്നത്തെ സ്ഥിതി. ശാശ്വതമായ വേദാന്തധമ്മത്തിന്റെ അടിസ്ഥാനത്തിലുള്ള വിദ്യാഭ്യാസംകൊണ്ടു മാത്രമേ ധമ്മവിഷയകമായ മിഥ്യാബോധങ്ങൾ അകന്ന് മനുഷ്യന്ന് ശ്രേയോമാഗ്ഗം തെളിഞ്ഞു കിട്ടുകയുള്ളു – ഭാരതത്തിന്നു മാത്രമല്ല, പാശ്ചാത്യസമുദായത്തിന്നും.

2. സ്വാത്ഥഭോഗം വിദ്യാഭ്യാസലക്ഷ്യമാവരുതു്. ‧ ഏതു വിദ്യ അഭ്യസിക്കുന്നതായാലും ശരി, അതിൽ പരമാവധി നൈപുണ്യം നേടി, അതുകൊണ്ടു സമുദായത്തെ സേവിച്ചു യോഗക്ഷേമം കൈവരിക്കുകയാണ് സ്വകത്തവ്യമെന്ന് ഓരോ വിദ്യാത്ഥിക്കും ബോധമുണ്ടാവണം. സ്വഭാവത്തെ സംസ്കരിച്ച്, മനോബലം വളത്തി, ബുദ്ധിശക്തികളെ വികസിപ്പിച്ച് മനുഷ്യനെ സ്വാശ്രയശീലനാക്കിത്തീക്കുന്ന വിദ്യാഭ്യാസമാണ് നമുക്കാവശ്യം. ധമ്മ്യവും പുരുഷാത്ഥസാധകവും (Positive) ആയ വിദ്യാഭ്യാസമാണതു്. അതുകൊണ്ടു മാത്രമേ ഇന്നത്തെ അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയും തജ്ജന്യമായ മററു പ്രശ്നങ്ങളും പരിഹരിക്കപ്പെടുകയുള്ളു.

3. പരവും അപരവുമായ ഭാരതീയകലാവിദ്യകളിൽ നാം നൈപുണ്യം നേടണം. നമ്മുടെ രാഷ്ട്രത്തിന്റെ ആദ്ധ്യാത്മികവും ഭൗതികവുമായ വിദ്യാഭ്യാസം സമസ്തവും നമ്മുടെ അധീനത്തിലായിരിക്കണം; അതു രാഷ്ട്രത്തിന്റെ ധർമ്മത്തിന്നു യോജിച്ചതും, ആവുന്നതും രാഷ്ട്രപാരമ്പര്യത്തിലുള്ള മാഗ്ഗങ്ങളിലൂടെയും ആയിരിക്കണം. വൈദേശികനിയന്ത്രണംകൂടാതെ സ്വതന്ത്രമായി – നമുക്ക് സ്വായത്തമായിട്ടുള്ള എല്ലാ കലാവിജ്ഞാനങ്ങളിലും നാം നൈപുണ്യം നേടണം. അതോടുകൂടി ഇംഗ്ലീഷുഭാഷയും പാശ്ചാത്യവിജ്ഞാനങ്ങളും നാം വശമാക്കേണ്ടതാണ്. യന്ത്രശില്പവിധാനത്തിലും വ്യവസായാഭിവൃദ്ധിക്കുതകുന്ന മററു വിഷയങ്ങളിലും നമുക്കു പരിജ്ഞാനമുണ്ടായിരിക്കണം.

ഭാരതീയങ്ങളായ അപരവിദ്യകൾ, ലൗകികവിഷയങ്ങളെ സംബന്ധിച്ചവതന്നെയെങ്കിലും, പാശ്ചാത്യസങ്കല്പംപോലെ പരവിദ്യാവിരുദ്ധമായ ലൗകികവിജ്ഞാനങ്ങളല്ല. പ്രത്യുത, പരവിദ്യയിലേയ്ക്കു വഴി തെളിയിക്കുന്ന സഹകാരിസാധനങ്ങളാണെല്ലാം. ജോതിഷം, ആയുവ്വേദം, ഗണിതം, അത്ഥശാസ്ത്രം തുടങ്ങിയ വിദ്യകളെ വേദാംഗങ്ങളായിട്ടാണ് നാം അഭ്യസിച്ചിരുന്നതും ഇനി അഭ്യസിക്കേണ്ടതും. മോക്ഷസാധകമായ യത്നത്തിന് അനുകൂലമായവിധം അത്ഥകാമങ്ങളെ നേടാനുള്ള വിദ്യകളാണ് അവയെല്ലാം പഠിപ്പിക്കുന്നതു്. അവയിൽ പരമാവധി നൈപുണ്യം നേടി, അതുകൊണ്ടു് ലോകഹിതാത്ഥം പ്രവത്തിക്കാനുള്ള സാമത്ഥ്യം നാം സമ്പാദിക്കണം. ഇന്നത്തെ പാശ്ചാത്യസമ്പ്ര

ദായത്തിൽ നേടാവതല്ല ആ നൈപുണ്യവും ലോകസേവനതല്പരതയും. ഭാരതീയശിക്ഷാ പാരമ്പര്യത്തിലേ അവ സിദ്ധിക്കൂ.

4. നമുക്കിപ്പോഠം വേണ്ടതു് ആത്മശ്രദ്ധയാണു് – നമ്മുടെ പാരമ്പര്യത്തിലും വിദ്യോത്കർഷത്തിലും ദൃഢവിശ്വാസം, സ്വാത്മാഭിമാനം. അതുണൎന്ന പ്രമാണപരീക്ഷ ചെയ്യുമ്പോഠം അറിയാം, ഭാരതീയ വിദ്യകളുടെ തത്ത്വദർശനങ്ങഠം പാശ്ചാത്യവിജ്ഞാനങ്ങളെ അപേക്ഷിച്ചു് സൂക്ഷ്മതരവും ജീവിതയാഥാർത്ഥ്യത്തോടു് അധികം അടുത്തതും, അതുകൊണ്ടുതന്നെ നമ്മുടെ ശ്രേയസ്സിനു് അധികം ഉപകരിക്കുന്നതും ആണെന്നു്. എന്നാൽ, ഇന്നു് ബഹുജനോപകാരകമാംവണ്ണം അവയെ പ്രയോഗിക്കുന്നതിന്നു വേണ്ട സാഹചര്യങ്ങഠം നമുക്കില്ല. കാലോചിതമായ പ്രയോഗതന്ത്രങ്ങളും യന്ത്രോപകരണങ്ങളും നമുക്കു വേണ്ടിയിരിക്കുന്നു. അതിന്നു് പാശ്ചാത്യവിജ്ഞാനത്തെ നാം ആശ്രയിക്കുകതന്നെ വേണം. ഇംഗ്ലീഷും അതുപോലെതന്നെ നമുക്കു് ഉപകരിക്കുന്ന മററു പാശ്ചാത്യഭാഷകളും നാം വശമാക്കണം. യന്ത്രസംവിധാനങ്ങളും സ്വായത്തമാക്കണം. അർത്ഥസമ്പാദനത്താലുള്ള ലൌകികശ്രേയസ്സിന്നു് അവയെല്ലാം ആവശ്യമാണു്. എന്നാൽ ഈ വിഷയത്തിൽ, പാരതന്ത്ര്യം വരിച്ചുകൊണ്ടുള്ള അനുകരണമല്ല വേണ്ടതു്. പാശ്ചാത്യഭാഷകളെയും വിജ്ഞാനങ്ങളെയും ഭാരതീയധർമ്മത്തിനു യോജിച്ചവിധം സംസ്കരിച്ചു്, ആത്മീയമാക്കി വേണം ഉപയോഗിക്കാൻ. അനുകരണം സംസ്കൃതിയാകയില്ല, അതു പാരതന്ത്ര്യലക്ഷണമാണു്. സ്വതന്ത്രമായി, ഭാരതീയമാക്കി അവയെ നാം ഉപയോഗപ്പെടുത്തണം. അതിന്നു് നമ്മുടെ സംസ്കൃതഭാഷാപരിജ്ഞാനം ഒഴിച്ചുകൂടാത്തതാകുന്നു.

5. പാശ്ചാത്യവിജ്ഞാനങ്ങഠം വശമാക്കുന്നതോടൊപ്പംതന്നെ സംസ്കൃതഭാഷാഭ്യസനവും നടന്നുകൊണ്ടിരിക്കണം. എന്തെന്നാൽ ഭാരതീയ വിദ്യകളിൽ നൈപുണ്യം നേടാൻ അവയുടെ ശാസ്ത്രഭാഷാപരിചയം കൂടിയേ കഴിയൂ.

വാഗർത്ഥങ്ങഠം തമ്മിലുള്ള ബന്ധം സ്വാഭാവികമാണു്. വിദ്യാവിഷയകമായ നമ്മുടെ ശാസ്ത്രാർത്ഥങ്ങളെ വഴിപോലെ ബോധിക്കാനും ബോധിപ്പിക്കാനും അതിനേർതായ ഭാഷ തന്നെ വേണം; മററൊന്നുകൊണ്ടും അതു സാധിക്കാവുന്നതല്ല. ആർഷപാരമ്പര്യത്തിലുള്ള സ്വധർമ്മനിഷ്ഠമായ ശിക്ഷണത്താൽ സംസ്കൃതമായി വികസിച്ച നമ്മുടെ ജനതാബുദ്ധിയിൽ സംപന്നമായ ഉത്കൃഷ്ടവിദ്യകഠം സ്വാഭാവികമായി പ്രകാശിച്ചിരിക്കുന്നതു് സംസ്കൃതഭാഷയിലൂടെയാണു്. അതിനെ അവലംബിച്ച ശാസ്ത്രാഭ്യാസമാണു് സാർത്ഥമായ വിദ്യാഭ്യാസം: അതായതു്, നമ്മളിൽ സ്വധർമ്മനിഷ്ഠയുളവാക്കി, ശ്രേയസ്കരമായ യത്നത്തിനു സന്നദ്ധമാക്കുന്ന വിദ്യാഭ്യാസം.

ധർമ്മമാണു് നമ്മുടെ രാഷ്ട്രബലം. വ്യാവഹാരികമായ ഭാഷയിലും വേഷത്തിലും ആചാരക്രമത്തിലും വിചിത്രമായിരിക്കുന്ന ഭാരതീയ ജനതയെ ഏകരാഷ്ട്രബോധേന ബന്ധിച്ച പുരുഷാർത്ഥസാധകമായ യത്നത്തിനു് സന്നദ്ധമാക്കി ഇത്രകാലവും നിലനിർത്തിവന്നതും, ഇനി നിലനിർത്തേണ്ടതും, ആർഷമായ അതിൻെറ ധർമ്മസംസ്കാരവും തത്പ്രതീകമായ സംസ്കൃതവാണിയുമാകുന്നു. ആ നിലയ്ക്കു് ഒരു രാഷ്ട്രഭാഷ നമുക്കുണ്ടെങ്കിൽ അതു സംസ്കൃതഭാഷ മാത്രമാണു്.

ഏതൊരു രാഷ്ട്രത്തിൻെറയും ധർമ്മ–സംസ്കാരദ്യോതകമായ ഉത്കൃഷ്ടവിദ്യകളെ പ്രകാശിപ്പിക്കുന്ന ശാസ്ത്രഭാഷയാണു് യഥാർത്ഥരാഷ്ട്രഭാഷ. അല്ലാതെ, ഓരോ ദേശത്തും ദൈനംദിന വ്യവഹാരത്തിൽ ആശയവിനിമയത്തിനു് വ്യക്തികഠം ഉപയോഗിക്കുന്ന ശബ്ദജാലമല്ല. അവ പ്രാകൃതമാണു്. ഉത്കൃഷ്ടാശയങ്ങളെ ബോധിപ്പിച്ചു് സംസ്കാരമുളവാക്കാൻ അവയ്ക്കൊന്നിന്നും സാമർത്ഥ്യമില്ല. ഹിന്ദി, തെലുങ്കു്, മലയാളം തുടങ്ങിയ പ്രാദേശികവ്യവഹാരഭാഷകഠംക്കു പലതിന്നും ശാസ്ത്രാർത്ഥപ്രകാശകമായ സ്വതന്ത്രഭാഷാപദവി ഇന്നു് ഒട്ടൊക്കെ കൈവന്നിട്ടുള്ളതു ശരിയാണു്. എന്നാൽ അതെല്ലാം സംസ്കൃതഭാഷയുടെ സമ്പർക്കം നിമിത്തമുണ്ടായിട്ടുള്ളതാണെന്നു് വ്യക്തമാണല്ലോ. പ്രാകൃതമായ ഏതു് ഭാഷയുടെയും പ്രാകൃതത്വം മാററി, സംസ്കരിച്ചു് ശുദ്ധവും പൂർണ്ണവുമാക്കുന്ന സാമർത്ഥ്യവിശേഷമാണു് നമ്മുടെ ഭാരതീവാണിക്കുള്ളതു്. സ്വയം സംസ്കൃതവും മററുള്ളവയെ

സംസ്കരിക്കുന്നതുമാകയാൽ 'സംസ്കൃതം' എന്നു് ആ ഭാഷയെ വിശേഷിപ്പിച്ചിരിക്കുന്നതു് അന്വത്ഥമാകുന്നു. സംസ്കൃതവാക്കുകളുടെ വെറും ഉച്ചാരണംതന്നെ ഭാരതീയനു് സ്വന്തമായ രാഷ്ട്രാഭിമാനവും, ബലവും പൗരുഷവും നല്കും. പാശ്ചാത്യവിജ്ഞാനങ്ങളെ ഭാരതീയമാക്കി സാത്മീകരിക്കാനും സംസ്കൃതഭാഷാഭിജ്ഞത്വം ആവശ്യമാണു്. വിജാതീയ – സജാതീയഭേദമെന്യേ ഏതു വിജ്ഞാനത്തെയും ആത്മീയമാക്കി ഉൾക്കൊള്ളത്തക്ക വലുപ്പം നമ്മുടെ രാഷ്ട്രസംസ്കൃതിയ്ക്കും ഭാഷയ്ക്കുമുണ്ടു്. ഇന്നു് വൈദേശികഭാഷയിൽ പരസ്പരഭിന്നങ്ങളായി അറിയപ്പെടുന്ന വിദ്യകൾ (വിജ്ഞാനങ്ങൾ) അധികവും, നമ്മുടെ ആയുർവേദം, ധനുർവേദം, അർത്ഥശാസ്ത്രം, ഗണിതം എന്നീ അപരവിദ്യകളുടെ വ്യാഖ്യാനരൂപമായ ഉപാംഗങ്ങൾ മാത്രമാണു്. ആ നിലയിൽ അവയെ ഉൾക്കൊള്ളാൻ നമുക്കു് പ്രയാസമില്ല. വൈദേശികങ്ങളായ സാങ്കേതികപദങ്ങൾ ഒരു പ്രശ്നവിഷയമേ അല്ല. ഇന്നു് ഇംഗ്ലീഷിലേതായി അറിയപ്പെടുന്ന സംജ്ഞകൾ പലതും ഗ്രീക്, ലാററിൻമൂലത്തിൽനിന്നു് എടുത്തിട്ടുള്ളതാണു്. യൂറോപ്യൻഭാഷകൾക്കെല്ലാം വിദ്യാ–സംസ്കാരമൂലമായ ആ ഗ്രീക്–ലാററിൻ ഭാഷ സംസ്കൃതത്തോടു വളരെ അടുത്തതാണെന്നു് ഭാഷാഭിജ്ഞന്മാർക്കറിയാം. പലതിനും സമാനാർത്ഥകങ്ങളായ ശബ്ദമൂലങ്ങൾ ഇപ്പോൾതന്നെയുണ്ടു്. ഇല്ലാത്തതിനെ അതേ നിലയിൽ സ്വീകരിക്കാനും നമുക്കു കഴിയും.

സംസ്കൃതവിദ്യാഭ്യാസം ജനസാമാന്യത്തിൽ പ്രചരിപ്പിക്കുക എത്രയും ആവശ്യമാണു്. പൗരുഷമായ യത്നത്തിനു് ജനത സന്നദ്ധമാകണമെങ്കിൽ അതിന്നനുസരിച്ച വിദ്യാഭ്യാസത്താൽ ബുദ്ധി സംസ്കരിക്കപ്പെടണം. രാഷ്ട്രാംഗങ്ങളായ ബഹുജനങ്ങൾക്കും ആ സംസ്കാരം സിദ്ധിച്ചാലേ, സമാനമായ യത്നത്തിനും അഭ്യുദയപ്രാപ്തിക്കും വഴി തെളിയുകയുള്ളു. മുൻകാലങ്ങളിൽ സമുദായത്തിലെ ഒരു ചെറിയ ന്യൂനപക്ഷത്തിനു മാത്രമേ സംസ്കൃതവിദ്യാഭ്യാസം സിദ്ധിച്ചിരുന്നുള്ളു; ബഹുജനങ്ങൾക്കു് അവരവരുടെ കർമ്മം ചെയ്യുന്നതിന്നാവശ്യമായ ശിക്ഷണമൊഴികെ ശാസ്ത്രീയമായ യാതൊരു വിദ്യാഭ്യാസവും ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. രാഷ്ട്രധർമ്മം ക്ഷയിച്ചു്, ബലം ശിഥിലമായി. വൈദേശികാധിപത്യം വന്നുചേരാൻ കാരണമതാണു്. ഇനി അതിൽ നിന്നു മോചിച്ചു് അഭ്യുദയം കൈവരിക്കാൻ ഒരേ ഒരു മാർഗ്ഗമേയുള്ളു: ബഹുജനങ്ങളിൽ സ്വധർമ്മബോധവും പൗരുഷവും ഉണർത്തുന്ന, ശാസ്ത്രാനുസാരിയായ പൗരുഷവിദ്യാഭ്യാസം (Man-making Education) പ്രചരിപ്പിക്കുക.

അവിദ്യാകല്പിതങ്ങളായ സങ്കുചിതജാതിമതചിന്തകളേയും ആദ്ധ്യാത്മികലൗകികഭേദകല്പനയേയും അതിക്രമിച്ചിരിക്കുന്ന ഒരു വിദ്യാഭ്യാസദർശനമാണു് Man-making Education എന്ന തന്റെ പദ്ധതിയിൽക്കൂടി വിവേകാനന്ദസ്വാമികൾ ആധുനികലോകത്തിനു സമർപ്പിച്ചിരിക്കുന്നതു്. ഭാരതത്തിനെന്നപോലെ പാശ്ചാത്യലോകത്തിനും അതു മാർഗ്ഗദർശകമാണു്. പൗരുഷമായ ബോധവും ബലവീര്യങ്ങളും ക്ഷയിപ്പിച്ചു് മനുഷ്യനെ യന്ത്രസത്വമാക്കിത്തീർക്കുന്ന വാണിജ്യവിദ്യാഭ്യാസത്തിന്റെ ദുഷ്ഫലങ്ങൾ പാശ്ചാത്യർക്കും അനുഭവപ്പെട്ടുതുടങ്ങിയിട്ടുണ്ടു്. പരിഹാരം കാണാൻ ദാഹിച്ചുകൊണ്ടിരിക്കുന്ന അവർക്കും ഈ ദർശനം ആവശ്യമാണു്. അതു നല്കേണ്ടതു ഭാരതത്തിന്റെ ധർമ്മവുമാകുന്നു.

സയൻസ് എന്ന അപരവിജ്ഞാനപരിഷ്കൃതി ഉളവാക്കിയിട്ടുള്ള പ്രശ്നങ്ങളെ പരിഹരിക്കുന്ന പരവിജ്ഞാനമായി വിവേകാനന്ദസ്വാമികളുടെ വാക്കുകളെ നാം സ്വീകരിക്കണം. ഭാരതീയവിദ്യാഭ്യാസപദ്ധതിയുടെ എല്ലാ ഘട്ടങ്ങളിലും – സ്കൂളിലും കാളേജിലും അതിനുപരി ജീവിതത്തിലും – സ്വാമികളുടെ വചനങ്ങൾ അവശ്യപാഠ്യവിഷയമാകണം. അഭ്യുദയഹേതുവായ ജീവിതയത്നത്തിനു് യുവലോകത്തെ സന്നദ്ധമാക്കാനാവശ്യമായ ബലങ്ങൾ, ഭാരതീയപാരമ്പര്യത്തിൽ അഭിമാനം, സ്വധർമ്മത്തിൽ ശ്രദ്ധ, ഉത്കർഷേച്ഛ, സ്ഥിരോത്സാഹം എന്നിവ അതുകൊണ്ടു സിദ്ധിക്കും. ഇത്രയുമായാൽ മററു സാധനങ്ങൾ യഥാകാലം വന്നുചേർന്നു് പ്രശ്നങ്ങൾ സ്വയമേവ പരിഹരിക്കപ്പെടും.

# അമ്മ പഠിപ്പിച്ച ധർമ്മം

എ. കരുണാകരമേനോൻ

മകൾ: അദ്ഭുതമദ്ഭുതമമ്മേ, നോക്കൂ
വാനിലേക്കൊന്നമ്മ നോക്കൂ.
മിന്നുന്ന വെള്ളക്കിളികൾ, നീല-
മേഘത്തിൻ മാറിൽ കളിപ്പൂ.
നീലയും വെള്ളനിറവും, ഒത്തു
ചേരുമ്പൊളെന്തൊരു ഭംഗി !
എന്തൊരാനന്ദമെൻറമ്മേ, അതു
കാണുമ്പൊളുള്ളിലുദിപ്പൂ !

അമ്മ: ഇത്തരമോമനക്കുട്ടി, എത്ര
മോഹനരംഗങ്ങൾകൊണ്ടു്
വിശ്വകലാകാരനീശൻ, നമ്മെ
കോൾമയിർക്കൊള്ളിപ്പൂ നിത്യം !
പ്രേമസ്വരൂപനാമീശൻ, വിശ്വ-
പ്രേമത്തെ നമ്മിലുണർത്താൻ
സൃഷ്ടിച്ചതീവക രംഗം, എല്ലാ-
മീശൻെറ വേലകളല്ലൊ.
കാണുന്ന വസ്തുവിലെല്ലാം, സാക്ഷാ-
ലീശൻ വിളങ്ങുന്നു കുഞ്ഞേ.
ഈശ്വരദർശനംകൊണ്ടേ, നമ്മി-
ലാനന്ദം വായ്ക്കുകയുള്ളൂ.
ആനന്ദാനുഭൂതിയല്ലോ, വിശ്വ-
പ്രേമമായ് മാറുന്നതെന്നും.
പ്രേമത്തിൽനിന്നുളവാകും, ഒരു
പുഞ്ചിരിയൊ നല്ല വാക്കൊ
സ്നേഹമസൃണമായുള്ള, ഒരു
പ്രാർത്ഥനയൊ ചിന്ത താനൊ
സ്വാർത്ഥരഹിതമായുള്ള, സാധു-
സേവനസന്നദ്ധതയൊ
ക്ലേശത്തിലാണ്ടു കിടക്കും, ലോക-
മാശിപ്പതീവകയല്ലൊ !
പ്രേമത്തിൻ സന്ദേശമല്ലൊ, വെള്ള-
നീലവർണ്ണങ്ങളിൽക്കൂടി
കാരുണ്യമൂർത്തിയാമീശൻ, ലോക-
നന്മയ്ക്കുവേണ്ടിത്തരുന്നു.

മകൾ: വാസ്തവം ചൊല്ലുകിലമ്മേ, എൻെറ
കണ്ണുകളിന്നു തുറന്നു.
ഓർമ്മ വരുന്നുണ്ടെനിക്കു, കൊച്ചു
ശ്രീരാമകൃഷ്ണചരിതം.
നീലമേലാപ്പിൻെറ ചോട്ടിൽ, നല്ല
വെള്ളക്കിളികളെക്കാൺകെ
ബോധരഹിതനായില്ലേ, ബാല-
ശ്രീരാമകൃഷ്ണഭഗവാൻ ?

അമ്മ: വിശ്വകലാകാരനീശൻ, അന്നു
വാനിലെഴുതിയ ചിത്രം
ഇന്നു നീ കണ്ടതുപോലെ, വിശ്വ-
മോഹനമായിരുന്നല്ലോ.
ശ്രീരാമകൃഷ്ണഭഗവാൻ, അതു
ദർശിച്ച മാത്രയിലേതൊ
അത്ഭുതകാന്തിപ്രവാഹം, തൻെറ
കൊച്ചു ഹൃദയത്തിൻവാതിൽ
പെട്ടെന്നു തള്ളിത്തുറന്നു്, അതി-
ന്നുള്ളിലെങ്ങുമലതല്ലി.
അത്തിരത്തല്ലലിൽ കാണായ്, നന്നായ്
മിന്നിത്തിളങ്ങുന്നതായി
സർവ്വജഗന്മോഹനനീശൻ, തൻെറ
സച്ചിദാനന്ദസ്വരൂപം.
കേവലമേഴു വയസ്സിൽ, അന്നു
ഭാവനയിൽ കണ്ടപോലെ
കാണുന്നതൊക്കെയുമീശൻ, എന്ന
സ്വാനുഭവംകൊണ്ടു ദേവൻ
പ്രേമത്തിൻ പാലൊളി തൂകി, വിശ്വ-
മാകവെ ശാന്തി പരത്തി.
സ്വാർത്ഥവിദ്വേഷങ്ങൾകൊണ്ടു്, ആകെ
വിണ്ടുവരണ്ടൊരു മണ്ണിൽ
ആശ കിളിർക്കുവാൻ ദേവൻ, വിശ്വ-
പ്രേമത്തിൻവിത്തു വിതച്ചു.
സേവനംകൊണ്ടു നനച്ചു, അതു
പൂത്തു തഴച്ചു വളർന്നു.
സേവനമാകുന്നു കുഞ്ഞേ, നമ്മ-
ളാചരിക്കേണ്ടുന്ന ധർമ്മം.
സേവനം ചെയ്യാത്ത ജന്മം, മർത്ത്യ-
ജന്മമാകുന്നതല്ലോർക്ക.

മകൾ: അമ്മ പഠിപ്പിച്ച ധർമ്മം, എൻെറ
ജീവിതധർമ്മമായ്ക്കണ്ടു്
അർപ്പിക്കാം ലോകനന്മയ്ക്കായ്, എൻെറ
നിഃസ്വാർത്ഥസേവനമമ്മെ.

# സൗന്ദര്യദർശനം

സി. ദാമോദരമേനോൻ

സൌന്ദര്യം എന്താണ്? ഏതെല്ലാം ഘടകങ്ങളാണ് ഒരു വസ്തുവിനെ സുന്ദരമാക്കുന്നത്? സൌന്ദര്യത്തിൻെറ മാനദണ്ഡമെന്ത്? സൌന്ദര്യറാണിമാരെ തിരഞ്ഞെടുക്കുന്ന സൌന്ദര്യമത്സരസംഘാടകർ അംഗീകരിച്ചുപോരുന്ന ''ഉരസ്സുടിനിതംബങ്ങളു''ടെ സമ്മിതത്വമാണൊ? അതൊ സൌന്ദര്യത്തിനു സാവ്വത്രികമായ ഒരു മാനദണ്ഡമുണ്ടൊ? അത് ഓരോരുത്തരുടേയും രുചിഭേദമനുസരിച്ച് വ്യത്യസ്തമാണൊ? സൌന്ദര്യദശ്നത്തിനു സാധാരണക്കാക്കു കഴിവുണ്ടൊ? അതിനു വല്ല പ്രത്യേകയോഗ്യതയും ആവശ്യമാണൊ? ഇങ്ങനെ നിരവധി ചോദ്യങ്ങരം സൌന്ദര്യത്തെപ്പററി ചിന്തിക്കാൻ തുടങ്ങുമ്പോരം നമ്മുടെ ഉള്ളിൽ ഉടലെടുക്കുന്നു.

സൌന്ദര്യത്തിൻെറ നിവ്വചനത്തിനുമുമ്പ് സൌന്ദര്യത്തെപ്പററി സാധാരണ ജനങ്ങരക്കുള്ള ധാരണയെന്തെന്നു നമുക്കു നോക്കാം. ആകഷ്ണീയത സൌന്ദര്യത്തിൻെറ പര്യായമായി ചിലർ പ്രയോഗിച്ചു കാണാറുണ്ട്. അതു ശരിയല്ല. എന്തെന്നാൽ ഒരാരംക്കു് ആകഷ്കമായതു മറെറാരാരംക്കു് അങ്ങനെ ആയിക്കൊള്ളണമെന്നില്ല. ഉദാഹരണത്തിനു കവിതചിലക്കു ആകഷ്കമാണെങ്കിൽ മററു ചിലക്കു വികഷ്കമാണ്. അപ്പോരം രുചിയാണ് ആകഷ്ണീയതയ്ക്കു് അടിസ്ഥാനമെന്നുവരുന്നു. രുചി സംസ്കാരത്തെ ആശ്രയിച്ചിരിക്കും. രണ്ടുപേരുടെ രുചിയൊ സംസ്കാരമോ ഒരുപോലെയായിക്കൊള്ളണമെന്നില്ലല്ലൊ. അതുകൊണ്ടാണ് പൊതുവേ സുന്ദരമെന്നു കരുതപ്പെടുന്ന ഒരു വസ്തു തന്നെ ഒരാരംക്കു സുന്ദരവും മറേറയാരംക്കു് അസുന്ദരവും ആയിത്തോന്നുന്നതു്. പൌരസ്ത്യർ കരിങ്കാർകുഴലികളെ വാഴ്ത്തുമ്പോരം പാശ്ചാത്യർ ചെമ്പൻമുടിക്കാരികളെയാണു സുന്ദരികളായി എണ്ണുന്നതു്. മാത്രമല്ല, ഒരാരംതന്നെ, അയാളുടെ മാനസികമായ അവസ്ഥാഭേദമനുസരിച്ച് ഒരു വസ്തുവിൽ ആകൃഷ്ടനാവുകയോ ആകാതിരിക്കുകയോ ചെയ്യാം. ക്ഷുധാത്തനു് ആഹാരം ആകഷ്കമാണ്. എന്നാൽ അയാരം തന്നെ മൂക്കററം ആഹരിച്ചു കഴിയുമ്പോരം അയാരംക്കു് ആഹാരത്തോടു തല്ക്കാലത്തേക്കെങ്കിലും വെറുപ്പായി. അവിടെ മാററം ആസ്വാദ്യവസ്തുവിലല്ല; ആസ്വാദകൻെറ മനസ്സിലാണ്. ഇതിൽനിന്നു സിദ്ധിക്കുന്നതു് ആകഷ്ണീയത വസ്തുനിഷ്ഠമല്ല, വ്യക്തിനിഷ്ഠമാണ് എന്നല്ലെ? അപ്പോരം ആകർഷണീയതയെ ആസ്പദമാക്കി സൌന്ദര്യത്തെ നിവ്ചിക്കുന്നതു തെററാണ്, അല്ലെങ്കിൽ അവ്യവസ്ഥിതമാണ് എന്നു പറയേണ്ടിയിരിക്കുന്നു.

ആകാരസൌഷ്ഠവത്തെ സൌന്ദര്യമെന്നു വ്യവഹരിക്കാറുണ്ട്. എന്നാൽ മൃതശരീരം എത്രതന്നെ രൂപഗുണമിയന്നതായാലും സുന്ദരമെന്നു കണക്കാക്കാറില്ല ആരും. അതിൻെറ അത്ഥം എന്താണ്? സൌന്ദര്യം കേവലം ബാഹ്യമല്ല, ആന്തരികമാണെന്നല്ലെ? അതുകൊണ്ടാണു പ്രത്യംഗവണ്ണന പൌരസ്ത്യകവികളുടെ പതിവായിരുന്നിട്ടും കാളിദാസാദി കവീന്ദ്രന്മാർ അതിനു് അമിതപ്രാധാന്യം നല്കാതിരുന്നതു്.

അലക്സാൻററർപോപ്പ് തൻെറ നിരൂപണകാവ്യത്തിൽ സൌന്ദര്യത്തെ നിവ്ചിച്ചിരിക്കുന്നതു നോക്കുക: 'നാം സൌന്ദര്യമെന്നു പറയുമ്പോരം ചുണ്ടെന്നൊ കണ്ണെന്നൊ അല്ല അത്ഥമാക്കുന്നതു്; എല്ലാംകൂടി ഒത്തിണങ്ങിയുണ്ടാവുന്ന ഓജസ്സും സകലതിൻേറയും സാഫല്യത്തികവുമാണ്.'* പോപ്പിൻെറ കാവ്യസൌന്ദര്യനിവ്ചനവും നോക്കാം. 'ശബ്ദഭംഗിയൊ പ്രാസപ്രൌഢിയൊ വൃത്തവൈചിത്ര്യമൊ

* "Thus not a lip or eye, we beauty call
But the joint force and full result of all."

അല്ല ശബ്ദാർത്ഥങ്ങളുടെ സമതുലിതസമ്മേളനമാണ്' ഉത്തമകാവ്യത്തെ സൃഷ്ടിക്കുന്നതു്. ശബ്ദചമല്ക്കാരപൂർണ്ണമായ അശ്ലീലാശയപ്രകടനം രാജാപ്പാർട്ട് കെട്ടിയ വിദൂഷകനെപ്പോലെ അപഹാസ്യമാണ്.' ബാഹ്യോപാധികളല്ല ആന്തരികസൌഭാഗ്യമാണ്' കാവ്യസൌന്ദര്യത്തിൻെറ ജീവനെന്ന അദ്ദേഹത്തിൻെറ അഭിപ്രായപ്രകടനം ആദരണീയമായി തോന്നുന്നില്ലെ ?

ഒന്നു നോക്കുമ്പോൾ ഭാരതീയരുടെ അപഗ്രഥനാത്മകമായ അംഗവർണ്ണന സൌന്ദര്യബോധസമുല്പാദനത്തിനു സഹായകമല്ല, വൈരസ്യജനകമാണ്' എന്നു പറയേണ്ടിയിരിക്കുന്നു. ഒരു പുഷ്പത്തിൻെറ സൌന്ദര്യാസ്വാദനത്തിനു് ഒരു സസ്യശാസ്ത്രജ്ഞനെപ്പോലെ അതിൻെറ ഓരോ ഭാഗവും പിച്ചിച്ചീന്തി പരിശോധിക്കുകയൊ ഒരു രസതന്ത്രജ്ഞനെപ്പോലെ അതു കുത്തിച്ചതച്ച്' നീരെടുത്തു രാസപരീക്ഷണം നടത്തുകയൊ അല്ല വേണ്ടതു്. അതിനു സമഗ്രവും ഉദ്ഗ്രന്ഥനാത്മകവുമായ വീക്ഷണമാണ്' ആവശ്യം. ഏതു വസ്തുവിലും അതിൻെറ ഉദ്ഗ്രഥിതാവസ്ഥയിലേ സൌന്ദര്യം അനുഭവപ്പെടൂ. ''അത്യന്ത കോമളതയാർന്ന മതപ്രസൂനം കുത്തിച്ചതക്കിൽ മണമോ ഗുണമോ ലഭിക്കാ.'' എന്ന കവിവചനം മതത്തിൻെറ എന്നല്ല മറ്റെന്തിൻേറയും ഗുണവിചിന്തനത്തിലും പ്രസക്തമാണ്.

ബാഹ്യസൌന്ദര്യത്തിൻെറ നിസ്സാരതയെപ്പറ്റി ഭർത്തൃഹരി പറയുന്നതു നോക്കുക.

സ്തനൌ മാംസഗ്രന്ഥീ കനകകലശാവിത്യുപമിതൌ
മുഖം ശ്ലേഷ്മാഗാരം തദപി ച ശശാങ്കേന തുലിതം
സ്രവന്മൂത്രക്ലിന്നം കരിവരശിരസ്സ്പർദ്ധി ജഘനം
മുഹുർന്നിന്ദ്യം രൂപം കവിജനവിശേഷൈർഗുരുകൃതം.

സ്ത്രീരൂപത്തിൻെറ സൌന്ദര്യമല്ല കാമോദ്ദീപകത്വമാണു വിഷയാസക്തരെ വശീകരിക്കുന്നതു്. വിഷയേച്ഛയെ വിജൃംഭിപ്പിക്കുന്നതിൽ ബഹ്യമായ ആകാരസൌന്ദര്യത്തിനു പങ്കുണ്ടെന്നുള്ളതാണു വാസ്തവം. എന്നാൽ ആന്തരികസൌന്ദര്യം ആരിലും പാപപങ്കിലമായ മനോവികാരത്തിനു വഴിവെയ്ക്കുകയില്ല എന്നുള്ളതു് നാം മനസ്സിലാക്കണം.

യദുച്യതേ പാർവ്വതി പാപവൃത്തയേ
ന രൂപമിത്യവ്യഭിചാരി തദ്വചഃ.

കാളിദാസവചനം അതാണ്' അർത്ഥമാക്കുന്നതു്. ''A thing of beauty is a joy for ever'' എന്നാണു കീററ്സ്' യഥാർത്ഥസൌന്ദര്യത്തെപ്പററി പറയുന്നതു്. അതായതു സുന്ദരമായ ഒരു വസ്തു നിത്യാനന്ദസംദായകമാണ്' എന്നർത്ഥം. അതുകൊണ്ടു് നിത്യാനന്ദസംദായകത്വമാണ്' യഥാർത്ഥസൌന്ദര്യത്തിൻെറ ലക്ഷണമെന്നു വരുന്നു. ബാഹ്യമായ ആകാരസുഷമ നശ്വരമാകകൊണ്ടു് അതു യഥാർത്ഥസൌന്ദര്യമാകുന്നില്ല. ''ക്ഷണേ ക്ഷണേ യന്നവതാമുപൈതി തദേവ രൂപം രമണീയതായാഃ'' എന്നാണു പൌരസ്ത്യരുടേയും സിദ്ധാന്തം. നിത്യനൂതനത്വമാണു സൌന്ദര്യസാരസർവ്വസ്വമെന്നു താല്പര്യം. നിത്യമല്ലാത്ത വസ്തുക്കൾക്കു നിത്യനൂതനത്വമുണ്ടാവാൻ വയ്യല്ലൊ. നിത്യത്വമാകട്ടെ ആത്മാവിനു് അതായതു് ഈശ്വരനു മാത്രമേയുള്ളു. 'സൌന്ദര്യോത്തരതോഽപി സുന്ദരതര'മായിരിക്കുന്ന ആ ഭഗവദ്രൂപംതന്നെയാണു ചിരസുന്ദരമായതു്. സച്ചിദാനന്ദസ്വരൂപനായ ഭഗവാൻെറ അല്പമാത്രമെങ്കിലും തേജഃസ്ഫുരണം ഏതൊന്നിൽ കാണുന്നുവോ അതു സുന്ദരംതന്നെയാണ്. അതിൽ സൌഭാഗ്യം അടങ്ങിയിരിക്കുന്നു.

യദ്യദ്വിഭൂതിമത്സത്ത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം.

എന്ന ഭഗവദ്വചനം ഇക്കാര്യത്തിൽ ശ്രദ്ധേയമാണ്. ഈശ്വരൻ ജ്ഞാനിയ്ക്കു സത്യസ്വരൂപനും ഭക്തനു പ്രേമസ്വരൂപനും സഹൃദയനു സൌന്ദര്യസ്വരൂപനുമാണ്. ചുരുക്കത്തിൽ സത്യപ്രേമസൌന്ദര്യാദി സദ്ഗുണങ്ങളെല്ലാം ഈശ്വരൻെറ പര്യായങ്ങളാണെന്നു പറയാം.

മാനംചേർന്ന ഭടൻെറ മിന്നൽ ചിതറും
കൈവാളിളക്കത്തിലും
മാനഞ്ചുംമിഴിതൻ മനോരമണനിൽ
ചായുന്ന കൺകോണിലും
സാനന്ദം കളിയാടിടുന്ന ശിശുവിൻ
തൂവെണ്ണിപ്പുകവിലും—
സ്ഥാനത്തും നിഴലിച്ചുകാണ്മു, കവിതേ!
നിന്മഞ്ജുരൂപത്തെ ഞാൻ.

എന്നു പറഞ്ഞ മഹാകവി എന്താണ്' ഉദ്ദേശിച്ചിട്ടുള്ളതു് ? ധീരത, പ്രേമം, നിഷ്കളങ്കത എല്ലാം ഒന്നുതന്നെ – സൌന്ദര്യംതന്നെ എന്നല്ലെ ? അതാണതിലെല്ലാം കവി കാവ്യസൌ

ന്ദര്യം കാണുന്നതും. സൌന്ദര്യബോധവും നിരീക്ഷണചതുരതയും ഉള്ള സഹൃദയക്ക് നിസ്സാരവസ്തുക്കളിൽപ്പോലും സൌന്ദര്യം ദർശിക്കുവാൻ സാധിക്കുമെന്നുള്ളതിനു് ഉള്ളൂർ മഹാകവിയുടെ,

തുരുമ്പിലും ഞാൻ വായിച്ചേൻ
ധ്വനികാവ്യം സുധാമൃതം
കിനാവിലും ചെവിക്കൊണ്ടേൻ
മധുരം വല്ലകീക്വണം.

എന്ന വരികൾ തെളിവാണു്. സകലതിലും 'സത്യം ശിവം സുന്ദരം' എന്ന ഭാവന പുലർത്തിപ്പോരുന്ന മഹാത്മാക്കളുടെ ദൃഷ്ടിയിൽ ഉച്ചനീചത്വമോ വലുപ്പചെറുപ്പമൊ ഇല്ല. അവരുടെ ദൃഷ്ടിയിൽ,

പരമാണുവിൽ മേളിപ്പൂ പർവ്വതങ്ങളശേഷവും
പിപീലിക വിളങ്ങുന്നു ബ്രഹ്മദേവനു തുല്യമായ്.

അതാണു് അനുഭവം. സൌന്ദര്യത്തെ സാക്ഷാത്കരിച്ചവരാണവർ, അതായതു ജീവിതലക്ഷ്യത്തെ സാക്ഷാത്കരിച്ചവർ. കാരണം സൌന്ദര്യദർശനമാണു മനുഷ്യജീവിതത്തിന്റെ ലക്ഷ്യമെന്നുള്ളതുതന്നെ. സത്യപ്രേമസൌന്ദര്യങ്ങൾ ഈശ്വരപര്യായങ്ങളാണു്.

---

**വേദാന്തബാലപാഠങ്ങൾ – 10**

# അജ്ഞാനബോധിനി – 3

## ശ്രീശങ്കരഭഗവത്പാദർ

ശിഷ്യൻ: ഭഗവൻ, പഞ്ചമഹാഭൂതങ്ങൾ പഞ്ചീകൃതങ്ങളായിട്ടു് ഇരുപത്തഞ്ചു ഗുണങ്ങളായി ശരീരത്തിലുണ്ടെന്നു പറയപ്പെടുന്നുണ്ടു്. എന്നാൽ അഞ്ചു ഭൂതങ്ങളെ മാത്രമേ ഞാൻ കാണുന്നുള്ളു. ഇരുപത്തഞ്ചു ഗുണങ്ങളേതൊക്കെയാണു് ?

ഗുരു: പറയാം. അസ്ഥി, മാംസം, സ്നായു, തൊലി, രോമങ്ങൾ ഇങ്ങനെ ഭൂമി അഞ്ചുതരത്തിൽ പരിണമിച്ചുകാണുന്നു. ഇതുപോലെ ജലവും രേതസ്സു്, പിത്തം, വിയപ്പു്, ലാലാരസം, രക്തം എന്നിങ്ങനെ അഞ്ചായി. തേജസ്സും വിശപ്പു്, ദാഹം, ഉറക്കം, കാന്തി, ആലസ്യം എന്നിങ്ങനെ അഞ്ചുപ്രകാരത്തിലായി. ധാരണം, പ്രസാരണം, ഉത്ക്രാമണം, ചലനം, സങ്കോചനം ഇങ്ങനെ അഞ്ചുതരത്തിലാണു വായു നമ്മുടെ ശരീരത്തിൽ വർത്തിക്കുന്നതു്. കടി (അരക്കെട്ടു്), ഉദരം, ഹൃദയം, കണ്ഠം, ശിരസ്സു് ഇവയാണു് ശരീരത്തിലെ ആകാശത്തിന്റെ അഞ്ചു ഭേദങ്ങൾ. ഭയം പൃഥിവിയാണു്; മോഹം ജലവും, ക്രോധം അഗ്നിയും, കാമം വായുവും, ലോഭം ആകാശവുമാണു്.

ശി: ഓരോ ഭൂതവും എങ്ങനെയാണു് അയ്യഞ്ചായതു് ?

ഗു: പറയാം. ഓരോ ഭൂതവും മററു ഭൂതങ്ങളുമായി പരസ്പരം കൂടിക്കലർന്നു പഞ്ചീകൃതമായപ്പോഴാണു് ഓരോന്നും അയ്യഞ്ചായതു്.

ശി: ഏതു ഭൂതത്തിന്റെ ഏതംശം ഏതു ഭൂതത്തിനോടു ചേർന്നു ? അവയുടെ സ്ഥിതി എങ്ങനെയാണു് ?

ഗു: പറയാം. ശരീരത്തിൽ അസ്ഥിയാണു മുഖ്യമായ പൃഥിവി, അതിന്നാണു കൂടുതൽ കാഠിന്യം കാണുന്നതു്. മഞ്ഞനിറമുള്ള മാംസത്തിൽ ജലാംശമുണ്ടു്, അതുകൊണ്ടാണതിന്നു മൃദുത്വം ഉള്ളതു്. സ്നായുവിൽ തേജസ്സിന്റെ അംശമധികമുണ്ടു്. സ്നായുവിലാണല്ലോ ജ്വരപരീക്ഷ നടത്തുന്നതു്. ത്വക്കിൽ വായുവിന്റെ അംശം അധികമുണ്ടു്; അതിൽ സ്പർശധർമ്മം കാണുന്നുണ്ടല്ലോ. രോമത്തിൽ ആകാശമധികമുണ്ടു്; രോമം മുറിച്ചാൽ വേദന അനുഭവപ്പെടുന്നില്ലല്ലോ.

ശരീരത്തിലെ മുഖ്യജലവികാരം രേതസ്സാണു്. ശുഭ്രവർണ്ണമുള്ള അതിൽനിന്നാണ

ല്ലോ ഗർഭോത്പത്തി. പിത്തത്തിൽ തേജസ്സിന്റെ അംശം അധികമുണ്ട്; അതു ഉഷ്ണതയ്ക്കു കാരണമാണല്ലോ. വിയർപ്പിൽ വായുവിന്റെ അംശമധികമുണ്ട്; ശരീരശ്രമം ചെയ്യുമ്പോഴാണല്ലോ വിയർപ്പുണ്ടാകുന്നതു്. ലാലാരസത്തിലാണ് ആകാശമധികമുള്ളതു്; കാരണം അതിന്നു് ഊർദ്ധ്വഗമനവും അധോഗമനവും കാണുന്നുണ്ട്. രക്തമാണു പൃഥിവി അധികമുള്ള ജലം. കാരണം അതിന്റെ ചുകപ്പുനിറം തന്നെ.

വിശപ്പാണു ശരീരത്തിലെ മുഖ്യമായ അഗ്നി; ദഹനശക്തിയും പ്രസന്നതയും അതിന്നുണ്ട്. ദാഹത്തിൽ വായ്വംശം അധികമുണ്ട്; കാരണം അതു കണ്ഠവും ചുണ്ടും ഉണക്കുന്നു. ഉറക്കം ആകാശപ്രചുരമായ അഗ്നിയാണ്. ശൂന്യസ്വഭാവമാണല്ലോ ഉറക്കത്തിന്റേതു്. കാന്തി(മുഖശോഭ)യിൽ ജലാംശമധികമുണ്ട്; അതിന്നു് ശീതസംബന്ധത്തിൽ കറുപ്പും ഉഷ്ണസംബന്ധത്തിൽ ചുകപ്പും ബാധിച്ചു കാണുന്നുണ്ട്. ആലസ്യത്തിലാണു പൃഥിവിയുടെ അംശം അധികമുള്ളതു്; ജഡത്വംകൊണ്ടു് അതു തെളിയുന്നു.

വായുവികാരങ്ങളിൽ മുഖ്യമായതു ധാരണമാണ്. കാരണം അതിന്നു ബലക്കൂടുതലുണ്ട്. പ്രസാരണത്തിലാണ് ആകാശാംശമധികം, വ്യാപകമാണല്ലോ അതു്. ഉത്ക്രാമണം തേജസ്സാണ്, ഉത്കൃഷ്ടവ്യാപാരമായതുകൊണ്ട്. ചലനം ഉദകപ്രധാനമാണ്, ശിഥിലമാണല്ലോ അതു്. സങ്കോചനം പൃഥിവീപ്രധാനമാണ്, ജാഡ്യമാണതിന്നു കാരണം.

ശിരസ്സിലേതാണു മുഖ്യമായ ആകാശം, കാരണം അനാഹതധ്വനി അവിടെയാണു കേൾക്കുന്നതു്. കണ്ഠത്തിലെ ഇടം വായുപ്രധാനമായ ആകാശമാണ്; വായിനും നാസികയ്ക്കും ഉള്ള സഞ്ചരണമാർഗ്ഗമാണതു്. ഹൃദയത്തിലെ അവകാശം അഗ്നിപ്രധാനമാണ്; കാരണം എപ്പോഴും അവിടെ ചൂടു് അനുഭവപ്പെടുന്നുണ്ട്. വയററിലെ ഇടം ജലമയമാണ്, കാരണം അതു ജലത്തിന്നാധാരമാണ്. അരക്കെട്ടിലെ ഇടത്തിൽ പൃഥിവിയുടെ അംശം അധികമുണ്ട്. കാരണം അതു ഗന്ധത്തിന്റെ സ്ഥാനമാണ്.

ഇങ്ങനെ ജഡസമൂഹമായ ഈ ശരീരം നീയല്ല.

ശി: സുഖദുഃഖങ്ങളെ അറിയുന്ന ശരീരം ജഡമാകുന്നതെങ്ങനെ ?

ഗു: സുഖദുഃഖങ്ങൾ ശരീരം അറിയുന്നില്ല. കാരണം അതു ഭൗതികവും ദൃശ്യവും ജഡവുമായതുകൊണ്ടുതന്നെ. ഭൂതങ്ങൾ ഒരിക്കലും അറിയുന്നില്ല. പഞ്ചീകൃതങ്ങളായ ഭൂതങ്ങളോ ഇരുപത്തഞ്ചു് അംശങ്ങളോ (പരിണാമഭേദങ്ങളോ) അറിയുന്നില്ല; അപ്പോൾപ്പിന്നെ പഞ്ചഭൂതാംശങ്ങളിൽനിന്നുണ്ടായ ശരീരം എങ്ങനെ അറിയും ? (അതിന്നു ജ്ഞാനമെങ്ങനെയുണ്ടാകും ?)

തന്റെ അടുത്തുനിന്നു് ഒരാൾ എഴുന്നേററു പോകുന്നതോ, ഒരാൾ അടുത്തു വീഴുന്നതോ ശരീരമറിയുന്നില്ല. ഗാഢനിദ്രയിൽ കിടക്കുന്ന ശരീരം, വീട്ടിൽ കള്ളൻ കടന്നു് ആഭരണാദികൾ അപഹരിച്ചുകൊണ്ടുപോകുന്നതു് അറിയുന്നില്ല.

ശി: ഒരു കുടം ഉണ്ടായാൽ അതു് അങ്ങനെ തന്നെ ഇരിക്കുന്നു. ശരീരമാണെങ്കിൽ വളരുന്നുണ്ട്. അതുകൊണ്ടു കുടംപോലെ ജഡമാണു ശരീരമെന്നു പറയാൻ കഴിയുകയില്ല.

ഗു: വളരുന്ന ദേഹം ചൈതന്യമാണോ ? അതു ചൈതന്യമാകുമോ ? ശരീരവും ശരീരത്തിന്റെ വളർച്ചയും ചൈതന്യമല്ല. വളരുന്നതു ചൈതന്യമായിട്ടു നീ എവിടെ കണ്ടു, അങ്ങനെ നീ എവിടെ കേട്ടു? ദൃഷ്ടാന്തംകൊണ്ടു് (ഈ ആശങ്കയെ) പരിഹരിക്കാം. പുല്ലും ചാണകവും കൂട്ടിയിടുന്ന ഇടം പരിശോധിച്ചു നോക്കൂ. (പുല്ലും ചാണകവുംകൊണ്ടു് ദിനംപ്രതി കുമ്പാരം വർദ്ധിച്ചുവരുന്നതു കാണാം. അതുകൊണ്ടു് ആ കുമ്പാരം ചൈതന്യമാകുമോ ?) കിണററിൽനിന്നു് കപ്പിയുടെ സഹായത്തോടെ മണ്ണെടുത്തു കരയ്ക്കിടുന്നു. കിണററുകര വലുതായി വരുകയും ചെയ്യുന്നു. അതുകൊണ്ടു കിണററുകര ചൈതന്യമാകുമോ ? കിണറു കഴിക്കുന്നവർ വീണ്ടും വീണ്ടും മണ്ണെടുത്തിടുമ്പോൾ വർദ്ധിച്ചുവരുന്ന മൺകൂന ചൈതന്യമാകുമോ ?

ഇതുപോലെ പ്രതിദിനം അന്നരൂപമായ പദാർത്ഥംകൊണ്ടു പോഷിപ്പിക്കപ്പെടുന്ന ദേഹം മൺകുനപോലെ വദ്ധിക്കുന്നതാണെങ്കിലും അത്യന്തം ജഡംതന്നെയാണതു്. അതുകൊണ്ടു നീ ജഡമായ ദേഹമല്ല, ചൈതന്യം തന്നെ.

ഇനി ശരീരത്തിന്റെ അനിത്യത്വം പറയാം. ശരീരത്തിലെ ആകാശം ഇടമാകാൻ കൊതിക്കുന്നു; കാററു ചലിക്കുവാൻ യത്നിക്കുന്നു; അഗ്നി ജ്വലിക്കുവാനിച്ഛിക്കുന്നു; ജലം പുറപ്പെട്ടൊഴുകാൻ ആഗ്രഹിക്കുന്നു; പൃഥിവി പൊടിഞ്ഞു തരിപ്പണമാകുവാൻ തയ്യാറെടുക്കുന്നു. ഇങ്ങനെ എല്ലാ ഭൂതങ്ങളും അതാതിന്റെ മാർഗ്ഗം പിൻതുടരാൻ ഇച്ഛിക്കുന്നു. അതുകൊണ്ടു നിന്റെ ശരീരത്തിന്റെ അനിത്യത ഇപ്പോൾ നിശ്ചിതമായല്ലോ.

അമംഗളത്വം പറയാം. ജന്മകാലത്തു കാണപ്പെടുന്ന ഈ ദേഹം അത്യന്തം അശുദ്ധമാണു്, മലമാണു്. അതുകൊണ്ടുതന്നെ പന്ത്രണ്ടു ദോഷങ്ങൾകൊണ്ടു ദുഷ്ടമായിരിക്കുന്ന ഈ ശരീരം നീയല്ല.

ശി: ഭഗവൻ, ഏതൊക്കെയാണു് ആ ദോഷങ്ങൾ ?

ഗു: പറയാം, കേട്ടോളൂ. ദേഹം അശുദ്ധമാണു്, ശോകകാരണമാണു്, ദുർഗന്ധമുള്ളതാണു്, വ്യവസ്ഥിതരൂപമില്ലാത്തതാണു്, അഴുക്കാണു്, തുണ്ടുതുണ്ടാക്കപ്പെട്ടതാണു്, സാവയവമാണു്, ദഹിപ്പിക്കപ്പെടുന്നതാണു്, ഉറപ്പില്ലാത്തതാണു്, നാനാരോഗങ്ങൾക്കു് ആശ്രയമാണു്, അനിത്യമാണു്, ജന്തുക്കൾക്കിരയാകുന്നതാണു്. ഇക്കാരണങ്ങളാൽ ഈ സ്ഥൂലശരീരം നീയല്ല.

ശി: ശരി, ഈ സ്ഥൂലശരീരം ഞാനല്ല. ഇങ്ങനെ അംഗീകരിച്ചതുകൊണ്ടു് എനിക്കെന്തു ലാഭമുണ്ടായി ?

ഗുരു: കൊള്ളാം. നിന്റെ ചോദ്യം നന്നായി. ഉത്തരം പറയാം. നീ ശ്രദ്ധിച്ചു കേൾക്കൂ. ഈ ശരീരം നീയല്ലെന്നിരിക്കെ ഈ ശരീരത്തെ ആശ്രയിച്ചു പറയപ്പെടുന്ന മനുഷ്യത്വം, മൃഗത്വം തുടങ്ങിയ ജാതിയോ, ബ്രഹ്മചര്യം ഗാർഹസ്ഥ്യം തുടങ്ങിയ ആശ്രമധർമ്മങ്ങളോ നിനക്കില്ല. ശരീരങ്ങൾക്കു പറയപ്പെടുന്ന ആറു ഭാവവികാരങ്ങളും നിനക്കില്ല. ജനിക്കുക, നിലനില്ക്കുക, വലുതാകുക, രൂപാന്തരം പ്രാപിക്കുക, ക്ഷീണിക്കുക (ക്ഷയിക്കുക), നശിക്കുക എന്നിവയാണു് ആറു ഭാവവികാരങ്ങൾ. നീ ഇതുവരെ ബ്രാഹ്മണധർമ്മം തുടങ്ങിയ വർണ്ണധർമ്മങ്ങൾകൊണ്ടും ബ്രഹ്മചര്യം തുടങ്ങിയ ആശ്രമധർമ്മങ്ങൾകൊണ്ടും നാനാവിധങ്ങളായ ആചാരങ്ങൾകൊണ്ടും, ശാസ്ത്രമാകുന്ന ഒരു യന്ത്രത്തോടു ബന്ധിക്കപ്പെട്ടിരുന്നു. കൂട്ടിൽനിന്നു മുക്തനായ സിംഹത്തെപ്പോലെ, ഈ സംസാരജാലത്തിൽനിന്നു സ്വതന്ത്രനായിരിക്കുന്നു. നിനക്കിപ്പോൾ വർണ്ണാശ്രമങ്ങളോ ധർമ്മാധർമ്മങ്ങളോ ഇല്ലെന്നർത്ഥം.

വർണ്ണാശ്രമങ്ങളിലുള്ള അഭിമാനംകൊണ്ടാണു് ഒരുവൻ ശാസ്ത്രത്തിന്റെ ദാസനായിവത്തിയ്ക്കുന്നതു്. എന്നാൽ അയാൾതന്നെ വർണ്ണാശ്രമങ്ങൾക്കതീതനായാൽ ശ്രുതിയുടെ (ശാസ്ത്രത്തിന്റെ) മൂദ്ധാവിൽ അഭിഷിക്തനാകുന്നു. അതുകൊണ്ടാണു ശാസ്ത്രം പറയുന്നതു്, 'ഞാൻ ദേഹമാണു്' എന്ന ബോധം പ്രത്യക്ഷാനുമാനാഗമാദിപ്രമാണങ്ങൾകൊണ്ടു ബാധിയ്ക്കപ്പെടാത്ത കാലത്തോളം മാത്രമേ കർമ്മശാസ്ത്രത്തിനു പ്രാമാണ്യമുള്ളൂ. അതുവരെ മാത്രമേ ദേഹവുമുള്ളൂ എന്നു്. 'ഞാൻ ദേഹമല്ല' എന്ന ജ്ഞാനമുണ്ടാകുമ്പോൾ നിന്റെ സകലവിധത്തിലുള്ള കർത്തൃത്വവും നിനക്കില്ലാതാകുന്നു.

(തുടരും)

---

ആത്മാവിൽത്തന്നെ നീങ്ങാതെ നിലകൊള്ളുന്ന ഈ ബ്രഹ്മത്തെ അറിയേണ്ടതുതന്നെയാണു്. ഇതിലപ്പുറം ഒന്നും അറിയാനില്ല. ഭോക്താവായ ജീവനും ഭോഗ്യമായ പ്രകൃതിയും പ്രേരയിതാവായ ഈശ്വരനും എല്ലാം ഈ ബ്രഹ്മത്തിന്റെ ഭാവങ്ങൾ. ഇതു ധ്യാനയോഗംകൊണ്ടു് മഹർഷിമാർ അറിഞ്ഞു പറഞ്ഞിട്ടുണ്ടു്. (ശ്വേ. ഉ. 1. 12.)

# രാമായണം എന്തു പഠിപ്പിക്കുന്നു?

സാവിത്രീ ശേഖരൻനായർ

സൃഷ്ടിവർഗ്ഗത്തിൽ മാനവസമുദായം ഏററവും പ്രാധാന്യം അർഹിക്കുന്നു. വിവേകം, ബുദ്ധിശക്തി, സമസ്തസൃഷ്ടിസ്നേഹം, കരുണ എന്നിങ്ങനെയുള്ള വിശേഷഗുണങ്ങൾ പ്രകടമാക്കുവാനുള്ള സുവർണ്ണാവസരം അവക്കു വേണ്ടുവോളമുണ്ടു്. ഈശ്വരനിൽ അചഞ്ചലമായ വിശ്വാസം അർപ്പിച്ചു്, കാമക്രോധലോഭമോഹമദമാത്സര്യാദികൾ നിശ്ശേഷം അകററി മനസ്സു് ശുദ്ധമാക്കി വെയ്ക്കുകയാണു നാം ചെയ്യേണ്ടതു്. നല്ല മനസ്സുള്ളവക്കുമാത്രമേ, ലോകത്തിൽ എന്തെങ്കിലും നന്മ ചെയ്യുവാൻ സാധിക്കുകയുള്ളൂ. സംസ്കാരശൂന്യരുടെ പ്രവൃത്തി ഹീനമായിരിയ്ക്കും. അതിനാൽ മനുഷ്യനെ സംസ്കരിച്ചു് യഥാത്ഥമനുഷ്യനാക്കുന്നതിന്നാണു്, പുരാണേതിഹാസങ്ങൾ ആചാര്യന്മാർ രചിച്ചിട്ടുള്ളതു്. നമ്മെ ഭരിക്കുന്ന, നമ്മുടെ ഭാഗധേയം കുറിക്കുന്ന, എന്തോ ഒരു ശക്തിയുണ്ടെന്നു ബോദ്ധ്യം വന്നാൽ, ന്യായം മാത്രം ചെയ്യുന്ന ഒരു അദൃശ്യഹസ്തം ഉണ്ടെന്നറിഞ്ഞാൽ, നിശ്ചയമായും കുറേപ്പേരെങ്കിലും ധർമ്മമാഗ്ഗത്തിൽകൂടി ചരിക്കുവാൻ ശ്രമിക്കും. ലൌകികസുഖഭോഗങ്ങൾ മാത്രം തേടി എല്ലാം ഈ സുഖഭോഗങ്ങളിൽ മാത്രം ഇരിക്കുന്നു എന്നു തെററിദ്ധരിച്ചു പ്രവത്തിയ്ക്കുന്ന മനുഷ്യനു് ഒരിക്കലും ശാന്തിയും സമാധാനവും ലഭിക്കുകയില്ല. ഒന്നാമതു് വിഷയസുഖങ്ങൾ അനുഭവിക്കുന്തോറും ആസക്തി കൂടിക്കൂടി വരുന്നു. തീയിൽ നെയ്യൊഴിച്ചു തീ കെടുത്താൻ ശ്രമിച്ചാൽ ഫലമെന്തായിരിയ്ക്കും? അനുഭവിച്ചു് തൃപ്തിയടയുവാൻ കഴിയാത്ത ഒന്നാണു് വിഷയസുഖം. വിഷയം വിഷമാണെന്നു നമ്മൾ ബുദ്ധികൊണ്ടു് ആലോചിച്ചും ചുററുപാടു ശരിയായി വീക്ഷിച്ചും മനസ്സിലാക്കണം. നമ്മുടെ ഓരോരുത്തരുടെയും ജീവിതം എടുത്തു നോക്കിയാൽത്തന്നെ സുഖത്തിനുള്ള പരിശ്രമം മരുമരീചികയാണെന്നു ബോദ്ധ്യപ്പെടും. ഇന്നു്, ഇക്കാലത്തു് സുഖഭോഗവസ്തുക്കളെല്ലാം അമിതമായി വദ്ധിച്ചിട്ടുണ്ടു്; അതിനോടൊപ്പംതന്നെ അസ്വസ്ഥതകളും. അതിനാൽ ശാന്തിയ്ക്കും സമാധാനത്തിനുമുള്ള ഏകമാഗ്ഗം, ധമ്മാനുസാരം കത്തവ്യങ്ങൾ ചെയ്തു് നമുക്കു ലഭിക്കുന്ന സുഖങ്ങൾകൊണ്ടു തൃപ്തിപ്പെട്ടു്, ദുഃഖത്തിൽ സമാധാനചിത്തരായി ജീവിക്കുകയെന്നുള്ളതാണു്.

എത്രയുണ്ടു തവ ജീവകാലമയി
ചക്രവാകി, പുനരല്പമേ
തത്ര യൌവനമതിങ്കലും പകുതി
രാത്രിയായതിൽ വിയോഗമേ
അത്ര നിൻജനി നിരത്ഥമാണറിക
ശിഷ്ടമാം സമയമുള്ളതങ്ങ–
ത്രയും പ്രണയകോപമായ്കളകി–
ലാരു നിൻെറ ഹിതമോതിടും?

(അന്യാപദേശശതകം)

നമുക്കു് ഈശ്വരസാക്ഷാത്കാരത്തിനു വേണ്ടി പ്രവത്തിക്കാൻ അല്പസമയമേയുള്ളൂ എന്നു് ഇതിൽനിന്നു മനസ്സിലാക്കണം. ലൌകികസുഖഭോഗങ്ങളിൽ മുഴകി ഈ ചുരുങ്ങിയ സമയം പാഴാക്കാതെ ഈശ്വരനെ ഭജിച്ചു് ശാന്തിയും സുഖവും നേടാൻ ശ്രമിക്കാം. നമുക്കു് ഭക്തിയും ജ്ഞാനവും നേടിത്തരുവാൻ വിരചിച്ചിട്ടുള്ള അതിവിശിഷ്ടമായ ഒരു ഇതിഹാസകഥയാണു രാമായണം. ഇതു് ഒരു കാല്പനികകഥയല്ല. സത്യത്തിൽനിന്നും ധമ്മത്തിൽനിന്നും അണുപോലും വ്യതിചലിക്കാതെ പ്രജാഹിതം മാത്രം നോക്കി ജീവിച്ച ഒരു രാജകുടുംബത്തിൻെറ ചരിത്രമാണിതു്. ഈ ഇതിഹാസത്തിൻെറ ആസ്വാദ്യത എത്രയെന്നു വണ്ണിക്കാൻ സാധിക്കുന്നതല്ല. നമുക്കു് അതിനെ ഒന്നു വിശകലനം ചെയ്യാം.

തൻെറ കാലശേഷം രാജ്യം ഭരിക്കാൻ ഒരു പുത്രനുണ്ടാകണമെന്നു് അത്യന്തം അഭിലഷിച്ച ഒരു വൃദ്ധരാജാവാണു ദശരഥൻ. മൂത്ത രാജ്ഞിയായ കൌസല്യ പട്ടമഹിഷിയായതിനാൽ ഏററവും പ്രാധാന്യം അർഹിക്കുന്നു.

കൈകേയി രൂപസൌന്ദര്യത്തിലും സമ്പത് സമൃദ്ധിയിലും മററും അതുല്യയാണ്. രാജാവിന്റെ ഹൃദയം മുഴവൻ അടക്കിഭരിച്ചിരിക്കുന്നതു് കൈകേയിയാണ്. രാജാവിന്റെ ഭാര്യാപദം അങ്ങേയററം ബഹുമതിയായി കരുതി തന്റെ ഭാഗ്യത്തിൽ പരമതൃപ്തിയടഞ്ഞു് ജ്യേഷ്ഠത്തിമാരെ, പ്രത്യേകിച്ചും കൌസല്യാദേവിയെ, അകമ്പടി സേവിച്ചു് ദേവിയുടെ കാൽച്ചുവട്ടിൽനിന്നു മാറാത്ത ഒരു കൊച്ചുസുന്ദരിയാണ് സുമിത്ര.

ദശരഥമഹാരാജാവു്, കുലഗുരുവായ വസിഷ്ഠന്റെ അഭിപ്രായമനുസരിച്ചു് പുത്രലാഭത്തിനായി ഋശ്യശൃംഗമഹർഷിയെ വരുത്തി പുത്രകാമേഷ്ടി നടത്തി. വഹ്നിദേവൻ പായസവുമായി പ്രത്യക്ഷപ്പെട്ടു് അതു ദശരഥനെ ഏല്പിച്ചു. അതു് പത്നിമാർ സേവിച്ചാൽ അഭീഷ്ടസിദ്ധി വരുമെന്നുപദേശിച്ചനുഗ്രഹിച്ചു മറയുകയും ചെയ്തു. ദശരഥമഹാരാജാവു് പായസം പത്നിമാക്കു കൊടുത്തു. പത്നിമാർ ആ പായസം വിഭജിച്ചെടുത്തു് ഭക്തിപൂവ്വം സേവിച്ചു. സ്നേഹശൃംഖലയാൽ ബന്ധിക്കപ്പെട്ട സപത്നികളെക്കണ്ടു് രാജാവു് തുഷ്ടനായി. ശ്രീരാമലക്ഷ്മണഭരതശത്രുഘ്നന്മാർ ജാതരായി. വേണ്ട വിധത്തിൽ അവർ വളന്നുവന്നു. രാജാവിന്റെ പുത്രസ്നേഹത്തിന്റെ ദാർഢ്യം വിശ്വാമിത്രന്റെ വരവോടുകൂടിയാണ് പ്രകടമാവുന്നതു്. അന്നത്തെ കാലത്തു് ബ്രാഹ്മണഭക്തി, യതിപൂജ തുടങ്ങിയ ആചാരങ്ങൾ ഏററവും ആദരണീയധമ്മങ്ങളായിരുന്നു. വിശ്വാമിത്രമഹർഷി യാഗരക്ഷയ്ക്കായി രാമലക്ഷ്മണന്മാരെ ആവശ്യപ്പെട്ടപ്പോൾ കുട്ടികളെ അല്പനേരത്തേക്കുപോലും പിരിയാൻ ഇഷ്ടമില്ലാതിരുന്ന രാജാവു് തന്റെ ദയനീയസ്ഥിതി വിവരിച്ചു് വിശ്വാമിത്രന്റെ കരുണയ്ക്കു യാചിച്ചു. മഹർഷിയുടെ കോപം വംശനാശത്തിനിടവരുത്തുമെന്നു് വസിഷ്ഠൻ ഓർമ്മിപ്പിച്ചു. നേരേമറിച്ചു് പുത്രനെ അയച്ചാൽ അതുകൊണ്ടു പല ഭാവിശ്രേയസ്സുകളും ഉണ്ടാകുമെന്നു കുലഗുരു ഉറപ്പിച്ചരുളി. അപ്പോഴാണ് ദശരഥൻ കുട്ടികളെ വിശ്വാമിത്രനു വിട്ടുകൊടുത്തതു്. യാഗരക്ഷ നിവ്ഹിച്ചശേഷം ജനകരാജധാനിയിൽചെന്നു ത്രൈയ്യംബകചാപം ഭഞ്ജിച്ചതോടെ ഈശ്വരാവതാരമാണു ശ്രീരാമചന്ദ്രൻ എന്നു തെളിഞ്ഞു.

സീതാസ്വയംവരം നടന്നപ്പോൾത്തന്നെ ഭരതലക്ഷ്മണശത്രുഘ്നന്മാരുടെയും വിവാഹം നടന്നു. വീണ്ടും അച്ഛന്റെ പുത്രവാത്സല്യവും ഭഗവദവതാരമാഹാത്മ്യവും ഒരേ സമയത്തു മനസ്സിലാക്കുവാനുള്ള ഒരവസരമാണ്, ശ്രീ പരശുരാമനുമായുള്ള ഏററുമുട്ടൽ. ആ പുത്രവത്സലൻ വല്ലാതെ പേടിച്ചരണ്ടു. ക്ഷത്രിയകുലാന്തകനായ പരശുരാമനിൽനിന്നു് തന്റെ കുട്ടികളെ ഏതുവിധത്തിൽ രക്ഷിക്കുമെന്നായിരുന്നു, ദശരഥന്റെ ചിന്ത. ദശരഥൻ താണുവീണു കേണപേക്ഷിച്ചു, തന്റെ പൈതങ്ങളെ രക്ഷിക്കേണമെന്നു്. തന്നെ കൊന്നു് ആഗ്രഹം സാധിക്കണം എന്നായിരുന്നു രാജാവിന്റെ അപേക്ഷ. ദശരഥരാജാവു് ഭയപ്പെട്ടു് ഇതികത്തവ്യതാമൂഢനായി നിന്നുപോയി. എന്നാൽ ശ്രീരാമന്റെ മുമ്പിൽ ക്രുദ്ധതാണ്ഡവം നടത്തിയ പരശുരാമൻ അടിയറവു പറഞ്ഞപ്പോൾ ദശരഥൻ രോമാഞ്ചകഞ്ചുകിതഗാത്രനായി, സന്തോഷസമ്പൂണ്ണവദനനായിത്തീന്നു.

വിശ്വസാഹിത്യമാലയിലെ നടുനായകക്കല്ലുതന്നെയാണ് ഈ ഇതിഹാസം. നമ്മെ വികാരഭരിതരാക്കുന്ന വേറൊരു സംഭവമാണ് ശ്രീരാമപട്ടാഭിഷേകാരംഭവും വിഘ്നവും. സത്യം പാലിക്കുവാൻ വേണ്ടി രാജ്യം, ഭാര്യ, പുത്രൻ ഇവയെല്ലാം ഉപേക്ഷിച്ച സത്യസ്വരൂപനായ രാമൻ. സത്യലംഘനം ഭയന്നു് കൈകേയിയുടെ ദുരാഗ്രഹത്തിനും ഘോരകല്പനയ്ക്കും മുൻപിൽ നാവു ബന്ധിക്കപ്പെട്ട ദശരഥരാജാവു്, ഒടുവിൽ യാതൊരു പോംവഴിയുമില്ലെന്നു കണ്ടു് തന്റെ മക്കളായ ശ്രീരാമനോടും ലക്ഷ്മണനോടും മാറി മാറി പറഞ്ഞു, ''ഞാൻ ഭ്രാന്തനാണ്, സ്ത്രീജിതനും കാമിയുമാണ്. എന്നെ ബന്ധിക്കു. എന്നിട്ടു് ഈ രാജ്യം ഭരിക്കു. ഈ പ്രജകളുടെ ഇഷ്ടം സാധിക്കു'' എന്നു്. എങ്കിലും രാമൻ സത്യഭംഗത്തിനു് ഒരുമ്പെട്ടില്ല.

ഇത്രയും വിഷമം പിടിച്ച ഒരു വരം കൊടുക്കേണ്ടി വരുമെന്നു്, രാമനെ സാക്ഷിയാക്കി സത്യം ചെയ്തപ്പോൾ ആ സാധു കരുതിയില്ല. സ്ത്രീഹൃദയത്തിന്റെ കൌടില്യത്തെ ഇത്ര ഭംഗിയായി അവതരിപ്പിക്കുവാൻ ഇതരഗ്രന്ഥങ്ങൾക്കു സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

ക്രോധാവേശത്താൽ ആലോചനാരഹിതരായി പെരുമാറുന്നവക്കുള്ള ശരിയായ ശിക്ഷയും ഇതിലുണ്ട്. ഭർത്താവിനോട് കോപിച്ച്, ദുർവാശിമൂത്ത് ആടയാഭരണാദികൾ വലിച്ചെറിഞ്ഞു് ദുഃഖസൂചകമായ വസ്ത്രങ്ങൾ ധരിച്ച് അമംഗളമൂർത്തിയായി പ്രത്യക്ഷപ്പെട്ടവൾ, ആ മുഹൂർത്തത്തിൽതന്നെ ഭർതൃപരിത്യക്തയായി; വിളംബംവിനാ വിധവയുമായി. ഇതൊക്കെയാണ് ദുഃസംഗത്തിൻെറ ഫലവും.

മകനെ രാജാവാക്കാൻ, സപത്നീജാത പുത്രനെ നശിപ്പിക്കണമെന്നു കൈകേയി നിശ്ചയിച്ചപ്പോൾ സുമിത്ര തൻെറ പുത്രനെ, യാതൊരു ക്ലേശവും കൂടാതെ, ജ്യേഷ്ഠനെ ശുശ്രൂഷിക്കുവാൻ കാട്ടിലേക്കു പറഞ്ഞയച്ചു. ത്യാഗത്തിൻെറ മൂർത്തിമദ്ഭാവമായ ഭാരതീയവനിതയത്രേ സുമിത്ര. ഈശ്വരവിശ്വാസവും ത്യാഗവും ഉച്ചകോടിയിലെത്തുമ്പോൾ ദുഃഖമോ സ്വാർത്ഥതയോ ഹൃദയത്തിൽ അവശേഷിക്കുന്നില്ല. പരിപൂർണ്ണാനന്ദം മാത്രമാണ് സ്ഥായിഭാവം.

വിധിയുടെ ക്രൂരവിനോദമെന്നു നമുക്ക് ഈ സന്ദർഭത്തിൽ തോന്നാം. പുത്രാഭ്യുദയത്തിനു് പൂജാഹോമജപധ്യാനാദികൾ നടത്തുന്ന മാതാവായ കൌസല്യയുടെ മുൻപിൽ, 'വനവാസത്തിനു പോകാൻ നേരമായി അമ്മെ, എന്നെ അനുഗ്രഹിച്ച് യാത്രയയക്കു' എന്നു പറഞ്ഞുകൊണ്ടാണ് ശ്രീരാമചന്ദ്രൻ ചെന്നതു്. സന്തോഷത്തിൻെറ പരമകാഷ്ഠയിൽ സർവ്വ ആഗ്രഹങ്ങളും തകർന്നു തരിപ്പണമായി. അഭിഷേകനിശ്ചയം അറിഞ്ഞപ്പോൾ ഇത്ര മഹാഭാഗ്യം, ഈ അമിതാനന്ദം, തനിക്കു ലഭിക്കുമോ എന്ന് കൌസല്യക്കു ശങ്ക തോന്നാതിരുന്നില്ല. ഹൃദയസ്പർശിയായ ഈ രംഗത്തിൻെറ വിധാതാവിനെ എത്ര വാഴ്ത്തിയാലും മതിയാകുന്നതല്ല. ഏററവും ആഹ്ലാദപ്രദമായ ഒരു കാര്യം അടുത്ത നിമിഷത്തിൽ നടക്കുവാനിരുന്നാൽപോലും അനാവശ്യമായി നാം ആപത്തു് ശങ്കിക്കുകയും, ശങ്കിക്കുന്ന ആപത്തു് യാദൃച്ഛികമായി വന്നുചേരുകയും ചെയ്യാറുണ്ട്. അതാണിവിടെ സംഭവിച്ചതു്. സംഭവിക്കേണ്ടതെല്ലാം സംഭവിച്ചുകഴിഞ്ഞപ്പോൾ വേവലാതിയും പരിഭ്രമവുമെല്ലാം തീർന്നു്, ഈശ്വരനിൽ ദൃഢമായ ഭക്തി ഉറച്ച് എല്ലാം തൻെറ കർമ്മഫലമാണെന്നു മനസ്സിലാക്കി ദശരഥൻ ശാന്തചിത്തനായി ഇഹലോകവാസം വെടിഞ്ഞു.

നശ്വരമായ, ദുഃഖപ്രദമായ, ജീവിതം എത്ര തന്മയമായിട്ടാണ് രാമായണത്തിൽ പ്രതിപാദിച്ചിരിക്കുന്നതു് ! അച്ഛൻെറ മരണവൃത്താന്തം അറിയാതെ മാതുലരാജധാനിയിൽ നിന്നു തിരിച്ചെത്തിയ ഭരതരാജകുമാരൻ രാജ്യത്തിലെ പരിതപ്താവസ്ഥ ഒററനോട്ടത്തിൽ മനസ്സിലാക്കി. അച്ഛന്നോ, ജ്യേഷ്ഠന്നോ തൻെറ ഉററവരായ ആക്കോ എന്തോ ആപത്തു സംഭവിച്ചു കഴിഞ്ഞു എന്നു ഭരതൻ ശങ്കിച്ചു. രാജകുമാരൻ അതിവേഗത്തിൽ തൻെറ മാതാവായ കൈകേയിയുടെ ഗൃഹത്തിൽ പ്രവേശിച്ചു. ഏതു സമയവും തൻെറ മാതൃസമീപത്തിൽ കാണാറുള്ള അച്ഛനെ കാണാതെ പരിഭ്രാന്തനായി, കാരണം ആരാഞ്ഞപ്പോൾ 'അച്ഛനെപ്പററി ഇനിയും ദുഃഖിച്ചിട്ടു ഫലമില്ല. അശ്വമേധമെല്ലാം നടത്തി കീർത്തി പരത്തിയ സൽപുമാന്മാരുടെ ഗതി അദ്ദേഹം നേടിക്കഴിഞ്ഞു. നിൻെറ കാര്യമെല്ലാം ഞാൻ നേടി. ഇനി രാജ്യം ഭരിച്ച് ജനങ്ങളാൽ പൂജിതനായി വാണുകൊള്ളുക,' എന്നിപ്രകാരം കൈകേയി പറഞ്ഞു. അച്ഛൻെറ മരണവൃത്താന്തം കേട്ട് മോഹിച്ചുവീണ ഭരതൻ മോഹാലസ്യം വിട്ടെഴുന്നേററപ്പോൾ, 'അച്ഛൻ മരണസമയത്തു് എന്താണു പറഞ്ഞതു് ?' എന്നു മാതാവിനോടു ചോദിച്ചു. 'ഹാ ഹാ രാമ, സീതെ, ജനകജെ, സൌമിത്രേ,' ഇങ്ങനെ വിലപിച്ചുകൊണ്ടാണ് അച്ഛൻ മരിച്ചതു് എന്ന് അമ്മ പറഞ്ഞപ്പോൾ ഭരതൻ ആശ്ചര്യപ്പെട്ടു. ''അവരെ വിളിച്ചു കരയാൻ എന്താണു കാരണം ? അച്ഛൻ മരിക്കുമ്പോൾ അവരാരും സമീപത്തുണ്ടായിരുന്നില്ലേ ?'' എന്ന് അമ്മയോടു ചോദിച്ചു. അപ്പോഴാണ് കൈകേയി സംഭവമെല്ലാം വിവരിച്ചു പറഞ്ഞതു്. 'അതുകൊണ്ടു വിഷമിക്കാനൊന്നുമില്ല, നിൻെറ ഭാവികാര്യമെല്ലാം ഞാൻ ശരിയായി നോക്കിയാണ് ചെയ്തിരിക്കുന്നതു്'' എന്നുകൂടി ആ സ്ത്രീ കൂട്ടിച്ചേർത്തപ്പോൾ ഭരതനു് ദേഷ്യം നിയന്ത്രണാതീതമായി. 'കഷ്ടം ! ഈ ദുഷ്ടയുടെ ഗർഭത്തിൽ വന്നുപിറന്ന താനും പാപിയായിപ്പോ

യല്ലോ,' എന്ന ഖേദത്തോടുകൂടി 'ഭർത്താവിനെക്കൊന്ന പാപിയുടെ മുഖത്തു ഞാനിനി നോക്കുകയില്ല,' എന്നു പറഞ്ഞുകൊണ്ടു് അവിടം വിട്ടു് രാമമാതാവിന്റെ അടുക്കൽ ചെന്നു. എന്തു പറഞ്ഞാണു് തന്റെ നിഷ്കളങ്കത പ്രകാശിപ്പിക്കേണ്ടതു്, എന്നായി വിചാരം. കാൽക്കൽ വീണു്, 'അമ്മ എന്നോടു് ക്ഷമിക്കണം. ഞാൻ ഒരപരാധവും ചെയ്തിട്ടില്ല. ഞാൻ അറിഞ്ഞാണു് ഇതൊക്കെ സംഭവിച്ചതെങ്കിൽ അനേകം ബ്രാഹ്മണരെ കൊന്ന ബ്രഹ്മഹത്യാപാപം, ഗുരുവായ വസിഷ്ഠനെ കൊന്ന പാപം, എല്ലാം ഞാൻ ഭുജിച്ചോളാ'മെന്നു പറയുന്ന ഭരതന്റെ നിഷ്കപടത കണ്ടു മനസ്സലിഞ്ഞ കൌസല്യ, പുത്രനെ മടിയിലിരുത്തി ആലിംഗനം ചെയ്തു സമാധാനിപ്പിച്ചു. എന്തൊരു വിധിവൈപരീത്യം ! കൈകേയി സ്വന്തം മകന്റെ ഉന്നതിക്കായി പ്രവർത്തിച്ചു് രാജമാതാവാകാൻ ആഗ്രഹിച്ചവരം ! എന്നിട്ടോ ? ഏററവും നിന്ദ്യയായിത്തീൎന്നു. ദുഃസംഗത്തിൽപെട്ടു് അധർമ്മമാർഗ്ഗേണ പ്രവർത്തിച്ചതിന്റെ ഫലം ഘോരദുഃഖം. ഭരതന്റെ സഹോദരസ്നേഹവും ത്യാഗബുദ്ധിയും എല്ലാവൎക്കും മാർഗ്ഗദർശകമാണു്. പുരവാസികളും, ഗുരുജനങ്ങളുമൊന്നിച്ചു ഭരതൻ അടുത്ത ദിവസംതന്നെ വനത്തിൽചെന്നു് ശ്രീരാമചന്ദ്രനെ കണ്ടു. തോണി കടത്തിയ ഗുഹനും അനുചരരും ഋഷിപുംഗവരും ഭരതന്റെ ഭക്തിയാൽ ആകൃഷ്ടരായി. അച്ഛന്റെ സത്യപരിപാലനത്തിനായി ജ്യേഷ്ഠന്റെ ഉപദേശപ്രകാരം രാജ്യഭരണം നടത്താൻ തയാറായ ഭരതൻ സിംഹാസനത്തിൽ രാമപാദുകങ്ങൾ വെച്ചു പൂജിച്ചു് ജടാവല്കലങ്ങളും ധരിച്ചു്, സ്വാദിഷ്ടങ്ങളായ ഭോജ്യങ്ങൾ ഉപേക്ഷിച്ചു് കഠിനതപസ്വിയായി വാഴുകയാണു ചെയ്തതു്. പതിന്നാലുകൊല്ലം തികയുന്നതിന്റെ അടുത്ത നാൾ ശ്രീരാമൻ ആഗതനായില്ലെങ്കിൽ, അഗ്നികുണ്ഡത്തിൽ ചാടി ശരീരമുപേക്ഷിക്കുമെന്നു പ്രതിജ്ഞ ചെയ്ത ഭരതൻ, സഹോദരസ്നേഹത്തിലും ധർമ്മപരിപാലനത്തിലും ലക്ഷ്മണനെക്കാൾ ഒരുപടികൂടി ഉയൎന്നുനിൽക്കുന്നു.

ലോകത്തിൽ ഏററവും അപകടം പിടിച്ച രണ്ടു കാര്യങ്ങളാണു് മണ്ണും പെണ്ണും. ലോഭവും കാമവും കേറി ബാധിച്ചാലുള്ള ഭവിഷ്യത്തു വളരെ ദാരുണമാണു്. അന്നത്തേതെന്നല്ല, ഇന്നത്തേയും എന്നത്തേയും കലാപങ്ങളുടെ ബീജം കിടക്കുന്നതു് കാമക്രോധലോഭമോഹങ്ങളിലാണു്.

ഇത്ര ശ്രേഷ്ഠമായ, ആദൎശസമ്പന്നമായ, ചരിത്രകഥ (അഥവാ കാല്പനികകഥയാണെങ്കിൽ അങ്ങനെതന്നെ ഇരിക്കട്ടെ) നമുക്കു പ്രദാനം ചെയ്ത ആൎഷഭാരതത്തിലെ ഋഷിവൎയ്യനായ വാല്മീകിമഹൎഷിയേയും മററു് ആചാര്യന്മാരെയും ഭക്തിബഹുമാനങ്ങളോടെ സ്മരിക്കാം. ഒപ്പം സത്യത്തെ കൈക്കൊണ്ടു് ആത്മനാശകങ്ങളായ കാമക്രോധലോഭങ്ങളെ ത്യജിക്കാൻ നിരന്തരം പരിശ്രമിക്കുകയും ചെയ്യാം. അതാണല്ലോ രാമായണം നമ്മെ പഠിപ്പിക്കുന്നതു്.

---

## അദ്ധ്യാത്മരാമായണം

ലങ്കയാം ദ്വീപിങ്കൽപ്പെട്ടുപോയ് ജാനകി
ലിംഗശരീരത്തിൽജ്ജീവൻപോലെ.
രാവണമുഖ്യരദ്ദേവിയെച്ചൂഴവോർ
ജീവനെ മൂന്നു ഗുണങ്ങൾപോലെ.
സേതു കടക്കുവാനേററം തിടുക്കമായ്
സീതയ്ക്കു, ദേഹിക്കു മായപോലെ.
ജാനകി പാൎത്തു കപീന്ദ്രന്റെയാഗമം
ജിജ്ഞാസു സദ്ഗുരുപാദംപോലെ.

ശിഷ്യയാം തന്വിക്കു കൈവന്ന മോതിരം
ശിഷ്യനു മന്ത്രോപദേശംപോലെ.
ധ്വസ്തരായ് രാവണകണ്ണന്മാർ ലങ്കയിൽ
ചിത്തം രജസ്തമസ്സററപോലെ.
രാമൻ വിളങ്ങി വിഭീഷണപാൎശ്വത്തിൽ
നിൎമ്മലസത്വത്തിൽ ബ്രഹ്മംപോലെ.
വൈദേഹി നാഥനാം രാമനിൽ മേളിച്ചു
ദേഹി പരാത്മാവിലെന്നപോലെ.

(ആനന്ദമുരളി)

# പുസ്തകാഭിപ്രായം

## 1. ശ്രീരാമകൃഷ്ണകർണ്ണാമൃതം

പേജ് 87 + XIV. വില 2 രൂപ.

ഗ്രന്ഥകർത്താ: ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

പ്രസിദ്ധീകരണം: ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം,
പോസ്റ്റ് കാലടി, എറണാകുളം ജില്ല.

ഭാഗവതോത്തമനായ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് കേരളീയർക്ക്, പ്രത്യേകിച്ചും ഭക്തലോകത്തിന്, സുപരിചിതനാണല്ലോ. അദ്ദേഹത്തിന്റെ ഭാഗവതപ്രവചനം കേൾക്കാനുള്ള ഭാഗ്യം സിദ്ധിച്ചിട്ടുള്ള ഓരോ വ്യക്തിയുടെയും ഹൃദയത്തിൽ അദ്ദേഹത്തിന്റെ ഭക്തിയും വിഭക്തിയും വേദാന്തവിജ്ഞാനവും നിസ്സംഗത്വവും ഒരു മായാച്ചിത്രം വരച്ചിരിക്കുമെന്നു പറയുന്നതിൽ അതിശയോക്തിസ്പർശം ഇല്ലതന്നെ. ഇംഗ്ലീഷിൽ Style is the man എന്നു പറയാറുണ്ട്. ഓട്ടൂരിന്റെ ലളിതസുന്ദരമായ മലയാളഭാഷ ആ മഹാനുഭാവനെ പ്രകാശിപ്പിക്കുന്നു എന്നു പറയാം. ഒരു പക്ഷേ അദ്ദേഹം വശ്യവാക്കായ – സരസ്വതീദത്തവരപ്രസാദനായ – ഒരു സംസ്കൃതകവിയും കൂടിയാണെന്ന് എല്ലാവരും അറിഞ്ഞിരിക്കില്ല.

ശ്രീരാമകൃഷ്ണകർണ്ണാമൃതം. 280 ശ്ലോകങ്ങളും പത്തു സർഗ്ഗങ്ങളുമുള്ള ഈ കൃതി കേവലം വലുപ്പംമാത്രംകൊണ്ട് മഹത്തല്ലെങ്കിലും ലക്ഷണസമ്പന്നതകൊണ്ട് ഒരു ഉത്തമ മഹാകാവ്യമെന്നു നിസ്സങ്കോചം പറയാം. ആചാര്യ ദണ്ഡി നിർദ്ദേശിച്ച ലക്ഷണങ്ങളോടുകൂടിയ ഒരു മഹാകാവ്യം എഴുതാൻ ഓട്ടൂർ സ്വപ്നേƒപി വിചാരിച്ചില്ലെങ്കിലും ഇതു് ഒരു ലളിതസുന്ദരമായ മഹാകാവ്യമായി പരിണമിച്ചിരിക്കുന്നു.

'പുരോത്പീഡേ തടാകസ്യ പരീവാഹഃ പ്രതിക്രിയാ' എന്നു പറഞ്ഞ രീതിയിൽ ഹൃദയത്തിൽ തിങ്ങിവിങ്ങിക്കരകവിഞ്ഞ്, താനറിയാതെ സുന്ദരവാഗ്രൂപത്തിൽ പ്രവഹിക്കുന്ന ഭാവമാണു കവിതയെന്ന് വാല്മീകിയുടെ കാലംമുതല്ക്കുതന്നെ മനസ്സിലാക്കിയവരാണല്ലോ നമ്മുടെ പൂർവ്വികന്മാർ. ഭക്തോത്തംസമായ ഓട്ടൂർ നമ്പൂതിരിപ്പാടിന്റെ ഹൃദയത്തിൽ ഒതുങ്ങാത്ത ശ്രീരാമകൃഷ്ണഭക്തി സുധാമയസൂക്തിരൂപേണ നമ്മുടെയും ഹൃദയങ്ങളിലേയ്ക്കു ഒഴുക്കുന്നതാണ് ഈ ശ്രീരാമകൃഷ്ണകർണ്ണാമൃതം. ശ്രീരാമകൃഷ്ണനെ അദ്ദേഹം ഒരു പരമഹംസനായിട്ടു മാത്രമല്ല കാണുന്നതു്, ഈശ്വരന്റെഒരുപൂർണ്ണാവതാരമായിട്ടുംകൂടിയാണ്: ശ്രീരാമനായും ശ്രീകൃഷ്ണനായും ബുദ്ധനായും നബിയായും കൃസ്തുവായും ശ്രീ ഗുരുവായൂരപ്പനായും. ശ്രീരാമകൃഷ്ണന്റെ അദ്ഭുതലീലകൾ, ശ്രീകൃഷ്ണലീലകൾ ലീലാശുകന്റെ അന്തരംഗത്തിൽ സൃഷ്ടിച്ച ചലനങ്ങൾ ഓട്ടൂരിൽ ഉണ്ടാക്കുന്നു. ഭക്തൻ ഭക്തിലഹരിയുടെ ആനന്ദനിർവൃതിയിൽ മോക്ഷേച്ഛ വെടിയുന്നു. ഭക്തിലഹരിയിൽ ആറാടിക്കളിക്കുന്ന ഒരു ജീവന്മുക്തന്റെ ആനന്ദാനുഭൂതിവിശേഷത്തെ ഈ കർണ്ണാമൃതത്തിലെ ഓരോ ശ്ലോകവും വ്യഞ്ജിപ്പിക്കുന്നു. അതേ സമയം അദ്വൈതവേദാന്തത്തിന്റെ നാരായവേരുവരെ ഇറങ്ങിച്ചെന്ന ഒരു യോഗിവര്യനാണു ഓട്ടൂർ എന്ന് എത്രയോ ശ്ലോകങ്ങൾ വിളിച്ചു പറയുന്നു. ''അന്തരംഗത്തിൽ അണകെട്ടിയാൽ നില്ക്കാത്ത ഭക്തിഗംഗയെ സംഗീതഭംഗ്യാ സ്വരസതഃ പ്രവഹിപ്പിക്കുന്നു.'' എന്നു ശ്രീകൃഷ്ണകർണ്ണാമൃതത്തെക്കുറിച്ച് ഓട്ടൂർ പറഞ്ഞിട്ടുള്ളതു് ഈ ശ്രീരാമകൃഷ്ണകർണ്ണാമൃതത്തിനും അക്ഷരംപ്രതി യോജിക്കും. ''മേല്പത്തൂർ ഭട്ടതിരിയുടെ നാരായണീയത്തിനും ശ്രീകൃഷ്ണകർണ്ണാമൃതത്തിനും തമ്മിൽ സാധാരണഗജത്തിനും മദഗജത്തിനും തമ്മിലുള്ള അന്തരം കാണാം. ഭട്ടപാദർ നല്ല തന്റേടത്തോടുകൂടിയാണ് നാരായണീയത്തിൽ സഞ്ചരിക്കുന്നതു്. ലീലാശുകനാകട്ടെ കണ്ണും മൂക്കുമില്ലാതെയാണ് കർണ്ണാമൃതത്തിൽ കിടന്നു പരക്കം പായുന്നതു്.'' ഇതു് ഓട്ടൂരിന്റെ അഭിപ്രായമാണ്. ശ്രീരാമകൃഷ്ണകർണ്ണാമൃതത്തിൽ നാം ഒരു ജീവന്മുക്തന്റെ തന്റേടവും പ്രേമപ്രകർഷാത്മികയായ ഭക്തിയുടെ ഉന്മാദവും ഒരുമിച്ചു കാണുന്നു. ഒരു പക്ഷെ ശ്രീരാമകൃഷ്ണൻ, ശ്രീകൃഷ്ണൻ ഈ അവതാരങ്ങളുടെ സ്വരൂപഭേദം തന്നെയായിരിക്കാം ഇതിന്നു കാരണം. ഭക്തിഗംഗയിൽ മുങ്ങിക്കുളിക്കുമ്പോഴും വേദാന്തതത്ത്വോപദേശം കവി ചെയ്യുന്നതു നോക്കുക:

നൈവാസ്ത്യഹന്താ പ്രകൃതേർജഡായാ
നോ പൂരുഷസ്യാപി ച ചേതനസ്യ
നാസൻ ന സൻ നാപ്യുഭയേസ്വരൂപോ
മദ്ധ്യേസ്ഥിതഃ കശ്ചിദഹങ്കരോതി. (99)

'കാളിദാസന്റെ സൂക്തികളിൽ, മധുരസാർദ്രകളായ മഞ്ജരികളിൽ എന്നപോലെ, ആർക്കാണു പ്രീതി ജനിക്കാത്തതു് ?' എന്ന ബാണോക്തി ഓട്ടൂരിന്റെ സൂക്തികൾക്കും ചേരും. ശ്രീകൃഷ്ണകർണ്ണാമൃതത്തിലെ ശ്ലോകങ്ങളുടെ ശയ്യാസുഖം, പദലാളിത്യം, ആശയസൗന്ദര്യം, രസസമൃദ്ധി, അലങ്കാരപുഷ്ടി എന്നീ ഗുണങ്ങൾ ശ്രീരാമകൃഷ്ണകർണ്ണാമൃതത്തിലെ ശ്ലോകങ്ങളിലും സഹൃദയന്മ് അനുഭവഗോചരമാകുന്നു.

ലീലാശുകന്റെ ശ്രീകൃഷ്ണകർണ്ണാമൃതം, ശ്രീ ചൈതന്യദേവന്റെ ശിക്ഷാഷ്ടകം, ശ്രീശങ്കരാചാര്യരുടെ സ്തോത്രതല്ലജങ്ങൾ ഇവയാണ് ഓട്ടൂരിന്റെ പ്രതിഭയ്ക്കു് ഉത്തേജനം നല്കിയിട്ടുള്ളതു് എന്നു വിശ്വസിക്കാനുള്ള ലക്ഷണങ്ങളുണ്ട്. ഒരു ഉദാഹരണം:

ന ധനം ന ജനം ന സുന്ദരീം
കവിതാം വാ ജഗദീശ കാമയേ
മമ ജന്മനി ജന്മനീശ്വരേ
ഭവതാത് ഭക്തിരഹൈതുകീ ത്വയി.

(ശിക്ഷാഷ്ടകം)

നാസ്ഥാ കലാസു ന ധനേഷു ന മന്ദിരേഷു
ന പ്രാഭവേഷു ന സുതേഷു ന സുന്ദരീഷു
തസ്മാദിമാനി ന കദാചന സന്തു, കിന്തു
ഭക്തിസ്ത്വയീശ, മമ ജന്മനി ജന്മനി സ്യാത്.

(ശ്രീരാമകൃഷ്ണകർണ്ണാമൃതം. 138.)

''കൃഷ്ണാത്പരം കിമപി തത്ത്വമഹം ന ജാനേ.'' എന്നവസാനിക്കുന്ന ശ്ലോകമല്ലേ ''അന്യം പരേശമവയാമി ന രാമകൃഷ്ണാത്'' എന്നവസാനിക്കുന്ന ശ്ലോകപരമ്പരയ്ക്കു് (228 - 257) പ്രചോദനം നല്കിയതു് ? ഇപ്രകാരം പ്രാചീനകവികളിൽനിന്നു കിട്ടുന്ന പ്രചോദനം വാസനാനുഗൃഹീതനായ ഒരു കവിയുടെ കൃതിക്കു് ഒരു വിധത്തിലും അപകർഷം വരുത്തുന്നില്ല, പ്രത്യുത ഉത്കർഷം കൊടുക്കുന്നതേയുള്ളു എന്നു ധ്വനികാരൻ ധ്വന്യാലോകം ചതുർത്ഥോദ്യോതത്തിൽ പ്രതിപാദിച്ചിട്ടുള്ളതു് സ്മരണീയമത്രേ.

ഗ്രന്ഥകാരന്റെ തന്നെ ലളിതമായ മലയാളവിവർത്തനവും ഈ കാവ്യത്തിൽ ചേർത്തിട്ടുണ്ടു്. ശ്രീരാമകൃഷ്ണകർണ്ണാമൃതം ഒന്നാസ്വദിക്കുവാൻ സന്ദർഭം കിട്ടിയതിൽ, സംസാരസാഗരത്തിൽ ഭക്തിയും വിരക്തിയുമില്ലാതെ നീന്തിത്തുടിക്കുന്ന ഈയുള്ളവൻ ധന്യംമന്യനാണു്. പ്രൊഫസർ എസ്. ഹരിഹരൻ.

## 2. KALADY: A PILGRIM CENTRE

Published by Sri Ramakrishna Advaita Ashrama, Kalady, (P p. 20+IV. Price 50 Ps.)

This booklet is a small pen-picture of Kalady and its surroundings. Situated more or less in the middle of Kerala on the South Western coast of Bharat, this small village attracts pilgrims from all parts of the country as well as from outside. The very mention of the name Kalady which is the birth-place of Jagadguru Sri Sankaracharya, fills one's mind with reverence for the Jagadguru. Starting with a short sketch of his life, the booklet gives an idea of important places in the neighbourhood connected with the life of the great Acharya.

It concludes with the details of the activities initiated in recent years for serving the cause of Sanatana Dharma by Sri Swami Agamanandaji inspired by the life and teachings of another world-teacher, Sri Ramakrishna Paramahamsa and his disciples. The Ashrama, educational institutions, dispensary, the temple that is nearing completion, and other fields of activities are also mentioned.

A picture of the Jagadguru adorns the cover. The Sri Sankara Temple, the Srikrishna Temple consecrated by the Acharya, the students assembled for prayer in the Hostel Shrine, sketch of the new Sri Ramakrishna Temple are the other pictures in the booklet. This is a useful publication for those who had no chance to visit Kalady as well as for those who had that good fortune. P. V. K.

---

# വാർത്തകൾ

### ശ്രാവണഭജനയും ഭാഗവതപ്രവചനവും

പൂങ്കുന്നത്തെ വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് നടത്തിവരാറുള്ള ശ്രാവണഭജനം ഇക്കൊല്ലവും പൂർവ്വാധികം ഭംഗിയായി നടന്നു. എന്നും ഭജന കഴിഞ്ഞു് ശ്രീ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിന്റെ ഭാഗവതപ്രവചനവും ഉണ്ടായിരുന്നു.

മിഥുനമാസത്തിൽ ആരംഭിച്ച പ്രവചനം ശ്രീകൃഷ്ണാഷ്ടമിദിവസംവരെ ശ്രീ ഓട്ടൂർതന്നെ മുടങ്ങാതെ നടത്തി. ഭക്തജനങ്ങൾക്കു് ഇതു് വലിയ ഒരു അനുഗ്രഹമായി. ശ്രീകൃഷ്ണജന്മാഷ്ടമി വിവിധപരിപാടികളോടെ ആഘോഷിക്കപ്പെടുകയും ചെയ്തു.

### ആദ്ധ്യാത്മിക അന്തര്യോഗം

സെപ്റ്റംബർ മാസത്തെ രണ്ടാം ഞായറാഴ്ച (9-ാം തീയതി) ഓണമായതിനാൽ ഈ മാസം അന്തര്യോഗം ഉണ്ടായിരിക്കുന്നതല്ല.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 ഒക്ടോബർ | ലക്കം 10 |
|---|---|---|


## അമൃതവാണി

ദേവി പ്രപന്നാർത്തിഹരേ പ്രസീദ പ്രസീദ മാതർജഗതോഽഖിലസ്യ
പ്രസീദ വിശ്വേശ്വരി പാഹി വിശ്വം ത്വമീശ്വരീ ദേവി ചരാചരസ്യ.
വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ സ്ത്രിയഃ സമസ്താഃ സകലാ ജഗത്സു
ത്വയൈകയാ പൂരിതമംബയൈതത് കാ തേ സ്തുതിഃ സ്തവ്യപരാ വരോക്തിഃ ?

ശരണാഗതരക്ഷിണി, ദേവി, പ്രസാദിച്ചാലും. സമസ്തജഗത്തിനും മാതാവാ യുള്ളോവേ, പ്രസാദിച്ചാലും. സമസ്തലോകരക്ഷിണി, പ്രസാദിച്ചാലും. ദേവി ചരാചരാത്മകമായ പ്രപഞ്ചത്തെ നിയമനം ചെയ്യുന്നവളാണല്ലോ. ഹേ ദേവി, അവിടുന്ന് ഈ ലോകത്തെ കാത്തരുളിയാലും. അല്ലയോ ദേവി, വിദ്യകളെല്ലാം അവിടുത്തെ വിവിധരൂപങ്ങളാകുന്നു. സകലലോകങ്ങളിലും വിദ്യാവതികളായി വാഴുന്ന സർവ്വസ്ത്രീകളും അല്ലയോ ദേവി, അവിടുത്തെ മൂർത്തിഭേദങ്ങളാകുന്നു. സ്ത്രീ സ്വരൂപം സ്വീകരിച്ച് സംസാരചക്രം പ്രവർത്തിപ്പിക്കുന്നതും ഭവതിതന്നെ. അമ്മേ, അവിടുന്ന് ഈ ജഗത്തു മുഴുവൻ നിറഞ്ഞുവാഴുന്നു. അവിടുത്തെ വാഴ്ത്താൻ കഴിവെഴുന്ന ഉത്കൃഷ്ടവാക്യങ്ങടങ്ങിയ സ്തുതി ഏതുണ്ട് ? അചിന്ത്യമഹിമയോടുകൂടിയ ഭവതിയെ നേരേ വാഴ്ത്താൻ ആർക്കും ആവതല്ല.

— ദേവീമാഹാത്മ്യം. 11. 2, 5.

# യുക്തിചിന്തയും മതവും

## ശ്രീമദ് വിവേകാനന്ദസ്വാമികൾ

നാരദൻ എന്നൊരു മഹർഷി, സനത്കുമാരൻ എന്നൊരു മഹർഷിയുടെ അടുക്കൽ സത്യാന്വേഷണത്തിനായി ചെന്നു. താൻ അതുവരെ എന്തു പഠിച്ചിട്ടുണ്ടെന്നു സനത്കുമാരൻ ചോദിച്ചു. വേദങ്ങളും ജ്യോതിഷവും മററനേകം വിദ്യകളും താൻ പഠിച്ചിട്ടുണ്ടെന്നും എന്നാൽ അതുകൊണ്ടൊന്നും തനിക്കു തൃപ്തി വന്നിട്ടില്ലെന്നും നാരദൻ പറഞ്ഞു. പിന്നീട് അവർ തമ്മിൽ നടന്ന സംവാദത്തിൽ, വേദ ജ്യോതിഷതത്ത്വശാസ്ത്രാദി വിജ്ഞാനങ്ങളെല്ലാം രണ്ടാംതരമാണെന്നും അതെല്ലാം രണ്ടാംകിടയാണെന്നും സനത്കുമാരൻ പറഞ്ഞു. ബ്രഹ്മത്തെ സാക്ഷാത്കരിയ്ക്കാൻ സഹായിക്കുന്ന ജ്ഞാനമേതോ, അതാണു പരമോത്കൃഷ്ടം, ഉത്തമജ്ഞാനം. ഈ ആശയം എല്ലാ മതങ്ങളിലും നാം കാണുന്നു. അതുകൊണ്ടാണ് മതം എല്ലാ ജ്ഞാനങ്ങളിലുംവെച്ച് ഉത്തമമെന്നവകാശപ്പെടുന്നത്. ഇതരവിദ്യകൾ നമ്മുടെ ജീവിതത്തിന്റെ ഒരംശം മാത്രമേ ഉൾക്കൊള്ളുന്നുള്ളൂ. എന്നാൽ മതം കൈവരുത്തുന്ന ജ്ഞാനം ശാശ്വതമാണ്, അതു വെളിവാക്കുന്ന സത്യം പോലെതന്നെ അനന്തമാണ്. ഈ മേന്മയെ പിടിച്ചുകൊണ്ടു മതങ്ങൾ പലപ്പോഴും ഭൗതിക വിജ്ഞാനത്തെ, ദൗർഭാഗ്യവശാൽ അവഗണിച്ചിട്ടുണ്ട്; മാത്രമല്ല, അതിന്റെ സഹായത്തോടുകൂടി സ്വസിദ്ധാന്തങ്ങളെ ന്യായീകരിയ്ക്കാൻ പലവട്ടം കൂട്ടാക്കാതിരുന്നിട്ടുമുണ്ട്. ഇതിന്റെ ഫലമായി മതവിജ്ഞാനവും മതേതരവിജ്ഞാനവും തമ്മിൽ ലോകമൊട്ടുക്കു കലഹങ്ങൾ നടന്നിട്ടുണ്ട്. പ്രമാണവാക്യങ്ങൾക്ക് അപ്രമാദിത്വം അവകാശപ്പെടുന്ന ഒരു കൂട്ടർ മതേതര വിജ്ഞാനത്തിനു് എന്തെങ്കിലും പറയാനുണ്ടെങ്കിൽ അതു് കേൾക്കാൻ കൂട്ടാക്കുന്നില്ല. മറേറ കൂട്ടർ, യുക്തിയാകുന്ന നിശിതഖഡ്ഗവുമേന്തി മതം കൊണ്ടുവരുന്ന എന്തും തുണ്ടം തുണ്ടമാക്കാനും ശ്രമിക്കുന്നു. ഈ മത്സരം എല്ലാ രാജ്യങ്ങളിലും നടന്നിട്ടുണ്ട്. ഇപ്പോഴും നടക്കുന്നുണ്ട്. മതങ്ങൾ വീണ്ടും വീണ്ടും തോററിട്ടുണ്ട്, മിക്കവാറും സമൂലം നശിച്ചിട്ടുമുണ്ട്. ഫ്രഞ്ചുവിപ്ലവകാലത്തു പ്രകടമായ യുക്തിദേവതയുടെ ആരാധന മനുഷ്യചരിത്രത്തിൽ ആദ്യമായാവിർഭവിച്ചതല്ല. അതു പണ്ടുണ്ടായതിന്റെ പുനരാവിഷ്കരണം മാത്രമായിരുന്നു. ഇന്നാകട്ടെ, അതു വലിയ തോതിലായിരിയ്ക്കുകയാണ്. ഭൗതിക വിജ്ഞാനങ്ങൾ ഇന്നു പണ്ടത്തേക്കാളധികം സജ്ജീകൃതമായിട്ടുണ്ട്. നേരെമറിച്ചു മതങ്ങളുടെ സജ്ജീകരണങ്ങൾ കുറഞ്ഞു വരികയുമാണ്. അതിന്റെ അടിത്തറകളെല്ലാം മാന്തിപ്പോയിരിക്കുന്നു. ആധുനികമനുഷ്യൻ, പുറമെ എന്തു പറഞ്ഞാലും, ഇനി 'വിശ്വസിക്കുക' സാദ്ധ്യമല്ലെന്നു് ഉള്ളത്തിനുള്ളിൽ അറിയുന്നുണ്ട്. സംഘടിതമായ ഒരു പുരോഹിതവർഗ്ഗം വിശ്വസിക്കുവാൻ പറയുന്നതുകൊണ്ടു് വല്ലതും വിശ്വസിക്കുവാനോ, ചില ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിരിയ്ക്കുന്നതുകൊണ്ട് വിശ്വസിക്കുവാനോ, വിശ്വസിക്കുന്നതു സ്വന്തക്കാർ ഇഷ്ടപ്പെടുന്നതുകൊണ്ടു വിശ്വസിയ്ക്കുവാനോ സാധ്യമല്ലെന്നു് അവന്നറിയാം. ബഹുജനവിശ്വാസത്തിനു വഴങ്ങി വിശ്വസിക്കുന്നതായി കാണപ്പെടുന്നവർ ധാരാളമുണ്ട്, നിശ്ചയം. എന്നാൽ അവരാരും ചിന്തിക്കുന്നില്ലെന്നും അസംശയം നമുക്കറിയാം. അവരുടെ വിശ്വാസത്തിന്റെ കുറേക്കൂടി സ്പഷ്ടമായ വിവരണം, 'ഒന്നും ചിന്തിക്കാത്ത ഔദാസീന്യം' എന്നായിരിക്കും. ഇങ്ങനെ വിശ്വാസത്തിന്മേൽ കെട്ടിപ്പൊക്കിയ മതത്തിന്റെ എടുപ്പുകളെല്ലാം ഉടച്ചുതകർക്കാതെ ഈ സമരം അവസാനിക്കില്ല, അതിന്നിനി ഏറെ താമസവുമില്ല.

ഇതിനു പോംവഴി വല്ലതുമുണ്ടോ എന്നാണു പ്രശ്നം. ചോദ്യത്തെ ഒന്നുകൂടി സ്പഷ്ടമാക്കാം. മററു ഭൗതികവിജ്ഞാനങ്ങൾക്കു സാധിക്കും

പോലെ മതത്തിനും സ്വസിദ്ധാന്തങ്ങളെ യുക്തിയുടെ കണ്ടുപിടുത്തങ്ങളെക്കൊണ്ടു ന്യായീകരിക്കാൻ കഴിയുമോ ? പ്രകൃതിവിജ്ഞാനത്തിലും (മററു) ബാഹ്യവിഷയകമായ ജ്ഞാനങ്ങളിലും അപേക്ഷിതങ്ങളായ ഗവേഷണമുറകൾ തന്നെയാണോ മതവിജ്ഞാനത്തിലും പ്രയോഗിസ്സേണ്ടതു് ? എൻെറ അഭിപ്രായത്തിൽ അങ്ങനെതന്നെയാണു വേണ്ടതു , എന്നു മാത്രമല്ല, അതെത്രയും വേഗത്തിൽ സാധിക്കുന്നുവോ അത്രയും നല്ലതാണെന്നും എനിയ്ക്കഭിപ്രായമുണ്ടു്. ഇപ്രകാരമുള്ള ഗവേഷണങ്ങൾകൊണ്ടു മതം അങ്ങു നശിച്ചുപോകുമെങ്കിൽ പോകട്ടെ; എത്ര വേഗമോ അത്ര നന്നു്. എന്തെന്നാൽ അതു് ഇത്രയും കാലം ഉപയോഗശൂന്യമായിരുന്നു, അനർഹമായ അന്ധവിശ്വാസമായിരുന്നു. അതിൻെറ വിനാശമാണു് ഏററവും അഭിലഷണീയമെന്നു് എനിയ്ക്കു തികഞ്ഞ ഉറപ്പുണ്ടു്. ഈ ഗവേഷണങ്ങളുടെ ഫലമായി മതത്തിൻെറ മലിനാംശങ്ങളെല്ലാം പോയകലും, സംശയമില്ല. എന്നാൽ അതിൻെറ സത്സ്വരൂപം വിജയപൂർവ്വം ആവിർഭവിക്കും. ഇന്നു് ഊർജ്ജതന്ത്രത്തിൻെറയോ രസതന്ത്രത്തിൻെറയോ സിദ്ധാന്തങ്ങൾ എത്രമാത്രം യുക്ത്യനുസാരികളാണോ, കുറഞ്ഞപക്ഷം അത്രമാത്രമെങ്കിലും മതം യുക്ത്യാനുസാരിയാകും. എന്നുതന്നെയല്ല, അതിനു കൂടുതൽ ബലവും സിദ്ധിയ്ക്കും. എന്തെന്നാൽ സ്വസത്യം സ്ഥാപിക്കാൻ മതത്തിനുള്ള (അദ്ധ്യാത്മശാസ്ത്രത്തിനുള്ള) സ്വതഃപ്രാമാണ്യം ഊർജ്ജതന്ത്രത്തിനോ രസതന്ത്രത്തിനോ ഇല്ല.

---

# ഗീതാമാർഗ്ഗപ്രവേശിക

(പതിന്നാലാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

സർവ്വവസ്തുക്കളും ക്ഷേത്രക്ഷേത്രജ്ഞസംയോഗംകൊണ്ടാണുടലെടുക്കുന്നതെന്നും, പ്രാണികൾ ഉത്തമാധമജന്മം പ്രാപിക്കുന്നതു് സത്ത്വാദിഗുണമിശ്രണംകൊണ്ടാണെന്നും, സർവ്വഭൂതങ്ങളുടെയും ഉപാദാനമായ സത്ത്വരജസ്തമോഗുണപ്രകൃതിയിൽനിന്നും വിടുതൽ നേടുന്നവൻ സംസാരമുക്തനായിത്തീരുന്നു എന്നും ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗമെന്ന പതിമ്മൂന്നാമദ്ധ്യായത്തിൽ അവിടവിടെ വർണ്ണിച്ചു. അതേപ്പററി ആലോചിക്കുമ്പോൾ ഈവിധം പ്രശ്നങ്ങൾ മനസ്സിൽ ഉദിക്കും: സ്വതന്ത്രമായിത്തന്നെ ക്ഷേത്രക്ഷേത്രജ്ഞന്മാർ – പ്രകൃതിപുരുഷന്മാർ– ഒന്നുചേർന്നു പ്രാണികളായി സംസാരത്തിൽ ജനിക്കുന്നുവോ അതോ അവരുടെ നിയാമകനായി ഈശ്വരൻ വേറെയുണ്ടോ ? പ്രകൃതിയേയും പുരുഷനേയും കൂടാതെ ഒരു ഈശ്വരനെ കപിലദർശനം സ്വീകരിക്കുന്നില്ല. ശ്രീമദ് ഭഗവദ്ഗീതയ്ക്കു ചില അംശങ്ങളിൽ കപിലമുനിയുടെ സാംഖ്യദർശനവുമായി സാദൃശ്യമുള്ളതായിത്തോന്നിയാലും വേദാന്തസാരസംഗ്രഹമായ ഭഗവദ്വചനങ്ങൾ നിരീശ്വരസാംഖ്യത്തിൽനിന്നും താത്ത്വികമായി വിഭിന്നമാണു്. ഗീതാസമ്മതമായ 'ഗുണ'ങ്ങളാണു് ഇവിടത്തെ വിഷയം. ഗുണങ്ങൾ ഏതെല്ലാമാണു് ? പുരുഷനെ അവ ഏതുപ്രകാരമാണു് ബന്ധിക്കുന്നതു് ? പ്രകൃതിഗുണങ്ങളിൽനിന്നും എങ്ങനെയാണു മോക്ഷം ലഭിക്കുക ? മോക്ഷസ്വരൂപം എന്താണു് ? ഈ വിഷയങ്ങളെല്ലാം കഴിഞ്ഞ അധ്യായം പഠിച്ചശേഷം, ഒരാൾക്കു് അറിയുവാൻ ആഗ്രഹമുളവാകുന്നതു് അസംബന്ധമല്ല. ഇവിടെ ഇനിയും അതേപ്പററി വിവരിക്കുന്നു:

'അറിയേണ്ടവ അനവധിയാകയാൽ അറിവും അങ്ങനെയാവാതെ തരമില്ല. പരമാത്മതത്ത്വത്തെ അറിയുന്നതിന്നു് പരമ്പരയാ ഉപായമായിട്ടുള്ള യജ്ഞാദിവിദ്യകളും അതുകാരണം പലതാണു്. അവയെല്ലാത്തിലുംവെച്ചു്

ഉത്തമഫലം തരുന്നതും പരമാത്മതത്ത്വത്തെ പ്രകാശിപ്പിക്കുന്നതുമായ അറിവ്, മുമ്പു പറഞ്ഞിട്ടുണ്ടെങ്കിലും ഇനിയും നിനക്കു ഞാൻ വിവരിച്ചുതരാം' എന്നുള്ള പ്രരോചനത്തോടുകൂടി ഭഗവാൻ അധ്യായമാരംഭിക്കുന്നു. ഈ ജ്ഞാനത്തിനുള്ള മഹത്ത്വം എന്താണെന്നു ചോദിച്ചാൽ, ഇതനുഷ്ഠിച്ചിട്ടുള്ള മനനശീലന്മാരായ ജ്ഞാനികളെല്ലാവരും ഈ പ്രത്യക്ഷാനുഭവഗമ്യമായ സംസാരബന്ധം വിട്ടിട്ടു മോക്ഷരൂപമായ ശ്രേഷ്ഠഫലം അടഞ്ഞിട്ടുണ്ട്, എന്നതുതന്നെ. ''ഈ ജ്ഞാനോപായം അവലംബിച്ച് എൻെറ സാധർമ്യം അതായതു് എൻെറതന്നെ സ്വരൂപം അടഞ്ഞിട്ടുള്ളവർ ലോകാരംഭത്തിൽ ബ്രഹ്മാദികൾ ഉണ്ടാകുമ്പോൾ അവരോടൊപ്പം ജന്മം സ്വീകരിക്കുന്നില്ല; അവർ ലയിക്കുമ്പോൾ നാശം വരുമെന്നു കരുതി ദുഃഖിക്കുന്നുമില്ല.''

''ഹേ ഭാരത, പ്രകൃതിപുരുഷസംയോഗം ഈശ്വരാധീനമാണ്; അതുമൂലമാണു സർവ്വഭൂതങ്ങളും ഉത്പന്നമായിത്തീരുന്നതു്. മായാധീശനായ എൻെറ ഗർഭാധാനസ്ഥാനം മഹദ് ബ്രഹ്മം എന്ന നാമധേയമുള്ള പ്രകൃതിയാണ്. ദേശകാലപരിച്ഛേദശൂന്യമാകയാൽ പ്രകൃതി മഹത്താണ്. ബൃംഹണം ചെയ്തുകൊണ്ടിരിക്കുന്നതാകയാൽ അതായതു് പരിണാമംമൂലം വളർന്നുകൊണ്ടിരിക്കുന്നതാകയാൽ 'ബ്രഹ്മ'വുമാണ്. ലോകത്തിൽ നിഷേകംമൂലം പിതാവു് പുത്രൻെറ ജനയിതാവാകുന്നതുപോലെ പ്രകൃതിയിൽ ബീജനിക്ഷേപംവഴിയായി ഈശ്വരൻ ബ്രഹ്മാവു തുടങ്ങിയ സർവ്വപ്രാണികളുടെയും ഉത്പാദകനായിത്തീരുന്നു. അതായതു് ശുദ്ധചിന്മാത്രസ്വരൂപിയായ ആത്മാവു് അവ്യക്തരൂപമായ മായാശക്തിയിൽ സ്വപ്രതിബിംബസമർപ്പണംകൊണ്ടു് മായാവൃത്തിരൂപമായ ഗർഭാധാനം ചെയ്യുന്നു. അതിൽനിന്നും സ്ഥൂലസൂക്ഷ്മഭൂതങ്ങളും അവയിൽനിന്നും കാര്യകാരണസംഘാതരൂപത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ളവ സർവ്വവും, ഉളവായിത്തീർന്നു. ഹേ കൗന്തേയ, ദേവപിതൃമനുഷ്യാദി യോനികളിൽ എത്രയോ രൂപങ്ങളാണ് ഉളവാകുന്നതു്! അവയ്ക്കെല്ലാം മാതൃസ്ഥാനം വഹിക്കുന്നതു് സർവാവസ്ഥകളിലും നിലനില്ക്കുന്ന പ്രകൃതിരൂപമായ ബ്രഹ്മവും, പിതൃസ്ഥാനത്തിൽ ബീജപ്രദനായി പിതാവായി ഞാനുമാണ്. ചൈതന്യവിശിഷ്ടമായ ശരീരത്തിലെ ചൈതന്യാംശം ക്ഷേത്രജ്ഞനും, പിണ്ഡാംശം മായയുമാണ് എന്നു സാരം. ചിത്പ്രതിബിംബമില്ലാതെ മായയ്ക്കുമാത്രം ഉത്പാദകത്വമില്ല.''

ഇനിയും ഗുണങ്ങളുടെ പേരും പ്രവൃത്തിയും വിവരിക്കുന്നു. ഗുണശബ്ദം ഇവിടെ പാരിഭാഷികമാണ്; പ്രത്യേക അർത്ഥത്തിലാണ്. ദ്രവ്യത്തെ ആശ്രയിച്ചു രൂപരസാദികളല്ല ഇവിടെ 'ഗുണം'. ഈശ്വരശക്തിയായ മായയാണ് ഇവിടെ ഗുണങ്ങൾ ആവിർഭവിക്കുന്ന സ്ഥലം; ഗുണങ്ങളുടെ സാമ്യാവസ്ഥ പ്രകൃതി; പരസ്പരം അംഗാംഗിഭാവംമൂലം വേറായി കാണാറാകുമ്പോൾ പ്രകൃതിതന്നെ 'ഗുണ'മെന്ന പേരിൽ അറിയപ്പെടുന്നു. ശരീരം പ്രകൃതിപരിണാമമാകയാൽ ഗുണങ്ങൾക്കു ശരീരവുമായി താദാത്മ്യസംബന്ധമുണ്ട്. ആ വിധത്തിൽ ശരീരോപാധിവഴി പ്രകൃതിഗുണങ്ങൾ നിർഗ്ഗുണനായ ദേഹിയെ ബലമായി ബന്ധിക്കുന്നു. അപ്പോൾ സുഖം, ദുഃഖം, മോഹം, എന്നീ ഗുണവികാരങ്ങൾക്കു വിധേയനെന്നപോലെ ക്ഷേത്രജ്ഞൻ കാണപ്പെടുന്നു. ദേഹി അവ്യയനാണെന്നു് ഇവിടെ പറയുന്നതിൽനിന്നും ബന്ധം വാസ്തവമല്ലെന്നും, ജലത്തിൻെറ ചലനം ജലത്തിൽ പ്രതിബിംബിച്ച ആദിത്യനെയും ചഞ്ചലനായിക്കാണിക്കുന്നതുപോലെ ദേഹി സഹകാരനാണെന്ന തോന്നലുണ്ടാക്കുന്നതേയുള്ളു എന്നും നിശ്ചയിക്കണം.

ഗുണങ്ങളുടെ കൂട്ടത്തിൽ 'സത്ത്വം', സ്ഫടികംപോലെ സ്വച്ഛമായതുകൊണ്ടു് ചൈതന്യപ്രതിബിംബം ഗ്രഹിക്കാൻ സാമർത്ഥ്യമുള്ളതാണ്; ആകയാൽ അതു പ്രകാശകമാണ്; എല്ലാ വസ്തുക്കളെയും അതു തെളിവാക്കുന്നതാണ്. അറിവാണ് ദുഃഖത്തെ നീക്കുന്നതു്. പ്രകാശകമായ സത്ത്വം അതുകാരണം അനാമയമാണ്, ദുഃഖവിരോധിയാണ്. സുഖവും ജ്ഞാനവും സത്ത്വകാര്യമാകയാൽ 'ഞാൻ സുഖിയാണ്'' 'ഞാൻ ജ്ഞാനിയാണ്.' എന്നീ രൂപത്തിലുള്ള മനോധർമ്മംമൂലം സത്ത്വഗുണവും ക്ഷേത്രജ്ഞനെ ബന്ധിക്കുന്നു. ഇവിടെ ആത്മസ്വരൂപം തന്നെയായിട്ടുള്ള സുഖവും ജ്ഞാനവും അല്ല വിവക്ഷിതം. അവ പുരുഷസ്വരൂപമാ

കയാൽ ബന്ധകമാകയില്ല. 'ഞാൻ സുഖിയാണ്, ജ്ഞാനിയാണ്'' എന്ന വിപരീതാഭിമാനമാണ് അതുകൊണ്ടു് ഇവിടെ വിവക്ഷിച്ചിരിക്കുന്നതെന്നു ഗ്രഹിക്കണം. ആവിധമായ അഭിമാനം തമസ്സിന്റെ ധർമ്മമാണ്. ആത്മസ്വരൂപമല്ല. 'ഹേ അനഘ,' എന്നു് അർജ്ജുനനെ ഭഗവാൻ സംബോധനം ചെയ്തു്, പാപാദിദോഷരഹിതനാണ് ഈ ഉപദേശം ഫലപ്രദമാകുക എന്നു സൂചിപ്പിച്ചു.

''രാഗമാണ് രജസ്സിന്റെ സ്വഭാവമെന്നു ധരിക്കണം. നൂലിനോ കടലാസിനോ നിറം പിടിപ്പിച്ചാൽ അതു മാററാൻ വളരെ പ്രയാസമാണ്; അതുപോലെ രാഗരൂപമായ രജോഗുണം ഉദിച്ചതിന്റെ ഫലമായി മനസ്സ് ഒരു വസ്തുവുമായി പററിച്ചേർന്നാൽ വിടുക എന്നതു വളരെ ദുഷ്കരമാണ്. തൃഷ്ണ, ആസംഗം ഇവ രണ്ടും രജോഗുണത്തിൽനിന്നുമാണ് ഉദ്ഭവിക്കുന്നതു്. കൈവന്നിട്ടില്ലാത്തവ തനിക്കു ലഭിക്കണമെന്ന അഭിലാഷവും ലഭിച്ചശേഷവും അതിന്റെ അളവിലുള്ള അതൃപ്തിയും തൃഷ്ണയാണ്. ലഭിച്ചുകഴിഞ്ഞശേഷം പ്രത്യേക പ്രീതികൊണ്ടു് അല്പവും വിടാൻ കഴിയാതെ പോകുക എന്ന അവസ്ഥയാണ് ആസംഗം. ഇതാണു രജസ്സിന്റെ സ്വഭാവവും ഫലവും. ഹേ കൗന്തേയ, ഈവിധമുള്ള രജസ്സ് ദേഹിയെ ദേഹാഭിമാനിയാക്കിത്തീർക്കുന്നു; ഞാൻ ഇന്ന പ്രവൃത്തിചെയ്തു് അതിന്റെ ഫലം അനുഭവിക്കും എന്നു ദൃഷ്ടമോ അദൃഷ്ടമോ ആയ കർമ്മങ്ങളിൽ ദേഹിയെ അഭിനിവേശമുള്ളവനാക്കിത്തീർക്കുന്നു. തീരാത്ത ഈ കർമ്മതാല്പര്യംവഴിയാണ് രജസ്സ് ഒരുവനെ ബന്ധിക്കുന്നതു്. ഗുണങ്ങളിൽ മൂന്നാമത്തേതാണ് തമസ്സ്. അജ്ഞാനരൂപമായ പ്രകൃതിയുടെ ആവരണശക്തിയാണ് തമസ്സിന്റെ സ്വഭാവം. ഹേ ഭാരത, എല്ലാ പ്രാണികൾക്കും മോഹം അല്ലെങ്കിൽ അവിവേകം ഉണ്ടാക്കിത്തീർക്കുന്നതു് തമോഗുണമാണ്. പ്രമാദം, ആലസ്യം, നിദ്ര ഇവയാണ് ദേഹിയെ ബന്ധിക്കുന്ന താമസവൃത്തികൾ. പ്രമാദം അനവധാനമാണ്, ചെയ്യേണ്ട കൃത്യത്തിൽ ഓർമ്മയും ജാഗ്രതയും ഇല്ലാതെയാവുക. ഓർമ്മയും ജാഗ്രതയും ഊർജ്ജിതമായിരിക്കുകയാണ് പ്രകാശകമായ സത്ത്വം വർദ്ധിക്കുമ്പോൾ കാണുന്ന ഫലം. ഒന്നും ഉദ്യമിക്കാൻ കഴിയാത്ത അവസ്ഥയാണ് ആലസ്യം. ആലസ്യം നശിപ്പിക്കുകയാണ് രജോഗുണവൃത്തി. ഇന്ദ്രിയപരിശ്രമം മുതലായ സ്വാഭാവികകാരണംകൂടാതെ വരുന്ന നിദ്ര തമോഗുണത്തിന്നു സ്വതേയുള്ള ആലംബനം തന്നെയാണ്.''

''ഹേ ഭാരത, ഇനിയും ഗുണങ്ങളുടെ സ്വാഭാവികമായ വ്യാപാരം എന്താണെന്നു പറയാം. സത്ത്വഗുണത്തിന്നു് ഉത്കർഷം വരുമ്പോൾ ദുഃഖകാരണമുണ്ടെന്നിരുന്നാലും സത്ത്വം ദേഹിയെ സുഖാഭിമുഖമാക്കിത്തീർക്കുന്നു. ഓജസ്സു മീതെയാകുമ്പോൾ സുഖാദിഫലം അനുഭവിച്ചു സ്വസ്ഥനായി ഇരിക്കുകയാണെങ്കിലും കർമ്മം ചെയ്യുകതന്നെ വേണം. തമോഗുണം പ്രധാനമായി വരുമ്പോൾ സാമഗ്രീപുഷ്കലതകൊണ്ടു ജ്ഞാനവും വിവേകവും ഉണ്ടാകാൻ സാധ്യത ഉണ്ടെന്നിരുന്നാലും സത്ത്വഗുണഫലമായ ജ്ഞാനത്തെ മറച്ചു്, ഉദിക്കുവാൻപോകുന്ന അറിവു പെട്ടെന്നു നീത്തി, താൻ ചെയ്യാൻ സന്നദ്ധനായിത്തീർന്ന കർത്തവ്യത്തിൽനിന്നും ഒരു ദേഹിയെ വ്യതിചലിപ്പിച്ചു് അലസനും നിദ്രാലുവുമാക്കിത്തീർക്കുന്നു. മേൽപറഞ്ഞവിധത്തിലുള്ള പരിണാമം എപ്പോഴാണു ഗുണങ്ങൾക്കു സംഭവിക്കുക? ഹേ ഭാരത, എപ്പോഴാണോ രജസ്സിനെയും തമസ്സിനെയും കീഴടക്കി സത്ത്വം വർദ്ധിക്കുന്നതു് അപ്പോൾ സത്ത്വഗുണഫലമായ ജ്ഞാനസുഖാദികളിൽ ദേഹി സക്തനാകുന്നു. അതേപ്രകാരം സത്ത്വം, തമസ്സ്, എന്നീ രണ്ടു ഗുണങ്ങളെ കീഴടക്കി രജസ്സു വർദ്ധിക്കുമ്പോൾ രജോഗുണഫലമായ കർമ്മത്തിൽ ദേഹി ഒട്ടുന്നു. സത്ത്വം, രജസ്സ് എന്നീ രണ്ടു ഗുണങ്ങളെ കീഴടക്കി, തമസ്സ് പ്രധാനമായിത്തീരുമ്പോൾ തമസ്സിന്റെ ഫലമായി ജ്ഞാനാവരണം ദേഹി അനുഭവിക്കുന്നു.''

ഏതു ഗുണത്തിന്റെ ഭരണമാണ് തല്ക്കാലം നടക്കുന്നതു് എന്നു് അറിയുവാൻ വഴി എന്താണ്? ജ്ഞാനത്തിന്നു യോഗ്യതയുള്ള നമ്മുടെ മനുഷ്യദേഹത്തിൽ ബാഹ്യമോ ആന്തരമോ ആയ വിഷയങ്ങളെപ്പററിയുള്ള അറിവുണ്ടാകുന്നതിന്നു കാരണമായ ഇന്ദ്രിയങ്ങളിൽ അറിയേണ്ട വിഷയത്തെപ്പററിയുള്ള പ്രകാശം (വിഷയങ്ങളെപ്പററിയുള്ള യഥാർത്ഥമായ

അറിവ്) ഉണ്ടാകുമ്പോൾ സത്വഗുണം വേണ്ട വണ്ണം വർദ്ധിച്ചുകഴിഞ്ഞു എന്നു മനസ്സിലാക്കാൻ കഴിയണം. അല്പജ്ഞാനമോ സംശയജ്ഞാനമോ വിപരീതജ്ഞാനമോ ശാസ്ത്രങ്ങളിൽ 'ജ്ഞാനം' എന്ന പേരിനെ അർഹിക്കുന്നില്ല; അവ അതുകൊണ്ടു് 'പ്രകാശ'മാകയില്ല. ജ്ഞാനം അനുഭവമാണ്. പ്രകാശം വിഷയബോധവും. 'അജ്ഞാന'പദത്തിൽ 'ജ്ഞാനം' എന്ന രണ്ടക്ഷരം പൊതുവിലുള്ളതുകൊണ്ടു് അജ്ഞാനവും ജ്ഞാനത്തിന്റെ വകഭേദമാകയില്ല. യഥാർത്ഥജ്ഞാനം മാത്രമാണു സത്വഗുണചിഹ്നം.

ഉള്ളതു് അല്പവും ദാനം ചെയ്യാതെ ഇനിയും വേണമെന്നു കൊതിക്കുകയാണു ലോഭം. ഫലശൂന്യമായാലും സദാ എങ്ങനെയെങ്കിലും ചേഷ്ടിച്ചുകൊണ്ടിരിക്കണം എന്ന സ്വഭാവമാണു് ഇവിടെ പ്രവൃത്തി. വസ്തു സമ്പാദിക്കുക, വീടുവെയ്ക്കുക മുതലായ സഫലപ്രവൃത്തികൾ ആരംഭം. ഒന്നു കഴിഞ്ഞു് വേറൊന്നു വേണം എന്നുള്ള രാഗപൂർവ്വകമായ സങ്കല്പപ്രവാഹത്തെയാണു് 'കർമ്മണാം അശമഃ' എന്നു നിർദ്ദേശിച്ചതു്. സാമാന്യമായി കണ്ട വസ്തുക്കളെല്ലാം തന്റെ ഭോഗത്തിന്നു വേണമെന്നു് ആശിക്കുകയാണു സ്പൃഹ. ഇവയെല്ലാമാണു രജോഗുണം വർദ്ധിക്കുന്നതിന്റെ ലക്ഷണം. തമസ്സ് ഏറുമ്പോൾ കാണാൻ കഴിയുന്ന ചിഹ്നങ്ങൾ ഇവയാണ്: അപ്രകാശം, അപ്രവൃത്തി, പ്രമാദം, മോഹം. പ്രകാശവും പ്രവൃത്തിയും യഥാക്രമം സത്വത്തിന്റെയും രജസ്സിന്റെയും ലക്ഷണമാണെന്നു പറഞ്ഞു. അവയുടെ അഭാവം തന്നെയാണു് തമോലക്ഷണം. തമസ്സേറുമ്പോൾ വസ്തു പ്രത്യക്ഷമായാലും ഉള്ളതുപോലെ കാണുകയില്ല, ധരിക്കുകയില്ല, വിവരിക്കുകയുമില്ല; ഗുരു പറഞ്ഞുകൊടുത്താലും വേണ്ടവണ്ണം ധരിക്കുകയില്ല; ഇവയെല്ലാം തമോഗുണപ്രാബല്യത്തെക്കാണിക്കുന്ന അപ്രകാശമാണ്. പ്രവർത്തിക്കേണ്ട സന്ദർഭത്തിലും സ്തബ്ധനായി വെറുതെ ഇരിക്കുകയാണു് അപ്രവൃത്തി. രോഗത്തിലോ നിദ്രയിലോ കാണുന്ന നിശ്ചേഷ്ടത 'അപ്രവൃത്തി'യാകുകയില്ല. കർത്തവ്യത്തെപ്പററിയുള്ള ഓർമ്മക്കേടാണു് അഥവാ നോട്ടം വേണ്ടിടത്തു് നോട്ടമില്ലായ്മയാണു്, പ്രമാദം. അവിവേകമൂലകമായ തെററിദ്ധാരണയാണു മോഹം.

മരണസമയം ഏതു ഗുണമാണോ ഏറി നില്ക്കുന്നതു് അതനുസരിച്ചു പാരലൗകികമായ ഫലവും നിശ്ചയിക്കുവാൻ കഴിയും. സത്വഗുണം പ്രവൃദ്ധമായ അവസ്ഥയിൽ ദേഹി മരണമടയുന്നപക്ഷം ശാസ്ത്രസിദ്ധമായ ഉത്തമദേവന്മാരുടെ (ഹിരണ്യഗർഭൻ മുതലായവരുടെ) ഉപാസന അനുഷ്ഠിക്കുന്നവർ എത്തുന്ന രജസ്തമോമാലിന്യമില്ലാത്ത നിലയിൽ എത്തുന്നു. രജോഗുണം വർദ്ധിച്ച അവസ്ഥയിൽ മരിക്കുന്നവർക്കു കർമ്മനിഷ്ഠരായ മനുഷ്യർക്കു ലഭിക്കുന്ന ജന്മം സിദ്ധിക്കുന്നു. അതേപ്രകാരം തമസ്സു വർദ്ധിച്ച അവസ്ഥയിലാണു് മരണമെങ്കിൽ പശുപ്രായമായ ജന്മം ലഭിക്കുന്നു.

സത്വാദിഗുണങ്ങൾ അതതിന്നു് അനുരൂപമായ വിചിത്രഫലങ്ങൾ പ്രദാനം ചെയ്യുന്നു. ശോഭനമായ പുണ്യകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിന്റെ ഫലം സത്വഗുണപരിണാമരൂപമായ പ്രകാശവും സുഖവും തന്നെയാണെന്നു മഹർഷിമാർ പറയുന്നു. കാര്യം കാരണാനുസാരിയാകാതെ തരമില്ല. രാജസകർമ്മം പാപമിശ്രിതമാകയാൽ ദുഃഖാധികവും അല്പസുഖപ്രദവുമായിരിക്കും. താമസികമായ കർമ്മമാകട്ടെ അവിവേകമൂലകമാകയാൽ ദുഃഖം മാത്രം ഫലിപ്പിക്കും. ഈ ശ്ലോകത്തിൽ 'രജസ്സ്', തമസ്സ്' എന്നീ പദങ്ങൾ ആ രണ്ടു ഗുണങ്ങളുടെ കാര്യമായി കാണപ്പെടുന്ന കർമ്മത്തെക്കുറിക്കുന്നു. ആലസ്യം മാത്രമല്ല അവിവേകമൂലകമായ പ്രവൃത്തിയും തമസ്സിന്റെ പരിധിയിൽപ്പെട്ടതു തന്നെയാണ്. ഇങ്ങനെ വരാൻ കാരണമെന്തു്? ഇന്ദ്രിയങ്ങളിൽ പ്രകാശമയമായ യഥാർത്ഥജ്ഞാനം സത്വഗുണഫലമായിട്ടുമാത്രം ഉളവാകുന്നതാകയാൽ യഥാർത്ഥജ്ഞാനത്തിൽനിന്നും പുറപ്പെടുന്ന പ്രവൃത്തിയും സുഖഫലത്തെയാണു നൽകുക. അതുപോലെതന്നെ പാപമിശ്രിതമായ രജോഗുണത്തിൽനിന്നും ദുഃഖഹേതുവായ ലോഭമേ ഉണ്ടാകുവാൻ വഴിയുള്ളു. തമസ്സിൽനിന്നും പ്രമാദം, മോഹം, അജ്ഞാനം ഇവ വരികയാൽ താമസകർമ്മത്തിന്റെ ഫലവും അജ്ഞാനാദികൾ മാത്രമേ ആകുകയുള്ളു.

അതുകൊണ്ടു് ഒരുവന്റെ ആചരണം സത്വഗുണപ്രധാനമായിരിക്കണം. സദ്വൃത്തന്മാർ സാത്വികവൃത്തിയുള്ളവരാണ്.

ശാസ്ത്രീയമായ ജ്ഞാനകർമ്മങ്ങളിൽ താല്പര്യമുള്ള സാത്ത്വികന്മാർ ഗുണോത്കർഷമനുസരിച്ച് അധികമധികം സുഖമടയുന്നു. രജോഗുണപ്രധാനമായ ജീവിതം നയിക്കുന്നവർ പുണ്യപാപമിശ്രമായ മനുഷ്യലോകത്തിൽ ഊർദ്ധ്വഗതിയും അധോഗതിയുമില്ലാതെ മധ്യേ നിൽക്കുന്നു. സർവ്വദാ തമോഗുണപ്രധാനികളായവർ നിദ്രാലസ്യപ്രമാദങ്ങൾക്കു വിളനിലമാകയാൽ അധോഗതി പ്രാപിക്കുന്നു. ഗുണമനുസരിച്ചുള്ള വൃത്തമാണ് ഒരുവന്റെ ഗതി നിർണ്ണയിക്കുന്നത്. മുക്തി ലഭിക്കുന്നതുവരെ ഈ വിധം സംസാരചക്രത്തിൽ ഒരു ജീവി കറങ്ങുകതന്നെ ചെയ്യുന്നു. അപ്പോൾ ജീവന്മുക്തന്റെ ലക്ഷണമെന്താണ്? സത്യദർശനം അഥവാ സമ്യഗ്ദർശനമാണു മോക്ഷം. ഇതുവരെ, അടുത്തു കഴിഞ്ഞ പതിന്നാലു ശ്ലോകങ്ങളിൽ, പറഞ്ഞിട്ടുള്ളത് മുഖ്യമായി ഓർമ്മിക്കണം. അജ്ഞാനാവസ്ഥയിൽ ജീവനു ത്രിഗുണങ്ങളിൽ സംഗവും കർത്തൃത്വഭോക്തൃത്വാഭിമാനവും നിയതമാണ്. ഇതുതന്നെയാണ് സംസാരബന്ധം, ഗുണങ്ങളിൽ ഒട്ടി അഭിമാനിച്ചു നിലകൊള്ളുന്നതുകൊണ്ട് ജീവനുണ്ടായ അസ്വാതന്ത്ര്യം. ഈ സംഗത്തിനു ഹേതുവായ അജ്ഞാനമാണ് ബന്ധബീജം. ജ്ഞാനംമാത്രമേ അജ്ഞാനത്തെ നശിപ്പിക്കാൻ ശക്തമാകയുള്ളു. ഈ ആത്മതത്ത്വജ്ഞാനത്തിന്റെ സ്വഭാവമെന്തായിരിക്കും? ഭഗവാൻ പറയുന്നു. ഗുരുശാസ്ത്രസഹായത്താൽ ഉണ്മ കണ്ട ജ്ഞാനി എപ്പോഴാണോ ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം ഇവയുടെ രൂപത്തിൽ പരിണമിച്ച സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ മാത്രമാണ് കർത്തൃത്വം നിർവ്വഹിക്കുന്നത്, അവയിൽനിന്നും അന്യനായ ശുദ്ധചൈതന്യമാത്രരൂപിയായ 'ഞാൻ' കർത്താവല്ലഎന്നു ഗുരുശാസ്ത്രസഹായത്താൽ സാക്ഷാത്കരിക്കുന്ന ജ്ഞാനസമ്പന്നൻ ഗുണങ്ങളിൽനിന്നും ഭിന്നമായി ഗുണവ്യാപാരങ്ങൾക്കു സാക്ഷിഭൂതനായ ബ്രഹ്മഭാവം (വാസുദേവഃ സർവ്വം – എന്നു മുമ്പു പറഞ്ഞ അനുഭവം) പ്രാപിക്കുന്നു.

'മദ്ഭാവം' മുക്തിയാണെന്നും ഗുണഭാവം ബന്ധമാണെന്നും ഉപദേശിച്ചശേഷം, ബ്രഹ്മഭാവം അഭിവ്യക്തമാകുന്നത് ഏതുപ്രകാരമാണെന്നു വർണ്ണിക്കുന്നു. ദേഹോത്പത്തിക്കു കാരണമായിത്തീർന്ന ഗുണത്രയസംബന്ധത്തെ തത്ത്വജ്ഞാനംകൊണ്ട് അകററി, ജന്മാനുജന്മം ശരീരപ്രാപ്തി, അപ്പോഴെല്ലാം മരണംവരെയുള്ള ദുഃഖസങ്കടങ്ങൾ, വാർദ്ധക്യാദ്യവശതകൾ ഇവയെല്ലാം കടന്ന്, ഗുണാതീതൻ അമൃതത്വം പ്രാപിക്കുന്നു. ഇങ്ങനെ ഗുണാതീതൻ ജീവന്മുക്തനാണെന്നു തിരുവായ്മൊഴി ശ്രവിച്ച അർജ്ജുനൻ ചോദിക്കുന്നു: ''അല്ലയോ സ്വാമിൻ, ഈ പറഞ്ഞ മൂന്നു ഗുണങ്ങളെ കടന്നവരെ ഏതു ലക്ഷണങ്ങളെക്കൊണ്ടാണ് അറിയേണ്ടത്?'' വേഷം ലക്ഷണമായിട്ടു നോക്കിയാൽ എല്ലാവർക്കും ഇതറിയാമല്ലോ എന്നു വിചാരിക്കാതിരിക്കാൻ വേണ്ടിയുള്ള അർജ്ജുനന്റെ നിഷ്കർഷ നാം പ്രത്യേകം ധരിക്കണം. വേഷംകൊണ്ടു ഗുണാതീതനെ കിട്ടുകയില്ല. ഗുണാതീതന്റെ സ്വരൂപം അറിയുവാൻ അദ്ദേഹത്തിന്റെ ആചാരം കാണണം. അതെങ്ങനെ? ഏതു പ്രകാരത്തിലാണ് അദ്ദേഹം ഗുണങ്ങളെ കടക്കുക? ഇതാണു ഭഗവാനിൽനിന്നും അറിയുവാൻ അർജ്ജുനൻ ആഗ്രഹിച്ചത്, നമ്മൾ ആഗ്രഹിക്കേണ്ടതും.

ഇതിനു ഭഗവാന്റെ പ്രാമാണികമായ ഉത്തരം ആലോചിക്കുന്നതിനുമുമ്പായി മറെറാരു ആനുഷംഗികമായ തത്ത്വം വ്യക്തമാക്കേണ്ടതുണ്ട്. ഉത്തമനായ ഗുരു ശ്രദ്ധാലുവായ ജിജ്ഞാസുവിന്റെ പ്രശ്നം, 'മുൻപു പറഞ്ഞിട്ടുണ്ട്, മേൽ വ്യക്തമാകും' എന്നെല്ലാം പറഞ്ഞ് വിഗണിക്കുകയില്ല. രണ്ടാമധ്യായത്തിൽ സ്ഥിതപ്രജ്ഞലക്ഷണം എന്തെന്നു ചോദിച്ചപ്പോൾ ഭഗവാൻ ജീവന്മുക്തസ്വരൂപം അർജ്ജുനനു വിവരിച്ചുകൊടുത്തു. എങ്കിലും ചില വിശേഷതകൾ അറിഞ്ഞിട്ടില്ലാത്തതുകൊണ്ടാണ് പിന്നീടും ചോദ്യമെന്നു നിശ്ചയിച്ച് ഈ വിധം പ്രത്യുത്തരം അരുളുന്നു:

ജീവന്മുക്തൻ സാധകനല്ല, സമ്യക്സിദ്ധനാണ്; നിത്യസമാഹിതനാണ്. സ്വാഭാവികമായി വരുന്ന ഗുണകാര്യങ്ങളെ രാഗദ്വേഷശൂന്യനാകയാൽ അദ്ദേഹം ദ്വേഷിക്കുകയോ വരിക്കുകയോ ചെയ്യുന്നില്ല. പ്രകാശം, പ്രവൃത്തി, മോഹം ഇവ മൂന്നും യഥാക്രമം മൂന്നു ഗുണങ്ങളുടെ ഫലത്തെയാണു കുറിക്കുന്നത്.

സാത്ത്വികൻ, 'ജ്ഞാനവും സുഖവും എനിക്കു വളരുന്നു. അവ അധികമാകണം' എന്നു ചിന്തിച്ചു ബദ്ധനാകുന്നു. രാജസികൻ 'ദുഃഖാത്മകമായ രജോഗുണവൃത്തി എന്നെ സ്വരൂപാവസ്ഥയിൽ നിന്നും വ്യതിചലിപ്പിക്കുന്നു.' എന്നു ക്ലേശിച്ചു കുഴങ്ങുന്നു. 'തമോഗുണംമൂലം ഞാൻ മൂഢനായിത്തീർന്നു.' എന്നു താമസികൻ തമോഗുണത്തെ ദ്വേഷിക്കുന്നു. ഇവയുടെ ചികിത്സയും സുഖപ്രാപ്തിയും സാധകനെ ദ്വേഷത്തിന്നും കാംക്ഷയ്ക്കും വിധേയനാക്കുന്നു. ഗുണാതീതൻ ആകട്ടെ, സാധനഭൂമികളെ കടന്നു് ഫലസമ്പന്നനായ കൃതാർത്ഥനാകയാൽ ഗുണങ്ങളെ ദ്വേഷിക്കുകയോ കാംക്ഷിക്കുകയോ ചെയ്യുന്നില്ല. പക്ഷേ ഈ ലക്ഷണം പരപ്രത്യക്ഷമല്ല; തനിക്കു് അനുഭവമാകുന്ന ആശയും വെറുപ്പും അന്യക്കു നേരിട്ടറിയുവാൻ പററുന്നതല്ലല്ലോ. പിന്നെ പരപ്രത്യക്ഷമായ ചിഹ്നം ഏതായിരിക്കും ? അതു് അദ്ദേഹത്തിൻെറ ആചാരംതന്നെ. ഒന്നാമതായി അദ്ദേഹം ഉദാസീനനെപ്പോലെ കാണപ്പെടും. 'പോലെ' എന്നു വിശേഷിപ്പിച്ചുവെങ്കിലും ഉദാസീനനായിരിക്കുന്നു എന്നു നിഗമനം ചെയ്യില്ല. ആലസ്യജന്യമായ ഉദാസീനത തമോഗുണവൃത്തിയാണു്. പക്ഷത്തിലും പ്രതിപക്ഷത്തിലും ചേരാതെയും താല്പര്യമില്ലാതെയും നിർവ്വികാരസാക്ഷിയായി കാണുന്നവനാണു് ഉദാസീനൻ. ഗുണങ്ങൾ സുഖദുഃഖമോഹരൂപത്തിൽ പരിണമിക്കുന്നതു കണ്ടു് 'ഗുണങ്ങൾനിമിത്തം ഗുണങ്ങൾ പ്രവർത്തിക്കുന്നു' എന്നു നിശ്ചയിച്ചു് തനിക്കു അവയുമായി ബന്ധമില്ലെന്നറിഞ്ഞു് ഉറച്ചിരിക്കുന്ന ഗുണാതീതൻ നിർവ്വികാരനായിരിക്കുന്നു; ന ഇങ്ഗതേ – സന്തോഷവും വ്യാകുലതയും മൂലം ഇളകിമറിയുന്നില്ല.

സുഖാവസ്ഥയിൽ ഇരിക്കുമ്പോൾ, മേൽ ദുഃഖം വരുമെന്നോ, ദുഃഖാവസ്ഥയിൽ ആകുമ്പോൾ സുഖമില്ലെന്നോ ഉള്ള വിഷമചിന്തയില്ലാതിരിക്കുകതന്നെയാണു സമദുഃഖസുഖിത്വം; അല്ലാതെ ദുഃഖത്തെ ദുഃഖമായി കരുതുകയോ ദുഃഖംതന്നെ സുഖമാണെന്നു നടിക്കുകയോ അല്ല. ആത്മസ്വരൂപത്തിൽ ഉറച്ച 'സ്വസ്ഥ'നു് മാത്രമേ ഇതു സാധ്യമാകയുള്ളു. ആത്മസാക്ഷാത്കാരത്തിൽ സ്ഥിതിയുറച്ച 'സ്വസ്ഥൻ' വെറുപ്പും വെമ്പലും ഇല്ലാത്തവനാകയാൽ മൺകട്ടയും, അതു പൊടിയാക്കുന്ന കക്ശമായ കല്ലുകഷണവും, വലിയ പാറക്കല്ലുകൾ വളരെയധികം പൊട്ടിച്ചു തെളിച്ചു ശുദ്ധിചെയ്തു് അത്യായാസപ്പെട്ടു സമ്പാദിക്കേണ്ടതും ദുർലഭവും സമാകർഷകവുമാകയാൽ സാധാരണന്മാർക്കു് ഏറെ വിലപിടിച്ചതുമായ സ്വർണ്ണശകലവും വിലയിൽ സമമായിക്കാണാൻ സമർത്ഥനായിത്തീരുന്നു. ചെളിക്കട്ട മഴക്കാലത്തു് ചേറായും വേനൽകാലത്തു പൊടിയായി മാറിയും ദുഃഖകാരണമായിത്തീരുന്നു; സ്വർണ്ണക്കട്ടിയാകട്ടെ ഐശ്വര്യം കൈവരുത്തി ഒരുവനു താൻ സുഖിയാണെന്ന അഭിമാനമുളവാക്കുന്നു. ധീരനായ ആത്മതത്ത്വജ്ഞൻ ഗുണബന്ധമുക്തനാകയാൽ രണ്ടിലും പ്രീതിയും അപ്രീതിയും ഇല്ലാത്ത ധീരനായി തുല്യചിത്തനായിത്തീരുന്നു. പ്രിയം വരുമ്പോൾ ആഹ്ലാദിച്ചു തുള്ളുകയും, അപ്രിയം വരുമ്പോൾ ദുഃഖിച്ചു തളരുകയും ചെയ്യുന്നതു മനസ്സിൻെറ സമതോലിതമായ അവസ്ഥയ്ക്കു യോജിച്ചതാകയില്ല. 'വിദ്യാസമ്പന്നനാണു് ഇദ്ദേഹം, ഇദ്ദേഹത്തിൻെറ പൂർവ്വപുരുഷന്മാരും സംബന്ധിച്ചവരും ശ്രേഷ്ഠന്മാരാണു്' എന്നു വിവരിച്ചു് സിദ്ധപുരുഷനെ ആരെങ്കിലും സ്തുതിക്കുകയോ 'നമുക്കു ലാഭമോ ഗുണമോ ഇല്ലാത്തവനാണു് ഇദ്ദേഹം' എന്നു നിന്ദിക്കുകയോ ചെയ്യുമ്പോൾ അദ്ദേഹം അതു രണ്ടും 'തന്നെ സംബന്ധിക്കുന്നതല്ല.' എന്നു സ്മരിച്ചു് മാനവും അവമാനവും വിചാരിക്കുന്നതല്ല. ദോഷാരോപണവും ഗുണകീർത്തനവും തുല്യഭാവത്തിൽ കാണാൻ കഴിയുമ്പോൾ ലൗകികന്മാരെപ്പോലെ 'തന്നെ മാനിക്കുന്നവർ തനിക്കു മിത്രങ്ങളും, തന്നെ അപമാനിക്കുന്നവർ തൻെറ ശത്രുക്കളുമാണു്' എന്ന തോതിൽ ജനങ്ങളെ രണ്ടുപക്ഷമായി തിരിക്കുന്ന സ്വഭാവവും ഗുണാതീതന്നു് ഉണ്ടാവുകയില്ല. അതാണു് അദ്ദേഹത്തിനുള്ള ശത്രുമിത്രുതുല്യത്വം, അല്ലാതെ ബഹുജനങ്ങൾ വെറുക്കുന്ന ഭൂതദ്രോഹിയും, സകലരും മാനിക്കുന്ന സർവ്വലോകസുഹൃത്തും ഒന്നുപോലെയാണു് അദ്ദേഹത്തിന്നു് എന്ന അർത്ഥമല്ല.

പ്രവൃത്തികൾ ആരംഭിക്കുന്നതു് ഉപകാരത്തിന്നോ പ്രതികാരത്തിന്നോ വേണ്ടിയാണു്. ലാഭത്തിന്നോ പ്രതികാരത്തിന്നോ വേണ്ടി പ്രയത്നിക്കേണ്ടതില്ലാത്ത നിത്യതൃപ്തനും ആപ്ത

കാമനുമായ ജീവന്മുക്തൻ സർവ്വാരംഭപരിത്യാഗിയാണ് എന്നതു് അദ്ദേഹത്തിൻെറ ബാഹ്യലക്ഷണമാകയാൽത്തന്നെയാണ് അദ്ദേഹം ഉദാസീനനെപ്പോലെ കാണപ്പെടുന്നതായി ആദ്യംതന്നെ നിർദ്ദേശിച്ചതു്. ഇങ്ങനെ ഗുണാതീതത്വത്തിലേയ്ക്കുള്ള ഉപായവും അതിൻെറ ആന്തരചിഹ്നവും ബാഹ്യലക്ഷണവും വ്യക്തമാക്കി. വേണ്ടവണ്ണം പരീക്ഷിച്ച് ലോകത്തിൻെറ നശ്വരത്വവും വ്യാമോഹകത്വവും നിർണ്ണയിച്ചിട്ടുള്ള സമ്യഗ്ദർശി, സർവ്വവ്യവഹാരങ്ങളും പ്രകൃതിയുടെ ഗുണക്ഷോഭമാണെന്നു സാക്ഷാത്കരിച്ചവനാകയാൽ അതിൽ വൈഷമ്യമോ ആശ്ചര്യമോ അനുഭവിക്കുന്നില്ല. പ്രചരിക്കാത്ത കള്ളനാണയവും, നടപ്പിലുള്ള വാസ്തവനാണയവും അവയെക്കൊണ്ടു വ്യവഹരിക്കുന്നവൎക്കു് ഒന്നുപോലെ കാണാൻ സാധ്യമല്ല. റിസൎവ്ബാങ്കിൽ ചുമതലപ്പെട്ട അധികാരി രണ്ടും ഒന്നുപോലെ സ്വാഗതം ചെയ്യുന്നതു് അവയുടെ ഗുണാഗുണങ്ങൾ 'തന്നെ' സംബന്ധിക്കുന്നില്ല എന്ന നിശ്ചയബോധം കൊണ്ടാണല്ലോ. അതുപോലെതന്നെയാണ് ഗുണാതീതൻെറ ലോകവ്യവഹാരത്യാഗവും.

മുമുക്ഷു അനുഷ്ഠാനംമൂലം ഈ ഗുണാതീതലക്ഷണങ്ങൾ സ്വന്തമാക്കാൻ പ്രയത്നിക്കണം എന്നുള്ള സംഗതി ഇത്രയുംകൊണ്ടു സിദ്ധിച്ചു. അതിൽ സാഫല്യം സിദ്ധിക്കുന്നതിനുള്ള മുഖ്യമായ ഉപായമെന്താണെന്ന ചോദ്യത്തിന്നു് ഭഗവാൻ നൽകുന്ന പ്രത്യുത്തരം ഇതാണ്: ഏതൊരുവനാണോ—കൎമ്മിയോ, യോഗിയോ, സന്ന്യാസിയോ ആരായാലും ശരി— ഭഗവാനെ, പ്രത്യഗാത്മസ്വരൂപിയായ വാസുദേവനെ, ഐകാന്തികഭക്തിപൂർവ്വകം സർവ്വാത്മനാ സേവിക്കുന്നതു് അവൻ ബ്രഹ്മഭാവം അഥവാ മോക്ഷം ലഭിക്കുന്നതിന്നു് യോഗ്യനായിത്തീരുന്നു. ഭക്തിയോഗം എന്നു പറയുന്നതു്, അത്യന്തസ്നേഹത്തോടുകൂടിയുള്ള നിരന്തരഭഗവത്തത്ത്വധ്യാനമാണെന്നും, ആവിധമുള്ള ധ്യാനപരിപാകം വരുമ്പോൾ തജ്ജന്യമായ സാത്ത്വികസുഖാനുഭവരൂപമായ ധ്യാതൃധ്യേയഭാവത്തിൽ അനുഭവമാകുന്ന ഭേദഭാവത്തെപ്പോലും ഐകാന്തികഭക്തി സ്വയം ലയിപ്പിച്ച് ബ്രഹ്മാത്മൈക്യസാക്ഷാത്കാരത്തിൽ എത്തിക്കുന്നു എന്നും ഇവിടെ വിവക്ഷിച്ചിരിക്കുന്നു.

സർവ്വാത്മനാ ഭജനീയനായ ഭഗവാൻെറ തത്ത്വം എന്താണ്? ഭക്തിമൂലം ബ്രഹ്മഭാവം സിദ്ധിക്കുന്നതു് എങ്ങനെ? ഭഗവാൻെറ ഉത്തരം: ''ഇപ്രകാരം വരുന്നതിന്നു കാരണം ഞാൻ ബ്രഹ്മത്തിൻെറ പ്രതിഷ്ഠയാണ് എന്നതിനാൽത്തന്നെ. 'പ്രതിഷ്ഠതേ' എന്ന ക്രിയാപദത്തിന്നു് 'പുറപ്പെടുന്നു' എന്നു് അൎത്ഥമാകയാൽ 'പ്രതിഷ്ഠാ' എന്ന നാമരൂപത്തിൽ അതിന്നു് 'പുറപ്പാടു്' എന്നു് അൎത്ഥം സിദ്ധിക്കുന്നു. ഭൂതാനുഗ്രഹത്തിന്നുവേണ്ടിയുള്ള ഈശ്വരൻെറ പാലനശക്തിയുടെ പുറപ്പാടാണ്, അവതാരമാണ്, ഞാൻ.'' ശക്തിയും ശക്തിമാനും തമ്മിൽ ഭേദമില്ല; അവതാരവും അവതാരിയും വേറെ അല്ല. പ്രതിഷ്ഠാ എന്ന പദത്തിന്നു് ആശ്രയമെന്നൎത്ഥം അംഗീകരിക്കുന്ന പക്ഷം സർവ്വപ്രപഞ്ചാധാരമായ സഗുണബ്രഹ്മത്തിൻെറ ആശ്രയമായ നിർഗ്ഗുണതത്ത്വം 'ഞാൻ' തന്നെ. അതിനാൽ സഗുണോപാസനമൂലവും 'ഞാൻ' സംപ്രാപ്യനായിത്തീരുന്നു എന്നു് അൎത്ഥം സിദ്ധിക്കുന്നു. അഥവാ പൎയ്യാപ്തി അല്ലെങ്കിൽ പൂൎണ്ണതാ എന്നു് പ്രതിഷ്ഠാശബ്ദത്തിന്നു് അൎത്ഥം എടുക്കുന്ന പക്ഷം വാസുദേവരൂപം സഗുണവും നിർഗ്ഗുണവുമാകയാൽ ഭഗവദ്ഭക്തി മോക്ഷസാധനമാണെന്നു സിദ്ധിക്കുന്നു. വേറെയും മൂന്നു സംഗതികളുടെ പ്രതിഷ്ഠ അല്ലെങ്കിൽ ആശ്രയം 'ഞാൻ'തന്നെ എന്നു ഭഗവാൻ നിൎണ്ണയിക്കുന്നു. അവ (1) അവ്യയമായ അമൃതം, (2) ശാശ്വതമായ ധൎമ്മം, (3) ഐകാന്തികസുഖം. മൂന്നായി പറഞ്ഞെങ്കിലും കാൎയ്യത്തിൽ ഇവ മൂന്നും ഒന്നുതന്നെ. നാശരഹിതമായ മോക്ഷം ഭഗവദധീനമാണ്; നിത്യഫലരൂപമായ മോക്ഷം നൽകുന്ന ജ്ഞാനനിഷ്ഠാരൂപമായ ധൎമ്മവും ഭഗവദാശ്രിതമാണ്; അതിൽനിന്നും ഉളവാകുന്ന ഏകാന്തനിയതമായ മോക്ഷവും 'സംസാരബന്ധസ്ഥിതിമോക്ഷഹേതു'വായ ഭഗവാന്നു് അധീനംതന്നെ. ഇങ്ങനെ ഗുണത്രയവിഭാഗയോഗം പൂൎണ്ണമായി. വിഭാഗം എന്ന പദത്തിന്നു് അംശങ്ങൾ വേറായിക്കാട്ടി വിവരിക്കുക എന്നുള്ള അൎത്ഥമാണ് ഇവിടെ കാണേണ്ടതു്.

മതവും സയൻസും _ 1

# ശാസ്ത്രവും മതവും

സ്വാമി ജ്ഞാനാനന്ദസരസ്വതി

ദിവസംപ്രതിയെന്നോണം വളർന്നുകൊണ്ടിരിക്കുന്ന ഇന്നത്തെ ഭൌതികശാസ്ത്രം മനുഷ്യന്റെ സകല പ്രതീക്ഷകളേയും അതിവർത്തിക്കുകയും ബോധമണ്ഡലത്തെപ്പോലും വെല്ലുവിളിക്കുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു; റോക്കററു വഴിക്കുള്ള ഗോളാന്തരഗമനവും, കംപ്യൂട്ടർവഴി മനുഷ്യന്റെ സകല കഴിവുകളേയും നിഷ്പ്രഭങ്ങളാക്കലുംകൂടി സാധിച്ചിരിക്കയാണു്. ഇവിടെയും നിൽക്കാതെ വളർന്നുകൊണ്ടിരിക്കുന്ന ഈ ശാസ്ത്രസമ്പത്തു് മനുഷ്യന്റെ പിടിയിൽ ഒതുങ്ങാതെ മനുഷ്യനെത്തന്നെ വിഴുങ്ങാൻ തുടങ്ങുമോ എന്നൊക്കെ ചിലർ പരിഭ്രമിക്കാൻപോലും തുടങ്ങീട്ടുണ്ടു്. ശൂന്യാകാശത്തു പുതിയ നഗരങ്ങളേയും കോട്ടകളേയും നിർമ്മിച്ചു മനുഷ്യനു് പുതിയ രക്ഷാസങ്കേതങ്ങൾ ഉണ്ടാക്കിത്തീർക്കാനും, എല്ലാ ഗോളങ്ങളിലും മിന്നൽ വേഗത്തിൽ സഞ്ചരിക്കാനും, നക്ഷത്രമണ്ഡലങ്ങളിൽ പോവാനും, മരണത്തെ വെല്ലുവിളിക്കാൻപോലും ഭാവിയിൽ ശാസ്ത്രത്തിന്റെ സഹായത്തിൽക്കൂടെ മനുഷ്യൻ ശക്തനാവില്ലെന്നാരു കണ്ടു ? പ്രത്യക്ഷവും അനുഭവഗോചരവുമായ ഈ ശാസ്ത്രശക്തിപ്രകാശത്തിന്റെ മുമ്പിൽ ഇരുളടഞ്ഞ മതവും ഈശ്വരനുമെല്ലാം നിഷ്പ്രഭങ്ങളും കേവലം കെട്ടുകഥകളും ആണെന്നും തോന്നാം. അങ്ങനെ വിശ്വസിക്കുന്നവർ പലരുമുണ്ടുതാനും. എന്നാൽ അനശ്വരവും അപ്രമേയവുമായ മതവിജ്ഞാനത്തിന്റെ മുമ്പിൽ ഈ ശാസ്ത്രവും അതിന്റെ കോലാഹലങ്ങളുമെല്ലാം കേവലം നിസ്സാരമാണെന്നതാണു സത്യം. മനുഷ്യന്റെ വൈഷയികജീവിതത്തിനു് പല സൌകര്യങ്ങളും ഉയർച്ചകളും ശാസ്ത്രസിദ്ധിയിൽ കൂടെ വന്നുചേർന്നിട്ടുണ്ടു്. എന്നാൽ വിജ്ഞാനപരമായി മനുഷ്യപ്രജ്ഞയെ ഉണർത്തുകയോ ഉയർത്തുകയോ ചെയ്തിട്ടുണ്ടെന്നു പറയാൻ വയ്യ. എന്തുകൊണ്ടെന്നാൽ ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥാത്രയത്തിലാണു് മനുഷ്യന്റെ ജീവിതം. അതിനപ്പുറത്തേയ്ക്കു് ഒന്നു കണ്ണോടിയ്ക്കാൻ മനുഷ്യനോ ശാസ്ത്രത്തിനോ ഇന്നും കഴിഞ്ഞിട്ടില്ല. മതത്തിന്റെ കണ്ണുടവെച്ചല്ലാതെ സുഷുപ്തിയെയോ അതിനപ്പുറത്തുള്ള കാര്യങ്ങളെയോ ആർക്കും കാണാൻ വയ്യെന്നാണിരിക്കുന്നതു്. അതേ സമയത്തു് മതവിജ്ഞാനത്തിൽ കൂടെ ഭൗതികശാസ്ത്രത്തേയും അതിന്റെ അജയ്യങ്ങളായ നേട്ടങ്ങളേയും പകൽവെളിച്ചത്തിലെന്നപോലെ കണ്ടറിയാവുന്നതേ ഉള്ളുതാനും. പൃഥിവ്യാദിപഞ്ചഭൂതങ്ങളോ അവയുടെ വികാരങ്ങളോ ഇല്ലാത്തിടത്തു് ശാസ്ത്രത്തിനു വ്യാപ്തിയില്ല. എന്നാൽ പാഞ്ചഭൌതികപ്രപഞ്ചം അവസാനിയ്ക്കുന്നിടത്തുനിന്നാണു് മതം ആരംഭിക്കുന്നതു്. സ്ഥൂലപ്രപഞ്ചംമുതൽ സുഷുപ്തിയിലെ ദൃശ്യമായ അവ്യക്തമടക്കമുള്ളതാണു ജഗത്തു്. അതിൽ ദേവലോകവും പിതൃലോകവുമെല്ലാം പെടും. എങ്കിലും അവയെല്ലാംകൂടി ചേർന്നതാണു് ജഗത്തു്. ഈ ജഗത്തിന്റെ ചെറിയ അംശത്തിൽ മാത്രമാണു് ഭൌതികശാസ്ത്രത്തിന്റെ വളർച്ചയും വ്യാപ്തിയും. എന്നാൽ പറയപ്പെട്ട ജഗത്തിനെ മുഴുവൻ തള്ളിക്കളഞ്ഞശേഷമാണു് മതവിജ്ഞാനമാരംഭിക്കുന്നതു്. ജഗത്തിലെ എല്ലാ ഘടകങ്ങളേയും കാണാനും അറിയാനുമുള്ള കഴിവുതന്നെ ഒരു ഭൌതികശാസ്ത്രജ്ഞനുണ്ടാവാൻ വയ്യ. ആ സ്ഥിതിക്കു് ജഗത്തിന്നതീതവും ജഗത്ക്കാരണവുമായ മൂലതത്ത്വത്തെ ഭൌതികവിജ്ഞാനം മാത്രംകൊണ്ടൊരാൾക്കറിയാൻ കഴിയുകയില്ലെന്നതു് സ്പഷ്ടമാണു്. ആ പരമതത്ത്വത്തെയാണു് മതബോധംകൊണ്ടും മതാചരണംകൊണ്ടും ഒരാൾക്കു സ്പഷ്ടമായി അറിയാനും പ്രാപിക്കാനും കഴിയുന്നതു്. ബുദ്ധിയാണു്

ഭൗതികജ്ഞാനത്തിന്റെ മുഖ്യകേന്ദ്രം. എന്നാൽ മതവിജ്ഞാനത്തിന്റെ കേന്ദ്രമാകട്ടെ ബുദ്ധിയേയും അതിക്രമിച്ച നിരുപാധിക ജ്ഞാനമാകുന്ന ആത്മവിദ്യയുമാണ്.

ഭാരതീയതത്ത്വശാസ്ത്രമെന്ന പ്രസിദ്ധമായ വേദാന്തത്തെ സംബന്ധിച്ചാണ് ഇത്രയും പറഞ്ഞതു്. അതിനെയാണല്ലൊ ഇന്ത്യയിലെ മതശാസ്ത്രമെന്നു പറയുന്നതു്. നൂററാണ്ടുകളായി ശാലിക്കു് പഠിക്കലോ പഠിപ്പിക്കലോ ഇല്ലാതെ പരീക്ഷണങ്ങളോ നിരീക്ഷണങ്ങളോ ചെയ്യപ്പെടാതെ ഓരോരുത്തരും യഥേച്ഛം കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്ന ഒരു ശാസ്ത്രമാണ് ഹിന്ദുമതശാസ്ത്രമെന്നു പറഞ്ഞാൽ തെററില്ല. നീണ്ട കാലത്തെ അകൽച്ചയും തെററിദ്ധാരണകളുമെല്ലാം അതിൽ കടന്നുകൂടിട്ടുണ്ടാവാം. എന്നിട്ടുകൂടി അനുനിമിഷം അനേകകേന്ദ്രങ്ങളിൽ പലപ്രകാരത്തിലുള്ള പരീക്ഷണനിരീക്ഷണങ്ങളെക്കൊണ്ടു് വികസിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഭൗതികശാസ്ത്രത്തിനു പിടികിട്ടാത്ത ഉയരത്തിൽത്തന്നെയാണ് ഇന്നും വേദാന്തനിർദ്ദിഷ്ടമായ ആത്മജ്ഞാനം അല്ലെങ്കിൽ ബ്രഹ്മജ്ഞാനം നിലനില്ക്കുന്നതെന്നു സങ്കോചമില്ലാതെ പറയാൻ കഴിയും. ഒരുദാഹരണം പറയാം. ഉണർന്നിരിക്കുന്ന അവസ്ഥയിൽ, ജാഗ്രദവസ്ഥയിൽ, നാം ചുററുപാടുമുള്ള പദാർത്ഥങ്ങളെ സ്പഷ്ടമായി കാണുന്നുണ്ടു്. അതുപോലെ സ്വപ്നാവസ്ഥയിലും പദാർത്ഥങ്ങളെ സ്പഷ്ടമായിക്കാണുന്നുണ്ടു്. എന്നാൽ ഒരേ കണ്ണുകൊണ്ടല്ല. സ്വപ്നപദാർത്ഥങ്ങളെക്കാണുന്ന കണ്ണുകൊണ്ടു് ജാഗ്രത്പദാർത്ഥങ്ങളേയോ, ജാഗ്രത്പദാർത്ഥങ്ങളെക്കാണുന്ന കണ്ണുകൊണ്ടു സ്വപ്നപദാർത്ഥങ്ങളേയോ കാണാൻ വയ്യ. രണ്ടുവിധപദാർത്ഥങ്ങളേയും കാണുന്നതു് രണ്ടുവിധ ദൃഷ്ടികളെക്കൊണ്ടാണെന്നു വ്യക്തമാണ്. എന്നാൽ സുഷുപ്തിയിലെ അന്ധകാരത്തെക്കാണുന്നതു് മൂന്നാമതൊരു കണ്ണുകൊണ്ടുമാണ്. ഇങ്ങനെ മൂന്നു തരം ദർശനോപാധികൾ ഓരോ മനുഷ്യനുമുണ്ടെന്നു് എല്ലാവർക്കും അനുഭവമാണല്ലൊ. എന്നാൽ അവ മൂന്നും അടയുമ്പോൾ നാലാമതൊരു ദൃഷ്ടികൂടി തുറക്കുന്നു. അതാണ് മതശാസ്ത്രപ്രസിദ്ധമായ ജ്ഞാനം. പ്രസ്തുത ജ്ഞാനദൃഷ്ടിയിൽ പ്രപഞ്ചാതീതവും സർവ്വപ്രപഞ്ചകാരണവും സച്ചിദാനന്ദലക്ഷണവുമായ ബ്രഹ്മതത്ത്വം ജാഗ്രത്പദാർത്ഥമെന്നപോലെ സ്പഷ്ടമായി വിളങ്ങുന്നു. ഈ പരമാർത്ഥത്തെ ഏതൊരു ശാസ്ത്രത്തിനും നിഷേധിക്കാൻ വയ്യ. മതശാസ്ത്രമൊഴിച്ച മറെറാന്നിനും പ്രകാശിപ്പിക്കുവാനും വയ്യ. ജാഗ്രദ്ദൃഷ്ടി അടയുമ്പോഴാണല്ലൊ സ്വപ്നദൃഷ്ടി വികസിക്കുന്നതു്. അതും അടയുമ്പോൾ സുഷുപ്തിദൃഷ്ടി തുറക്കുന്നു. അതുംകൂടി അടഞ്ഞാൽ മതി, താമസമില്ല, ജ്ഞാനദൃഷ്ടി തുറക്കുകയായി. പക്ഷേ ജാഗ്രത്സ്വപ്നങ്ങളിലെ ദൃഷ്ടികളെന്നപോലെ എളുപ്പത്തിൽ അടയുന്നതല്ല സുഷുപ്തിദൃഷ്ടി. എന്തുകൊണ്ടെന്നാൽ അവിടമാണ് പ്രപഞ്ചത്തിന്റെ അവസാനം. അതിനാൽ പ്രപഞ്ചത്തെ മറികടക്കാൻ തയ്യാറായ ആശംക്കുമാത്രമേ അതിനപ്പുറത്തേയ്ക്കു പോവാൻ പററൂ. പ്രപഞ്ചത്തെ അതിവർത്തിക്കലാകട്ടെ ഏതു നിലയിലുള്ള ഭൗതികജ്ഞാനംകൊണ്ടും സാധിക്കാവുന്നതുമല്ല. മതത്തെ ശരിയായി പഠിക്കുകയോ നിഗൂഢങ്ങളായ തത്ത്വരഹസ്യങ്ങളെ അറിഞ്ഞു് അനുഭവപ്പെടുത്തുകയോ ചെയ്യാത്ത ആളുകളാണ്, 'ഈശ്വരനെന്നും ബ്രഹ്മമെന്നും പറയുന്നതൊക്കെ വെറും വിഡ്ഢിത്തമാണ്, അങ്ങനെ ഒരു വസ്തുതന്നെയില്ലാത്തതാണ്, മതംതന്നെ മനുഷ്യനു് ആവശ്യമില്ലാത്തതാണ്'' എന്നൊക്കെപ്പറയുന്നതു്. അല്പമെങ്കിലും അറിഞ്ഞവർക്ക് അതൊന്നും പറയാൻ വയ്യ.

ഇരിക്കട്ടെ; തത്ത്വബോധസമ്പന്നനും തത്ത്വാനുഭൂതിരസികനുമായിത്തീർന്ന ഒരു മതനിഷ്ഠനെന്നുവന്നാൽക്കൂടി അദ്ദേഹത്തെക്കൊണ്ടു് ഈ ലോകത്തിനെന്താണൊരു നേട്ടം? ഒരു ഭൗതികശാസ്ത്രജ്ഞനാണെങ്കിൽ ജനോപകാരകങ്ങളായ പല പുതിയ കാര്യങ്ങളേയും കണ്ടുപിടിക്കാനും ആവിഷ്ക്കരിക്കാനും കഴിയും. അതു വഴിക്കു് ജനങ്ങളുടെ നിത്യജീവിതത്തിൽ പല പുതിയ ചലനങ്ങളും സൌകര്യങ്ങളും സൃഷ്ടിക്കാനും കഴിയും. തുണിതുന്നുന്ന സൂചി മുതൽക്കു് –കടലാസിൽ എഴുതുന്ന പെൻസിൽ മുതൽക്കു്– റോക്കററടക്കമുള്ള എല്ലാ വസ്തുക്കളും അങ്ങനെ കണ്ടുപിടിക്കയും ആവിഷ്ക്കരിക്കുകയും ചെയ്യപ്പെട്ടവയാണ്. അക്കാരണത്താൽത്തന്നെ ജനങ്ങളുടെ ലോകജീവിതം ഇന്നു് എത്രയോ അധികം ഉയരുകയും സൗകര്യപ്രദമായിത്തീരുകയും ചെയ്തിട്ടുമുണ്ടു്. ഇങ്ങനെ ഭൗതികസജ്ജീകരണങ്ങളിൽ ഒന്നുപോലും ഒരു

മതനിഷ്ഠന്നാവിഷ്ക്കരിക്കാൻ കഴിഞ്ഞിട്ടില്ലെന്നതു് നിഷേധിക്കാൻ കഴിയാത്തൊരു സത്യമാണു്. ആസ്ഥിതിക്കു് ഈ ലോകത്തിൽ എത്രയൊക്കെ ശ്രേഷ്ഠമെന്നു കൊട്ടിഘോഷിച്ചാലും മതനിഷ്ഠയെക്കാരം മനുഷ്യനാവശ്യപ്പെടുന്നതു് ഭൗതികശാസ്ത്രജ്ഞന്റെ സംഭാവനകളെയല്ലെ? എന്നൊക്കെ ചോദിക്കുന്നവർ ധാരാളമുണ്ടു്. എന്നാൽ തീവണ്ടിയെയൊ, തീക്കപ്പലിനെയോ, ആകാശവിമാനത്തെയൊ, ടെലിവിഷൻസെററിനെയോ, റോക്കററു യാത്രയേയൊ ആററംബോംബിനെയോ അതുപോലുള്ള മററു സാമഗ്രികളെയോ അല്ല മനുഷ്യനന്വേഷിക്കുന്നതു്; സുഖസമാധാനങ്ങളെയാണു്. അവയാകട്ടെ മാനസികങ്ങളാണു്; പദാൎത്ഥലഭ്യങ്ങളല്ല. എല്ലാ ജീവികളും പൊതുവേയും മനുഷ്യൻ പ്രത്യേകമായും ദുഃഖനിവൃത്തിയെയും സുഖപ്രാപ്തിയെയും മാത്രമാണെപ്പൊഴും എവിടെയും അന്വേഷിക്കുന്നതു്. പ്രസ്തുത രണ്ടു കാൎയ്യങ്ങരം സാധിക്കുമെന്ന വ്യാമോഹംകൊണ്ടുമാത്രമാണു് പല പദാൎത്ഥങ്ങളെയും സ്വീകരിക്കുന്നതും അനുഭവിക്കുന്നതുമെല്ലാം. തികച്ചും സാംസ്കാരികങ്ങരം മാത്രമാണു് ദുഃഖനിവൃത്തിയും സുഖപ്രാപ്തിയും. പരിമിതമായ വൈഷയികജീവിതം കൊണ്ടുണ്ടാവുന്ന ദുഃഖനിവൃത്തിയ്ക്കുതന്നെ ധാൎമ്മികനിഷ്ഠയും തത്വബോധവും മററും ആവശ്യമാണെന്നിരിക്കെ ധാൎമ്മികമൂല്യങ്ങളെ മുഴവൻ തള്ളിക്കളഞ്ഞുകൊണ്ടുള്ള വൈഷയികജീവിതത്തിന്റെ ഫലം എത്രമാത്രം ആപത്ക്കരമാണെന്നു് ഇപ്പോരംത്തന്നെ പ്രത്യക്ഷമായി കണ്ടറിയാൻ തുടങ്ങീട്ടുണ്ടു്. ഒരു നാണ്യക്കൂമ്പാരം കിട്ടിയാലും വിശപ്പുള്ളവനു് അല്പമെങ്കിലും ആഹാരപദാൎത്ഥം കിട്ടാതെ തൃപ്തിപ്പെടാൻ വയ്യ. അതുപോലെ എന്തെല്ലാം യാന്ത്രിക സൗകര്യങ്ങളൊ, വിഷയാനുകൂല്യങ്ങളോ ഉണ്ടായാലും അല്പം മനശ്ശാന്തിയും സുഖസമാധാനങ്ങളുമുണ്ടെങ്കിലേ മനുഷ്യനു ജീവിക്കാൻ പററൂ. അവയുണ്ടാക്കിക്കൊടുക്കാൻ ഭൗതികശാസ്ത്രത്തിനു കഴിയുമോ ? ഇല്ലെങ്കിൽ ശാസ്ത്രം കുറെക്കൂടി പുരോഗമിച്ചാൽ ശാസ്ത്രവും അതിന്റെ യന്ത്രസാമഗ്രികളുമുണ്ടാവും; മനുഷ്യനുണ്ടാവില്ല. മതത്തിനു കഴിയുമോ അവയുണ്ടാക്കിക്കൊടുക്കാൻ, എന്നാണെങ്കിൽ തീൎച്ചയായും കഴിയുമെന്നു് നിസ്സംശയം പറയാം. മതത്തെ ആദരിച്ചും ധൎമ്മത്തെ അവഗണിക്കാതെയും ജീവിച്ചിരുന്ന കാലത്തു് അവയുണ്ടായിരുന്നു. ഇന്നും അങ്ങനെ ജീവിക്കുന്നവർ സുഖികളും സംതൃപ്തരുമാണുതാനും. അതിനാൽ മതബോധവും ധൎമ്മാചരണവും വളൎന്നാൽ മനുഷ്യൻ സുഖിയും കൃതാൎത്ഥനും ദേവതുല്യനുമായിത്തീരും. അല്ല, ശാസ്ത്രമാണു വളരുന്നതെങ്കിൽ കുറെക്കഴിഞ്ഞാൽ മനുഷ്യനില്ലാതാവും. കുറച്ചാളുകരം ശേഷിക്കുന്നെങ്കിൽ അവർ മിക്കവാറും പിശാചുക്കളെപ്പോലെയായിത്തീരുകയും ചെയ്യും.

രണ്ടു രൂപങ്ങളുണ്ടു് മതത്തിനു്: ഒന്നു തത്വശാസ്ത്രം, മറേറതു് ആചരണവും. തത്വശാസ്ത്രസിദ്ധാന്തങ്ങളെ പ്രായോഗികമാക്കുന്ന തരത്തിലുള്ളവയാവും ആചരണങ്ങരം മിക്കവാറും. എന്നിരുന്നാലും കാലദേശങ്ങളെയും ആവശ്യങ്ങളേയും മുൻനിൎത്തി ആചരണങ്ങരംക്കു മിക്കപ്പൊഴും മാററം വരുത്താറുണ്ടു്. അങ്ങനെ ചെയ്യുന്നതു് ദോഷമല്ലതാനും. എന്നാൽ തത്വശാസ്ത്രത്തിനു് ഒരിക്കലും മാററം വരുത്താറില്ല; വരുത്തേണ്ട ആവശ്യവുമില്ല. വാസ്തവത്തിൽ മതമെന്നു പറഞ്ഞാൽ തത്വശാസ്ത്രമാണു്. മതത്തെ പഠിക്കുകയെന്നു പറഞ്ഞാൽ തത്വശാസ്ത്രത്തെ പഠിക്കുക എന്നൎത്ഥവുമാണു്. തത്വശാസ്ത്രത്തിന്റെ ശരിയായ പഠിപ്പോ പ്രചാരമോ ഇല്ലാതായാൽ ശേഷിക്കുന്ന മതചിഹ്നം ബാഹ്യങ്ങളായ ആചരണങ്ങരം മാത്രമാണു്. തത്വബോധമില്ലാതെയാണു് അവ ചെയ്യപ്പെടുന്നതെന്നു വരുമ്പോരം പ്രയോജനമറിയാത്തതുകൊണ്ടു് ഒരു ചടങ്ങു മാത്രമായിത്തീരും. അങ്ങനെ നിൎജ്ജീവമായിത്തീരുമ്പോഴാണു് മതം അൎത്ഥശൂന്യവും ആപൽക്കരവും അപഹാസ്യവുമായിത്തീരുന്നതു്. നിൎഭാഗ്യവശാൽ വളരെക്കാലമായി ഹൈന്ദവതത്വശാസ്ത്രങ്ങളുടെ അദ്ധ്യയനാദ്ധ്യാപനങ്ങരം വിരളങ്ങളായിത്തീൎന്നിരിക്കുകയാണു്. അതാണു് ഇന്നു മതത്തോടു പൊതുവെ എതിൎപ്പും അവഗണനയും കണ്ടുവരുന്നതെന്നു കരുതുന്നതിൽ തെററില്ല. അതിന്റെ പ്രതിവിധി തത്വശാസ്ത്രങ്ങളെ പഠിക്കാനും പഠിപ്പിക്കാനും തുടങ്ങലാണു്.

മതവും സയൻസും – 2

# മതവും സയൻസും

കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി

മതവും സയൻസും തമ്മിൽ എന്തോ വൈരുധ്യമുണ്ടെന്ന ധാരണയിലാണ് പലരും സംസാരിച്ചുകേറക്കാറ്. എന്നുമാത്രമല്ല, സയൻസ് എന്നതിൻെറ അർത്ഥം ശരിക്കു കുറിക്കുന്ന ഒരു പദം മലയാളത്തിൽ ഇല്ലെന്നവിധത്തിലാണ്, മതവും സയൻസും എന്നിങ്ങനെ വിഷയത്തെ നിർദ്ദേശിക്കുന്നതും. ഇവ തമ്മിലുള്ള സാജാത്യവൈജാത്യങ്ങളെക്കുറിച്ചു ചിന്തിക്കുന്നതിന്നുമുമ്പ് മതമെന്നാൽ എന്ത്, സയൻസ് എന്നാൽ എന്ത് എന്നു ധരിയ്ക്കേണ്ടതുണ്ടല്ലോ.

ഹിന്ദുമതം, കൃസ്തുമതം, ബുദ്ധമതം എന്നെല്ലാം നാം പറയുമ്പോറം, ഒരു മതത്തിൽനിന്നു മററു മതത്തെ തിരിച്ചറിയുന്നതിന്നുള്ള ആചാരങ്ങളെ പ്രധാനമായി ഉദ്ദേശിക്കുന്നുവെന്നു തോന്നുന്നു. ഇന്ന ചടങ്ങുകളനുഷ്ഠിക്കുന്നവൻ ഇന്ന മതത്തിൽപ്പെട്ടവനാകുന്നു എന്നു നിശ്ചയിക്കപ്പെടുന്നു. എന്നാൽ ദേശകാലാദികറം കൊണ്ട് വ്യത്യസ്തസമ്പ്രദായങ്ങളിലൂടെ വികസിച്ചു വന്നിട്ടുള്ളവയും, സാമൂഹികവും വ്യക്തിപരവും ആയ ധർമ്മങ്ങളേയും കർമ്മങ്ങളേയും നിർവ്വഹിക്കുന്നതിന്ന് ഒഴിച്ചുകൂടാത്തവയും ആണ് ആചാരങ്ങറം. ഒരു തരത്തിലുള്ള ആചാരങ്ങളും കൂടാതെ ആക്കും ജീവിക്കാൻ കഴിയുകയില്ല. ഇന്നപ്രകാരത്തിലെന്നില്ലെങ്കിലും എന്തെങ്കിലും പ്രകാരത്തിലല്ലാതെ ദൈനന്ദിനകൃത്യങ്ങറം നിർവ്വഹിക്കുക സാധ്യമല്ലല്ലോ. ഒരു സമുദായത്തിൽ ആവശ്യത്തിന്നും ഔചിത്യത്തിന്നുമനുസരിച്ച് ആചാരങ്ങറം നിലവിലിരിയ്ക്കുന്നു. വിശിഷ്ടമായ ആധ്യാത്മിക ചിന്തയും അവക്കുണ്ടാവുന്നു. ആചാരങ്ങളെ ഒഴിച്ചുനിർത്തിയാലും അതേ ആധ്യാത്മിക ചിന്തയെ അവക്കു പുലർത്തുവാൻ കഴിയും. ആധ്യാത്മികചിന്തയുടെ പരിവേഷവും പ്രഭാവവും കുറെ ഒക്കെ അനുഷ്ഠാനത്തിലും വ്യക്തമാകാതെ ഇരിയ്ക്കയില്ല. എന്നാൽ ആധ്യാത്മികമായ ചിന്തയുടെ ബാഹ്യമായ രൂപമായിട്ട് ആചാരങ്ങളെ കണക്കാക്കാൻ കഴിയുമോ എന്നു സംശയമാണ്. ഏറെക്കുറെ ഒരേ തരത്തിലുള്ള ആധ്യാത്മികസമീപനമുള്ളവരാണെങ്കിലും, തികച്ചും വ്യത്യസ്തമായ ആചാരരീതികളോടു കൂടിയവരാണല്ലോ ദേശംകൊണ്ടും ജാതി കൊണ്ടും വൈവിധ്യം കൈക്കൊണ്ടിട്ടുള്ള ഹിന്ദുക്കറം. ആധ്യാത്മികമായ അഭിമാനത്തെ വിടാതെതന്നെ, ആചാരങ്ങളുടെ പരിഷ്കരണത്തിന്നുള്ള പരിശ്രമം കാലികമായി നടന്നു വന്നിരുന്നു; ഇന്നും നടന്നുവരുന്നു. അതുകൊണ്ട്, മതമെന്നതു് ആധ്യാത്മികമായ സമീപനത്തെയാണ് സൂചിപ്പിക്കുന്നതെങ്കിൽ, ആചാരങ്ങളെ പ്രധാനമാക്കിയുള്ളതല്ല എന്നു തന്നെ കരുതാം. കുറെക്കൂടി ആഴത്തിൽ ചിന്തിച്ചാൽ ആധ്യാത്മികമായ സമീപനത്തിൻെറ ഐകരൂപ്യംകൂടി മതത്തിന്ന് ഒഴിച്ചുകൂടാത്തതാണ് എന്നു പറയാൻ കഴിയുകയില്ല. ഹിന്ദുമതത്തിൽത്തന്നെ, അദ്വൈത – വിശിഷ്ടാദ്വൈത–ദ്വൈതാദിഭേദങ്ങറംകൊണ്ടു വ്യത്യസ്തങ്ങളായ സമീപനങ്ങറം ഒതുങ്ങിയിരിക്കുന്നുവല്ലോ. വേദത്തിൻെറ പരമമായ സിദ്ധാന്തം ഇവയിലേതെന്ന വാദം ഒരിക്കലും അവസാനിക്കുന്നതല്ല. വേദത്തിൽ വിഹിതമായിരിക്കുന്ന സനാതനമായ ധർമ്മത്തിൽ വിശ്വസിക്കുന്നവർ എന്നു ഹിന്ദുക്കളെക്കുറിച്ചു പറയാമെങ്കിലും, ആ ധർമ്മമെന്തെന്ന് ഏകരൂപമായ അഭിപ്രായം രേഖപ്പെടുത്തിക്കണ്ടിട്ടില്ല. അതിന്നു കാരണം ഹിന്ദുക്കളുടെ ഇടയിലുള്ള ആധ്യാത്മികമായ സ്വാതന്ത്ര്യമാണെന്നു പറയാം. തന്നിൽ അടങ്ങിയിരിക്കുന്ന ദൈവികത്വത്തെ, നിരുപാധിക

മായി പ്രകാശിപ്പിക്കുക എന്നതാണു് ആധ്യാത്മികമായ ചിന്തയുടെ പ്രയോജനമെങ്കിൽ, അതിന്നു് അവനവന്നു് ഏററവും യോജിച്ച ഉപായത്തെ കൈക്കൊള്ളാം എന്നതാണ ഹിന്ദുക്കളുടെ സമീപനം. ജ്ഞാനം, കർമ്മം, ഭക്തി, ധ്യാനം എന്നുവേണ്ട, പ്രായോഗികമെങ്കിൽ, കഴിയുമെങ്കിൽ, ഗോപസ്ത്രീകളുടെമാതിരി കാമംകൂടി ഉപയോഗപ്പെടുത്താവുന്നതാണെന്നു് നമ്മുടെ പുരാണങ്ങൾ ഉദാഹരണത്തോടെ ഉപദേശിക്കുന്നു. മററു മതങ്ങളുടെ സമീപനമെന്തു തന്നെയായാലും, ഹിന്ദുക്കളെ സംബന്ധിച്ചു് ഒട്ടുംതന്നെ സങ്കുചിതമല്ല ആധ്യാത്മികതയുടെ മാർഗ്ഗം. വാസനയും സാഹചര്യവും അനുസരിച്ചു്, പക്വതയ്ക്കു യോജിച്ചവിധം, ഏററവും പ്രായോഗികമായ ഉപായത്തിലാണു് ഓരോരുത്തൻേറയും അധികാരം. 'കർമ്മണ്യേവാധികാരസ്തേ'എന്നു് അർജ്ജുനനോടു ഭഗവാൻ പറഞ്ഞിട്ടുള്ളതിലെ 'ഏവ, അധികാരഃ, തേ' എന്നീ ശബ്ദങ്ങൾ ഈ ആശയത്തെക്കുറിക്കുന്നുവെന്നാണു് എനിയ്ക്കു തോന്നുന്നതു്. കേവലം ഭൗതികമായ പിണ്ഡത്തിൽ അഭിവ്യാപ്തമായി ചൈതന്യമയമായ ഒരു സത്ത സ്വയംപ്രകാശകമായി ഉപാധികളെ പ്രകാശിപ്പിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു എന്ന വിശ്വാസവും അതിനെ സാക്ഷാത്കരിക്കുന്നതിന്നുള്ള പരിശ്രമവുമാണു് മതത്തിൻെറ ലക്ഷണമെന്നു കരുതാം. അങ്ങനെ ഒരു സത്തയെ അംഗീകരിക്കാത്തവരെ 'നിർമ്മത'ന്മാരെന്നും കരുതാം. പക്ഷെ അങ്ങനെ ആരെങ്കിലുമുണ്ടോ? മൃതദേഹവും ജീവദ്ദേഹവും തമ്മിലുള്ള ഭേദമെന്തു്? ആ ഭേദത്തിന്നു കാരണമായ സത്തയുടെ സ്വഭാവത്തെക്കുറിച്ചും മററും അഭിപ്രായഭേദങ്ങളുണ്ടാകാം. സാക്ഷാത്ക്കാരംകൊണ്ടേ അഭിപ്രായഭേദങ്ങൾ തീരുകയുള്ളൂ. സാക്ഷാത്കാരം അനിർവാച്യമാകയാൽ, അപ്പോഴത്തെ അനുഭവത്തെ വർണ്ണിക്കാനുള്ള ഏതു ശ്രമവും അപൂർണ്ണമായിത്തന്നെ ഇരിക്കും. ഏറെക്കുറെ കുരുടൻ ആനയെ പരിശോധിച്ചു് അഭിപ്രായം പറഞ്ഞ പോലെ എന്നും പറയാം.

സയൻസ് എന്നാലെന്താണു്? സയൻസു് എന്നതു് അറിവാണു്. ഏതു വിഷയത്തെക്കുറിച്ചും വസ്തുനിഷ്ഠമായി അറിയാൻ ശ്രമിക്കുക എന്നതാണു് ഒരു സയൻറിസ്റ്റിൻെറ ലക്ഷണം. ഭൌതികങ്ങളായ വിഷയങ്ങളെക്കുറിച്ചുള്ള അറിവു മാത്രമാണ സയൻസ് എന്നു പറയാമോ? ഭൌതികമായ അറിവു നിരന്തരമായി വദ്ധിച്ചുകൊണ്ടിരിക്കുന്നു. അതു പ്രകൃതിയുടെ പ്രവർത്തനങ്ങളെ സ്വാധീനിക്കുവാനുള്ള കഴിവു മനുഷ്യന്നു നല്കിയിട്ടുണ്ടു്. എങ്കിലും സയൻസു് പ്രകൃതിയെ ജയിക്കുന്നുവെന്നു പറഞ്ഞുകൂടാ. പ്രകൃതിനിയമങ്ങളെ മനസ്സിലാക്കി ആ നിയമങ്ങളെ പ്രയോജനപ്പെടുത്തുക മാത്രമാണതു ചെയ്യുന്നതു്. മനുഷ്യൻ ചന്ദ്രനിലേയ്ക്കു പോയതു് ചിലചില പ്രകൃതിനിയമങ്ങളെ മനസ്സിലാക്കി അവയ്ക്കനുസരിച്ചു പ്രവർത്തിച്ചതുകൊണ്ടാണു്, അല്ലാതെ അവയെ ധിക്കരിച്ചതുകൊണ്ടല്ല. അനുഭവങ്ങളിൽനിന്നു തത്ത്വങ്ങളെ ഗ്രഹിക്കുകയും ആ തത്ത്വങ്ങളെ ഉപയോഗിച്ചു് അനുഭവങ്ങളെ നിയന്ത്രിക്കുകയുമാണു് സയൻസു ചെയ്യുന്നതു്. പ്രസ്തുത തത്ത്വങ്ങളുടെ ജ്ഞാനമാണ ചുരുക്കത്തിൽ സയൻസു്. ആ തത്ത്വങ്ങളെ ധരിക്കാൻ കഴിയാത്തേടത്തോളംകാലം പ്രകൃതിയെ ജയിച്ചുവെന്നവകാശപ്പെടാൻ കഴിയുകയില്ല. ഭൌതികങ്ങളായ വിഷയങ്ങൾക്കേ ഈ വസ്തുത ബാധകമാവൂ എന്നില്ല. ആധ്യാത്മികങ്ങളായ വിഷയങ്ങളേക്കുറിച്ചും ഇതു് അത്രതന്നെ ശരിയാണു്. ജ്ഞാനയോഗവും കർമ്മയോഗവും ധ്യാനയോഗവും ഭക്തിയോഗവും, ഈ വീക്ഷണത്തിൽ, സയൻസുതന്നെയാണു്. മൌലികങ്ങളായ ചില തത്ത്വങ്ങളെ അറിയുകയും ആ അറിവിനെ പ്രായോഗികമാക്കുകയും തന്നെയാണല്ലോ അവ ചെയ്യുന്നതു്. സയൻസു് എന്നതു് എങ്ങനെ (how) എന്ന ചോദ്യത്തിനല്ലാതെ എന്തുകൊണ്ടു് (why) എന്ന ചോദ്യത്തിന്നു സമാധാനം തരുന്നില്ല. അതു തരുവാൻ അതിന്നു കഴിവില്ല എന്നു സയൻറിസ്ററുകൾ തന്നെ സമ്മതിക്കുന്നതാണു്. അപ്പോൾ മതവും സയൻസും തമ്മിൽ വൈരുദ്ധ്യമോ മത്സരമോ എവിടെയാണുള്ളതു്? അങ്ങനെ വൈരുദ്ധ്യമുണ്ടെന്നു കരുതുന്നവരുടെ, മതത്തെക്കുറിച്ചും സയൻസിനെക്കുറിച്ചും ഉള്ള സങ്കല്പങ്ങൾക്കു് എന്തോ പിശകുണ്ടെന്നു കരുതണം. തത്ത്വം കണ്ടു പിടിക്കുന്നതിന്നുള്ള സയൻസിൻെറ

പരിശ്രമവും വീക്ഷണവിശേഷമായേ പരിണമിക്കുന്നുള്ളുവെന്നു സമ്മതിക്കാതെ തരമില്ല. അതിന്നു കാരണം സയൻസിൻെറ അന്വേഷണം സോപാധികമായതാണ്. ഉപാധികളുടെ സ്വഭാവം അതിൻെറ കാഴ്ചപ്പാടിനെ പരിമിതമാക്കുന്നു. ബുദ്ധിയോ മനസ്സോ ഇന്ദ്രിയങ്ങളോ ഉപയോഗിക്കപ്പെടാതെ നേടാവുന്ന ജ്ഞാനത്തെ മാത്രമേ നിരുപാധികമെന്നു പറയാവൂ. അത്തരം ജ്ഞാനത്തെ ഭാരതീയർ യോഗിപ്രത്യക്ഷമെന്നും അതീന്ദ്രിയമെന്നും മററും പറയുന്നു. എങ്കിലും, ഉപാധികളെ ഒഴിവാക്കി പ്രവൎത്തിക്കാൻ കഴിയാത്ത സാധാരണന്മാരായ സാധകന്മാരെ സംബന്ധിച്ച് സയൻസിൻെറ രീതിയായ, അടുക്കും ചിട്ടയുമുള്ള അന്വേഷണം ആദരണീയം തന്നെയാണ്. ഭാരതീയദൎശനങ്ങളെല്ലാംതന്നെ നിഷ്കൃഷ്ടമായ തൎക്കപദ്ധതിയനുസരിച്ച രൂപം പൂണ്ടവയാണ്. അനുമാനത്തിൻെറ നിഷ്കൃഷ്ടമായ വിമൎശനത്തിൽ സാധുത്വം പുലരാത്ത ഒന്നുംതന്നെ പ്രാമാണികമായി അംഗീകരിക്കപ്പെട്ടിരുന്നില്ല. അതുതന്നെയാണ് സയൻസിൻെറ സമ്പ്രദായവും.

പുരാണങ്ങളിലും മററും ജഗത്തിൻെറ ഉത്പത്തിയെക്കുറിച്ചും മററും പറയപ്പെട്ടിരിക്കുന്നതു് സയൻസിൻെറ ഇന്നത്തെ നിഗമനങ്ങൾക്ക യോജിക്കുന്നില്ല എന്നതു ശരിതന്നെ. അതിൽ അനുപപത്തിയില്ല. സയൻസിൻേറതെന്നു പറയപ്പെടുന്ന അന്വേഷണബുദ്ധി, ചിന്തിക്കാനുള്ള കഴിവു മനുഷ്യന്നുണ്ടായന്നു മുതൽ തുടങ്ങിയതാണ്. സോപാധികമാകകൊണ്ടു് അത്തരം അന്വേഷണത്തിൽനിന്നുള്ള നിഗമനം ഒരിക്കലും നിശ്ചിതമായിരിക്കയില്ല. പുരാണങ്ങൾ രചിക്കപ്പെട്ട കാലത്തു് ചെന്നെത്തിയിരുന്ന നിഗമനങ്ങളാണ് അവയിൽ ക്രോഡീകരിക്കപ്പെട്ടിരിക്കുന്നതു്. ക്രമത്തിൽ നിഗമനങ്ങൾക്ക്, കൂടുതൽ ആലോചനയുടെ ഫലമായി, വ്യത്യാസം വന്നുവെന്നു് പല പുരാണങ്ങളിലും ഭൌതികങ്ങളായ സംഗതികളെക്കുറിച്ചു് പല അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതിൽനിന്നു മനസ്സിലാക്കാം. സയൻസിന്നു് അത്തരം വിഷയങ്ങളെക്കുറിച്ചു കഴിഞ്ഞ നൂററാണ്ടിലുണ്ടായിരുന്ന അഭിപ്രായങ്ങളല്ല ഈ നൂററാണ്ടിലുള്ളതു്. ഇപ്പോഴത്തെ അഭിപ്രായങ്ങൾക്ക് അടുത്ത നൂററാണ്ടിൽ വ്യത്യാസം വരുമെന്നുള്ളതിന്നും സംശയമില്ല. 'യേന കേന പ്രകാരേണ മനഃ കൃഷ്ണേ നിവേശയേത്' എന്നുണ്ടല്ലോ. മനസ്സു കൃഷ്ണനിൽ നിവേശിപ്പിക്കുന്നതിന്നു്, ആധ്യാത്മികമായ സത്തയുടെ സാക്ഷാത്കാരത്തിന്നു്, ഉതകുന്ന പ്രകാരഭേദങ്ങളാണു യോഗഭേദങ്ങൾ — സാധകാവസ്ഥയിൽ മാത്രമാണ് ഭേദം, സിദ്ധാവസ്ഥയിലാകട്ടെ ഭേദമില്ല എന്നാണ് അഭിജ്ഞന്മാരുടെ മതം. ആധ്യാത്മികമായ വിഷയത്തിൽ സയൻസിൻെറ അന്വേഷണം വ്യാപിച്ചിട്ടു് ഉപാധിവ്യത്യാസത്തോടുകൂടിയ നൂതനമായ ഒരു യോഗത്തെ ആവിഷ്കരിക്കുവാൻ കഴിഞ്ഞുകൂടാ എന്നില്ല. ഓരോ യോഗവിശേഷത്തിന്നും അതിൻേറതായ സങ്കല്പവിശേഷമുണ്ട്. സാങ്കേതികമായ വ്യത്യസ്തതയോടുകൂടി പുതിയതായി ആവിഷ്കരിക്കപ്പെടാവുന്ന യോഗവിശേഷവും 'യഃ കശ്ചിത് പ്രകാരഃ' തന്നെയാവും.

ഇത്രയും പറഞ്ഞതിൻെറ സാരം, മൌലികമായി മതവും സയൻസും തമ്മിൽ വൈരുധ്യമൊന്നുമില്ല, സയൻസിൻേറതായ സമ്പ്രദായം മതത്തിലും നവീനത്വമുണ്ടാക്കിയേക്കാം, മതമെന്നതു് പ്രത്യേകതരത്തിലുള്ള എന്തെങ്കിലും വിശ്വാസമല്ല, എന്നാണ്.

---

'നാമിവിടെ എത്തിയിരിക്കുന്നതു് അറിവു നേടാനാണ്' എന്നത്രെ ഹിന്ദുവിൻെറ ജീവിതവീക്ഷണം: ജീവിതത്തിലെ സുഖമത്രയും അറിവു നേടുകയാണ്; അറിവിനെ സ്നേഹിക്കുകയും അനുഭൂതി നേടുകയും ചെയ്യാനാണ് മാനവജീവൻ ഇവിടെ എത്തിയിട്ടുള്ളതു്. നിങ്ങളുടെ ബൈബിളിൻെറ തുണയോടെ എനിക്കെൻെറ വേദം കൂടുതൽ വ്യക്തമായി മനസ്സിലാകുന്നു; നിങ്ങൾക്ക് എൻെറ വേദത്തിൻെറ വെളിച്ചത്തിൽ നിങ്ങളുടെ ബൈബിൾ കൂടുതൽ വ്യക്തമായി മനസ്സിലാക്കാൻ സാധിക്കും. ഒരൊററ മതമെങ്കിലും സത്യമായുണ്ടെങ്കിൽ മററുള്ളവയെല്ലാം സത്യമാവണം.'

—വിവേകവാണി പേജ് 148.

മതവും സയൻസും — 3

# ശാസ്ത്രവും മതവും

തുളസീതീർത്ഥൻ

"ശാസ്ത്രവും മതവും ഒരേ സത്യത്തിന്റെതന്നെ വിവിധ രീതിയിലുള്ള പ്രകാശനങ്ങൾ മാത്രമാണു്."
—വിവേകാനന്ദസ്വാമികൾ

ഈ വിഷയത്തെക്കുറിച്ചു് നടത്തുന്ന ചർച്ചകൾ ഏറിയകൂറും ഒരു വഴക്കിന്റെ വക്കത്തെത്തിനില്ക്കുന്നതായിട്ടാണു കാണുക പതിവു്. കാരണം, ശാസ്ത്രത്തേയും മതത്തേയും പരസ്പരവിരുദ്ധസ്വഭാവങ്ങളുള്ള രണ്ടു് ഘടകങ്ങളായിക്കാണാനേ നാം ശ്രമിച്ചിട്ടുള്ളൂ. ശാസ്ത്രം എന്നതുകൊണ്ടുദ്ദേശിച്ചുപോന്നതു് ഭൗതികശാസ്ത്രവും, മതം എന്നതുകൊണ്ടു് ഭൗതികതയ്ക്കെതിരായ അദ്ധ്യാത്മബോധവുമാണു്: "ശാസ്ത്രം നിരീക്ഷണപരീക്ഷണങ്ങളും യുക്തിയും ഉൾക്കൊള്ളുമ്പോൾ മതമാകട്ടെ പഴകിയ കുറെ പ്രമാണങ്ങളും അതിലേറെ വെറും അന്ധവിശ്വാസങ്ങളും നിറഞ്ഞതാണു്. പ്രകൃതിശക്തിയെക്കീഴടക്കി, പ്രായോഗികനേട്ടങ്ങൾകൊണ്ടു് ശാസ്ത്രം നമ്മുടെ ഐഹികജീവിതത്തെ സുഖസമ്പൂർണ്ണമാക്കുന്നു. അതു നമ്മെ പുരോഗതിയിലേയ്ക്കും സമൃദ്ധിയിലേയ്ക്കും ആനയിക്കുന്നു. നേരേമറിച്ചു് മതം പഴഞ്ചരക്കാണു്, അപ്രായോഗികവുമാണു്. പരലോകചിന്ത മതത്തിന്റെ കാതലായ ഭാഗമാണെന്നതുതന്നെ അതിന്റെ ഉപയോഗശൂന്യതയുടെ തെളിവാണു്. ജനസാമാന്യത്തെ മടിയരാക്കുന്ന മയക്കുമരുന്നാണു് മതം.'' അങ്ങനെ പോകുന്നു ആധുനികയുക്തിവിചാരവും തത്ത്വചിന്തയും.

ശാസ്ത്രവും മതവും യോജിക്കാൻ വയ്യാത്ത രണ്ടു ഘടകങ്ങളാണെന്നു സാരം. വൈരുദ്ധ്യം കണ്ടുകൊണ്ടുള്ള ചർച്ചകളധികവും ഉപസംഹരിക്കുന്നതു് ഈ രീതിയിലാണു്: "ഇന്നു നാം ജീവിക്കുന്നതു് ശാസ്ത്രബോധത്തിന്റേയും യുക്തിചിന്തയുടേയും യുഗത്തിലാണു്. അണുശക്തിയുടേയും ഗോളാന്തരയാത്രയുടെയും യുഗമാണിപ്പോൾ. എന്നാൽ മതഭാരംകൊണ്ടു് നട്ടെല്ലു വളഞ്ഞ ഭാരതീയരായ നാമാകട്ടെ, ഇവിടേയ്ക്കു കടന്നുവരുന്നതിനുപകരം ഇതിൽനിന്നു് അകലാനും, ആശ്രമവാസികളോ വനവാസികളോ ഭിക്ഷാംദേഹികളോ ആയിത്തീരാനും കിണഞ്ഞുപരിശ്രമിക്കയുമാണു്. പുരോഗമിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രമാവേണ്ട നാം കാട്ടുകയറാനുള്ള മുഖ്യകാരണം നമ്മുടെ തീരാശാപമായ മതമൊന്നു മാത്രമാണു്. അതുകൊണ്ടു് നമുക്കു ശാസ്ത്രം മാത്രംമതി മതം വേണ്ടേ വേണ്ട.''

ഒരു പക്ഷെ പുരോഗമനപരമായേക്കാമെങ്കിലും, ഇതു തികച്ചും പാശ്ചാത്യവീക്ഷണമാണു്. വിശ്വാസത്തിന്റെ പഴയ കാലഘട്ടത്തിൽ ശാസ്ത്രത്തിനു് മതത്തിന്റെ പരിവേഷം നല്കേണ്ടതായിവന്നു. പാശ്ചാത്യർക്കു്, മതം സ്വീകാര്യമാവാൻ ഇന്നു് ശാസ്ത്രത്തിന്റെ കീർത്തിമുദ്രയും വേണമെന്നു വന്നിരിക്കുന്നു. പാശ്ചാത്യലോകത്തു് ഈ വേർപിരിയൽ, 'നവോത്ഥാനകാലഘട്ട'ത്തിനും വളരെ മുമ്പേ നടന്നുകഴിഞ്ഞിരുന്നു. സംയോജനത്തിനു ശ്രമങ്ങൾ ഉണ്ടായിട്ടും 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദംവരെ ശാസ്ത്രത്തിനും മതത്തിനും ഇടയ്ക്കുള്ള ഭിന്നിപ്പിന്റെ ആഴവും മൂർച്ചയും വർദ്ധിച്ചതേയുള്ളൂ. പക്ഷെ, സമന്വയബുദ്ധിനിറഞ്ഞ ഭാരതത്തിന്റെ കാഴ്ചപ്പാടു് ഇതിൽനിന്നും തികച്ചും വ്യത്യസ്തമത്രേ. ശാസ്ത്രവും മതവും, പരസ്പരവിരുദ്ധങ്ങളല്ലെന്നു മാത്രമല്ല, അവ സമസ്വഭാവമുൾക്കൊള്ളുന്നവയാണുതാനും.*

* Dr. രാധാകൃഷ്ണനെഴുതിയ Religion and Culture എന്ന ഗ്രന്ഥത്തിലെ Science and Religion എന്ന പ്രബന്ധം നോക്കുക: P. 154.

ഒന്നു തീച്ച്: ശാസ്ത്രം അവകാശപ്പെടുന്ന നേട്ടങ്ങടം മതത്തിനും മതത്തിനുണ്ടെന്നു പറയപ്പെടുന്ന കോട്ടങ്ങടം ശാസ്ത്രത്തിനുമുണ്ടെന്നു കാണാവുന്നതാണ്. ഏതായാലും മതം വെറും അവകാശവാദങ്ങളല്ല, നിരീക്ഷണപരീക്ഷണങ്ങളും അനുഭവങ്ങളും ഉൾക്കൊള്ളുന്നതാണ്. അതുകൊണ്ടുതന്നെ മതം അന്ധവിശ്വാസം തീണ്ടാത്തതാണ്, യുക്തിസഹമാണ്, അത്യന്തം ശാസ്ത്രീയവുമാണ്. ആധുനികശാസ്ത്രത്തിന്റെ പ്രധാന നിഗമനങ്ങളെല്ലാം വേദാന്തത്തിന് പണ്ടേ സമ്മതവും സ്വീകാര്യവുമാണെന്നത്ഥം. ഉദാഹരണമായി, (1) പ്രപഞ്ചസൃഷ്ടിപരിണാമങ്ങടംക്ക് സ്വയം പരിണാമംപ്രാപിക്കുന്ന ശാസ്ത്രജ്ഞന്റെ കാരണസങ്കല്പവും വേദാന്തിയുടെ കാര്യകാരണഭേദാഭാവവും, (2) 'പരിണാമമാണു സൃഷ്ടി' എന്ന ശാസ്ത്രജ്ഞന്റെ പരിണാമസിദ്ധാന്തവും, 'അവ്യക്തം വ്യക്തരൂപം പ്രാപിക്കുന്നതാണ് സൃഷ്ടി' എന്ന വേദാന്തമതവും, (3) ജഡവും (Matter) ചൈതന്യവും (Energy) രണ്ടല്ല എന്ന ശാസ്ത്രാഭിപ്രായവും വേദാന്തിയുടെ 'പൂണ്ണമദഃ പൂണ്ണമിദം' 'ഈശാ വാസ്യമിദം സവ്വം', 'വാസുദേവഃ സവ്വമിദം' ഇത്യാദി പ്രകാശിപ്പിക്കുന്ന അദ്വൈതദശ്നവും (4) ശാസ്ത്രജ്ഞനും വേദാന്തിയും ഒരേ ഭാഷയിലും സ്വരത്തിലും സിദ്ധാന്തിക്കുന്ന ദേശകാലങ്ങളുടെ അനാദ്യനന്തസ്വഭാവവും സാപേക്ഷതയും (5) സത്യദശനത്തിന്റെ പരമപ്രമാണം ഊഹാപോഹങ്ങളോ ആത്മനിഷ്ഠമായ തോന്നലോ ബോദ്ധ്യമോ അല്ല, മറിച്ച്, വസ്തുനിഷ്ഠമായ അനുഭവം, അതായതു്, ഒരാൾക്ക് ഒന്നു് ഒരിടത്തു് സത്യമെങ്കിൽ, മറ്റെല്ലാവക്കും അതേ അവസ്ഥയിൽ അതു് സത്യമാകണം. *f*

മതം ശാസ്ത്രത്തെപ്പോലെതന്നെ പ്രായോഗികമാണ്, മനുഷ്യന് നന്മ കൈവരുത്തുന്നതുമാണ്. വേദാന്തികൾ 'സ്വർഗ്ഗംനോക്കി'കളാണെന്നു പറയപ്പെടുന്നു. ആയിരിക്കാം. പക്ഷെ, അവരെക്കാൾ പ്രായോഗികബുദ്ധിയുള്ള രാഷ്ട്രനിമ്മാതാക്കളേയോ കമ്മയോഗികളേയോ കാണാൻ വിഷമം. മൌയ്യസാമ്രാജ്യവും വിജയനഗരസാമ്രാജ്യവും ഛത്രപതി ശിവാജിയുടെ

*f* The Essence of Indian Culture: Swami Ranganathananda, Pp. 12 - 13. നോക്കുക

സാമ്രാജ്യവും ഉണ്ടായതും വളന്നതും, വിഷ്ണുഗുപ്തൻ, വിദ്യാരണ്യൻ, സമത്ഥരാമദാസ് എന്നീ വേദാന്തികളുടെ പ്രായോഗികകമ്മകുശലതകൊണ്ടാണല്ലോ. മതം ജനസമൂഹത്തിൽ വേരുന്നിയ കാലഘട്ടങ്ങളിൽത്തന്നെയാണ് ഭാരതത്തിൽ കലയും കവിതയും കൃഷിയും കച്ചവടവും ശാസ്ത്രവും മറ്റെല്ലാംതന്നെയും അഭിവൃദ്ധി പ്രാപിച്ച സുവണ്ണകാലഘട്ടങ്ങളുണ്ടായിരുന്നതും. ഭാരതീയകലകളുടേയും സാഹിത്യത്തിന്റേയും ഉറവിടംതന്നെ മതബോധമാണ്. നമ്മുടെ സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ പിന്നിലെ പ്രേരകശക്തി മതമായിരുന്നല്ലോ. സ്ഥായിയായ എല്ലാ കമ്മപദ്ധതികളുടേയും അടിസ്ഥാനപ്രേരകശക്തി മതവിശ്വാസമാണെന്നു കാണാൻ കഴിയും.

സത്യത്തിൽ, 'പ്രായോഗികത'കൊണ്ടു് ഉദ്ദേശിക്കുന്നതു് ഈവക നേട്ടങ്ങളെയല്ല. സ്വജീവിതത്തിൽ മതതത്ത്വങ്ങളെ പരീക്ഷിക്കാനും പരിശീലിക്കാനും സ്വാംശീകരിക്കാനും പററുമോ എന്നതാണ്. 'നല്ല നാളെ' എന്നതിനേക്കാൾ ''നല്ല ഇന്നു്'' സാധ്യമാക്കിത്തീക്കുന്നതു മതമാണ്. ഈ പ്രായോഗികതയാണല്ലോ നരേന്ദ്രനെ ശ്രീരാമകൃഷ്ണനിലേയ്ക്കു് ആകഷിക്കാൻ ഇടയാക്കിയതു്. ''ഈശ്വരനുണ്ടു്, കണ്ടിട്ടുണ്ടു്, കാണിച്ചുതരാം'' എന്നതിലേറെ പ്രായോഗികതയുണ്ടോ ? പ്രായോഗികത നിറഞ്ഞ പാശ്ചാത്യരാജ്യങ്ങളിൽ, ശാസ്ത്രജ്ഞരടങ്ങിയ സദസ്സുകളുടെ അംഗീകരണമാണ് വിവേകാനന്ദസ്വാമികൾക്കു നേടാൻ കഴിഞ്ഞതു്. രംഗനാഥാനന്ദസ്വാമികളും ചിന്മയാനന്ദസ്വാമികളും മതപ്രസംഗങ്ങൾ നടത്തുന്നതു് ശാസ്ത്രജ്ഞാനവും യുക്തിചിന്തയും തികഞ്ഞ സവ്വകലാശാലകളിലും വിദ്വത്സദസ്സുകളിലുമാണ്. ഭഗവാൻ ശ്രീസത്യസായിബാബയുടെ ആരാധകരിൽ ഡോ. ഭഗവന്തം, പ്രൊഫ. ആഡ്കേ, പ്രൊഫ. ഗോകക്ക്, ഡോ. ഭാസ്കരൻ നായർ മുതലായ രാഷ്ട്രാന്തരീയ പ്രശസ്തിനേടിയ പണ്ഡിതന്മാരുടെ നീളുന്ന നിര കാണാവുന്നതാണ്. മതം തികച്ചും അപ്രായോഗികവും അനത്ഥകരവുമായിരുന്നെങ്കിൽ പ്രായോഗികബുദ്ധിയുള്ള പാശ്ചാത്യർ മതത്തെ സ്വീകരിക്കുമായിരുന്നോ ? നാം

ഓരോരുത്തരും ഇന്നുദ്ദേശിക്കുന്ന കാര്യങ്ങൾ സാധിക്കുന്നതിൽ ഒട്ടും തടസ്സമില്ലാതെ മതത്തെ താഴ്ത്തിക്കെട്ടി നമ്മുടെ ജീവിതത്തോടു് അടുപ്പിക്കലാണു് പ്രായോഗികത എങ്കിൽ മതം അപ്രായോഗികമെന്നു് സമ്മതിക്കാം. മറേറതു് സിദ്ധിക്കുന്നതിന്നെന്നപോലെ, മതത്തിനും പ്രത്യേകപരിശീലനമാർഗ്ഗങ്ങളും അച്ചടക്കവും സാധനാസമ്പ്രദായങ്ങളുമുണ്ടു്. ഇവ ശീലിച്ചാൽ മതാനുഭവം അഥവാ ഈശ്വരസാക്ഷാത്കാരമടക്കമുള്ള എല്ലാ ആത്മീയാനുഭവങ്ങളും സാധ്യമാണു് എന്ന കാര്യമാണു് മതത്തിൻെറ പ്രായോഗികത എന്നതുകൊണ്ടു് വിവക്ഷിക്കുന്നതു്.

ഇത്രയുംകൊണ്ടുദ്ദേശിച്ചതു് ഒരു കാര്യമാണു്: മതവും ശാസ്ത്രവും രണ്ടും ഒരുപോലെ സത്യത്തെ പ്രകാശിപ്പിക്കാൻ ശ്രമിക്കുന്നവയാണു്. ഒന്നിനു് പരിമിതികളുണ്ടു്, മറേറതിനില്ല. ശാസ്ത്രവും മതവും തമ്മിലുള്ള വ്യത്യാസം ഇത്രമാത്രമേയുള്ളു. പിന്നെയുള്ള വൈരുദ്ധ്യങ്ങളെല്ലാം ഓരോരുത്തരുടെ കാഴ്ചപ്പാടിൻെറ വ്യത്യാസംകൊണ്ടു് വന്നുചേരുന്നവയാണു്. ഇതെല്ലാം മുന്നിൽ കണ്ടിട്ടായിരിക്കണം വിവേകാനന്ദസ്വാമികൾ ഇങ്ങനെ പ്രഖ്യാപിച്ചതു്: ''ശാസ്ത്രവും മതവും ഒരേ സത്യത്തിൻെറതന്നെ വിവിധരീതിയിലുള്ള പ്രകാശനങ്ങൾ മാത്രമാണു്. പക്ഷെ ഇതറിയാൻ അദ്വൈതസിദ്ധാന്തം നമുക്കു് അറിയേണ്ടതുണ്ടു്.''[1] സ്വാമിജി സൂചിപ്പിച്ച സിദ്ധാന്തം അല്പമൊന്നു് വിശദീകരിക്കുകയാണു് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു്.

ഭൌതികശാസ്ത്രം ഭിന്നപദാർത്ഥങ്ങളെ വിശകലനം ചെയ്തും സംയോജിപ്പിച്ചും പ്രപഞ്ചവിജ്ഞാനത്തെ വലുതാക്കുകയാണല്ലോ ചെയ്യുന്നതു്. പണ്ടു് പഞ്ചഭൂതങ്ങൾ ശരിക്കും 'ഭൂതങ്ങൾ' ആയിരുന്നു, നമുക്കു് പിടികിട്ടാത്ത എന്തോ വസ്തുക്കൾ. സമുദ്രം കണ്ടു് നാം പേടിച്ചു, അഗ്നി കണ്ടു് പേടിച്ചു; മഴയും മിന്നലും കൊടുങ്കാററും കണ്ടു് പേടിച്ചു. സൂര്യനും ചന്ദ്രനുമെല്ലാം നമ്മെ ഭയപ്പെടുത്തി. അവയെപ്പററി അജ്ഞരായതുകൊണ്ടു്, സൂര്യനേയും ചന്ദ്രനേയും ഇന്ദ്രനേയും അഗ്നിയേയും വരുണനേയും പ്രീതിപ്പെടുത്താൻ ഭയഭക്തികളോടെ നാമവരെ സ്തുതിച്ചു. ഈ സ്തുതിഗീതങ്ങളാണു് വേദസൂക്തങ്ങൾ,'' എന്നൊക്കെയാണല്ലോ പാശ്ചാത്യചരിത്രകാരന്മാരും അവരുടെ പൌരസ്ത്യാരാധകന്മാരും നമ്മെ ചിട്ടയായിപ്പഠിപ്പിച്ചിട്ടുള്ളതു് ! എന്നാൽ ഇന്നോ ?

ഇന്നു നാം പഞ്ചഭൂതങ്ങളെ നമ്മുടെ അടിമകളാക്കി മാററിയിരിക്കുകയാണു്. ആകാശത്തേയും സമുദ്രത്തേയും കീഴടക്കി അവയുടെ മീതക്കയറി സവാരിചെയ്യുകയാണു് ഇന്നു നാം ചെയ്യുന്നതു്. ചന്ദ്രനിൽ മനുഷ്യനിറങ്ങിയതു് ഇന്നലത്തെപ്പഴങ്കഥയായിരിക്കയാണു്. ശുക്രനിലും ചൊവ്വയിലും മനുഷ്യൻ ചെന്നിറങ്ങുമെന്നതും തീർച്ചയാണു്. കഴിഞ്ഞ 50 കൊല്ലത്തെ അദ്ഭുതാവഹമായ പ്രപഞ്ചവിജ്ഞാനം നമ്മെ സർവ്വജ്ഞരും സർവ്വശക്തരുമാക്കിത്തീർത്തുവെന്നുകൂടി പറയാം.

ഒരർത്ഥത്തിൽ ഇതെല്ലാം ശരിയാണു്. എന്നാൽ പരമാർത്ഥത്തിൽ, ഏതെങ്കിലും ഒരു പദാർത്ഥം ഇന്നതെന്നു് കൃത്യമായി നമുക്കറിയാൻ കഴിഞ്ഞിട്ടുണ്ടോ ? ചില പുതിയ പേരുകളും വിവരണങ്ങളും നൽകിയാൽ ഒരു പദാർത്ഥത്തിൻെറ സത്തയെപ്പററി നമുക്കു തീർച്ചപ്പെട്ടുവോ ? ''കണ്ണു്, കാലു്, രക്തം, മാംസം, കാണുക, നടക്കുക എന്നൊക്കെ വിവരിച്ചാൽ അതു മനുഷ്യനെപ്പററിയുള്ള വ്യക്തമായ വർണ്ണനയാകുമോ?'' ന്യൂട്രോൺ, പ്രോട്ടോൺ, ഇലക്ട്രോൺ എന്നൊക്കെ വിശേഷിപ്പിച്ചാലും പ്രപഞ്ചവസ്തുക്കളുടെ സത്യത്തെപ്പററി x,y,z എന്നു് പറയുന്നതിലേറെ സ്പഷ്ടമാവുന്നില്ല,''[2] എന്നാണു് പ്രസിദ്ധശാസ്ത്രജ്ഞനായ സർ ജെയിംസു് ജീൻസു് പ്രസ്താവിക്കുന്നതു്. ''ഈ കാലഘട്ടത്തിലെ വിജ്ഞാനവികാസം 'ഒരജ്ഞതയിൽനിന്നു് മറെറാരജ്ഞതയെ പുറത്തേയ്ക്കു തുടക്കുന്ന' രസകരമായ പ്രക്രിയയായി ചുരുങ്ങിയിരിക്കയാണു്''[3] എന്നു ലോകപ്രസിദ്ധനായ സാക്ഷാൽ ഐൻസ്റ്റീൻതന്നെ സങ്കടപ്പെടുന്നതായിക്കാണാം.

ഇതിനെന്താണു കാരണം ? ഭൌതികശാസ്ത്രജ്ഞാനം സാപേക്ഷമാണു്, അന്യോന്യാശ്രയദോഷമുള്ളതാണു് എന്നതുതന്നെ. ബാഹ്യമായി

1 Complete works, Vol. I, Page 257.

2, 3. The New Background of Science, P. 68.

കാണപ്പെടുന്ന അധിഷ്ഠാനത്തെ ആധാരമാക്കി ഭൌതികശാസ്ത്രജ്ഞൻെറ അന്വേഷണത്തിനു് പരിമിതമായ സത്യത്തെ മാത്രമേ പ്രകാശിപ്പിക്കാൻ പററു. കാരണം, കാണപ്പെടാത്ത അനുഭവമണ്ഡലങ്ങൾകൂടി ഉൾപ്പെട്ടതാണു് പൂർണ്ണസത്യം. ശാസ്ത്രജ്ഞൻെറ അന്വേഷണ സമ്പ്രദായമനുസരിച്ചുതന്നെ ഒരു പദാർത്ഥം അറിയപ്പെടണമെങ്കിൽ, അതിൻെറ തുടക്കവും ഒടുക്കവും അന്തിമമായിത്തീരുമാനിക്കപ്പെട്ടേ പററു. പ്രപഞ്ചപദാർത്ഥങ്ങളെല്ലാം തുടങ്ങുന്നതും ഒടുങ്ങുന്നതും സ്ഥലകാലങ്ങളിലാണെന്നു് സ്പഷ്ടമാണല്ലോ? പക്ഷെ സ്ഥലകാലങ്ങളുടെതന്നെ ഉല്പത്തിസ്ഥിതിലയസ്ഥാനമേതാ? ശാസ്ത്രജ്ഞൻ യഥാർത്ഥജിജ്ഞാസുവാണെങ്കിൽ, ഉപനിഷത്തിലെ സത്യാന്വേഷിയെപ്പോലെ 'യതോ വാ ഇമാനി ഭൂതാനി ........'എന്നു് സ്വയം ചോദിച്ചുപോകും.

ഈ ചോദ്യത്തിനു് മറുപടി കിട്ടുന്നതു്[4] ബാഹ്യമായ അന്വേഷണത്തിൽനിന്നല്ല, മറിച്ചു് മനുഷ്യമനസ്സാകുന്ന ഉള്ളിലെ പരീക്ഷണശാലയിലേയ്ക്കു തിരിഞ്ഞു തിരഞ്ഞുനോക്കുമ്പോഴാണു്. സ്ഥൂലപദാർത്ഥങ്ങളിൽനിന്നു് സൂക്ഷ്മങ്ങളിലേയ്ക്കും കാണപ്പെടുന്നവയിൽനിന്നു കാണപ്പെടാത്തതിലേയ്ക്കും, ജിജ്ഞാസുവായ ശാസ്ത്രജ്ഞൻ കടന്നുചെന്നേ പററു. "ബഹിരാകാശയാത്രകൾ എത്രതന്നെ വിജയകരമായി നടത്തിയാലും ശരി അവനവൻെറ ഉള്ളിലുള്ള ചിദാകാശത്തിൽ ഒരിഞ്ചുകൂടി യാത്രചെയ്യാൻ സാധിക്കാത്ത കാലത്തോളം സുഖവും ശാന്തിയുമെന്നല്ല, ശാസ്ത്രജ്ഞാനംകൂടി അപൂർണ്ണമാകാനേയിടയുള്ളു."[5] കാരണം, മനുഷ്യമനസ്സിനെപ്പററിയുള്ള അറിവാണു് മറെറല്ലാ അറിവുകളുടേയും അളവുകോൽ. അതറിയപ്പെടാത്തതുകൊണ്ടു് പ്രപഞ്ചം അറിയപ്പെടാത്തതായിത്തീരുന്നു. അതറിയുന്നതോടെ പൂർണ്ണസത്യം സ്വയം അനാവൃതമായിത്തീരുന്നു. ഈ അദ്ഭുത സത്യത്തെയാണു് ലോകപ്രശസ്തരായ ലിങ്കൺ ബാർനററു്,എഡ്ഡിങ്ങ്ടൺ, ജൂലിയൻ ഹക്സ്ലി എന്നീ ശാസ്ത്രജ്ഞന്മാർ വ്യത്യസ്തവാക്കുകളിൽ കൂടി തങ്ങളുടെ പഠനങ്ങളിൽ[6] വ്യക്തമാക്കിയിട്ടുള്ളതു്.

ശാസ്ത്രജ്ഞൻ പ്രപഞ്ചവസ്തുക്കളുടെ മൂടപടം ഓരോന്നായി മാററുന്തോറും അതിലും കട്ടിപിടിച്ച വേറൊരു മൂടപടവുമായി പ്രപഞ്ചം അവൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുകയായി. ആദ്യമേ നിശ്ചയിക്കേണ്ട ഒരു പ്രശ്നമുണ്ടു്: മൂടപടം എവിടെയാണു്, എവിടെ നിന്നാണതു് എടുത്തു മാറേറണ്ടതു്? കാഴ്ചക്കാരനായ ശാസ്ത്രജ്ഞനിൽനിന്നോ കാണപ്പെടുന്ന പ്രപഞ്ചവസ്തുവിൽനിന്നോ എന്നതു്. ഇതു് നിർണ്ണയിക്കാത്തിടത്തോളം ശാസ്ത്രാന്വേഷണം അഴിക്കുന്തോറും കൂടുതൽ കെട്ടുപിണയുന്ന ഊരാക്കുടുക്കായിരിക്കാനേ നിർവ്വാഹമുള്ളു. ഒരു ഭാരതീയ ശാസ്ത്രജ്ഞൻ* വിനയപൂർവ്വം സമ്മതിച്ചുകൊടുക്കുന്നതുപോലെ, പ്രപഞ്ചസൌധത്തിൻെറ ഇരുളടഞ്ഞ അന്തർഭാഗത്തിലേയ്ക്കു് അല്പം വെളിച്ചം കിട്ടാൻമാത്രം ഒരു ജനൽ തുറക്കാൻ ശാസ്ത്രജ്ഞനു് വളരെ പണിപ്പെട്ടാൽ സാധിച്ചെന്നു വരും. എന്നാൽ ആ വെളിച്ചം കാണിച്ചുകൊടുക്കുന്നതു് ഇനിയുമടഞ്ഞുകിടക്കുന്ന ആയിരമായിരം ജനലുകളെയാണു്. പ്രകൃതി മറമാററി പൂർണ്ണസത്യം എപ്പോഴെങ്കിലും വെളിപ്പെടുത്തിത്തരുമോ? അടഞ്ഞുകിടക്കുന്ന എല്ലാ വാതിലുകളും ജനലുകളും ഒററയടിക്കു തുറക്കാൻ പററുന്ന മന്ത്രത്താക്കോലുണ്ടോ? വേദാന്തി സംശയലേശമെന്യേ പറയും, ആ മന്ത്രത്താക്കോലാണു് അന്തർമ്മുഖതയെന്നു്. ഉറച്ച സത്യാന്വേഷിക്കല്ലാതെ ഭൌതികശാസ്ത്രജ്ഞനു് സ്വാതന്ത്ര്യത്തോടെ കടന്നുചെല്ലാനോ വിഹരിക്കാനോ വിഷമമുള്ള പരീക്ഷണശാലയാണതു്. സാപേക്ഷജ്ഞാനത്തിൻേറയുമപ്പുറത്തുള്ള മഹാനാത്മാ എന്ന അനുഭവമണ്ഡലമാണതു്. നിറഞ്ഞ ഉണ്മയുടേയും അറിവിൻേറയും മഹാസമുദ്രമായിട്ടാണു് ഈ അവസ്ഥ വിവരിക്കപ്പെടുന്നതു്.

---

4 'ജന്മാദ്യസ്യ യതഃ' എന്ന സൂത്രത്തിൻെറ ശങ്കരഭാഷ്യം നോക്കുക.

5. Summer Showers in Brindavan, 1972; Page 6

6. a) The Universe and Dr. Einstein, 126-127
b) The Philosophy of Physical Science, Page 5
c) The Evolution of Life, Pp. 17-21

* ഡോ. ഭഗവന്തം പ്രശാന്തിനിലയത്തിൽ ചെയ്ത ഒരു പ്രഭാഷണത്തിൻെറ ഏകദേശരൂപം 'സനാതന സാരഥി'യിൽ പ്രസിദ്ധം ചെയ്തിരുന്നു. അതാണ് അവലംബം.

ശാസ്ത്രജ്ഞനും കവിയും കലാകാരനും ഏകാഗ്രമാക്കപ്പെട്ട മനസ്സുകൊണ്ടു് ഈ മണ്ഡലത്തിലേയ്ക്കൊന്നെത്തിനോക്കുമ്പോഴാണു് ആശ്ചര്യകരങ്ങളായ കണ്ടുപിടുത്തങ്ങളും ലോകോത്തരങ്ങളായ കലാസാഹിത്യസൃഷ്ടികളും സാദ്ധ്യമായിത്തീരുന്നതു്. ജ്ഞാനമേഘം ഇടതടവില്ലാതെ വർഷിക്കുന്ന അനുഭവദശയായി ഇതിനെ ആചാര്യസ്വാമികൾ വിവരിക്കുന്നു.

ഭൗതികശാസ്ത്രജ്ഞനു് ഈ ദശ തന്റെ അന്വേഷണങ്ങളുടെ അവസാനമാണു്. അന്തർമ്മുഖത കൈയ്വരിച്ചു് ധ്യാനമഭ്യസിക്കുന്ന യോഗിക്കു് ഇതു് ഏതാണ്ടു് ആരംഭമേ ആയിട്ടുള്ളൂ. ശാസ്ത്രജ്ഞൻ 'മഹാനാത്മാ'വിനെ ഒളിഞ്ഞൊന്നു കണ്ടു് പ്രപഞ്ചാനുഭവമണ്ഡലത്തിലേയ്ക്കു് മടങ്ങുന്നു. ധ്യാനമുറച്ച യോഗിക്കു് ഈ ബോധമണ്ഡലത്തിൽനിന്നു് താഴോട്ടിറങ്ങാൻ മടിയുമാണു്. ചുരുക്കത്തിൽ, പ്രപഞ്ചപദാർത്ഥങ്ങളുടെ സത്തയെ അന്വേഷിച്ചു് മുന്നേറുന്ന ശാസ്ത്രജ്ഞനു് തന്റെ അന്വേഷണം പൂർത്തിയാക്കാൻ ആദ്യമായി മനസ്സിലേയ്ക്കും പിന്നീടു് സൂക്ഷ്മതരങ്ങളായ അനുഭവമണ്ഡലങ്ങളിലേയ്ക്കും കടന്നു ചെല്ലേണ്ടിയിരിക്കുന്നു. അപ്പോൾ മാത്രമേ പ്രപഞ്ചവിജ്ഞാനം പൂർണ്ണമാകുന്നുള്ളൂ. കാരണം ഞാൻ അറിഞ്ഞനുഭവിക്കുന്ന പ്രപഞ്ചം എന്റെ അറിവാണു്, അനുഭവമാണു്, എന്നിലുള്ള വെളിച്ചമാണു്. പ്രപഞ്ചാനുഭവത്തിന്റെ മുഴുവൻ കേന്ദ്രബിന്ദു 'ഞാൻ' ആണു്. എന്റെ ഇന്ദ്രിയങ്ങൾ നല്കുന്ന ചെറിയ ചെറിയ വെളിച്ചമെത്രയെന്നു് കാണാൻ മാത്രമേ ശാസ്ത്രം സഹായിക്കുന്നുള്ളൂ. ഈ വെളിച്ചത്തെത്തന്നെ കാണാൻ സഹായിക്കുന്നതാണു് മതബോധവും അന്തർമ്മുഖതയും ആത്മചിന്തയും. പ്രപഞ്ചത്തിന്റെ നിസ്സാരതയും അതിലേറെ ആത്മാവിന്റെ പ്രഭാവവും മതബോധത്തിൽനിന്നേ മനസ്സിലാക്കാൻ പററൂ. വെളിച്ചത്തിന്റെ വെളിച്ചത്തേയും സത്യത്തിന്റെ സത്യത്തേയും അറിയുന്ന മഹത്തായ അറിവും അനുഭവവും ശാസ്ത്രത്തിനു തരാൻ വയ്യ; അന്തർമ്മുഖതയുടെ അന്വേഷണമണ്ഡലമാണതു്.

ശാസ്ത്രജ്ഞന്റെ നിർവ്വചനപ്രകാരം പദാർത്ഥങ്ങളെന്നാൽ വേഗത കൂടിയും കുറഞ്ഞുമുള്ള സ്പന്ദനങ്ങൾ എന്നാണു്. വേദാന്തി ഇതിൽ സന്തോഷിക്കുന്നേയുള്ളൂ. കാരണം കേവലം പ്രപഞ്ചപദാർത്ഥങ്ങൾ മാത്രമല്ല, മനസ്സും ചിത്തവും അഹങ്കാരവുമെല്ലാം സ്പന്ദനങ്ങളാണെന്നു വേദാന്തം പണ്ടേ കണ്ടതാണു്. പദാർത്ഥമല്ലാതെ, നിഷ്പന്ദമായി എന്തെങ്കിലുമൊന്നുണ്ടെങ്കിൽ അതു് ഈശ്വരൻ അല്ലെങ്കിൽ ബ്രഹ്മം മാത്രം, ശാന്തവും സർവ്വവ്യാപകവുമായ ആത്മാവു മാത്രം. ശാസ്ത്രജ്ഞന്റെ സ്പന്ദനസിദ്ധാന്തം വിരൽ ചൂണ്ടുന്നതു് ഗൗഡപാദരുടെ അസ്പർശയോഗത്തിലേയ്ക്കാണു്. പക്ഷെ സ്പന്ദനത്തെക്കുറിച്ചുതന്നെ ശരിക്കും കാര്യമറിയണമെങ്കിൽ അതിന്റെ അധിഷ്ഠാനത്തിലേയ്ക്കിറങ്ങിച്ചെന്നേ പററൂ. ഇതും ധ്യാനധാരണാദികളിൽ കൂടി മാത്രമേ സാദ്ധ്യമാകൂ. ചുരുക്കത്തിൽ ശാസ്ത്രജ്ഞനും മതവിശ്വാസിയും രണ്ടു മാർഗ്ഗങ്ങളിൽകൂടി ആരംഭിച്ച അന്വേഷണം ചെന്നെത്താവുന്ന ലക്ഷ്യം പരിപൂർണ്ണമായ സത്യബോധമാണെന്നർത്ഥം.

ശാസ്ത്രത്തിന്റെ മറെറാരനുഗ്രഹം അതു നമുക്കു സുഖസാമഗ്രികൾ തരുന്നുവെന്നതാണു്. ശാസ്ത്രസമ്പത്തി കൂടാതെ ജീവിക്കാൻതന്നെ സാദ്ധ്യമല്ല. വൈദ്യശാസ്ത്രം ഹൃദയം മാററിവെയ്ക്കൽ വിജയകരമായി നിർവ്വഹിച്ചിരിക്കുന്നു; കൃത്രിമോല്പാദനംവഴി സൃഷ്ടിയും നടത്തിയിരിക്കുന്നു. ജീവൻ എടുക്കുവാനും കൊടുക്കുവാനുംകൂടി സാധിക്കാമെന്നുവരെ ഗവേഷണം നമ്മെ കൊണ്ടെത്തിച്ചിരിക്കുന്നു. ഇതിലുമുപരി സുഖം ഇനിയെന്തുണ്ടു്? പക്ഷെ, വിവേകികൾക്കറിയാം, ശാസ്ത്രം തരുന്ന സുഖം വെറും ഇന്ദ്രിയസുഖം മാത്രമാണെന്നു്. ഇന്ദ്രിയങ്ങൾ തരുന്ന സുഖമാകട്ടെ, വളരെ ക്ഷണികവും, പരിമിതവും. മാത്രമല്ല, സുഖസാമഗ്രികളില്ലാതായാൽ സുഖത്തിലേറെ ദുഃഖവുമനുഭവപ്പെടുന്നു. കാലം ചെല്ലുന്തോറും ഇന്ദ്രിയങ്ങൾ ജീർണ്ണിച്ചുകൊണ്ടേയിരിക്കയും ചെയ്യും. നചികേതസ്സു് യമനോടു് ആവലാതിപ്പെടുന്നതുപോലെ, ഇന്ദ്രിയസുഖങ്ങൾക്കു് കണക്കില്ലാത്ത വിഷമങ്ങളുണ്ടെന്നു് സ്പഷ്ടമാകുന്നു.

ഇന്ദ്രിയസുഖം ഫലത്തിൽ ദുഃഖവും അശാന്തിയും പ്രമാദാലസ്യങ്ങളുമാണു് പ്രദാനം ചെയ്യുക. അതുകൊണ്ടു് വിവേകിയായവൻ ആഗ്രഹിയ്ക്കേണ്ടതു്, ഇന്ദ്രിയസുഖങ്ങളിൽ നിന്നു് ക്രമേണ വിട്ടു് ഏകാഗ്രമായ മനസ്സിൽ

സ്വയം പൊന്തിവരുന്ന നിരപേക്ഷസുഖത്തെയാണ്. സുഖാനുഭവംതന്നെ ഏകാഗ്രമനസ്സിന്റെ സമതാഭാവം, സാമ്യാവസ്ഥ, മാത്രമത്രെ. ഇതു് ശാസ്ത്രത്തിന്റെ വഴിയല്ല, മതത്തിന്റേതാണ്. കാരണം ഇന്ദ്രിയങ്ങളെ കൂടുതൽ ക്ഷോഭിപ്പിക്കുന്നതും മനസ്സിനെ ഭ്രമിപ്പിക്കുന്നതുമായ സുഖമാണ് ശാസ്ത്രം തരുന്നതു്. ശാസ്ത്രപുരോഗതിയില്ലാതെ, സമ്പത്സമൃദ്ധി തീരെയില്ലാതെ ദാരിദ്ര്യവും രോഗവും നിറഞ്ഞ നമ്മുടെ ജീവിതം ക്ലേശപൂർണ്ണംതന്നെ. പക്ഷെ എല്ലാമുണ്ടായിട്ടും ശൂന്യതയും ആശങ്കയും മാത്രം അനുഭവപ്പെടുന്ന ഭൗതികജീവിതമല്ലേ കൂടുതൽ ഭയാനകം എന്നു തോന്നിപ്പോകുന്നു.

എന്നാൽ ഏററവും ഭയാനകമായിട്ടുള്ളതു് ശാസ്ത്രം നമ്മുടെ കൈയ്യിലേല്പിക്കുന്ന അനന്തശക്തിയാണ്. അതിന്റെ വളർച്ചയ്ക്കൊപ്പം മനുഷ്യന്റെ സദ്വാസനയെ വളർത്താൻ ശാസ്ത്രത്തിനു് കഴിവുമില്ല, ശാസ്ത്രം അതിനു തുനിയുന്നുമില്ല. ക്ഷമ, സ്നേഹം, വിശ്വാസം എന്നിവ ചുരുങ്ങിച്ചുരുങ്ങിവരുന്ന ശാസ്ത്രയുഗത്തിൽ ശാസ്ത്രം നമുക്കു തരുന്ന ശക്തിയാകട്ടെ നമ്മുടെ തന്നെ 'ന്യൂക്ലിയർനിർവ്വാണ'ത്തിനു മാത്രമേ ഉപകരിക്കൂ. ശാസ്ത്രയുഗത്തിന്റെ സവിശേഷതതന്നെ ബുദ്ധിവളരുന്ന ക്രമത്തിൽ ഹൃദയം ചുരുങ്ങുന്നുവെന്നതാണ്.

അതിന്റെ ഫലമോ? ബർട്രാൻഡ്റസ്സൽ തരുന്ന താക്കീതിങ്ങനെയാണ്: "കർമ്മകുശലതയെന്ന മാർഗ്ഗത്തിനും മൂഢതയെന്ന ലക്ഷ്യത്തിനും ഇടയ്ക്കുള്ള ഓട്ടപ്പന്തയത്തിന്റെ നടുക്കാണ് നാമിപ്പോഠം എത്തിച്ചേർന്നിരിക്കുന്നതു്. .... പാണ്ഡിത്യത്തോടൊപ്പം വിവേകവും മനുഷ്യൻ വളർത്തിയെടുക്കുന്നില്ലെങ്കിൽ, ആ വളർച്ച ദുഃഖത്തിന്റെ വളർച്ചയേ ആകൂ. 7. ആയിരമായിരം കൊല്ലങ്ങളുടെ പരിശ്രമഫലമെല്ലാം അര വിനാഴികകൊണ്ടു് ഭസ്മമായിത്തീരുന്നതൊഴിവാക്കാൻ ഹൃദയവികാസത്തിനു മാത്രമേ കഴിയൂ. ഭൗതികശാസ്ത്രത്തിനു് ഇവിടെ വലുതായൊന്നും ചെയ്യാനില്ല. മതബോധത്തിനും ആത്മചിന്തയ്ക്കും നാം കല്പിക്കുന്ന പരമപ്രാധാന്യത്തിന്റെ സാംഗത്യം വെളിവാകുന്നതിവിടെയാണ്. അന്തിമമായി നമ്മെ രക്ഷിക്കാൻ കഴിവുള്ള ഒരേയൊരു മാർഗ്ഗം മതവും ആദ്ധ്യാത്മികതയുമാണ്, അതു മാത്രമാണ്. സോറോക്കിൻ എന്ന ചിന്തകൻ ഈ സത്യത്തെ ഭംഗിയായി വിവരിക്കുന്നുണ്ടു്: "മഹായുദ്ധങ്ങളുണ്ടാക്കിയ മുറിവുകളിൽനിന്നു് രക്തം വാർന്നൊലിക്കെ, അണുശക്തിയെന്ന ഭസ്മാസുരനെക്കണ്ടു് ഭയചകിതമായ മാനവരാശി ഈ മരണക്കെണിയിൽനിന്നു് രക്ഷപ്പെടാൻ വെമ്പുകയാണ് .... രക്തപങ്കിലമായ ഇന്നത്തെ യന്ത്രമനുഷ്യന്റെ നാഗരികത (Robot Civilisation) വിട്ടു്, കൂടുതൽ വിവേകവും സംസ്കാരവുമുള്ള മനുഷ്യരാശിയെ നാം കാണാൻ കൊതിക്കയാണ്. ഈ സ്വയംകൃതാനർത്ഥത്തിലേയ്ക്കും മരണക്കെണിയിലേയ്ക്കും നാം വീണുകഴിഞ്ഞിരിക്കുന്നു; ഒഴിവാക്കാൻവയ്യാത്ത ഈ ജീവന്മരണപ്രശ്നം നമ്മെ തുറിച്ചുനോക്കുമ്പോഠം, മുമ്പെന്നത്തേക്കാളുമധികം ഗൌരവത്തോടെ ജീവിതത്തിനും അമൃതത്വത്തിനും വേണ്ടിയുള്ള അതിന്റെ സനാതനാന്വേഷണം നടത്താൻ മാനവരാശി നിർബ്ബന്ധമായിരിക്കയാണ്." 8.

ഈ ലോകത്തിൽ തിന്നും കുടിച്ചും മദിച്ചും ജീവിക്കുക, അതിനാണീ ലോകം എന്ന ചിന്ത വെടിഞ്ഞു്, ഈശ്വരപ്രാപ്തിയാണ് ജീവിതലക്ഷ്യം എന്നംഗീകരിക്കലാണ് മതബോധത്തിന്റെ തെളിവു്. "അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം. അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം",[9] എന്നിങ്ങനെ ഗീത വിവരിക്കുന്ന ഇന്നത്തെ ആസുരചിന്ത നിറഞ്ഞ ജീവിതസമ്പ്രദായം മാററിയാലേ യഥാർത്ഥ പുരോഗതി സാദ്ധ്യമാകൂ. അർത്ഥകാമകിങ്കരന്മാരാകാതെ ധാർമ്മികജീവിതം നയിക്കുക. ഈ ലോകത്തിനു് ഒരു പരമകാരണവും നിയാമകനുമുണ്ടു്; ആ ജഗദീശ്വരന്റെ കാരുണ്യം നേടുകയാണ് ജീവിതലക്ഷ്യം എന്നറിഞ്ഞു് ഈശ്വരനെ ആശ്രയിച്ചു ജീവിക്കുക – 'മാമനുസ്മര യുദ്ധ്യ ച' – ഇതാണ് മതബോധമുറക്കൊള്ളുന്ന ധന്യജീവിതം.

7 The Impact of Science on Society, Pp. 120 - 121.

8 Sorokin, The Reconstruction of Humanity, Prologue.

9 ഭഗവദ്ഗീത. XVI. 8-16.

മതബോധം ശാസ്ത്രത്തെ ഒട്ടുംതന്നെ തള്ളുന്നില്ല. മതം ദാരിദ്ര്യത്തേയും ദീനതയേയും വിലമതിക്കുന്നില്ല. വൈരാഗ്യത്തിൽനിന്നുയന്ന സന്ന്യാസത്തെ മാത്രമേ അനുവദിക്കുന്നുള്ളു. ഭാരതം അഭ്യുദയനിഃശ്രേയസങ്ങളെ സ്വാഗതം ചെയ്യുന്ന യോഗഭൂമിയാണ്. ധർമ്മഭൂമിയായ ഭാരതം ദരിദ്രയും ദീനയുമാവണമെന്ന് വേദാന്തധർമ്മം ഒരിക്കലും ഇച്ഛിക്കുന്നില്ല. ഭോഗാസക്തികൊണ്ടും ഈശ്വരവിസ്മരണംകൊണ്ടും യദുകുലത്തെപ്പോലെ ഭാരതം നശിക്കാനിടയാകരുത്. എല്ലാ അറിവിനേയും ആദരിക്കുന്ന ഭാരതം വിശ്വസിക്കുന്നത്, അപരാവിദ്യ പരാവിദ്യയിലേയ്ക്കു വഴി കാണിക്കണമെന്നാണ്. എല്ലാ നേട്ടങ്ങളും ഈശ്വരസാക്ഷാത്ക്കാരമെന്ന ഭാരതലക്ഷ്യത്തിന്നായിരിക്കണം. ഭർത്തൃഹരി വൈരാഗ്യശതകത്തിലെ ചരമശ്ലോകംകൊണ്ടു[10] കാണിക്കുന്നതു മിതാണ്: മിത്രങ്ങളും ബന്ധുക്കളുമായ പഞ്ചഭൂതങ്ങളുടെ പരിചയം സമ്പാദിച്ചുകൊടുത്തത് പരിപൂർണ്ണമായ, പരിപാവനമായ ബ്രഹ്മജ്ഞാനമാണ്. ജീവിതത്തിനു ധന്യത നേടിത്തരുന്ന ഭഗവത്പ്രാപ്തിക്ക് ശാസ്ത്രാനുഭവം വഴികാട്ടിയാകട്ടെ.

10 മാതർമ്മേദിനി താത മാരുത ..... പരേ ബ്രഹ്മണി.

---

മതവും സയൻസും – 4

# മതവും സയൻസും

എ. കരുണാകരമേനോൻ

(ഗംഗാനദിയുടെ തീരത്ത് ഒരു ഏകാന്തസ്ഥാനം. തികച്ചും നിശ്ചേഷ്ടനായി തന്നിൽത്തന്നെ ലയിച്ചുകൊണ്ട്, ആനന്ദമഗ്നനായി, ഒരു യോഗി ഇരിക്കുന്നു. കണ്ണുകൾ പകുതി അടഞ്ഞിട്ടുണ്ട്. കുറെ അകലെ ഒരു ടൂറിസ്റ്റ് സംഘം ഓരോ കാഴ്ചകൾ കണ്ടുകൊണ്ടു നില്ക്കുന്നു. ആ സംഘത്തിൽപ്പെട്ട ഒരു അമേരിക്കൻ ശാസ്ത്രജ്ഞൻ അകലെ നിന്നുകൊണ്ടുതന്നെ ഈ യോഗിയെ കാണാനിടയാകുന്നു. യോഗിയിൽ ശ്രദ്ധപതിഞ്ഞ ആ ശാസ്ത്രജ്ഞൻ കൗതുകംപൂണ്ട് അദ്ദേഹത്തെ സമീപിക്കുന്നു.)

ശാസ്ത്രജ്ഞൻ: അങ്ങെന്താണ് ഇവിടെ, ഈ നദീതീരത്തു ചെയ്തുകൊണ്ടിരിക്കുന്നത് ?

(ഒന്നുരണ്ടു പ്രാവശ്യം ആ ചോദ്യം ആവർത്തിച്ചിട്ടും ഉത്തരമില്ല. അപ്പോൾ ആ യോഗിയുടെ ശ്രദ്ധയെ ആകർഷിക്കാനായി അടുത്തു കിടക്കുന്ന രണ്ടു വലിയ കരിങ്കൽക്കഷണങ്ങൾ തമ്മിൽ കൂട്ടിമുട്ടിച്ച് ആ ശാസ്ത്രജ്ഞൻ വലിയ ശബ്ദമുണ്ടാക്കുന്നു. നിദ്രയിൽനിന്നെന്നപോലെ യോഗി കണ്ണു തുറന്നു നോക്കുന്നു.)

ശാ: ഞാൻ ഖേദിക്കുന്നു. അങ്ങയുടെ ഏകാന്തതയെ ഭഞ്ജിച്ചതിനു് ഇയ്യുള്ളവൻ ക്ഷമായാചനം ചെയ്തുകൊള്ളുന്നു. ഞാൻ നേരത്തെ ചോദിച്ച ചോദ്യം അങ്ങ് ഒരു പക്ഷെ കേട്ടില്ലായിരിക്കും !

യോഗി: കേട്ടില്ല. എന്താണ് താങ്കൾ ചോദിച്ചതു് ?

ശാ: ഈ നദീതീരത്ത് അങ്ങ് എന്താണു ചെയ്യുന്നതെന്നു്.

യോ: വിശേഷിച്ചൊന്നുമില്ല. ആകട്ടെ, താങ്കളാരാണ്, എവിടെനിന്നു വരുന്നു ?

ശാ: ടൂറിസ്റ്റ് സംഘത്തിൽപ്പെട്ട ഒരമേരിക്കക്കാരനാണ് ഞാൻ. ചില ഗവേഷണങ്ങളിൽ ഏർപ്പെട്ടിട്ടുള്ള ഒരു ശാസ്ത്രജ്ഞനെന്നു പറയാം.

യോ: എന്റെ അടുത്തേയ്ക്കു വന്നതു് ?

ശാ: അങ്ങിവിടെ ഏകാന്തതയിൽ ഇരിക്കുന്നതു് അങ്ങകലെനിന്നു ഞാൻ കണ്ടു. അങ്ങയുമായി അല്പനേരം സംസാരിച്ചാൽകൊള്ളാമെന്നു തോന്നി. ഇങ്ങോട്ടു പോന്നു, അത്രേയുള്ളു.

അതൊരു ബുദ്ധിമുട്ടായി അങ്ങ കരുതുകയി ല്ലെന്നു വിശ്വസിക്കുന്നു.

യോ: ഒരിക്കലുമില്ല. ആകട്ടെ, ആ പാറക്ക ല്ലിന്മേൽ ഇരിക്കുക. ഇരുന്നു സംസാരിക്കാ മല്ലൊ.

ശാ: (ഇരുന്നുകൊണ്ടു്) വാസ്തവത്തിൽ അങ്ങിവിടെ ഇരുന്നു് എന്താണു ചെയ്തിരുന്ന തു്? എന്നെ ആദ്യം അങ്ങു കണ്ടില്ല, എന്റെ ചോദ്യം കേട്ടതുമില്ല, അതുകൊണ്ടു ചോദിക്കു കയാണു്. കണ്ണുകളും അടഞ്ഞിരുന്നതുപോലെ ചെവിയും അടഞ്ഞിരുന്നോ, അതുകൊണ്ടാണോ കാണുകയും കേൾക്കുകയും ചെയ്യാതിരുന്നതു്?

യോ: അതല്ല, കണ്ണും കാതും നല്ലപോലെ തുറന്നിരുന്നാൽപോലും മനസ്സവിടെയില്ലെ ങ്കിൽ കാണാനും കേൾക്കാനും സാദ്ധ്യമല്ലെന്നു് ഒരു ശാസ്ത്രജ്ഞനായ നിങ്ങളോടു പറയേണ്ടതി ല്ലല്ലൊ. നിങ്ങളവിടെ പലതും കാണുന്നു, കേൾ ക്കുന്നു, ആനന്ദിക്കുന്നു, എല്ലാം മനസ്സിന്റെ സഹായത്തോടെ.

ശാ: അപ്പോൾ, അങ്ങയുടെ മനസ്സെവിടെ യായിരുന്നു? അങ്ങെന്തോ കണ്ടാനന്ദിച്ചിരുന്നു, തീർച്ച. അതങ്ങയുടെ മുഖത്തു് നല്ലപോലെ പ്രതിഫലിച്ചിരുന്നു.

യോ: ബാഹ്യവസ്തുക്കളിൽനിന്നെല്ലാം, കാഴ്ചകളിൽനിന്നും ശബ്ദങ്ങളിൽനിന്നുമെല്ലാം, മനസ്സിനെ പിൻവലിച്ചു് അതിനെ ഞാൻ ഉള്ളിലേയ്ക്കു തിരിച്ചുവിട്ടിരിക്കുകയായിരുന്നു.

ശാ: അവിടെ എന്തു കാണാൻ അല്ലെ ങ്കിൽ കേൾക്കാൻ? ശരീരത്തിനകത്തു രക്തവും മാംസവും മററുമല്ലേ ഉള്ളതു്?

യോ: രക്തവും മാംസവുമെല്ലാം ശരീരത്തി ന്റെ ഭാഗങ്ങൾതന്നെയല്ലേ? എന്നാൽ ശരീര ത്തിന്റെ ഭാഗമല്ലാത്ത പരമാനന്ദനിലയമായ ചൈതന്യം അവിടെയുണ്ടു്. അതവിടെയു ള്ളതുകൊണ്ടാണു് എല്ലാ ജീവികളുടേയും ശരീരം പ്രവർത്തിക്കുന്നതുതന്നെ.

ശാ: അതിനെന്താണു പേരു്?

യോ: ആത്മാവു്. ശരീരമാകുന്ന ഭിത്തിക്കു ള്ളിൽ ഒതുങ്ങി നില്ക്കുന്നതുകൊണ്ടു് അതിനു്, ജീവൻ, ജീവാത്മാവു് എന്നൊക്കെ പേരു പറയും. ആ ഭിത്തി ഉടച്ചുകളഞ്ഞാൽ പിന്നെ ജീവാത്മാവില്ല, സർവ്വത്ര ഇടതിങ്ങി നില്ക്കുന്ന പരമാത്മാവു മാത്രമേയുള്ളൂ.

ശാ: ശരീരശാസ്ത്രത്തിലെന്നല്ല, ഞങ്ങൾ കൈകാര്യം ചെയ്യുന്ന ശാസ്ത്രങ്ങളിലൊന്നും തന്നെ, ആത്മാവു് എന്നൊരു വസ്തുവിനെപ്പററി പറഞ്ഞുകാണുന്നില്ലല്ലൊ. ഞങ്ങളുടെ ഗവേഷ ണശാലയിലൊന്നും ഒരു തരത്തിലുള്ള പരീക്ഷ ണത്തിനും അതു വിധേയമായിട്ടുമില്ല. പിന്നെ അതെങ്ങനെ അംഗീകരിക്കും?

യോ: ആത്മാവു് ഒരു ഭൌതികവസ്തുവല്ല. അതുകൊണ്ടു് നിങ്ങളുടെ ഭൌതികശാസ്ത്രത്തി ന്റെ പരിധിയിൽ അതു പെടുന്നില്ല. ആ നിലയ്ക്കു് നിങ്ങളുടെ ഗവേഷണശാലകളിൽ അതിനെ പരീക്ഷണവിധേയമാക്കാൻ സാദ്ധ്യ മല്ല. ആത്മാവിനെ സംബന്ധിക്കുന്ന ഒരു ശാസ്ത്രം വേറെയുണ്ടു്, ആദ്ധ്യാത്മികശാസ്ത്രം. ആത്മാവു് എങ്ങനെ അനാദിയാണോ, അതു പോലെ അനാദിയാണു് ആ ശാസ്ത്രവും. അതി നു് അതിന്റേതായ ഗവേഷണശാലയുമുണ്ടു്. ഹൃദയാന്തർഭാഗത്തുള്ള ആ ലാബറട്ടറിയിൽ അ നാദികാലം മുതൽക്കുതന്നെ നിരീക്ഷണപരീ ക്ഷണങ്ങൾക്കു വിധേയമാക്കപ്പെട്ടിട്ടുള്ള ഒരു യാഥാർത്ഥ്യമാണു് ആത്മാവു് എന്നുള്ളതു്. താങ്കൾക്കും പരീക്ഷിച്ചു നോക്കാം.

ശാ: ആത്മാവു് ഒരു വസ്തുവല്ലെങ്കിൽ അതിനു് ഒരു രൂപവുമുണ്ടാകാൻ തരമില്ലല്ലോ. പിന്നെ അങ്ങനെയൊന്നുണ്ടെന്നെങ്ങനെ അറിയും?

യോ: അനുഭവിച്ചറിയും. അനുഭൂതിയെ ന്നാണു് അതിനുപയോഗിക്കുന്ന പദംതന്നെ.

ശാ: അതു മനസ്സിന്റെ വെറും സങ്കല്പ മല്ലേ?

യോ: ഒരിക്കലുമല്ല. മാത്രമല്ല, സങ്കല്പവി കല്പങ്ങളൊന്നുമില്ലാത്ത, തികച്ചും പരിശുദ്ധവും ഏകാഗ്രവും പ്രശാന്തവുമായ മനസ്സുകൊണ്ടേ അതനുഭവിച്ചറിയാൻ പററുകയുള്ളൂതാനും.

ശാ: ലാബറട്ടറികളിൽ ഞങ്ങൾ നിരീ ക്ഷണപരീക്ഷണങ്ങൾ നടത്തുന്നതും ഓരോന്നു കണ്ടുപിടിക്കുന്നതുമെല്ലാം തികച്ചും ഏകാഗ്ര മായ മനസ്സിന്റെ സഹായത്തോടുകൂടിയാ ണല്ലൊ.

യോ: സമ്മതിച്ചു. പക്ഷേ ആവക പരീക്ഷണങ്ങളിലേപ്പെട്ടപ്പോഴും ഓരോന്നു കണ്ടുപിടിക്കുമ്പോഴുമെല്ലാം നിങ്ങളുടെ മനസ്സ തികച്ചും പരിശുദ്ധമാണെന്നു്, സങ്കല്പവിമുക്തമാണെന്നു്, സ്വാൎത്ഥരഹിതമാണെന്നു്, പറയുവാൻ കഴിയുമോ ?

ശാ: അതൊന്നു വിശദമാക്കിയാൽ കൊള്ളാം.

യോ: ദീൎഘകാലത്തെ നിരീക്ഷണപരീക്ഷണങ്ങൾക്കുശേഷം നിങ്ങൾ അണുശക്തി കണ്ടുപിടിച്ചു എന്നു കരുതുക. അതു തീൎച്ചയായും ലോകവിജ്ഞാനത്തിനു വലിയൊരു സംഭാവനയാണു്. അണുശക്തി ഉപയോഗിച്ചു് ഉല്പാദനം വൎദ്ധിപ്പിച്ചു്, മാനവജീവിതത്തെ സുഖസമ്പൂൎണ്ണമാക്കാൻ കഴിയും. ആ നിലയിലുപയോഗിച്ചാൽ അതു വലിയൊരനുഗ്രഹമാണു്. പക്ഷെ മനഃസാക്ഷിയില്ലാത്ത, ഉദ്ദേശശുദ്ധിയില്ലാത്ത, യാതൊരു സംസ്കാരവുമില്ലാത്ത വെറും മൂർഖന്മാരുടെ കയ്യിൽ ആ ശക്തി കിട്ടിയാൽ അവരെന്താണു് ചെയ്യുക ? യാതൊരു സംശയവുമില്ല, മാനവരാശിയെ നശിപ്പിക്കുക തന്നെ. ഫലത്തിൽ ഏതാണ്ടതല്ലേ ഇന്നു് എങ്ങും നടന്നുകൊണ്ടിരിക്കുന്നതു് ? അമേരിക്കയിലും ഫ്രാൻസിലും റഷ്യയിലും ചൈനയിലുമെല്ലാം അണുബോംബുകൾ കുന്നുകുന്നായി കൂട്ടിവെച്ചിരിക്കുന്നതിന്റെ ഉദ്ദേശമെന്താണു് ? വെറും വെടിക്കെട്ടു കണ്ടുരസിക്കാൻ വേണ്ടിയല്ല, നിശ്ചയം. മാനവരാശിയുടെ ഉന്മൂലനാശമല്ലെങ്കിൽ മറ്റെന്താണു് അതിന്റെയെല്ലാം പിന്നിലുള്ള ഉദ്ദേശം ? ഒരു കണ്ടുപിടുത്തത്തിന്റെ കാര്യം മാത്രമേ ഞാനിവിടെ പറഞ്ഞുള്ളു. ഇതുപോലെതന്നെ മറ്റു പലതിനെപ്പററിയും പറയാനുണ്ടു്.

ശാ: അപ്പോൾ, ശാസ്ത്രപുരോഗതിക്കെല്ലാം, ആധുനികകണ്ടുപിടുത്തങ്ങൾക്കെല്ലാം, അങ്ങു് എതിരാണോ ?

യോ: ഞാനെന്തിനെതിരാകണം ? ഒരിക്കലും ഞാനെതിരല്ല. എന്നു മാത്രമല്ല, ശാസ്ത്രവും സാങ്കേതികശാസ്ത്രവുമെല്ലാം എന്നും പുരോഗമിച്ചുകൊണ്ടേയിരിക്കണം എന്നു പറയുന്ന ഒരാളാണു് ഞാൻ. ഇന്ത്യയെപ്പോലുള്ള അവികസിതരാജ്യങ്ങളുടെ കാൎയ്യത്തിൽ അതു പറയാനുമില്ല. ശാസ്ത്രപുരോഗതികൊണ്ടു് എന്തെല്ലാം നേട്ടങ്ങൾ ലോകത്തിനുണ്ടായിട്ടുണ്ടു്! മനുഷ്യന്റെ സുഖസൗകര്യങ്ങൾ എത്ര വൎദ്ധിച്ചിട്ടുണ്ടു്! ഒരു ഉദാഹരണം മാത്രമെടുത്താൽ മതി. ഇന്നു് ദൂരം എന്നുള്ളതില്ലാതായിരിക്കുന്നു. എത്തിച്ചേരുവാൻ മാസങ്ങൾ തന്നെ വേണ്ടിവന്നിരുന്ന സ്ഥലങ്ങളിൽ ഇന്നു കേവലം മണിക്കൂറുകൾകൊണ്ടെത്തിച്ചേരാം. ഒക്കെ ശരി, പക്ഷെ മനുഷ്യനും മനുഷ്യനും തമ്മിൽ, രാഷ്ട്രങ്ങളും രാഷ്ട്രങ്ങളും തമ്മിൽ, മാനസികമായി മുമ്പെന്നത്തേക്കാളുമധികം അകന്നകന്നുകൊണ്ടല്ലേ വരുന്നതു്! അയൽപക്കക്കാർ തമ്മിൽ, ദൂരത്തിന്റെ കുറവുകൊണ്ടു് അയൽപക്കക്കാരായിത്തീൎന്നിട്ടുള്ള രാഷ്ട്രങ്ങൾ തമ്മിൽ, പരസ്പരം എന്തൊരവിശ്വാസമാണു്, ഭയമാണു്, വെറുപ്പാണു്, വിദ്വേഷമാണു്! എങ്ങനെയാണു്, എപ്പോഴാണു്, മററുള്ള വ്യക്തികളെ അല്ലെങ്കിൽ രാഷ്ട്രങ്ങളെ നശിപ്പിക്കേണ്ടതു്, എങ്ങനെയാണു് ഏതു വിധത്തിലാണു് മററുള്ളവർ തങ്ങളെ നശിപ്പിക്കുന്നതു്, എന്ന ചിന്തയാൽ പരിഭ്രാന്തരാണു് മനുഷ്യരിന്നു്.

ശാ: ഇതിനാരാണു് കുററക്കാരൻ ? ശാസ്ത്രമാണോ ?

യോ: ശാസ്ത്രമല്ല. ശാസ്ത്രത്തിനെ എന്തിനു കുററം പറയണം ? ശാസ്ത്രം നിർല്ലേപമാണു്. ഒരു വിളക്കിന്റെ അടുത്തിരുന്നു് ഒരാൾ കള്ളയാധാരം ചമക്കുന്നു; മറെറാരാൾ രാമായണം വായിക്കുന്നു, ആ വിളക്കിന്നിതിലൊന്നിലും പങ്കില്ല. അതുപോലെയാണു് ശാസ്ത്രം. ശാസ്ത്രമല്ല, ശാസ്ത്രം കൈകാര്യം ചെയ്യുന്ന മനുഷ്യനാണു് പിഴച്ചതു്.

ശാ: മനുഷ്യനെ എങ്ങനെ നന്നാക്കാം ?

യോ: മനുഷ്യന്റെ ഹൃദയം കൂടുതൽ കൂടുതൽ വിശാലമായിത്തീരണം. പരസ്പരം സ്നേഹിക്കാനും വിശ്വസിക്കാനും മനുഷ്യനു കഴിയണം.

ശാ: അതെങ്ങനെ കഴിയും ?

യോ: ആത്മാവിന്റെ ഏകത്വം മനസ്സിലാക്കാൻ മനുഷ്യനു കഴിയണം.

ശാ: എന്നു വെച്ചാൽ ?

യോ: തന്നിലുള്ള ആത്മാവുതന്നെയാണു് സകല ജീവികളിലുമുള്ളതു് എന്നു് മനുഷ്യൻ മനസ്സിലാക്കണം, എന്നു് മനുഷ്യനു് ശരിക്കുള്ള അനുഭവം വരണം.

ശാ: അതിനെന്താണു വഴി ?

യോ: സയൻസിൽ മാത്രം പിടിച്ചുതൂങ്ങാതിരിക്കണം. അതായതു് ഭൗതികവിജ്ഞാനം മാത്രംമതി എന്നുള്ള ഇന്നത്തെ നിലപാടു മാററണം; നമ്മുടെ കുഞ്ഞുകുട്ടികൾക്കു് ആദ്യമായി ശരിയായ മതബോധമുണ്ടാക്കിക്കൊടുക്കണം. അതുറച്ചുകഴിഞ്ഞാൽ എത്ര വേണമെങ്കിലും ശാസ്ത്രം പഠിപ്പിക്കാം.

ശാ: മതബോധമെന്നുള്ളതുകൊണ്ടു് അങ്ങെന്താണു് ഉദ്ദേശിക്കുന്നതു് ? ഞായറാഴ്ച പള്ളിയിൽ പോകുന്നതോ, അല്ലെങ്കിൽ ക്ഷേത്രങ്ങളിൽ പോകുന്നതോ ആണോ ?

യോ: അല്ലയല്ല, പള്ളിയിലും ക്ഷേത്രത്തിലുമെല്ലാം പോകുന്നതു് മതബോധമുണ്ടാകുന്നതിനുള്ള ആദ്യത്തെ കാൽവെയ്പാണെന്നു പറയാമെങ്കിലും.

ശാ: പിന്നെ എന്താണു് ?

യോ: പള്ളിയിലോ ക്ഷേത്രങ്ങളിലോ ഗ്രന്ഥങ്ങളിലോ ഒന്നുമല്ല മതം. ആത്മസാക്ഷാത്ക്കാരമാണു് അഥവാ ആത്മാനുഭൂതിയാണു് മതം – അതായതു് നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്ന ഏതാനും അണുക്കളുടെ കൂട്ടായ, ക്ഷണികമായ ശരീരമല്ല താൻ, നേരേമറിച്ചു്, ജനിക്കുകയോ മരിക്കുകയോ ചെയ്യാത്ത, ഒരു തരത്തിലുള്ള കളങ്കവുമേശാത്ത, നിത്യശുദ്ധമായ ആത്മാവാണു് താൻഎന്ന ഉറച്ച ബോധം. അനുഭൂതി ആണു മതം.

ശാ: ആ ബോധമോ അനുഭൂതിയോ ഉണ്ടായതുകൊണ്ടെന്താണു് മെച്ചം ?

യോ: ആ ബോധമുണ്ടായാൽ ആദ്ധ്യാത്മികമൂല്യങ്ങളിൽ, ജീവിതത്തിന്റെ അത്യുന്നതമൂല്യങ്ങളിൽ, മനുഷ്യനു് വിശ്വാസമുണ്ടാകും. പിന്നെ ഒരിക്കലും മനുഷ്യൻ അപഥത്തിൽ ചരിക്കുകയില്ല; ക്ഷണികമായ തന്റെ ശരീരത്തേയോ ആ ശരീരത്തോടു ബന്ധപ്പെട്ട മററു ശരീരങ്ങളേയോമാത്രം സംരക്ഷിക്കാൻ വേണ്ടി, ഇതരജീവികളെ ഹിംസിക്കില്ല; കാമക്രോധാദി ക്ഷുദ്രവികാരങ്ങൾക്കടിമയായി, അക്രമത്തിന്റേയും അധർമ്മത്തിന്റേയും അസത്യത്തിന്റേയും മാർഗ്ഗം സ്വീകരിക്കുകയില്ല. സ്വകാര്യജീവിതമോ പൊതുജീവിതമോ ഇന്നത്തെപ്പോലെ ദൂഷിക്കുകയില്ല.

ശാ: മതബോധം ഉണ്ടാക്കിയശേഷം കുട്ടികളെ ശാസ്ത്രംപഠിപ്പിക്കാനങ്ങു പറഞ്ഞു. അശാസ്ത്രീയമല്ലേ മതം ? അതു ശാസ്ത്രത്തിന്നെതിരല്ലേ ?

യോ: മതം അശാസ്ത്രീയമല്ല. ശരിയായ മതം, പരിപൂർണ്ണമായും ശാസ്ത്രീയമാണു്. അതു ശാസ്ത്രത്തിന്നെതിരുമല്ല. മാത്രമല്ല, ശാസ്ത്രീയമായ ഒരു ചിന്താഗതിയും വീക്ഷണഗതിയും വളർത്താൻ, ജീവിതപ്രശ്നങ്ങളോടു ശാസ്ത്രീയമായ ഒരു സമീപനം സ്വീകരിക്കാൻ, അതു സഹായിക്കുകകൂടിച്ചെയ്യുന്നു. പക്ഷെ ഇന്നത്തേപ്പോലെ, മനുഷ്യന്റെ ആശകളും ആവശ്യങ്ങളും നിമിഷംപ്രതി ക്രമാതീതമായി വർദ്ധിപ്പിച്ചു വർദ്ധിപ്പിച്ചു്, അവനെ നിരന്തരം അസന്തുഷ്ടനും അസംതൃപ്തനും അസ്വസ്ഥനുമാക്കുന്ന ശാസ്ത്രത്തിനു് മതം തീർച്ചയായും എതിരാണു്.

ശാ: ആശകളും ആവശ്യങ്ങളും വർദ്ധിക്കുന്നതു് സംസ്കാരത്തിന്റെ ലക്ഷണമല്ലേ ? ആവശ്യങ്ങൾ വർദ്ധിപ്പിച്ചു് അതു നേടിക്കൊടുക്കാൻ സഹായിക്കുന്നതു്, ശാസ്ത്രം ചെയ്യുന്ന വലിയൊരു സേവനമല്ലേ ?

യോ: ആശകളും ആവശ്യങ്ങളും വർദ്ധിക്കുന്നതുകൊണ്ടു് ഒരാൾ ഒരിക്കലും സംസ്കാരസമ്പന്നനാകുന്നില്ല. സംസ്കാരം ഹൃദയത്തെ സ്പർശിക്കുന്ന ഒന്നാണു്. ആവശ്യങ്ങളും അതിനുവേണ്ടിയുള്ള കണ്ടുപിടുത്തങ്ങളും വർദ്ധിപ്പിക്കുന്നതു് ഒരിക്കലും ഒരു സേവനവുമാകുകയില്ല.

ശാ: അതൊന്നു വിശദമാക്കിയാൽ നന്നായിരിക്കും.

യോ: ആശകൾക്കറുതിയില്ല. അതിന്റെ പിന്നാലെ പോകുന്ന ആവശ്യങ്ങൾക്കും അറുതിയില്ല. ആവശ്യങ്ങൾ എന്നു് അവയെ പറയാമോ എന്നുതന്നെ സംശയമാണു്. ആശകളുടെ തള്ളിച്ചകൊണ്ടു വിവേകംകെട്ട മനുഷ്യൻ, ഏതാണു തനിക്കു വേണ്ടതു്, ഏതാണു്

തനിക്കു വേണ്ടാത്തതു് എന്നു തിരിച്ചറിയാൻ കഴിയാതെ, ക്രമത്തിൽ ആത്മനിന്ദ ചെയ്യുന്ന ആസുരപ്രകൃതിയിലേയ്ക്കു വഴുതിവീഴുന്നു.

ശാ: ആവശ്യമെന്നാൽ എന്താണു്?

യോ: അത്യാവശ്യവും ആവശ്യമാണു്, ആവശ്യവും ആവശ്യമാണു്, അനാവശ്യവും ആവശ്യം തന്നെയാണു്. എന്നാൽ അധികം ആളുകളും അനാവശ്യമായതിനെയാണു് ആവശ്യമായി കരുതുന്നതു്. ഒരു ഭ്രമം നിമിത്തം അഥവാ ഒരു മോഹം നിമിത്തമാണു് അവരങ്ങനെ ചെയ്യുന്നതു്. ശാസ്ത്രത്തിൻെറ സഹായത്തോടെ നിങ്ങൾ കോടിക്കണക്കിനു ഡോളർവിലയുള്ള സാധനസാമഗ്രികൾ നിർമ്മിച്ചു് ഇറക്കുമതി ചെയ്യുന്നു; അതിൽ മിക്കതും ഇവിടെ ആവശ്യമില്ലാത്തതായിരിക്കും. പക്ഷെ അതു കാണേണ്ട താമസം, ഇവിടത്തെ ആളുകൾ അതിനെല്ലാം കൃത്രിമമായ ഓരോ ആവശ്യങ്ങൾ കണ്ടുപിടിക്കുകയായി. ഇതെനിയ്ക്കു വേണം, ഇന്നല്ലെങ്കിൽ നാളെ ഇതെനിക്കാവശ്യമായിവരും, ഇതെനിയ്ക്കു സുഖം തരും, ഇതെൻെറ അന്തസ്സു വർദ്ധിപ്പിക്കും, ഇതെൻെറ വീട്ടിന്നൊരലങ്കാരമായിവരും, ഇങ്ങനെ പോകുന്നു ആവശ്യങ്ങൾ. ഫലമോ? ആവശ്യമില്ലാത്ത ഈ സാധനങ്ങൾ വാങ്ങിക്കൂട്ടാൻവേണ്ടി അവർ അന്യായമായി പണം നേടുന്നു; സ്വയം അധഃപതിക്കുന്നു. ഇതിലും വലിയ ഒരാത്മനിന്ദയെന്താണു്?

ശാ: ആത്മനിന്ദ എന്ന പദത്തിൻെറ അർത്ഥമെന്താണു്?

യോ: ക്ഷണികമായ ദേഹത്തെ നിത്യമായ ആത്മാവെന്നു തെററിദ്ധരിച്ചു് അതിൻെറ പോഷണലാളനങ്ങൾക്കും അലങ്കാരത്തിനും വേണ്ടിയാണു്, ആവശ്യമില്ലാത്ത സാധനങ്ങളിൽ അധികം ആളുകളും കൃത്രിമമായ ഓരോ ആവശ്യങ്ങൾ കണ്ടെത്തുന്നതു്. ക്ഷണികമായ ശരീരത്തെ നിത്യമായ ആത്മാവെന്നു തെററിദ്ധരിക്കുന്നതുതന്നെ വലിയൊരു ആത്മനിന്ദയാണു്. അതവിടെ അവസാനിക്കുന്നില്ല. ക്ഷണികമായ ശരീരത്തിൻെറ പോഷണലാളനങ്ങളിൽ കവിഞ്ഞു് ജീവിതത്തിന്നൊരു പരമലക്ഷ്യമില്ലെന്നു തെററിദ്ധരിച്ചു്, അതിനുവേണ്ടി ജീവിതത്തെ സംബന്ധിച്ച സകല ഉന്നതമൂല്യങ്ങളേയും അവർ നിസ്സങ്കോചം ബലികഴിക്കുകകൂടിച്ചെയ്യുന്നു. അതോടുകൂടി ആത്മനിന്ദ അഥവാ ആത്മാവിൻെറ അധഃപതനം പൂർത്തിയായി.

ശാ: അപ്പോൾ, മനുഷ്യജീവിതത്തിൻെറ പരമമായ ലക്ഷ്യമെന്താണു്? അഥവാ ജീവിതത്തിനു് പരമലക്ഷ്യം എന്നൊന്നുണ്ടോ?

യോ: സുഖസമൃദ്ധമായ ഒരു ജീവിതം നയിക്കുന്നതിൽ കവിഞ്ഞു്, അല്ലേ?

ശാ: അതെ.

യോ: സുഖമെന്നു സാധാരണക്കാർ കരുതുന്നതു് ഇന്ദ്രിയസുഖമാണു്, ഇന്ദ്രിയങ്ങൾ ഓരോ വിഷയങ്ങളിൽ പ്രവർത്തിക്കുമ്പോൾ ഉണ്ടെന്നു ഭ്രമിക്കുന്ന സുഖം. അതൊരു ഭ്രമം മാത്രമാണു്, എന്തെന്നാൽ അന്തിമമായി അതിൻെറ ഫലം ദുഃഖമാണു്. ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നതു് ആദ്യമൊക്കെ വളരെ വിഷമമാണു്; ദുഃഖമായി തോന്നുകയും ചെയ്യും. പക്ഷെ ഒന്നു നിയന്ത്രിക്കാൻ കഴിഞ്ഞാൽ അവസാനം പരമാനന്ദമനുഭവപ്പെടുമെന്നു തീർച്ച. ആ പരമാനന്ദമെന്നു പറയുന്നതു് ആത്മസുഖമാണു്. അതാണു് യഥാർത്ഥസുഖം. അതു നേടുകയാണു് ജീവിതത്തിൻെറ പരമലക്ഷ്യം. ഉണ്ടായതെല്ലാം ഇന്നല്ലെങ്കിൽ നാളെ നശിക്കും; ഉള്ളതു് ഒരിക്കലും നശിക്കുകയില്ല, അതു് എക്കാലവും ഉള്ളതാണു്. ശരീരം ഉണ്ടായതാണു്, നശിക്കുകയും ചെയ്യും. ആത്മാവു് ഉള്ളതാണു്, അതിനു് ജനനമോ മരണമോ വൃദ്ധിയോ ക്ഷയമോ ഒന്നുമില്ല. അതു നിത്യമാണു്, ശുദ്ധമാണു്, മുക്തമാണു്. ഏതവസ്ഥയിലും അതു സ്വയം പ്രകാശിക്കുകയും സർവ്വത്ര പ്രകാശം പരത്തുകയും ചെയ്യുന്നു. ആ ആത്മാവിനെ നേരിട്ടു കാണുക അല്ലെങ്കിൽ സാക്ഷാത്കരിക്കുക, അതുമായി താദാത്മ്യം പ്രാപിക്കുക, അതായിത്തീരുക, എന്നുള്ളതാണു് ജീവിതത്തിൻെറ പരമലക്ഷ്യം. ഇന്ദ്രിയങ്ങളെ സുഖഭോഗങ്ങളുടെ പിന്നാലെ അനിയന്ത്രിതമായി വിട്ടാൽ അതൊരിക്കലും സാദ്ധ്യമല്ല.

ശാ: ആത്മാവിനെ നേരിട്ടു കണ്ടു് അതുമായി താദാത്മ്യം പ്രാപിച്ചാൽ മനുഷ്യനു് പിന്നെ എന്തെങ്കിലും പ്രവർത്തിക്കാൻ കഴിയുമോ? ഒരു തരത്തിലുള്ള കർമ്മവിമുഖത അവനെ ബാധിക്കുകയില്ലേ?

യോ: ആത്മാവു് അനന്തമായ ചൈതന്യത്തിൻേറയും ശക്തിയുടേയും ഉറവിടമാണു്. ആത്മസാക്ഷാത്കാരംകൊണ്ടു് ആ ചൈതന്യവും ശക്തിയും നമുക്കു വിട്ടുകിട്ടുന്നു. അതുകൊണ്ടു് കർമ്മത്തിലൊട്ടാതെതന്നെ, അനാസക്തമായി, അസംഗമായി, അതിസമർത്ഥമായി നമുക്കു കർമ്മങ്ങളും ചെയ്യാൻ കഴിയും.

ശാ: അപ്പോഴും, ശാസ്ത്രബോധം വേണ്ട, മതബോധം മാത്രം മതിയെന്നാണോ അങ്ങു പറയുന്നതു് ?

യോ: ഒരിക്കലും ഞാനങ്ങനെ പറയുന്നില്ല. ശരിയായ, ശാസ്ത്രീയമായ, മതബോധം ആദ്യം ഉണ്ടാകണം. അതാവണം അടിസ്ഥാനം. എന്നാൽ പിന്നെ മനുഷ്യൻ അപഥസഞ്ചാരം ചെയ്യുകയില്ല. അതുറപ്പുവന്നാൽ യഥേഷ്ടം സയൻസു പഠിക്കുകയോ കൈകാര്യം ചെയ്യുകയോ ചെയ്യാം.

ശാ: ശരിയായ മതബോധം എന്നു് അങ്ങാവർത്തിച്ചാവർത്തിച്ചുപറയുന്നുണ്ടല്ലോ. അതെന്താണു് ?

യോ: ശരിയായ മതം എന്നതുകൊണ്ടു ഞാനർത്ഥമാക്കുന്നതു് ശാസ്ത്രീയമായ മതം അതായതു് സയൻറിഫിക്കു് റിലിജൺ എന്നാണു്. ഏതാനും ആചാരങ്ങളോ ചടങ്ങുകളോ സിദ്ധാന്തങ്ങളോ വിശ്വാസപ്രമാണങ്ങളോ അല്ല ശരിയായ മതം. പരമസത്യത്തെ അല്ലെങ്കിൽ പരമാത്മാവിനെ അല്ലെങ്കിൽ പരബ്രഹ്മത്തെ സാക്ഷാത്ക്കരിക്കലാണു്, അതുമാത്രമാണു്, അതിൽ കുറഞ്ഞൊന്നുമല്ല, ശരിയായ മതം. അതാണു് മതത്തിൻെറ അന്തസ്സത്ത, അതിൻെറ കാതലായ ഭാഗം. അതു നാം ഒരിക്കലും വിസ്മരിക്കരുതു്. സാക്ഷാത്ക്കാരമാണു്, ''അനുഭൂതി''യാണു് മതം എന്നുള്ള ബോധമാണു് ശരിയായ മതബോധം.

ശാ: ഇത്രയധികം സമയം ഈയുള്ളവനുവേണ്ടി ചിലവഴിച്ചതിനു് ഈയുള്ളവൻെറ ഹൃദയംഗമമായ നന്ദി.

---

മതവും സയൻസും – 5

# മതത്തിൻെറ ശാസ്ത്രം

## സിദ്ധിനാഥാനന്ദസ്വാമി

മതമെന്നാൽ ആത്മജ്ഞാനമെന്നാണു് മൗലികമായ അർത്ഥം. അതിനുള്ള ഉപായമെന്നും മതത്തിന്നു് ഉപചാരമായി അർത്ഥം ഉണ്ടു്. ഉപചാരത്തിനാണു് കൂടുതൽ പ്രസിദ്ധി. ശാസ്ത്രമെന്നാൽ ഹിതത്തെ ശാസിക്കുന്നതു് എന്നർത്ഥം. പ്രവൃത്തിനിവൃത്തിധർമ്മങ്ങളെ ഉപദേശിക്കുന്നതെന്തോ അതാണു ശാസ്ത്രം. ആ അർത്ഥത്തിൽ സാംഖ്യവേദാന്താദികളത്രെ ശാസ്ത്രങ്ങളും. എന്നാൽ ഇക്കാലത്തു മലയാളത്തിൽ ഇംഗ്ലീഷിലെ 'സയൻസ്'' എന്ന അർത്ഥത്തിലാണു് ശാസ്ത്രപദം ഉപയോഗിച്ചുവരുന്നതു്. 'സയൻസ്'' എന്നതിനു ലത്തീൻമൂലത്തിൽ ജ്ഞാനമെന്നാണു് അർത്ഥം. പക്ഷേ പ്രയോഗത്തിൽ അതു് ഭൗതികജ്ഞാനത്തെയാണു കുറിക്കുന്നതു്. ഭൗതികജ്ഞാനത്തിനുള്ള ഉപായം വസ്തുനിരീക്ഷണപരീക്ഷണങ്ങളാണു്. നിരീക്ഷണശാലയിൽ പരീക്ഷിച്ചു കണ്ടെത്തിയ സത്യങ്ങളെ വകതിരിച്ചു ചിട്ടപ്പെടുത്തി പൊതുതത്ത്വങ്ങളിൽ എത്തിച്ചേരുകയാണു സയൻസിൻെറ മാർഗ്ഗം. ഇതേ മാർഗ്ഗം മതമണ്ഡലത്തിൽ പ്രയോഗിക്കുന്ന പദ്ധതിയാണു രാജയോഗം. മനസ്സാണു് നിരീക്ഷണശാല. നിരീക്ഷണവും അപഗ്രഥനവും യോഗമാർഗ്ഗവും സ്വീകരിക്കുന്നു. സയൻസിൻെറ മാർഗ്ഗം സ്വീകരിച്ച മതമാർഗ്ഗമാണു് രാജയോഗം; അതിനാൽ രാജയോഗത്തെ മതത്തിൻെറ ശാസ്ത്രം എന്നു വിളിക്കാവുന്നതാകുന്നു.

ജ്ഞാനതൃഷ്ണ മനുഷ്യന്റെ സവിശേഷത യാകുന്നു. ആഹാരനീഹാരാദികൾ മനുഷ്യൎക്കും മൃഗങ്ങൾക്കും സമാനങ്ങളാണ്. 'ജ്ഞാനം ഹി തേഷാമധികോ വിശേഷഃ, ജ്ഞാനേന ഹീനഃ പശുഭിഃ സമാനഃ.' മനുഷ്യനെ മൃഗങ്ങളിൽ നിന്നു വേർതിരിക്കുന്നതു് ജ്ഞാനമാണ്. ജ്ഞാനസമ്പാദനത്തിന്റെ ആദ്യത്തെ പടി സമാനതകളും സവിശേഷതകളും കണ്ടുപിടിച്ച് വസ്തുക്കളെ നിൎവ്വചിച്ച് വിഭജിച്ചും സംഗ്രഹിച്ചും ഇനം തിരിക്കുകയാകുന്നു. നമുക്ക് അഭിമുഖീഭവിക്കുന്ന ആദ്യത്തെ മുഖ്യമായ വിഭജനരേഖ ഞാനും, ഞാനല്ലാത്തതും, ആണ്. ഇതിൽ ആദ്യത്തേതിന് ദൃക് എന്നും രണ്ടാമത്തേതിനു ദൃശ്യം എന്നുമാണ് ഭാരതീയചിന്തകന്മാർ നൽകിയിരിക്കുന്ന പേർ. ഇവ തമ്മിലുള്ള ഭേദം ചിന്താതലത്തിൽ നിന്നുകൊണ്ടു് ഒഴിവാക്കാവതുമല്ല. ഇവയിൽ ദൃശ്യത്തെക്കുറിച്ചാണ് നാം ചിന്ത ആരംഭിക്കുന്നതു്; അതു സ്വാഭാവികമാണുതാനും. എന്തെന്നാൽ ദൃക്, ഞാനാണ്; എന്നെക്കുറിച്ച് അന്വേഷിക്കേണ്ടതുണ്ടെന്ന് ആദ്യമൊന്നും തോന്നുകയില്ല. 'ഞാൻ' സ്വയംപ്രകാശനല്ലേ? അതവിടെ നിൽക്കട്ടെ. നമുക്ക് കൺമുമ്പിൽ കാണുന്ന പടിയിൽനിന്നു തുടങ്ങാം.

പ്രകൃതിയിൽ കാണപ്പെടുന്ന സമസ്തചരാചരങ്ങളും പഞ്ചഭൂതനിൎമ്മിതങ്ങളാണ്. അതായതു് പൃഥ്വി, അപ്, അഗ്നി, വായു, ആകാശം എന്നിവയാണ് അവയുടെ ഉപാദാനദ്രവ്യങ്ങൾ. അവയ്ക്കു യഥാക്രമം ഗന്ധം, രസം, രൂപം, സ്പൎശം, ശബ്ദം എന്നു് ഓരോ ധൎമ്മമുണ്ടു്. നാം ചരാചരങ്ങളെ ഗ്രഹിക്കുന്നതു് അവയുടെ ധൎമ്മങ്ങളിൽ കൂടിയാണ്. മുമ്പിലിരിക്കുന്ന മേശ എന്തു വസ്തുവാണെന്ന് നമുക്ക് അറിയാനാവില്ല. അതിന്റെ നിറം, നീളം, വണ്ണം, കനം, മണം എന്നിങ്ങനെ ചില ധൎമ്മങ്ങൾ അഥവാ ഗുണങ്ങൾ മാത്രമേ നാം അറിയുന്നുള്ളു. ബാഹ്യവസ്തുക്കളെ അറിയാൻ നമുക്കുള്ള ഉപകരണങ്ങൾ നമ്മുടെ ഇന്ദ്രിയങ്ങളാണ്. മൂക്ക്, നാക്ക്, കണ്ണ്, തോല്, കാതു് ഇവയാണു മുമ്പറഞ്ഞ ഗന്ധാദികളെ ഗ്രഹിക്കാനുള്ള ഉപകരണങ്ങൾ. ഇവ കൂടാതെ ജീവിതയാത്രയെ സഹായിക്കുന്നതിനു നമുക്ക് വാക്, പാണി, പാദം, പായു, ഉപസ്ഥം എന്നു് അഞ്ചു് ഇന്ദ്രിയങ്ങൾ വേറെയുമുണ്ടു്. അവയുടെ വ്യാപാരം വചനം, ഗ്രഹണം, ഗമനം, മലമൂത്രവിസൎജ്ജനം എന്നിവയാണ്. ജ്ഞാനാൎജ്ജനത്തിനു തുണയ്ക്കുന്ന ശ്രോത്രാദി ഇന്ദ്രിയങ്ങളെ ജ്ഞാനേന്ദ്രിയങ്ങളെന്നും ലോകവ്യാപാരത്തിനുള്ള വാഗാദി ഇന്ദ്രിയങ്ങളെ കൎമ്മേന്ദ്രിയങ്ങളെന്നും പറയുന്നു.

ബാഹ്യപ്രപഞ്ചത്തെ അറിയാനുള്ള ഉപകരണങ്ങൾ ഇന്ദ്രിയങ്ങളാണെങ്കിലും അവ സ്വയം പ്രവൎത്തനക്ഷമങ്ങളല്ല. കണ്ണു തുറന്നിരുന്നാലും കണ്ടുകൊള്ളണമെന്നില്ല. ഉറക്കത്തിൽ ശബ്ദം അധികം അറിയുന്നില്ല. അതിനാൽ അവ കൊണ്ടുവരുന്ന അറിവിനെ സ്വീകരിക്കാനും ഗ്രഹിക്കാനും കൎമ്മേന്ദ്രിയങ്ങൾക്കു വേണ്ട നിൎദ്ദേശം നല്കാനും കൂടുതൽ സൂക്ഷ്മമായ ഒരു കരണം വേണം, ഉണ്ടു്. അതിനെ അന്തഃകരണം എന്നു പറയുന്നു. ഈ അന്തഃകരണത്തെ അതിന്റെ വ്യാപാരമനുസരിച്ച് നാലായി തിരിച്ചിട്ടുണ്ടു്. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിങ്ങനെ. ഒരു വസ്തുവിനെ കണ്ടാൽ അതോ ഇതോ എന്നു സംശയിക്കുന്നതു് മനസ്സ്. ഇന്നതെന്നു നിൎണ്ണയിക്കുന്നതു ബുദ്ധി. കണ്ടു, കേട്ടു എന്നഭിമാനിക്കുന്നതു് അഹങ്കാരം; കണ്ടതിനേയും കേട്ടതിനെയും അനുസന്ധാനം ചെയ്യുന്നതു ചിത്തം. ഇവയ്ക്കു നാലിനും കൂടിയൊന്നിച്ചുള്ള പേരാണ് അന്തഃകരണം. അന്തഃകരണത്തിലെ ചൈതന്യപ്രതിബിംബത്തെ ജീവൻ, പുരുഷൻ, ദൃക് എന്നെല്ലാം പറയുന്നു. ഈ പറഞ്ഞവയിൽ ചേതനത്വം പുരുഷനു മാത്രം; ബാക്കിയെല്ലാം ജഡം: ചേതനനായ പുരുഷനും, പുരുഷന്റെ അറിവിനു വിഷയമായ, ജഡമായ, ഇതര വസ്തുക്കളും. ആദ്യത്തെ വിഭജനം പുരുഷനെന്നും പ്രകൃതിയെന്നും. പ്രകൃതിയാണു മനോബുദ്ധ്യാദി രൂപേണ പരിണമിച്ചു പ്രപഞ്ചമായി വിളങ്ങുന്നതു്. പ്രകൃതി, മനസ്സ്, ബുദ്ധി, അഹങ്കാരം 4, ജ്ഞാനേന്ദ്രിയങ്ങൾ 5, കൎമ്മേന്ദ്രിയങ്ങൾ 5, തന്മാത്രകൾ 5, പൃഥിവ്യാദി മഹാഭൂതങ്ങൾ 5; അങ്ങനെ പ്രകൃതിയും സന്താനങ്ങളുംകൂടി 24. ഇപ്രകാരം 24 തത്വങ്ങളും പുരുഷനുംകൂടി 25 തത്വങ്ങൾ* ആയിട്ടാണു

* മൂലപ്രകൃതിരവികൃതിർ
മഹദാദ്യാഃ പ്രകൃതിവികൃതയഃ സപ്ത
ഷോഡശകസ്തു വികാരോ
ന പ്രകൃതിർ ന വികൃതിഃ പുരുഷഃ.

സാംഖ്യന്മാർ ലോകത്തെ വിഭജിച്ചിരിക്കുന്നതു്.

ലോകത്തിലെ ആദ്യത്തെ തത്ത്വചിന്തകന്മാരാണ സാംഖ്യന്മാർ. സാംഖ്യചിന്തയുടെ ഉപജ്ഞാതാവു കപിലമഹർഷിയാണ്. ഈ തത്ത്വവിഭജനത്തെ ഏറക്കുറെ വേദാന്തികളും സ്വീകരിച്ചിട്ടുണ്ടു്. യോഗദർശനവും ഇതിനെ അംഗീകരിക്കുന്നു. സാംഖ്യന്മാക്കും യോഗികൾക്കും പുരുഷനും പ്രകൃതിയും നിത്യമാണ്. ജീവന്മാർ അസംഖ്യമാണ്. വേദാന്തികൾക്കു് അതു സമ്മതമല്ല.

എന്തിനാണ് ഈ സൃഷ്ടി? അതൊരു വിഷമപ്രശ്നമാണ്. ഉത്തരം പലതും പറയാം. ഒരുത്തരവും തികച്ചും തൃപ്തികരമാവില്ല. പ്രകൃതിപുരുഷസംബന്ധം എങ്ങനെ എപ്പോൾ എന്തിനു സംഭവിച്ചു എന്നു തീർത്തു പറയാനാവില്ല. മായയെന്നു ചിലർ; പ്രകൃതിയുടെ പരിണാമമെന്നു ചിലർ; സൃഷ്ടികർത്താവിൻെറ ലീലയെന്നു ചിലർ. കർത്താവിനു ലീലയായിരിക്കാം. ജീവന്മാക്കു ക്ലേശംതന്നെയാണ്. സാംഖ്യചിന്ത തുടങ്ങുന്നതുതന്നെ ഈ ബന്ധംകൊണ്ടുണ്ടാകുന്ന ദുഃഖത്തെ പരാമർശിച്ചുകൊണ്ടാകുന്നു. 'ദുഃഖത്രയാഭിഘാതാത് ജിജ്ഞാസാ തദഭിഘാതകേ ഹേതൌ'. ശാരീരവും മാനസികവുമായ ദുഃഖങ്ങൾ; പാമ്പു, കടുവ തുടങ്ങിയ ഇതരജീവികളിൽനിന്നുള്ള പീഡകൾ; ഇടി, കാററു്, മഴ തുടങ്ങിയ പ്രകൃതിദേവതകളുടെ ഉപദ്രവങ്ങൾ; ഇങ്ങനെ ഏതെങ്കിലും തരത്തിലുള്ള ദുഃഖങ്ങൾ ഇല്ലാതെ ഒരു നേരവുമില്ല. ഇവയെ എങ്ങനെ ഒഴിവാക്കാം? ഈ ചിന്തയാണ തത്ത്വചിന്തയുടെയും ആദ്ധ്യാത്മികതയുടെയും ഈററില്ലം. ദുഃഖത്തെക്കുറിച്ചുള്ള തീവ്രമായ ബോധം ഇല്ലായിരുന്നെങ്കിൽ മനുഷ്യൻെറ ചിന്തയോ, ജ്ഞാനമോ മൃഗങ്ങളുടെ തലത്തിൽനിന്നും ഉയരുമായിരുന്നില്ല. കണ്ണുനീരാണ് അറിവിൻെറ ഉറവിടം. മനുഷ്യൻ മണ്ണിൽ പിറന്നതുമുതൽ പൊഴിച്ചിട്ടുള്ള കണ്ണുനീരെല്ലാം ഒരുമിച്ചു ചേർത്താൽ ഏഴാഴിയിലെ ജലത്തെക്കാൾ കൂടുതൽവരും എന്നു ബുദ്ധൻ പറയുകയുണ്ടായിട്ടുണ്ടു്. ബന്ധത്തിനുള്ള കാരണം എന്തെന്നു നിശ്ചയമില്ലെങ്കിലും അതുകൊണ്ടുണ്ടാകുന്ന ദുഃഖം നീക്കാം എന്നു ചിന്തകന്മാർ കണ്ടുപിടിച്ചിരിക്കുന്നു. അതിനുള്ള വഴികളാണ മതം, അദ്ധ്യാത്മനിഷ്ഠ, തത്ത്വചിന്ത എന്നിവ.

തത്ത്വചിന്തയുടെ പ്രായോഗികവശമാണ യോഗം. യോഗം എന്ന പദത്തിനു ചേച്ച എന്നാണർത്ഥം. ജനങ്ങൾ കൂടിച്ചേരുന്നതിനും, മരുന്നുകളുടെ ചേരുവയ്ക്കും, ഗ്രഹങ്ങളുടെ സ്ഥിതിവിശേഷത്തിനും യോഗം എന്നു പറയാറുണ്ടു്. എന്നാൽ യോഗത്തിനു് അദ്ധ്യാത്മമണ്ഡലത്തിലാണ പ്രസിദ്ധി. സാധാരണനിലയിൽ പുരുഷനു് പ്രകൃതിയുമായി യോഗം ഏപ്പെട്ടിരിക്കുകയാണ്. ഈ യോഗമാണല്ലോ ബന്ധകാരണം. പ്രകൃതിയിൽനിന്നുള്ള യോഗത്തിൽ നിന്നു് വേർപെട്ടു് പരമാത്മാവുമായിട്ടോ സ്വാത്മാവുമായിട്ടോ യോഗം നേടുകയാണ ബന്ധമോചനം. മോചനത്തിനുള്ള മാർഗ്ഗവും മുക്തിയും യോഗത്തിൽപ്പെടുന്നു.

ഈ ലക്ഷ്യപ്രാപ്തിക്കു് അനേകം മാർഗ്ഗങ്ങളുണ്ടെങ്കിലും മുഖ്യമായി നാലെണ്ണമാണ് നമ്മുടെ ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. ഒരു കാര്യം നടത്തണമെങ്കിൽ അതിനുവേണ്ട ഉപകരണങ്ങൾ വേണം. ഉപകരണങ്ങൾ കൊണ്ടു പരിമിതനായിരിക്കും കർമ്മകർത്താവു്. മനുഷ്യനു മുഖ്യമായി നാലു കരണങ്ങളുണ്ടു്: ബുദ്ധി, മനസ്സു്, ഹൃദയം, കരചരണാദികൾ. കരചരണാദികൾ കർമ്മേന്ദ്രിയങ്ങളാണ്. അവയുടെ ധർമ്മം കർമ്മാനുഷ്ഠാനം. അനുഷ്ഠിക്കുന്ന കർമ്മങ്ങളൊക്കെ ഈശ്വരാർപ്പണമായി, നിഷ്കാമമായി, ചെയ്താൽ അതു കർമ്മയോഗമായി. 'യോഗിനഃ കർമ്മ കുർവ്വന്തി സങ്ഗം ത്യക്ത്വാത്മശുദ്ധയേ.' കർമ്മം ഇതരയോഗങ്ങളുടെ ആദ്യത്തെ പടിയാണെന്നും അല്ല, അതു സ്വന്തം നിലയിൽത്തന്നെ പരമഫലപ്രദമാണെന്നും അഭിപ്രായങ്ങളുണ്ടു്. 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ.' സ്വകർമ്മാനുഷ്ഠാനത്താൽ മനുഷ്യൻ സിദ്ധി നേടുന്നു എന്നു് ഏതായാലും ഗീതാചാര്യൻെറ വാക്യമുണ്ടു്. അടുത്തതു ഹൃദയത്തിൻെറ മാർഗ്ഗം. 'ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി.' ഈശ്വരൻെറ വാസസ്ഥാനമാണ് ഹൃദയം. ഈ ഹൃദയം ശരീരത്തിലെ രക്തസഞ്ചാലനകേന്ദ്രമല്ല; പിന്നെയോ, അന്തഃകരണത്തിലെ സ്നേഹവികാരത്തിൻെറ ഇരിപ്പിടമാണ്. സ്നേഹ

മാണ് ഹൃദയത്തിന്റെ സ്വരൂപം. സ്നേഹം ഹൃദയനാഥനു സമർപ്പിച്ച് സച്ചിദാനന്ദം പ്രാപിക്കുന്ന മാർഗ്ഗത്തിനു ഭക്തിയോഗം എന്നു പറയുന്നു. ഇനിയുള്ളതു മനസ്സും ബുദ്ധിയും. ഇവയിൽ ബുദ്ധിയുടെ മാർഗ്ഗത്തെ സ്പർശിച്ചിട്ടു നമുക്കു മനസ്സിലേയ്ക്കു കടക്കാം. കാര്യാകാര്യ ചിന്തയാണു ബുദ്ധിയുടെ സവിശേഷത. ഈ വിവേചനശക്തി ഒരുവനെ ദുഃഖത്തെ അതിക്രമിയ്ക്കാനും നിത്യസത്യത്തെ പ്രാപിയ്ക്കാനും സഹായിയ്ക്കുന്നു. ബുദ്ധിയിൽക്കൂടി, ('യോ ബുദ്ധേഃ പരതസ്തു സഃ.') ബുദ്ധിയ്ക്കതീതമായ പരമാത്മാവിനെ സാക്ഷാത്കരിയ്ക്കുന്ന മാർഗ്ഗത്തിനു ജ്ഞാനയോഗം എന്നു പറയുന്നു.

ഇനി ബാക്കിയുള്ളതു മനസ്സിന്റെ മാർഗ്ഗമാണ്. അന്തഃകരണത്തെയാണ് ഇവിടെ മനസ്സ് എന്നതുകൊണ്ട് ഉദ്ദേശിയ്ക്കുന്നത്. ഇതിനെത്തന്നെ ചിത്തം എന്നും പറയും. വിശേഷണമൊന്നും ചേർക്കാതെ യോഗം എന്നു മാത്രം പറഞ്ഞാൽ ഈ മനോമാർഗ്ഗത്തെയാണ് ഉദ്ദേശിക്കുന്നത്. ഇതിനെത്തന്നെ ധ്യാനയോഗമെന്നും രാജയോഗമെന്നും പറയുന്നു. യോഗങ്ങളിൽവെച്ചു രാജാവായതുകൊണ്ട് രാജയോഗം; അതിന്റെ മാർഗ്ഗം ധ്യാനമായതുകൊണ്ട് ധ്യാനയോഗവും. പഴയ ഗ്രന്ഥങ്ങളിൽ മൂന്നു യോഗങ്ങളെക്കുറിച്ചാണു സാധാരണ പറഞ്ഞുകാണുന്നത്. രാജയോഗം അക്കൂട്ടത്തിൽ കാണുന്നില്ല.

യോഗാസ്ത്രയോ മയാ പ്രോക്താ
നൃണാം ശ്രേയോവിധിത്സയാ
ജ്ഞാനം കർമ്മ ച ഭക്തിശ്ച
നോപായോഽന്യോസ്തി കുത്രചിത്.

(ഭാഗ.11.20.6)

കർമ്മഭക്തിജ്ഞാനയോഗങ്ങളെക്കുറിച്ചു മാത്രമേ പ്രസ്താവം കാണുന്നുള്ളു; എന്നുമാത്രമല്ല വേറെ മാർഗ്ഗമൊന്നുമില്ല എന്നുംകൂടി പറഞ്ഞിട്ടുണ്ട്. അപ്പോൾ രാജയോഗത്തിന്റെ സ്ഥാനമെന്താണ്? ഭാഗവതത്തിൽ അതിനടുത്തുതന്നെ ഇങ്ങനെയും കാണാം: 'ഏഷ വൈ പരമോ യോഗോ മനസഃ സംഗ്രഹഃ സ്മൃതഃ' (ഭാഗ. 11. 20. 21) ഈ ശ്ലോകത്തിൽനിന്നും കിട്ടുന്നതു് മററു മൂന്നിനേയും ഉപായങ്ങളായും മനോനിഗ്രഹരൂപമായ ധ്യാനയോഗത്തെ ഉപേയമായുമാണ് ഭാഗവതം കണക്കാക്കുന്നതെന്നത്രെ. ഈ ലക്ഷ്യം പ്രാപിക്കാൻ രാജയോഗത്തിനു് അതിന്റെ തനതായ ഒരു അനുഷ്ഠാനപദ്ധതിയുണ്ട്. അതിനെ ഇതരയോഗങ്ങൾ അവയുടെയും ഭാഗങ്ങളായി കണക്കാക്കി വരുന്നു. അതുകൊണ്ടുംകൂടിയാണ് രാജയോഗത്തെ പഴയ ഗ്രന്ഥങ്ങൾ വേറെ കണക്കാക്കാത്തതു്. എന്നാൽ ഗീത ധ്യാനയോഗത്തിനു് യഥാർഹമായ സ്ഥാനം നല്കുന്നുണ്ട്. സകലയോഗങ്ങളുടെയും ലക്ഷ്യം മനോനിഗ്രഹമാണ്. ഇതരയോഗങ്ങൾ അല്പം വളഞ്ഞ വഴികൾ സ്വീകരിക്കുമ്പോൾ രാജയോഗം രാജപഥം തന്നെ ഉപയോഗിക്കുന്നു.

മനസ്സ് അഥവാ ചിത്തം അത്യദ്ഭുതകരമായ ഒരു പ്രതിഭാസമാണ്. പ്രപഞ്ചവും ആത്മാവുംതമ്മിൽ കൂടിക്കലരുന്നതവിടെയാണ്. ചിത്തം പുറത്തേയ്ക്കു നോക്കിയാൽ ലോകം കാണുന്നു; അകത്തേയ്ക്കു നോക്കിയാൽ ആത്മാവിനേയും. സർവ്വവിധദുഃഖങ്ങൾക്കും കാരണമായ സംസാരത്തിന്റെ കവാടമാണ് ചിത്തം. ചിത്തത്തെ ജയിച്ചാൽ ദുഃഖമോചനമായി.

ചിത്തമൂലോ വികല്പോഽയം ചിത്താഭാവേ ന കശ്ചന
അതശ്ചിത്തം സമാധേഹി പ്രത്യഗ്രൂപേ പരാത്മനി.
(വിവേകചൂഡാമണി 410)

ഈ വിവിധകല്പന, ചിത്തമുള്ളപ്പോഴേ ഉള്ളു; ചിത്തം ലയിച്ചിരിക്കുന്ന സുഷുപ്തിയിൽ ഇതു് അനുഭവപ്പെടാറില്ലല്ലോ. അതിനാൽ ചിത്തത്തെ ആത്മാവിൽ ഉറപ്പിക്കുക. ഈ ചിത്തത്തെ നിയന്ത്രിച്ച് പ്രകൃതിബന്ധത്തിൽനിന്നും അതിൽനിന്നുണ്ടാകുന്ന ദുഃഖങ്ങളിൽനിന്നും മോചനം നേടുകയാണു യോഗശാസ്ത്രത്തിന്റെ ലക്ഷ്യം.

ബാഹ്യപ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠമായ സ്വരൂപം എന്താണെന്ന് നമുക്കറിയാനാവില്ല. അതിൽനിന്നും പുറപ്പെടുന്ന പ്രകാശത്തിന്റേയും ശബ്ദത്തിന്റേയും മററും തരംഗങ്ങൾ നമ്മുടെ ഇന്ദ്രിയങ്ങളിൽ പതിച്ചു മസ്തിഷ്കത്തിലെത്തി ജീവൻ സ്വീകരിച്ചു ചിത്തത്തിലുണ്ടാകുന്ന വൃത്തികളാണ്, ചിന്താതരംഗങ്ങളാണ്, നമ്മുടെ ലോകം. മനസ്സ് ബാഹ്യതരംഗങ്ങളെ സ്വീകരിച്ച് തന്റേതാക്കി അവയുടെ രൂപം കൈക്കൊള്ളുന്നു. ജലം ഒരു പാടത്തിൽ പരന്നാൽ പാടത്തിന്റെ രൂപം കൊള്ളുന്നു;

തോട്ടിലായാൽ തോടിൻെറ രൂപവും. അതു പോലെ മനസ്സ് ഓരോരോ വസ്തുവിൻെറ രൂപം സ്വീകരിക്കുന്നു. അതാണ് ഓരോരുവ ൻെറയും പ്രപഞ്ചം. മലയാളത്തിൽ കാര്യം ഗ്രഹിക്കുക എന്നതിനു് നാം 'മനസ്സിലാവുക' എന്നാണ് പറയുക. അതു വളരെ അന്വർത്ഥ മായ ഒരു പ്രയോഗമാണ്. സമസ്തപ്രപഞ്ച ത്തെയും നാം 'മനസ്സിലാക്കുക'യാണു ചെയ്യു ന്നതു്. ഈ മനസ്സ് അത്യന്തം ചപലം. അതി നെ ഒരു കപിയോട് ഉപമിക്കാറുണ്ട്

കപിരപി മദിരാമത്തഃ
സോന്മത്തോ വൃശ്ചികേന സന്ദഷ്ടഃ
തദപി പിശാചഗ്രസ്തഃ തസ്യ വിചേഷ്ടിതം കിം ബ്രൂമഃ?

സ്വതേതന്നെ ചപലനായ കപി കള്ളു കുടിച്ചു; അവനു കിറുക്കുപിടിച്ചു; അവനെ തേളു കുത്തി; അവനെ ഒരു പിശാചും ബാധിച്ചു. അവൻെറ പരാക്രമം എന്തു പറയാൻ! ഇതു തന്നെയാണ് മനോമർക്കടൻേറയും നില. സ്വതേ ചപലം. പ്രമാദമദിരാമത്തം; കാമഭ്രാന്തു പിടിച്ചു. അസൂയയാകുന്ന തേളിൻെറ കുത്തേററു. അഹങ്കാരമാകുന്ന പിശാചിൻെറ പിടിയിൽ അമന്നിരിക്കുന്നു. ആ മർക്കടൻെറ വിക്രിയക ളെക്കുറിച്ച് എന്തു പറയട്ടെ! ഇതു് അതിശ യോക്തിയൊന്നുമല്ല എന്നു് മനസ്സിനെ നിയ ന്ത്രിക്കാൻ അല്പമെങ്കിലും ശ്രമിച്ചിട്ടുള്ളവർക്കൊ ക്കെ അറിയാം.

ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.

'ചഞ്ചലവും ശരീരേന്ദ്രിയങ്ങളെ മഥിക്കു ന്നതും ആക്കും പിടിച്ചടക്കാനാവാത്തതും ആണു മനസ്സ്. അതിനെ അടക്കാൻ നോക്കുന്നതു വായുവിനെ പിടിച്ചുകെട്ടാൻ നോക്കുമ്പോലെ അത്യന്തം ദുഷ്കരമാണ്,' എന്നു് അർജ്ജുനൻ പറയുന്നു. അതങ്ങനെതന്നെയാണ് എന്നിരു ന്നാലും അഭ്യാസവൈരാഗ്യങ്ങൾകൊണ്ടു് അതു സാധിക്കാം, എന്നത്രെ അതിനു് ശ്രീകൃഷ്ണൻ നൽകുന്ന മറുപടി. ആ മനസ്സിനെ തന്നിഷ്ടം പോലെ പോകാൻ അനുവദിച്ചുകൂടാ. അനുവദി ച്ചാൽ അതു നമുക്കു സ്വൈരം തരുകയില്ല. കലങ്ങി അലയടിക്കുന്ന ജലത്തിൽ ഒന്നും തെളിഞ്ഞു പ്രതിഫലിക്കുകയില്ല. അതിൻെറ കലക്കവും അലയും അകററുകയാണു യോഗത്തി ൻെറ ലക്ഷ്യം. ചിത്തവൃത്തിനിരോധമാണു യോഗം. ചിത്തം നിശ്ചലമായാലോ? അപ്പോൾ പുരുഷൻ അതിൽ തെളിഞ്ഞു പ്രകാശിക്കുന്നു; ക്ലേശമോ താപമോ ഒന്നുമില്ലാതെ സ്വസ്വരൂപ ത്തിൽ നിലകൊള്ളുന്നു. ഇതു സാധിക്കാൻ ദീർഘകാലത്തെ സാധന ആവശ്യമാണ്. ഈ യോഗത്തിനു അഷ്ടാംഗയോഗമെന്നും പേരു ണ്ട്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി, എന്നിവയാണു യോഗത്തിൻെറ എട്ടു് അംഗ ങ്ങൾ. ഇവയിൽ യമനിയമങ്ങൾ ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധിക്കുവേണ്ടിയുള്ള ആചാ രാനുഷ്ഠാനങ്ങളാണ്. ആസനം, പ്രാണായാമം, പ്രത്യാഹാരം എന്നിവ ദേഹപ്രാണേന്ദ്രിയങ്ങ ളുടെ നിയന്ത്രണത്തിനു സഹായകങ്ങളായ സാധനകളാകുന്നു. ധാരണ, ധ്യാനം, സമാധി എന്നിവയാണു യോഗത്തിൻെറ അന്തരംഗ സാധനകൾ. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം; അപരിഗ്രഹം എന്നിവയാണ് യമങ്ങൾ എന്നു പറയുന്നതു്. ഹിംസിക്കരുതു്, അസത്യം പറയരുതു്, മോഷ്ടിക്കരുതു്, ഓജസ്സു നഷ്ടപ്പെടുത്തരുതു്, അനാവശ്യവസ്തുക്കൾ സഞ്ച യിക്കരുതു് എന്നിങ്ങനെ അരുതാത്തവ എന്തൊ ക്കെയെന്നു യമം നിർദ്ദേശിക്കുന്നു. ശൗചം, സന്തോ ഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണി ധാനം എന്നിവയാകുന്നു നിയമങ്ങൾ. ദേഹ ശുദ്ധി, യഥാലബ്ധപരിതോഷം, കായശോഷ ണം, പ്രണവജപം, ഈശ്വരശരണാഗതി ഇവ ശരീരശുദ്ധിയും മനഃശുദ്ധിയും നേടിത്തരുന്നു. സ്ഥിരവും സുഖവുമായ ഒരാസനം യോഗാനുഷ്ഠാ നത്തിനു് ആവശ്യമാണ്. അടുത്തതു പ്രാണാ യാമം. ശ്വാസോച്ഛ്വാസത്തിൻെറ നിയന്ത്രണ മാണു പ്രാണായാമം. പ്രാണവായുവിൻെറ പ്രവർത്തനങ്ങളാണ് ഇന്ദ്രിയങ്ങളെ പ്രവർത്തി പ്പിക്കുന്നതു്. പ്രാണനെ നിയന്ത്രിച്ചാൽ ഇന്ദ്രി യങ്ങളേയും തദ്വാരാ മനസ്സിനേയും നിയന്ത്രി ക്കാൻ എളുപ്പമുണ്ടു്. ശ്രോത്രാദി ഇന്ദ്രിയങ്ങൾ ശബ്ദാദിവിഷയങ്ങളിലേക്കു പോകാതെ,മനസ്സു വിഷയാകാരമായി പരിണമിക്കാതെ, നിരോ ധിക്കലാണു പ്രത്യാഹാരം. ഇത്രയുമാണു യോഗത്തിൻെറ ബാഹ്യസാധനങ്ങൾ. ഇവ യിൽ തികഞ്ഞ സ്വാധീനം നേടാതെ ഈ മാർഗ്ഗം സ്വീകരിച്ചാൽ പല അപകടങ്ങളുമുണ്ടു്. യോഗാനുഷ്ഠാനത്തിൻെറ ഫലമായി പലേ

അദ്ഭുതസിദ്ധികളും കൈയ്‌വരും എന്നു ശാസ്ത്രങ്ങളും യോഗികളുടെ ചരിത്രങ്ങളും പറയുന്നുണ്ട്. സിദ്ധികളല്ല ലക്ഷ്യം. അവ സാധനയിൽ മുന്നേറുമ്പോഴ് വന്നുചേരുന്ന ചില അവാന്തരഫലങ്ങളാണ്. ശാസ്ത്രത്തിന്റെ സത്യതയെ തെളിയിക്കുന്ന ചില സൂചനകൾ എന്നതിൽകവിഞ്ഞ് അവയ്ക്കു യാതൊരു പ്രാധാന്യവുമില്ല; എന്നുതന്നെയല്ല, അവയിൽ ഭ്രമിച്ചാൽ മാർഗ്ഗഭ്രംശം വരുകയും ചെയ്യുമെന്നും ശാസ്ത്രം താക്കീതു നല്കുന്നുണ്ട്. ഇങ്ങനെയൊക്കെയാണെങ്കിലും പലയാളുകളും അദ്ഭുതസിദ്ധികൾ നേടാനും അതുവഴി ലൗകികഭോഗങ്ങൾ സമ്പാദിക്കാനുമായി രാജയോഗത്തിലെ ചില സാധനകൾ, പ്രത്യേകിച്ചും പ്രാണായാമവും ആസനവും, ശീലിക്കാറുണ്ട്. സിദ്ധികൾക്കുവേണ്ടി ഇവ ശീലിക്കുന്നതുതന്നെ തെറ്റ്. രോഗംമാറാൻ കൊടുത്ത മരുന്ന് ആത്മഹത്യക്കുപയോഗിക്കുംപോലെയാണത്. പിന്നെ, പ്രാരംഭസാധനകളായ യമനിയമങ്ങളിൽ ശരിയായ നിഷ്ഠ നേടാതെ ആസനപ്രാണായാമങ്ങൾ ശീലിക്കുന്നത് ആപത്കരമാണ്. അദ്ധ്യാത്മസാധനയായ യോഗമാർഗ്ഗത്തെ ലൗകികകാര്യങ്ങൾക്കായി ഉപയോഗിക്കുന്നതു തെറ്റാകുന്നു. സാധന അനുസ്യൂതമാകാതെ സിദ്ധി നേടാൻ സാധിക്കുമോ ? അനുഭൂതിസമ്പന്നനായ ഒരു ആചാര്യന്റെ നേരിട്ടുള്ള മേൽനോട്ടം കൂടാതെ പ്രാണായാമാദിസാധനകൾ ചെയ്യരുത് എന്ന് ശാസ്ത്രങ്ങളും ആചാര്യന്മാരും പ്രത്യേകം മുന്നറിയിപ്പു നല്കുന്നുണ്ട്. ഇത്രയും കാര്യങ്ങൾ ഓർമ്മവെച്ചുകൊണ്ടുവേണം അന്തരംഗസാധനകളിലേയ്ക്കു പ്രവേശിക്കാൻ. അകത്തോ പുറത്തോ എവിടെയെങ്കിലും ഏതെങ്കിലും ഒരു വസ്തുവിൽ മനസ്സിനെ ഏകാഗ്രമാക്കുന്നതിനു ധാരണയെന്നു പറയുന്നു. ഏകാഗ്രത ഇടവിടാതെ തുടർന്നാൽ ധ്യാനമായി. മറ്റെല്ലാം മറന്നുകൊണ്ടുള്ള ധ്യേയമാത്രചിത്തവൃത്തിയാണു സമാധി. ഇതിനു മൂന്നിനുംകൂടിയുള്ള പേരാണു സംയമം. ഈ സമാധിയാണു യോഗത്തിന്റെ ലക്ഷ്യം. ആ അവസ്ഥയിൽ ദ്രഷ്ടാവ് പ്രപഞ്ചബോധമോ ചിത്തവൃത്തികളോ ഇല്ലാതെ സ്വസ്വരൂപത്തിൽ വിളങ്ങുന്നു.

മനസ്സിനെ ഏകാഗ്രമാക്കാൻ പലേ വസ്തുക്കളും ശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. ഹൃദ്പദ്മത്തിൽ ദിവ്യജ്യോതിസ്സിനെ ധ്യാനിക്കാം. സ്വപ്നത്തിൽ അനുഭവപ്പെടുന്ന ഏതെങ്കിലും ഇഷ്ടദേവതയുടെ രൂപത്തെ ധ്യാനിക്കാം. ചുരുക്കത്തിൽ അവനവന്റെ മനസ്സിനിണങ്ങുന്ന ഏതു വസ്തുവിനെയും ധ്യാനവിഷയമാക്കാവുന്നതാണ്. ഈശ്വരനിൽ വിശ്വസിക്കാത്തവർക്കുപോലും പരിശീലിക്കാവുന്ന ഒരു അദ്ധ്യാത്മസാധനാപദ്ധതിയാണ് ഈ രാജയോഗം. അദ്ധ്യാത്മലക്ഷ്യപ്രാപ്തിയാണ് ഇതിന്റെ മുഖ്യോപയോഗമെങ്കിലും ഏതു തലത്തിലും ഏതു തുറയിലും ഇതുകൊണ്ടു പ്രയോജനമുണ്ട്. ഓരോ ഗവേഷണങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് ഏകാഗ്രതാസമ്പാദനം അത്യന്താപേക്ഷിതമാകുന്നു. അതിനുള്ള രാജമാർഗ്ഗമാണല്ലോ യോഗം. അതിനാലിതു ദേശകാലാതിവർത്തികളുംസാർവ്വഭൗമങ്ങളുമായ സാധനകളത്രെ. സർവ്വമതസ്ഥർക്കും സ്വീകരിക്കാവുന്ന മാർഗ്ഗവുമാണ്. ധ്യാനവിഷയം എന്തുമാകാമെങ്കിലും ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഇക്കാര്യത്തിൽ കുറേക്കൂടി എളുപ്പമുണ്ട്. കാരണം, മനുഷ്യന്റെ കഴിവിന് എത്രയായാലും ചില പരിധികളും പരിമിതികളും ഉണ്ടല്ലൊ. പുരുഷപ്രയത്നം എത്രയൊക്കെ അന്യൂനമാക്കിയാലും അവസാനം ഈശ്വരന്റെ കാരുണ്യം കൂടിയേ കഴിയൂ. പുരുഷപ്രയത്നത്തിന്നുപോലും ഈശ്വരകാരുണ്യം ആവശ്യമാണ്. ഈശ്വരനിൽ മനസ്സുറപ്പിക്കാനും ജന്മസാഫല്യം നേടാനും ഉള്ള രാജപഥമാണു രാജയോഗം. ബുദ്ധിയിൽകൂടിയോ മനസ്സിൽകൂടിയോ ഹൃദയത്തിൽകൂടിയോ കരചരണാദികളിൽകൂടിയോ ഈശ്വരനെ പ്രാപിക്കുകയാണു മാനവജീവിതത്തിന്റെ പരമലക്ഷ്യം. അവയിൽ മറ്റെല്ലാ മാർഗ്ഗങ്ങൾക്കും സഹകാരിയും, സ്വന്തനിലയിൽ ലക്ഷ്യപ്രാപകവും സാർവ്വലൗകികവുമായ മാർഗ്ഗമത്രെ മതത്തിന്റെ ശാസ്ത്രമായ രാജയോഗം.

മതവും സയൻസും – 6

# മതവും ശാസ്ത്രവും — ലക്ഷ്യം ഒന്ന്; മാർഗ്ഗം രണ്ട്

സി. ദാമോദരമേനോൻ, പാണാവള്ളി

പ്രകൃത്യതീതമായ ഒരു അലൌകിക ശക്തിയുണ്ടെന്ന് അംഗീകരിക്കുകയും ആ ശക്തിയുടെ പേരിൽ ഭയഭക്തിബഹുമാനങ്ങൾ പ്രദർശിപ്പിക്കുകയും ചെയ്യുന്ന സംപ്രദായത്തെയാണു മതമെന്നു സാധാരണ നാം പറയാറ്. മതപരമായ അനുഭൂതി, പരമമായ സത്യത്തെക്കുറിച്ചുള്ള യഥാർത്ഥമായ ഒരു അവബോധമാണൊ അതോ, മൌലികമായ അജ്ഞതയിൽ നിന്നുയന്നുവരുന്ന ഭയാശങ്കകളുടെ പ്രതീതിയാണൊ എന്ന ചോദ്യത്തിനു ഖണ്ഡിതമായ ഒരു മറുപടി പറയുക തെല്ലു വിഷമമാണ്. കാരണം, അനുഭൂതി വ്യക്തിനിഷ്ഠമാകയാൽ വ്യക്തിഭേദമനുസരിച്ച് അതു രണ്ടു തരത്തിലും വരാമെന്നു പറയാനേ ആവൂ.

മതം പ്രാധാന്യേന ഭയത്തിൽ അധിഷ്ഠിതമാണെന്നു ബർട്രാൻഡ് റസ്സൽ പ്രസ്താവിച്ചിട്ടുണ്ട്. 'അയ്യോ! എന്താണാവോ ഉണ്ടാകാൻ പോകുന്നതു'' എന്ന മട്ടിൽ അജ്ഞാതതയെപ്പററിയുള്ള ഭയം, പരാജയത്തെപ്പററിയുള്ള ഭയം, മരണത്തെപ്പററിയുള്ള ഭയം. ഇങ്ങനെ ഭയത്തിൻെറ വിവിധവശങ്ങളും അദ്ദേഹം വിവരിക്കുന്നുമുണ്ട്. ഈവക ഭയങ്ങളൊന്നും കൂടാതെ, നമ്മുടെ കഷ്ടപ്പാടുകളിലും സങ്കടങ്ങളിലും ആശ്വാസം നല്കുന്ന ഒരു അഭ്യുദയകാംക്ഷിയെ കിട്ടുവാനുള്ള ആഗ്രഹത്തിൽ നിന്നാണു മതം ഉടലെടുത്തതെന്നും അദ്ദേഹം വിശ്വസിക്കുന്നു. പരമസത്യത്തെ ആരായുന്ന പ്രക്രിയയിൽനിന്നുദ്ഭവിച്ചതാണു മതമെന്നു വിശ്വസിക്കുന്ന പ്രമുഖന്മാരും, മതവിശ്വാസങ്ങൾക്കു പ്രേരകങ്ങളായി നില്ക്കുന്ന രണ്ടു ശക്തികളാണ് ഭയവും സുരക്ഷിതത്വാകാംക്ഷയുമെന്നു സമ്മതിക്കും. വിഷമസന്ധികളിൽ നാസ്തികനിൽപോലും ഈശ്വരവിശ്വാസം കൂടുതലാവുന്ന കാഴ്ച നമുക്കൊക്കെ പരിചിതമാണല്ലോ.

മതവിഷയത്തിൽ പ്രമുഖവ്യക്തികളെ സംബന്ധിച്ചിടത്തോളം കുഴപ്പമില്ല. അവക്കു പരമ്പരാഗതവിശ്വാസങ്ങളെ സ്വതന്ത്രമായി വിശകലനംചെയ്തു വിലയിരുത്താനുള്ള കഴിവുണ്ട്. സാധാരണക്കാരുടെ സ്ഥിതി അതാണോ ? അവരിൽ ഗതാനുഗതികത്വമാണ് അധികവും കണ്ടുവരുന്നതു്. അവരെ സംബന്ധിച്ചിടത്തോളം മതപരമായ വിശ്വാസം അന്ധമായ വിശ്വാസം മാത്രമാണ്. വ്യവസ്ഥാപിതങ്ങളായ മതസ്ഥാപനങ്ങൾ ചെലുത്തുന്ന സ്വാധീനശക്തിയിൽനിന്ന് അവരെ വീണ്ടെടുത്തും യഥാർത്ഥമതവിശ്വാസികളാക്കിത്തീർക്കേണ്ട ചുമതല മതപരിഷ്കർത്താക്കളിൽ നിക്ഷിപ്തമായിരിക്കുകയാണ്. വിവേകാനന്ദസ്വാമികളെപ്പോലെ ആ ചുമതല ശരിക്കു നിർവ്ഹിച്ചിട്ടുള്ള മതാചാര്യൻ ഇതുവരെ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. അന്ധവിശ്വാസങ്ങളുടെ അഴുക്കുപുരണ്ടു കട്ടിവെച്ച മതതത്വങ്ങളെ യുക്തിയുടെ ഉരകല്ലിൽ ഉരച്ച് ചിതംവരുത്തി ജീവിതത്തിന് അനപേക്ഷണീയമാക്കിത്തീർത്ത അദ്ദേഹത്തോടു ലോകത്തിനുള്ള കടപ്പാടു കുറച്ചൊന്നുമല്ല. ദൈവസങ്കല്പമില്ലാതെതന്നെ ജീവിതപ്രശ്നങ്ങൾക്കു ഉത്തരം തേടുന്ന ബുദ്ധജൈനമതങ്ങളെപ്പോലും അദ്ദേഹം വേദാന്തത്തിൻെറ വിദ്യുത്പ്രഭകൊണ്ടു കണ്ണുചിന്നിച്ചു. ഛാന്ദോഗ്യോപനിഷത്തിലെ നാരദസനത്കുമാരസംവാദത്തെ ആസ്പദമാക്കി മതം നല്കുന്ന പരമാത്മജ്ഞാനമാണു ജീവിതസർവ്വസ്വമെന്നും ഇതരമായ അറിവുകളെല്ലാം ജീവിതാംഗങ്ങൾ മാത്രമേ ആകുന്നുള്ളുവെന്നും ശാസ്ത്രത്തിനുപോലും സമ്മതമാകത്തക്കവണ്ണം സ്വാമികൾ സമർത്ഥിച്ചു. പക്ഷെ കാതുണ്ടെങ്കിലും കേൾക്കാത്തവരും കണ്ണുണ്ടെങ്കിലും കാണാത്തവരുമാണിന്നധികവും. അവരിന്നും മതത്തെ പഴയ കാഴ്ചപ്പാടിലൂടെ കാണു

കയും തള്ളിപ്പറയുകയുമാണ ചെയ്യുന്നതു്. അവരുടെ മതേതരപ്രവണതകഠംക്ക മാററം വരാൻ കാലം കുറെ പിടിയ്ക്കുമെന്നും അതിനാൽ അവരെ വെറുതെ വിട്ടേയ്ക്കണമെന്നും സ്വാമികഠം പറയുന്നു. ''നരകമാർഗ്ഗത്തെത്തന്നെ ഇഷ്ടപ്പെടുന്നവരെ രക്ഷിക്കുക നമുക്ക സാധ്യമല്ല. തലയ്ക്കു കനത്ത മേട്ടം കിട്ടുമ്പോഠം അവർ ഈശ്വരനിലേയ്ക്കു തിരിയും. സദാചാരത്തിൻേറയും നിഃസ്വാർത്ഥതയുടേയും ആദ്ധ്യാത്മികതയുടേയും മാർഗ്ഗം ഒടുവിൽ കണ്ടെത്തും.''

(വി. സാ. സ. II. 14.)

പ്രകൃത്യതീതമായ ശക്തിയുടെ സംപ്രീണനപരിപാടിയാണ മതം ഉഠംക്കൊള്ളുന്നതെങ്കിൽ പ്രകൃതിവസ്തുക്കളേയും തന്നിയമങ്ങളേയും ആരാഞ്ഞറിഞ്ഞു തത്ത്വം കണ്ടെത്തുക എന്ന ലക്ഷ്യമാണ ശാസ്ത്രത്തിനുള്ളതു്. സൂക്ഷ്മാവലോകനവും കാര്യകാരണങ്ങളുടെ അന്വേഷണവും ബുദ്ധിവ്യാപാരവും അതിനു വേണം. അധികാരത്തിനൊ ബലത്തിനൊ ശാസ്ത്രത്തിൽ സ്ഥാനം കൊടുക്കരുതായിരുന്നു. പക്ഷെ സംഭവിച്ചതു് മറിച്ചാണ്. ഭൗതികമായ ഔന്നത്യത്തെ ഉന്നംവെച്ചുകൊണ്ടുള്ള രാഷ്ട്രീയം ശാസ്ത്രത്തിൽ എങ്ങനെയൊ കയറിപ്പററി. മാത്രമല്ല അധികാരദുർമ്മോഹിയായ രാഷ്ട്രീയശക്തി ശാസ്ത്രത്തെ സ്വാധീനിച്ച് അതിനെ മതത്തിൻെറ പ്രതിപക്ഷത്തേയ്ക്കു പിടിച്ചു മാററിനിർത്തുകയും ചെയ്തു. ഫലമൊ? പരസ്പരദൂഷണം.

### രണ്ടും ഒരു ലക്ഷ്യത്തിലേയ്ക്കു്

പ്രപഞ്ചനിയാമകമായ ശക്തിക്കും മനുഷ്യനും തമ്മിലുള്ള മൗലികമായ ബന്ധത്തെ ആരായുന്ന മതപരമായ തത്ത്വാന്വേഷണത്തിനും ശാസ്ത്രത്തിനും ഒരു തരത്തിൽ നോക്കുമ്പോഠം ഭിന്നിച്ചുനില്ക്കേണ്ട കാര്യമില്ല. കാരണം, രണ്ടിൻേറയും പരമലക്ഷ്യം മാനവോല്ക്കർഷം ഒന്നുമാത്രമാണ്. ശാസ്ത്രം അതിനെ ഭൗതികമായ സമൃദ്ധിയെന്നോ ജീവിതഭദ്രതയെന്നോ പറയുമ്പോഠം മതം, പൂർണ്ണസ്വാതന്ത്ര്യത്തിൽനിന്നുദിക്കുന്ന ശാന്തിയെന്നോ നിർവ്വതിയെന്നോ സങ്കല്പിക്കുന്നു. മനുഷ്യൻ ചെയ്യുന്ന കർമ്മങ്ങളുടെ പിന്നിലുള്ള സങ്കല്പത്തിലേയ്ക്കു് ഒന്നു കണ്ണോടിച്ചാൽ ഈ സംഗതി നമുക്ക ബോദ്ധ്യമാകും. മനുഷ്യൻെറ വിചാരങ്ങഠം പ്രവൃത്തിയായി രൂപാന്തരപ്പെട്ടു് ഫലസിദ്ധിയിലൂടെ മാനവവർഗ്ഗത്തിൻെറ ഒട്ടാകെയുള്ള ഉദ്ഗതിയിൽ ചെന്നവസാനിക്കുന്നു എന്നതാണ് എല്ലാ നല്ല കർമ്മങ്ങളുടേയും പിന്നിലുള്ള സങ്കല്പം. വിചാരങ്ങഠം ബോധമണ്ഡലത്തിൽനിന്നാണല്ലൊ ഉരുത്തിരിയുന്നതു്. ആ ബോധമണ്ഡലം യുക്തിയുടേതാകാം, സൌന്ദര്യത്തിൻേറതാകാം, ധർമ്മത്തിൻേറതാകാം. യുക്തിബോധത്തിൽനിന്നു് ഉദ്ഗതമായ വിചാരങ്ങഠം ശാസ്ത്രത്തിൻെറ പ്രവൃത്തികളായും, ധർമ്മബോധത്തിൻെറ വിചാരങ്ങഠം മതപ്രവർത്തനങ്ങളായും സൌന്ദര്യബോധോദ്ഭൂതമായവ കലാപ്രവർത്തനങ്ങളായും രൂപാന്തരപ്പെടുന്നു. ശാസ്ത്രം ഭൗതികാഭിവൃദ്ധിയേയും മതം ആദ്ധ്യാത്മികാഭിവൃദ്ധിയേയും കല സംസ്കാരാഭിവൃദ്ധിയേയും ലാക്കാക്കിയാണ് പ്രവർത്തിക്കുന്നതു്. ഈ മൂന്നുതരം അഭിവൃദ്ധിയും ഒന്നിക്കുന്ന അവസ്ഥയാണ് മനുഷ്യജീവിതത്തിൻെറ സൗഭാഗ്യം അഥവാ ധന്യത. ഇങ്ങനെ മനുഷ്യജീവിതത്തിൻെറ സൗഭാഗ്യമെന്ന ഒരു ലക്ഷ്യത്തിനുവേണ്ടി ഭിന്നമാർഗ്ഗങ്ങളിലൂടെ പ്രവർത്തിക്കുന്ന മതത്തിനും ശാസ്ത്രത്തിനും കലയ്ക്കും തമ്മിൽ സൂക്ഷ്മമായി ചിന്തിച്ചാൽ മത്സരത്തിനു് അവകാശമില്ല. എങ്കിലും മത്സരം നിലനില്ക്കുന്നുണ്ടു്. രാഷ്ട്രീയത്തിൻെറ അതിപ്രസരം ശാസ്ത്രത്തെ മതവിരോധിയാക്കിത്തീർത്തുവെന്നു് ആദ്യം പറഞ്ഞിട്ടുണ്ടു്. രാഷ്ട്രീയം മതത്തെ മാത്രമല്ല കലാസാഹിത്യാദികളേയും സ്വാധീനിച്ച് മതത്തിനെതിരെ മുന്നണിതന്നെ സൃഷ്ടിച്ചിട്ടുണ്ടു്. മതത്തേയും ദൈവത്തേയും ചോദ്യം ചെയ്യുന്ന പ്രവണത കലാസാഹിത്യാദികളിൽ ഇന്നു നമുക്ക കാണാം. ദൈവവിശ്വാസത്തെ പഴിക്കുകയും അപഹസിക്കുകയും ചെയ്യുന്ന സാഹിത്യം ഇന്നു സുലഭമാണ്.

### മതം മയക്കുമരുന്നു്

മതം മയക്കുമരുന്നെന്ന അപവാദം തത്ത്വത്തിൽ, അടിസ്ഥാനരഹിതമാണെങ്കിലും അതിൻെറ ആഗമം അഹേതുകമാണെന്നു പറഞ്ഞുകൂട. സ്വതന്ത്രചിന്തയെ തല്ലിക്കെടുത്തി യുക്തിക്കിണങ്ങാത്ത വിശ്വാസങ്ങളെ അടിച്ചേൽപ്പിക്കുന്നു എന്നാണ മതത്തിനെതിരെ

ശാസ്ത്രപക്ഷപാതികൾ കൊണ്ടുവരുന്ന പ്രധാനമായ ആക്ഷേപം. വിഭിന്നമായ മതങ്ങളെ സംബന്ധിച്ചുള്ള അനുഭവങ്ങളും അനുഭൂതികളും വ്യത്യസ്തങ്ങളായ അദ്ധ്യാത്മചിന്തകളേയും തത്ത്വവിചാരസംഹിതകളേയും പുറപ്പെടുവിക്കുന്നു. ഏതു ശരി, ഏതു തെറ്റു് എന്നു ഖണ്ഡിതമായി പറയുവാൻ ആരുമില്ല. അതിനാൽ മനുഷ്യൻ മതത്തിന്റെ മുമ്പിൽ മലച്ചുനിന്നു പോകുന്നു, ചിലപ്പോൾ. മതമാകട്ടെ താൻ നേടിത്തരുന്ന അറിവു മാത്രമേ അശുദ്ധിദോഷമില്ലാതെയുള്ളുവെന്നു ദുർവ്വാശി പിടിക്കുകയും ചെയ്യുന്നു. യുഗാചാര്യനായ ശ്രീ വിവേകാനന്ദ സ്വാമികൾപോലും മതത്തിന്റെ ഈ 'മേനി' കണ്ടു മടുത്തിട്ടുണ്ടു്. അദ്ദേഹം പറയുന്നതു നോക്കുക: ''മതം അതിന്റെ ഈ മേന്മയെ പിടിച്ചുകൊണ്ടു് ഭൗതികവിജ്ഞാനത്തെ അവഗണിച്ചു. മാത്രമല്ല അതിന്റെ (വിജ്ഞാനത്തിന്റെ) സഹായത്തോടെ സ്വന്തം തത്ത്വങ്ങളെ ന്യായീകരിക്കാൻ കൂട്ടാക്കാതിരുന്നിട്ടുമുണ്ടു്. തത്ഫലമായി മതവിജ്ഞാനവും മതേതരവിജ്ഞാനവും തമ്മിൽ ലോകമൊട്ടുക്കും കലഹങ്ങൾ നടന്നിട്ടുണ്ടു്. പ്രമാണവാക്യങ്ങൾക്കു് അപ്രമാദിത്വം അവകാശപ്പെടുന്ന മതം, മതേതരവിജ്ഞാനത്തിനു് എന്തെങ്കിലും പറയുവാനുണ്ടെങ്കിൽ അതു കേൾക്കുവാൻ കൂട്ടാക്കുന്നില്ല. മതേതരവിജ്ഞാനമാകട്ടെ മതം കൊണ്ടുവരുന്നതെല്ലാം തുണ്ടുതുണ്ടാക്കുവാൻ ശ്രമിക്കുന്നു. ഈ മത്സരം എല്ലായിടത്തും ഉണ്ടു്. മതത്തിനു് അടിയ്ക്കടി തോൽവിയും പററിയിട്ടുണ്ടു്....ഭൗതികവിജ്ഞാനം കൂടുതൽ സജ്ജീകൃതമായിരിക്കുന്ന ഇക്കാലത്തു മനുഷ്യൻ 'ഇനി വിശ്വസിക്കുക സാധ്യമല്ലെ'ന്നു് ഉള്ളാലേയെങ്കിലും പറയുന്നുണ്ടു്. പുരോഹിതവർഗ്ഗം പറയുന്നതുകൊണ്ടു വിശ്വസിക്കുവാനൊ ഗ്രന്ഥത്തിൽ കണ്ടതുകൊണ്ടു വിശ്വസിക്കുവാനോ സ്വന്തക്കാർ പറഞ്ഞതുകൊണ്ടു് വിശ്വസിക്കുവാനൊ സാധ്യമല്ലെന്നു് അവനറിയാം. എങ്കിലും ബഹുജനബോധ്യത്തിനായി വിശ്വസിക്കുന്നുവെന്നുമാത്രം. അത്തരം വിശ്വാസത്തിന്റെ സ്പഷ്ടമായ വിവരണം, 'ഒന്നും ചിന്തിക്കാത്ത ഔദാസീന്യം' എന്നായിരിക്കും.'' (വി. സാ. സ. II. 22 – 23)

ഈ 'ഒന്നും ചിന്തിക്കാത്ത ഔദാസീന്യക്കാരെ' വളത്തിവിടുന്ന മതത്തെ വളരാൻ അനുവദിക്കരുതെന്നാണു സ്വാമിജിയുടെ പക്ഷം. അന്ധവിശ്വാസത്തിൽ കെട്ടിയുയർത്തിയ മതത്തിന്റെ എടുപ്പുകൾ ഉടച്ചുതകർക്കതന്നെ വേണം. അതെത്രയും വേഗം സാധിക്കുന്നുവോ അത്രയും നന്നു്, എന്നു സ്വാമികൾ പറഞ്ഞിട്ടുണ്ടു്. എന്താണു യുഗാചാര്യനായ സ്വാമിജിയെ മതത്തിന്റെ കാര്യത്തിൽ ഇത്ര വിദ്ധ്വംസനപ്രിയനാക്കിയതു്? മതം, അനർഹമായ അന്ധവിശ്വാസങ്ങളെ മുറുകെ പിടിക്കുന്നതും ശാസ്ത്രത്തിനു പറയാനുള്ളതിനെ പരിഗണിക്കാതിരിക്കുന്നതും സ്വാമിജിയിൽ ധാർമ്മികരോഷം ഉണർത്തിവിട്ടതാണതിനു കാരണം. ആ മാലിന്യവും പൊങ്ങച്ചപ്രൌഢിയും നീങ്ങിയാലേ മതസിദ്ധാന്തങ്ങൾ ശാസ്ത്രസിദ്ധാന്തങ്ങൾ പോലെ യുക്ത്യനുസാരികളാകു എന്നും മതത്തിനു് ഓജസ്സും ഊർജ്ജവും കൈവരണമെങ്കിൽ മതത്തെ യുക്തിയുടെ പരീക്ഷണത്തിനു വിധേയമാക്കിയേ പററൂ എന്നും സ്വാമികൾ ഉറപ്പിച്ചു പറഞ്ഞു. അത്തരമൊരു പരീക്ഷണത്തിൽ ഒട്ടും പതറാതെ നില്ക്കുന്ന ഒരു മതമുണ്ടെങ്കിൽ അതു സനാതനമായ വേദാന്തമതമാണെന്നും സാർവ്വലൌകികമായ മനുഷ്യമതമതാണെന്നും സ്വാമികൾ തെളിയിച്ചിട്ടുണ്ടു്.

## മതം ഒരു ശാസ്ത്രം

സ്ഥാപിതതാല്പര്യങ്ങളെ പുലർത്തിക്കൊണ്ടുപോരുന്ന ചില സാമൂഹ്യസ്ഥാപനങ്ങളാൽ രൂപവത്കൃതമായ മതത്തോടാണു വാസ്തവത്തിൽ ശാസ്ത്രത്തിനു് എതിർപ്പു്. ആ സ്ഥാപനങ്ങളിലെ പ്രധാനികൾ (പുരോഹിതന്മാർ) സാധാരണജനങ്ങളുടേയും ദൈവത്തിന്റേയും മദ്ധ്യവർത്തികളായിനിന്നുകൊണ്ടു ദൈവപ്രീതി ലഭ്യമാക്കാൻ ജനങ്ങളെ സഹായിക്കുന്നുവെന്നാണു് വിശ്വസിച്ചുവരുന്നതു്. ഈ പരിതഃസ്ഥിതിയിൽ, മതപുരോഹിതന്മാർക്കു ദൈവികമായി ഉണ്ടെന്നു കരുതപ്പെടുന്ന ഗുണങ്ങളുമായി പൊരുത്തപ്പെടാത്തവിധം അവർക്കു ജനങ്ങളിൽ സ്വാധീനശക്തി കൂടിവന്നാലും അതിലദ്ഭുതമില്ല. ഇത്തരം പരിതഃസ്ഥിതിയിൽ അതു സ്വാഭാവികമേ ആവൂ. വളർന്നുവരുന്ന ആ സ്വാധീനശക്തിയെ സഹായിക്കാൻ തക്ക

വിധമാണ മതചടങ്ങുകളുടെ സംവിധാനം തന്നെ. മതസ്ഥാപനങ്ങളുടെ ഈ സംവിധാന ക്രമം മതത്തെ വ്യക്തികാര്യമല്ലാതാക്കിത്തീർക്കുന്നതിൽ സ്വതന്ത്രചിന്തകന്മാർക്ക് ആക്ഷേപമുണ്ട്. പക്ഷെ മതത്തിന്റെ സംഘടിതസംവിധാനത്തിൽനിന്ന് ഊരിച്ചാടാൻ കുറെ സമയം പിടിക്കുമെന്ന് അവരും സമ്മതിക്കുന്നുണ്ട്. കാരണം, പുരാണകഥകളും അവയെ സംബന്ധിച്ച് ബാല്യത്തിൽത്തന്നെ വേരൂന്നിയിട്ടുള്ള വിശ്വാസങ്ങളും, മതസ്ഥാപനങ്ങളുടെ നിലയേയും മററു പാരമ്പര്യങ്ങളെയും പ്രബലമാക്കിത്തീർക്കുന്നു. തന്മൂലം മതപരമായ വിശ്വാസങ്ങളും ആദ്ധ്യാത്മികചിന്തകളും ഏറക്കുറെ സാമൂഹ്യസാഹചര്യങ്ങളെ ആശ്രയിച്ചാണ് ഇരിക്കുന്നതെന്നു പറയേണ്ടിവന്നിരിക്കുന്നു. ഉദാഹരണത്തിന്, പണ്ഡിത ജവഹരിലാൽ നെഹ്രു, തന്റെ വിശ്വാസത്തെപ്പററി ആത്മകഥയിൽ പറഞ്ഞിട്ടുള്ള ഒരു ഭാഗം പരിശോധിച്ചു നോക്കാം – ''എനിക്കു പ്രധാനമായും ഈ ജീവിതത്തിലാണു താല്പര്യം; മറെറാരു ലോകത്തിലൊ ഇനി ഉണ്ടാകാവുന്ന ജീവിതത്തിലോ അല്ല. ആത്മാവ് എന്നൊന്ന് ഉണ്ടോ? മരണത്തിനുശേഷം വ്യക്തി അതിജീവിക്കുന്നുവൊ ഇല്ലയൊ? ഈ മാതിരി ചോദ്യങ്ങൾ പ്രാധാന്യമേറിയവയെങ്കിലും എന്നെ അസ്വസ്ഥനാക്കുന്നില്ല. ഞാൻ വളൎന്നുവന്ന പരിതഃസ്ഥിതിയിൽ, ആത്മാവ്, ഇനി വേറൊരു ജീവിതം, കൎമ്മസിദ്ധാന്തം, പുനൎജ്ജന്മം എന്നിവയെല്ലാം അംഗീകൃതവാസ്തവങ്ങളായി കണക്കാക്കിയിരുന്നു. ഇതെല്ലാം എന്നേയും ബാധിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ മാതിരി സങ്കല്പങ്ങളെക്കുറിച്ച് എനിക്ക് ഒരു തരത്തിൽ അനുകൂലമായ മനോഭാവമാണുള്ളത്. ശരീരത്തിന്റെ ഭൗതികമരണത്തിനുശേഷം അതിജീവിക്കുന്ന ഒരു ആത്മാവുണ്ടായേക്കാം. കൎമ്മസിദ്ധാന്തവും ആത്മാവും ഉണ്ടെന്നു വിചാരിക്കുകയാണെങ്കിൽ പുനൎജ്ജന്മസിദ്ധാന്തവും യുക്തിയുക്തമായി തോന്നുന്നു.''

ഒരു ഹിന്ദുകുടുംബത്തിൽ ജനിച്ചുവളൎന്ന നെഹ്രുവിനു പുനൎജ്ജന്മത്തിലും കൎമ്മസിദ്ധാന്തത്തിലും വിശ്വസിക്കുന്നതു് സ്വാഭാവികമായി തോന്നിയെന്നല്ലേ, അദ്ദേഹത്തിന്റെ വാക്കുകളിലെ ഉള്ളടക്കം? മതവിശ്വാസങ്ങൾ സാമൂഹ്യസാഹചര്യങ്ങളെ ആശ്രയിച്ചിരിക്കുന്നു എന്നു പറയേണ്ടിവന്നതിന്റെ കാരണം ഇപ്പോൾ വ്യക്തമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും സ്വതന്ത്രചിന്തകനായ അദ്ദേഹം ഒടുക്കം അതിൽനിന്നെല്ലാം ഊരിച്ചാടി ആത്മജ്ഞാനനിഷേധക (Agnostic)നാവുകയാണുണ്ടായതു് എന്നു നാം ഓൎക്കണം.

''മതത്തെ ഒരു ശാസ്ത്രമായെടുത്താൽ അതിനേക്കാൾ കെട്ടുപിണഞ്ഞ ഒന്നില്ല; ഒരു കൎത്തവ്യമായി എടുത്താലൊ? അതിനേക്കാൾ എളുപ്പമായി മറെറാന്നില്ല.'' എന്നു് അഭിപ്രായപ്പെട്ട H. G. A. Adom എന്ന മഹാൻ മതത്തിന്റെ ശാസ്ത്രസ്വഭാവം കണ്ടു് അമ്പരന്നിട്ടുണ്ടെന്നു തോന്നുന്നു. മതത്തിന്റെ ശാസ്ത്രസ്വഭാവം സാഹസികമായ ഒരു ചിന്താസരണിയിലേയ്ക്കു നമ്മെ നയിക്കുന്നുണ്ടെന്നു തീൎച്ചയാണ്. ജീവിതത്തിന്റെ അൎത്ഥത്തേയും ലക്ഷ്യത്തേയും ആരായുന്ന ആന്തരികമായ ഏതു യത്നത്തിലും മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം വിഷയമാകാതെ വരില്ല. അദ്ധ്യാത്മചിന്തയുടെ അടിസ്ഥാനവും അതുതന്നെ. അനേകം സഹസ്രവൎഷങ്ങളായി മനുഷ്യന്റെ ചിന്താശക്തി ഈ വിഷയത്തിൽ സാഹസികയത്നങ്ങൾ നടത്തിയിട്ടുണ്ടെങ്കിലും ഇപ്പോഴും അനിഷേധ്യമായ ഒരു നിഗമനത്തിലെത്തിയെന്നു പറയുവാൻ ആരും ധൈൎയ്യപ്പെടുന്നില്ല. മതം ദുരൂഹമാവുകകൊണ്ടല്ല നിഗമനത്തിലെത്താത്തതു്. നേരേമറിച്ച്, നിലയ്ക്കാത്ത ചിന്തകളുടെ നന്ദിനിപ്പശുക്കളെ പട്ടിളം പുല്ലുകൾ കാട്ടി പുതിയ പുതിയ ശാദ്വലഭൂമികളിലേയ്ക്കു കൂട്ടിക്കൊണ്ടുപോവുകയാണു മതം ചെയ്യുന്നതു്. അവസാനിക്കാത്ത ഈ അന്വേഷണം മതത്തിന്റെ ശാസ്ത്രസ്വഭാവത്തെയാണു കാണിക്കുന്നതു്. പ്രതിനിമിഷമെന്നോണം സിദ്ധാന്തങ്ങളെ മാററിയെഴുതിക്കൊണ്ടു മുന്നേറുന്ന ഭൗതികശാസ്ത്രത്തിനെന്നപോലെ ആദ്ധ്യാത്മികസിദ്ധാന്തങ്ങൾക്കും ഈ അനവസ്ഥിതി (അവസാനിക്കാത്ത ഗതി) ഉണ്ടു്. ഡോ: എസ്സ്. രാധാകൃഷ്ണന്റെ അഭിപ്രായം ഇക്കാര്യത്തിൽ ശ്രദ്ധേയമാണ്. ഇന്ത്യൻ തത്വചിന്തകളെ ആകമാനം വിലയിരുത്തിയിട്ടുള്ള അദ്ദേഹം പറയുന്നു– ''തത്വചിന്തകന്മാരുടെ ആകെയുള്ള

പരിശ്രമങ്ങൾക്കുശേഷവും പരമമായ പ്രശ്ന ങ്ങളെ സംബന്ധിച്ചിടത്തോളം നമ്മൾ യുഗ ങ്ങൾക്കുമുമ്പുള്ള അതേ സ്ഥിതിയിൽത്തന്നെ നില്ക്കുന്നതേയുള്ളു. ഒരു പക്ഷെ, നമ്മൾ മനുഷ്യ രായിരിക്കുന്നിടത്തോളം കാലം നമ്മുടെ പരി മിതമായ മനസ്സിന്റെ ശൃംഖലകൊണ്ടു* പ്രോ മീത്യൂസിനെപ്പോലെ അജ്ഞാതമായ പാറ ക്കെട്ടിൽ ബന്ധിക്കപ്പെട്ടു നില്ക്കേണ്ടിവരും.''

### അഭിമുഖം

ശാസ്ത്രത്തിനു നിരന്തരമായ പ്രോത്സാഹനം കൊടുക്കുന്ന ഭരണകൂടം, മതത്തോടു കാട്ടുന്ന ചിററമ്മനയത്തിൽ പലർക്കും ആക്ഷേപമുണ്ടു്. രാഷ്ട്രത്തിന്റെ മതേതരത്വം ഒരു അംഗീ കൃതതത്ത്വമായി നിലവിലിരിക്കെ വിദ്യാഭ്യാ സത്തിൽ മതബോധനം ഉൾപ്പെടുത്താത്തതിനു സർക്കാരിനെ പഴിച്ചിട്ടു കാര്യമില്ല. മതം സമു ദായത്തിന്റെ കർത്തവ്യമായിത്തീരണമെന്നാണു രാഷ്ട്രത്തിന്റെ മതേതരത്വം അനുശാസിക്കു ന്നതു്; അല്ലാതെ മതനിഷേധമല്ല. പൊതു വിദ്യാഭ്യാസസ്ഥാപനങ്ങളിൽ കൈയ്കാര്യം ചെയ്യാവുന്ന ഒരു വിഷയവുമല്ല മതം. അതു്, സ്വതേ പ്രക്ഷുബ്ധമായിക്കൊണ്ടിരിക്കുന്ന വിദ്യാ ലയാന്തരീക്ഷത്തെ മതമത്സരത്തിന്റെ പേരി ലും പ്രക്ഷുബ്ധമാക്കിത്തീർക്കും.

ശാസ്ത്രം മതത്തെ നിഷേധിക്കുന്നുണ്ടെ ങ്കിലും അതു ഭാഗികമായി മാത്രമേയുള്ളുവെന്നു നാം ഓർക്കേണ്ടതുണ്ടു്. ബാഹ്യമായ ചില ആചാരങ്ങളുടേയും ചടങ്ങുകളുടേയും ആകെത്തു കയായി മതം തരംതാഴുമ്പോൾ, യുക്തിയുടെ സന്താനമായ ശാസ്ത്രം മതത്തെ ഭർത്സിച്ചിട്ടുണ്ടു്; ഭർത്സിക്കുന്നുമുണ്ടു് എന്നതാണു് വാസ്തവം. മതവും ശാസ്ത്രവും മുഖത്തോടു മുഖം തിരിഞ്ഞി രുന്നുകൊണ്ടു് പരസ്പരഭാവനം ചെയ്യുവാൻ ഒരു ക്കമാണിന്നു്. കാരണം ഇടഞ്ഞുനിന്നാലുള്ള അനുഭവം ശാസ്ത്രവും മതവും പഠിച്ചുകഴിഞ്ഞു. ധാർമ്മികമൂല്യങ്ങളെ കൈയ്വെടിഞ്ഞുകൊണ്ടു ശാസ്ത്രം നേടിത്തരുന്ന ഭൗതികമായ ജീവിത സുഖാനുഭവങ്ങൾ മനശ്ശാന്തിയെ നശിപ്പിക്കുന്ന താണെന്നും ശാസ്ത്രീയമായ അഭിവീക്ഷണത്തിനു യോജിച്ച അന്തസ്സത്തയുള്ള മതമേ അതിജീ വിക്കു എന്നും ലോകം ഇന്നു മനസ്സിലാക്കിക്കൊ ണ്ടിരിക്കുകയാണു്.

### ഹിന്ദുമതത്തിന്റെ വികാസപരിണാമം

ഹിന്ദുമതംപോലെ മനുഷ്യന്റെ ചിന്താ മണ്ഡലത്തെ പിടിച്ചു കുലുക്കിയ മററൊരു മത തത്ത്വശാസ്ത്രം ഇന്നു ലോകത്തിലില്ല. അതു മാത്രം അതു ശാസ്ത്രവുമായി പൊരുത്തപ്പെടുന്നു ണ്ടു്; വികാസപരിണാമാവസ്ഥയിൽ പ്രത്യേ കിച്ചും. ഈശ്വരനെ ഒരേ സമയത്തു് സഗു ണനും നിർഗ്ഗുണനുമായി വീക്ഷിക്കുക എന്നതു് ഹൈന്ദവമായ അദ്ധ്യാത്മചിന്തയുടെ അടി സ്ഥാനതത്ത്വങ്ങളിൽ ഒന്നാണു്.

അപരിഷ്കൃതമായ ചിലതരം ആരാധനക ളിലും വഴിപാടുചടങ്ങുകളിലും മററും മതത്തി ന്റെ ആദിമദശയിലെ വിശ്വാസങ്ങൾ നില നില്ക്കുന്നതായി കാണാം. അതുകൊണ്ടൊന്നും മതത്തിന്റെ അന്തഃസത്തയ്ക്കു് ഉലച്ചിലേററിട്ടു ണ്ടെന്നു് ആരും ധരിക്കരുതു്. വിഗ്രഹപൂജ യുടെ പിന്നിലുള്ള അദ്ധ്യാത്മചിന്ത ഭക്തന്മാർ ഇന്നു ശരിക്കു പുലർത്തിപ്പോരുന്നുണ്ടോ? ഇല്ല. എല്ലാവർക്കും അതു സാധിച്ചെന്നു വരില്ല. അതു കൊണ്ടു വിഗ്രഹപൂജയുടെ ആന്തരസത്തയ്ക്കു വല്ല കോട്ടവും ഉണ്ടോ? ശിവലിംഗത്തെ കൈയ് കൂപ്പാൻ മടിച്ച ഒരു അത്യാധുനികന്റെ ''ഇതു നല്ലൊരു അമ്മിക്കുഴയ്ക്കു പററിയതാണല്ലൊ'' എന്ന വാക്കാണു് ഇത്തരുണത്തിൽ ഓർമ്മവരു ന്നതു്. ഹിന്ദുക്കളുടെ പൂജാവിഗ്രഹങ്ങൾ ഇന്നു് കാഴ്ചവസ്തുക്കളായിത്തീർന്നിരിക്കുകയാണു്. സം ഘടിതമായിത്തന്നെ വിഗ്രഹമോഷണം ഇന്നു നടന്നുകൊണ്ടിരിക്കുന്നു. ഇന്ത്യയിൽനിന്നു മോ ഷ്ടിക്കപ്പെട്ട നടരാജവിഗ്രഹം ലക്ഷക്കണക്കിനു് ഉറപ്പിക്കയ്ക്കു് ഒരു വിദേശവ്യാപാരി കൈയ്ക്കു ലാക്കിയ വിവരം പത്രത്തിൽ പലരും വായി ച്ചിട്ടുണ്ടാകും. വിഗ്രഹത്തെ വെറും കല്ലായോ ലോഹമായോ മാത്രം കരുതി ആരാധിക്കുന്നതു കൊണ്ടു് ഒരു പ്രയോജനവുമില്ല. അതിലുള്ള പ്രതിരൂപാത്മകത്വം മനസ്സിലാക്കിയാൽ മാത്രമേ വിഗ്രഹത്തിലുള്ള ചൈതന്യത്തെ പ്പററി നാം ബോധവാന്മാരാകൂ. അതേ ചൈത ന്യംതന്നെയാണു നമ്മളിലും എന്ന ബോധവും ഉണ്ടാകണം.

---

* ദേവരാജാവായ സ്യൂസ്സോവിന്റെ കോപത്തിനു പാത്രമായ പ്രോമീത്യൂസ്, ഹെർക്കുലീസ് ചെന്നു വിടുവിക്കുംവരെ ഒരു പാറക്കെട്ടിൽ ബദ്ധനായിരുന്നു. ഗ്രീക്കു പുരാണകഥ.

പ്രകൃത്യാരാധനയിൽനിന്നുദ്ഭവിച്ച ഹിന്ദുമതം വളരെക്കാലത്തെ പരിണാമപ്രക്രിയയിലൂടെയാണു വളർന്നു വികസിച്ചിട്ടുള്ളത്. ഹൈന്ദവാദ്ധ്യാത്മികചിന്തയുടെ വികാസപരിണാമങ്ങൾ അതിനു തെളിവാണ്. ആ പരിണാമവികാസങ്ങളെ നാലു ഘട്ടങ്ങളിലായി തിരിച്ചിരിക്കുകയാണ് ചരിത്രകാരന്മാർ. ബി.സി. 2500 മുതൽ 600 വരെയുള്ള ആദ്യത്തെ കാലഘട്ടത്തിലാണു നാലു വേദങ്ങളും അവയോടനുബന്ധിച്ചുള്ള ഉപനിഷത്തുകളും ഉദ്ഭവിച്ചത്. അതായത് 1900 വർഷങ്ങൾ വേണ്ടിവന്നു ഹിന്ദുമതത്തിന്റെ അടിത്തറപ്പണിക്കെന്നു ചുരുക്കം. ആദ്യവേദങ്ങളിലെ ബഹുദൈവവിശ്വാസത്തിൽനിന്ന് ഒടുവിലത്തെ ഉപനിഷത്തിലെ ഏകദൈവസിദ്ധാന്തങ്ങളിലേയ്ക്ക് അദ്ധ്യാത്മചിന്താവികാസം കടന്നുവന്നതു് ഈ കാലഘട്ടത്തിലായിരുന്നു. 500 ബി.സി. മുതൽ 200 എ. ഡി. വരെയുള്ള എഴുനൂറു കൊല്ലത്തെ രണ്ടാം കാലഘട്ടം പുരാണങ്ങളുടേതായിരുന്നു. പക്ഷെ ആ കാലയളവിൽത്തന്നെ വേദപ്രാമാണ്യത്തെ വകവെച്ചു കൊടുക്കാത്ത ബുദ്ധജൈനചാർവാക മതങ്ങളും വളർന്നുവരികയുണ്ടായി. മൂന്നാം കാലഘട്ടം ക്രിസ്തുവർഷത്തിന്റെ ആദ്യശതാബ്ദങ്ങൾ (ഒന്നും രണ്ടും ഒഴികെ) ആയിരുന്നു. ആ കാലഘട്ടത്തിലാണു ബുദ്ധജൈനചാർവാകസിദ്ധാന്തങ്ങൾക്ക് എതിരായിട്ട് ഓരോ തത്ത്വസംഹിതകളെ ക്രോഡീകരിച്ച് രൂപവത്ക്കൃതമായ ഷഡ്ദർശനങ്ങളുടെ (ന്യായം, വൈശേഷികം, സാംഖ്യം, യോഗം, പൂർവ്വോത്തരമീമാംസകൾ) ഉദ്ഭവം. അക്കാലത്തു നടന്ന വാദകോലാഹലത്തിന്റെ മുഖരിതാന്തരീക്ഷം എത്ര രൂക്ഷമായിരുന്നുവെന്നതിന് ഷഡ്ദർശനങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ട്. നാലാമത്തെ കാലഘട്ടത്തിൽ, ദർശനങ്ങളിലുള്ള അദ്ധ്യാത്മചിന്തകൾക്കു വ്യാഖ്യാനങ്ങളായി ശ്രീശങ്കരപ്രഭൃതികളായ ആചാര്യന്മാരുടെ ഭാഷ്യങ്ങൾ പുറത്തുവന്നു. അപ്പോഴാണു മൂന്നാം കാലഘട്ടത്തിന്റെ വാദരൂക്ഷമായ മുഖപ്രകൃതി മുഴുവനും നമുക്കു കാണാൻ കഴിഞ്ഞതു്.

## ശാസ്ത്രം ശപിക്കപ്പെടരുതു്

ദുഃഖത്തിൽനിന്നു മോചനം നേടുവാനും തദ്വാരാ സുഖം തേടുവാനുമുള്ള നിരന്തരയത്നമാണു ജീവിതമെങ്കിൽ ആ ജീവിതപ്രക്രിയയിൽ വിലങ്ങുകളും വിഷമങ്ങളും വലിച്ചിട്ടുന്നതു മതമാണെന്നു ശാസ്ത്രം കുററപ്പെടുത്തുന്നു. അർത്ഥശൂന്യമായ ചടങ്ങുകളുടേയും ദുർഗ്രാഹ്യങ്ങളായ ആചാരങ്ങളുടേയും അന്ധവിശ്വാസങ്ങളുടേയും പാഴ്പടപ്പുകൾ ചുററിപ്പിണഞ്ഞു് മതം ഭീകരമായിത്തീർന്ന ഒരു കാലം ഉണ്ടായിരുന്നു. മതം നമ്മളെ നരകചിത്രം കാട്ടി ഭീഷണിപ്പെടുത്തുകയും ജീവിതവൈരൂപ്യംകൊണ്ടു് ഇളിച്ചുകാട്ടുകയും തമ്മിൽത്തല്ലിക്കുകയും ചെയ്തിട്ടുണ്ട്, ശരി. എന്നാൽ അതൊക്കെ ചരിത്രപരമായ ഒരു യാദൃച്ഛികസംഭവമെന്നല്ലാതെ മതത്തിന്റെ ഉദ്ദേശശുദ്ധി പരിഗണിക്കുമ്പോൾ കരുതിക്കൂട്ടിച്ചെയ്ത ഒരു ദ്രോഹകൃത്യമായി കണക്കിലെടുക്കുന്നതു ശരിയല്ല. കാരണം, അതാതു കാലങ്ങളിൽ വളർന്നുവരുന്ന സാമൂഹ്യസ്ഥിതികളുടേയും ധാർമ്മികമൂല്യങ്ങളുടേയും പശ്ചാത്തലത്തിൽ മതത്തിനു പുതിയ കാഴ്ചപ്പാടുകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നുവെന്നു നിർമ്മത്സരമതികളെങ്കിലും സമ്മതിക്കും. അതുകൊണ്ടു് മതത്തിന്റെ പേരിൽ എന്തെങ്കിലും പാകക്കേടുകൾ ഉണ്ടാക്കിത്തീർത്തിട്ടുണ്ടെങ്കിൽ അതു് അജ്ഞതമൂലമാണെന്നു സമാധാനിക്കാനേയുള്ളു. ജനക്ഷേമത്തിനുവേണ്ടിയേ മതം നിലനിന്നിട്ടുള്ളു.

ചരിത്രത്തിന്റെ മദ്ധ്യമകാലഘട്ടം പരിശോധിച്ചാൽ രാഷ്ട്രസേവനത്തിന്റെ പാരമ്പര്യവും മതത്തിനുണ്ടെന്നു നമുക്കു കാണാം. ഇടയ്ക്കുവെച്ച് ശാസ്ത്രം എന്ന ഒരു പുതുപരിഷ്കാരിപ്പെണ്ണ് രാഷ്ട്രരംഗത്തിലേയ്ക്കു കടന്നുവന്നു. അവളെ കണ്ടപ്പോൾ, ശിഖണ്ഡിയെ കണ്ട നൈഷ്ഠികബ്രഹ്മചാരിയായ ഭീഷ്മരെപ്പോലെ മതം മുഖം തിരിച്ചുകളഞ്ഞു. ശാസ്ത്രത്തിന്റെ വാഗ്ദാനത്തിൽ മയങ്ങിയ പുതുനാഗരികത മതത്തെ അവഗണനയുടെ ശരശയ്യയിൽ കിടത്തി. മാത്രമല്ല, ശാസ്ത്രത്തിന്റെ മാത്രം കൂട്ടുപിടിച്ചുകൊണ്ടു ജീവിതവിഭവങ്ങൾ വർദ്ധിപ്പിക്കുകയും കർമ്മപദ്ധതികൾ പുനഃസംഘടിപ്പിക്കുകയും ചെയ്താൽ സാർവ്വത്രികമായ സന്തുഷ്ടി കൈവരുമെന്ന് ആധുനികനാഗരികത വ്യാമോഹിച്ചു. മതനിരപേക്ഷമായ ഈ ഭരണയത്നങ്ങൾ തിരുതകൃതിയായി നടക്കുമ്പോഴും ലോകക്ഷേമത്തെച്ചൊല്ലി ഉത്ക്കണ്ഠാപൂർവ്വം അക

നോവനുഭവിക്കുന്ന മതം ശപിയ്ക്കത്തക്ക ധാർമ്മികരോഷമുണ്ടായിട്ടും തിതിക്ഷമൂലം 'അവർ ചെയ്യുന്നതെന്തെന്നവർക്കു് അറിഞ്ഞുകൂടാ.' എന്നു പറഞ്ഞു് അടങ്ങുകയാണു്.

വാസ്തവത്തിൽ മതമെന്ന ഈ കാരണവപ്പാടു് ശാസ്ത്രത്തോടുള്ള മനംമടുപ്പുമൂലം ''ഇനി നിങ്ങളായി നിങ്ങടെ പാടായി'' എന്ന മട്ടിൽ താക്കോൽക്കൂട്ടം വലിച്ചെറിഞ്ഞു് കാരണോസ്ഥാനത്തുനിന്നു് അകന്നു നിന്നിട്ടുണ്ടെങ്കിൽ അതു ശരിയായിട്ടില്ല. ശാസ്ത്രം പുതുതലമുറക്കാരനാണു്. അല്പം എടുത്തുചാട്ടം ഇല്ലാതിരിക്കുമൊ ? അതൊക്കെ നോക്കിയും കണ്ടും പാണ്ടു പറഞ്ഞുകൊടുത്തു പയ്യനെ പാകത്തിനു നടത്തേണ്ടതാരാ ? ദുർവ്വാശിപിടിച്ചു് എല്ലാം ഇട്ടെറിഞ്ഞു കാശിയ്ക്കുപോകാതെ മതംതന്നെ, സ്വന്തം താടിതഴുകി ഒന്നു ഉറക്കെ ചിന്തിച്ചു നോക്കട്ടെ.

### ഭസ്മാസുരൻ

ധാർമ്മികഭാവനകളെ ഒഴിച്ചുനിർത്തുകമൂലം ഭൗതികശാസ്ത്രം ലോകക്ഷേമമെന്ന പൂർവ്വലക്ഷ്യത്തിൽനിന്നു വ്യതിചലിച്ചു് അന്ധമായി മുന്നേറുന്നതു് ലോകസമാധാനത്തിനുതന്നെ ഭീഷണിയായിത്തീർന്നിരിക്കുന്നുവെന്നു വിവേകികൾ ചിന്തിക്കാൻതുടങ്ങിയിരിക്കുന്നു. അനുഗ്രഹാശിസ്സുകൾ നല്കി പ്രതീക്ഷാനിർഭരം മനുഷ്യൻ വളർത്തിയെടുത്ത ശാസ്ത്രം ഭസ്മാസുരനെപ്പോലെ വരബലോദ്ധതനായിട്ടു തന്റെ വിദ്ധ്വംസനശക്തി മനുഷ്യനിൽതന്നെ പ്രയോഗിക്കാൻ ആഞ്ഞടുക്കുകയാണു്. കൈലാസം വിട്ടു് ഇറങ്ങിയോടിയ പരമശിവനോടു ഭസ്മാസുരൻ പറഞ്ഞ അതേ വാക്കുകളുമായി ശാസ്ത്രം ഇന്നിതാ സംഹാരരൂപിയായി മനുഷ്യന്റെ പിന്നാലെ പായുന്ന കാഴ്ചയാണു നാം കാണുന്നതു്. ധാർമ്മികഭാവനയുടെ കൈലാസശിഖരത്തിൽ വിഭൂതിയോടെ വിലസിയിരുന്ന മനുഷ്യശിവനെ ശാസ്ത്രമാകുന്ന ഭസ്മാസുരൻ പിന്തുടരുകയാണു്. വരഗർവ്വിതനായ അവൻ ചോദിക്കുന്നു:

നീലകണ്ഠം വിറച്ചുകൊണ്ടങ്ങനെ
കാളമേഘജടയുലഞ്ഞങ്ങനെ
ചാരുചന്ദ്രക്കലമുടിത്തൊത്തിലേ—
ക്കേറെയേററിത്തിരുകിയുമങ്ങനെ
വാമപാണിയാൽ ഗംഗതൻ തേൻകുളിർ—
നീർനിപാതം തടഞ്ഞുകൊണ്ടങ്ങനെ
ഉററതോഴിയാം ഗൗരിയെത്തൻമടി—
ത്തട്ടിൽനിന്നുമിറക്കിയിട്ടങ്ങനെ
ഭീതിമൂലംകുഴഞ്ഞപാദങ്ങളാൽ
ശ്രീലകൈലാസഭൂവെടിഞ്ഞങ്ങനെ
ആടലാൻ നീയെന്നിൽനിന്നെന്തേവം
ഓടിമാറുവാൻ ശ്രീപരമേശ്വര ?
ശംഖചക്രഗദാപദ്മധാരിയാം
കർമ്മസാക്ഷിതൻമുമ്പിൽ നീ വാണാലും
പേടിയില്ലെനിക്കദ്ദിവ്യസന്നിധി
പൂകുവാനുമെന്നോർമ്മയുണ്ടാകണം.

നോക്കുക മനുഷ്യശിവന്റെ ദയനീയത! പുരാണശിവനെ രക്ഷിക്കുവാൻ മഹാവിഷ്ണു ഉണ്ടായിരുന്നു. മതത്തെ വിഗണിച്ച മനുഷ്യനു വിഷ്ണുവുമില്ല. ഉള്ളതു് ''പീസ് ഫൌണ്ടേഷ''നാണു്; സമാധാനസമിതിയാണു്. അവിടേയും തനിക്കു പ്രവേശനമുണ്ടെന്നാണു ശാസ്ത്രത്തിന്റെ ഊററം. അതിനാൽ ഇനി രക്ഷോപായം ഒന്നു മാത്രമേയുള്ളു — ഓരോ മനുഷ്യന്റേയും ഉള്ളത്തിനുള്ളിൽ യോഗനിദ്രയിലാണ്ടുകിടക്കുന്ന വിവേകവിഷ്ണുവിനെ മതത്തിന്റെ ഭാവഗീതങ്ങൾകൊണ്ടുണർത്തുക. വിവേകത്തിന്റെ ധാർമ്മികഹസ്തം ശാസ്ത്രത്തിന്റെ കലിതുള്ളലിനെ അടക്കിനിർത്തി അതിനെ മതത്തിനോടു പൊരുത്തമുള്ളതാക്കിത്തീർക്കും.

വഴിതെററിയ ശാസ്ത്രം വരുത്തിവെയ്ക്കുന്ന വിനകൾക്കു മതവുമായുള്ള പൊരുത്തം പരിഹാരമാകുമൊ എന്നു ശങ്കിക്കുന്നവരുണ്ടാകാം. മതത്തിൽ വന്നിരിക്കുന്ന മാററങ്ങൾ മനസ്സിലാക്കാത്തവരാണവർ. കഴിഞ്ഞുപോയ കാലത്തിന്റെ മനോവിഭ്രാന്തിയല്ല വളർന്നുവരുന്ന മതം. അന്ധവിശ്വാസങ്ങളിലും ആചാരങ്ങളിലും അധിഷ്ഠിതമായ മതം, തത്ത്വശാസ്ത്രത്തിൽ അധിഷ്ഠിതമായ മതത്തിനു വഴിമാറിക്കൊടുത്തിരിക്കുകയാണു്. തത്ത്വശാസ്ത്രോപേതമായ മതം ആധുനികലോകത്തിന്റെ മുമ്പിൽ ജീവിതഭദ്രതയ്ക്കുറപ്പുകൊടുക്കുന്ന വിജയവാഗ്ദാനമാണു്. ശാസ്ത്രംകൊണ്ടു മനുഷ്യന്റെ പ്രഭുത്വം ഉയർന്നിട്ടുണ്ടെങ്കിലും വ്യക്തിത്വം തകർന്നിരിക്കുകയാണു്. തകർന്ന വ്യക്തിത്വത്തെ മെനഞ്ഞെടുത്തു പ്രഭുത്വത്തോടു സമശീർഷമാക്കുവാൻ മതത്തിനേ കഴിയൂ. ആ കഴിവു് ഉപയോഗിക്കുവാൻ മതത്തിനെ അനുവദിച്ചില്ലെങ്കിൽ

ലോകത്തിൻെറ വൈരൂപ്യം ഭയാനകമായിരിക്കും.

മതത്തെ തഴഞ്ഞ ശാസ്ത്രം സ്വയംകൃതാനത്ഥത്തിൻെറ പേരിൽ ഇന്ന ശകാരത്തിനു ശരവ്യമായിരിക്കുകയാണെന്ന നടേ പറഞ്ഞു കഴിഞ്ഞു. അന്നു ശാസ്ത്രത്തോടുള്ള വെറുപ്പുമൂലം മതം പരാജയപ്പെട്ടുവെങ്കിൽ ഇന്നു മതത്തെ മറയനാക്കിയ ശാസ്ത്രത്തിനു ജനങ്ങളിലുള്ള പിടി അയഞ്ഞുവരികയാണ്. ഉപ്പുതിന്നവൻ വെള്ളം കുടിക്കാതിരിക്കുകയില്ലല്ലൊ. അതിനാൽ, ശാസ്ത്രജ്ഞന്മാരും മതാചാര്യന്മാരും സ്വയം ആത്മപരിശോധനയ്ക്കു തയ്യാറാവുകയും തെററുകാം തിരുത്തി പരസ്പരധാരണയോടുകൂടി പ്രവത്തിക്കുവാൻ സന്നദ്ധരാവുകയുമാണ് ഇന്നത്തെ ആവശ്യം. മനുഷ്യജീവിതത്തെ സംതൃപ്തവും സമാധാനപൂണ്ണവും ആക്കിത്തീക്കുവാൻ മതവും ശാസ്ത്രവും ഒററയ്ക്കൊററയ്ക്കു അസമത്ഥമാണെന്നു അനുഭവം നമ്മെ പഠിപ്പിച്ചുകഴിഞ്ഞു. ആ അനുഭവപാഠം മതശാസ്ത്രസമന്വയത്തിൻെറ പ്രായോഗികപരീക്ഷണത്തിനുള്ള ആഹ്വാനമാണ്. അത്തരമൊരു സമന്വയംകൊണ്ടേ സാത്ത്വികശാന്തിയും സമാധാനവും അതോടൊപ്പം സമൃദ്ധിയും ഉണ്ടാകൂ.

---

മതവും സയൻസും – 7

# മതവും ശാസ്ത്രവും

**ജി. ബാലകൃഷ്ണൻ നായർ**

## മതമെന്ത്, ശാസ്ത്രമെന്ത്?

മതവും ശാസ്ത്രവും പ്രപഞ്ചത്തിൻെറ വസ്തുരഹസ്യം തിരയുന്ന രണ്ടു മാർഗ്ഗങ്ങളാണ്. മതത്തിൻെറ മാർഗ്ഗം ആന്തരവും ശാസ്ത്രത്തിൻേറതു ബാഹ്യവും എന്ന ഭേദമേ ഇവയ്ക്കുതമ്മിലുള്ളു. ശാസ്ത്രമെന്ന പദംകൊണ്ടു ഭൗതികശാസ്ത്രത്തെയാണിവിടെ അർത്ഥമാക്കുന്നതു്. ഈ ആധുനികശാസ്ത്രത്തിനുമാത്രമേ നിയമബദ്ധവും പരീക്ഷിച്ചുറപ്പിക്കാവുന്നതുമായ ഒരു ചിന്താപദ്ധതിയുള്ളു എന്നു ചിലർ കരുതുന്നു. മതം നിയമബദ്ധമല്ലാത്തതും പരീക്ഷിച്ചുറപ്പിക്കാൻ കഴിയാത്തതുമായ കുറെ ബാഹ്യാചാരങ്ങൾ മാത്രമാണെന്നേ ഇക്കൂട്ടർ കരുതുന്നുള്ളു. മതത്തെ നിഷ്കർഷയോടെ സമീപിക്കുകയോ മതത്തിൻെറ ശാസ്ത്രം പഠിക്കാൻ മിനക്കെടുകയോ ചെയ്യാത്ത കൂട്ടരാണിങ്ങനെ വാദിക്കുന്നതു്. മതത്തിനു് സുചിന്തിതവും സഹസ്രാബ്ദങ്ങളായി പരീക്ഷിച്ചുറപ്പിക്കപ്പെട്ടിട്ടുള്ളതുമായ ഒരു ശാസ്ത്രമുണ്ടെന്നുള്ള കാര്യം ഇക്കൂട്ടർക്കറിഞ്ഞുകൂട. മതശാസ്ത്രത്തിൻെറ പേരാണു വേദാന്തം ബാഹ്യാചാരങ്ങളുടെ സമൂഹമായി ലോകത്തിന്നറിയപ്പെടുന്ന ഏതു മതത്തിനും യുക്തിയുക്തമായ സഹായഹസ്തം നൽകാൻ കഴിവുള്ള ശാസ്ത്രമാണ് വേദാന്തം. ഭഗവാൻ ഗീതയിൽ ഈ ശാസ്ത്രത്തിൻെറ മഹത്ത്വം വെളിപ്പെടുത്തിയിരിക്കുന്നതു നോക്കുക:–

ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ
ഏതദ്ബുദ്ധ്വാ ബുദ്ധിമാൻസ്യാത് കൃതകൃത്യശ്ച ഭാരത.
(ഗീ. 15, 20)

"പുണ്യവാനായ അർജ്ജുന, പരമസത്യം വെളിപ്പെടുത്തിത്തരാൻ കഴിവുള്ള അത്യന്തം രഹസ്യമായ ശാസ്ത്രമാണ് നിനക്കിതുവരെ ഞാനുപദേശിച്ചതു്. ഇതറിഞ്ഞാൽ നീ ബുദ്ധിമാനും കൃതകൃത്യനുമായി ഭവിക്കും." മതത്തിൻേറതായ ഈ ശാസ്ത്രത്തിൻെറ സത്യദർശനത്തെ ആധുനികശാസ്ത്രത്തിൻെറ ഇതുവരെയുള്ള നേട്ടങ്ങൾ അരക്കിട്ടുറപ്പിക്കുകയേ ചെയ്തിട്ടുള്ളുവെന്നും ഓർക്കേണ്ടതാണ്. അതുകൊണ്ടു് മതത്തെയും ശാസ്ത്രത്തെയും കുറിച്ചു ചിന്തിക്കുമ്പോൾ ശാസ്ത്രത്തിൻെറ അന്വേഷണരീതിയെക്കാൾ മെച്ചപ്പെട്ടതാണ് മതശാസ്ത്രത്തിൻെറ

അന്വേഷണരീതിയെന്നു് അറിഞ്ഞിരിക്കേണ്ട താണു്.

## ലക്ഷ്യവും നേട്ടങ്ങളും

പുറമേ കാണപ്പെടുന്ന പദാർത്ഥങ്ങളെ വിശകലനം ചെയ്തും കൂട്ടിച്ചേർത്തും വസ്തുസ്ഥിതി തിരയുകയാണു് ആധുനികശാസ്ത്രത്തിന്റെ ലക്ഷ്യം. വ്യക്തി സ്വയം അന്തർമ്മുഖനായി സ്വന്തം വ്യക്തിത്വത്തിലെ ഘടകങ്ങളെ വിശകലനം ചെയ്തും കൂട്ടിച്ചേർത്തും വസ്തുസ്ഥിതി തിരയുകയാണു് മതത്തിന്റെ ലക്ഷ്യം. തിരച്ചിൽ മുന്നേറിയതോടെ ആധുനികശാസ്ത്രത്തിനു പല പുതിയ അറിവുകളും കണ്ടെത്താൻ കഴിഞ്ഞിട്ടുണ്ടു്. വൈദ്യുതിയുടെ കണ്ടുപിടുത്തം, അണുവിഭേദനത്തിലൂടെ അതിരററ ഊർജ്ജം നിർമ്മിക്കാമെന്നുള്ള കണ്ടുപിടുത്തം ഇവയൊക്കെ ആധുനികശാസ്ത്രത്തിന്റെ അദ്ഭുതകരങ്ങളായ നേട്ടങ്ങളാണു്. വസ്തുസ്ഥിതി പൂർണ്ണമായി വെളിപ്പെടുന്നതിനുമുൻപുള്ള ഇത്തരം നേട്ടങ്ങളെ ആധുനികശാസ്ത്രം മാനവരാശിയുടെ ഭൗതികപുരോഗതിക്കായി ഉപയോഗിക്കാൻ തുടങ്ങി. ഇന്നു് ലോകത്തെമ്പാടും കാണുന്ന നവംനവങ്ങളായ ഭൗതികസാമഗ്രികളും യന്ത്രസാമഗ്രികളും മററും ഭൗതികശാസ്ത്രത്തിന്റെ അന്തരാളഘട്ടത്തിലെ കണ്ടുപിടുത്തങ്ങളുടെ ഫലമാണെന്നു പറയേണ്ടതില്ലല്ലോ. മതത്തിന്റേതായ ശാസ്ത്രം മുന്നേറിയതോടെ അന്തരാളഘട്ടത്തിൽ അദ്ഭുതകരങ്ങളായ പല രഹസ്യങ്ങളും ആ ശാസ്ത്രത്തിനും വെളിപ്പെട്ടുകിട്ടി. വ്യക്തിമനസ്സ് അന്തർമ്മുഖമായി ഏകാഗ്രപ്പെട്ടാൽ ഭാവനാതീതങ്ങളായ അദ്ഭുതകരങ്ങളായ കഴിവുകൾ ആ മനസ്സിനു വന്നുചേരുന്നതായി കണ്ടു. ദർശനസ്പർശനാദികൾകൊണ്ടു് അന്യരുടെ അവശതകൾ മാററാനുള്ള കഴിവു്; പരഹൃദയജ്ഞാനം; അണിമ, മഹിമ തുടങ്ങിയ അഷ്ടൈശ്വര്യസിദ്ധികൾ; ആകാശഗമനം, ഗോളാന്തരവിജ്ഞാനം മുതലായ നേട്ടങ്ങൾ എന്നിവയൊക്കെയാണു് മതാനുഷ്ഠാനങ്ങളിൽ ഗാഢമായി മുഴുകുന്ന വ്യക്തികൾ വസ്തുസ്ഥിതി പൂർണ്ണമായി തെളിയുന്നതിനുമുൻപുള്ള അന്തരാളഘട്ടത്തിൽ വന്നുചേരുന്ന അറിവുകൾ. ഒരു കാലത്തു് ഈ അറിവുകൾ വ്യക്തിയുടെയും സമൂഹത്തിന്റെയും ഭൗതികപുരോഗതിക്കായി വിനിയോഗിക്കപ്പെടുകയും ചെയ്തിരുന്നു. ആയുർവ്വേദം, ഗണിതം, രസതന്ത്രം, ജ്യോതിഷം തുടങ്ങിയ ഭൗതികശാസ്ത്രരംഗങ്ങളിൽ ഭാരതീയർക്കുണ്ടായിരുന്ന വിസ്മയാവഹമായ അറിവു് ഏറിയകൂറും ഇങ്ങനെ മതാനുഷ്ഠാനങ്ങളിൽനിന്നും നേടിയവയാണു്. ഇന്നത്തെപ്പോലെ പരീക്ഷണശാലകളോ യന്ത്രസാമഗ്രികളോ അന്നില്ലായിരുന്നു എന്നു തീർച്ചയാണല്ലോ. മതാനുഷ്ഠാനങ്ങൾക്കു് അന്തരാളഘട്ടത്തിൽ വന്നുചേരാവുന്ന ഭൗതികനേട്ടങ്ങളിൽ സംശയാലുക്കളുണ്ടെങ്കിൽ അവർ പാതഞ്ജലയോഗസൂത്രത്തിലെ മൂന്നാം പാദം നിഷ്കൃഷ്ടമായി പഠിച്ചു് അനുഷ്ഠിച്ചുനോക്കട്ടെ. മതാനുഷ്ഠാനങ്ങളിലെ അദ്ഭുതസിദ്ധികൾ ഇന്നും ലോകത്തെമ്പാടുമുള്ള സാധാരണജനങ്ങളെ മാത്രമല്ല പല രംഗങ്ങളിലുമുള്ള വിജ്ഞാനികളെപ്പോലും ആകർഷിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്യുന്നു എന്നുള്ളതു് ശാസ്ത്രസിദ്ധികളെപ്പോലെതന്നെ മതസിദ്ധികളും പൊതുജനോപകാരപ്രദങ്ങളാണെന്നു തെളിയിക്കുന്നു.

## ജയവും പരാജയവും

മനുഷ്യവ്യക്തികളുടെ അവശതകൾക്കു് താല്ക്കാലികപരിഹാരം കണ്ടെത്താൻ ശാസ്ത്രത്തിന്റെയും മതത്തിന്റെയും ഭൗതികനേട്ടങ്ങൾക്കു കുറെയൊക്കെ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ നേട്ടങ്ങളോടൊപ്പം ഭൗതികസിദ്ധികൾ തുല്യമായോ അതിലധികമോ കോട്ടങ്ങളും ഉളവാക്കിയിട്ടുണ്ടു്. ഭൗതികപുരോഗതിയുടെ കേടുപാടുകളെക്കുറിച്ചുള്ള പരാതി ഇന്നു ലോകമെമ്പാടും മാറെറാലിക്കൊള്ളുകയാണു്. നേട്ടങ്ങളും കോട്ടങ്ങളും തട്ടിച്ചുനോക്കുമ്പോൾ സ്ഥിതി പഴയതിനു തുല്യമോ അതിനേക്കാൾ കേടു നിറഞ്ഞതോ ആയിത്തീർന്നിട്ടുണ്ടെന്നാണു പരാതി. മതത്തിന്റേതായ ഭൗതികസിദ്ധികൾക്കും കോട്ടങ്ങളുണ്ടെന്നുള്ളതു വാസ്തവം. എന്നാൽ കേവലമായ ഭൗതികസിദ്ധിയെ അപേക്ഷിച്ചു് അതിനൊരു മെച്ചമുണ്ടു്. മതാനുഷ്ഠാനങ്ങൾ കൈവെടിഞ്ഞുകൊണ്ടുള്ള കേവലഭൗതികസിദ്ധികൾ പരമസത്യത്തെ അനുഭവമണ്ഡലത്തിൽനിന്നും അതിദൂരം മറച്ചുകളയുന്നു. മതാനുഷ്ഠാനങ്ങളിൽ ഏകാഗ്രപ്പെടുന്ന

ബുദ്ധി എന്തെല്ലാം ഭൗതികക്ലേശങ്ങളിൽ പെട്ടുഴന്നാലും ക്രമേണ സത്യത്തോടടുത്തുകൊണ്ടിരിക്കും. കേവലഭൗതികത പുരോഗമിക്കുന്തോറും മനുഷ്യമനസ്സിനെ അത്യന്തചഞ്ചലവും ഭ്രമപൂർണ്ണവുമാക്കിത്തീർക്കും. നേരേമറിച്ച് മതാനുഷ്ഠാനം എത്ര താണതരത്തിലുള്ളതായാലും മനുഷ്യമനസ്സിനു് സ്ഥിരമായ ഒരാശ്രയമരുളി ക്രമേണ ഏകാഗ്രത കൈവരുത്തും. ഒരു പരിതഃസ്ഥിതിയിലും ചഞ്ചലമായ മനസ്സിനു് സുഖമോ സത്യബോധമോ ഉണ്ടാകുന്നതല്ല. അതുകൊണ്ടു് ശാസ്ത്രത്തിന്റേതായാലും ഇതര സിദ്ധാന്തങ്ങളുടേതായാലും കേവലഭൗതിക പുരോഗതികൊണ്ടു് മനുഷ്യരാശി ഒരിക്കലും രക്ഷപ്പെടാൻ പോകുന്നില്ല. ഭൗതികപുരോഗതിയെ മതാനുഷ്ഠാനങ്ങളുമായി കൂട്ടിയിണക്കുകയാണു് ഇതിനൊരേ ഒരു പോംവഴി.

## ലക്ഷ്യപ്രാപ്തി

ശാസ്ത്രത്തിന്റെയും മതത്തിന്റെയും അന്തിമലക്ഷ്യം പരമസത്യം കണ്ടെത്തുകയെന്നുള്ളതാണു്. ഈ ലക്ഷ്യപ്രാപ്തിയെ സംബന്ധിച്ച കാര്യത്തിലാണു് മതത്തിനും ശാസ്ത്രത്തിനും തമ്മിൽ പ്രകടമായ വ്യത്യാസം കാണുന്നതു്. ആധുനികശാസ്ത്രത്തിനു് പരമസത്യം തെളിഞ്ഞുകിട്ടിയിട്ടില്ലെന്നു് എല്ലാവരും സമ്മതിക്കുന്നു. എന്നാൽ മതത്തിന്റെ ശാസ്ത്രമായ വേദാന്തം അവകാശപ്പെടുന്നതു് ആ ശാസ്ത്രത്തിനു് പരമസത്യം സൂര്യതുല്യം തെളിഞ്ഞു കിട്ടിയിട്ടുണ്ടെന്നാണു്. സഹസ്രാബ്ദങ്ങളായി ഈ വസ്തുത പരീക്ഷിച്ചുറപ്പിക്കപ്പെട്ടിട്ടുമുണ്ടു്. സർവ്വശക്തവും, സർവ്വവ്യാപ്തവും സർവ്വജ്ഞവും, ആനന്ദഘനവുമായ നിശ്ചലബോധമാണു് പ്രപഞ്ചത്തിന്റെ പരമകാരണമായ സത്യമെന്നത്രേ വേദാന്തത്തിന്റെ കണ്ടുപിടുത്തം. ജനനമരണങ്ങളുററ ഈ ബോധസത്തയ്ക്കുള്ളിൽ അതിന്റെ ശക്തി സ്പന്ദിക്കുന്നതോടെ പ്രാണപ്രവാഹമാരംഭിക്കുന്നു. ശക്തിസ്പന്ദനരൂപത്തിലുള്ള ഈ പ്രാണപ്രവാഹമാണു് പിന്നീടു് എല്ലാ പ്രപഞ്ചഘടകങ്ങളെയും ഉണ്ടാക്കിയും അഴിച്ചും വിരാജിക്കുന്നതു്. പ്രാണനുൾപ്പെടെയുള്ള പ്രപഞ്ചഘടകങ്ങൾ നിശ്ചലമായ ബോധാധിഷ്ഠാനത്തിൽ ഉണ്ടായി മറയുന്ന അനുഭവങ്ങളായതുകൊണ്ടു് അനിത്യങ്ങൾ. സർവ്വവ്യാപ്തമായ നിശ്ചലബോധം മാത്രം സത്യം. ഭൗതികശാസ്ത്രത്തിനു് പരമസത്യം കണ്ടെത്താൻ കഴിഞ്ഞിട്ടില്ലെങ്കിലും അതിന്റെ ഇന്നുവരെയുള്ള മററു കണ്ടുപിടുത്തങ്ങൾ വേദാന്തസത്യത്തെ കൂടുതൽ ഉറപ്പിച്ചിട്ടേയുള്ളു. അണുവിഭേദനം സാദ്ധ്യമായതോടെ ജഡമെന്നറിയപ്പെടുന്നതൊക്കെ എനർജിയുടെ (ഊർജ്ജത്തിന്റെ) ഘനീഭൂതരൂപങ്ങളാണെന്നു് ആധുനികശാസ്ത്രത്തിനുതന്നെ തെളിഞ്ഞിട്ടുണ്ടു്.

## ആധുനികശാസ്ത്രത്തിന്റെ പരിമിതി

വേദാന്തം കണ്ടുപിടിച്ചിട്ടുള്ള ബോധഘനമായ സത്യത്തെ, അന്തർമ്മുഖമായി ധ്യാനമനനങ്ങളിൽകൂടി ഏകാഗ്രപ്പെടുത്തുന്ന ബുദ്ധിക്കുമാത്രമേ അനുഭവിച്ചറിയാൻ പററൂ. വിജ്ഞാനോപകരണങ്ങൾക്കൊന്നും അതിനെ ബാഹ്യതലത്തിൽ ഒരിടത്തും കണ്ടെത്താൻ പററുന്നതല്ല. ആ സത്യത്തിന്റെ സ്വരൂപം മാത്രമാണു് ആനന്ദവും ശാന്തിയും. ഭൗതികതലത്തിൽ വ്യക്തികൾക്കു് നൈമിഷികമായി അനുഭവപ്പെടുന്ന ആനന്ദവും ശാന്തിയുംപോലും ആ സത്യത്തിൽനിന്നും ഊറിവരുന്നതാണു്. അല്ലാതെ ഒരു ജഡപദാർത്ഥത്തിന്റെയും സ്വാഭാവികസ്വത്തല്ല. ഇക്കാര്യങ്ങൾ സംശയമെന്യേ തെളിഞ്ഞതുകൊണ്ടു് പരമാത്മസത്യം കണ്ടെത്തിയ ഋഷീശ്വരന്മാർ ചില നിയമങ്ങൾ പ്രഖ്യാപിക്കുന്നു. അവ ഇങ്ങനെ സംഗ്രഹിക്കാം:

ബാഹ്യപദാർത്ഥങ്ങളെ വിശകലനം ചെയ്തു സത്യം തിരയുന്ന ഭൗതികശാസ്ത്രത്തിനു് നിലനില്പിന്റെ പരമരഹസ്യം ഒരിക്കലും വെളിപ്പെട്ടുകിട്ടുന്നതല്ല. ഗോളാന്തരയാത്രകളോ ആകാശസഞ്ചാരമോ ഒന്നും ഇതിനുപകരിക്കുന്നതല്ല. അതുകൊണ്ടു് പരമസത്യം കാണാനാഗ്രഹിക്കുന്നയാൾക്കു് ഭൗതികതലം വെടിഞ്ഞു് അന്തർമ്മുഖനായി അവനവന്റെ ഉള്ളിലേയ്ക്കു പിൻവലിയുകയേ ഗതിയുള്ളു. ഇവിടെയാണു് മതം ഭൗതികശാസ്ത്രത്തെ കടന്നു നിൽക്കുന്ന ഇടം. ഒരു ഭൗതികശാസ്ത്രജ്ഞനു് പരമസത്യം തെളിഞ്ഞുകിട്ടണമെന്നുണ്ടെങ്കിൽ

എന്തായാലും മതത്തെത്തന്നെ ആശ്രയിക്കേണ്ട തായി വരും. ഐൻസ്റ്റീൻ തുടങ്ങിയ മഹാന്മാ രായ ചില ഭൗതികശാസ്ത്രജ്ഞന്മാരുടെ അന്ത്യ കാലനിഗമനങ്ങൾ ഇതിനു തെളിവാണ്. മറെറാരു കാര്യം: ഭൗതികശാസ്ത്രത്തിന്റേയോ മതത്തിന്റേയോ അന്തരാളഘട്ടത്തിലുള്ള നേട്ട ങ്ങളൊന്നും വ്യക്തിക്കോ സമൂഹത്തിനോ ശാശ്വതമായ ശാന്തിയോ ആനന്ദമോ ഒരി ക്കലും നേടിക്കൊടുക്കുകയില്ല. ശാന്തിയും ആനന്ദവും പരമസത്യത്തെ മാത്രം ആശ്രയി ക്കുന്ന അനുഭവങ്ങളാണ്. ഉണ്ടായിമറയുന്ന അല്പവസ്തുക്കളിൽ അവയ്ക്കു ശാശ്വതത്വം സാദ്ധ്യ മേയല്ല. അതുകൊണ്ടു ശാശ്വതമായ ശാന്തിയും ആനന്ദവും കൊതിക്കുന്ന വ്യക്തിക്ക് മതത്തെ അവലംബമാക്കി ജനനമരണങ്ങളററ പരമ സത്യത്തെത്തന്നെ തിരയേണ്ടിയിരിക്കുന്നു.

## ഭൗതികമതസമന്വയം

ഭൗതികമായ ജീവിതത്തിന്റെ മധ്യ ത്തിൽ അവിചാരിതമായി എത്തിനിന്ന് അതിന്റെ കേടുപാടുകളിൽ പെട്ടുഴലുന്ന വ്യക്തിയാണല്ലോ മനശ്ശാന്തിക്കുവേണ്ടി മത ത്തിന്റെ നേരേ തിരിയുന്നതു്. മതാനുഷ്ഠാന ങ്ങൾ ശീലിച്ച് പരമസത്യത്തോടടുക്കുന്ന മനസ്സ് ഭൗതികമോഹങ്ങളിൽനിന്നും ക്രമേണ അകലുമെന്നുള്ളതു വാസ്തവം. എന്തായാലും ആരംഭഘട്ടത്തിൽ ലൗകികജീവിതവും മതാനു ഷ്ഠാനങ്ങളും ഒരുമിക്കാതെ സാദ്ധ്യമേയല്ല. അതു പോലെ മനസ്സ് സത്യനിഷ്ഠമാകുന്നതോടെ ഒരാളിന്റെ ഭൗതികസുഖമോഹങ്ങൾ കുറയു മെന്നുവെച്ച് കർമ്മകുശലത കുറയണമെന്നുമില്ല. ലോകത്തിനുവേണ്ടി അന്തിമനിമിഷംവരെ നിഃസ്വാർത്ഥമായി കർമ്മം ചെയ്തു ചരിതാർത്ഥരാ യവരിൽ അധികം പേരും മതാനുഷ്ഠാനങ്ങളിൽ കൂടി സത്യത്തെ സമീപിച്ചവരാണുതാനും. അതുകൊണ്ടു് ഭൗതികശാസ്ത്രത്തോടും ഭൗതിക വാദത്തോടും മതത്തിനൊരു കാര്യമേ ഊന്നി പ്പറയാനുള്ളു. നിലനില്പിനെ നിയന്ത്രിക്കുന്ന പരമസത്യം സൂര്യതുല്യം കണ്ടുപിടിക്കപ്പെട്ടി ട്ടുണ്ട്. യുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ ആർക്കും ആ സത്യത്തെ കണ്ടെത്താനുള്ള വ്യവ സ്ഥാപിതമാർഗ്ഗങ്ങളും തെളിയിക്കപ്പെട്ടിട്ടുണ്ട്. കാര്യമിങ്ങനെയിരിക്കേ പരമസത്യം കണ്ടു പിടിക്കപ്പെട്ടിട്ടില്ല എന്ന അജ്ഞതയും പേറി മുന്നോട്ടു നീങ്ങരുതു്. ഭൗതികവാദവും മാനവ രാശിയുടെ നന്മയ്ക്കുവേണ്ടി ആവിഷ്കരിച്ചി ട്ടുള്ള എല്ലാ കർമ്മപരിപാടികളും അഭംഗുരം പുരോഗമിക്കട്ടെ. അവയ്ക്കൊന്നും തടസ്സം സൃഷ്ടി ക്കണ്ട. മതാനുഷ്ഠാനങ്ങളിൽക്കൂടി സത്യത്തെ സമീപിക്കാനുള്ള പരിപാടികൾകൂടി കൂട്ടി ച്ചേർത്താൽമതി. അന്തർമ്മുഖമായി ആത്മ വിചാരം ചെയ്യാനുതകുന്ന മതാനുഷ്ഠാനങ്ങൾ അവരവർക്കിണങ്ങുന്ന മട്ടിൽ തിരഞ്ഞെടുത്തു ചന്ദ്രനിലേയ്ക്കോ സൂര്യനിലേയ്ക്കോ പോകുന്ന ശാസ്ത്രജ്ഞനുപോലും കൂടെക്കൊണ്ടുപോകാവുന്ന താണ്. ഇതംഗീകരിച്ചാൽ മതവും ശാസ്ത്രവും പരസ്പരപൂരകമായി വർത്തിച്ച് ലോകത്തിനു നന്മ നൽകും. ഒരു കാര്യം തീർച്ച. മതത്തെ കൈവെടിയുന്ന ശാസ്ത്രം ഒററയ്ക്കു് ഒരിക്കലും പരമസത്യം കണ്ടെത്താൻ പോകുന്നില്ല. പരമ സത്യം തെളിയാത്തിടത്തോളം ശാശ്വതമായ ആനന്ദത്തിന്റേയോ ശാന്തിയുടേയോ പ്രശ്നം ഉദിക്കുന്നുമില്ല.

---

വിചാരശക്തിയെക്കവിഞ്ഞുയന്ന് ഒരു ബോധാതീതാവസ്ഥയുണ്ടെന്നും മനസ്സ് ആ ഉന്നതപദത്തി ലെത്തുമ്പോൾ യുക്തിവിചാരത്തിനതീതമായ ജ്ഞാനം മനുഷ്യനു കൈവരുന്നതാണെന്നും യോഗി പറയുന്നു. ആ നിലയിൽ മനുഷ്യനു് ലോകാതീതവും സർവ്വാതീതവുമായ ജ്ഞാനം ഉദിക്കുന്നു. യുക്തിവിചാരത്തെക്കവിഞ്ഞു് സാധാരണ മനുഷ്യപ്രകൃതിയെ അതിക്രമിച്ചുപോകുന്ന ഈ അവസ്ഥ അതിന്റെ ശാസ്ത്രം അറിഞ്ഞുകൂടാത്തവക്കു ചിലപ്പോൾ യാദൃച്ഛികമായും വന്നുചേന്നേക്കാം. അയാൾ അതിന്മേൽ കാലിടറി വീഴുന്നതുപോലെയാണതു്. അതിൽ ഇടറി വീഴുമ്പോൾ ഈ ജ്ഞാനം പുറമേ നിന്നു കിട്ടിയെന്നാണ് അയാൾ സാധാരണയായി മനസ്സി ലാക്കുന്നതു്.

—വിവേകാനന്ദസ്വാമികൾ (രാജയോഗം 118)

മതവും സയൻസും – 8

# യുക്തിവാദമോ കൊടിത്തൂവാരാധനയോ ?

## പ്രശാന്താനന്ദസ്വാമി

രാവിലെ നടക്കാനിറങ്ങിയ യുക്തിവാദിയുടെ ചിന്തകൾ മതാചാരങ്ങളുടെ (അയാളുടെ ഭാഷയിൽ പറഞ്ഞാൽ, അനാചാരങ്ങളുടെ) ചുററും പരതിനടന്നു:

''കാട്ടിൽ കിടക്കുന്ന കല്ലും മുട്ടിയുമെല്ലാം ഈശ്വരനാണെന്നു കരുതി ആരാധിക്കുന്നവരാണ് ഹിന്ദുക്കൾ. ആറും തോടും ആനയും കുതിരയുമെല്ലാം അവക്കു ദൈവങ്ങളാണ്! അവരുടെ ചന്ദ്രനെന്ന ഒരു ദൈവം ഈയിടെ അമേരിക്കക്കാരന്റെ ചവിട്ടുകൊണ്ടു ചത്തു. എന്നിട്ടും അതിനെയെല്ലാം ആരാധിക്കുന്നു, പാവം മതവിശ്വാസി, ഇന്നും. അന്ധവിശ്വാസങ്ങൾ ഒരു മതത്തിന്റെ മാത്രം പ്രത്യേകതയല്ല. ഒരിനത്തിലല്ലെങ്കിൽ മററൊരിനത്തിൽ, എല്ലാ മതങ്ങളും അനാചാരങ്ങളും അന്ധവിശ്വാസങ്ങളും നിറഞ്ഞതാണ്. മനുഷ്യനെ, മതവിശ്വാസമാകുന്ന നീരാളിയുടെ കരാളഹസ്തങ്ങളിൽനിന്ന് വിമുക്തനാക്കേണ്ടതു മാനവവർഗ്ഗത്തിനു് ഒരു ആവശ്യം മാത്രമാണ്, അനുഗ്രഹവുമാണ്. മതവിശ്വാസത്തിന്റെ മസ്തകത്തിൽ യുക്തിചിന്തയുടെ ചുററിക ചുഴററി ആഞ്ഞടിക്കണം; അടിയേററ് അതു തകരണം. ആ മഹായജ്ഞത്തിൽ, ശാസ്ത്രത്തിന്റെ വഴിത്താരയിൽ ചരിക്കുന്ന ഞാനും എന്റെ പങ്കു നിർവ്വഹിക്കും. ഈ ശാസ്ത്രയുഗത്തിലെങ്കിലും മനുഷ്യൻ മതത്തിന്റെ ചൊല്പടിയിൽനിന്ന് വീർപ്പുമുട്ടരുതു്. വിഡ്ഢിയാവരുതു്.''

ലോകരക്ഷണവ്യഗ്രനായ യുക്തിവാദി മുന്നോട്ടു നടന്നു. അടുത്തു് ഗോപാലശാസ്ത്രികളുടെ വീട്ടിൽനിന്നും, അന്തരീക്ഷത്തിൽ അലകൾ നിർമ്മിച്ചുകൊണ്ടു് ഒരു നാദം ഒഴുകിവന്നു – പൂജാമണിയുടെ ശബ്ദം. അതു യുക്തിവാദിയുടെ ചിന്തയ്ക്കു് വിരാമമിട്ടു; നടപ്പിനും. വീടിനടുത്തുള്ള ആൽത്തറയിലിരുന്നു്ശിവലിംഗത്തിൽ പൂജ നടത്തുകയാണു് ശാസ്ത്രികൾ. ആദ്യത്തെ 'മാനസാന്തരം' ശാസ്ത്രികൾക്കുതന്നെയാകട്ടെ എന്നു കരുതി, യുക്തിവാദി. അയാൾ അങ്ങോട്ടു കയറിച്ചെന്നു. നിവേദിക്കുവാൻ വെച്ചിരിക്കുന്ന പാലും പഴവും മററും കണ്ടപ്പോൾ യുക്തിവാദിക്കു് സഹതാപത്തോടൊപ്പം കൌതുകവും തോന്നി. ''എന്താ ഹേ, അമ്മിക്കല്ലിനു തീററ കൊടുക്കുകയാണോ?'' യുക്തിവാദി തികഞ്ഞ അവജ്ഞയോടെ ആരാഞ്ഞു. പക്ഷേശാസ്ത്രികൾ ഉത്തരം പറഞ്ഞില്ല; പൂജ തുടന്നു. ആ മൌനം യുക്തിവാദിയെ ശുണ്ഠിപിടിപ്പിക്കാതിരുന്നില്ല. എങ്കിലും അനങ്ങാതെയിരുന്നു്, കൗതുകപൂർവ്വം, പൂജയെല്ലാം നോക്കിക്കണ്ടു. പൂജ കഴിഞ്ഞു് ശാസ്ത്രികൾ വന്നു, യുക്തിവാദിയെ അഭിവാദനം ചെയ്തു. പൂജാസമയമായിരുന്നതിനാൽ ഇത്രയും സമയം കുശലം ചോദിക്കുവാൻ കഴിയാതെ വന്നതിൽ ഖേദവും രേഖപ്പെടുത്തി. ഈശ്വരപൂജ ശ്രദ്ധയില്ലാതെ, അതുമിതും സംസാരിച്ചുകൊണ്ടു് ചെയ്താലുള്ള ഭവിഷ്യത്തിനെക്കുറിച്ചും ശിവപൂജയുടെ മാഹാത്മ്യത്തെക്കുറിച്ചും സന്ദർഭവശാത് ശാസ്ത്രികൾ വിശദമാക്കി. അവർ തമ്മിൽ ഒരു വാദപ്രതിവാദം നടത്തി. എന്നിട്ടും വിഗ്രഹാരാധനയുടെ ഉദ്ദേശം ദഹിക്കാതെതന്നെ കിടന്നു, യുക്തിവാദിക്കു്.

''നിങ്ങളുടെ കല്ലുദൈവം അത്ര മിടുക്കനാണെങ്കിൽ അവന്റെ ചുണ എനിക്കൊന്നു കാണണം.'' എന്നു പറഞ്ഞു് യുക്തിവാദി ശിവലിംഗം എടുത്തു് ദൂരെ എറിഞ്ഞു. കല്ലിൽ വീണ ശിവലിംഗം തകന്നു് കഷണങ്ങളായി. യുക്തിവാദിയുടെ നേരെ ശബ്ദമുയത്തുകയോ, അണിവിരലനക്കുകയോപോലും ചെയ്തില്ല, ശിവലിംഗം; അതുപോലെതന്നെ ശാസ്ത്രികളും. എന്നാൽ ശാസ്ത്രികൾ മനസ്സിൽ എന്തോ ചിന്തിച്ചുറച്ചു. ശിവലിംഗവും പൂജക്കാരനും തന്നെ എതിർക്കാൻ പ്രാപ്തരല്ലെന്നു ബോദ്ധ്യം

വന്ന യുക്തിവാദി പടപൊരുതി ജയിച്ച രണശൂരനെപ്പോലെ മാറു് വിരിച്ചുനിന്നു. ശാസ്ത്രികരം പൂജാസാമഗ്രികളുമായി അടുത്തു് തറ കെട്ടി നിർത്തിയിരുന്ന തുളസിയെ സമീപിച്ചു. അയാരം തുളസീപൂജയ്ക്കുള്ള ഒരുക്കമാണെന്നു മനസ്സിലായപ്പോരം യുക്തിവാദിക്കു് തമാശ് തോന്നി. ''ഓ, ഇതു നിങ്ങളുടെ മരദൈവമാണല്ലേ ?'' തികഞ്ഞ പുച്ഛത്തോടെ അയാരം ചോദിച്ചു. യുക്തിവാദിയുടെ മത്തുപിടിച്ച തലയ്ക്കു് യുക്തി മനസ്സിലാക്കാൻ കഴിവില്ലെങ്കിലും തുളസീമാഹാത്മ്യത്തെക്കുറിച്ചു ശാസ്ത്രികരം വിശദമാക്കി. അശുദ്ധനായവൻ അതിനെ തൊടുന്നതുപോലും പാപമാണെന്നു പറയുവാൻ മറന്നില്ല. അതുകേട്ട യുക്തിവാദി തുളസിയിൽ നിന്നു് ഒരുപിടി ഇല ഊരി കൈയിലിട്ടു് ഞെരടി വലിച്ചെറിഞ്ഞു. അതുകൊണ്ടും ദേഷ്യം അടങ്ങാഞ്ഞു് തുളസി ചുവടെ പറിച്ചു ഒടിച്ചു കൂട്ടി കഷണങ്ങളാക്കി. തുളസിയും യുക്തിവാദിക്കു് ശിക്ഷയൊന്നും നൽകിയില്ല. ശാസ്ത്രികരം ഇപ്പോഴും മൌനം ഭജിച്ചതേയുള്ളു. ആ മൌനം യുക്തിവാദിയ്ക്കു് പൊരിപാറുന്ന ഒരു പ്രസംഗത്തിനു് കളമൊരുക്കി.

''ഇത്തരം അനാചാരങ്ങരം ചെയ്തു ചെയ്തു് കഴിഞ്ഞ കാലമത്രയും നിങ്ങരം വ്യർത്ഥമാക്കി. കല്ലിനും തടിയ്ക്കും, ആറിനും തോടിനുമൊന്നും നിങ്ങളുടെ ജീവിതത്തെ നിയന്ത്രിക്കാനോ തുണയ്ക്കാനോ സാദ്ധ്യമല്ല. മേധാശക്തിയുള്ള മനുഷ്യൻ ഗോളാന്തരങ്ങളിലേയ്ക്കു പ്രയാണം ചെയ്യുമ്പോരം, സങ്കല്പദൈവങ്ങളെപ്പേടിച്ചു് കഴിഞ്ഞുകൂടുന്ന നിങ്ങളുടെ നില കഷ്ടംതന്നെ. കല്ലിനും മണ്ണിനുമൊക്കെ പാലും പഴവും കൊടുത്താൽ സ്വന്തം ജീവിതം ധന്യമാക്കാമെന്നു കരുതുന്ന നിങ്ങളുടെ തലയിൽ വാസ്തവത്തിൽ കല്ലും മണ്ണുമല്ലേ ഉള്ളതു് ? നിങ്ങളുടെ കല്ലുദൈവത്തെയും മരദൈവത്തെയും നശിപ്പിച്ചതുകൊണ്ടു് എന്താ എനിക്കു് വല്ല തകരാറും സംഭവിച്ചോ ? ജീവിതത്തിൽ യുക്തിചിന്തയ്ക്കു സ്ഥാനം കൊടുക്കാതിരുന്നാൽ, നിങ്ങളെപ്പോലെ, വിദ്യയുണ്ടെങ്കിലും വിഡ്ഢിയായി കഴിയേണ്ടിവരും. ചിന്തിക്കുക, പരീക്ഷിക്കുക. യുക്തിക്കു ചേരാത്തതു് പുറന്തള്ളുക.''

''ശരിയാണു സാർ'' ശാസ്ത്രികരം മൗനത്തിനു് വിരാമം കുറിച്ചു. ''ഇപ്പോരം എനിക്കും തോന്നുന്നു ഞാനിക്കാലമെല്ലാം ചെയ്തതു് വിഡ്ഢിത്തമായെന്നു്. നിങ്ങളെപ്പോലെ പരീക്ഷിക്കാൻ എനിക്കു ധൈര്യം ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ഉപദ്രവിക്കാൻ ശേഷിയില്ലാത്ത നിർജ്ജീവദൈവങ്ങളെ ഞാൻ പൂജിച്ചു. ഇനിയുമുണ്ടു് ഒരു ദൈവംകൂടി, ഞങ്ങരംക്കു്. അതിനെക്കുറിച്ചും കാരണവന്മാർ വളരെ കേമമായി പറയുന്നുണ്ടു് – അതിനെ കാലുകൊണ്ടു തൊടരുതു്, ശുദ്ധമില്ലാത്തയാരം അതുകൊണ്ടു ദേഹത്തു തൊട്ടാൽ അതിന്റെ ഫലം ഭയങ്കരമാണെന്നും മററും. ഏതായാലും ഇനി ആ ദൈവത്തിനെ ഞാൻ പൂജിക്കയില്ല. ദയവുചെയ്തു നിങ്ങരം തന്നെ അതിനേയും നശിപ്പിക്കുക.''

ശാസ്ത്രികളുടെ വാക്കുകരം യുക്തിവാദിയിൽ അഭിമാനം ഉളവാക്കി. ഇത്ര വേഗം ഒരാളെ മാനസാന്തരപ്പെടുത്താൻ പററുമെന്നു് യുക്തിവാദി കരുതിയിരുന്നില്ല.

''എവിടെ ആ ദൈവം'' ഇനിയുള്ള ദൈവത്തിനേയും കശാപ്പു ചെയ്യാനുള്ള വ്യഗ്രതയോടെ യുക്തിവാദി ആരാഞ്ഞു.

''വരു, കാണിക്കാം.'' ശാസ്ത്രികരം യുക്തിവാദിയെ നയിച്ചുകൊണ്ടു പറഞ്ഞു. ''ഇപ്പോരം നാം കൊല്ലാൻ പോകുന്ന ദൈവത്തിനു് ആണ്ടിലൊരിക്കലേ പൂജയുള്ളു. അതുകൊണ്ടു് കാടുകയറിക്കിടക്കുകയാണു്.'' രണ്ടു പേരും നടന്നു്, നീണ്ട ഇലയുള്ള ഒരു വള്ളിച്ചെടിയുടെ അടുത്തെത്തി. അതിന്റെ ചുററുപാടുമുള്ള പുല്ലു് പറിച്ചു മാററി, ശാസ്ത്രികരം, എന്നിട്ടു് ആ ചെടിയെ വീണു നമസ്കരിച്ചു. ഉടനെ എന്തോ അമളി പററിയതുപോലെ നിവർന്നുനിന്നു.'' ക്ഷമിക്കണം.'' അയാരം പറഞ്ഞു. ''ഇത്ര നാളത്തെ ശീലംകൊണ്ടു് പെട്ടെന്നു് നമസ്കരിച്ചുപോയതാണു്.''

''അമ്പടാ, ഇവൻ അത്ര ഭയങ്കരനോ; ബലമായി നമസ്കരിപ്പിച്ചുകളയുമല്ലോ.'' എന്നു പറഞ്ഞു ചിരിച്ചുകൊണ്ടു് യുക്തിവാദി ആ ചെടിയിൽ കാലുകൊണ്ടു് ആഞ്ഞുതൊഴിച്ചു. കുറെ ഇല പറിച്ചു കൈകാലുകളിലും ദേഹത്തും തേച്ചു. അടുത്ത പൊട്ടിച്ചിരി അയാരംക്കു വേണ്ടിവന്നില്ല. അയാളുടെ ദേഹമാസകലം ചുവന്നു് തടിച്ചുപൊങ്ങി. ചൊറിയലും നീററലുംകൊണ്ടു് അയാരം കീഴ്മേൽ

മറിഞ്ഞു. ശാസ്ത്രികം പൊട്ടിച്ചിരിച്ചു. യുക്തിവാദി കണ്ണുതുറിച്ചു. ''അയ്യോ ഈ ദൈവത്തിനു കുറച്ചു ശക്തിയുണ്ട്. എന്റെ തെററു് ക്ഷമിക്കണേ.'' യുക്തിവാദി ദയനീയമായി വിളിച്ചു പറഞ്ഞു; ആ ചെടി തൊട്ടു നമസ്കരിച്ചു.

''ഇത്ര നേരവും നിങ്ങരം പ്രസംഗിച്ചു.'' ശാസ്ത്രികരം പറഞ്ഞു: ''ഞാൻ മിണ്ടിയില്ല. ഇനി ഞാൻ ആരംഭിക്കട്ടെ. എന്താ, നിങ്ങരംക്കു് ഇനി ഈ ദൈവത്തിനെ ആരാധിച്ചുകൂടെ ? പ്രത്യക്ഷമായ ഉപദ്രവത്തെ മാനദണ്ഡമാക്കി ഈശ്വരശക്തിയുടെ ഊക്കം നോക്കുന്ന നിങ്ങരംക്കു് ഇത്തരം ദൈവമാണു് ആവശ്യം. ഇതാണു് കൊടിത്തൂവ. കൊടിത്തൂവയുടെ ആരാധകനാകാനേ നിങ്ങളുടെ തലച്ചോറു് വളന്നിട്ടുള്ളു. ഹേ മനുഷ്യാ, നിങ്ങരംക്കറിയാമോ ഓരോ മതത്തിലേയും ആചാരങ്ങളെക്കുറിച്ചും, അവയുടെ ലക്ഷ്യത്തെക്കുറിച്ചും. ഒന്നുമറിയാതെ, എല്ലാമറിയുമെന്നു നടിച്ചു് മററുള്ളവരുടെ കായ്യത്തിൽ ഇടപെടുന്നയാരം നിങ്ങളെപ്പോലെ വിഡ്ഢിയാകും. നിങ്ങളുടെ വങ്കത്തരം എത്രമാത്രമുണ്ടെന്നു് അറിയാനാണു് ആദ്യം ഞാൻ മൗനംഭജിച്ചതു്. ഇപ്പോരം മനസ്സിലായോ കല്ലും മണ്ണും ആരുടെ തലയിലാണെന്നു് ? സവ്വവ്യാപിയും സവ്വശക്തനുമായ ഒരീശ്വരനെക്കുറിച്ചു് സങ്കല്പിക്കുവാനോ, ആരാധിക്കുവാനോ നിങ്ങരംക്കു സാദ്ധ്യമല്ല. നിങ്ങരംക്കു പററിയ ദൈവം കൊടിത്തൂവയാണു്, അതിനെ നിങ്ങരം ആരാധിച്ചുകൊള്ളു. ഞാൻ എന്റെ മാഗ്ഗവും നോക്കട്ടെ.'' ഇളിഭ്യനായ യുക്തിവാദി പിന്നെ അവിടെ നിന്നില്ല. ഇറങ്ങി നടന്നു.

ഇതൊരു കഥ– സംഭവമായിരിക്കണമെന്നില്ല. എന്നാൽ തികച്ചും സംഭാവ്യമാണു്. കഥ പറഞ്ഞപ്പോരം ആധുനികഭൗതികശാസ്ത്രത്തെ അങ്ങേയററം താഴ്ത്തികെട്ടിയതായും, മതത്തിലെ ഏതുദുഷിച്ച ആചാരത്തേയുംവാനോളം ഉയത്തിനിത്തിയതായും തോന്നിയിട്ടുണ്ടാകും. എന്നാൽ അന്ധമായ എതിപ്പിനെ മാത്രമേ ലേഖകൻ താഴ്ത്തിക്കാണിച്ചിട്ടുള്ളു. മതത്തെ കണ്ണുമടച്ചു് എതിക്കുന്ന യുക്തിവാദിമാത്രമല്ല, സയൻസിനെ അന്ധമായി എതിക്കുന്ന മതവിശ്വാസിയും ഒടുവിൽ 'കൊടിത്തൂവഭക്തൻ' ആകാനേ തരമുള്ളു. അവനു് മതവും ഉണ്ടാകയില്ല; സയൻസും ഉണ്ടാകയില്ല. മതപരമായ എന്തിനേയും രൂക്ഷമായി എതിക്കുന്ന ചിലർ പലപ്പോഴും, മതത്തിന്റെ മറപിടിച്ചു് അദ്ഭുതങ്ങരം കാണിക്കുന്ന ഇന്ദ്രജാലക്കാരന്റെ ചെപ്പടിവിദ്യയിൽ പെട്ടുപോകാറുണ്ടു്.. മതത്തിന്റെ മൗലികതത്ത്വങ്ങരം മറന്നു് മതവുമായി യാതൊരു ബന്ധവുമില്ലാത്ത അനാചാരങ്ങളുടെ ആരാധകരാകും ഇക്കൂട്ടർ.

മതമെന്നാൽ ഏതാനും വിശ്വാസങ്ങളുടേയും ആചാരങ്ങളുടേയും കെട്ടുകഥകളുടേയും ഒരു കൂമ്പാരമല്ല. ദുഃഖത്തിന്റെ കരിനിഴലില്ലാത്ത നിത്യസുഖം തേടുന്നവനെ – അതാണു് എല്ലാവരും തേടുന്നതും – അതു നേടുവാൻ സഹായിക്കുകയാണു മതം ചെയ്യുന്നതു്. അതിനു് ഓരോ മതവും സ്വീകരിക്കുന്ന മാഗ്ഗങ്ങരം പലതാണു്. ഹിന്ദുമതംപോലെ അതിവിശാലമായ മതങ്ങരംക്കാകട്ടെ വിവിധരീതിയിലുള്ള മാഗ്ഗങ്ങരം ഉണ്ടു്. പല നദികരം പല മലകളിൽ നിന്നുദ്ഭവിച്ചു പല മാഗ്ഗങ്ങളിലൂടെ ഒഴുകി ഒരേ സമുദ്രത്തിൽ ചേരുന്നതുപോലെ സത്യാന്വേഷികളുടെ മാഗ്ഗം പലതാണെങ്കിലും ലക്ഷ്യം ഒന്നാണെന്നു് ഇതിലോരോ വിഭാഗവും വിളിച്ചുപറയുന്നുണ്ടു്; എങ്കിലും മതവിഭാഗങ്ങരം തമ്മിലും മതങ്ങരം തമ്മിലും കലഹങ്ങരം പൊട്ടിപ്പുറപ്പെടാറുണ്ടു്. അതു മതത്തിന്റെ കുററമല്ല. മതവിശ്വാസികളുടെ സങ്കുചിതചിന്തയുടെ ഫലമാണു്. അതുപോലെ ചിലപ്പോരം മതങ്ങളെയെല്ലാം പൊതുശത്രുവായി ആധുനികസയൻസിനെ മുദ്രകുത്തി മതഭക്തന്മാർ കുരിശുയുദ്ധം ചെയ്യാറുമുണ്ടു്. എന്നാൽ യഥാത്ഥമതഭക്തന്റെ മുമ്പിൽ, ഭൂമി ഉരുണ്ടതാണെന്നു പറഞ്ഞ ഗലീലിയോ കുററക്കാരനല്ല, കൊല്ലപ്പെടേണ്ടവനുമല്ല. മനുഷ്യൻ ചന്ദ്രനിലോ സൂയ്യനിലൊ ചെന്നു് കുടിയേറിപ്പാത്തുകൊള്ളട്ടെ, നഭോമണ്ഡലത്തിൽ ഭൂമിയോളം വലിപ്പത്തിൽ കൃത്രിമഗ്രഹം ഉണ്ടാക്കി വാസം ആരംഭിച്ചുകൊള്ളട്ടെ, പരീക്ഷണനാളിക്കുള്ളിൽ കൃത്രിമജീവൻ സൃഷ്ടിച്ചു് പുതിയൊരു വ്യക്തിയെ വളത്തിക്കൊള്ളട്ടെ; മരിച്ച മനുഷ്യനു് ജീവൻ നല്കി ഒരു പുരുഷായുസ്സുംകൂടി ജീവിപ്പിച്ചുകൊള്ളട്ടെ. അതൊന്നും മതത്തെ തളത്തുമെന്നു് ഭയപ്പെടേണ്ടതില്ല; വ്യാമോഹിക്കേണ്ടതുമില്ല. അതുപോലെ മതത്തിന്റെ വളച്ച്

സയൻസിനെയും തള്ളുകയില്ല; വളർത്തുകയേയുള്ളൂ താനും.

മതത്തിൻെറ പരമലക്ഷ്യം നിത്യസുഖമാണെങ്കിൽ, ഭൗതികതലത്തിലുള്ള വലിയ സുഖമാണ് സയൻസിൻെറ ലക്ഷ്യം. ഒന്നു പൂർണ്ണവളർച്ചയെത്തിയ മനുഷ്യൻ, മറേറതു ശിശു. അതാണു വ്യത്യാസം. ഭൗതികഭോഗങ്ങൾ പോലും ആസ്വാദ്യമാകണമെങ്കിൽ മനോനിയന്ത്രണം സാധിച്ചിരിക്കണം. മനോനിയന്ത്രണം സാധിക്കാത്തവനു് സുഖമില്ല. അതിമഹത്തായ ശാസ്ത്രീയനേട്ടങ്ങൾ കൈവരിച്ച ശാസ്ത്രകാരൻ ഒരു പരിധിവരെ തികച്ചും മനോനിയന്ത്രണം സിദ്ധിച്ച ആളാണ്. ആ പരിധികടന്നു് ആത്മാവിൽ മനസ്സിനെ കേന്ദ്രീകരിക്കുന്ന മതഭക്തൻ. ശൈശവം ബാല്യത്തിൻെറ ശത്രുവല്ല; ബാല്യം ശൈശവത്തിൻേറയും. പരസ്പരം ശത്രുക്കളായി പ്രഖ്യാപിച്ചാൽ പരസ്പരം നശിപ്പിക്കുകയും സ്വയം നശിക്കുകയും ചെയ്യാമെന്നു മാത്രം. മനോനിയന്ത്രണത്തിനൊരുങ്ങാത്ത ശാസ്ത്രകാരനും മതഭക്തനും, ചില മുൻവിധികൾ മനസ്സിൽ വെച്ചുകൊണ്ടു് ലോകോദ്ധാരണത്തിനു് ഇറങ്ങിപ്പുറപ്പെടുമ്പോഴാണു് അപകടം.

മതഭക്തനു് ഭൗതികതലത്തിൽ വേണ്ട സഹായങ്ങൾ ചെയ്യുന്നതു് സയൻസാണു്. സയൻറിസ്റ്റിന്നു മനശ്ശാന്തിയ്ക്കുവേണ്ടതു കൊടുക്കുന്നതു മതമാണു്. ഭൗതികജീവിതത്തിൽ പതറി വീഴുന്നവൻ ആദ്ധ്യാത്മികതലത്തിലും തളർന്നു വീഴും. പൂച്ചയെ കണ്ടാൽ ഭയപ്പെട്ടോടുന്നവൻ എങ്ങനെയാണു് പുലിയെ ചെറുത്തു നില്ക്കുക! 'ഇരുമ്പുകൊണ്ടുള്ള മാംസപേശിയും ഉരുക്കുകൊണ്ടുള്ള നാഡികളും ആണു് ഇന്നു് നമ്മുടെ രാജ്യത്തിന്നാവശ്യം.' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞതിൻെറ പൊരുളും ഇതു തന്നെയല്ലേ ? ഇതൊരു പുതിയ തത്ത്വമല്ല. ഭഗവദ്ഗീതയും ഉപനിഷത്തുകളും ഇതു തന്നെയാണു് വിളിച്ചോതുന്നതു്. "ശൗനകോ ഹ വൈ മഹാശാലോ/ങ്ഗിരസം വിധിവദുപസന്നഃ പപ്രച്ഛ." (വലിയ ഗൃഹസ്ഥനായ ശുനകപുത്രൻ ശാസ്ത്രവിധിയനുസരിച്ചു്, അംഗിരസ്സിനെ സമീപിച്ചു് ചോദിച്ചു) എന്നാണു് മുണ്ഡകോപനിഷത്തിൽ പറയുന്നതു്. മഹാധനികനായ ശൗനകനു് ധനം കൊണ്ടു് സുഖം കിട്ടുകയില്ലെന്നു് ബോദ്ധ്യമായി. അപ്പോൾ സുഖം എവിടെയാണെന്നു് അന്വേഷിച്ചു; വ്രതാനുഷ്ഠാനങ്ങളോടെ ജീവിതം നയിച്ചു; ഗുരുവിനെ സമീപിച്ചു; ആവശ്യം അറിയിച്ചു. ഇവിടെ ഭൗതികപുരോഗതിതന്നെയാണു്, ശൗനകനിൽ വിരക്തിയുളവാക്കിയതു്. അതുപോലെ ഗീതയിലെ അർജ്ജുനൻ, മഹാബാഹുവാണു്, അമ്പെടുത്തവരിൽ മുമ്പനാണു്, പരംതപനാണു്, പുരുഷർഷഭനാണു്, ശരീരകാന്തികൊണ്ടു് ഉർവ്വശിയെ നിരാശപ്പെടുത്തിയവനുമാണു്. ഭൗതികതലത്തിൽ എല്ലാം തികഞ്ഞവനായിട്ടും, എന്തിൻേറയോ പോരായ്മ അർജ്ജുനനെ ആവശ്യം വന്നപ്പോൾ തളർത്തി വീഴ്ത്തി. ആ 'എന്തോ ഒന്നു്' ഭഗവാൻ ഉപദേശിച്ചു – ആത്മജ്ഞാനം! തളർന്നു കിടന്ന ആ സിംഹം ഉണർന്നു് സടകുടഞ്ഞെണീററു. 'ഗതസന്ദേഹ'നായിട്ടു് 'കരിഷ്യേ വചനം തവ' എന്നു് ശ്രീകൃഷ്ണൻെറ അടിപണിഞ്ഞുകൊണ്ടു സമ്മതിച്ചു. ഇവിടെ ഭൗതികപുരോഗതിയ്ക്കുതകിയ അതേ കഴിവുതന്നെയാണു് ആദ്ധ്യാത്മികതയുടെ അഗ്രിമസ്ഥാനത്തെത്തിച്ചതും. ഭൗതികപുരോഗതിയുടെ പാഴ്പ്രഭയിൽ കണ്ണു പുളിച്ചു് "വയം കൃതാർത്ഥാഃ" (ഞങ്ങൾ കൃതാർത്ഥരാണു്) എന്നഹങ്കരിച്ചു് കഴിയുന്നവരെ മുണ്ഡകോപനിഷത്തു് 'ബാലന്മാർ' എന്നും ശ്രീ വിവേകാനന്ദസ്വാമികൾ, 'മീശ മുളച്ച ശിശുക്കൾ' എന്നുമാണു് വിശേഷിപ്പിക്കുന്നതു്.

രണ്ടു വയസ്സുള്ള ഒരു ശിശുവിനു് വളരുവാനാഗ്രഹമില്ല; വളർച്ചയെ എതിർക്കുകയും ചെയ്യുന്നു. അങ്ങനെ മുരടിച്ചു് വളരാതെ മീശയും താടിയും വെയ്ക്കുന്നു. അവരാണു്, ഭൗതികഭോഗങ്ങൾ മാത്രമാണു് സുഖമെന്നും, ആത്മാവും ഈശ്വരനും എല്ലാം മൂഢന്മാരുടെ സങ്കല്പസൃഷ്ടികളാണെന്നും വാദിക്കുന്ന, യുക്തിയുടെ ഗന്ധം പോലും ഏല്ക്കാത്ത 'യുക്തിവാദികൾ'. മറുവശത്തു് വേറൊരു കൂട്ടർ ശൈശവത്തെത്തന്നെ എതിർക്കുന്നു. അവർക്കു് ശൈശവാവസ്ഥയിലൂടെ കടക്കുവാൻ ഒരു മടിയും പേടിയും. എവിടെയെങ്കിലും ഒരു ശിശുവിൻെറ കരച്ചിൽ കേട്ടാൽ ഞെട്ടിവിറയ്ക്കും. കാരണം അകാരണമാണു്. അവരാണു് ശാസ്ത്രീയമായ ഏതു കണ്ടുപിടുത്തങ്ങളെയും കണ്ണുമടച്ചെതിർക്കുന്ന ഒരു

ക്കൂട്ടം മതഭക്തന്മാർ. ശാസ്ത്രകാരൻ ഭൂമി ഉരുണ്ടതാണെന്നു പറഞ്ഞാൽ 'എടുക്കെടാ വിഷം. കൊല്ലടാ അവനെ' എന്നാകും ഇക്കൂട്ടർ. ഒരു സുപ്രഭാതത്തിൽ ദൈവം എണീററു് കുത്തിയിരുന്നു് കുറച്ചു മണ്ണു കുഴച്ചു് ഭൂമിയേയും ജീവജാലങ്ങളെയും ഉണ്ടാക്കിയെന്നും അതുപോലെ ഒരു വെള്ളത്തുണി മുകളിൽ വിരിച്ചു് ആകാശവും സൃഷ്ടിച്ചുവെന്നു് പറഞ്ഞാലേ അവരുടെ മതഭക്തി പൂർണ്ണമാവൂ.

''പ്രകൃതിയെ ജയിച്ചുപോകാൻ പ്രയത്നിക്കുന്നിടത്തോളം കാലമേ മനുഷ്യൻ മനുഷ്യനാവൂ; പ്രകൃതിയാകട്ടെ ബാഹ്യവും അഭ്യന്തരവും ആണു്.'' ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു,'ബാഹ്യപ്രകൃതിയെ ജയിച്ചു കീഴടക്കുന്നതു് വിശിഷ്ടവും ഉജ്ജ്വലവും ആയ സംഗതി തന്നെ; പക്ഷേ കുറെക്കൂടി വിശിഷ്ടവും ഉജ്ജ്വലവുമാണു് ആഭ്യന്തരപ്രകൃതിയെ കീഴടക്കുന്നതു്. നക്ഷത്രങ്ങളെയും ഗ്രഹങ്ങളെയും നിയന്ത്രിക്കുന്ന നിയമങ്ങളെ അറിയുക ഭവ്യവും ഉജ്ജ്വലവുംതന്നെ. പക്ഷേ അതിനേക്കാൾ എത്രയോ അധികം ഭവ്യവും ഉജ്ജ്വലവുമാണു് നമ്മുടെ വികാരങ്ങളെയും മനോഭാവങ്ങളെയും ഇച്ഛാശക്തികളെയും ഭരിക്കുന്ന നിയമങ്ങളെപ്പററി അറിയുക.' ബാഹ്യപ്രകൃതിയെ നിയന്ത്രിക്കുന്നതു് സയൻസ്, ആഭ്യന്തരപ്രകൃതിയെ നിയന്ത്രിക്കുന്നതു മതം. ഇതേയുള്ളു വ്യത്യാസം. ഒന്നു് മററതിന്റെ ശത്രുവല്ല; പ്രത്യുത അന്യൂനപൂരകമാണുതാനും. എതിർപ്പു മാത്രം ലക്ഷ്യമായി എടുത്തിട്ടുള്ളവർ ഭക്തന്മാരുമല്ല, യുക്തിവാദികളുമല്ല – കൊടിത്തുവയുടെ ആരാധകർ മാത്രം.

---

മതവും സയൻസും – 9

# മതവും ശാസ്ത്രവും

## ടി. ശിവരാമമേനോൻ

മതവും ശാസ്ത്രവും എന്ന വിഷയത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ പ്രസ്തുതപദങ്ങളുടെ ശരിയായ അർത്ഥം മനസ്സിലാക്കേണ്ടതു് ആവശ്യംതന്നെയാണു്. 'മന്' എന്ന ധാതുവിൽ നിന്നാണു് മതം എന്ന വാക്കുണ്ടായതു്. ചിന്തിക്കപ്പെട്ടതു് എന്നാണതിന്റെ അർത്ഥം. ചിന്ത, അഭിപ്രായം എന്നീ അർത്ഥങ്ങളും ഉണ്ടു്. ഇതനുസരിച്ചു് ചിന്തിക്കപ്പെട്ടതോരോന്നും മതമാണെന്നു പറഞ്ഞാൽ തെററില്ല. ശാസ്ത്രം എന്ന പദത്തിന്റെ അർത്ഥം എന്താണെന്നു നോക്കാം. 'ശാസ്' എന്ന ധാതുവിൽനിന്നാണു് ശാസ്ത്രം എന്ന പദം ഉദ്ഭവിച്ചതു്. ആജ്ഞാപിക്കുന്നതു്, ശാസിക്കുന്നതു്, ശാസ്ത്രം. ശാസ്ത്രം അല്ലെങ്കിൽ സയൻസു് എന്നാൽ എന്താണു്? യുക്തിയുക്തമായ ചിന്തകളുടെ ഫലമായി ലഭിക്കുന്നതും, വ്യവസ്ഥാപിതവുമായ ജ്ഞാനത്തിനാണു് സയൻസു് എന്നു പറയുന്നതു്. ചിന്തിക്കപ്പെട്ടതായതിനാൽ സയൻസും മതമാണെന്നു പറയാവുന്നതാണു്.

എന്നാൽ മതവും ശാസ്ത്രവും എന്ന വിഷയത്തെ സംബന്ധിച്ചിടത്തോളം ഈ രണ്ടു പദങ്ങൾക്കു് അർത്ഥവ്യാപ്തി കുറവാണെന്നു കാണാം; സങ്കുചിതമായ അർത്ഥമാണു അവയ്ക്കു കൊടുത്തുകാണുന്നതു്. അന്തഃകരണം – ജീവാത്മാവു്, പരമാത്മാവു്, മോക്ഷം മുതലായവയെപ്പററിയുള്ള യുക്തിസഹവും, വ്യവസ്ഥിതവുമായ ജ്ഞാനമാണു് മതം. ചുരുക്കിപ്പറഞ്ഞാൽ അതു് അധ്യാത്മശാസ്ത്രമാണു്. മതവും ശാസ്ത്രവും എന്നു പറയുമ്പോൾ ശാസ്ത്രം എന്ന പദംകൊണ്ടു് മുഖ്യമായി ഉദ്ദേശിക്കുന്നതു് ആധുനികപാശ്ചാത്യശാസ്ത്രങ്ങളെയാണു്. ഊർജ്ജതന്ത്രം, രസതന്ത്രം, ഗണിതം, പ്രകൃതിശാസ്ത്രം മുതലായവ ശാസ്ത്രപദവാച്യങ്ങളാണു്. അവയെ ഭൗതികശാസ്ത്രങ്ങൾ എന്നു വിളിക്കാം. അപ്പോൾ മതം

ആധ്യാത്മികശാസ്ത്രവും, സയൻസ് പ്രപഞ്ചശാസ്ത്രവും ആകുന്നു. ഇതുവരെ പറഞ്ഞതിൽ നിന്നു് മതം ശാസ്ത്രം എന്നിവയുടെ ഉത്ഭവാർത്ഥം വ്യക്തമാകുന്നുണ്ടല്ലോ.

ഉത്പത്തികാലം മുതല്ക്കുതന്നെ മനുഷ്യവർഗ്ഗത്തിൽ മതബോധം ഉണ്ടായിരുന്നു. കാലം മാറി മാറി വരുന്നതിനോടൊപ്പം ഈ ബോധത്തിനു പല മാററങ്ങളും ഉണ്ടായി. മേലിലും അത്തരത്തിലുള്ള മാററങ്ങൾ വരാതിരിക്കാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ ബുദ്ധി ക്രമേണ വളർന്നു വികസിക്കുകയാണു്. മാനവസംസ്കാരപുരോഗതി യുക്തിയുക്തമായ ചിന്തയിലേക്കു വഴി തെളിയിച്ചു. ഓരോരോ കാലത്തു് ജീവിച്ചിരുന്ന മഹാചാര്യന്മാരുടെ വിവിധചിന്തകളുടെയും അനുഭൂതികളുടേയും ഫലമായിട്ടാണു് ഇന്നത്തെ മതങ്ങൾ ഉണ്ടായിട്ടുള്ളതു്. ഇതുപോലെതന്നെ അനേകം ഋഷിതുല്യരായ ശാസ്ത്രജ്ഞരുടെ ശാസ്ത്രീയവും സുവ്യവസ്ഥാപിതവുമായ ചിന്താപരമ്പരകളുടെ സമാഹാരങ്ങളാണു് ഇന്നത്തെ ഭൗതികശാസ്ത്രങ്ങളായിത്തീർന്നിട്ടുള്ളതു്. ഈ അധ്യാത്മശാസ്ത്രങ്ങളും ഭൗതികശാസ്ത്രങ്ങളും പരസ്പരവിരുദ്ധങ്ങളാണെന്നു ചിലർ കരുതുന്നു. അതു ശരിയല്ല. നേരേമറിച്ചു് അവ സാമ്യം ഉൾക്കൊള്ളുന്നവയാണു്. എന്നുതന്നെയല്ല, ഭൗതികജ്ഞാനം ആത്മജ്ഞാനത്തിലേക്കുള്ള പ്രവേശദ്വാരമാണു വാസ്തവത്തിൽ. രണ്ടിന്റേയും സാമ്യവ്യത്യാസങ്ങളെക്കുറിച്ചുള്ള വിചിന്തനം തികച്ചും അവസരോചിതമായിരിക്കും.

ആദ്യമായി സാമ്യങ്ങളെക്കുറിച്ചു ചിന്തിക്കാം. രണ്ടും ശാസ്ത്രപദവാച്യങ്ങളാണു്. രണ്ടും സയൻസുകളാണെന്നർത്ഥം. രണ്ടും പ്രായോഗികമാക്കാവുന്നവയുമാണു്. ഓരോന്നിന്റേയും ലക്ഷ്യം സത്യാവിഷ്കരണമാണു്. സയൻസിലെന്നപോലെതന്നെ മതത്തിലും നിരീക്ഷണം, പരീക്ഷണം, ഗവേഷണം, പര്യവേക്ഷണം മുതലായവയ്ക്കു സ്ഥാനമുണ്ടു്. രണ്ടും അറിവു വർദ്ധിപ്പിക്കുന്നു. ഓരോന്നും സുഖസന്ദായകമാണു്. രണ്ടും പ്രകൃതിയെ നിയന്ത്രിക്കാൻ യത്നിക്കുന്നു. ഒന്നിനു് മറേറതിനെ തിരസ്കരിക്കേണ്ട ആവശ്യം ഇല്ല. അതിനാൽ മതവും സയൻസും പരസ്പരം വിരുദ്ധങ്ങളല്ല; പരസ്പരപൂരകങ്ങളാണു്. എന്തുകൊണ്ടെന്നാൽ സയൻസിന്റെ അന്തത്തിൽനിന്നാണു് മതം അല്ലെങ്കിൽ അധ്യാത്മശാസ്ത്രം ആരംഭിക്കുന്നതു്. മതത്തിലേക്കുള്ള ചവിട്ടുപടി ആയതിനാൽ, ശാസ്ത്രജ്ഞനു വേണമെങ്കിൽ മതത്തിന്റെ മാർഗ്ഗം സ്വീകരിച്ചു സത്യാന്വേഷണം തുടരാവുന്നതാണു്. ഇങ്ങനെ മതവും സയൻസും തമ്മിലുള്ള സാമ്യങ്ങൾ മനസ്സിലാക്കിയ സ്ഥിതിക്കു് അവ തമ്മിലുള്ള വ്യത്യാസങ്ങളും അറിയേണ്ടതുണ്ടു്.

സയൻസ് ബഹിർമുഖമാണു്. എന്നാൽ മതം അന്തർമുഖമാണു്. ഒന്നു് പ്രപഞ്ചവസ്തുക്കളെ വിശകലനം ചെയ്തും സംയോജിപ്പിച്ചും പരമസത്യം കണ്ടെത്താൻ പരിശ്രമിക്കവെ, മറേറതു് മനുഷ്യനിലുള്ള അന്തഃകരണം, ആത്മാവു് മുതലായവയെക്കുറിച്ചു ഗവേഷണം നടത്തുകയും ഒടുവിൽ ബ്രഹ്മജ്ഞാനം സമ്പാദിച്ചു പരമസത്യത്തിൽ എത്തിച്ചേരുകയും ചെയ്യുന്നു. സയൻസു നല്കുന്ന ജ്ഞാനം സാപേക്ഷവും ഇന്ദ്രിയഗ്രാഹ്യവും അപൂർണ്ണവും ആകുന്നു. എന്നാൽ അധ്യാത്മശാസ്ത്രം നിരപേക്ഷവും അതീന്ദ്രിയവും പരിപൂർണ്ണവുമായ ബ്രഹ്മജ്ഞാനത്തിലേക്കു നയിക്കുന്നു. ബ്രഹ്മജ്ഞാനത്തിന്റെ മുമ്പിൽ വെറും ഭൗതികജ്ഞാനം അതിതുച്ഛമാണു്. സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങു് ശോഭിക്കുമോ? സയൻസ് സ്ഥലകാലങ്ങളുടെ കൊട്ടംകുടുക്കിൽ അകപ്പെട്ടു കിടക്കുന്നു. എന്നാൽ മതം നിത്യസ്വതന്ത്രമാണു്. കുടുക്കു പൊട്ടിക്കാൻ സയൻസിനു കെല്പില്ല. അതിന്നപ്പുറത്തേയ്ക്കൊന്നു് എത്തിനോക്കാൻപോലും അതിനു് കഴിവില്ല. സ്ഥലകാലങ്ങൾക്കതീതവും അവയുടെ പ്രഭവവുമായ സച്ചിദാനന്ദാത്മകപരബ്രഹ്മത്തെ അതായതു് പരിപൂർണ്ണസത്യത്തെ ദർശിക്കണമെങ്കിൽ ദിവ്യവും അപരോക്ഷവുമായ അനുഭൂതികൾ ഉണ്ടായേ തീരൂ. ഈ അനുഭവങ്ങൾ ഭൗതികജ്ഞാനഗോചരമല്ല. മതത്തിനുമാത്രമേ അതു പ്രദാനം ചെയ്യാൻ കഴിയുകയുള്ളു. ഈ പരിപൂർണ്ണസത്യത്തെ മറയ്ക്കുന്ന മറ എവിടെയാണു സ്ഥിതി ചെയ്യുന്നതു് എന്നും അതിനെ എങ്ങനെ നീക്കാം എന്നും ഭൗതികശാസ്ത്രജ്ഞനു മനസ്സിലായിട്ടില്ല. എന്നാൽ യോഗിവര്യന്മാർക്കു് ഇതിനെക്കുറിച്ചുള്ള സമഗ്രമായ ജ്ഞാനം ഉണ്ടു്. യോഗി ഈ മറ തന്റെ ഹൃദയത്തി

ലാണെന്നറിയുമ്പോഠം, ഭൗതികശാസ്ത്രജ്ഞൻ അതു ബാഹ്യപ്രപഞ്ചത്തിലെ വസ്തുക്കളിലാണു് ഇരിക്കുന്നതെന്നു് തെററിദ്ധരിക്കുന്നു. ഇതാണു് ഇന്നത്തെ ശാസ്ത്രജ്ഞന്റെ പററുന്ന ഏററവും വലിയ അമളി. എത്ര നീക്കിയാലും മറ അവസാനിക്കാതെ ഭൗതികശാസ്ത്രം കുഴങ്ങുകയാണു്; ഗതിമുട്ടി അമ്പരക്കുകയാണു്. യോഗി കൈകാട്ടി വിളിച്ചിട്ടും ഭൗതികശാസ്ത്രജ്ഞൻ മാഗ്ഗാന്തരം സ്വീകരിക്കാതെ സംശയിച്ചു നില്ക്കുന്നു. ഈ സംശയം ഉള്ളേടത്തോളം കാലം സയൻസിനു പരിപൂർണ്ണസത്യം കാണാൻ സാധിക്കുകയില്ല. സയൻസു് ബുദ്ധിയെ വികസിപ്പിക്കുന്നതോടൊപ്പം ഹൃദയത്തെ സങ്കുചിതമാക്കിത്തീക്കുന്നു. അതു മനുഷ്യത്വത്തെ നശിപ്പിച്ചു് മനുഷ്യനെ മൃഗപ്രായനാക്കുന്നു. എന്നാൽ മതം മനുഷ്യനിൽ യഥാത്ഥമനുഷ്യത്വഘടകങ്ങളായ സദ്ഗുണങ്ങളെ വളത്തുകയും തദ്വാരാ ഹൃദയത്തെ വികസിപ്പിച്ചു പരിശുദ്ധമാക്കി ബ്രഹ്മസാക്ഷാത്ക്കാരത്തിനു് അതായതു് പരിപൂർണ്ണസത്യദശനത്തിനു് അവനെ യോഗ്യനാക്കിത്തീക്കുകയും ചെയ്യുന്നു. ഇപ്രകാരമാണു മതം ഭൗതികശാസ്ത്രത്തിൽനിന്നും വ്യത്യാസപ്പെടുന്നതു്

മുൻപറഞ്ഞ സാമ്യാസാമ്യങ്ങളിൽനിന്നു തന്നെ മതത്തിൻേറയും സയൻസിൻേറയും നേട്ടകോട്ടങ്ങളെക്കുറിച്ചു കുറച്ചൊക്കെ മനസ്സിലാക്കാൻ കഴിയുമെങ്കിലും അവയുടെ സവിസ്തരമായ പ്രതിപാദനം ഒട്ടും അസ്ഥാനത്താകുകയില്ല. ഇന്ദ്രിയഗ്രാഹ്യവും സാപേക്ഷവുമായ ജ്ഞാനം സ്വല്പം നേടാൻ കഴിഞ്ഞിട്ടുണ്ടെന്നുള്ളതാണു സയൻസിൻെറ പ്രധാന നേട്ടം. തൻെറ ഉള്ളിൽത്തന്നെ പരിപൂർണ്ണസത്യത്തെ ഓരോ മനുഷ്യന്നും കാണിച്ചുകൊടുക്കുകയാണു മതം ചെയ്യുന്നതു്. ശാസ്ത്രത്തിൻെറ സത്യാന്വേഷണം ഗതിമുട്ടി നിലച്ചുപോകുമ്പോഠം യോഗികഠം പരിപൂർണ്ണ സത്യോന്മുഖമായ തങ്ങളുടെ യാത്ര ആരംഭിക്കുകയും പുരോഗമിക്കുകയും ചെയ്യുന്നു എന്നതാണു് അധ്യാത്മശാസ്ത്രത്തിൻെറ താരതമ്യേനയുള്ള മഹത്തരത്വത്തിനുള്ള ഹേതു. സയൻസു് ലൗകികജീവിതത്തെ സുകരവും, മനോഹരവും, സുഖപ്രദവും ആക്കുന്നു. എന്നാൽ ആ സുഖം തുച്ഛവും, ക്ഷണികവും ദുഃഖാവസായിയുമാണെന്ന പരമാത്ഥം ഒരിക്കലും മറക്കരുതു്. അതു് മനുഷ്യഹൃദയത്തെ കാമക്രോധാദിഷഡ്വൈരികളുടെ കൂത്താട്ടത്തിനുള്ള അരങ്ങാക്കിത്തീക്കുന്നു. മതമാകട്ടെ മനുഷ്യന്നു വിവേകവും മനഃശാന്തിയും പരമാനന്ദവും നല്കുന്നു. ഈ പരമസുഖം ശാശ്വതമാണു് എന്നു മനസ്സിലാക്കണം. മനുഷ്യത്വത്തിനു് മാനുഷികമൂല്യങ്ങഠക്കു് വിധേയമാകാത്ത ഭൗതികശാസ്ത്രം മനുഷ്യനെ മൃഗപ്രായനും ഭയങ്കരനും നാശകാരിയും ആക്കിത്തീക്കുന്നു. 'ധമ്മേണ ഹീനാഃ പശുഭിഃ സമാനാഃ' എന്ന കവിവചനം ഈ അവസ്ഥയെയാണു് സൂചിപ്പിക്കുന്നതു്. അധമ്മപ്രചാരമാകുന്ന മഹാവിപത്തിൽനിന്നു ലോകത്തെ രക്ഷിച്ചു ധമ്മനിരതമാക്കി നിലനിത്തുന്നതു് അധ്യാത്മബോധമാണു്. മതം അതായതു് അധ്യാത്മശാസ്ത്രം ഇപ്രകാരം മഹത്ത്വസമ്പന്നമാണെങ്കിലും ലോകത്തിൽ ഇന്നു നിലവിലുള്ള മതങ്ങളിൽ അനവധി ന്യൂനതകഠം കടന്നുകൂടിയിട്ടുണ്ടെന്നു പറയാതെ തരമില്ല. ഈ ദോഷങ്ങളാണു മതത്തെ ചില ഭൗതികശാസ്ത്രജ്ഞന്മാരുടേയും യുക്തിവാദികളായ നിരീശ്വരന്മാരുടേയും ശരവ്യമാക്കിത്തീത്തിട്ടുള്ളതു്. അതിനാൽ ആ ദോഷങ്ങളെക്കുറിച്ചും അതുമൂലമുണ്ടായിട്ടുള്ള ആക്ഷേപാധിക്ഷേപങ്ങളെക്കുറിച്ചും ചിന്തിക്കുന്നതു നന്നായിരിക്കും.

ആധുനികഭൗതികശാസ്ത്രങ്ങഠം യുക്തിസഹങ്ങളായിരിക്കെ ഇന്നത്തെ ലോകമതങ്ങഠക്കു ശാസ്ത്രീയത ഇല്ല, അതിനാൽ അവ പരിത്യാജ്യങ്ങളാണു്, ഇതാണു് ആക്ഷേപങ്ങളിൽ ഒന്നു്. ഇതു് സാവധാനം പരിശോധിച്ചു നോക്കാം. ഭൗതികശാസ്ത്രങ്ങഠം യുക്തിയുക്തങ്ങളാണെന്നു പറയുന്നതു ശരിയാണു്. എന്നാൽ യഥാത്ഥമതവും അങ്ങനെതന്നെയാണെന്നു് അവർ മനസ്സിലാക്കിയിട്ടില്ല. ഇന്നത്തെ നിലപാടനുസരിച്ചു നോക്കിയാൽ മതങ്ങളുടെ ചില അംശങ്ങഠം ശാസ്ത്രീയമല്ല എന്നു പറയാവുന്നതാണു്. കാലക്രമത്തിൽ അനവധി അന്ധവിശ്വാസങ്ങളും ദുരാചാരങ്ങളും യുക്തിസഹങ്ങളല്ലാത്ത വിധിനിഷേധങ്ങളും കാലോചിതമല്ലാത്ത പല വഴക്കങ്ങളും മാമൂലുകളും, ശാസ്ത്രീയമായ അധ്യാത്മശാസ്ത്രത്തോടൊട്ടിപ്പിടിച്ചുകിടക്കുന്നുണ്ടു്. ഈ പരമാത്ഥം മനസ്സിലാക്കാത്തതുകൊണ്ടാണു പ്രസ്തുത മതവിദ്വേഷി

കശ മതത്തിൻെറ നേരേ ഇപ്രകാരം വിവേക ശൂന്യമായി ചളി വാരി എറിയുന്നതു്. ചപ്പു ചവറുകളുടെ ഉള്ളിൽ, തിളങ്ങുന്ന രത്നം ഒളിഞ്ഞുകിടക്കുന്നുണ്ടെന്ന സത്യം അവർ മനസ്സിലാക്കുന്നില്ല. ഈ മാലിന്യങ്ങശ എല്ലാം നീക്കിക്കളയുവാൻ അതിസത്വരമായ നടപടികശ എടുക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇനി ഒട്ടും വൈകിച്ചുകൂടാ. ശ്രീ വിവേകാനന്ദ സ്വാമികശ നിർദ്ദേശിച്ചതുപോലെ ഈ അഴുക്കും കറയും പിടിച്ച മതങ്ങളെ ആകുന്നതും വേഗത്തിൽ യുക്തിയുക്തമായ ചിന്തയാകുന്ന തീയിലിട്ടു ചുട്ടു് കിട്ടമെല്ലാം നീക്കി പരിശുദ്ധമാക്കേണ്ടതു് അത്യാവശ്യകമാണ്.

ഇന്നത്തെ മതങ്ങളിൽ ഓരോന്നിലും രണ്ടു വിഭാഗങ്ങശ ഉണ്ടു്. മനുഷ്യനെ പരിശുദ്ധനാക്കി ക്രമേണ ഈശ്വരത്വത്തിലെത്തിക്കുന്നതാണൊരു ഭാഗം. അതിനെ ശ്രുതി എന്നു പറയുന്നു. വെറും സാമൂഹ്യജീവിതവ്യവസ്ഥാപകങ്ങളായ നിയമാവലികളാണു രണ്ടാമത്തെ വിഭാഗം. അതിനു പേരു് സ്മൃതി എന്നാണ്. പുരാതനകാലത്തു മതപണ്ഡിതന്മാർ എഴുതിയുണ്ടാക്കിയ സാമൂഹ്യസാമ്പത്തികനിയമങ്ങളാണിതു്. ഇതിലെ അശാസ്ത്രീയങ്ങളും മാനവപുരോഗതിയെ തടയുന്നവയും, കാലോചിതമല്ലാത്തവയും, സ്വാർത്ഥലിപ്താമലീമസങ്ങളും, ഉച്ചനീചത്വാദിദോഷദൂഷിതങ്ങളുമായ ഭാഗങ്ങളെ എത്ര വേഗത്തിൽ അടിച്ചുവാരി കഴിച്ചു മൂടുന്നുവോ അത്രയും നല്ലതാണ്. സ്വാമിജി സ്മൃതികളുടെ ഈ ശോചനീയാവസ്ഥ കണ്ടു് ധാർമ്മികരോഷം പൂണ്ടതായി കാണുന്നുണ്ടു്. അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണദേവനും സ്മൃതികളുടെ ഈ കോട്ടത്തെ തൻെറ സരസലളിതമായ രീതിയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. അതുകൊണ്ടു് സ്മൃതികളെ നവീകരിച്ചേ തീരൂ. ആരാണ് ഈ സ്മൃതികളുടെ കർത്താക്കളാകാൻ യോഗ്യർ ? സർവ്വമതസമന്വയാചാര്യനായ ശ്രീരാമകൃഷ്ണപരമഹംസൻ മുതലായ ലോകഗുരുക്കന്മാർ, പ്രതിഭാശാലികളും സത്യസന്ധരും വിശാലഹൃദയരുമായ തിലകൻ, ഗാന്ധിജി മുതലായ രാഷ്ട്രനേതാക്കന്മാർ, മഹാശയരായ തത്ത്വജ്ഞാനികശ, സാമൂഹ്യസാമ്പത്തികശാസ്ത്രപണ്ഡിതന്മാർ, നീതിനിപുണന്മാർ, നിയമപണ്ഡിതന്മാർ, എന്നിവരുടെ അഭിപ്രായങ്ങളായിരിക്കണം ആധുനികസ്മൃതികളുടെ അധിഷ്ഠാനം. അങ്ങനെ ആയാൽ അവ പുരോഗമനപരങ്ങളും ശ്രുത്യനുസൃതങ്ങളുമായിരിക്കും. നിർദ്ദോഷമായ ഇത്തരം സ്മൃതികളെ പഴിക്കാൻ വിവേകികശ ആരും തന്നെ മുതിരുകയില്ല.

മനുഷ്യവർഗ്ഗത്തിൻെറ ശ്രേയസ്സിന്നുതകുന്ന മതഭാഗമാണു ശ്രുതികശ. ഈ ശ്രുതികളാണ് യഥാർത്ഥമായ അദ്ധ്യാത്മശാസ്ത്രം. അവ യുക്തിയുക്തമാകാതിരിക്കുകയില്ല. എന്തുകൊണ്ടെന്നാൽ ലോകത്തിൽ ഇതുവരെ ഉണ്ടായിട്ടുള്ള മതാചാര്യന്മാരെല്ലാവരുംതന്നെ ദർശിച്ചിട്ടുള്ളവയും, അവരും, മററു സാധകപരമ്പരകളും സാവധാനം പരിശോധിച്ചു് തികച്ചും പ്രായോഗികങ്ങളും സത്യങ്ങളുമാണെന്നു വിധിക്കുകയും സ്ഥാപിക്കുകയുംചെയ്തിട്ടുള്ളവയുമായ ശാശ്വതങ്ങളും സർവ്വലോകസ്വീകാര്യങ്ങളുമായ ആദ്ധ്യാത്മികതത്ത്വങ്ങളാണവ. മനുഷ്യനിൽ അന്തർഭവിച്ചിട്ടുള്ള ദിവ്യത്വത്തിൻെറ പ്രകാശനമാണ് ശ്രുതികശ ചെയ്യുന്നതു്. ഈശ്വരഭക്തന്മാരെ പരിപൂർണ്ണസത്യദർശനത്തിലേയ്ക്കു് അവ നയിക്കുന്നു. ഈ ശ്രുതികളേയും കാലോചിതവും സുഗമവുമായ രീതിയിൽ വ്യാഖ്യാനിക്കുന്നതു വളരെ നന്നായിരിക്കും. എന്നാൽ ഒരു കാര്യം ഓർമ്മവെയ്ക്കണം. സനാതനസത്യങ്ങളായ ശ്രുതികശ സ്മൃതികളെപ്പോലെ യഥേഷ്ടം വളച്ചൊടിക്കാവുന്നവയല്ല.

'മതം മനുഷ്യനെ അലസനും നിഷ്ക്രിയനും തലയിലെഴുത്തിനടിമപ്പെട്ടവനും ആക്കിത്തീർക്കുന്നു. അതിനാൽ അതു ലോകത്തിനൊരു ശാപമാകുന്നു.' എന്നു് ചിലരാക്ഷേപിക്കുന്നുണ്ടു്. ഇതിൽ കാമ്പൊന്നുമില്ല. യഥാർത്ഥമതം മനുഷ്യനെ ആത്മജ്ഞാനിയാക്കുകയാണു ചെയ്യുന്നതു്. ആത്മചൈതന്യമുള്ളവൻ ഒരിക്കലും അലസനാകാൻ തരമില്ല. നേരേമറിച്ചു് ഊർജ്ജസ്വലനും, ഉത്സാഹഭരിതനും ആയിത്തീരുന്നതാണ്. അതുകൊണ്ടു് മതം ആലസ്യജനകമായ ഒരു മയക്കുമരുന്നല്ല. എന്നാൽ അതു് ഉത്സാഹാവഹവും, ഈശ്വരസാക്ഷാത്കാരസാധകവും, ലോകസേവാപ്രചോദകവുമായ

ദിവ്യൗഷധമാണ്. വെറും അജ്ഞതയാണു മേൽ പറഞ്ഞ ആക്ഷേപത്തിന്റെ ഉറവിടം.

ലോകചരിത്രം പരിശോധിച്ചാൽ മതം, യുദ്ധങ്ങൾക്കും, രക്തച്ചൊരിച്ചിലിനും കാരണമായിട്ടുണ്ടെന്നു കാണാം. അതുകൊണ്ടതു് ലോകത്തിന്റെ തീരാദുഃഖമാണെന്നാണു മറ്റൊരാക്ഷേപം. ഇതും നിരർത്ഥകമാണ്. മതമല്ല മുൻപറഞ്ഞ ദോഷങ്ങൾക്കുത്തരവാദി; മനുഷ്യഹൃദയത്തിൽ കടന്നുകൂടിയിട്ടുള്ള കാമക്രോധാദിശത്രുക്കളാണു വാസ്തവത്തിൽ അവയ്ക്കു കാരണം. സ്വാന്തവ്ത്തികളായ ദോഷങ്ങളെ മതത്തിന്റെ തലയിൽ കെട്ടിവെയ്ക്കുകയാണ് ഈ ആക്ഷേപകാരികൾ ചെയ്യുന്നതു്. ഇതുപോലെതന്നെ സയൻസാണ് ലോകമഹായുദ്ധങ്ങൾ ഉണ്ടാക്കുന്നതെന്ന വാദവും ശരിയല്ല; മനുഷ്യന്റെ മുഴുത്ത ലോഭവും അധികാരപ്രമത്തതയുമാണ് ലോകയുദ്ധങ്ങൾ ഉണ്ടാക്കുന്നതു്.

മതത്തിന്റെ നേർക്ക് മറ്റൊരാക്ഷേപശരവുംകൂടി തൊടുത്തുവിട്ടിട്ടുണ്ട്. യോഗികൾക്ക് അനുഭവപ്പെടുന്ന എന്നു പറയുന്ന അപരോക്ഷാനുഭൂതികൾ വെറും ചിത്തഭ്രമജന്യങ്ങളാകാവുന്നതാണ്. അതിനാൽ അവ അവിശ്വസനീയങ്ങളാകുന്നു. ഈ ആക്ഷേപവും അർത്ഥശൂന്യമാണ്. ശാസ്ത്രത്തിനു കാണാൻ കഴിയാത്തതെല്ലാം ഇല്ലാത്തതും അവിശ്വാസ്യവും തിരസ്കാര്യവുമാണെന്നു പറയുന്നതു ശരിയല്ല. ഈ നിരീശ്വരശിരോമണികൾ ആധ്യാത്മികമാർഗ്ഗത്തിൽക്കൂടി ആദ്യമൊന്നു സഞ്ചരിച്ചുനോക്കട്ടെ. എന്നിട്ട് ആക്ഷേപിക്കാനും, അധിക്ഷേപിക്കാനും പുറപ്പെടട്ടെ. ഇത്രമാത്രമേ ഈ ആക്ഷേപത്തിനു സമാധാനമായി ഇപ്പോൾ പറയാൻ ഉദ്ദേശിക്കുന്നുള്ളൂ.

ഏതാദൃശമായ ആക്ഷേപാധിക്ഷേപങ്ങളെ ശമിപ്പിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അതിന് ഒരേഒരു പോംവഴിയേയുള്ളു: ഇന്നത്തെ ലോകമതങ്ങളിലെ പതിരുനീക്കി മണി സ്വീകരിക്കൽ. യുക്തിയുക്തചിന്തയാകുന്ന ഉലത്തീയിലിട്ട് മതമാകുന്ന പൊന്നിനെ ശുദ്ധീകരിക്കണം.

ലോകത്തിൽ ശാന്തിയും സമാധാനവും സ്ഥാപിക്കാൻ ഇച്ഛിക്കുന്നവർ സ്വയം നന്നാകണം. മനുഷ്യൻ നന്നാകണമെങ്കിൽ യഥാർത്ഥ മനുഷ്യത്വഘടകങ്ങളായ ത്യാഗാദി സദ്ഗുണങ്ങൾ അവനിൽ വളരണം. ഈ ഗുണങ്ങൾ പരിശുദ്ധമായ മനസ്സിലേ വിളയൂ. ഹൃദയശുദ്ധിയാകട്ടെ ഈശ്വരഭക്തികൊണ്ടേ കൈവരികയുള്ളൂ. മതമാണ് ഈശ്വരഭക്തിക്കു കാരണം. ഇതിൽനിന്നു് മതത്തിന്റെ മഹത്ത്വം വ്യക്തമാകുന്നുണ്ടല്ലോ.

മതം മനുഷ്യനു് അത്യന്താപേക്ഷിതമാണെന്നു നാം കണ്ടു. ഈശ്വരഭക്തൻ ആധ്യാത്മികമായി വളരുന്തോറും അവനിൽ ഈശ്വരചൈതന്യം കൂടുതൽ കൂടുതൽ പ്രകാശിക്കുന്നതാണ്. അവൻ ക്രമേണ പരിപൂർണ്ണസത്യദർശനത്തിലേയ്ക്കു് നീങ്ങിക്കൊണ്ടിരിക്കും. സയൻസിന്റെ സാപേക്ഷജ്ഞാനമേഖലയ്ക്കപ്പുറത്തുള്ള അപരോക്ഷാനുഭൂതികളുടെ വലയത്തിലേയ്ക്കു കടന്നാലേ ബ്രഹ്മജ്ഞാനം അഥവാ പരിപൂർണ്ണ സത്യജ്ഞാനം ലഭിക്കുകയുള്ളൂ. അതിനാൽ പരമസത്യപ്രേപ്സുവായ ഭൗതികശാസ്ത്രജ്ഞൻ ഈശ്വരഭക്തരായ യോഗികളുടെ മാർഗ്ഗത്തിലേയ്ക്കു കടന്നു് സഞ്ചരിച്ചേ മതിയാകൂ. പരമതത്ത്വത്തിലേയ്ക്കുള്ള ഈ പുരോഗതി തന്നെയാണു യഥാർത്ഥമതം എന്നു മനസ്സിലാക്കുന്നതായാൽ ഇന്നു് ഈ ഭൂമുഖത്തു് ഒരു മതത്തിനു് മറ്റൊരു മതത്തോടും, സയൻസിനു് മതങ്ങളുടെ നേരേയും കാണപ്പെടുന്ന അവിശ്വാസവും സ്പർദ്ധയും അവഗണനാമനോഭാവവും അചിരേണ അസ്തമിക്കുന്നതാണ്. ആ മനോജ്ഞമംഗളനവയുഗത്തിൽ മനുഷ്യവർഗ്ഗത്തിനു് ചിരകാലാഭിലഷിതമായ ശാന്തിയും, സമാധാനവും സൗഖ്യവും അസംശയം അനുഭവപ്പെടും. ആ ശോഭനവേള വൈകാതെ വന്നെത്തുമെന്നു് നമുക്കു് ആശിക്കാം.

മതവും സയൻസും – 10

# ശാസ്ത്രവും മതവും

## പ്രവ്രാജിക ധീരാപ്രാണാ

"മനുഷ്യന്റെ ബാഹ്യലോകത്തിലെ പോരാട്ടമാണ് ശാസ്ത്രം; ആന്തരികമായിട്ടുള്ള പോരാട്ടമാണ് മതം അഥവാ ധർമ്മം. ഈ രണ്ടു പോരാട്ടങ്ങളും മഹത്തരങ്ങൾതന്നെ, സംശയമില്ല. ഒന്ന് വിജയത്തിൽ കലാശിക്കുന്നു, മറേറതു് തോൽവിയിലും. ശാസ്ത്രം അവസാനിക്കുന്നിടത്തു് മതം ആരംഭിക്കുന്നു.'' എന്നാണ് ശ്രീരാമകൃഷ്ണദേവന്റെ ഉത്തമശിഷ്യന്മാരിലൊരാളായ രാമകൃഷ്ണാനന്ദസ്വാമികൾ പറഞ്ഞിരിക്കുന്നതു്.

ഒന്ന് സംപൂർണ്ണമായി മനുഷ്യന്റെ അന്തർഭാഗത്തെ സ്പർശിക്കാത്തതും മറേറതു് അന്തർലോകത്തെ മാത്രം സംബന്ധിക്കുന്നതും; അത്രയേയുള്ളു വ്യത്യാസം. അങ്ങനെയാണെങ്കിൽ ഇവതമ്മിൽ – ശാസ്ത്രവും മതവും തമ്മിൽ – നിരന്തരവൈരുദ്ധ്യമാണോ? അവ തമ്മിലുള്ള പൊരുത്തം ഒരു തരത്തിലും സാദ്ധ്യമല്ലെന്നോ? അങ്ങനെയല്ല. അവ മനുഷ്യന്റെ സർവ്വപ്രകാരേണയുള്ള പുരോഗതിക്കു സഹായിക്കുന്ന രണ്ടു ഘടകങ്ങളാണ്. ഒന്ന് മററൊന്നിന് ഉപോദ്ബലകമായി നിലകൊള്ളുന്നു. മതവും ഒരുവിധത്തിൽ ശാസ്ത്രംതന്നെ. എന്നാൽ ശാസ്ത്രം എന്ന പദത്തിനു് ഇന്ന് നാം കല്പിച്ചുവരുന്ന 'ഭൗതികശാസ്ത്രം' എന്ന സങ്കുചിതാർത്ഥത്തിലല്ലെന്നു മാത്രം. മതത്തിന്റെ വഴി ശാസ്ത്രീയമാണ്. മതാന്വേഷണത്തിൽ ശാസ്ത്രീയനിയമങ്ങളെ അനുസരിക്കുന്നേടത്തോളം മററൊരു തുറയിലും മനുഷ്യൻ അവയെ അനുസരിക്കുന്നില്ല എന്നുള്ളതാണ് പരമാർത്ഥവസ്തുത.

ഇന്നത്തെ തലമുറയ്ക്കു് ഇപ്പറഞ്ഞതിന്റെ പൊരുൾ മനസ്സിലാക്കാൻ വളരെ വിഷമമുണ്ടു്. മതാന്വേഷണം – ഈശ്വരാന്വേഷണം, ആത്മാനുസന്ധാനം – ശാസ്ത്രീയനിയമങ്ങളെ അടിസ്ഥാനമാക്കിയാണെന്നോ? അവക്കതു് വിശ്വസിക്കാനേ കഴിയില്ല. കാരണം, അവരിന്നു് മതത്തെപ്പററി എന്താണോ ധരിച്ചുവെച്ചിരിക്കുന്നതു് അതിൽനിന്ന് എത്രയോ വ്യത്യസ്തമാണ് യഥാർത്ഥത്തിൽ മതമെന്നതുകൊണ്ടു് ഞാൻ വിവക്ഷിക്കുന്നതും, നമ്മുടെ ആചാര്യന്മാർ എന്നും വിവക്ഷിച്ചുവന്നിട്ടുള്ളതും. ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞു: ''മതമെന്നാൽ മനുഷ്യനിൽ നൈസർഗ്ഗികമായി കുടികൊള്ളുന്ന ദിവ്യതയുടെ ബാഹ്യപ്രകാശനമാണ്.'' അതുതന്നെയാണ് ഭൌതികശാസ്ത്രവും പറയുന്നതു്. പ്രകൃതിയുടെ തിരശ്ശീലയ്ക്കുപിന്നിൽ മറഞ്ഞുകിടക്കുന്ന പ്രപഞ്ചസത്യങ്ങളെ – പ്രകൃതിവിഭവങ്ങൾക്കുള്ളിൽ ഒളിഞ്ഞുകിടക്കുന്ന പ്രപഞ്ചശക്തികളെ പുറത്തുകൊണ്ടുവന്നു് മനുഷ്യോപയോഗയോഗ്യമാക്കിത്തീർക്കുക എന്നതാണ് ഭൗതികശാസ്ത്രത്തിന്റെ ലക്ഷ്യം. മതം പ്രപഞ്ചതത്ത്വത്തെ, സർവ്വത്തിലും കുടികൊള്ളുന്ന അഭൗമശക്തിയെ, കണ്ടുപിടിക്കാൻ മനുഷ്യമനസ്സിന്നടിയിലേയ്ക്കു് ചുഴിഞ്ഞിറങ്ങുമ്പോൾ ശാസ്ത്രം ഇന്ദ്രിയഗോചരങ്ങളായ പ്രകൃതിവിഭവങ്ങളെ വിശകലനം ചെയ്തു പഠിക്കാൻ ശ്രമിക്കുന്നു.

ശ്രീ വിവേകാനന്ദസ്വാമികൾ 'കിഴക്കും പടിഞ്ഞാറും' എന്ന തന്റെ പ്രബന്ധത്തിൽ ഒരേ സത്യത്തിലെത്തിച്ചേരാനുള്ളവയെങ്കിലും പരസ്പരവിരുദ്ധങ്ങളായ ഈ രണ്ടു പ്രവണതകളെക്കുറിച്ചു് പറഞ്ഞിട്ടുണ്ടു്. പുരാതന ഗ്രീക്കുകാരൻ ഒരു ദിവസം പെട്ടെന്നുണർന്നു് അന്വേഷണബുദ്ധിയോടെ കണ്ണു തുറന്നു് നാലുപാടും നോക്കി. കണ്ണെത്താത്തത്ര ഭൂമി ചുററും പരന്നുകിടക്കുന്നു. ഉത്തരദിക്കിനെ നോക്കി യാത്ര തിരിച്ചു സത്യത്തെ അന്വേ

ഷിച്ചു. അനന്തമായ ഭൂവിഭാഗം. കിഴക്ക ഭാഗത്തേയ്ക്കു തിരിഞ്ഞു കാലുകം. അതിരു കാണാത്ത ഭൂമിതന്നെ അവിടേയും. തെക്കും പടിഞ്ഞാറും ദിക്കുകളിൽ അന്വേഷണം തുടൻനിട്ടും ഫലം തഥൈവ. അങ്ങനെ അവൻ സത്യത്തെ ബാഹ്യലോകത്തിലന്വേഷിക്കാൻ പ്രേരിതനായി. ഭാരതീയൻ ഉണൎന്നു് വടക്കുദിക്കിലേയ്ക്കു യാത്ര പുറപ്പെട്ടു. എങ്കിലും താമസംവിനാ അവന്റെ യാത്ര മുടങ്ങി – അതാ നില്ക്കുന്ന ആകാശത്തിന്റെ പശ്ചാത്തലത്തിൽ ശീഷ്മുയത്തി നില്ക്കുന്ന ഉന്നതഗംഭീരനായ ഹിമാലയപൎവ്വതം. തിരിച്ചുനടന്നു് കിഴക്കോട്ടേയ്ക്കായി യാത്ര. താമസിയാതെ അവിടേയും വഴി തടയപ്പെട്ടു – അതാ കിടക്കുന്നു തിരയടിച്ചു കുതിച്ചുമറിയുന്ന, പരന്നുവിരിഞ്ഞ പാരാവാരം. തെക്കും പടിഞ്ഞാറും ഭാഗങ്ങളിലും ഇതേ അനുഭവംതന്നെ. അങ്ങനെയവൻ സത്യത്തെ ഉള്ളിൽ – അവനവനിൽത്തന്നെ – കണ്ടുപിടിക്കാൻ പ്രേരിതനായി. ഇപ്രകാരം നോക്കുമ്പോൾ പാശ്ചാത്യർ സത്യത്തെ ബാഹ്യലോകത്തിൽനിന്നും കടഞ്ഞെടുക്കാനുള്ള ഉദ്യമത്തിൽ സയൻസിനെ വളൎത്തിയെടുത്തതു് എന്തുകൊണ്ടാണെന്നും ഭാരതീയർ അതേ ഉദ്യമത്തിൽ ആദ്ധ്യാത്മികതയെ പരിപോഷിപ്പിച്ചു കൊണ്ടുവന്നതു് എന്തുകൊണ്ടാണെന്നും മനസ്സിലാകും.

യൂറോപ്യന്മാർ വെറും ഭൗതികവാദികൾ മാത്രമായി പരിണമിച്ചു അഥവാ മതത്തെ പാടെ അവഗണിച്ചു എന്നല്ല സമൎത്ഥിക്കുന്നതു്. ഭൗതികവിജ്ഞാനത്തിന്റെ ലക്ഷ്യംതന്നെ ജീവിതസൌകര്യങ്ങളെ വൎദ്ധിപ്പിച്ചു് ദൈനന്ദിനജീവിതം കൂടുതൽ സുഖകരമാക്കിത്തീൎക്കുകയെന്നതാണു്; മതത്തിന്റേതാകട്ടെ ശാശ്വതസുഖം നേടുകയും. അതിനാൽ ഭൗതികവാദിയുടെ ജീവിതയാത്രക്കിടയിൽ, ബാഹ്യവസ്തുക്കളിൽനിന്നു് കിട്ടാവുന്ന സുഖങ്ങളെക്കൊണ്ടൊന്നും തൃപ്തിയടയാൻ പററാത്ത ഒരു ഘട്ടം–ഹൃദയാന്തർഭാഗത്തു് എന്തെന്നില്ലാത്ത ഒരു അസ്വസ്ഥത – വന്നെത്തും. ഇതിന്നു് നമുക്കനുഭവസിദ്ധമായിട്ടുണ്ടു്. സയൻസിനു പ്രദാനം ചെയ്യാവുന്ന സകല ഭോഗവസ്തുക്കളും ജീവിതസൗകര്യങ്ങളും ചുററും വന്നു നിരന്നിട്ടും അമേരിക്ക തുടങ്ങിയ സമ്പന്നരാജ്യങ്ങളിലെ യുവതലമുറയിൽ പൊതുവെ അങ്ങേയററം അസംതൃപ്തിയും അശാന്തിയും ആണല്ലൊ കാണപ്പെടുന്നതു്. ഭൗതികസുഖങ്ങളിൽ മുഴുകിക്കഴിയുന്ന ഏതൊരുവന്റെ ഹൃദയാന്തർഭാഗത്തും ഒരു ദിവസം ഇതു് തലയുയൎത്തും. ഒരിക്കലും അടങ്ങാത്ത സ്വാതന്ത്ര്യവാഞ്ഛയാണല്ലൊ ഭൗതികസുഖസൗകര്യങ്ങളുടേയും ശാസ്ത്രീയകണ്ടുപിടുത്തങ്ങളുടേയും, ചൊവ്വ തുടങ്ങിയ മററു് ആവാസയോഗ്യസ്ഥാനങ്ങളെത്തേടിയുള്ള ആഗോളയാത്രകളുടേയും പിന്നിലുള്ള പ്രേരകശക്തി. അതുതന്നെയാണു് രാഷ്ട്രീയകലാപങ്ങളുടേയും സമരങ്ങളുടെയും അടിയൊഴുക്കായുള്ള പ്രവാഹശക്തിയും. എന്നാൽ സ്വാതന്ത്ര്യവാഞ്ഛയുടെ സംപൂൎണ്ണമായ പ്രകാശനമാണു് മതം എന്നാണു് ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെ അഭിപ്രായം. അദ്ദേഹം പറയുന്നു. ''Politics (രാഷ്ട്രതന്ത്രം) എന്നതു് ഇന്ദ്രിയങ്ങൾക്കുള്ള സ്വാതന്ത്ര്യമാണു്. മതം എന്നതോ, ഇന്ദ്രിയങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യം.'' രാഷ്ട്രീയതയും ശാസ്ത്രവും ബാഹ്യമായ യാതൊരു നിബന്ധനകൾക്കും വഴങ്ങേണ്ടിവരാത്തതായ സ്വാതന്ത്ര്യത്തിലേയ്ക്കുള്ള വഴിയാണു് കണ്ടുപിടിക്കാനുദ്യമിക്കുന്നതു്. പക്ഷെ അതു് ചെന്നു കലാശിക്കുന്നതു്, മനുഷ്യൻ ഇന്ദ്രിയങ്ങളുടെ അടിമയായി പരിണമിക്കുന്നതിലാണുതാനും. എന്നാൽ മതത്തിന്റെ ശ്രദ്ധ ഈ ഇന്ദ്രിയങ്ങളെക്കൂടെ കീഴടക്കി ബാഹ്യവും ആന്തരികവുമായ രണ്ടു സാമ്രാജ്യങ്ങളുടേയും ഏകാധിപത്യം കൈവരുത്തിത്തരിക എന്നതിലാണു്. അതുകൊണ്ടാണല്ലൊ 'ഇന്ദ്രിയങ്ങൾക്കുള്ള സ്വാതന്ത്ര്യം' നേടിക്കൊടുക്കുന്നതിൽ പരമാവധി വിജയം കൈവരിച്ചിട്ടുള്ള അമേരിക്കാസാമ്രാജ്യത്തിലെ യുവലോകം അസ്വസ്ഥതകൊണ്ടും അസംതൃപ്തികൊണ്ടും പൊറുതിമുട്ടി ഒടുവിൽ രക്ഷാമാൎഗ്ഗം തേടി, ശാന്തി ആരാഞ്ഞുകൊണ്ടു് ഈ ആൎഷഭാരതത്തിലേയ്ക്കു്, അല്പം പിഴച്ച വഴിയിൽക്കൂടിയാണെങ്കിലും ഒഴുകിയൊഴുകി എത്തുന്നതു്. ആർനോൾഡ് ടോയിൻബിയുടെ ചരിത്രദൃഷ്ടി പ്രവചിച്ചിട്ടുണ്ടു്, ലോകം ഇരുപത്തിയൊന്നാം നൂററാണ്ടിലേയ്ക്കു കടന്നു കഴിഞ്ഞാൽ അമേരിക്കയ്ക്കു്

ശാന്തിദായകമായ ആദ്ധ്യാത്മികതയെത്തേടി ഭാരതത്തെ ആശ്രയിക്കേണ്ടിവരുമെന്നു്.

''സയൻസ് അവസാനിക്കുന്നിടത്തു് മതം ആരംഭിക്കുന്നു'' എന്ന സത്യത്തെ ലോക ചരിത്രം എന്നെന്നും തെളിയിച്ചിട്ടുണ്ടു്. വിഷയസുഖങ്ങളിൽ മുഴുകി തൻെറ പരമാത്ഥവസ്തുതയെപ്പററി ചിന്തിക്കാനിടപോലും കൊടുക്കാതെ ഇഹലോകഭോഗരസങ്ങളെ ഊററിയൂററിക്കുടിച്ചു് ആസ്വദിക്കുന്നതിൽമാത്രം മുഴുകി ദിനങ്ങൾ കഴിച്ചിരുന്ന റോമാസാമ്രാജ്യം അജ്ഞതയുടേയും ദുഃഖത്തിൻേറയും കാർമേഘങ്ങളെ എമ്പാടും ചിതറി ലോകത്തെ ഇളക്കിമറിച്ചുകൊണ്ടിരുന്ന കാലത്താണു് പൌരസ്ത്യാകാശത്തിൻെറ പ്രശാന്തചക്രവാളത്തിൽ ക്രിസ്തുഭഗവാനാകുന്ന തേജോഗോളം ശാന്തിയും സംതൃപ്തിയും ആദ്ധ്യാത്മികചൈതന്യവും ചൊരിഞ്ഞുകൊണ്ടു് ഉയന്നു പൊങ്ങിയതു്. അന്നാണു് ശാസ്ത്രത്തിൻേറയും ഭൌതികതയുടേയും പിടിയിൽ കുരുങ്ങി കിടന്നിരുന്ന പാശ്ചാത്യലോകം നിത്യശാന്തിയുടെ നിഴൽ കണ്ടതു്. അതിനെത്രയോ മുമ്പുതന്നെ വിഷയസുഖസാമഗ്രികളെ ചുററും നിരത്തിനിർത്തി ബാഹ്യലോകത്തോടു പിടിച്ചുകെട്ടാൻ തുനിഞ്ഞ പിതാവിൻെറ പിടിയിൽനിന്നും കുതറിമാറി സ്വതന്ത്രനായിത്തീന്ന സിദ്ധാത്ഥൻ, ഭൌതികസുഖങ്ങളെ ആജ്ജിക്കുന്നതിനുവേണ്ടി മാത്രമായി പുരോഹിതവഗ്ഗം കെട്ടിച്ചമച്ച ആചാരങ്ങളുടേയും കമ്മപരമ്പരകളുടേയും കെട്ടുപാടുകളിൽനിന്നു് സാമാന്യജനതയെ വിടുർത്തിയെടുക്കാനുള്ള മാഗ്ഗമാരാഞ്ഞു് ശ്രീബുദ്ധനായി മാറിക്കഴിഞ്ഞിരുന്നു; ഭാരതനാടിനു ചുററും തിങ്ങിക്കൂടിയ കൂരിരുട്ടിൽനിന്നു് പുറത്തു കടക്കാനായി ശാന്തസുഭഗമായ ജ്ഞാനഹസ്തം നീട്ടി ആശ്വാസമാഗ്ഗം തുറന്നുവെച്ചുകഴിഞ്ഞിരുന്നു. ഈ കഴിഞ്ഞ നൂററാണ്ടിൽത്തന്നെ ഭൗതികവിജ്ഞാനഫലങ്ങളെക്കൊണ്ടു് കൺമയക്കി ശാശ്വതങ്ങളായ മതവിശ്വാസങ്ങളെ അന്ധവിശ്വാസം എന്ന ചട്ടയിടുവിച്ചു് നശിപ്പിച്ചുകളയാനായി ഉററു് പരിശ്രമിച്ചു വന്ന ബ്രിട്ടീഷുശക്തിയുടെ വേരുറവകളെ, വേദാന്തശംഖധ്വനി മുഴക്കി ഉണക്കി നശിപ്പിച്ച ശ്രീ വിവേകാനന്ദസ്വാമികൾ സുഖസംതൃപ്തി നേടിത്തരുന്നതിൽ ശാസ്ത്രത്തിൻെറ ശക്തിഹീനതയേയും മതത്തിൻെറ കഴിവിനേയും സുവ്യക്തമായി തെളിയിച്ചു കാണിച്ചു. ഉദാഹരണങ്ങളേറെയെന്തിനു് ? സത്യം മുമ്പിൽ തെളിഞ്ഞുവിളങ്ങിയല്ലെ നില്ക്കുന്നതു് ?

മതവും ശാസ്ത്രവും പരസ്പരവിരുദ്ധങ്ങളല്ല. സമാന്തരമാഗ്ഗങ്ങളിൽക്കൂടി മനുഷ്യനെ മുന്നോട്ടു നയിക്കുന്ന അവശ്യഘടകങ്ങളാണെന്ന വസ്തുതയാണു് ഇവരുടെയെല്ലാം ജീവിതം നമ്മെ പഠിപ്പിക്കുന്നതു്. ഈ മഹജ്ജീവിതാദശങ്ങൾ നമ്മെ നേർവഴിക്കു നയിച്ചു് എത്തേണ്ടിടത്തു് എത്തിച്ചേരാൻ സഹായിക്കട്ടെ.

---

മതങ്ങൾ തരുന്ന ഉപദേശം കേൾക്കുമ്പോൾ നമുക്കാദ്യമായി തോന്നുക ജീവിതം അവസാനിപ്പിക്കുന്നതാണു് മെച്ചമെന്നത്രെ. ജീവിതക്ലേശങ്ങൾക്കു് പരിഹാരമെന്തു് എന്ന ചോദ്യത്തിനു മതങ്ങളുടെ പ്രത്യക്ഷസമാധാനം ജീവിതത്യാഗമെന്നാണു്.... വേദാന്തമതം വാസ്തവത്തിൽ ഈ ലോകത്തെ പഴിക്കുന്നില്ല. ത്യജിപ്പാൻ ഉപദേശിക്കുന്നുണ്ടു്. ത്യാഗം എന്ന ലക്ഷ്യം വേദാന്തത്തിലെപ്പോലെ മറെറങ്ങും അത്ര ഉച്ചതയെ പ്രാപിക്കുന്നില്ല. എന്നാൽ അതു ലോകത്തോടു നീരസം തോന്നി ജീവിതം അവസാനിപ്പിക്കുക എന്ന അത്ഥത്തിലല്ല, ലോകത്തെ ഈശ്വരമയമാക്കുക എന്ന അത്ഥത്തിലാണു്; നാം വിചാരിക്കുന്ന വിധത്തിൽ, നാം അറിയുന്ന വിധത്തിൽ, നമുക്കു് ഇപ്പോൾ തോന്നുന്ന വിധത്തിൽ, ഉള്ള ലോകത്തെ ത്യജിച്ചു്, അതു വാസ്തവത്തിൽ എന്താണെന്നറിയുക. ലോകത്തെ ഈശ്വരമയമായി ദശിക്കുക. അതു് ഈശ്വരൻതന്നെയാണു്. ഉപനിഷത്തുകളിൽ ഏററവും പ്രാചീനമായ ഒന്നു് ആരംഭിക്കുന്നതിങ്ങനെയാണു്: ''ജഗത്തിൽ എന്തൊന്നുണ്ടോ അതിനെ ഈശ്വരനെക്കൊണ്ടു് മൂടണം (ഈശ്വരമയമായി കാണണം).'' 'ഈശാ വാസ്യമിദം സവ്വം.' ഈശ്വരനെക്കൊണ്ടുതന്നെ സവ്വത്തെയും മൂടണം. എന്നാൽ അതു മിഥ്യയായ ശുഭദൃഷ്ടികൊണ്ടോ ദോഷം കാണുമ്പോൾ കണ്ണടച്ചിട്ടോ അല്ല, എല്ലാററിലും യഥാത്ഥമായ ഈശ്വരനെ ദശിച്ചുകൊണ്ടുതന്നെ. അങ്ങനെയാണു് ലോകത്തെ ത്യജിക്കേണ്ടതു്. ആ ത്യാഗത്തിനുശേഷം എന്തു ശേഷിക്കുന്നു ? ഈശ്വരൻ. (വി. സാ. സ. ii 190.)

മതവും സയൻസും – 11

# മതവും സയൻസും

വൈശ്രവണത്തു രാമൻ നമ്പൂതിരി

സംസ്കൃതമായ മനസ്സിൽ ഉദിയ്ക്കുന്ന ആത്മസാക്ഷാത്കാരവും അതിന്നു സഹായിക്കുന്ന സനാതനധർമ്മങ്ങളുമാണ് മതം. അല്ലാതെ അന്ധമായ കുറെ ആചാരങ്ങളോ വിശ്വാസങ്ങളോ മാത്രമല്ല മതം. മൃഗീയമായ ദേഹാസക്തിയിൽ നിന്നുയർത്തി വിശ്വപ്രേമത്തിലേയ്ക്ക് എത്തിയ്ക്കുന്നതാകുന്നു മതം. ആത്മാവിൽമാത്രമേ നിരുപാധികവും നിരതിശയവുമായ പ്രേമം വരുകയുള്ളു. ഞാൻ എന്റെ പുത്രനെ സ്നേഹിക്കുന്നു. എന്റെ പുത്രനിൽ സ്വത്വവും പുത്രത്വവും ഉണ്ട്. ഇതിൽ ഏതാണു പ്രേമത്തെ ഉദ്ദീപിപ്പിക്കുന്നത് ? പുത്രത്വം സർവ്വപുത്രന്മാരിലും ഉണ്ടല്ലോ. അവിടെയെല്ലാം സ്നേഹം ഒരുപോലെ വരുന്നതുമില്ല. അതുകൊണ്ട് സ്വത്വഭാവമാണ് സ്നേഹത്തെ ഉണ്ടാക്കുന്നതെന്നു വ്യക്തമാകുന്നു. സ്വത്വം ആത്മസംബദ്ധമാണ്. ആത്മസംബന്ധംകൊണ്ടാണ് ഒന്നിൽ സ്നേഹം വരുന്നതെങ്കിൽ ആത്മാവിലുള്ള സ്നേഹം അതിലും വളരെ അധികമാണെന്നു വ്യക്തമാകുന്നു. ''ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി'' (ബൃ. ഉ. 4. 5. 6.), ആത്മാവിന്നുവേണ്ടിയാണു മററു സർവ്വവും പ്രിയപ്പെട്ടതായിത്തീരുന്നത്, എന്നു ശ്രുതിയും ഉദ്ഘോഷിയ്ക്കുന്നു.

സർവ്വത്ര ആത്മഭാവം സാക്ഷാത്കരിക്കുമ്പോൾ മാത്രമേ പ്രേമം അതിന്റെ ഉച്ചകോടിയിൽ എത്തുകയുള്ളു. പ്രേമത്തിന്റെ ഉച്ചകോടിയിൽ എത്തുകയാണ് മാനവജീവിതത്തിന്റെ ചരമലക്ഷ്യം. അദ്വൈതസാക്ഷാത്കാരമില്ലാതെ ഈ നിരതിശയപ്രേമം സിദ്ധിക്കുകയില്ല. ഈ അദ്വൈതഭാവത്തെയാണ്, ''ഐതദാത്മ്യമിദം സർവ്വം തത്സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ.''(ഛാ. ഉ. 6. 8. 7.) 'ഈ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചമെല്ലാം ആത്മവസ്തുതന്നെയാകുന്നു; അതുമാത്രമേ സത്യമായുള്ളു; അതുതന്നെയാകുന്നു ആത്മാവ്; ഹേ ശ്വേതകേതോ, അതുതന്നെയാകുന്നു നീ,' എന്നിപ്രകാരം ഉപനിഷത്തുകളിൽ ഉദ്ഘോഷിക്കുന്നത്. ഈ അദ്വിതീയമായ ആത്മാനുഭവമുദിയ്ക്കണമെങ്കിൽ ഹൃദയം അതിപരിശുദ്ധമാവണം. ചെളികൊണ്ടു മൂടിയ കണ്ണാടിയിൽ മുഖം വ്യക്തമായി പ്രതിബിംബിച്ചുകാണുകയില്ല. കുറേ ഹോമങ്ങൾ ചെയ്തതുകൊണ്ടോ, കുറെ ദാനങ്ങൾ ചെയ്തതുകൊണ്ടോ മുഖം കണ്ണാടിയിൽ പ്രതിബിംബിയ്ക്കുകയില്ലല്ലോ; ചെളി കളഞ്ഞു കണ്ണാടി വൃത്തിയാക്കുകതന്നെ വേണം. അതുപോലെ ആയിരമായിരം ജന്മങ്ങളിലെ വിഷയവാസനകളാകുന്ന ചെളി പററി ഹൃദയമാകുന്ന കണ്ണാടി മലിനമായിരിക്കുമ്പോൾ അവിടെ ആത്മസ്വരൂപം പ്രകാശിയ്ക്കുകയില്ല. ഭഗവദപ്പിതമായ നിഷ്കാമകർമ്മംകൊണ്ടും തന്തിരുവടിയുടെ ലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീർത്തനാദികൾകൊണ്ടും ഹൃദയം ശുദ്ധമാക്കണം.

പ്രായശ്ചിത്താനി ചീർണ്ണാനി നാരായണപരാങ്മുഖം
ന നിഷ്പുനന്തി രാജേന്ദ്ര സുരാകുംഭമിവാപഗാഃ.

ഗംഗാദിപുണ്യനദികൾപോലും നിറച്ചു മദ്യമുള്ള കുടത്തെ ശുദ്ധീകരിയ്ക്കാത്തതുപോലെ തന്തിരുവടിയിൽ ഭക്തി ലേശംപോലുമില്ലാത്തവനെ പ്രായശ്ചിത്താദികർമ്മങ്ങൾ ശുദ്ധീകരിയ്ക്കുകയില്ല. (ഭാഗ. 6. 1. 18.) ''യത് കരോഷി യദശ്നാസി'' എന്ന ഭഗവദ്വാക്യമനുസരിച്ച് സർവ്വകർമ്മങ്ങളും തന്തിരുവടിയിൽ അപ്പിച്ച് അനുഷ്ഠിയ്ക്കണം. ഇപ്രകാരം ഭാഗവതധർമ്മങ്ങൾ അനുഷ്ഠിയ്ക്കുമ്പോൾ ഹൃദയം ക്രമേണ അധികമധികം പവിത്രമായിത്തീരും. ഹൃദയശുദ്ധി വരുന്നതനുസരിച്ച് അധികമധികം ശ്രവണകീർത്തനാദികൾ ചെയ്യുവാനുള്ള ഭാഗ്യം സിദ്ധി

ക്കകയും ഹൃദയം അത്യന്തം നിർമ്മലമായിത്തീരുകയും ചെയ്യും.

തിമിരരോഗി സൂര്യന്നു് അഭിമുഖമായി നിന്നാലും സൂര്യനെ കാണുകയില്ല. ദിവ്യൗഷധപ്രയോഗത്താലോ ശസ്ത്രക്രിയയാലോ തിമിരം നശിച്ചാൽ അതിസൂക്ഷ്മവസ്തുക്കൾ പോലും ഗ്രഹിയ്ക്കുവാനുള്ള ശക്തി ചക്ഷുസ്സിന്നു സിദ്ധിക്കുന്നു. അതുപോലെ സാധനാനുഷ്ഠാനത്താൽ നിർമ്മലമായിത്തീൎന്ന ചിത്തം അതിസൂക്ഷ്മമായ ആത്മവസ്തുവിനെപ്പോലും ഗ്രഹിക്കുന്നു. ശ്രീമദ്ഭാഗവതം പറയുന്നതു നോക്കുക:

യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേത് ഗുണകർമ്മജാനി
തസ്മിൻവിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
സാക്ഷാദ്യഥാമലദൃശോഃ സവിതൃപ്രകാശഃ.
(ഭാഗവതം 11. 3. 40.)

'ത്രിഗുണങ്ങൾകൊണ്ടും കർമ്മങ്ങൾകൊണ്ടുമുണ്ടായ മനോമാലിന്യങ്ങളെ, ഭഗവാൻെറ ശ്രീപാദസേവകൊണ്ടു വർദ്ധിച്ച ഭക്തിയാൽ നിശ്ശേഷം നശിപ്പിക്കണം – തിമിരം നശിച്ചതിനാൽ നിർമ്മലദൃഷ്ടിയായിത്തീൎന്ന തിമിരരോഗിക്കു് സൂര്യൻ സാക്ഷാത്തായി പ്രകാശിക്കുന്നതുപോലെ നിർമ്മലമായ ചിത്തത്തിൽ ആത്മതത്ത്വം സാക്ഷാത്തായി പ്രകാശിക്കുന്നു.' ആത്മസ്വരൂപജ്ഞാനം അപരോക്ഷമായിത്തന്നെ സിദ്ധിയ്ക്കണം; പരോക്ഷമായാൽ പോരാ. അപരോക്ഷമായ സംസാരഭ്രമത്തെ പരോക്ഷജ്ഞാനം നശിപ്പിക്കുകയില്ല. ജ്ഞാനം അപരോക്ഷമായിത്തീരുവാൻ ശ്രവണമനനനിദിധ്യാസനങ്ങൾ വേണമെന്നു് 'ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ' (ബൃ.ഉ. 4.5.6.) എന്നു് ഉപനിഷത്തുകൾ ഉദ്ബോധിപ്പിക്കുന്നു. ആദ്യം ഗുരുമുഖത്തുനിന്നു് ഉപനിഷദ്വാക്യങ്ങൾ ശ്രദ്ധാപൂൎവ്വം ശ്രവിക്കണം. ആരംഭത്തിൽ ഗുരൂപദിഷ്ടമായ കാൎയ്യത്തിൽ അസംഭാവനകളും വിപരീതഭാവനകളുമുണ്ടാവും. മനനനിദിധ്യാസനങ്ങൾകൊണ്ടു് അവയെ ദൂരീകരിക്കണം. ഗുരൂപദിഷ്ടമായ അൎത്ഥം വാസ്തവമാണെന്നു് അനുഭവപ്പെടുവാൻ യുക്തിപൂൎവ്വം ചെയ്യുന്ന ചിന്താപദ്ധതിയാണു മനനം. അതുകൊണ്ടു് അസംഭാവന നിവൎത്തിയ്ക്കും. അസംഭാവന നിവൎത്തിച്ചതിനാൽ വാസ്തവമേതെന്നു് ബോധ്യപ്പെട്ട ശ്രുത്യൎത്ഥത്തിൽ മനസ്സിനെ ഏകാഗ്രമാക്കി ദീൎഘകാലം നിരന്തരം ചെയ്യപ്പെടുന്ന ധ്യാനമാണു നിദിധ്യാസനം. അതുകൊണ്ടു് വിപരീതഭാവനയും അസ്തമിക്കും. അപ്പോൾ അപരോക്ഷസാക്ഷാത്കാരമുദിക്കും. പിന്നെ ശോകമില്ല, മോഹമില്ല. ''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ'', (ഈശ. ഉ. 7.) ഈ സാക്ഷാത്കാരമുദിച്ച പുണ്യാത്മാവിന്നു് പിന്നെ എന്തു മോഹം, എന്തു ശോകം? 'യഥാ സോമ്യ ഏകേന മൃത്പിണ്ഡേന സൎവ്വം മൃന്മയം വിജ്ഞാതം സ്യാദ് വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം'' എന്നു ശ്രുതി ഘോഷിക്കുന്നു. (ഛാ. ഉ. 6.1.4.) 'ചട്ടി, കലം, ചരാതു് ഇവ എടുത്തു പരിശോധിച്ചാൽ മണ്ണല്ലാതെ മറെറന്താണു് അതിലുള്ളതു്? മണ്ണു കളഞ്ഞാൽ ചട്ടിയുമില്ല, കലവുമില്ല, ചരാതുമില്ല. എല്ലാം മണ്ണുതന്നെ.' കടകകുണ്ഡലാദികൾ എടുത്തു പരിശോധിച്ചാൽ സുവൎണ്ണമല്ലാതെ മറെറന്താണുള്ളതു്? എല്ലാം സുവൎണ്ണംതന്നെ. ഇങ്ങനെ പരിശോധിച്ചാൽ കാരണസത്തയല്ലാതെ കാൎയ്യത്തിന്നു സ്വതന്ത്രമായി സത്തയില്ലെന്നു വ്യക്തമായിത്തീരും. അപ്പോൾ സൎവ്വകാരണങ്ങൾക്കും പരമകാരണമായ പരമാത്മാവുതന്നെ പരമാൎത്ഥസത്യമെന്നും അതുതന്നെ പ്രപഞ്ചഭാവത്തിൽ പ്രകാശിക്കുന്നുവെന്നും വ്യക്തമാവും. ഈ തത്ത്വം സയുക്തികം പ്രതിപാദിക്കുവാൻവേണ്ടിയാണു് സൃഷ്ടിപ്രകരണംതന്നെ.

പരാഞ്ചി ഖാനി വ്യതൃണത്സ്വയംഭൂഃ,
തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ.(കം.ഉ.2.1.1)

സൎവ്വേശ്വരൻ ഇന്ദ്രിയങ്ങളെ സൃഷ്ടിച്ചതുതന്നെ ബഹിൎമ്മുഖങ്ങളായാണു്; അതുകൊണ്ടു് ഇന്ദ്രിയങ്ങൾവഴി പുറമേയ്ക്കു മാത്രമേ കാണുകയുള്ളൂ, അകത്തേയ്ക്കു് ആരും കാണുന്നില്ല. ഈ തത്ത്വം ഗ്രഹിച്ച, ഭാരതത്തിലെ ഋഷീശ്വരന്മാർ ഇന്ദ്രിയങ്ങളെയെല്ലാം നിയന്ത്രിച്ചു് അന്തൎമ്മുഖമായ പരിശോധനയിൽ ഏൎപ്പെട്ടു. ആ പരിശോധനയിലൂടെ അവർ അദ്വൈതസാക്ഷാത്കാരത്തിൽ എത്തിച്ചേൎന്നു. ''അഹം മനുരഭവം സൂൎയ്യശ്ച'' (ബൃ.ഉ. 1.4.10) മനുവും സൂൎയ്യാദികളുമെല്ലാം ഞാൻതന്നെ, എന്നു് വാമദേവൻ ഗൎഭത്തിൽവെച്ചു സാക്ഷാത്കരിച്ചതു

പോലെ ഈ ശരീരത്തിൽവെച്ചുതന്നെ 'അഹം ബ്രഹ്മാസ്മി,' (ബൃ.ഉ. 1.4.10) 'ഐതദാത്മ്യമിദം സർവ്വം' (ഛാ.ഉ. 6.8.7), ഞാൻതന്നെ സച്ചിദാനന്ദബ്രഹ്മം, ഈ ദൃശ്യപ്രപഞ്ചമെല്ലാം ഈ ആത്മാവുതന്നെ, എന്ന സാക്ഷാത്കാരത്തിൽ അവർ എത്തിച്ചേർന്നു. അവരുടെ പരിശോധനയുടെ പരിണതഫലമാണ് ഭാരതീയസംസ്കാരം.

പത്താളുകൾകൂടി ഒരു നദി കടക്കുവാൻ പോയി. അക്കര എത്തിയപ്പോൾ എല്ലാവരുമായില്ലേ എന്നറിയുവാനായി ഒന്ന്, രണ്ട് എന്നിപ്രകാരം എണ്ണിനോക്കി; ഓരോരുത്തരും എണ്ണിനോക്കി. എല്ലാവരും ഒമ്പതുവരെ എണ്ണി; പത്താമനെ കാണാതെ അവർ വ്യസനിച്ചു. ഒരാൾ നദിയിൽ മുങ്ങി മരിച്ചുവെന്നു കരുതി അവർ പ്രലപിയ്ക്കുവാനും തുടങ്ങി. ആ വഴി വന്ന മറ്റൊരാൾ വർത്തമാനമെല്ലാം കേട്ടറിഞ്ഞപ്പോൾ അവരോട് ഒന്നുകൂടി എണ്ണുവാൻ പറഞ്ഞു. അതുപ്രകാരം ഒരാൾ ഒമ്പതുവരെ എണ്ണി. ഉടൻ ആഗതൻ പറഞ്ഞു: ''ദശമസ്ത്വമസി,'' പത്താമൻ നീതന്നെയാകുന്നു. മുമ്പ് എണ്ണിയവരെല്ലാം അവരവരെ എണ്ണുവാൻ വിട്ടുപോയി. ഇതറിഞ്ഞതുകൊണ്ടാണ് ആഗതൻ 'പത്താമൻ നീതന്നെ' എന്നു പറഞ്ഞത്. ഉടൻ അവർക്കു തങ്ങളുടെ തെറ്റു മനസ്സിലായി; വ്യസനവും പ്രലപനവുമെല്ലാം വിട്ട് അവർ ആനന്ദഭരിതരായി. അതുപോലെ സത്യവസ്തുവിനെ അന്വേഷിച്ച് കാണാതെ വ്യസനിക്കുന്ന ശിഷ്യനോട് ഗുരു പറയുന്നു: ''തത്ത്വമസി'', അത് നീതന്നെയാകുന്നു. ഇതു സാക്ഷാത്കരിക്കുന്നതോടുകൂടി സർവ്വക്ലേശങ്ങളും നശിക്കുന്നു; നിരതിശയാനന്ദം പ്രകാശിക്കുന്നു. ഈ ബോധമുദിക്കുമ്പോൾ മാത്രമേ ലോകത്തെ നിഷ്കാമമായി സ്നേഹിക്കുവാനും ശുശ്രൂഷിക്കുവാനും കഴിയുകയുള്ളു. എല്ലാ വഴക്കുകളും അപ്പോൾ അസ്തമിക്കും. അപ്പോൾ മാത്രമേ അയൽവാസികളെ ദ്രോഹിക്കരുത്, അവരെ സ്നേഹിക്കണം എന്നു പറയുന്നതിന്റെ തത്ത്വം നമുക്കു മനസ്സിലാവുകയുള്ളു.

ഭൗതികവാദികൾ ആദ്യം മതത്തെ കളിയാക്കിയിരുന്നു.'മതം മയക്കുമരുന്നാണ്. അന്ധവിശ്വാസജടിലമാണ്,' എന്നെല്ലാം ഘോഷിച്ചിരുന്നു. എന്നാൽ ഇന്ന് സയൻസിന്റെ വിദഗ്ദ്ധന്മാർ ഈ അദ്വൈതഭാവത്തിലേയ്ക്കു തിരിയുവാൻ തുടങ്ങിയിട്ടുണ്ട്. കുറച്ചുകൂടി കഴിയുമ്പോൾ അവർ ഈ അദ്വൈതഭാവത്തിന്റെ തന്നെ ഉപാസകന്മാരായിത്തീരുമെന്നു വ്യക്തം. ആററം (പരമാണു) വിഭജിക്കപ്പെട്ടപ്പോൾ അതിൽ കാണപ്പെട്ട അദ്ഭുതശക്തി അവരെ ആശ്ചര്യസ്തബ്ധരാക്കിയിരിക്കുന്നു. അതു മനുഷ്യന്റെ ബുദ്ധിശക്തിക്ക് അതീതമാണെന്ന് അവർ കരുതുവാൻ തുടങ്ങിയിരിക്കുന്നു. പ്രപഞ്ചത്തിന്റെ മൂലവസ്തു ചില സൂക്ഷ്മപദാർത്ഥങ്ങളാണെന്ന മുമ്പത്തെ ധാരണയും ഇന്നവർ കൈയ്‌വെടിഞ്ഞിരിക്കുന്നു; ആ മൂലവസ്തു ഏതോ ശക്തികളാണെന്ന് ഇന്നവർ പറയുവാൻ തുടങ്ങിയിട്ടുണ്ട്. 'ശക്തിശക്തിമതോരഭേദഃ,' ശക്തിയും ശക്തിമാനും ഒന്നാകുന്നു, രണ്ടല്ല. അഗ്നിയും അതിന്റെ ദാഹകശക്തിയും ഒന്നാണ് എന്ന ശാസ്ത്രസിദ്ധാന്തമനുസരിച്ച് ആ ശക്തി സച്ചിദാനന്ദാത്മകമായ ആത്മവസ്തുവല്ലാതെ മറ്റൊന്നുമല്ലെന്ന് കുറച്ചുകൂടി കഴിയുമ്പോൾ ഇന്നത്തെ ഭൗതികശാസ്ത്രവിദഗ്ദ്ധന്മാർപോലും തലകുനിച്ചു സമ്മതിയ്ക്കും. ഇന്നത്തെ പരീക്ഷണങ്ങളും കണ്ടുപിടുത്തങ്ങളും അദ്വൈതമതത്തെ അധികമധികം ഉറപ്പിക്കുകയാണു ചെയ്യുന്നത്, അല്ലാതെ ഒരു വിധത്തിലും ബാധിക്കുന്നില്ല.

ആററത്തിന്റെ ശക്തിതന്നെ ഇപ്രകാരം ഇന്ദ്രിയാതീതമാവുമ്പോൾ അപ്രകാരമുള്ള കോടാനുകോടി അണുക്കളുടേയും അവയുടെ പരിണാമമായ ബ്രഹ്മാണ്ഡങ്ങളുടേയുമെല്ലാം നിയന്താവും ആശ്രയഭൂതനുമായ സർവ്വേശ്വരന്റെ ശക്തി ക്ഷുദ്രമായ ഇന്ദ്രിയങ്ങൾക്കു ഗോചരമായിത്തീരുന്നതെങ്ങനെ? സത്യാന്വേഷണം പുരോഗമിച്ചാൽ 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ', ആ സത്യവസ്തുവിൽനിന്ന് ഇന്ദ്രിയങ്ങൾ മനസ്സോടുകൂടി പിൻതിരിയുന്നു, (തൈ. ഉ. 2. 4.) എന്നുള്ള ഉപനിഷത്തത്ത്വം സുവ്യക്തമാവും. രണ്ടും രണ്ടും നാലു് എന്നതിനെ ഖണ്ഡിക്കുവാൻ ആർക്കും സാധ്യമല്ല. അതുപോലെ ഒരേ തത്ത്വമാണ് പലതായി പ്രകാശിക്കുന്നതെന്ന തത്ത്വത്തെ ആർക്കും ഒരിക്കലും ഖണ്ഡിക്കുവാൻ കഴിയുകയില്ലതന്നെ.

ഒരു കാലത്തും ബാധിക്കപ്പെടാതെ ഇരിക്കുന്നതേതോ അതേ വാസ്തവമാവുകയുള്ളു. ജാഗ്രത്തിൽ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചം സ്വപ്നത്തിലില്ല. സ്വപ്നപ്രപഞ്ചം ജാഗ്രത്തിലുമില്ല, സുഷുപ്തിയിലുമില്ല. ഈ മൂന്നവസ്ഥകളിലും മാററമില്ലാതെ അനുസ്യൂതമായി നിലനില്ക്കുന്നതു് ആത്മവസ്തു ഒന്നുമാത്രമാകുന്നു. അതു മൂന്നു കാലങ്ങളിലും ജാഗ്രദാദ്യവസ്ഥകളിലും മാററം കൂടാതെ അനുവത്തിക്കുന്നു. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളും മനസ്സും ഇല്ലാത്തതിനാൽ അതു വ്യക്തമായിത്തീരുന്നില്ലെന്നു മാത്രം. ഉണന്നാൽ, 'ഞാൻ സുഖമായി ഉറങ്ങി. ഒരു പീഡയും അനുഭവിച്ചില്ല,' എന്നു് അബാധ്യമായ സ്മരണ ഉണ്ടാകുന്നു. സുഷുപ്തിയിൽ താൻ സുഖമനുഭവിച്ചില്ലെങ്കിൽ അതിൻെറ സ്മരണ ഉണന്നാൽ വരുകയില്ല. അനുഭവിക്കാത്തതിൻെറ സ്മരണ ഉണ്ടാവുകയില്ലെന്നു സവ്വവിദിതമാണു്.

കാലത്രയത്തിലും അവസ്ഥാത്രയത്തിലും ബാധിക്കപ്പെടാതെ അനുവത്തിക്കുന്നതേതോ അതാണു സത്തു്. അതു സവ്വകാലത്തിലും അനുവത്തിക്കുന്നതുപോലെ സവ്വദേശത്തിലും അനുവത്തിക്കുന്നു. അതിനെ ഒരു ദിക്കിൽനിന്നു് ദൂരീകരിക്കുവാൻ ആക്കും കഴിയുകയില്ല. ഇവിടെ മേശപ്പുറത്തു് ഒരു പുസ്തകമുണ്ടെന്നു കരുതുക. അപ്പോൾ പുസ്തകം ഉണ്ടെന്നു തോന്നുന്നു. പുസ്തകം എടുത്തുകൊണ്ടുപോയാൽ മേശയുണ്ടു് എന്നു തോന്നുന്നു. മേശയുംപോയാൽ നിലമുണ്ടു് എന്നു തോന്നുന്നു. ഉണ്ടു് എന്നതു് ഒരിക്കലും പോവുന്നില്ല. അതത്രേ സവ്വവ്യാപകമാണു്. സവ്വത്തെയും പ്രകാശിപ്പിക്കുന്നതു ചൈതന്യമാണു്. ജഡം സ്വയം പ്രകാശിക്കുകയില്ല. സവ്വപ്രകാശകമായതിനാൽ ചൈതന്യവും വ്യാപകമാണെന്നു വരുന്നു. അപ്രകാരംതന്നെ ആനന്ദവും വ്യാപകമാണു്. ഒരു വിഷയത്തിൽ ഒരാൾക്കു് ആനന്ദം സ്ഫുരിച്ചില്ലെന്നു വരാം. എന്നാൽ ആക്കെങ്കിലും ആനന്ദം സ്ഫുരിക്കാത്ത ഒരു വസ്തുവുമില്ല. സത്തും, ചിത്തും, ആനന്ദവും വ്യാപകമാണെങ്കിൽ അവ പരസ്പരം ഭിന്നങ്ങളല്ലെന്നു വ്യക്തമാണു്. ഒന്നിലധികം വ്യാപകങ്ങൾ വരുകയില്ല. അതുകൊണ്ടു സത്തുതന്നെ ചിത്തു്, ചിത്തുതന്നെ ആനന്ദം എന്നു വരുന്നു. ഈ സച്ചിദാനന്ദം തന്നെ ആത്മാവു്. ഈ ആത്മാവു തന്നെ പ്രപഞ്ചഭാവത്തിൽ പ്രകാശിക്കുന്നു.

പ്രപഞ്ചത്തിൻെറ പരിണാമിയാണു സച്ചിദാനന്ദസ്വരൂപനായ ആത്മാവെങ്കിൽ ആത്മാവിനു നാശാദിവികാരങ്ങൾ വരുകയില്ലേ? ഈ ശങ്ക അസ്ഥാനത്താണു്. മൃത്തു് (മണ്ണു്) ഘടാകാരേണ (കുടം, ചട്ടി മുതലായവയുടെ രൂപത്തിൽ) പരിണമിക്കുന്നതുപോലെ ആത്മാവു് പ്രപഞ്ചഭാവത്തിൽ പരിണമിക്കുകയല്ല. മന്ദാന്ധകാരത്തിൽ കയർ സപ്പമായി ധരിക്കപ്പെടുന്നു; ജനങ്ങൾ ഭയചകിതരായി ഓടുകയും ചെയ്യുന്നു. എന്നാൽ ആ സമയത്തും കയർ കയർതന്നെ, സപ്പമായിത്തീരുന്നില്ല. മന്ദാന്ധകാരത്തിൽ സപ്പമായി തോന്നിച്ചുവെന്നുമാത്രം. അതുപോലെ ഭയങ്കരസൂര്യകിരണം (മരുമരീചിക) കണ്ടു് ജലമെന്നു തെററിദ്ധരിച്ചു് വഴിപോക്കർ വെള്ളം കുടിക്കുവാൻ ഓടിവലയുന്നു. സൂര്യകിരണം ജലമായി പരിണമിക്കുന്നില്ല. അപ്രകാരം തോന്നിക്കുന്നുവെന്നുമാത്രം. അതുപോലെ സച്ചിദാനന്ദം പ്രപഞ്ചഭാവത്തിൽ പ്രകാശിക്കുന്നു, പരിണമിക്കുകയല്ല ചെയ്യുന്നതു്. ഇതിന്നാണു ശാസ്ത്രകാരന്മാർ വിവത്തവാദമെന്നു പറയുന്നതു്. അപ്പോൾ അവിടെ മൂലവസ്തു നിവ്വികാരമായിത്തന്നെ സ്ഥിതിചെയ്യുന്നു. അതിനാൽ നാശശങ്കയ്ക്കു് അവകാശമില്ല.

ഈ അദ്വിതീയസച്ചിദാനന്ദം തന്നെ താനെന്ന സാക്ഷാത്കാരമാണു മതം. അതിലേയ്ക്കുള്ള മാഗ്ഗത്തേയും ഔപചാരികമായി മതമെന്നു പറയാം. ഈ സത്യത്തെ നിഷേധിക്കുവാൻ ഒരു ശാസ്ത്രത്തിനും കഴിയുകയില്ല. സയൻസും ഇന്നത്തെ കണ്ടുപിടുത്തങ്ങളുമെല്ലാം ഇതു സത്യമാണെന്നു് അധികമധികം വ്യക്തമാക്കുകയാണു ചെയ്യുന്നതു്.

മതവും സയൻസും — 12

# അവനല്ലോ ഞാൻ

കെ. ടി. ദേവദാസ്

ആദ്ധ്യാത്മികവും സായൻസികവുമായ ദർശനങ്ങളുടെ ആഘാതമേല്ക്കുന്ന വിചാരവിവശനായ ആധുനികമനുഷ്യൻ നാമാവശേഷമായ ദൂരം, ഏകീകൃതമായ ലോകം, ഇന്ദ്രിയാതീതപ്രതിഭാസങ്ങൾ, ഗോളാന്തരയാത്ര, പ്രകൃതിശക്തിസംയോഗം മുതലായവയെക്കുറിച്ച് ബോധവാനാകുന്നു. ഇവ അവനിലുളവാക്കുന്ന ചെറു ചെറു ചിന്തകൾ ഒരു വലിയ അഹന്തയിലെത്തുവാൻ എളുപ്പമാണ്. ഈ സന്ദർഭത്തിൽ വോൾട്ടയറുടെ വാക്കുകൾ ഓർത്തുപോവുകയാണ്: ''പ്രകൃതി മുഴുവനും, ഗോളങ്ങൾ എല്ലാം തന്നെയും, ശാശ്വതനിയമങ്ങൾ അനുസരിക്കണമെന്നതും, ഈ നിയമങ്ങളെ അലക്ഷ്യമാക്കി സ്വന്തം ചാപല്യംമാത്രം അനുസരിച്ച് തന്നിഷ്ടത്തോടെ പ്രവർത്തിക്കുന്ന അഞ്ചടി ഉയരമുള്ള ഒരു ചെറുമൃഗം ഉണ്ടാവണമെന്നതും വളരെ വിചിത്രമായിരിക്കുന്നു.''

ആത്മവിശ്വാസം 'ആത്മവിശ്വാസം' അല്ലാതാവുമ്പോൾ ഉണ്ടാവുന്ന ഊററംകൊള്ളൽ സയൻസിനെ രാഷ്ട്രീയാധികാരത്തിൻെറ ചാപല്യമനുസരിച്ച് വിലക്ഷണമാക്കിയിട്ടുണ്ട്. പല ഭൂവിഭാഗങ്ങളിൽ പല തുറകളിൽ നടത്തപ്പെടുന്ന ഗവേഷണമുറകൾ പുതിയ ചക്രവാളത്തിലേയ്ക്ക നീങ്ങുന്നതോടൊപ്പം യുദ്ധത്തിൻെറ ചക്രവാളങ്ങളും വിപുലീകൃതമാവാൻ കാരണമിതാണ്. 18-ാം നൂററാണ്ടിൽ വാണിജ്യമണ്ഡലത്തിലുണ്ടായിരുന്ന എലിപ്പന്തയം രാഷ്ട്രീയവും സായൻസികവുമായ മേൽക്കോയ്മ ഉറപ്പിക്കുന്നതിനുള്ള അനിയന്ത്രിതമായ മത്സരത്തിന്നു 20-ാം നൂററാണ്ടിൽ വഴി മാറിക്കൊടുത്തു. 1957 വരെ ഒരു കൃത്രിമോപഗ്രഹം നിർമ്മിക്കാനുള്ള ലക്ഷ്യമായിരുന്നു ബഹിരാകാശശാസ്ത്രത്തിന്നുണ്ടായിരുന്നതു്. ഇന്നതു് ബഹിരാകാശത്തിലിറങ്ങി ഗുരുത്വമില്ലാത്ത അവസ്ഥയിൽ നടക്കാനും മനുഷ്യ-പക്ഷിമൃഗാദികളെക്കൊണ്ടു് പരീക്ഷണങ്ങൾ നടത്താനും സൌരമണ്ഡലത്തിന്നു പുറത്തെ ഗ്രഹങ്ങളിൽ എത്താനും മററും ലക്ഷ്യമാക്കി വളരുകയാണ്. വെളിച്ചത്തിൻെറ വേഗതയാണ് ഏററവും കൂടുതലെന്നു കരുതപ്പെട്ടിരുന്നു. പക്ഷേ വെളിച്ചത്തെക്കാളും വേഗത്തിൽ സഞ്ചരിക്കുന്ന വസ്തുക്കൾ ഉണ്ടു് എന്ന സിദ്ധാന്തം അടിസ്ഥാനപ്പെടുത്തിയുള്ള ഗവേഷണം സമാരബ്ധമായിരിക്കയാണ്. യന്ത്രമസ്തിഷ്കനിർമ്മാണം മറെറാരു വശത്തു നടക്കുന്നു. ടെസ്റ്റ്ററ്യൂബ്ശിശുക്കളെ നിർമ്മിക്കാൻ ജീവശാസ്ത്രം ഉദ്യമിക്കുന്നു.

പ്രകൃതിശക്തികളുടെയും പരിമിതവിഭവങ്ങളുടെയും ഇടയിൽ കുടുങ്ങിയ ജീവിതം പരിസരബോധമുണ്ടായ മനുഷ്യന്നു് അരോചകമായി. തൻെറ വിലങ്ങുകളെ പൊട്ടിച്ചെറിയാൻ ബലത്തിനാവില്ലെന്ന തോന്നൽ ചിലപ്പോൾ അവനെ ഉള്ളിലേയ്ക്ക വലിച്ചു. അവൻ അന്തർമുഖനായി. യുക്തികളും ഉപായങ്ങളും ഉപകരണങ്ങളും ഈ ബന്ധനത്തിൽനിന്നു വിമുക്തനാവാൻ ഏറെ പ്രയോജനപ്പെടുമെന്നു് അവൻ മനസ്സിലാക്കി. ബാഹുബലത്തെ മേധാശക്തി വഴിപ്പെടുത്തി. കല്ലിൻെറയും തീയ്യിൻെറയും ഉപയോഗത്തോടെ അജ്ഞതയിലും അനിശ്ചിതത്വത്തിലും അന്ധവിശ്വാസത്തിലും കഴിഞ്ഞുകൂടേണ്ടെന്നു വന്നുതുടങ്ങി. മനുഷ്യൻ അഹങ്കരിച്ചു. പക്ഷേ അറിവിനുള്ള വെമ്പലിൽ അഹങ്കാരത്തെ അടക്കുന്നവയാണ്, കീഴടക്കിയാലും കീഴടങ്ങാതിരിക്കുന്ന പ്രതിഭാസങ്ങൾ, നോക്കുന്തോറും നോക്കെത്താത്ത ദൂരങ്ങൾ, അളന്നാലും അളവില്ലാതെ വികസിച്ചു തിങ്ങി വിങ്ങുന്ന പ്രപഞ്ചം. കണ്ടെത്തിക്കഴിഞ്ഞ മഹാദ്ഭുതങ്ങളെക്കാളും കൂടുതലാണ് കണ്ടെത്താനിരിക്കുന്ന മഹാദ്ഭുതങ്ങൾ. ഈ

സത്യം സയൻസിനെ മനുഷ്യപ്രയത്നത്തിൻെറ സർവ്വപ്രധാനമായ ഭാവിഘടകമാക്കുന്നു. അങ്ങനെ സായൻസികദർശനത്തിൽ ലക്ഷ്യങ്ങൾ അവസാനിക്കുന്നില്ല. എവിടെയും ആസന്നമായ ഒരു കണ്ടുപിടുത്തം ഒളിഞ്ഞിരിപ്പുണ്ട്.

മാത്സര്യം, മേൽക്കോയ്മയുള്ള വെമ്പൽ, സ്വന്തം സ്വാധീനതയിൽ ഇതരരെ കൊണ്ടുവരാനുള്ള വ്യഗ്രത എന്നിവ ശാസ്ത്രപാടവത്തെ യുദ്ധസാമഗ്രികളുടെ തയ്യാറെടുപ്പിൽ പങ്കെടുപ്പിക്കുന്നു. തീയിൽനിന്നു തീപ്പന്തങ്ങളും അണുവിഘടനയിൽനിന്നു അണുബോംബും ഉണ്ടായി. ഒരു ഭൂവിഭാഗത്തുള്ളവർ ഇതരഭൂവിഭാഗക്കാരെയും മതാനുയായികൾ വിമതസ്ഥരെയും വെറുക്കുന്നു, ഭയപ്പെടുന്നു. മനുഷ്യൻെറ ഒരേയൊരു ശത്രു മനുഷ്യനാകുന്നു. പേടിയുടെ ചുററുമതിലുകൾ കെട്ടിപ്പൊക്കാനും കാവൽ നില്ക്കാനും പഴയ ഗുഹാവാസിയുടെ ശിലായുഗവാസനകൾ ശാസ്ത്രയുഗത്തിലും പ്രവർത്തിക്കുന്നുണ്ട്.

മേൽക്കോയ്മ സ്ഥാപിക്കാനുള്ള ഓട്ടപ്പന്തയത്തിൽ ഒരു സായൻസികമതം ഉടലെടുത്തിട്ടില്ലേ എന്നു സംശയിക്കണം. അതു് അയുക്തികവും നിഷേധാത്മകവുമല്ല. അതിൻെറ സ്ഥാപകന്മാർ പഴയ മതങ്ങളോടു് പൊരുതിയ രക്തസാക്ഷികളാണ്. പഴയ മതങ്ങളുടെ പ്രവാചകന്മാർ ജീവിച്ചിരുന്ന കാലത്തോടെ അവയുടെ സത്യാന്വേഷണവ്യഗ്രത അസ്തമിച്ചു. പിന്നെ, അവയുടെ പുറംചട്ടകൾ മാത്രമാണ് ശേഷിച്ച ആചാരങ്ങളും അനുഷ്ഠാനങ്ങളും. സയൻസിൻെറ പ്രവാചകന്മാരും പ്രചാരകന്മാരും എന്നും പുതുമുഖങ്ങളായി എവിടെയും ഉയൎന്നു വരുന്നവയായതിനാൽ പഴയ മതസ്ഥാപകന്മാരുടെ രക്തമില്ലാത്ത ശിലാമുഖങ്ങൾ അനാകർഷകങ്ങളാകുന്നു.

മനുഷ്യനെ നന്നായി മനസ്സിലാക്കുവാൻ വേണ്ട മെത്തോഡോളജികൾ (ക്രമാനുസാര പദ്ധതികൾ) സയൻസിൻെറ വശത്തുണ്ടു്. ഇവയനുസരിച്ചു്, മനുഷ്യൻെറ മനുഷ്യത്വത്തെ തുടച്ചുനീക്കി അവനെ ശരീരത്തിൻെറ വെറും ഫിസ്യോ-കെമിക്കൽ പ്രക്രിയാസംഘാതമാക്കുന്നു; അവൻ ബിഹേവിയറിസ്റ്റിക്ക് (ഉദ്ദീപനപ്രതിസ്പന്ദന) മെക്കാനിസമാവുന്നു; അവൻ രാഷ്ട്രീയവും സാമൂഹ്യവും മനശ്ശാസ്ത്രീയവുമായ മെക്കാനിസമാവുന്നു; അവൻ സാംസ്കാരികശക്തികളുടെ ഉല്പന്നമാവുന്നു. അനാത്മാവായ അവൻ ഇങ്ങനെ പലതുമാവാം. ഭോഗ്യസ്ഥാനമായ ശരീരത്തിന്നു്, വേദാന്തത്തിൽ 'ക്ഷേത്രം' എന്ന പദത്തിൻെറ അർത്ഥപരിധിയിൽ അടങ്ങുന്ന ജ്ഞേയവസ്തുവിന്നു്, സയൻസ് വിഷയഗൌരവം നൽകുന്നതുകൊണ്ടു് അതു് അർത്ഥകാമപ്രദമാണെന്ന അംഗീകാരം കൈവരിച്ചിരിക്കുന്നു.

മനുഷ്യൻെറ ഏററവും ലോലമായ ഭാവത്തിൻെറയും ഹൃദയാഭിലാഷത്തിൻെറയും പ്രതിഫലനമായ ചുംബനത്തെ ഈ അടിസ്ഥാനത്തിൽ വിശ്ലേഷണംചെയ്ത ഒരു അമേരിക്കൻ പ്രൊഫസർക്കു് ചുംബനം വെറും രസതന്ത്രമാണ്. ഗുഹാമനുഷ്യൻ കണ്ടുപിടിച്ചുവത്രെ, ചൂടുകാലത്തു് ശരീരത്തെ കുളൎപ്പിക്കുവാൻ ഉപ്പ് സഹായിക്കുമെന്നു്. ഭാഗ്യവശാൽ, ഉപ്പുകിട്ടാൻ മറെറാരാളുടെ കവിളോ ചുണ്ടോ നക്കിയാൽ മതിയെന്ന ഉപായവും അവൻ യദൃച്ഛയാ കണ്ടെത്തി. ഉപ്പ് കൊടുക്കുന്നയാൾ പെണ്ണായാൽ വളരെ രസകരമാണെന്നു മനസ്സിലാക്കുവാൻ അവന്നു് അധികം കാലം വേണ്ടിവന്നില്ല. ''ഈ അവസരത്തിൽ,'' പ്രൊഫസർ പറയുന്നു, ''എല്ലാവരും ഉപ്പിൻെറ കാര്യം മറന്നു.'' ഇതിലെ രസതന്ത്രം മനുഷ്യൻെറ വില വെട്ടിക്കുറയ്ക്കുന്നതു് നാം മനസ്സിലാക്കണം.

ശാസ്ത്രത്തെ മൂല്യബദ്ധമല്ലാതാക്കാനുള്ള ശ്രമം മനുഷ്യനെ മനുഷ്യനല്ലാതാക്കുന്നു. അവൻ യന്ത്രസമാനനാകുന്നു; അവനേൎത്തു യാന്ത്രികപ്രവൎത്തനമാകുന്നു; അവൻ മെക്കാനിസമാകുന്നു. പിന്നെ അവനെന്തു വിലയുണ്ടു്? മാനസികജീവിതമാകെ ബുദ്ധിയിലെ വൈദ്യുതരാസപ്രതിഭാസങ്ങളായി കരുതപ്പെട്ടാൽ സയൻസ് വസ്തുനിഷ്ഠമാവുമെങ്കിലും, ആത്മാവും അതിൻെറ മൂല്യങ്ങളും നഷ്ടപ്പെട്ടുപോവുന്നതാണ്. അങ്ങനെ ശാസ്ത്രം യാഥാർത്ഥ്യത്തിൻെറ മൂല്യനിൎണ്ണയമാണെന്ന വാദം അസാധുവാകുകയും ചെയ്യുന്നുണ്ടു്.

അടുത്തകാലത്തു് നിലവിൽവന്ന ഒരു ശാസ്ത്രസരണിയാണ് പാരാ സൈക്കോളജി. ഇ. എസ്. പി. (Extra-sensory Perception),

എന്നു വിളിക്കപ്പെടുന്ന ഇന്ദ്രിയാതീതസന്ദേശം (ടെലിപ്പതി) ദൂരജ്ഞാനം (ക്ലെയർവോയൻസ്) മുതലായവ ഇതിന്റെ പരിധിയിൽപ്പെടുന്നു. ഇവയെക്കാളും അതിശയകരമാണ് മനസ്സിനു സ്ഥാവരവസ്തുക്കളുടെ മേൽ ചെലുത്താവുന്ന ശക്തിയുടെ പഠനം. മനഃശക്തികൊണ്ടു് വസ്തുക്കളെ ഇളക്കുവാൻ കഴിവുള്ളവരുണ്ടു്. ടെഡ് സിരിയോസ് '(The world of Ted Serios' by Dr. Jules Eisenbud) തന്റെ മനസ്സിലുള്ള ചിത്രം ക്യാമറയിൽ പ്രതിഫലിപ്പിക്കുവാൻ കഴിവുള്ളയാളാണ്. റഷ്യൻ വീട്ടമ്മയായ നൈന കുലഗിന സിഗരറ്റ്, തീപ്പെട്ടിക്കോലുകൾ മുതലായവയെ സ്വയം പ്രത്യായനം കൊണ്ടു് അനക്കുകയും ചേർത്തു് രൂപപ്പെടുത്തുകയും ചെയ്യുമത്രെ. മഹാഭാരതത്തിൽ, ശകുനി പാണ്ഡവന്മാരെ ചൂതാട്ടത്തിൽ തോല്പിച്ചതും സൈക്കൊ കൈനസിസെന്ന ഈ മനഃശക്തി പ്രയോഗംകൊണ്ടായിരുന്നില്ലേ ? ചതുരംഗത്തിൽ ലോകചാമ്പ്യനായ ബോബി ഫിഷറും അതുതന്നെയാണ് ചെയ്യുന്നതെന്നു് ബലമായ സംശയമുണ്ടു്.

ഇ. എസ്. പി. യും സൈക്കൊ കൈനെസിസും ശാസ്ത്രമാർഗ്ഗത്തിൽനിന്നു് ആദ്ധ്യാത്മിക മണ്ഡലത്തിലേയ്ക്കുള്ള ചൂണ്ടുപലകകളാണ്. പക്ഷേ അവയിലേക്കുത്തെത്തുന്നവരും സംസാരതാപത്രയം – ആധിഭൗതികവും ആദ്ധ്യാത്മികവും ആധിദൈവികവുമായ ദുഃഖങ്ങൾ – വിട്ടുമാറാനാശിക്കുന്നില്ല. സയൻസിന്റെയും മതങ്ങളുടെയും വഴികൾ ഈ താപത്രയശാന്തിയുണ്ടാക്കാൻ പോരുന്നവയല്ലാത്തേടത്തോളം അപൂർണ്ണങ്ങളാണ്, ദുഃഖജനകങ്ങളാണ്. സാങ്കേതിക വിദ്യാകൃതമായ പരിവർത്തനത്തിന്റെ ചൂടും പ്രസരിപ്പും മനുഷ്യനെ ബഹിർമ്മുഖനാക്കി ശാന്തിത്രയത്തിന്റെ കുളിർമ്മയനുഭവിക്കുവാൻ അർഹനാക്കുന്നില്ല. അണ്ഡകടാഹങ്ങൾക്കിടയിൽ തുക്കമറിയാതെ മിഴിതുറന്നു പറക്കുന്ന മനുഷ്യൻ വസ്തുനിഷ്ഠ ശീലിക്കുന്നതിൽ, ദ്രവ്യങ്ങൾക്കുപിമ്പേ പായുന്നതിൽ, അവനെ കുററപ്പെടുത്താനില്ലായിരിയ്ക്കാം. ഭൗതികശാസ്ത്രത്തിൽ നിലയുറപ്പിച്ചാൽ വസ്തുത്വം എല്ലാററിനുമുപരിയായി എല്ലാററിലും ആരോപിയ്ക്കപ്പെടുന്നു. ആ നിലപാടിൽ, സുഖം, ദുഃഖം എന്നീ അവസ്ഥകളെ കഴകിക്കളയുന്ന അവ്യയ ശാന്തിയുടെ, ആനന്ദസാഗരത്തിന്റെ, സച്ചിദാനന്ദത്തിന്റെ, അറിവില്ല. അതു് നമ്മുടെ യഥാർത്ഥസ്വരൂപം വിസ്മരിപ്പിക്കുന്നു.

സയൻസും സാധാരണമതബോധവും പരാജയപ്പെടുന്ന ഘട്ടമിതാണ്. ദുഃഖത്രയത്തിന്റെ സ്ഥാനത്തു് ശാന്തിയെ അവരോധിക്കുവാൻ അവയ്ക്കു കഴിയുന്നില്ല: അർത്ഥകാമങ്ങൾക്കു് അടിപെട്ടവൻ ആ പതനത്തിൽ നിന്നു് എഴുന്നേല്ക്കുന്നില്ല. അദ്ധ്യാത്മശാസ്ത്രങ്ങൾ നമ്മെ നയിയ്ക്കുന്നതു് മറെറാരു വഴിയ്ക്കാണ്. അവ നിഗമനം ചെയ്യുന്നതു്, ദൃശ്യപ്രപഞ്ചത്തിൽ സർവ്വാത്മസ്വരൂപത്തിന്റെ വിളയാട്ടം കാണുമ്പോൾ നമുക്കു് പ്രപഞ്ചത്തെ യഥാർത്ഥത്തിൽ സ്നേഹിക്കുവാൻ സാധിക്കും എന്നാണ്. മാനസികമായ സ്വാതന്ത്ര്യത്തിന്റെയും സമാധാനത്തിന്റെയും അരുണോദയഗിരി അവിടെയാണ്. അറിവിന്റെ തെളിവിൽ ഈ സ്വാതന്ത്ര്യം നമ്മുടെ സത്യസ്വരൂപബോധത്തിൽ ആനന്ദമാവുന്നു. വിവേകാനന്ദസ്വാമികൾ പറഞ്ഞു: "നമ്മുടെ ആനന്ദം എത്ര ആന്തരികമോ നാം അത്ര ആദ്ധ്യാത്മികതയുള്ളവരാണ്. ആത്മസുഖത്തെയാണ് ലോകം മതമെന്നു പറയുന്നതു്." (വിവേകാനന്ദസാഹിത്യസർവ്വസ്വം. VI. 326.)

ബോധമില്ലാത്ത ഭൗതികശക്തികളുടെ അന്ധപ്രക്രിയകളാണ് മനുഷ്യപ്രതിഭാസമടക്കം സമസ്തപ്രപഞ്ചവുമെന്ന വൈജ്ഞാനികദർശനത്തിന്നു് അതീതമാണ് ആദ്ധ്യാത്മികദർശനം. പ്രപഞ്ചാധിഷ്ഠാനമായ ഒററസത്യത്തെ ഉപാസിച്ചവർ ചരിച്ച വഴികളിലൂടെ മുന്നോട്ടു പോകുന്നവർ അതിന്നുവേണ്ടി സർവ്വസ്വവും പരിത്യജിച്ചേക്കാം. അതിനെപ്പററി, മനോവൃത്തിയുണ്ടാക്കി, അതിനെ മാത്രം പ്രാപിക്കണമെന്നു നിശ്ചയിച്ചു്, അതിനെ നമസ്കരിച്ചു്, സ്തുതിച്ചു്, ധ്യാനിച്ചു്, സമാധിസ്ഥരായി സാക്ഷാത്കാരസുഖം അനുഭവിക്കുന്നവർ എത്ര ചുരുക്കം! തത്ത്വജ്ഞാനമുണ്ടാവാൻ ജ്ഞാനസാധനകളുടെ അനുഷ്ഠാനം അതിന്റെ പക്വാവസ്ഥയിലെത്തണം. സയൻസുകൊണ്ടും വിശ്വാസസാധാരണമായ മതബോധംകൊണ്ടും അതുണ്ടാവില്ല.

ഭഗവദ്ഗീതയിൽ നിർദ്ദിഷ്ടമായ അപരാപ്രകൃതിയാണ് സയൻസിന്റെ ക്ഷേത്രം.

ഭോഗ്യസ്ഥാനമായ അതിൽ പരാപ്രകൃതി കർമ്മത്തിൻെറ വിത്തിട്ടു വിളവെടുക്കുന്നു. ശുദ്ധചിന്മാത്രരൂപിയായ ആത്മാവാണ് ക്ഷേത്രത്തെ അറിയുന്നവൻ എന്ന തത്ത്വം സ്വീകരിക്കാതിരിക്കുന്നേടത്തോളം സായൻസിക ദർശനം അപൂർണ്ണവും അപക്വവുമായിരിക്കും. ഭോഗ്യസ്ഥാനമായ ശരീരപ്രപഞ്ചങ്ങളെ പ്രധാനമാക്കുന്ന സയൻസ് ഭോഗാനുഭവത്തിനുവേണ്ടിയുള്ള കർമ്മങ്ങളേയും തത്ഫലങ്ങളെയും പെരുപ്പിക്കുന്നു. അതുകൊണ്ടു 'സംസാരസാഗരത്തിൽ നീന്തിത്തുടിക്കുന്നതു മാത്രമാണ് ജീവിതം' എന്ന അറിവിന്നാണ് 'പൊതുജനം' അധികാരികളാകുന്നതു്. ശരീരക്ഷേത്രത്തിൽ കുടിയിരിക്കുന്ന 'ഞാൻ' മഹാപ്രപഞ്ചമാകുന്ന ജ്ഞേയവസ്തുവിൽ അധിവസിക്കുന്ന പരമാത്മസ്വരൂപമായ 'അവൻ' തന്നെയാണെന്ന വേദാന്തതത്ത്വം സ്വീകരിക്കുവാൻ അവർ അധികാരികളാവുന്നതു പ്രയാസമാണ്. സാധനാരൂപമായ സാമഗ്രിയെ പ്രയോജനപ്പെടുത്തുന്ന പരമശ്രദ്ധാലു ഉപാസനാന്ത്യത്തിൽ സമ്പാദിക്കുന്ന സാക്ഷാത്കാരം 'ഞാനും' 'അവനും' ഒന്നു് എന്നാകുന്നു. ('ജ്ഞാനീ ത്വാത്മൈവ മേ മതം' എന്നു ശ്രീകൃഷ്ണൻ.) അനുഭവാദിസ്ഥാനത്തിൽ ഇതു നിഗമനം ചെയ്യാൻ സഹായകമല്ലാത്ത മതവിശ്വാസം നിഷ്പ്രയോജനമാണ്. സയൻസിൻെറ അളവുകൾക്കും സിദ്ധാന്തങ്ങൾക്കും അഭിഗമ്യമല്ല ഈ അറിവു്. സത്യം ജ്ഞാനഗമ്യമാവുന്നതു് സാധകഹൃദയത്തിലാണ്. ഹൃദയാധിഷ്ഠിതമായ ജ്ഞേയബ്രഹ്മത്തിൻെറ ജ്യോതിഃസ്ഫുലിംഗങ്ങൾ തൊട്ടുന്നതുമാത്രമാണ്, തൊട്ടുന്നതെല്ലാമാണ്, 'പൊന്നാ'വുന്നതു്. ജ്ഞാനപ്രാപ്യമായ പരമാത്മഭാവം– 'ഞാനും' 'അവനും', 'ഇതും' 'അതും' ഒന്നാവുന്ന യോഗാവസ്ഥ – സംയമികളുടെയും മനോബലശാലികളുടെയും ജിതേന്ദ്രിയരുടെയും കൈയ്യിൽ സുരക്ഷിതമാണ്; മററുള്ളവരുടെ കൈയ്യിൽപ്പെട്ടാൽ അതു നഷ്ടപ്പെടുന്നു. ഗീതാവ്യാഖ്യാനത്തിൽ ശങ്കരാചാര്യർ ഇതെടുത്തു പറയുന്നുണ്ടു്: ''ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ യോഗോ നഷ്ടഃ.''

സയൻസിന്നും മതവിശ്വാസത്തിന്നുമിടയിലാണ് ആധുനികമനുഷ്യൻ നിൽക്കുന്നതു്. ശാസ്ത്രം നൽകിയ സമ്മാനങ്ങൾ വ്യവഹാരജീവിതത്തെ അലംകാരവിഭൂഷിതമാക്കിയിട്ടുണ്ട്. മതങ്ങൾ മനുഷ്യർക്കിടയിൽ പ്രചരിപ്പിച്ച ആദ്ധ്യാത്മികതത്ത്വങ്ങൾ വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും സമ്പ്രദായങ്ങൾക്കുമടിയിൽ കാണാതെ പോയിരിക്കയാണ്. അവസ്ഥാപ്പുറം നോട്ടമയയ്ക്കുമ്പോൾ അനേകത്തിലെ ഏകത്തെ തിരയുന്ന തത്ത്വജ്ഞാനാന്വേഷിക്കു് ആചാരാദികളെല്ലാം നഷ്ടപ്രഭങ്ങളാവുന്നു. മോഹവശഗനായി എങ്ങും പരിഭ്രമണം ചെയ്യാതെ, എൻെറ ഏകാന്തചിന്തയുടെ അഗാധതയിൽ സർവ്വസ്വവും ആണ്ടുപോവുമ്പോൾ കാണാറാവുന്ന സ്വാത്മരൂപതത്ത്വം എന്താണ്? ഋഗ്വേദത്തിൽ ഋഷി പാടിയതുപോലെ, അവനെ നാമറിയുന്നില്ല:

ന തം വിദാഥ യ ഇമാ ജജാന
അന്യത് യുഷ്മാകമന്തരം ബഭൂവ
നീഹാരേണ പ്രാവൃതാ ജല്പ്യാഃ
ചാസുതൃപ ഉക്ഥശാസശ്ചരന്തി.

(ഋഗ്വേദം. മ. 10. സൂ 82. ഋക്. 7)

''ഹേ മനുഷ്യരെ, ഈ സമസ്തപ്രപഞ്ചത്തിൻെറയും കർത്താവായ പരമതത്ത്വത്തെ നിങ്ങൾ അറിയാതെ ഭൂമിയിൽ ചുററിത്തിരിയുകയാണ്.'' സത്യസാക്ഷാത്കാരം നേടാതെ ജീവിതം അവസാനിപ്പിക്കുന്നതു് വലിയ നഷ്ടമാണെന്നു് ഉപനിഷത്തുകളും പറഞ്ഞു:

ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ. (കേ. ഉ.)

ചുരുക്കത്തിൽ, സാക്ഷാത്കരിക്കപ്പെടേണ്ട ആ സത്യമേതാണ്? ഈ പ്രപഞ്ചരചനയുടെ കർത്താവും പ്രപഞ്ചത്തിൻെറ ഉല്പത്തിസ്ഥാനവും ഇതിന്നെല്ലാം അധിഷ്ഠാനവും എന്നു് ഋഷിമാർ ഘോഷിച്ച ആത്മാവാണ് ആ ഒററസത്യം. അതു് സച്ചിദാനന്ദസ്വരൂപമാകുന്നു. 'ഞാൻ' എന്ന വ്യവഹാരത്തിലൂടെ പരാമർശിക്കപ്പെടുന്ന ജീവാത്മാവും, പ്രപഞ്ചകാരണവും തദധിഷ്ഠാനവുമായ പരമാത്മാവും രണ്ടല്ല; അതെ ആ പരമാത്മാവുതന്നെ ഞാൻ. ''യോഽഹമസ്മി ബ്രഹ്മാഹമസ്മി.'' (മഹാനാരായണം. 67.)

മതവും സയൻസും — 13

# മതവും യുക്തിചിന്തയും

ഡോ. ആൽബർട്ട് നമ്പ്യാപറമ്പിൽ

മുദ്രാവാക്യങ്ങളുടെ കാലമാണല്ലോ ഇതു്. ഒരു മുദ്രാവാക്യം തന്നെയാകട്ടെ ആദ്യം. ഒരു യുക്തിവാദിസഹോദരൻ തന്ന ലഘുലേഖയിൽനിന്നാണീ മുദ്രാവാക്യം. മുദ്രാവാക്യമിതാണു്: ''ഞങ്ങളിലില്ലാ ഹൈന്ദവരക്തം, ഞങ്ങളിലില്ലാ ക്രൈസ്തവരക്തം, ഞങ്ങളിലില്ലാ ഇസ്ലാംരക്തം, ഞങ്ങളിലുള്ളതു മാനവരക്തം. ജാതി വേണ്ടാ, മതം വേണ്ടാ, ദൈവം വേണ്ടാ മനുഷ്യനു്.'' നന്നായിരിക്കുന്നു! 'ഞങ്ങളിലില്ലാ മാനവരക്തം' എന്നും 'മനുഷ്യൻ വേണ്ടാ മനുഷ്യനു്,' എന്നുംകൂടി ചേർത്തെഴുതിയിരുന്നെങ്കിൽ, എന്നാശിക്കുകയാണു്. ഈ മുദ്രാവാക്യത്തിന്റെ പിന്നിൽ അണിനിരത്തിയിരിക്കുന്ന ചിന്താഗതി ഏതെന്നൊ? മതവും ശാസ്ത്രവും തമ്മിൽ ഒത്തുപോകുക സാധ്യമേയല്ലെന്നു്. അപ്പോൾ ഈശ്വരവിശ്വാസികളെന്ന പേരിൽ അവിടെയും ഇവിടെയും കാണുന്ന കൂട്ടരെപ്പററി എന്തു പറയണം? ആ ലഘുലേഖ അവർക്കൊരു വിശേഷണം നല്കുന്നതു കേൾക്കുക: ''ഇരുപതാം നൂററാണ്ടിന്റെ ശരീരപ്രകൃതിയും ശിലായുഗത്തിലെ തലച്ചോറുമായി കഴിയുന്ന ബുദ്ധിരാക്ഷസന്മാർ.'' മതവും ശാസ്ത്രവും തമ്മിൽ ബാന്ധവം നടക്കില്ലെന്ന ഉറപ്പിൽനിന്നാണു് ആ യുക്തിവാദത്തിന്റെ പുറപ്പാടു്. മനുഷ്യൻ ചന്ദ്രനിൽ കാലുകുത്തിയ ദിവസം യുക്തിവാദികളുടെ ഒരു നേതാവു് പലേടത്തും ഒരേ ഒരാശയം പ്രസംഗിച്ചതായി പത്രത്തിൽ വായിച്ചു. മനുഷ്യൻ ചന്ദ്രനിൽ കാലുകുത്തിയതോടെ ഒരു ദേവൻകൂടി ചത്തുതുലഞ്ഞു. ഇതുപോലുള്ള പ്രസ്താവനകൾ ഇടയ്ക്കിടയ്ക്കിറക്കി, യുക്തിവാദമല്ല, 'യുക്തിവധം' തുടരണമെന്ന ഒരഭ്യർത്ഥന ഈശ്വരവിശ്വാസിയുടേതായി ചേർത്തുകൊള്ളട്ടെ. 'കടല വേണോ കടല' എന്നു വിളിച്ചുപോകുന്ന സ്വരംപോലെ കുറെ പേർ 'യുക്തി വേണോ യുക്തി' എന്നു് ചോദിച്ചു കറങ്ങിയിരുന്നെങ്കിൽ!

ഇത്രയുമായപ്പോൾ റേഡിയോവിലൂടെ ഒരു പാട്ടു് ഒഴുകിവരുകയാണു്: ''മനുഷ്യൻ മതങ്ങളെ സൃഷ്ടിച്ചു, മതങ്ങൾ ദൈവങ്ങളെ സൃഷ്ടിച്ചു, മനുഷ്യനും മതങ്ങളും ദൈവങ്ങളും കൂടി മണ്ണു പങ്കുവെച്ചു.'' സുന്ദരമായ ഗാനം. ആശയമോ? മുമ്പേ പോയ മുദ്രാവാക്യങ്ങൾ പോലെ അർദ്ധസത്യങ്ങൾ ഒളിച്ചുകളി നടത്തുന്ന മുദ്രാവാക്യങ്ങൾതന്നെ. ചിന്തിക്കാൻ സ്വാതന്ത്ര്യം, യുക്തി ഉപയോഗിയ്ക്കാൻ സ്വാതന്ത്ര്യം, നല്ലാമോ? ഒന്നു് ഉറക്കെ ചിന്തിച്ചുകൊള്ളട്ടെ.

ശാസ്ത്രം മതത്തിനും മതം ശാസ്ത്രത്തിനും എതിരാണെന്നാണോ വാദം? ഇതുവരെ മതവും ശാസ്ത്രവും തമ്മിൽ ശത്രുതയുണ്ടായിരുന്നെന്നു് സമ്മതിക്കുക, വാദഗതിക്കുവേണ്ടി. ഇനി അങ്ങനെതന്നെ ആയിക്കൊള്ളണമെന്നു് ശഠിക്കുന്നതു ശാസ്ത്രീയമാകുമോ? ശാസ്ത്രജ്ഞന്മാരിൽ ഈശ്വരവിശ്വാസികളുണ്ടായിരുന്നു; അവിശ്വാസികളുമുണ്ടായിരുന്നു. പ്രാർത്ഥനയുമായി ചന്ദ്രനിലേയ്ക്കു പോയ ആൽഡ്രിൻ ശിലായുഗത്തിന്റെ തലച്ചോറുമായി കഴിയുന്ന പ്രകൃതിയുടെ വികൃതിയാണെന്നോ? മാലാഖയുടെ ഇല്ലാത്ത ചിറകന്വേഷിച്ചുപോയ ശൂന്യാകാശസഞ്ചാരിക്കുമാത്രമേ ഈ നൂററാണ്ടിന്റെ തലച്ചോറുള്ളെന്നോ? എന്തോ, യുക്തിയ്ക്കു് എവിടെയോ തകരാറു പററിയതുപോലെ തോന്നുന്നു.

## അന്വേഷിച്ചു, കണ്ടെത്തിയില്ല

യുക്തിവാദികൾ മതങ്ങൾക്കെതിരായി അപവാദഘോഷയാത്രതന്നെ നടത്തും. അതിലേറെ അപവാദങ്ങൾ ഈശ്വരവിശ്വാസിയായ ഈ ലേഖകന്നു് അവരുടെ പ്രസംഗപീഠത്തിൽനിന്നു പറയാനാവുമായിരുന്നു. ഇവിടെ

ഒരു ചോദ്യം മാത്രമുന്നയിയ്ക്കാം: ശാസ്ത്രീയമാർഗ്ഗത്തിലൂടെ ഈശ്വരൻ ഉണ്ടെന്നു തെളിയിയ്ക്കാനാവുമോ? ഞങ്ങളുടെ ഈശ്വരൻ അരൂപിയാണ്. നീളം, വീതി തുടങ്ങിയ രൂപഭാവങ്ങളില്ലാത്തവനാണ്. അപ്പോൾ 'ശാസ്ത്രീയം' എന്ന മാർഗ്ഗത്തിലൂടെ, 'രൂപി'കളെ അന്വേഷിക്കുന്ന മാർഗ്ഗത്തിലൂടെ, അരൂപിയുണ്ടോ എന്നന്വേഷിച്ചാലോ? മാർഗ്ഗം തെററി എന്നു പറയേണ്ടിവരും. 'അന്വേഷിച്ചു; കണ്ടെത്തിയില്ല.' എന്നും പറയേണ്ടതായിവരും. ശാസ്ത്രീയമാർഗ്ഗത്തിലൂടെ 'അരൂപി' ഇല്ലെന്നു കണ്ടെത്താനാവുമോ? മാർഗ്ഗത്തിൻെറ പരിമിതി കണക്കിലെടുക്കണമല്ലോ. ഈശ്വരൻ ഇല്ലെന്നും ഉണ്ടെന്നും 'ശാസ്ത്രീയമായി' പറയാനാവില്ലെന്നു വരുന്നു. പിന്നെന്തു പറയാനാവും? 'ശാസ്ത്രീയം മാത്രമാണു സത്യാന്വേഷണമാർഗ്ഗം' എന്ന മർക്കടമുഷ്ടിയുള്ള യുക്തിവാദിക്ക്, ഈശ്വരൻ ഉണ്ടായിരിയ്ക്കാം, അഥവാ ഇല്ലായിരിയ്ക്കാം, പക്ഷെ ഈശ്വരനെ കണ്ടിട്ടുള്ളവരില്ലല്ലോ' എന്ന നിഗമനത്തിലെത്തിനില്ക്കേണ്ടിവരും. പക്ഷെ യുക്തി ഒന്നുകൂടി പറയും: 'ശാസ്ത്രീയം' മാത്രമാണു സത്യം. 'സത്യം = ശാസ്ത്രീയം' എന്ന പ്രസ്താവനയ്ക്കുള്ളിൽ ശാസ്ത്രീയമല്ലാത്ത ഒരു സത്യം – ഒരു അന്ധവിശ്വാസം – ഒളിഞ്ഞുകിടപ്പുണ്ട്. ഏതെന്നോ? 'സത്യം = ശാസ്ത്രീയം' എന്ന ശാസ്ത്രീയമല്ലാത്ത, അരൂപിയായ, സത്യം.

## അർദ്ധസത്യം – യുക്തിവധം

മതത്തിൻെറ പേരിൽ മനുഷ്യൻ മത്സരിച്ചിട്ടില്ലേ? ഉണ്ട്. മറെറന്തിൻെറ പേരിലും മത്സരം നടന്നതുപോലെ മതത്തിൻെറ പേരിലും മത്സരങ്ങൾ നടന്നിട്ടുണ്ട്. മതാഭാസത്തിൻെറ പ്രകടനങ്ങളാണ് ഇവയെല്ലാമെന്നതുതന്നെ സത്യം, പൂർണ്ണസത്യം. പൂർണ്ണസത്യം പറയാൻ പ്രയാസം. അതുകൊണ്ട് അർദ്ധസത്യങ്ങൾ മുദ്രാവാക്യങ്ങളായി മാററപ്പെടുന്നു. ഇതാണു യുക്തിവധം.

ദൈവം മനുഷ്യനെ സൃഷ്ടിച്ചുവെന്നതു ശരി. മനുഷ്യൻ ദൈവങ്ങളെ സൃഷ്ടിച്ചുവെന്നതോ? പകുതി സത്യം. ഈശ്വരാനുഭവത്തെ, ഈശ്വരദർശനത്തെ, ആവിഷ്കരിക്കാനുള്ള ശ്രമത്തിൽ ഈശ്വരന് മാനുഷികവികാരങ്ങളും രൂപങ്ങളും നല്കിയെന്നു പറഞ്ഞാലതു മുഴുവനാകും. മതവും ശാസ്ത്രവും എതിരാണെന്നു പറയുന്നതും ഇതുപോലെതന്നെ. രണ്ടും രണ്ടു മണ്ഡലങ്ങളിലാണു നീങ്ങുക. ശാസ്ത്രജ്ഞൻെറ കഴിവുകേടിനു താങ്ങായി പരിധിവെച്ച്, പരോപജീവിയായി കഴിയുന്ന ഈശ്വരൻ 'കള്ളദൈവമത്രേ.' ശാസ്ത്രീയമാർഗ്ഗത്തിലൂടെ നീങ്ങുമ്പോൾ ഒരു പരീക്ഷണനാളമായി ദൈവം വരുന്നില്ല, ആ പരീക്ഷണനാളത്തിൽ ദൂരദർശിനിയിൽ, ദൈവം പ്രവേശിക്കുന്നില്ല എന്നു പറയുന്നത് അത്രയും ശരി. ആ പരീക്ഷണനാളം മതത്തിനെതിരായി എടുത്തുപയോഗിക്കുന്നതു ദുരുപയോഗം മാത്രം. മതവും ശാസ്ത്രവും ഒരുമിച്ചുപോകും; ഒരുമിച്ചുപോകുകയാണു നല്ലതു്. ബലം പ്രയോഗിച്ച് അകററാൻ ശ്രമിക്കുന്നതു 'ശാസ്ത്രീയമല്ല,' യുക്തിയ്ക്കു നിരക്കില്ല, യുക്തിവധമാകുമതു്.

---

മഹത്തായി വിശ്വവ്യാപിയായ ഹൃദയവും അപാരമായ ക്ഷമയും ബുദ്ധനുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം മതത്തിന്ന് ആചരണയോഗ്യതയുണ്ടാക്കി, അതിനെ ഗൃഹംതോറും എത്തിച്ചു. ശങ്കരാചാര്യർക്കുണ്ടായിരുന്നതു ഗംഭീരബുദ്ധിശക്തിയായിരുന്നു. ജാജ്വല്യമാനമായ യുക്തിപ്രകാശം അദ്ദേഹം സർവ്വവിഷയങ്ങളിലും വീശി. ആ ഭാസ്കരപ്രഭമായ മേധയും അതോടുകൂടി ബുദ്ധൻെറ നിസ്സീമമായ പ്രേമവും കാരുണ്യവും ഒഴുകുന്ന വിശാലഹൃദയവും ആകുന്നു നമുക്ക് ഇന്ന് ആവശ്യമായിരിക്കുന്നതു്. ആ സമ്മേളനത്തിൽനിന്നു നമുക്ക് അത്യത്കൃഷ്ടദർശനം സിദ്ധിക്കും. ശാസ്ത്രവും മതവും യോജിച്ചു കൈകോർത്തുപിടിക്കും. കവിതയും തത്വജ്ഞാനവും അന്യോന്യസുഹൃത്തുക്കളാകും. അതു നാം സാധിപ്പിക്കുന്നപക്ഷം അതു സാർവ്വകാലികവും സാർവ്വജനീനവുമാകുമെന്നു നമുക്ക് ഉറപ്പിക്കാം. നവീന ശാസ്ത്രത്തിന്നു സ്വീകരിക്കാവുന്ന മാർഗ്ഗം അതൊന്നേയുള്ളു. അതു മിക്കവാറും അങ്ങനെയായിട്ടുണ്ട്. സർവ്വവസ്തുക്കളും ഒരേ ശക്തിയുടെ പരിണാമഭേദങ്ങളാണെന്നു ശാസ്ത്രജ്ഞൻ ഉപദേശിക്കുമ്പോൾ അതു് ഈശ്വരനെപ്പററി പറയുന്ന ഉപനിഷദ്വാക്യത്തെ സ്മരിപ്പിക്കുന്നില്ലേ? ''ഒരേ അഗ്നി ഭുവനത്തിൽ പ്രവേശിച്ചു നാനാരൂപമായി കാണുന്നതുപോലെ ഒരേ ആത്മാവ് ഓരോ ജീവനിലും പ്രകാശിച്ചു പിന്നെയും അനന്തമായിരിക്കുന്നു.''

—ശ്രീ വിവേകാനന്ദസ്വാമികൾ.

മതവും സയൻസും — 14

# മതത്തിൻെറ ശാസ്ത്രം

പി. ആർ. നായർ

"കാര്യകാരണയോർയത്ര
വിശ്രാന്തിസ്സന്മതം മതം."

അന്വേഷണം മനസ്സിൻെറ സഹജവാസനയാണ്. വിശേഷബുദ്ധിയുള്ള മനുഷ്യൻ കൂടുതൽ അന്വേഷിക്കുന്നതിലദ്ഭുതമില്ല. ആഹാരവും പാർപ്പിടവും ഇണയും വിശ്രമസൗകര്യവുംകൊണ്ടുമാത്രം അവൻ തൃപ്തിപ്പെടുന്നില്ല. അവനു് ഏകാന്തതയിൽപ്പോലും അജ്ഞതയുടെ തിരശ്ശീലപൊക്കി ഒരു തിരക്കിനോട്ടം നടത്താതെ വയ്യ. ഇതു് ചിരന്തനമായ അവസ്ഥയെന്നിരിക്കെ പ്രകൃതിയെ നോക്കിയും അനുഭവങ്ങളെ വിമർശിച്ചും അവൻ നടത്തിയ അന്വേഷണങ്ങളുടെ പരിണാമമാണു് ഇന്നത്തെ മതവും ശാസ്ത്രവും. ഇതിൽ മറ്റൊന്നുമില്ലെന്നു തന്നെയല്ല, അനുകൂലഭാവങ്ങൾ പുഷ്കലങ്ങളുമാണു്.

മതവും ശാസ്ത്രവും ഒന്നുതന്നെയെന്നുള്ള ഈ അഭിപ്രായത്തിനു് പക്ഷാന്തരങ്ങളുണ്ടാവാം. ഗഹനമായ യുക്തിവിചാരമോ ഗംഭീരമായ കാല്പനികത്വമൊ ഇല്ലാതെതന്നെ വെളിപ്പെടാവുന്ന ഒരാശയത്തിനു് പക്ഷാന്തരങ്ങളുണ്ടാകുന്നതു് യഥാസ്ഥിതാർത്ഥത്തിലാകണമെന്നില്ല. അനുഭവങ്ങളുടെ മിഥോവിപര്യയംമൂലമാകാനേ തരമുള്ളു. ചിന്ത സാർവ്വത്രികവും സമ്പന്നവുമാണെങ്കിൽ പക്ഷാന്തരബാഹുല്യം സുലഭമാണു്. അപ്പോഴാണു് മതവും ശാസ്ത്രവും രണ്ടെന്നുള്ള അഭിപ്രായം പൊന്തിവരുന്നതും.

ഇന്നു് ശാസ്ത്രം എന്ന പദംതന്നെ തെററിദ്ധരിക്കപ്പെട്ടിരിക്കുന്നു. സയൻസു് ശാസ്ത്രത്തിനു സമാന്തരപദമല്ല; ഭാരതീയർ ശാസ്ത്രമെന്നു പേരിട്ടിരിക്കുന്നതെല്ലാം സയൻസിൻെറ പട്ടികയിൽ ചേരുന്നുമില്ല. സയൻസു് എന്നാൽ 'ഭൂതവിദ്യ'യെന്നാണു പറയേണ്ടതു്. പ്രകൃത്യംഗങ്ങളെ വേർപിരിച്ചു് അണുപരിമാണമാക്കി മൂലകങ്ങളും മൂലപ്രവൃത്തികളും അളന്നറിഞ്ഞു് അവയെക്കൊണ്ടു ചെപ്പടിവിദ്യകാണിക്കുന്ന സയൻസിനു് ശാസ്ത്രത്തിൻെറ പരിധിയിൽ പൂർണ്ണതയുണ്ടെന്നർത്ഥമില്ല. അതിന്നു് സ്വന്തവും സ്വതന്ത്രവുമായ കാഴ്ചപ്പാടിൽ ചില മഹത്വങ്ങളുണ്ടെങ്കിലും ആധികാരികസ്വഭാവമില്ലെന്നാണു് ഇപ്പറഞ്ഞതിനർത്ഥം.

ശാസിക്കുകയെന്നാൽ ഉറപ്പിച്ചു പറയുകയാണല്ലോ. സയൻസു് എന്തിനെപ്പററിയും ഉറപ്പിച്ചുപറയുകയല്ല, ഭാഗികമായി ഉദാഹരിക്കുകയാണു പതിവു്. കാന്തക്കല്ലുകൾ ലോഹഖണ്ഡങ്ങളെ ആകർഷിക്കുമെന്നറിഞ്ഞകാലത്തു് വിദ്യുച്ഛക്തിയെപ്പററി ആരും ധരിച്ചിരുന്നില്ല. അന്നതു് വളർന്നുവരുന്ന വിശ്വവശ്യതയുടെ ഉറവിടമാണെന്നു് ആരുംതന്നെ വിചാരിച്ചുമില്ല. പിൽക്കാലത്തു് കാന്തമണ്ഡലത്തിലെ പ്രതിഭാസങ്ങൾക്കു് സൂക്ഷ്മമായ അസ്തിത്വമുണ്ടെന്നും അവ പ്രയോഗക്ഷമമായ മറെറാരു ശക്തിയായി രൂപപ്പെടുമെന്നും വന്നതോടെ വൈദ്യുതിയെന്ന തത്ത്വം പുരസ്കൃതമായി. സമാന്തരമായി പലതും കണ്ടെത്തിയവക്കു് പ്രപഞ്ചചക്രത്തിൻെറ ഗതിവേഗത്തിനൊത്തുയരാമെന്നുള്ള നിലവരെ അതു നേടിക്കൊടുത്തു. അപൂർണ്ണതയിൽനിന്നു പൂർണ്ണതയിലേക്കുള്ള പ്രയാണമെന്ന നിലയിൽ സയൻസിൻെറ ജൈത്രയാത്രക്കുണ്ടായ പ്രാധാന്യം തള്ളിപ്പറയുന്നതിലർത്ഥമില്ല. അതിന്നു് അനുഭവബദ്ധവും ആശ്ചര്യപൂർണ്ണവുമായ അഗ്ര്യഭൂമിയിൽ എത്തിയിട്ടുണ്ടു്. ഇതു നാം തിരസ്കരിച്ചുകൂടാ.

എന്നാൽ ഈ വളച്ച് ശാസ്ത്രത്തിൻേറതല്ല; ശാസ്ത്രാനുഭവത്തിൻേറതാണു്. ഒന്നു് ഒരു പ്രകാരമേ ഉള്ളുവെന്നും അതിൻെറ ചരമലക്ഷ്യം ഇന്നതാണെന്നും വ്യവച്ഛേദിക്കുകയാണു് ശാസ്ത്ര

സ്വഭാവം. അതിനു് ചില ചുരുങ്ങിയ പടികളുണ്ടു്. ഒന്നാമതു് അന്വേഷണം, രണ്ടാമതു് പരീക്ഷണം, മൂന്നാമതു് അനുഭവം, നാലാമതു് സ്ഥിരീകരണം. ഏതാണ്ടു് നാലുപടിയും പൂർത്തിയായാൽ ശാസ്ത്രമായി. സ്ഥിരീകരണം സത്യത്തിൻെറ സ്വയംപ്രകാശമാണു്. അതിനെ ലോകസമക്ഷം തെളിച്ചു കാട്ടുകയാണ ശാസ്ത്രമെങ്കിൽ ഇന്നത്തെ സയൻസിന്നതു ബാധകമല്ല. സയൻസു് ഏതു തുറയിലായാലും ആദ്യം പറഞ്ഞ മൂന്നുപടികളിലെത്തുന്നു. അന്വേഷണവും പരീക്ഷണവും അനുഭവവും സ്ഥിരപ്പെടാത്തതാണതിനു കാരണം. ആററം (Atom) അവിഭാജ്യമാണെന്നു് ഇന്നലെവരെ പ്പറഞ്ഞു. ഇന്നതിനു മാററം വന്നു. ഗോളാന്തര സ്ഥിതികൾ അനുമാനവിധേയമായിരുന്നപ്പോൾ പറഞ്ഞുറപ്പിച്ചിരുന്ന വസ്തുതകൾ പലതും മാററിയെഴുതി. അന്തരീക്ഷമർദ്ദത്തിൻെറയും ഊഷ്മാവിൻെറയും മാനതാപങ്ങൾക്കും തദ്ദ്വാരാ ലഭിക്കുന്ന അനുമിതികൾക്കും പര്യയം സംഭവിച്ചു. അതാണല്ലോ വീണ്ടും വീണ്ടും ഗവേഷണയാത്രകളും പരീക്ഷണങ്ങളും വേണ്ടിവരുന്നതു്. അതായതു് സത്യാന്വേഷണവ്യഗ്രമായ സയൻസിൻെറ പരീക്ഷണനാളിയിൽ പുതിയ ദ്രാവകങ്ങൾ നിറച്ചും ഒഴിച്ചും കഴിഞ്ഞുകൂടുന്നതല്ലാതെ, "ഇതാ, ഈ പണി പൂർത്തിയായി; ഇതിത്രയേ ഉള്ളു"വെന്നു സമർത്ഥിക്കാൻ കഴിഞ്ഞിട്ടേ ഇല്ല.

യഥാർത്ഥശാസ്ത്രം അതല്ല ചെയ്യുന്നതു്. അതിനു് അപഗ്രഥനസ്വഭാവവും ഉദ്ഗ്രഥനസ്വഭാവവുമുണ്ടു്. പെട്ടിസ്സാമാനങ്ങൾ വില്ക്കുന്ന കച്ചവടക്കാരൻ സാധനങ്ങൾ അടുക്ക പൊളിച്ചു നിരത്തുകയും കച്ചവടം കഴിഞ്ഞാൽ ബാക്കിവന്നവ മുറപ്രകാരം അടുക്കിവെയ്ക്കുകയും ചെയ്യുന്നതു പോലെ സൂക്ഷ്മസത്യത്തിൻെറ ഉള്ളറയിൽ നിന്നു് പ്രയോഗശാലയിലേയ്ക്കിറക്കുന്ന വിവിധ സാമഗ്രികൾ ഒന്നൊന്നായി പ്രദർശിപ്പിച്ചതിനുശേഷം വീണ്ടും അതേ അറയിലേയ്ക്കു നിറയ്ക്കുകയാണ ശാസ്ത്രകാരൻ ചെയ്യുന്നതു്. അയാൾക്കു് സന്ദേഹമില്ല, സംഭ്രമമില്ല. സത്യത്തെക്കുറിച്ചു് അയാൾക്ക നല്ലവണ്ണമറിയാം. അതു് അന്യരെ അറിയിക്കേണ്ടവിധം അന്നന്നു യോജിച്ചമാതിരി കൈക്കൊള്ളുമെന്നേയുള്ളു. ഈ അധിഷ്ഠാനതത്ത്വം ആധുനികശാസ്ത്രത്തിനു് (സയൻസിനു്) ഇല്ലെന്നുള്ളതാണു് മതവും സയൻസും തമ്മിൽ വിരുദ്ധമെന്നു തോന്നുവാൻ മുഖ്യമായ കാരണം.

നാമവും രൂപവുമാണു് വ്യവഹാരപ്രപഞ്ചത്തിൻെറ രണ്ടു കരുക്കൾ. എല്ലാ വേർപെട്ടതലുകളും അവയുടെ പിടിയിൽ നില്ക്കുന്നു. സയൻസാകട്ടെ നാമരൂപങ്ങളുടെ സിരാപടലത്തിൽ കുരുങ്ങിക്കിടക്കുകയാണു്. അനുഭവത്തിനോ പരിണാമത്തിനോ അല്പമൊരകൽച്ച കണ്ടു കഴിഞ്ഞാൽ ഉടനെ നാമരൂപങ്ങൾ മാറുന്നു. പുതിയ അധ്യാസങ്ങളെന്നു വിശേഷിപ്പിക്കപ്പെടുന്ന ലഘുവായ അനുഭവങ്ങൾ പോലും അതിൻെറ ഭണ്ഡാരത്തിൽ പ്രത്യേകസ്ഥലത്തു ചെന്നുചേരുന്നു. വൈയക്തികധാരണയാണതിൻെറ കാവൽഭടൻ. ഈ വസ്തുത അപൂർണ്ണതയുടെ ലക്ഷണമാണല്ലോ.

ഇടിമുഴക്കം ദേവദുന്ദുഭിയാണെന്നും മിന്നൽപ്പിണർ വാൾപ്പയററാണെന്നും വിചാരിച്ചവരുണ്ടു്. അവരെ നാം ഇന്നപഹസിച്ചേയ്ക്കും; അജ്ഞാനികളെന്നു തരം താഴ്ത്തിയേയ്ക്കും. എന്നാൽ ഒരു സംഗതി നിഷേധിച്ചുകൂടാ: അന്നത്തെ മനുഷ്യനു് അഥവാ അവൻെറ ബുദ്ധിവികാസത്തിനു് സദൃശവസ്ത്വാരോപമെന്ന കഴിവുണ്ടായിരുന്നെങ്കിൽ അതത്ര ചെറിയ കാര്യമൊന്നുമല്ല. സത്യാന്വേഷകൻെറ ഉപാദേയസാമഗ്രികളിൽ താരതമ്യവിവേചനവും മുഖ്യമാണു്. പ്രാകൃതമനുഷ്യൻപോലും ഒരുതരം 'സയൻറിസ്റ്റാ'യിരുന്നു.

അതുകൊണ്ടു് ഇന്നത്തെ മനുഷ്യൻ വളർന്നു കഴിഞ്ഞുവെന്നഭിമാനിക്കുന്നതു ശരിയല്ല. ചില രംഗങ്ങളിൽ അസാമാന്യമോ അസുലഭമോ ആയ നേട്ടങ്ങൾ സയൻസിന്നുണ്ടായിട്ടുള്ളതു് ഏകപക്ഷീയവും അസ്ഥിരവുമായി കരുതണം. വിദ്യുച്ഛക്തി നിലച്ചാൽ മെഴുകുതിരിയും ഓട്ടുവിളക്കും ചൂട്ടുകററയും നമുക്ക വേണ്ടിവരുന്നു. പ്രകൃതിയെ നിയന്ത്രിക്കാനുള്ള പാടവം മനുഷ്യനു് പരിമിതമാണു്. ഒരുവക 'നിരോധന'മാണു് നാമിന്നു സയൻസിലൂടെ നിർവ്വഹിക്കുന്നതു്. ആരോഗ്യം, ആയുസ്സു്, സന്താനം, ഭക്ഷണം, ശീതോഷ്ണാവസ്ഥ ഇവയെല്ലാം ഭാഗികമായി നിയന്ത്രിക്കാമെങ്കിലും മൂലപ്രകൃതിയിലുണ്ടാകുന്ന പ്രത്യാഘാതം മന

സ്സിലാക്കുവാൻ സയൻറിസ്റ്റിനു് ഇതേവരെ കഴിഞ്ഞിട്ടില്ല. അവിടെ ഏതു ശാസ്ത്രജ്ഞനും (Scientist) മിഴിച്ചുനിന്നുപോകും. ഒരിക്കൽ ജെ. സി. ബോസു് എഴുതിയിട്ടുണ്ടു്: "I stand in the midst of the luminous ocean almost blind." എന്നാൽ ഭൗതികശാസ്ത്രജ്ഞൻെറ ഈ ഗതികേടു് മതശാസ്ത്രകാരനില്ല. ശാസ്ത്രീയമായി മതം സാക്ഷാത്കരിച്ചവനെന്ന അർത്ഥത്തിലാണു് മതശാസ്ത്രകാരനെന്നു വ്യപദേശിച്ചതു്. ഭാരതീയതത്ത്വശാസ്ത്രത്തിനു് ആധുനികശാസ്ത്രത്തിൻെറ നേട്ടങ്ങളെക്കുറിച്ചു് അമ്പരപ്പു തോന്നാനിടയില്ലെന്നുള്ളതു് ഈ മതശാസ്ത്രത്തിൻെറ പൂർണ്ണതയിലൂടെ വ്യക്തമാക്കാം.

കാരണവാദമാണു് മതത്തിൻെറ കാതലായ അംശം. പ്രപഞ്ചകാരണമെന്തെന്നന്വേഷിച്ചവർക്കു് കാലദേശനാമരൂപാദികൾക്കതീതമായി അതീന്ദ്രിയമായ ഒരു സത്തയെപ്പററി അറിവാനിടയായി. (ജന്മാദ്യസ്യ യതഃ). അവർക്കു് മതം ഒന്നേ ഉള്ളുവെന്നും അതു് ആവർത്തനഹീനമായ അറിവാണെന്നും ബോധ്യമായി. അതുതന്നെയാണു വേദാന്തം. സയൻസും വേദാന്തവും സമ്മിശ്രമാക്കേണ്ടതില്ല. ഒന്നു് ഭൗതികവും മററതു് ആധ്യാത്മികവുമാണു്. എന്നാൽ സമതുലിതസമന്വയം സ്വീകരിക്കാൻ വേദാന്തി സന്നദ്ധനുമാണു്. എങ്കിലും, ഇന്നുള്ള മതങ്ങൾ പലതും സമാന്തരങ്ങളല്ല. അവയെ പൊതുവിൽ മൂന്നായി തിരിക്കാം. (1) വിശ്വാസത്തിൽ അടിയുറച്ചതും മധ്യവർത്തിയിലൂടെ ഉയരാമെന്നു വ്യാമോഹിക്കുന്നതും. (2) വിശ്വാസപ്രമാണം അപര്യാപ്തമെന്നും അനുഭവംകൂടിവേണമെന്നും വാദിക്കുമ്പോൾ താനൊരാൾമാത്രം വിഭിന്നനാണെന്നു കരുതുന്നതു്. (3) താനും പ്രപഞ്ചവും ഭിന്നമല്ലെന്നും തന്നിൽ ഒരു പ്രപഞ്ചം പ്രതിസ്ഫുരിക്കുന്നുണ്ടെന്നും അതിനെ വിശാലപ്രപഞ്ചത്തോടു സംഗമിപ്പിക്കാമെന്നും ബോധ്യപ്പെടുന്നതു്. ആദ്യം പറഞ്ഞതിൽ വ്യഷ്ടിയും രണ്ടാമത്തതിൽ സമഷ്ടിവ്യഷ്ടിയും മൂന്നാമത്തതിൽ വ്യഷ്ടിസമഷ്ടിയുമാണു നിലകൊള്ളുന്നതു്. ഇവയിൽ ഒന്നും രണ്ടും ശ്രേണികൾ മതാഭാസങ്ങളാണെന്നു തന്നെ പറയാം. അവസാനം പറഞ്ഞതാകട്ടെ, സ്ഥിരീകരണമെന്ന അന്തിമപ്രക്രിയയിൽ ചെന്നിരിക്കുന്നു. അതിനെ ആത്മവാദമെന്നുപന്യസിച്ചവർ ശാസ്ത്രത്തിനും മതത്തിനും തമ്മിൽ അന്തരം കാണുന്നില്ലെന്നാണു നേരത്തേ പറഞ്ഞതു്.

സയൻസു് ഇന്ദ്രിയപ്രത്യക്ഷങ്ങളെ മാത്രം സത്യമാക്കുന്നു. ഇന്ദ്രിയാതീതപ്രത്യക്ഷങ്ങളുണ്ടാവില്ലെന്നു ശഠിക്കയും ചെയ്യുന്നു. ഒരു ചോദ്യമേ ചോദിക്കാനുള്ളു — "ഇന്നലെവരെ, സൂക്ഷ്മദർശിനിയും കുഴൽക്കണ്ണാടിയും റഡാറും ഉണ്ടാകുന്നതുവരെ, ഇന്ദ്രിയാതീതങ്ങളായിരുന്ന പലതും ഇന്നു് ഇന്ദ്രിയവിഷയങ്ങളല്ലേ ? ഇതിൽനിന്നു് കേവലപ്രത്യക്ഷം കാലസാപേക്ഷമാണെന്നല്ലേ തെളിയുക ? മാറി മാറി വരുന്ന അറിവുകൾ പ്രമാണാന്തരങ്ങളിലൂടെ സാക്ഷാത്കൃതമാക്കാമെന്നു കണ്ടുപിടിച്ച മതശാസ്ത്രത്തെ നിങ്ങൾ നിഷേധിക്കുന്നതെന്തിനു് ?"

ഭൗതികവാദിയ്ക്കു സ്വീകാര്യമല്ലാത്ത വസ്തുത ഈശ്വരനാണു്. അങ്ങനെ ഒന്നില്ലെന്നു പറയാൻ അയാളെ പ്രേരിപ്പിക്കുന്നതു് ഇന്ദ്രിയജന്യമായ അറിവുതന്നെ. ഇന്ദ്രിയങ്ങളുടെ സത്തയും കഴിവും എന്തിൽ നില്ക്കുന്നുവെന്ന ചോദ്യത്തിനു്, "പ്രകൃതിയിൽ" എന്നാവാം അയാളുടെ ഉത്തരം. പ്രകൃതിയും സാപേക്ഷമല്ലേ? ആ അധിഷ്ഠാനവസ്തുവിനെയാണു തത്ത്വജ്ഞാനികൾ പുരുഷനെന്നോ ഈശ്വരനെന്നോ വ്യവഹരിക്കുന്നതു്.

ഒരാൾ ചില്ലുമാളികയുടെ ജനാലവഴി പുറത്തേയ്ക്കു നോക്കി മരുഭൂമിയും മഹാകാശവും കണ്ടു മതിമറന്നു. താനിരിക്കുന്നതു മാളികയിലാണെന്നും അവിടെയാണു തനിക്കസ്തിത്വമെന്നും അയാൾ വിസ്മരിച്ചു. (ഇതു് ക്ഷണികമായിരിക്കാം.) പ്രകൃതിസിദ്ധമായ അജ്ഞതയാണിതു്. അതിനെ ചൂണ്ടിക്കൊണ്ടാണു് മതത്തിൻെറ ശാസ്ത്രം ഉയിർക്കൊണ്ടതു്. തന്നെ മറന്നു് വിശ്വത്തെ വീക്ഷിക്കുകയെന്ന വിഡ്ഢിത്തം മാത്രം അതിന്നു നിരക്കാതെ പോയി.

അജ്ഞാനം രണ്ടു തരത്തിലാവാം — ഒന്നു മറെറാന്നായിത്തോന്നുക; ഒന്നിനെ കാണാതിരിക്കുക. രണ്ടും അറിവിന്നു ബാധകമാണു്. അധിഷ്ഠാനോപകരണങ്ങൾ വേണ്ടവിധം ഉപയോഗപ്പെടുത്തിയാൽ തിമിരബാധയകലും. അവയാകട്ടെ ബാഹ്യമല്ലെന്നിരിക്കെ സയൻസിൻെറ പരിധിയിൽ വരുന്നതേയില്ല. ഗുരു

പദേശമെന്ന ഗുളികച്ചെപ്പ് സയൻറിസ്റ്റിൻെറ പെട്ടിയിൽ ഇല്ലെന്നുള്ളതാണു കാരണം.

ആകയാൽ മതം ശാസ്ത്രദൃഷ്ടിയിലൂടെ പരിശോധിക്കണം. അവ്യക്തമേഖലകളിലേയ്ക്കു് കണ്ണോടിക്കണം. ആത്യന്തികമായ അറിവുണ്ടാകുമ്പോൾ സംതൃപ്തിയും സമാധാനവുമാകും. ഇതിനു സന്നദ്ധതയുണ്ടെങ്കിൽ സയൻറിസ്ററു തന്നെ മതദ്രഷ്ടാവാകും; ഋഷിയാകും. ഹരിനാമകീർത്തനത്തിലെ –

അക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു ഹരി നാരായണായ നമഃ.

എന്നതിലും ഇതത്രേ സൂചിപ്പിച്ചതു്.

---

മതവും സയൻസും – 15

# "ധർമ്മാദർത്ഥശ്ച കാമശ്ച"

**കെ. കേശവൻ നായർ**

ഇരുപതാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ജീവിക്കുന്ന മനുഷ്യർ ശാസ്ത്രീയകണ്ടുപിടുത്തങ്ങളുടെ കണ്ണഞ്ചിക്കുന്ന കാഴ്ചകൾ കണ്ടു് അമ്പരന്നു നില്ക്കുകയാണു്. സയൻസു് മാനവരാശിയുടെ ദൈനംദിനജീവിതത്തിൽ മഹത്തരങ്ങളായ പരിവർത്തനങ്ങളാണു് വരുത്തിക്കൊണ്ടിരിക്കുന്നതു്. പാശ്ചാത്യരാജ്യങ്ങളിൽ, പ്രത്യേകിച്ചും അമേരിക്കയിലും റഷ്യയിലും, കൃഷിയും വ്യവസായവും പ്രധാനപ്പെട്ട മറെറല്ലാ പ്രവർത്തനങ്ങളും യാന്ത്രികമായതോടെ സാമ്പത്തികാഭിവൃദ്ധിയും കണക്കിലേറെ വർദ്ധിച്ചു. അവിടങ്ങളിൽ കുന്നുകൂടിക്കിടക്കുന്ന ഉല്പന്നങ്ങളെല്ലാം ഇന്നു് അവികസിതരാജ്യങ്ങളിലേയ്ക്കു പ്രവഹിച്ചുകൊണ്ടിരിക്കയാണു്. പാശ്ചാത്യർക്കു് സാമ്പത്തികരംഗത്തുണ്ടായിട്ടുള്ള നേട്ടങ്ങൾക്കെല്ലാം മുന്നോടിയായി വർത്തിച്ചതു് അവരുടെ വിദ്യാഭ്യാസമാണു്. ഭൌതികാഭിവൃദ്ധിയ്ക്കുതകുന്ന വിദ്യാഭ്യാസത്തിനാണു് അവർ പ്രാധാന്യം കല്പിച്ചതു്. ജീവസന്ധാരണത്തിനുതകുന്ന വിദ്യാഭ്യാസമാണു് അവിടങ്ങളിൽ സാധാരണമായിട്ടുള്ളതു്. അഭ്യസ്തവിദ്യർക്കു് അവിടങ്ങളിൽ തൊഴിലില്ലായ്മയുടെ നരകയാതന അനുഭവിയ്ക്കേണ്ട സന്ദർഭം നന്നേ വിരളമാണു്. അവർ എന്തു തൊഴിലും ചെയ്യാൻ സന്നദ്ധരാണു്; തൊഴിൽ ചെയ്തു ജീവിക്കുന്നതിനെ അഭിമാനമായിക്കരുതുന്നു.

എന്നാൽ സാമ്പത്തികാഭിവൃദ്ധിയുടെ ഉന്നതതലങ്ങളിൽ വർത്തിക്കുന്ന പാശ്ചാത്യരുടെ ജീവിതം പൊതുവെ അശാന്തമാണു്. അവിടങ്ങളിലെ ചെറുപ്പക്കാരുടെ ഇടയിൽ കണ്ടുവരുന്ന നൈരാശ്യത്തിൻേറയും മോഹഭംഗങ്ങളുടേയും സ്ഫുലിംഗങ്ങൾ സർവ്വദാഹകമായ ഒരവസ്ഥാവിശേഷത്തിലേയ്ക്കാണു് അവരെ നയിക്കുന്നതു്. ജീവിതത്തിനു് എന്തെങ്കിലും ഒരു ലക്ഷ്യമുള്ളതായി അവർക്കു് അനുഭവപ്പെടുന്നില്ല. പലപ്പോഴും ജീവിതം ദുർവഹമായ ഒരു ഭാരമായി അവർക്കു തോന്നുന്നു. ഗുരുജനങ്ങളുടെ സാന്ത്വനവചനങ്ങളൊന്നും അവർ ചെവിക്കൊള്ളുന്നില്ല. മഹാന്മാരായ പ്രവാചകന്മാരുടേയും അവതാരപുരുഷന്മാരുടേയും സുഭാഷിതങ്ങൾ അവർക്കു് പരിഹാസ്യങ്ങളാണു്. ഹിപ്പിസം ആണവരുടെ പുതിയ മതം. വേഷത്തിലും ഭാഷണത്തിലും വാമാചാരത്തിലും 'എന്തിനേയും എതിർക്കുക' എന്ന നിർബന്ധത്തിലും അവർ അധൃഷ്യരായി വർത്തിക്കുന്നു. ഈ പുതിയ മതത്തിനു പൌരസ്ത്യരാജ്യങ്ങളിലും വൻതോതിൽ അംഗീകാരം ലഭിച്ചുകൊണ്ടിരിക്കയാണു്. പ്രത്യേകിച്ചും ഭാരതത്തിൽ. പാശ്ചാത്യാനുകരണത്തിൽ ഭാരതീയർക്കു കമ്പമുണ്ടല്ലോ. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം നമ്മുടെ ചെറുപ്പക്കാർ കൂടുതൽ പ്രക്ഷോഭകാരികളായി

ത്തീന്നിരിക്കയാണ്. ഇവിടെ ഇപ്പോഠം എന്തിനേയും എതിക്കുക എന്നുള്ളതു് ഒരു ഫാഷനായിത്തീന്നിരിക്കുന്നു. ചെറുപ്പക്കാർ മാത്രമല്ല വൃദ്ധജനങ്ങളും ഇവിടെ പ്രക്ഷോഭകാരികളാണ്. തത്വദീക്ഷയില്ലാത്ത പണിമുടക്കുകളും ബന്ദുകളും ജനസാമാന്യത്തിന്റെ ജീവിതത്തെ വേദനിപ്പിക്കുന്ന മററനേകം അവസ്ഥാവിശേഷങ്ങളും അനുദിനമെന്നോണം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ദുഃസ്വാതന്ത്ര്യത്തിന്റെ ദുഷിച്ച ഫലങ്ങളാണ് ഇന്നു നാം അനുഭവിച്ചുകൊണ്ടിരിക്കുന്നതു്. സാമ്പത്തികമായ അവശതകളാണ് ഇതിനെല്ലാം കാരണമെന്നു പറയുന്നതു് ശരിയായിരിക്കയില്ല. സമ്പന്നരുടെ ഇടയിലും സംതൃപ്തിയും സമാധാനവും ഉള്ളതായിക്കാണുന്നില്ലല്ലോ. മാനുഷികമൂല്യങ്ങളെപ്പററിയുള്ള അജ്ഞതയാണ് ഇതിനെല്ലാം കാരണമെന്നു തോന്നുന്നു. സദാചാരബോധത്തിലും സാംസ്കാരികപ്രവത്തനങ്ങളിലും ജനങ്ങഠം പ്രത്യേകിച്ചും ചെറുപ്പക്കാർ വിമുഖരായിക്കാണുന്നു. തിന്നുക, കുടിക്കുക, രസിക്കുക, വിദ്രോഹപ്രവത്തനങ്ങളിൽ ഏപ്പെടുക എന്നിങ്ങനെയുള്ള മൃഗസാധാരണമായ ദിനചര്യയിൽ കഴിഞ്ഞുകൂടുന്ന ധാരാളം ആഠക്കാർ എവിടേയും പെരുകിവരുകയാണ്.

ജീവിതത്തിന്റെ സുസ്ഥിതിക്കും സുഖത്തിനും വേണ്ടിയാണ് ഭൂരിപക്ഷം ശാസ്ത്രജ്ഞന്മാരും അനവരതം പ്രയത്നിച്ചുവന്നിട്ടുള്ളതു്. ലോകജീവിതത്തെ ഒരു തീച്ചൂളയാക്കി മാററുവാൻ അവർ ഉദ്ദേശിച്ചിരിക്കയില്ല. എന്നാൽ ഇടയ്ക്കിടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന യുദ്ധങ്ങഠം ശാസ്ത്രത്തിന്റെ ഈ സദുദ്ദേശത്തെ ദൂഷണം ചെയ്തു. ഈ ദുരവസ്ഥയുടെ ദുർഭഗസന്താനങ്ങളാണ് ആററംബോംബുകളും ഹൈഡ്രജൻബോംബുകളും അതുപോലുള്ള മററ സംഖ്യം മാരകായുധങ്ങളും. രാഷ്ട്രതന്ത്രജ്ഞന്മാരുടെ സമാധാനസിദ്ധാന്തങ്ങഠം ഇന്നു വെറും പ്രചാരണപരിപാടികളായിത്തീന്നിരിക്കയാണ്. ഭയവും സ്വാത്ഥവും വിശ്വാസരാഹിത്യവും വൻപന്മാരെന്നു നടിക്കുന്ന രാഷ്ട്രത്തലവന്മാരെപ്പോലും ഇന്ന് ഹിംസാമാഗ്ഗങ്ങളിലേയ്ക്കു നയിച്ചുകൊണ്ടിരിക്കുന്നു. ഇതെല്ലാം കണ്ടു് ഹൃദയാലുക്കളായ ശാസ്ത്രജ്ഞന്മാർ പശ്ചാത്തപിക്കുന്നുണ്ടാകാം. വെടിമരുന്നു കണ്ടുപിടിച്ച നോബൽ തന്റെ വാദ്ധക്യകാലത്തു് അതിന്റെ വിനാശകപ്രവത്തനങ്ങഠം കണ്ടു് ദുഃഖിക്കുകയുണ്ടായത്രേ. അതുകൊണ്ടാണ് അദ്ദേഹം തന്റെ സമ്പാദ്യമത്രയും നോബൽ സമ്മാനത്തിനായി വിനിയോഗിക്കാൻ തീരുമാനിച്ചതു്. തനിക്കു് ഒരു പുരുഷായുസ്സുകൂടി ലഭിക്കുകയും വീണ്ടും ജീവിതമാരംഭിക്കാൻ അവസരമുണ്ടാവുകയും ചെയ്താൽ താനൊരു ശാസ്ത്രജ്ഞനാവുകയില്ലെന്നും ഒരു ചെരുപ്പുകുത്തിയോ മറേറാ ആയി കാലം കഴിക്കുവാനേ ശ്രമിക്കുകയുള്ളു എന്നും ഐൻസ്റ്റീൻ തന്റെ ജീവിതസായാഹ്നത്തിൽ ചെയ്ത പ്രസ്താവനയിൽ കാണുന്നു. സ്വാത്ഥലാഭത്തിനു വേണ്ടി ശാസ്ത്രത്തെ വ്യഭിചരിക്കുന്ന ലോകത്തിന്റെ ഹിംസാപ്രവണതയിൽ മടുപ്പുതോന്നിയിട്ടായിരിക്കണം ഐൻസ്റ്റീൻ ഇങ്ങനെ പറഞ്ഞതു്. ഈ ശാസ്ത്രീയയുഗത്തിലും മനുഷ്യൻ നേരായമാഗ്ഗത്തിലൂടെയല്ല സഞ്ചരിക്കുന്നതു്. മനസ്സിനു് ശാന്തി നല്കുന്ന പാഠങ്ങളൊന്നും ഭൌതികശാസ്ത്രം നല്കുന്നില്ല. ഐഹികാഭിവൃദ്ധിയാണ് ഭൌതികശാസ്ത്രത്തിന്റെ പരമലക്ഷ്യം.

എന്നാൽ ആധ്യാത്മികസ്വഭാവമുള്ള വിശുദ്ധമായ മതാനുഭൂതിയാണ് മനസ്സിനു് ശാശ്വതശാന്തിയുണ്ടാക്കുന്നതു്. എല്ലാ മതങ്ങളുടേയും ലക്ഷ്യവും പൊരുളും ഒന്നാണ്. മതമെന്നു പറയുന്നതു് അതിലുള്ള ആചാരാനുഷ്ഠാനങ്ങളും അന്ധവിശ്വാസങ്ങളുമല്ലെന്നു് നാം പ്രത്യേകം ഓക്കേണ്ടതുണ്ടു്. ഇക്കാര്യം മനസ്സിൽവെച്ചുകൊണ്ടു് മതഗ്രന്ഥങ്ങഠം പഠിക്കുകയും മതം അനുശാസിക്കുന്ന ജീവിതചര്യക്രമപ്പെടുത്തുകയും ചെയ്യുന്ന ഒരാഠക്കു് പശ്ചാത്തപിക്കേണ്ടതായി വരില്ല. ജീവിതം സവ്വാന്തര്യാമിയായ ഈശ്വരനെ സാക്ഷാത്കരിക്കാൻ ഉള്ളതാണ്. നമ്മുടെ ഓരോ ചലനവും അതിനുള്ളതാണെന്നു് സങ്കല്പിച്ചു് അപ്പണമനോഭാവത്തോടെ മുന്നോട്ടു നീങ്ങണം. ശാസ്ത്രം എത്ര പുരോഗമിച്ചാലും ധമ്മാചരണമില്ലെങ്കിൽ ലോകം അധഃപതിക്കുകയേ ഉള്ളു. നമ്മുടെ ഓരോ ചലനവും ധമ്മത്തെ മുൻനിത്തിയാകട്ടെ.

# ശ്രീശങ്കരകൃതസരസ്വതീഭുജംഗസ്തോത്രം

വിവർത്തകൻ: കെ. പി. നാരായണപിഷാരടി

സദാ ഭാവയേ ഽഹം പ്രസാദേന യസ്യാഃ
പുമാംസോ ജഡാഃ സന്തി ലോകൈകനാഥേ
സുധാപൂരനിഷ്യന്ദിവാക്ശ്രീബലാസ്ത്വാം
സരോജാസനപ്രാണനാഥേ ഹൃദന്തേ. 1

സ്മരിക്കുന്നു ഞാൻ നിന്നെയുള്ളത്തിലെന്നും
വിരിഞ്ചപ്രിയേ സർവ്വലോകൈകനാഥേ
ലഭിക്കുന്നു പീയൂഷമോലുന്ന വാക്കിൻ
പ്രഭാവം ജളർക്കും പരം നിൻപ്രസാദാൽ. 1

വിശുദ്ധാർക്കശോഭാവളർക്ഷം വിരാജ-
ജ്ജടാമണ്ഡലാസക്തശീതാംശുഖണ്ഡം
ഭജാമ്യർദ്ധദോഷാകരോദ്യല്ലലാടം
വപുസ്തേ സമസ്തേശ്വരി ശ്രീകൃപാബ്ധേ. 2

തൊഴുന്നേൻ വിശുദ്ധാർക്കശോഭം ത്വദംഗം
ജടാമണ്ഡലസ്ഥം ശശാങ്കന്റെ ഖണ്ഡം
മുറിത്തിങ്കൾപോൽ മിന്നിടും ഫാലദേശം
സമസ്തപ്രപഞ്ചേശ്വരി! ശ്രീകൃപാബ്ധേ! 2

മൃദുഭ്രൂലതാനിർജ്ജിതാനംഗചാപ-
ദ്യുതിധ്വസ്തനീലാരവിന്ദായതാക്ഷം
ശരത്പദ്മകിഞ്ജൽകസങ്കാശനാസം
മഹാമൗക്തികാദർശരാജത്കപോലം. 3

അനംഗന്റെ വില്ലും തൊഴും ചില്ലി രണ്ടും
സുനീലാംബുജംപോലെഴും നീണ്ട കണ്ണും
ശരത്പ്പങ്കജക്കണ്ണികയ്ക്കൊത്ത മൂക്കും
കവിൾത്തട്ടുകണ്ണാടിയും കൈതൊഴുന്നേൻ. 3

പ്രവാളാഭിരാമാധരം ചാരുമന്ദ-
സ്മിതാഭാവിനിർഭത്സിതേന്ദുപ്രകാശം
സ്ഫുരന്മല്ലികാകുഡ്മളോല്ലാസിദന്തം
ഗളാഭാവിനിർദ്ധൂതശംഖാഭിരാമം. 4

പ്രവാളത്തെ വെല്ലുന്ന ചെഞ്ചോരിവായും
മനോഹാരിയാം പുഞ്ചിരിപ്പൂനിലാവും
നറും മുല്ലമൊട്ടൊത്തു മിന്നുന്ന പല്ലും
നമിക്കുന്നു ഞാൻ ശംഖിനൊക്കും കഴുത്തും. 4

വരം ചാഭയം പുസ്തകം ചാക്ഷമാലാം
ധരദ്ഭിശ്ചതുർഭിഃ കരൈരംബുജാഭൈഃ
സഹസ്രാക്ഷകുംഭീന്ദ്രകുംഭോപമാന-
സ്തനദ്വന്ദ്വമുക്താഘടാഭ്യാം വിനമ്രം. 5

വരം നിർഭയം പുസ്തകം മാലതാനും
ധരിച്ചുള്ള ഹസ്താരവിന്ദങ്ങൾ നാലും
സുരേന്ദ്രന്റെ കൊമ്പന്റെ വന്മസ്തകത്തെ-
ജ്ജയിക്കും സ്തനദ്വന്ദ്വവും കുമ്പിടുന്നേൻ. 5

സ്ഫുരദ്രോമരാജിപ്രഭാപൂരദൂരീ-
കൃതശ്യാമചക്ഷുഃശ്രവഃകാന്തിഭാരം
ഗഭീരത്രിരേഖാവിരാജത്പിചണ്ഡ-
ദ്യുതിധ്വസ്തബോധിദ്രുമം സ്നിഗ്ദ്ധകേശം. 6

കറുത്തുള്ള പാമ്പിന്റെ സത്ക്കാന്തി ദൂരീ-
കരിക്കാൻ കരുത്തുള്ള രോമാളിയോടേ
ത്രിരേഖാഭചേർന്നാലിലയ്ക്കൊത്തു ശോഭി-
പ്പൊരക്കുക്ഷിയും കുന്തൽവായ്പും നിനപ്പേൻ. 6

ലസത്സൂക്ഷ്മശുക്ലാംബരോദ്യന്നിതംബം
മഹാകാദളസ്തംഭതുല്യോരുകാണ്ഡം
സുവൃത്തപ്രകാമാഭിരാമോരുപർവ്വ-
പ്രഭാനിന്ദിതാനംഗസാമുദ്ഗകാഭം. 7

നിതംബത്തിൽ നേർത്തുള്ള വെൺചേലയും വാ-
രെഴും വാഴപോൽ തുത്തുടക്കാമ്പുരണ്ടും
അനംഗന്റെ ചെപ്പോടു കപ്പം പിരിക്കും
സുവൃത്തം മുഴങ്കാലുമിങ്ങോർത്തിടുന്നേൻ. 7

ഉപാസംഗസങ്കാശജംഘം പദാഗ്ര-
പ്രഭാഭർത്സിതോത്തുംഗകൂർമ്മപ്രഭാവം
പദാംഭോജസംഭാവിതാശോകസാലം
സ്ഫുരച്ചന്ദ്രികാജിത്വരോദ്യന്നഖാഭം. 8

ശരിക്കാവനാഴിക്കിണങ്ങും കണങ്കാ-
ലുയർന്നാമയോടേറ്റെതിർക്കും പുറങ്കാൽ
അശോകത്തെ മാനിച്ചിടും പാദപദ്മം
നിലാവെജ്ജയിക്കും നഖം സർവ്വമോർപ്പൂ. 8

നമസ്തേ മഹാദേവി ഹേ വർണ്ണരൂപേ
നമസ്തേ ഗിരാം ദേവി ഗീർവ്വാണവന്ദ്യേ
നമസ്തേ മഹാപദ്മകാന്താരവാസേ
സമസ്താം ച വിദ്യാം പ്രദേഹി പ്രദേഹി. 9

നമഃ പദ്മഭൂവക്ത്രപദ്മാധിവാസേ
നമഃ പദ്മനേത്രാദിഭിഃ സേവ്യമാനേ
നമഃ പദ്മകിഞ്ജല്ക്കസങ്കാശവർണ്ണേ
നമഃ പദ്മപത്രാഭിരാമാക്ഷി തുഭ്യം. 10

പലാശപ്രസൂനോപമം ചാരുതുണ്ഡം
വലാരാതിനീലോപലാഭം പതത്രം
ത്രിവർണ്ണം ഗളാന്തം വഹന്തം ശുകം തം
ദധാനേ നമോ ദേവി തുഭ്യം നമോഽസ്തു. 11

കദംബാടവീമധ്യസംസ്ഥാം സഖീഭി-
ർമ്മനോജ്ഞാഭിരാനന്ദലീലാരസാഭിഃ
കളസ്വാനയാ വീണയാ രാജമാനാം
ഭജേ ത്വാം സരസ്വത്യഹം ദേവി നിത്യം. 12

പരേ നിർമ്മലേ നിഷ്കളേ നിത്യശുദ്ധേ
ശരണ്യേ വരേണ്യേ ത്രിലോകൈകവന്ദ്യേ
നമോഽസ്ത്വംബികേ യുഷ്മദീയേഽംഘ്രിപദ്മേ
രസജ്ഞാതലേ സന്തതം നൃത്യതാം മേ. 13

പ്രസീദ പ്രസീദ പ്രസീദാംബികേ മാ-
മസീമാനദീനാനുകമ്പാവലോകേ
പദാംഭോരുഹദ്വന്ദ്വമേവാവലംബം
ന ജാനേ പരം കിഞ്ചിദാനന്ദമൂർത്തേ. 14

ഇതീദം ഭുജംഗപ്രയാതം പഠേദ്യോ
മുദാ പ്രാതരുത്ഥായ ഭക്ത്യാ സമേതഃ
സ മാസത്രയാത് പൂർവ്വമേവാസ്തി നൂനം
പ്രസാദസ്യ സാരസ്വതസ്യൈകപാത്രം. 15

തൊഴുന്നേൻ മഹാദേവി ഹേ വർണ്ണരൂപേ
തൊഴാം ഭാരതീദേവി ഗീർവ്വാണവന്ദ്യേ
തൊഴുന്നേൻ മഹാപദ്മകാന്താരവാസേ
കനിഞ്ഞേകണേയേകണേ വിദ്യയെല്ലാം. 9

തൊഴാം പദ്മജന്മാസ്യപദ്മാധിവാസേ
തൊഴാം പദ്മനേത്രാദിസംസേവ്യമാനേ
തൊഴാം പദ്മകിഞ്ജല്കസങ്കാശവർണ്ണേ
തൊഴാം പദ്മപത്രാക്ഷി നിൻകാല്ക്കൽ നിത്യം. 10

പ്ലാശിന്റെ പൂവൊത്ത നല്ലോരു കൊക്കും
മുറയ്ക്കിന്ദ്രനീലാഭമാം തൂവൽവായ്പും
ത്രിവർണ്ണം കഴുത്തും വഹിക്കും ശുകത്തെ
ധരിച്ചീടുമെൻ ദേവി നിന്നെത്തൊഴുന്നേൻ. 11

കടമ്പിൻ വനത്തിന്റെ മദ്ധ്യത്തിലാളീ-
ജനം ചേർന്നു സന്തോഷമായ് കേളിയാടി
കളസ്വാനമാം വീണയേന്തുന്ന വാണീ
ഭജിക്കുന്നു ഞാൻ നിന്നെയെൻദേവി നിത്യം. 12

പരേ നിർമ്മലേ നിഷ്കളേ നിത്യശുദ്ധേ
ശരണ്യേ വരേണ്യേ ത്രിലോകൈകവന്ദ്യേ
തൊഴാമംബികേ നിന്റെ പാദാംബുജത്തിൽ
സദാ നൃത്തമാടീടുകെൻ നാവുതന്മേൽ. 13

തുണയ്ക്കു തുണയ്ക്കു തുണയ്ക്കു കനഞ്ഞീ-
വലഞ്ഞോന്റെ നേരെക്കടക്കൺകളാലേ
പദാംഭോരുഹം രണ്ടു താൻ താങ്ങലായി-
ട്ടറിഞ്ഞീല മറ്റൊന്നുമാനന്ദമൂർത്തേ. 14

ഭുജംഗപ്രയാതാഖ്യമിസ്തോത്രരത്നം
പുലർച്ചയ്ക്കു ഭക്ത്യാ ജപിക്കുന്നതാകിൽ
ലഭിച്ചീടുമേ മൂന്നു മാസത്തിനുള്ളിൽ
ദൃഢം ഭാരതീദേവിതൻ സത്പ്രസാദം. 15

---

അമ്പത്തൊന്നക്ഷരാളീകലിതതനുലതേ വേദമാകുന്ന ശാഖി-
ക്കൊമ്പത്തമ്പോടു പൂക്കും കുസുമതതിയിലേന്തുന്ന പൂന്തേൻകുഴമ്പേ,
ചെമ്പൊൽത്താർബാണഡംഭപ്രശമനസുകൃതോപാത്തസൗഭാഗ്യലക്ഷ്മീ-
സമ്പത്തേ കുമ്പിടുന്നേൻ കഴലിണ വലയാധീശ്വരീ വിശ്വനാഥേ.
വാണീദേവി സുനീലവേണി സുഭഗേ വീണാരവം കൈതൊഴും
വാണീവൈഭവമോഹിനി ത്രിജഗതാം നാഥേ വിരിഞ്ചപ്രിയേ,
വാണീദോഷമശേഷമാശു കളവാനെൻനാവിലാത്താദരം
വാണീടേണമതിന്നു നിന്നടിയിൽ ഞാൻ വീഴുന്നു മൂകാംബികേ.

# ബന്ധവും മുക്തിയും

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

മഹത്താം മർത്ത്യജന്മത്തിൻ മുഖ്യലക്ഷ്യം വിമുക്തിയാം
ബ്രഹ്മസ്വരൂപമായ് ജീവനണരുന്നതു നിർവൃതി. 1

സച്ചിദാത്മകനാം ജീവനവസ്ഥാത്രയസാക്ഷിയാം
ബ്രഹ്മമാണെങ്കിലും മായാമോഹത്താൽ
ദേഹമാർന്നുപോയ്. 2

നിദ്രപോൽ ത്രിപുടീരൂപം* കലരുന്നോരു മായയിൽ
മയങ്ങി ജീവൻ ദേഹാഭിമാനിയായിട്ടിരിക്കയാം. 3

ദേഹാത്മഭ്രമരൂപത്തിലിരിക്കും മായ ബന്ധമാം
ബ്രഹ്മജ്ഞാനമുണ്ടായാൽ ബന്ധമൊട്ടുക്കഴിഞ്ഞുപോം. 4

ഗുരുദേവൻ 'തത്ത്വമസി' കാതിലോതുന്നമാത്രയിൽ
അഹം ബ്രഹ്മാസ്മിയെന്നുള്ളിൽ ധരിക്കും ശിഷ്യനുത്തമൻ.

ആചാര്യനുപദേശിക്കും മന്ത്രത്തിൻ മഹിമാവിനാൽ
ബ്രഹ്മാനുഭൂതിയും മായാനാശവും സംഭവിച്ചിടും. 6

ചിത്തത്തിൻ വിഷയാകാരപരിണാമത്തെ യോഗികൾ
നിർവ്വചിക്കുന്നു സന്താപമേകും സംസാരബന്ധമായ്. 7

അദ്ധ്യാസരൂപമാം മായാബന്ധമില്ലാതെയാകുവാൻ
അധിഷ്ഠാനജ്ഞാനമല്ലാതില്ല മററൊരുപായവും. 8

ബ്രഹ്മാകാരമനോവൃത്തിരൂപമാം ജ്ഞാനയുക്തിയാൽ
സംസാരബന്ധനം നീക്കി മുക്തനായ്ത്തീരണം നരൻ.

സന്താപനാശവും നിത്യപരമാനന്ദലാഭവും
ഉണ്ടാകുന്നൊരവസ്ഥാനമാണു മോക്ഷം മഹത്തരം. 10

മുക്തി രണ്ടു പ്രകാരത്തിലുണ്ടെന്നോതുന്നു നാന്മറ
ഒന്നു ജീവന്മുക്തി,യന്യം വിദേഹാത്മകമുക്തിയാം. 11

ജീവിച്ചിരിക്കവേ മർത്ത്യൻ ജ്ഞാനത്താൽ
ബന്ധഹീനനായ്
ആത്മസന്തുഷ്ടനായ് വാഴും നില ജീവൻവിമുക്തിയാം.

ദേഹാദി ദൃശ്യധർമ്മങ്ങളേററെടുപ്പതു ബന്ധമാം
ജ്ഞാനത്താലവ നീക്കുന്നതാണു ജീവൻവിമോചനം. 13

ദ്വൈതബുദ്ധിനശിച്ചെന്നുമദ്വൈതബ്രഹ്മവസ്തുവിൽ
അഹംബുദ്ധിയുറയ്ക്കുമ്പോൾ ജീവന്മുക്തി തെളിഞ്ഞിടും.

പ്രാരബ്ധകർമ്മനാശത്തിൽ ജീവൻ ദേഹം വെടിഞ്ഞുടൻ
നിർഗ്ഗുണബ്രഹ്മമായ് ശോഭിപ്പതു നിർദ്ദേഹമുക്തിയാം.

കർത്തൃഭാവാദിയായ് മോദഖേദാദിബഹുരൂപമായ്
തോന്നും ചിത്തവികാരങ്ങൾ ബദ്ധനാക്കുന്നു ജീവനെ.

വിരക്തിയാൽ, വിവേകത്താൽ, ധൈര്യത്താൽ
ചിത്തവൃത്തിയെ
ചിന്മഹസ്സിലുറപ്പിച്ചാൽ ഭവബന്ധം നശിച്ചുപോം. 17

ലയമെന്നും ബാധമെന്നും നാശം രണ്ടു പ്രകാരമായ്
ഉണ്ടെന്നോതുന്നു വേദാന്തശാസ്ത്രവും സജ്ജനങ്ങളും. 18

ഉപാദാനമിരിക്കെത്തത്കാര്യമെല്ലാം നശിപ്പതു
ലയമാണു, കടം മണ്ണിലടങ്ങുന്നതുദാഹൃതി. 19

സ്ഥൂലഭൂതാദിമായാന്തമെല്ലാത്തത്ത്വങ്ങളും ക്രമാത്
കാരണബ്രഹ്മധാമത്തിലടങ്ങുന്നതുതാൻ ലയം. 20

കാര്യമാമിപ്രപഞ്ചത്തിൽ കാരണം ബ്രഹ്മമേകമാം
കടലിൽ തിരപോൽ വിശ്വം ബ്രഹ്മത്തിൽ
സ്ഥിതിചെയ്കയാം. 21

കാര്യത്തെ ഹേതുരൂപത്തിൽ ചിന്തിച്ചാൽ
സർവ്വലോകവും
മൂലകാരണമാം ബ്രഹ്മചൈതന്യത്തിലമർന്നുപോം. 22

കാര്യവസ്തുക്കളോരോന്നും പരിശോധന ചെയ്യുകിൽ
തത്തത്കാരണരൂപത്തിൽ മാറിപ്പോവതു കണ്ടിടാം.

ഭൂമി വെള്ളത്തിലും, വെള്ളം തീയിലും, തീയു കാററിലും,
കാററു വ്യോമത്തിലും, വ്യോമമഹങ്കാരത്തിലും തഥാ,

അഹങ്കാരം മഹത്തത്ത്വം തന്നിലും, മഹദാഖ്യമാം
തത്ത്വം മായയിലും മായ ബ്രഹ്മത്തിങ്കലുമുൾപ്പെടും.
(യുഗ്മകം) 25

പ്രപഞ്ചത്തിനുപാദാനഭൂതമാം മായ സർവ്വവും
ഉൾക്കൊണ്ടു തദധിഷ്ഠാനബ്രഹ്മത്തിങ്കലിരിക്കയാം. 26

ജഡമാം മായ ബ്രഹ്മത്തിലദ്ധ്യാരോപിതമാകയാൽ
ബ്രഹ്മവും മായയും മായാവികാരങ്ങളുമേകമാം. 27

ആരോപിതപദാർത്ഥങ്ങളധിഷ്ഠാനാത്മകങ്ങളാം
അതിനാൽ സർവ്വവും ബ്രഹ്മമാത്രമാണെന്നറിഞ്ഞിടാം.

കാര്യകാരണഭാവത്തിൽ പ്രപഞ്ചം നിലനിൽക്കിലും
ലയപൂർവ്വകമായ്ച്ചിത്തം ബ്രഹ്മാകാരം കലർന്നിടും. 29

ലയചിന്തവഴിക്കുള്ളം ബ്രഹ്മത്തിൽച്ചെന്നുറയ്ക്കയാൽ
ലയമെന്നിസ്സമാധിക്കു നാമമുണ്ടായി വന്നിതു. 30

ഈ ലയം സുഷുപ്തിപോൽ ദുഃഖക്ഷയമുണ്ടാക്കുമെങ്കിലും
മായാവിനാശമാം നിത്യമുക്തിയേകാനശക്തമാം. 31

ഉപാദാനത്തൊടൊപ്പം തത്കാര്യത്തിൽ
നഷ്ടി ബാധമാം
ഇരുളാൽ കയറിൽത്തോന്നും പാമ്പിൻനാശം നിദർശനം.

---

* ത്രിപുടി = അറിയുന്നവൻ, അറിയപ്പെടുന്നവസ്തു, അറിവ്.

ബ്രഹ്മത്തിൻ വടിവാണ്ടോരു ശുദ്ധമാം ചിത്തവൃത്തിയാൽ
അജ്ഞാനം തത്ക്കാര്യമൊത്തു നശിക്കു,മതു ബാധമാം.

ബ്രഹ്മം സത്യം ജഗത്തെല്ലാം മിഥ്യയെന്നുള്ള നിശ്ചയം
വേദാന്തചിന്തയാലുള്ളിലുണ്ടാകുന്നതു ബാധമാം. 34

സ്ഥൂലസൂക്ഷ്മാദിരൂപത്തിലിരിക്കും ദൃശ്യസഞ്ചയം
സത്യമായ്ത്തോന്നുമെന്നാലും ചിന്തിച്ചാൽ
മിഥ്യയായ്‌വരും. 35

വിഭിന്നരീതിയിൽ കാണും ഭൂതവർഗ്ഗത്തിലൊന്നുമേ
പ്രത്യക്ഷമല്ല, പ്രത്യക്ഷം തദ്ഗുണങ്ങളു മാത്രമാം. 36

ശബ്ദാദിയാം ഗുണങ്ങൾക്കു താങ്ങാം
വ്യോമാദിയുള്ളതായ്
ഊഹിച്ചറിയുവാൻ വ്യാപ്തിജ്ഞാനാഭാവം തടസ്സമാം.

അജ്ഞാതവസ്തുവിൻ സത്ത തെളിയിച്ചു കൊടുക്കുവാൻ
പ്രത്യക്ഷാദിപ്രമാണത്താൽ സാധ്യമല്ലൊരു മർത്യനും.

അതിനാൽ വ്യോമവായ്വാദിപഞ്ചഭൂതങ്ങളൊക്കെയും
ആകാശകുസുമംപോലെ മിഥ്യയാണെന്നു സിദ്ധമായ്.

അതുപോൽ മിഥ്യയാം പഞ്ചഭൂതജാലത്തിലുള്ളതായ്
തോന്നും ഗുണങ്ങളും വ്യോമവർണ്ണംപോലെയസത്യമാം.

മരുഭൂവിൽത്തോന്നിടുന്ന നീരിലോളങ്ങൾപോലവേ
പഞ്ചഭൂതങ്ങളിൽക്കാണും ഗുണങ്ങൾ ഭ്രാന്തിരൂപമാം. 41

സത്യമായ്തോന്നിടും മിഥ്യാപദാർത്ഥങ്ങളശേഷവും
രജ്ജുസർപ്പംകണക്കോർത്താലജ്ഞാനപരിണാമമാം. 42

അജ്ഞാനമിപ്രപഞ്ചത്തിൻ ബീജമാമാദിശക്തിയാം
അതാണു മായയും മൂലാഽവിദ്യയും ബ്രഹ്മശക്തിയും. 43

അറിയപ്പെടുമജ്ഞാനമറിവിൽപ്പെട്ടിരിക്കയാം
അറിവോ ബ്രഹ്മമജ്ഞാനമദ്ഭുതാകൃതി മായയാം. 44

സജാതീയവിജാതീയസ്വീയഭേദവിഹീനമാം
ബ്രഹ്മസത്തയിലധ്യസ്തമാണു മായയനാദിയായ്. 45

ബ്രഹ്മത്തെയാശ്രയിച്ചെന്നും തത്സ്വരൂപം മറച്ചിടും
മായയാവൃതി വിക്ഷേപശക്തിയാർന്നു കളിക്കയാം. 46

രാഹുവാദിത്യബിംബത്തെപ്പോലെ ബ്രഹ്മത്തെ മായയും
മറച്ചു നിജരൂപത്തേ പ്രകടിപ്പിച്ചിടുന്നിതു. 47

ഒന്നുമേയറിയാതേറെ നേരം നിദ്രയിലാണ്ടുപോയ്
എന്നോർക്കുമ്പോൾത്തെളിഞ്ഞീടുമജ്ഞാനം
മായതന്നെയാം. 48

താൻ ചിത്സ്വരൂപമാം ബ്രഹ്മമല്ലെന്നുള്ളനുഭൂതിയാൽ
അവിവേകി വിളക്കുന്നോരജ്ഞാനം മായതന്നെയാം. 49

അവസ്ഥാത്രയരൂപത്തിൽത്തോന്നും ലോകത്തിനാകവേ
മൂലകാരണമായ് നില്ക്കുമജ്ഞാനം മായതന്നെയാം. 50

മൂന്നു ലോകത്തിനും താങ്ങായിരിക്കും സാക്ഷി ചേതനം
മൂന്നവസ്ഥയിലും ദേഹമാർന്നിരിപ്പതു മായയാം. 51

ഏകമാം ബ്രഹ്മചൈതന്യമീശനായ് ഭുവനത്രയം
രചിച്ചു കാത്തഴിക്കുന്നതോർത്താൽ മായാവിലാസമാം. 52

ഏകമാം ബ്രഹ്മചൈതന്യം നാനാജീവസമൂഹമായ്
ജനിച്ചും ചത്തുമെപ്പോഴും ക്ലേശിക്കുന്നതു മായയാം. 53

പ്രത്യക്ഷാനുഭവത്താലും യുക്തിയാലും തെളിഞ്ഞിടും
മായയാൽ നിർഗ്ഗുണബ്രഹ്മം ജഗദ്രൂപം കലർന്നഹോ! 54

സച്ചിദാനന്ദമാം ബ്രഹ്മവസ്തുവിൻ നിത്യശക്തിയായ്
കാണുന്നു മായയെത്തന്ത്രശാസ്ത്രതത്ത്വവിശാരദർ. 55

ബ്രഹ്മംപോൽ മായയും നിത്യമാണെങ്കിൽ ഭവബന്ധവും
നിത്യമാകണമപ്പോൾ നിർവ്വാണപ്രാപ്തിയസാദ്ധ്യമാം.

അദ്വൈതനിർഗ്ഗുണബ്രഹ്മവസ്തുവിൽ നിത്യശക്തിയായ്
മായയുണ്ടെന്നുവന്നാലാ ബ്രഹ്മം സഗുണമായ്‌വരും. 57

മായാവികാരമെല്ലാമാ ബ്രഹ്മത്തിൽ സംക്രമിക്കുകിൽ
ബ്രഹ്മത്തിൻ 'നിത്യമുക്തത്വനിർമ്മലത്വാ'ദിയററുപോം.

'ഏകമേവാദ്വിതീയം'തൊട്ടുള്ള വേദവചസ്സുകൾ
'ബ്രഹ്മം നിർഗ്ഗുണമദ്വൈതം പൂർണ്ണ'മെന്നു കഥിക്കയാം.

മായ ബ്രഹ്മത്തിലധ്യസ്തരൂപമായിട്ടിരിപ്പതായ്
നിർണ്ണയിച്ചെങ്കിലേ വേദസിദ്ധാന്തത്തിനിണങ്ങിടൂ.

അദ്ധ്യസ്തമായാധർമ്മങ്ങൾ ബ്രഹ്മത്തിൽ കലരായ്കയാൽ
ബ്രഹ്മത്തിൻ നിത്യമുക്തത്വനിർമ്മലത്വാദി മാഞ്ഞിടാ.

നിർഗ്ഗുണബ്രഹ്മചൈതന്യം ജഗത്കാരണമായ് വരാ
എന്നാൽ ജഗത്തു കാണുന്നുണ്ടതിൻ കാരണമെന്തുവാൻ? 62

ഇജ്ജഗത്തിന്നുപാദാനഹേതുവായ് നിലനിന്നിടും
ശക്തിയൊന്നുണ്ടു ബ്രഹ്മത്തിലതു മായാഭിധാനമാം. 63

അചിന്ത്യശക്തിയാം മായ ബ്രഹ്മസത്തയിലുള്ളതായ്
കാര്യത്താലനുമാനിച്ചു തീർച്ചയാക്കുന്നു സത്തുകൾ. 64

കാര്യാനുമേയമാം മായ കാരണത്തിലിരിക്കയാം
കാര്യംകാരണമാണെന്നു ബോധിച്ചാൽ മായയററുപോം.

മായോപഹിതമാം ബ്രഹ്മചൈതന്യത്തിൻ വിവർത്തമായ്
ചരാചരാത്മകം ലോകം പ്രതിഭാസിച്ചിടുന്നതേ. 66

ബ്രഹ്മത്തിലാരോപിതമായ് ജഗത്തിൻ വടിവാണ്ടെഴും
മായ ബ്രഹ്മാവബോധത്താലെന്നെന്നേയ്ക്കും നശിച്ചുപോം.

അതിനാൽ മായ ബ്രഹ്മംപോൽ നിത്യമെന്നുള്ള ജല്പനം
വേദാന്തശാസ്ത്രസിദ്ധാന്തപക്ഷത്തിന്നു വിരുദ്ധമാം. 68

മൂഢർക്കു സത്യമായ്, യുക്തിചിന്തകർക്കനിർവാച്യമായ്,
മുക്തർക്കു മിഥ്യയായ്ത്തോന്നും മായയദ്ഭുതരൂപമാം. 69

ഇതസത്തല്ല, ദൃശ്യത്വമാർന്നു പ്രത്യക്ഷമാകയാൽ
ഇതു സത്തല്ല, ബോധത്താലൊടുങ്ങുന്നതു കാൺകയാൽ.

ഇരുളും വെളിവുംപോലെ സദസദ്ഭാവമെങ്ങുമേ
ഒത്തിണങ്ങായ്കയാൽ മായയനിർവാച്യസ്വരൂപമാം.

മണൽക്കാട്ടിൽ തടാകംപോൽ വിണ്ണിൽ
നീലപ്പരപ്പുപോൽ
ബ്രഹ്മത്തിൽ തോന്നുമീ ദൃശ്യജാലം മായാവിലാസമാം.

വെയിലാലിരുളെന്നോണമദ്വൈതബ്രഹ്മബുദ്ധിയാൽ
മായയും തത്കാര്യമാമിജ്ജഗത്തും വിനശിച്ചുപോം. 73

ബ്രഹ്മാനുഭൂതിയാൽ ബന്ധഹേതുവാം മായ പോകിലും
ജഗത്തിൻ തോന്നലുണ്ടാകുമതു പൊയ്യെന്നു കാണണം. 74

പ്രത്യക്ഷമായ് പ്രപഞ്ചത്തെക്കാൺകിലും
മരുനീരുപോൽ
മിഥ്യയാണെന്നുള്ളിലുള്ള നിശ്ചയംതന്നെ ബാധമാം. 75

സ്വപ്നംപോലിന്ദ്രജാലംപോലചിന്ത്യരചനാത്മകം
പ്രപഞ്ചം കാൺകിലും മിഥ്യയെന്നു തീർച്ചപ്പെടുത്തണം.

വിണ്ണിൽ പൂർണ്ണേന്ദുവിൻ രൂപം കിണ്ണംപോൽ
തോന്നുമെങ്കിലും
പെരുതാം ഗോളമെന്നുള്ളിൽ ധരിക്കുന്നതുപോലവേ, 77

ബ്രഹ്മത്തെ ദൃശ്യരൂപത്തിൽ കണ്ടാലും ബുദ്ധിവൃത്തിയാൽ
സച്ചിദാനന്ദമായ് സാക്ഷാത്കരിക്കുന്നതു ബാധമാം.

സ്വർണ്ണസ്വരൂപബോധത്താൽ ഭൂഷണാദികളെന്നപോൽ
ബ്രഹ്മാപരോക്ഷജ്ഞാനത്താൽ ദൃശ്യം ബാധിതമായിടും.

ബ്രഹ്മവസ്തുവിലധ്യസ്തമാകുമിബ്ഭുവനത്രയം
ബ്രഹ്മമാണെന്നകക്കണ്ണാൽ കാണുന്നോരിഹ മുക്തരാം.

രണ്ടാണു ദുഃഖശാന്തിക്കായ് ശീലിക്കേണ്ട സമാധികൾ
ലയമാണൊന്നു, മറ്റേതു ബാധമെന്നാർ മനീഷികൾ. 81

ബ്രഹ്മം ഞാനെന്ന സങ്കല്പധ്യാനം ലയസമാധിയാം
ബ്രഹ്മം ഞാനെന്ന സമ്യഗ്ധീനിർണ്ണയം ബാധമായിടും.

കർത്തൃതന്ത്രം ലയം, ബാധം വസ്തുതന്ത്രം നിനയ്ക്കുകിൽ
ഇവയിൽ ശ്രേഷ്ഠമാം ബാധം ജീവന്മുക്താനുഭൂതിയാം. 83

തിരമാലയെ നീരായിക്കാണുംപോൽ ദൃശ്യമാകവേ
ബ്രഹ്മസ്വരൂപമായ്ക്കാൺമൂ ജീവന്മുക്തയതീശ്വരർ. 84

പ്രാരബ്ധകർമ്മഭോഗാർത്ഥം ദേഹത്തെയാശ്രയിക്കിലും
വേദാന്തവേദ്യമാം ബ്രഹ്മസ്വരൂപത്തിലിരുന്നിടും, 85

ജീവന്മുക്തമഹാത്മാക്കൾ സദാ ബാധസമാധിയിൽ
വ്യവഹാരത്തിലേർപ്പെട്ടുപോയാലും ബന്ധഹീനരാം. 86
(യുഗ്മകം)

ബ്രഹ്മജ്ഞാനാഗ്നിയാൽ മൂന്നു ദേഹവും ദഗ്ദ്ധമാകയാൽ
മുക്തർക്കില്ല പുനർജ്ജന്മം ലോകാന്തരസുഖങ്ങളും. 87

ബ്രഹ്മജ്ഞാനോദയത്തിങ്കൽ ബീജദേഹം നശിച്ചുപോം
പ്രാരബ്ധനാശപര്യന്തം ബാക്കിദേഹങ്ങൾ നിന്നിടും. 88

ഘടമറ്റാൽ ഘടാകാശം തനിയാകാശമാംവിധം
ഉടൽ വിട്ടാൽ മുക്തജീവൻ ബ്രഹ്മമായ് ലാലസിച്ചിടും.

വിദേഹമുക്തനാം ജീവനഖണ്ഡാനന്ദമൂർത്തിയായ്
ബ്രഹ്മസ്വരൂപനായ് നിത്യമുക്തനായ് വിജയിപ്പതേ.

സാധുസംഗമമാചാര്യസേവ വേദാന്തചിന്തനം
വൈരാഗ്യം വാസനാനാശമിവയാൽ മുക്തി നേടണം.

നിത്യാദ്വയബ്രഹ്മമഹാമഹസ്സി–
ലധ്യസ്തമാം സംസൃതിബന്ധമെല്ലാം
ശ്രുത്യന്തവാക്യാർത്ഥവിചാരണത്താൽ
പ്രധ്വസ്തമായ്ത്തീരുമതാണു മുക്തി.

ഉള്ളിലുള്ള കളവൊക്കെയും കള–
ഞ്ഞുള്ളതാം പൊരുളിലുള്ളമൂന്നിയാൽ
കൊള്ളലും കൊടയുമറ്റു നിത്യമാ–
യുള്ള മുക്തിരസമാസ്വദിച്ചിടാം.

---

# ഭിക്ഷുഗീത *

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

അവന്തിരാജ്യത്ത് മഹാധനികനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അയാൾ കൃഷി, കച്ചവടം, ഹുണ്ടിക മുതലായ വ്യാപാരങ്ങൾ കൊണ്ട് ഒരുപടി മുതൽ സമ്പാദിച്ചിരുന്നു. എങ്കിലും നന്നെ അരിഷ്ടിച്ചുകൊണ്ടാണ് കഴിഞ്ഞുകൂടിയിരുന്നത്. പണം കുന്നുകൂട്ടി സൂക്ഷിക്കാനല്ലാതെ അരക്കാശു ചെലവിടാൻ വയ്യ. ആൾ അത്രയ്ക്ക് അറുകെട്ട പിശുക്കനായിരുന്നു. അവനവൻ അനുഭവിക്കില്ല, മററവർക്കു കൊടുക്കുകയുമില്ല. സ്വഭാവത്തിന്റെ വഷളത്തം പറയാവതല്ല. കാമം കലശല്, ദ്വേഷം സഹിക്കില്ല, ശുണ്ഠി മൂക്കത്ത്. വഴിപോക്കർ വന്നാൽ സൽക്കരിക്കാതെ മുള്ളു പറഞ്ഞു മുഷിപ്പിച്ചയയ്ക്കും. ചാർച്ചക്കാരെ കണ്ടാൽ വേഴ്ച ഭാവിക്കാതെ മുഖം തിരിച്ചു മിണ്ടാതെ പോകും. ദയയില്ല, സ്നേഹമില്ല, മര്യാദയില്ല, ലൌകികമില്ല. വാലിയക്കാരെ കൂലികൂടാതെ പണിയിപ്പിക്കാനോ കുടുംബക്കാരെ ചോറു കൊടുക്കാതെ പട്ടിണി കിട

---

* ഭാഗവതം xi. 23.

ത്താനോ യാതൊരു കുസലുമുണ്ടായിരുന്നില്ല. പണമായിരുന്നു അയാളുടെ പരദേവത. ബന്ധുവും പ്രാണനും സ്വർഗ്ഗവും മോക്ഷവും എല്ലാം പണം തന്നെ. അതു കൈയ്യിൽനിന്നു ചോരരുതെന്ന ഒരൊററ വിചാരമേ അയാൾക്കുണ്ടായിരുന്നുള്ളു. ദാനധർമ്മങ്ങളും ത്യാഗഭോഗങ്ങളുമില്ലാത്ത ആ ബ്രഹ്മാലയം അശ്രീകരവും ശുദ്ധശൂന്യവുമായിത്തീന്നു. ജ്ഞാതികളും അതിഥികളും കേറി വരാതായി. ഭൃത്യന്മാർ പണിയാൻ കൂട്ടാക്കാതെ ഇടഞ്ഞു് ഇറങ്ങിപ്പോയി. കളത്രവും പുത്രന്മാരും ശുശ്രൂഷിക്കാൻ അരികത്തുവരാതെ വെറുങ്ങലിച്ച് ഒളിച്ചുനിന്നു. സ്വജനങ്ങളും അയൽവാസികളും വെറുത്തു് അയാളുമായി കൂടിക്കഴിയാതായി. യക്ഷനെപ്പോലെ തനിക്കും അന്യനും ഉപകരിക്കാത്ത മട്ടിൽ മുതൽ സൂക്ഷിച്ചു് ഉഭയലോകച്യുതനായി ജീവിക്കുന്ന ആ മനുഷ്യന്റെ നേരെ പഞ്ചയജ്ഞങ്ങളുടെ അധിദേവതകൾ, തങ്ങളുടെ അവകാശങ്ങൾ കിട്ടാത്തതുകൊണ്ടു്, കലശലായി കോപിച്ചുവശായി. അതോടുകൂടി അർത്ഥലാഭത്തിനു മാത്രം ഹേതുവായ അല്പം പുണ്യം അയാൾക്കുണ്ടായിരുന്നതുകൂടി തവിടുപൊടിയായി. അങ്ങനെ ആ ദുർഭഗന്റെ അത്യധ്വാനത്താൽ നേടിയ സമ്പത്തു് അസ്ഥിവാരം പുഴങ്ങി ഇടിഞ്ഞുവീഴുകയാണു്. സ്വത്തിൽ കുറെ ഭാഗം കുടുംബക്കാർ കൈക്കലാക്കി. കുറച്ചംശം നാട്ടുകാർ തട്ടി. ഏതാനും വീതം കള്ളന്മാർ കവന്നു. ഒരോഹരി സർക്കാരിലേയ്ക്കൊതുങ്ങി. ബാക്കിയുള്ളതു തീയും വെള്ളവും ചിതലും പെരുച്ചാഴിയും കൂടി പങ്കുവെച്ചെടുത്തു. ഇപ്രകാരം കൈയിലത്തെ മുതൽ മുഴുവൻ കായലിൽ കലങ്ങി. ആൾ ദീപാളി കുളിച്ചു. കുബേരൻ കുചേലനായിത്തീന്നു. ദാനം, ഭോഗം, നാശം എന്നിങ്ങനെ വിത്തത്തിനു മൂന്നു ഗതികളുള്ളതിൽ ചരമഗതിതന്നെ പിശുക്കന്റെ സ്വത്തിനു സംഭവിച്ചു. ശ്രീഭഗവതി അയാളുടെ തുറക്കാത്ത ഇരുമ്പുപെട്ടിയിലും അഴിക്കാത്ത മടിശ്ശീലയിലും കുടുങ്ങി വീർപ്പുമുട്ടി മുടിഞ്ഞരുളി.

ഇങ്ങനെ ഇഹത്തിൽ യാതൊരു കാമവുമനുഭവിക്കാതെ, പരത്തിലേയ്ക്കു യാതൊരു ധർമ്മവുമാർജ്ജിക്കാതെ സ്വത്തു മുഴുവൻ നഷ്ടപ്പെട്ടു ജനങ്ങളാൽ വഞ്ചിക്കപ്പെട്ട സമയത്താണു് ആരണനു് ഉള്ളിൽ ആലോചന കേറിയതു്. നിധനം പ്രാപിച്ച ധനത്തെപ്പററി അനുശോചിച്ചുകൊണ്ടു് അയാൾ അവഗാഢമായ ധ്യാനത്തിൽ മുഴുകി. ശോകത്തിനു് ഒരു കരയും കണ്ടില്ല. ചിന്തിക്കുന്തോറും ആധി അധികമധികം ആളിക്കത്തുകയാണു ചെയ്തതു്. ഹൃദയമെല്ലാം പുകഞ്ഞിരുണ്ടു. ദേഹമാസകലം എരിഞ്ഞുനീറി. നെററി മുഴുവൻ ചുട്ടുപഴുത്തു. നേത്രങ്ങളിൽനിന്നു കാഞ്ഞവെള്ളത്തെ വെല്ലുന്ന കണ്ണീർ ധാരമുറിയാതെ ഒഴുകിത്തുടങ്ങി. നാസാദ്വാരങ്ങളിൽനിന്നു ചുടലക്കാററിനെ തോല്പിക്കുന്ന നെടുവീർപ്പു് ഇടവിടാതെ പൊങ്ങിത്തുടങ്ങി. പഞ്ചാഗ്നിമദ്ധ്യത്തിലെ പ്രസ്തുതതപസ്സുകൊണ്ടു ക്രമേണ ആ തപസ്വിയുടെ ചിത്തം ശുദ്ധമാവുകയാണു്; തീവ്രമായ വൈരാഗ്യം അങ്കുരിക്കുകയാണു്. തൊണ്ടയിടറിക്കൊണ്ടു് അയാൾ പറഞ്ഞു:

''ഹാ, കഷ്ടം ഞാൻ ശരീരത്തെ വേണ്ടാതെ ഇട്ടു വരട്ടി. പണം നേടാനെത്രയാണു ബുദ്ധിമുട്ടിയതു് ? എന്നിട്ടെന്തേ ഇപ്പോൾ കാര്യമുണ്ടായതു് ? ധർമ്മവും കാമവും രണ്ടും സിദ്ധിച്ചില്ല. പിശുക്കന്മാരുടെ സമ്പാദ്യം ഒരു തരത്തിലുള്ള സുഖത്തിനും ഉതകില്ല. ഇരിക്കുമ്പോൾ അരിഷ്ടിക്കാനും മരിക്കുമ്പോൾ നരകിക്കാനും മാത്രമുപകരിക്കും. എത്രതന്നെ സത്കീർത്തിയുണ്ടായിക്കൊള്ളട്ടെ, ലേശം ലോഭം മതി, അതിനെ മുഴുവൻ കേടുവരുത്താൻ. അതിയായ അംഗസൗഷ്ഠവവും രൂപലാവണ്യവുമുണ്ടായാലും അല്പം പാണ്ടുവന്നാൽ അതെല്ലാം ദുഷിച്ചുപോകുന്നു. അർത്ഥം പുരുഷാർത്ഥമാണത്രെ. അതെങ്ങനെ ? സുഖമല്ലെ പുരുഷാർത്ഥമാവൂ ? അർത്ഥവിഷയത്തിൽ സുഖമെപ്പോഴാണുള്ളതു് ? ധനം സമ്പാദിക്കുമ്പോഴും രക്ഷിക്കുമ്പോഴും വദ്ധിപ്പിക്കുമ്പോഴും വല്ലാത്ത ക്ലേശം. ചെലവിടുമ്പോൾ എന്തെന്നില്ലാത്ത ഭയം. അനുഭവിക്കുമ്പോൾ അടക്കാൻ വയ്യാത്ത ആധി. നശിക്കുമ്പോൾ മുഴുത്ത ഭ്രാന്തു്. സുഖം പിന്നെ എപ്പോൾ ? കൊള്ള, കൊല, പൊളി, ചതി, പുച്ഛം, ഊററം, കാമം, വൈരം, ശൃണ്ഠി, ശണ്ഠ, തിരക്കു്, വിശ്വാസക്കേടു്, വ്യഭിചാരം, ചൂതുകളി, കള്ളുകുടി എന്നീ പതിനഞ്ചനർത്ഥ

ങ്ങറം അത്ഥമൂലങ്ങളത്രെ ! അതുകൊണ്ടു ശ്രേയസ്സു മോഹിക്കുന്നവൻ അത്ഥമെന്ന അനത്ഥത്തെ അകററുകതന്നെ വേണം. അച്ഛനമ്മമാർ, ഭായ്യമാർ, സോദരന്മാർ, സുഹൃത്തുക്കറം തുടങ്ങി ഏകപ്രാണന്മാരായി കഴിഞ്ഞുകൂടുന്ന പലരും ഒരു ചെമ്പുതുട്ടിനുവേണ്ടി കലഹിച്ചു് അതിവേഗത്തിൽ ബദ്ധശത്രുക്കളായിച്ചമയുന്നു. ഈ വഹക്കാക്കു് സ്വത്തിനെ സംബന്ധിച്ച നിസ്സാരസംഗതിയിൽ കണക്കില്ലാതെ ക്ഷോഭിക്കാനും, കലികേറി വെളിച്ചപ്പെടാനും തമ്മിൽത്തച്ചു പിരിയാനും സ്നേഹം വെടിഞ്ഞു തലമണ്ട തകക്കാനും യാതൊരു സങ്കോചവുമില്ല. അത്ഥനിഷ്ഠന്മാക്കു് ഇഹത്തിലെന്നപോലെ പരത്തിലും അനത്ഥങ്ങറംതന്നെ. അമരന്മാർ പോലും കൊതിക്കുന്ന ഈ മർത്ത്യജന്മം ലഭിച്ചിട്ടുംകൂടി ഇതിനെ വകവെയ്ക്കാതെ ഏവരാണോ ആത്മഹിതത്തെ ആചരിക്കാതിരിക്കുന്നതു്, അവർ നരകത്തിൽ വീഴുകയേയുള്ളു. സ്വഗ്ഗത്തിൻെറയും അപവഗ്ഗത്തിൻെറയും ദ്വാരമായ ഈ ദേഹം കിട്ടിയാൽ പിന്നെ വല്ലവരും ആപത്തിൻെറ ആസ്പദമായ സമ്പത്തിൽ ഭ്രമിക്കുമോ ? ദേവന്മാർ, ഋഷികറം, പിതൃക്കറം, ഭൂതങ്ങറം, മനുഷ്യർ, പുലക്കാർ, ചാച്ചക്കാർ, അവനവൻ — എന്നീ അവകാശികളെ ബലികൊടുത്തു തൃപ്തിപ്പെടുത്താത്ത യക്ഷവിത്തൻ അധഃപതിക്കാതെ തരമില്ല. പണത്തിനെ ച്ചൊല്ലി തൊരവും തൊയിരവും കെട്ട പണിക്കു മെനക്കെട്ടു മതിമറന്നു ജീവിച്ച ഞാൻ എൻെറ ധനവും ബലവും യൗവ്വനവുമെല്ലാം തുലച്ചുകളഞ്ഞു. എനിക്കു തൻേറടമുണ്ടായിരുന്നുവെങ്കിൽ ധനാദിയെ മുക്തിക്കുള്ള സാധനമാക്കാൻ സാധിച്ചേനെ. ഇനി ഈ വയസ്സുകാലത്തുവിചാരിച്ചാൽ വല്ലതിനും ഇയ്യുള്ളവൻ ആളാകുമോ ? എന്നാൽ അത്ഥം അനത്ഥമാണെന്നറിഞ്ഞിട്ടും ചിലർ സദാ അതിനുവേണ്ടി വെറുതെ കഷ്ടപ്പെടുന്നതെന്തുകൊണ്ടാണു് ? ഏതോ മായയിൽപ്പെട്ടു മയങ്ങിയതുകൊണ്ടാകണം. സംശയമില്ല. അല്ലെങ്കിൽ മൃത്യുഗ്രസ്തനായ മനുഷ്യനു പുനജ്ജന്മഹേതുക്കളായ കമ്മങ്ങറംകൊണ്ടും നരകകാരണങ്ങളായ അത്ഥകാമങ്ങറംകൊണ്ടും ആനന്ദം സമ്പാദിച്ചുകളയാമെന്ന ഭ്രമമുണ്ടാകുമോ ? ഏതായാലും സവ്വേശ്വരൻ എൻെറ നേരെ സന്തോഷിച്ചിരിക്കുന്നുവെന്നു തീച്ച്യയാണു്. അവിടുന്നു് എന്നെ ഈ സ്ഥിതിയിലോളമെത്തിച്ചു് അക്കരെയ്ക്കുള്ള നിവ്വേദപോതത്തിൽ കേററിത്തന്നില്ലേ ? അതുകൊണ്ടു് എനിക്കിനി ആയുസ്സു ബാക്കിയുണ്ടെങ്കിൽ ആ ഉള്ള കാലം മുഴുവൻ ജീവിതോദ്ദേശം മറക്കാതെ മറക്കാതെ ആത്മതൃപ്തനായി ഉഗ്രതപസ്സുചെയ്തു ശരീരത്തെ ശോഷിപ്പിക്കുകയും ബ്രഹ്മജ്ഞാനം സമ്പാദിച്ചു് അതിനെ ലയിപ്പിക്കുകയും ചെയ്യും. എൻെറ ഈ ശുഭസങ്കല്പം സഫലമാവാൻ സകലദേവന്മാരും ആശിസ്സരുളുമാറാകട്ടെ ! അവർ അനുഗ്രഹിക്കുന്ന പക്ഷം ആയുസ്സു പടുതിരി കത്തിത്തുടങ്ങിയാലും അക്കരെയണയാൻ സമയമുണ്ടു്. ഖട്വാംഗൻ രണ്ടേരണ്ടു നാഴികകൊണ്ടല്ലേ മുക്തനായതു് ?''

ഇപ്രകാരം അന്തഃകരണത്തിൽ ചിന്തിച്ചുറപ്പിച്ചു് അവന്തിദേശത്തെ അന്തണൻ അഹന്താമമതകറം വെടിഞ്ഞു് ശാന്തനും മൌനിയുമായിച്ചമഞ്ഞു. ആ പരമവിരക്തൻ അചിരേണ സവ്വസംഗങ്ങളുമഴിച്ചു, സകല ബന്ധങ്ങളും മുറിച്ചു സന്ന്യസിക്കുകയും, പെട്ടെന്നൊരു ദിവസം നാട്ടിൽനിന്നന്തർധാനം ചെയ്യുകയും ചെയ്തു.

കൊല്ലം അഞ്ചാറു കഴിഞ്ഞു. പൊളിഞ്ഞ മുതലാളിയെവിടെ ? ആക്കും രൂപമില്ല. ഓരോരുത്തർ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു. പലരും പലതും ഊഹിച്ചുകൊണ്ടിരുന്നു. നാറം ചെല്ലുന്തോറും അന്വേഷണം കുറഞ്ഞുതുടങ്ങി. സ്മരണം മങ്ങിത്തുടങ്ങി. ഈ ലോകത്തിൽ എത്ര പേർ പൊങ്ങിവരുന്നു ? എത്ര പേർ താണുപോകുന്നു ? എല്ലാവരുടെയും പോക്കുവരുത്തു സൂക്ഷിക്കാൻ ശ്രദ്ധയെവിടെ ? സമയമെവിടെ ?

നേരം നട്ടുച്ച. കമ്മസാക്ഷി ഊഴിയിലേയ്ക്കു തുറിച്ചുനോക്കുന്നു. നട്ടപ്പൊരി വെയിലേററു ചുട്ടുപഴുത്ത തെരുവിലെ പൊടിമണ്ണിൽ ചെങ്കപ്പിടാത്ത അടിയൂന്നിക്കൊണ്ടു് ഒരു ഗോസായി അതാ ഉമ്മറംതോറും പിച്ച തെണ്ടി നടക്കുന്നു. ചില ഗൃഹസ്ഥന്മാർ ഭിക്ഷുവിനെ കണ്ടുകൂടുമ്പോറം വാതൽ കൊട്ടിയടയ്ക്കുന്നു. ചിലർ തട്ടിക്കേറുന്നു. ചിലർ മുഖം കറുപ്പിച്ചു മുള്ളു പറഞ്ഞു

കൊണ്ടു വല്ലതും എറിഞ്ഞുകൊടുക്കുന്നു. ചിലർ ഭക്ത്യാദരപുരസ്സരം ഭിക്ഷ നൽകുന്നു. സന്ന്യാസിയാകട്ടെ തന്നവരെയും തരാത്തവരെയും സത്ക്കരിച്ചവരെയും ധിക്കരിച്ചവരെയും ഏക ഭാവേന വീക്ഷിച്ചുകൊണ്ടും കടാക്ഷിച്ചുകൊണ്ടും കിട്ടിയ അന്നവുമേന്തി സന്തൃപ്തിയോടെ സരിത്തീരത്തിലേയ്ക്കു പോവുകയാണ്. അവിടെ ച്ചെന്നു കാലും മുഖവും കഴുകി നിസർഗശുചിയായ ഭൈക്ഷത്തെ പ്രോക്ഷണംകൊണ്ടു തെല്ലു കൂടി ശുദ്ധീകരിച്ചു ബ്രഹ്മാപ്പണംകൊണ്ട് ഏററവും പവിത്രമാക്കി മണൽത്തട്ടിലമന്നിരുന്ന് അമൃതേത്തിനു മുതിരുന്നു. ആ വൈരാഗി ആരാണ്? നാട്ടുകാർ അതുതന്നെയാണ് ആരായുന്നതു്. രണ്ടുനാലു ദിവസമായി ആ ത്രിദണ്ഡിയെ ഗ്രാമത്തിൽ കണ്ടുതുടങ്ങിയിട്ട്. ജനങ്ങൾ അയാളെ സൂക്ഷിച്ചുനോക്കുന്നുണ്ടു്; അയാളുടെ നടപടികൾ നിഷ്കർഷിച്ചു പരിശോധിക്കുന്നുണ്ടു്. മുഖപരിചയം തോന്നുന്നു. എങ്കിലും വളരെ ഓർത്തിട്ടും ആളെ മനസ്സിലാകുന്നില്ല. അതു് അറിയാഞ്ഞിട്ട് ചിത്തത്തിനു മഹാശല്യം. ജേണയങ്ങളായ വേറെ അനേകം സംഗതികളറിയാഞ്ഞിട്ട് അവക്ക് ലവലേശം സങ്കടമില്ല. ഏതായാലും തെണ്ടികൾക്കു നേരം പോകാൻ വകയായി. നിഷ്ക്രിയന്മാക്കു ജോലി കിട്ടി. അവർ ഗോസായിയുടെ പിന്നാലെ ചാരവൃത്തി തുടങ്ങി. രാപ്പകൽ പരിശോധനതന്നെ. എന്തിനു പറയുന്നു? തിരിച്ചറിയാനുള്ള അടയാളങ്ങളൊന്നുമില്ലെങ്കിലും അവർ ഊടെടുത്തു ചെമ്പു പുറത്താക്കി. ആളെ പെട്ടപൊളിച്ചു. ഭിക്ഷു ഭക്ഷണത്തിനിരിക്കുമ്പോൾ അനവധി പന്തീരാന്മാർ അയാളെ നാലുപുറവും വന്നു വളഞ്ഞു വിസ്താരമാരംഭിച്ചു:

ഒരുത്തൻ: എടോ കൂട്ടരേ, ആരാ ഈ സ്വാമിയാര്? നിങ്ങളറിയുമോ ആളെ?

മറെറാരുത്തൻ: ഏതോ സ്വാമിയാരാണെന്നു മാത്രം എനിയ്ക്കു തോന്നുന്നുണ്ടു്. രാമനോ കൃഷ്ണനോ എന്നൊന്നും മനസ്സിലാകുന്നില്ല. ആട്ടെ നിങ്ങൾക്കാക്കെങ്കിലും വാസ്തവത്തിൽ ഇതേതു സ്വാമിയാരാണെന്നു മനസ്സിലായോ?

മൂന്നാമൻ: ഉവ്വ്, നാരദനാണെന്നാണ് എൻെറ ഊഹം. മുഖത്തെ അസാധാരണ തേജസ്സു നോക്കൂ!

നാലാമൻ: നിങ്ങൾക്കൊക്കെ തോന്നലും ഊഹവുമല്ലാതെ ജ്യോതിഷവും പ്രശ്നവും മററുമില്ലല്ലോ. എന്നാൽ എനിയ്ക്കതുണ്ടു്. ഇയാൾ ദേവഷിയും രാജഷിയുമൊന്നുമല്ലെന്നും ബ്രഹ്മഷിയാണെന്നും ഞാൻ കവിടി നിരത്തി പ്രശ്നം വെച്ചപ്പോൾ കണ്ടിരിക്കുന്നു.

അഞ്ചാമൻ: പോടോ, തന്നേക്കാൾ കൂടുതൽ ജ്യോതിശ്ശാസ്ത്രം എനിക്കറിയാം. ഇയാൾ ബ്രഹ്മഷിയല്ല, വൈശ്യഷിയാണെന്നത്രേ ഞാൻ പ്രശ്നവശാൽ കണ്ടിരിക്കുന്നതു്.

ആറാമൻ: നിങ്ങളുടെ പ്രശ്നംകൊണ്ട് കാര്യം ഏതാണ്ടല്ലാതെ തീർച്ചമൂച്ചയായിട്ടറിയില്ല. അതിനെൻെറ പ്രശ്നമാണു നല്ലതു്. അതിതാ ആരംഭിച്ചുകളയാം. ഹേ ഗോസായി, താനാരാണ്? തൻെറ ഊരും പേരുമെന്താണ്?

ഏഴാമൻ: അതു മിണ്ടാപ്പൂതമാണേയ്! വായില്ലാക്കുന്നിലപ്പനാണേയ്! പിന്നെ എങ്ങനെ മിണ്ടും? നിങ്ങൾ അയാളെ മിണ്ടിക്കാൻ പതിനെട്ടടവും എടുത്തുകൊൾവിൻ. അയാൾ മിണ്ടില്ല, ഞാനേററു.

എട്ടാമൻ: വായില്ലാക്കുന്നിലപ്പനു മിണ്ടാനേ ഞെരുക്കമുള്ളു. തിന്നാൻ പ്രയാസമില്ല അല്ലേ?

ഒമ്പതാമൻ: അമ്പോ! ആളെന്തു ജഗജില്ലിയാണ്! മൂപ്പരുടെ കരുത്തു നോക്കു! ആരൊക്കെ എന്തൊക്കെ പറഞ്ഞിട്ടും ഒരു കുലുക്കം വേണ്ടേ? മലപോലെ ഉറച്ചാണിരിക്കുന്നതു്. കൊററിയുടെ കൂട്ടത്തിൽ മൌനം കൊണ്ടാണ് കാര്യം നേടുന്നതു്.

പത്താമൻ: ഞാൻ ഇയാളെ മിണ്ടിച്ചിട്ടേ ഇനി ഒരു കാര്യമുള്ളു. എടാ നിന്നോടല്ലേ ചോദിച്ചതു് ഊരും പേരുമെന്താണെന്ന്? ഉള്ളതു പറഞ്ഞോ! അതാണ് നല്ലതു്. കാവിയിൽ ഉടലും മൗനത്തിൽ നടവടിയും പൂഴ്ത്തിവെച്ചാൽ ആളെ ഞങ്ങൾ തിരിച്ചറിയില്ലെന്നാണോ നീ വിചാരിച്ചതു്? നിൻെറ ചായം വെളിച്ചത്തായിരിക്കുന്നു. നീ നാട്ടിൽനിന്നു ചാടിപ്പോയിട്ടു കൊല്ലം ആറായെങ്കിലും നിന്നെ ഞങ്ങളാരും മറന്നിട്ടില്ല. അത്രവേഗമൊന്നും മറക്കാൻ വയ്യാത്തവിധത്തിലാണു നീ ജനങ്ങളെ പണ്ടൊരിക്കൽ ചെണ്ടകൊട്ടിച്ചിട്ടുള്ളതു്. അവരെ ഇപ്പോഴും കാഷായംകൊണ്ടു മിരട്ടാമെന്നായിരിക്കാം നിൻെറ ആലോചന. ആ സൂത്രം ഇനി

പററില്ല. കച്ചവടം പൊളിഞ്ഞു ദീപാളി കളിച്ച നാട്ടുകാരും തറവാട്ടുകാരും തച്ചാട്ടിയപ്പോൾ ഉദരനിമിത്തം നീ ഈ വേഷംപൂണ്ട് ഈ തൊഴിൽ കൈക്കൊണ്ടു അല്ലേ ? കൊള്ളാം, അന്നത്തെ കച്ചവടംകൊണ്ടും കച്ചകെട്ടിയ കപടംകൊണ്ടും നീ മാലോകൎക്ക് 'കച്ച'കഷായമായിപ്പോയെന്നും ഇനി കഷായത്തെ കാഷായംകൊണ്ടു മേമ്പൊടി ചേൎത്തു മധുരിപ്പിയ്ക്കാൻ ശ്രമിക്കുന്നതു വ്യൎത്ഥമാണെന്നും ധരിച്ചോളൂ. പതിനൊന്നാമൻ: അതേയ്! ചങ്ങാതികളേ, നിങ്ങൾക്കങ്ങനെ വായിൽ നാവുകൊണ്ടു പയററിയാൽ മതി, നിങ്ങളുടെ നാവിനേ ചൊറിച്ചിലുള്ളൂ. എന്റെ കൈയിനാണു തരിപ്പ്. എനിക്ക് ഈ പഹേനെ ഒന്നു പൊട്ടിക്കാൻ വൈകി.

എന്നു പറഞ്ഞു മുഴമിക്കും മുമ്പു കേട്ടു 'ഠോ!' എന്നൊരേറുപടക്കം പൊട്ടുന്ന ഒച്ച. അതു പന്ത്രണ്ടാമൻ ഭിക്ഷുവിന്റെ ചെകിടത്തു കൈപരത്തി ആഞ്ഞടിച്ച അടിയുടെ നിഷ്ഠുരശബ്ദമായിരുന്നു. പന്ത്രണ്ടാമന്റെ ഈ പുഷ്പാഞ്ജലി കഴിയേണ്ടതാമസം, പതിമ്മൂന്നാമൻ അഭിഷേകത്തിനു തയ്യാറായി. അയാൾ ഗോസായിയുടെ നെറുകയിൽ കാക്കരിച്ചു തുപ്പി. തുടൎന്നു മററുള്ളവരും ഓരോ ദ്രോഹങ്ങൾ ചെയ്തു. അങ്ങനെ അവിടെ ക്ഷണംനേരംകൊണ്ടു വലിയ ബഹളമായി. ഒരാൾ യതിയുടെ ദണ്ഡു തട്ടിപ്പറിച്ചു. മററൊരാൾ കമണ്ഡലു കട്ടെടുത്തു. വേറൊരാൾ പീഠമാണ് കൈക്കലാക്കിയതു്. ചിലർ അക്ഷമാലയും വേറെ ചിലർ ഭിക്ഷാപാത്രവും മററു ചിലർ മരവുരിയും അപഹരിച്ചു. ആ അസത്തുക്കൾ തട്ടിയെടുത്ത പദാൎത്ഥങ്ങൾ അങ്ങോട്ടു തിരികെ കൊടുക്കാൻ ഭാവിക്കുകയും, കാട്ടി കൊതിപ്പിക്കുകമാത്രം ചെയ്ത് കൊടുക്കാതെ മടക്കിയെടുക്കയും ചെയ്ത് ഗോസ്വാമിയെ കരങ്ങുകളിപ്പിച്ചുകൊണ്ടിരുന്നു. ഒരു കൂട്ടർ സന്ന്യാസിയെ കുഞ്ചിരാമനെ എന്നപോലെ ചങ്ങലയിൽക്കുടുക്കി. കുറേ പേർ അദ്ദേഹത്തെ യാതനാദേഹിയെ എന്ന മാതിരി കയർകൊണ്ടു സൎവ്വാംഗം വരിഞ്ഞുകെട്ടി. ചില വഹക്കാർ അദ്ദേഹത്തെ തത്തമ്മയെ എന്ന കണക്കിനു തുറുങ്കിലിട്ടടച്ചു. ആ കൊശ്രോടന്മാർ എന്തെല്ലാമാണു വായിൽതോന്നിയതു പുലമ്പിയതെന്നും, എന്തൊക്കെയാണ് കൈയ്യുവന്നതു കാട്ടിയതെന്നും വകതിരിച്ചു വിവരിക്കാനും വിസ്തരിച്ചു വൎണ്ണിക്കാനും സാദ്ധ്യമല്ല. പിച്ചുക, മാന്തുക, ഉന്തുക, തള്ളുക, തല്ലുക, ഞേടുക, ചവിട്ടുക, ചതയ്ക്കുക, അലറുക, ചാടുക, കണ്ണുരുട്ടുക, പല്ലിറുമ്മുക, കൊഞ്ഞനം കാട്ടുക, കല്ലെറിയുക, അമ്പെയ്യുക – ഇത്തരത്തിൽ തെമ്മാടികൾ ഭിക്ഷുവിനെ ദ്രോഹിച്ച ദ്രോഹത്തിനു കയ്യും കണക്കുമില്ല. പ്രസ്തുത പീഡകൾ കുറച്ചുനേരമല്ല, അനവധി ദിവസമാണു തുടൎന്നുകൊണ്ടിരുന്നതു്. ദുൎജ്ജനങ്ങളിൽനിന്നുള്ള ഭൗതികങ്ങളായ ഈവക ബാധകൾക്കുപുറമേ, ജ്വരാദികളിൽനിന്നുള്ള ദൈഹികങ്ങളും ശീതോഷ്ണാദികളിൽനിന്നുള്ള ദൈവികങ്ങളുമായ മററു പല ഉപദ്രവങ്ങളും ആ തപസ്വിക്കു മേൽക്കുമേൽ സഹിയ്ക്കേണ്ടി വന്നു. എന്നാൽ ഏതാപത്തു നേരിടുന്ന സമയത്തും എന്തു ദുഃഖം വരുന്ന അവസരത്തിലും അതെല്ലാം തനിക്ക് അവശ്യം അനുഭവിച്ചൊടുക്കേണ്ട പ്രാരബ്ധം മാത്രമാണെന്നോൎത്തു സമാധാനിച്ചതല്ലാതെ ഒരിയ്ക്കലെങ്കിലും ആ മനസ്വി ക്ഷോഭിച്ചു മതിമറക്കുകയുണ്ടായില്ല. ലക്ഷം ദുഷ്ടജനങ്ങളും ദുരദൃഷ്ടങ്ങളും ആ മഹാനുഭാവനെ സ്വധൎമ്മത്തിൽനിന്നും ഭ്രംശിപ്പിക്കാൻ കുതുകുന്നും മറിഞ്ഞുവെങ്കിലും അദ്ദേഹം കുലുങ്ങിയില്ല. നൂറായിരം മത്സ്യങ്ങളും നക്രങ്ങളും മഹാസമുദ്രത്തെ വാലുകൊണ്ടു വെട്ടിമറിക്കാൻ ഭഗീരഥപ്രയത്നം ചെയ്തുവെങ്കിലും അതിൽ ഒരു കൊച്ചുകല്ലോലം പോലും പൊന്തിയില്ല. ആക്രമിച്ചവർ തോററു തൊപ്പിയിട്ടതേയുള്ളൂ. ആ മഹാപുരുഷൻ സാത്ത്വികമായ ധൈൎയ്യത്തെ അവലംബിച്ചു പ്രകൃതിയുടെ വികൃതിശരങ്ങളെ പുഷ്പവൃഷ്ടിപോലെ ഏററുകൊണ്ടു പ്രശാന്തഗംഭീരഭാവത്തിൽ ഇപ്രകാരം പാടിയാനന്ദിക്കുകയാണുണ്ടായതു്:

"എന്റെ സുഖദുഃഖങ്ങളുടെ ഹേതു മനുഷ്യനോ ദേവനോ ആത്മാവോ ഗ്രഹമോ കൎമ്മമോ കാലമോ ഒന്നുമല്ല; സംസാരചക്രത്തെ തിരിച്ചുകൊണ്ടിരിക്കുന്ന മനസ്സു മാത്രമാകുന്നു. മനസ്സു വൃത്തികളെയും വൃത്തികൾ കൎമ്മങ്ങളെയും കൎമ്മങ്ങൾ ജന്മങ്ങളെയും നിൎമ്മിക്കുന്നു. അങ്ങനെയാണെങ്കിൽ സംസാരവും ആത്മാവിനല്ലാതെ

മനസ്സിനുതന്നെ വരേണ്ടതല്ലേ എന്നു ശങ്കിക്കാം. എന്നാൽ ആത്മാവിന്റെ സംസൃതി ആദ്ധ്യാസികമാണെന്നും പാരമാർത്ഥികമല്ലെന്നും ധരിയ്ക്കണം. അവിദ്യായുക്തനായ ജീവനല്ലാതെ തദ്രഹിതനായ ഈശ്വരനു സംസാരമില്ല. മനസ്സു പ്രവർത്തിക്കുമ്പോഠം പരമാത്മാവു തന്റേടം വിടാതെ കേവലം സാക്ഷിയായിരുന്നു കാണുന്നതേയുള്ളു. ജീവാത്മാവാകട്ടെ തന്മയീഭവിച്ച് മനോവ്യാപാരങ്ങളെ നിജവ്യാപാരങ്ങളായി മാറിദ്ധരിച്ച് വിഷയങ്ങളിലൊട്ടി സംസരിക്കുന്നു. അതുകൊണ്ടു മനസ്സിനെ നിഗ്രഹിച്ചാൽ എല്ലാമായി. അതില്ലെങ്കിൽപ്പിന്നെ എന്തു ചെയ്തിട്ടും കാര്യമില്ല. ദാനം, സ്വധർമ്മം, യമം, നിയമം, വ്രതം, അദ്ധ്യയനം മുതലായ എല്ലാ അനുഷ്ഠാനങ്ങളുടെയും പരമപ്രയോജനം മനോനിഗ്രഹമാകുന്നു. പരമജ്ഞാനമെന്നോ മഹായോഗമെന്നോ പറയുന്നതു മനസ്സിന്റെ നിഗ്രഹമല്ലാതെ മറെറാന്നുമല്ല. മനസ്സ് ഏകാഗ്രമായവനു ദാനാദികളെക്കൊണ്ടു വിശേഷിച്ചെന്തു കാര്യമാണുള്ളത്? അതുപോലെ മനസ്സു വിക്ഷിപ്തമായവനും ദാനാദികളെക്കൊണ്ടു പ്രത്യേകിച്ചെന്തു ഗുണമാണു സിദ്ധിക്കാനുള്ളത്? മനസ്സിന്റെ പിടിയിലാണു സകലേന്ദ്രിയങ്ങളും. മനസ്സാണെങ്കിൽ മറെറാന്നിന്റേയും കീഴിലല്ലതാനും. സത്യം ചൊല്ലുകയാണെങ്കിൽ മനസ്സെന്നതു ബലവാന്മാരിൽവെച്ച് ബലിഷ്ഠനും യോഗികഠംക്കുപോലും ഭയങ്കരനുമായ ദേവനാകുന്നു. ഈ ദേവനെ വശീകരിക്കുന്നവനത്രേ ദേവദേവൻ; സർവ്വേന്ദ്രിയജിത്തും. പൊറുക്കാനാവാത്ത രാഗദ്വേഷങ്ങഠംകൊണ്ടു മർമ്മത്തിൽ കുത്തി വേദനിപ്പിക്കുന്ന പ്രസ്തുതരിപുവിനെ ജയിക്കാൻ നോക്കാതെ ചില മൂഢന്മാർ വെറുക്കനെ അന്യന്മാരോട് ഇണങ്ങുകയും പിണങ്ങുകയും ചെയ്തു മിത്രാമിത്രങ്ങളെ സൃഷ്ടിക്കുന്നു. മനസ്സു കെട്ടിച്ചമച്ചുണ്ടാക്കിയ ഈ ദേഹത്തെ ഞാനെന്നും പുത്രാദിദേഹത്തെ എന്റെയെന്നുമുള്ള ഭാവത്തോടെ കൈക്കൊണ്ട് ഇതു വേറെ മററതു വേറെ എന്നു തെററിദ്ധരിച്ച് കരയററ കൂരിരുട്ടിൽ ജീവന്മാർ നട്ടംതിരിയുകയാണ്.

''അഥവാ സുഖദുഃഖങ്ങളുടെ ഹേതു മനുഷ്യനാണെന്നുതന്നെ വെയ്ക്കുക. എന്നാൽക്കൂടി ആത്മാവിനെന്താണു സംഭവിയ്ക്കാനുള്ളത്? സുഖദുഃഖങ്ങളുടെ കർമ്മത്വവും കർത്തൃത്വവും ഭൂവികാരങ്ങളായ ഇരുശരീരങ്ങഠംക്കല്ലാതെ അമൂർത്തനും നിഷ്ക്രിയനുമായ ആത്മാവിനെങ്ങനെ ചേരും? എങ്കിലും ദുഃഖം ആത്മാവിലല്ലേ ഒടുക്കം ചെന്നു മുട്ടുന്നതെന്നു സംശയിയ്ക്കാം. പക്ഷേ അവനവന്റെയും ആരാന്റെയും ശരീരങ്ങളിൽ കുടികൊള്ളുന്നത് ഒരേ ഒരു പരമാത്മാവാകയാൽ കോപത്തിന്റെ വിഷയമെവിടെ? തന്റെ പല്ലുകൊണ്ടു തന്റെ നാവു കടിച്ചു നൊന്താൽ ആരോടു കയർക്കും? ഇനി ദേവനാണ് ദുഃഖകാരണമെന്നിരിക്കട്ടെ. എന്നാലും ആത്മാവിനെന്തു ശുക്കാണുണ്ടാവാൻ പോകുന്നത്? വികുർവ്വാണന്മാരായ ഇന്ദ്രിയാഭിമാനിദേവന്മാർക്കല്ലാതെ അവിക്രിയനും അനഹങ്കാരനുമായ ആത്മാവിനു് അനർത്ഥപ്രസക്തിയുണ്ടോ? അധിഷ്ഠാനദേവന്മാരാണെങ്കിൽ എല്ലാ ദേഹങ്ങളിലും ഒന്നായതുകൊണ്ട് അവർ തമ്മിൽ കശപിശക്കുട്ടാനും വഴിയില്ല. സ്വന്തം കൈകഠം പരസ്പരം കൂട്ടിമുട്ടി വേദനിച്ചാൽ വല്ലവരും ശുണ്ഠിയെടുക്കാറുണ്ടോ? എങ്കിലും 'ആത്മാവാണു സുഖദുഃഖരൂപേണ പരിണമിക്കുന്നത്; ആകയാൽ ആത്മാവിൽ തത്കാരണത്വമാരോപിയ്ക്കാതെ നിർവ്വാഹമില്ല' എന്ന ന്യായപ്രകാരവും അന്യനോടു വക്കാണിയ്ക്കാനും ദുർമ്മുഖം കാണിയ്ക്കാനുമവകാശമില്ല. അന്യനെന്നൊന്നുണ്ടായിട്ടുവേണ്ടേ അയാളോടു വെച്ചുരശിനു പോകാൻ? ആത്മവ്യതിരിക്തമായ വസ്തു തന്നെയില്ല. ഉണ്ടെന്നു തോന്നുന്നുവെങ്കിൽ അതു വെറും ഭ്രമം മാത്രമാണ്. സ്വപരഭേദമാകട്ടെ, കാര്യകാരണഭാവമാകട്ടെ, സുഖദുഃഖാദിദ്വന്ദ്വമാകട്ടെ, കേവലം മിത്ഥ്യയത്രേ!

''ഗ്രഹപ്പിഴകൊണ്ടാണു സങ്കടമുണ്ടാകുന്നതെന്ന് ഇനി നാലാമതൊരു പക്ഷം. ആ പക്ഷം കൊണ്ടും ആത്മാവിനു യാതൊരു ചേതവും വരാനില്ല. ജനിക്കുന്ന ദേഹത്തിനല്ലാതെ ജന്മരഹിതനായ ആത്മാവിനു ജന്മലഗ്നവും അഷ്ടമരാശിക്കൂറും മററുമുണ്ടോ? അതിനുപുറമേ ഗ്രഹങ്ങളുടെ പാദദൃഷ്ടികൊണ്ടും അർദ്ധദൃഷ്ടികൊണ്ടും മററുമുള്ള പീഡ ഗ്രഹങ്ങഠംക്കല്ലാതെ, ദൃഷ്ടിയിൽപ്പെടാതെ തത്കോണാദികളിൽ വർത്തിക്കുന്ന പുരുഷനു സംഭവിക്കാറില്ല. ഗ്രഹപീഡ

ആളെ ബാധിയ്ക്കുന്നതു തല്ലഗ്നത്തിൽ പിറന്ന ദേഹത്തിലുള്ള അഭിമാനത്താലാണു്. എന്നാൽ പുരുഷൻ സ്വതേ ഗ്രഹത്തിൽനിന്നും ദേഹത്തിൽനിന്നും തീരെ ഭിന്നനാകയാൽ ആരോടാണു് അരിശപ്പെടുന്നതു്? അഥവാ ശോകഹേതു കർമ്മമാവാൻ വിരോധമുണ്ടോ? കർമ്മം തന്നെ ഇല്ലാത്തതാകയാൽ എങ്ങനെയാണു് അതിനു ഹേതുത്വം? ഒരാൾക്കു് ഏകകാലത്തിൽ ജഡത്വവും ചേതനത്വവുംകൂടി വന്നാലേ കർമ്മം ഘടിയ്ക്കൂ. ജഡത്തിനു വികാരവും ചേതനത്തിനു ഹിതാനുസന്ധാനത്താൽ പ്രവൃത്തിയും സംഭവ്യമാണു്. ദേഹം വെറും ജഡമായതുകൊണ്ടും പുരുഷൻ ശുദ്ധജ്ഞാനസ്വരൂപനായതുകൊണ്ടും രണ്ടു ഭാഗത്തും കർമ്മം യോജിക്കില്ല. ആകയാൽ ഖേദമൂലമായ കർമ്മമേ ഇല്ലാത്ത സ്ഥിതിയ്ക്കു് ആരുടെ നേരെയാണു് കണ്ണുരുട്ടുന്നതു്? ഇനി കാലത്തെ കാരണമായി കല്പിച്ചാലും ആത്മാവിനെന്തുള്ളൂ? കാലം ആത്മാവിൻെറ തന്നെ സ്വരൂപമല്ലേ? അവനവനു് അവനവനിൽനിന്നു് ഉപദ്രവം നേരിടുമോ? തീയിനു തീതൊട്ടു കൈയ് പൊള്ളാറില്ലല്ലോ. മഞ്ഞിനു മഞ്ഞുകൊണ്ടു മേൽ മരവിയ്ക്കുകയും പതിവില്ല. ആകപ്പാടെ ഇല്ലാത്ത സംസാരത്തെ പ്രകാശിപ്പിക്കുന്ന അഹങ്കാരത്തിനല്ലാതെ, പ്രകൃതിയിൽനിന്നു പരനായ ആത്മാവിനു് ഒരിയ്ക്കലും ഒരു പ്രകാരത്തിലും ഒരു കാരണത്താലും ദ്വന്ദ്വസംബന്ധമില്ലെന്നു മൊത്തത്തിൽ മനസ്സിലാക്കിയാൽ പിന്നെ ഒന്നിനെയും പേടിയ്ക്കാനില്ല. ഈ വസ്തുസ്ഥിതിയുടെ നിരന്തരാനുസന്ധാനത്തോടുകൂടിയ ചര്യയെയാണു് ബ്രഹ്മനിഷ്ഠയെന്നു പറയുന്നതു്. പണ്ടുപണ്ടേ മഹർഷിമാർ കൈക്കൊണ്ടിട്ടുള്ള പ്രസ്തുതനിഷ്ഠയെ മുറുക്കിപ്പിടിച്ചുകൊണ്ടു ഞാനും മുകുന്ദൻെറ പാദങ്ങളെ സേവിച്ചു തന്തിരുവടിയുടെ പ്രസാദത്താൽ അപാരമായ സംസാരത്തെ സന്തരിക്കും?''

ഒരു കാലത്തു മഹാലുബ്ധനും പരമകോപിഷ്ഠനുമായിരുന്നുവെങ്കിലും പിന്നീടു് ഈശ്വരാനുഗ്രഹത്താൽ സമ്പത്തിൽനിന്നു ഭ്രംശിച്ചു തത്ക്കാലം വിഷാദവും ക്രമേണ വിവേകവും ഒടുവിൽ വിരാഗവും ലഭിച്ചു ത്യക്തഗൃഹനും ന്യസ്തദണ്ഡനുമായിത്തീർന്ന ഒരു ബ്രാഹ്മണൻ നിസ്സംഗനായി, യദൃച്ഛാലാഭസന്തുഷ്ടനായി, ആത്മാരാമനായി, ഉലകിൽ സഞ്ചരിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ദുർജ്ജനങ്ങളുടെ ദുസ്സഹമായ തർജ്ജനവും താഡനവുമേററിട്ടും നിർവ്വികാരനും അചഞ്ചലനുമായി വർത്തിച്ചു് ആരൂഢയോഗിയുടെ ഉച്ചാവസ്ഥയ്ക്കു് ഉത്തമദൃഷ്ടാന്തം കാണിച്ചുകൊണ്ടു ധീരകണ്ഠം പാടിയ പുണ്യഗാഥയാണിതു്. ഈ സംഗീതം കേട്ടിട്ടു ഖലന്മാരുടെ കല്ലുച്ച കരളിനും മുരടിച്ച മിഴികൾക്കും മരവിച്ച മെയ്യിനും യാതൊരു വികാരഭേദവുമുണ്ടായില്ലെങ്കിലും നദീതീരത്തിലെ മണൽത്തരി തന്നെ അലിയുകയും മാമരംകൂടി കരയുകയും ഹ്രദംപോലും കോൾമയിർക്കൊള്ളുകയും ചെയ്തു.

അപി ചേത്സുദുരാചാരോ ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ
ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.

---

കുടുംബേഷു ന സജ്ജേത ന പ്രമാദ്യേത്കുടുംബ്യപി
വിപശ്ചിന്നശ്വരം പശ്യേദദൃഷ്ടമപി ദൃഷ്ടവത്.
പുത്രദാരാപ്തബന്ധൂനാം സംഗമഃ പാന്ഥസംഗമഃ
അനുദേഹം വിയന്ത്യേതേ സ്വപ്നോ നിദ്രാനുഗോ യഥാ.
ഇത്ഥം പരിമൃശന്മുക്തോ ഗൃഹേഷ്വതിഥിവദ്വസൻ
ന ഗൃഹൈരനുബധ്യേത നിർമ്മമോ നിരഹങ്കൃതഃ.

കുടുംബത്തോടു് അത്യാസക്തിയരുതു്; ഗൃഹസ്ഥനായാലും ഈശ്വരനെ മറക്കരുതു്. ബുദ്ധിമാനായവൻ ഭാവിജീവിതത്തിലെ സുഖഭോഗങ്ങളും ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിയ്ക്കുന്ന സുഖഭോഗങ്ങളെപ്പോലെ നശ്വരങ്ങളാണെന്നറിയണം. ഭാര്യ, പുത്രൻ, ബന്ധുക്കൾ എന്നിവരുമായുള്ള ചേർച്ച വഴിയാത്രക്കാർ തമ്മിലുള്ള സംഗമം പോലെയേ കരുതേണ്ടു. സ്വപ്നത്തിൽനിന്നുണരുന്നവർ സ്വപ്നദേഹം വിടുന്നതുപോലെയാണു് ഓരോരുത്തരും തങ്ങളുടെ ഭൗതികശരീരം കൈയ്‌വെടിഞ്ഞുപോകുന്നതു്. ഇതെല്ലാം മനസ്സിൽ വിചിന്തനം ചെയ്തുകൊണ്ടു് ഒരു അതിഥിയെപ്പോലെ വേണം ഒരുവൻ ഗൃഹത്തിൽ പാർക്കാൻ. ഗൃഹത്തിലെ അതിഥിയ്ക്കു് ഗൃഹത്തിനോടു മമതയോ സ്വാമിഭാവമോ കാണുകയില്ലല്ലോ.

(ഭാഗവതം ശ്രീകൃഷ്ണോദ്ധവസംവാദം)

# ശരശയ്യയിൽ

ആർ. കെ. രവിവർമ്മ

ധർമ്മക്ഷേത്രമാം കുരുക്ഷേത്രത്തിൻ മദ്ധ്യത്തിലായ്
ശരപര്യങ്കേ ശേവും ഭീഷ്മർ ചിന്തിച്ചാരിത്ഥം:
ഒന്നു ഞാനനങ്ങുമ്പോളീ മുറിവുകളെല്ലാ–
മൊന്നിച്ചൊന്നിളകുമ്പോൾ വേപ്പിനാൽ നനയുമ്പോൾ
തിന്നുകയാണിന്നെന്നെ വേദനയെന്നാകിലും
എന്നെ വീഴ്ത്തിയോരോമൽപ്പുത്രരെ സ്തുതിപ്പൂ ഞാൻ.
യുദ്ധഭൂമിയിൽ നല്ല മേനിയിൽ നിർമ്മിച്ചൊരീ
ബാണപൃഷ്ഠത്തിൻ മെത്ത മററാർക്കു ലഭിച്ചീടും ?
ശാന്തിയെക്കൊതിച്ചുംകൊണ്ടീക്കുരുക്ഷേത്രത്തിലായ്
ച്ചിന്തിയ രക്തത്തിന്റെ കഥയാണിന്നെൻ ദുഃഖം.
വാളെടുത്തവൻ വാളാൽ വീഴ്ത്തപ്പെട്ടിടും സത്യം
വായിയ്ക്കാൻ കഴിയുന്നതിവിടെനിന്നാണല്ലോ.
പണ്ടെട്ടു വസുക്കളും ചേർന്നിട്ടു വസിഷ്ഠന്റെ–
യാശ്രമാന്തികേ ചെന്നു കാട്ടിനാരപരാധം
അപരാധിജനങ്ങളിൽ മുഖ്യനായ്‌വർത്തിയ്ക്കയാൽ
ഭൂമിയിലൊടുങ്ങാത്ത ദുഃഖങ്ങളെനിയ്ക്കുണ്ടായ്.
‘ഭൂമിയിൽ പിറക്കട്ടെ നരരായ് നിങ്ങളെല്ലാം’
എന്നല്ലോ വസിഷ്ഠനും ശപിച്ചു ശിക്ഷിപ്പാനായ്.
ശന്തനുരാജാവിന്നു പത്നിയായ്, ഗംഗാദേവി
താന്തരാം ഞങ്ങൾക്കെല്ലാം മോക്ഷമേകുവാനായി.
പൂർവ്വജന്മാരായ് വന്ന മറേറഴു വസുക്കളും
മാതാവിൻ കാരുണ്യത്താൽ മുക്തരായ്ത്തീർന്നാരല്ലോ.
എൻകൊടുംപാപത്തിനാൽ മാതാവിൻ കരുണയെ–
പ്പററുവാൻ പററായ്കയാൽ ഭുജിച്ചേൻ പ്രാരബ്ധങ്ങൾ.
ശന്തനു നൃപൻതന്റെ ഓമൽപ്പുത്രനായ് ഞാനും
സാമോദം സൗഭാഗ്യത്തിൻതൊട്ടിലിൽ വാഴുംകാലം
കാമിയാം പിതാവിന്റെയിങ്ഗിതം സാധിപ്പാൻ–
മുക്കുവക്കുമാരിതൻ പുത്രനു രാജ്യം നേർന്നു. [ഞാൻ
എന്നിട്ടും നിർബ്ബന്ധനായ്ത്തീർന്നു ഞാൻ പ്രതിജ്ഞയ്ക്കാ–
യക്കന്യാപിതാവിന്റെ യാശങ്കയൊഴിയ്ക്കുവാൻ,
നൈഷ്ഠികബ്രഹ്മചര്യനിഷ്ഠയെക്കൈക്കൊണ്ടപ്പോൾ
മാലോകർ വാഴ്ത്തീടിനാർ ഭീഷ്മനാണിവനെന്നായ്.
കേളിയേറിടും മൂന്നു സുന്ദരീമണികൾക്കായ്
കാശിയിൽ സ്വയംവരമണ്ഡപമുയർന്നപ്പോൾ,
മാമകഭ്രാതാവിന്നാ സൗന്ദര്യധാമങ്ങളെ
മംഗല്യമണിയിയ്ക്കാനാശിച്ചു ഞാനും ചെന്നു.
മീൻകണ്ണിമാരെ വെല്ലാൻ ദാഹിച്ചുവന്നോരെല്ലാം
പുച്ഛമാണെന്നെ നോക്കിപ്പരിഹാസവും പൂണ്ടാർ;
‘ഇച്ഛയില്ലാത്തവർക്കെന്തിവിടെ കാര്യംപാർത്താൽ
ഭീഷ്മരെന്നോതീടാമോ കാമിയാമീ വൃദ്ധനെ?’

അംബയംബികയംബാലികമാരണഞ്ഞപ്പോൾ
അരികത്തെത്തീ ഞാനും തേരുമായ് പൊടുന്നനെ
ഭീഷ്മരെത്തടഞ്ഞില്ല ഭീതിയാലാരുംതന്നെ
തേരിലേററിനേൻ ഞാനും കന്യകാമണിമാരെ
അംബതന്നാരാധകനായൊരു നൃപൻമാത്രം
വമ്പുകാട്ടിയെന്നാലും കൊല്ലാതെയയച്ചു ഞാൻ.
അംബികയംബാലികമാരവർ ഭ്രാതാവിന്റെ
യന്തരംഗത്തിന്നൊത്ത മാംഗല്യമണിഞ്ഞല്ലോ.
അംബയെത്തിരിച്ചയച്ചെങ്കിലും കുററം ചൊല്ലി
സ്സാല്വനും ദയയററക്കന്യയെ ത്യജിച്ചല്ലോ
കൈപിടിച്ചെന്ന കുററം ചെയ്തുപോയതുകൊണ്ടു–
കന്യയെപ്പരിഗ്രഹിച്ചീടണംപോലും ഭീഷ്മർ!
നൈഷ്ഠികധീരവ്രതനിഷ്ഠ ഞാനൊരുനാളും
കൈയ്‌വിടാനാളാവില്ലെന്നുരച്ചേനുടൻതന്നെ.
മറെറാരാളിലായ് മനസ്സർപ്പിച്ച കുമാരിയെ
മന്നവനെൻ ഭ്രാതാവും വേൾക്കുവാനൊരുങ്ങീല
മോഹഭംഗങ്ങൾ ക്രൂരമാക്കിയാ മൃദുചിത്തം
മോഹിനിയവൾ പ്രതീകാരത്തിൻ പ്രതീകമായ്
ഭീഷ്മരെ നശിപ്പിക്കുമെന്ന ചിന്തയുമായി–
ബ്ഭീമമാം തപംചെയ്തു ഘോരമാം കാന്താരത്തിൽ.
ഷൺമുഖനവൾക്കേകി വാടാത്ത മലർമാല്യം
ഭീഷ്മർതൻ ഹന്താവാംപോലാ മാല്യമണിയുവോൻ
അംബയാമാല്യവുമായിട്ടോരോദിക്കിലെത്തി–
യെമ്പാടുമലഞ്ഞിട്ടും സ്വീകരിച്ചതില്ലാരും.
നൈരാശ്യപാരവശ്യം കാരണം ദ്രുപദന്റെ
കൊട്ടാരകവാടത്തിലാ മാല്യമുപേക്ഷിച്ചാൾ.
ശക്തനാം ജാമദഗ്ന്യമുനിതൻ സഹായവും–
വ്യർത്ഥമായ്ത്തീർന്നമൂലം ശിവനെ സംപ്രാപിച്ചാൾ.
പരമേശകാരുണ്യത്താലിംഗിതം ജന്മാന്തരേ
സാധിപ്പാൻ ജനിച്ചവൾ ദ്രുപദകുമാരിയായ്.
ഈശ്വരേച്ഛയാലവൾ ശിഖണ്ഡിയായിത്തീർന്നു
പാർത്ഥനോടൊത്തുചേർന്നു വീഴ്ത്തിയാളെന്നെയിപ്പോൾ
പാർത്ഥനാ രൂപത്തിന്റെ മറവിൽനിന്നാണല്ലോ
തീർത്തതിശ്ശരശയ്യയില്ലെനിയ്ക്കിതിൽ ഖേദം.
ഏഴുപുത്രന്മാർക്കുമേ പെററുവീണപ്പോൾത്തന്നെ–
യേകിയാളല്ലോ മുക്തി ഘോരശാപത്തിൽനിന്നും.
കർമ്മദോഷത്താലിതാ മാതാവേ നിൻസന്താന–
മെട്ടാമൻ കിടക്കുന്നു കാരുണ്യം ചൊരിഞ്ഞാലും
എന്തൊരു കൃതാർത്ഥത നീണ്ട യാത്ര ഞാൻ തീർത്തു;
കർമ്മദോഷത്തിന്നെല്ലാം പ്രായശ്ചിത്തവും ചെയ്തു.

# പുസ്തകാഭിപ്രായം

## 1 ദർശനം വാരിക

(വാർഷികവരിസംഖ്യ 10 ക.)

മനേജർ, കഞ്ഞിപ്പാടം P. O., ആലപ്പുഴ, 688005.

ആലപ്പുഴനിന്നും ശ്രീ വി. മുരളീധരമേനോന്റെ പത്രാധിപത്യത്തിൽ പൊവ്വാഴ്ചതോറും പ്രസിദ്ധീകരിച്ചുവരുന്ന 8 പേജുള്ള ഒരു വാരികയാണിതു്. മഹാത്മാഗാന്ധി, വിനോബാഭാവേ തുടങ്ങിയ പ്രാജ്ഞന്മാരാൽ ഉപജ്ഞാതമായ സർവോദയസംഘടനയുടെ തത്വദർശനവും പ്രവർത്തനപരിപാടിയും ലോകസമക്ഷം പ്രകാശിപ്പിക്കാനുദ്ദേശിച്ചുകൊണ്ടുള്ള ഒരു പത്രമാകയാൽ 'സർവോദയദർശനം' എന്നു വ്യക്തമായി പറയാനും വിരോധമില്ല. ഭാരതജനതയ്ക്കു യോജിച്ച സമതുലിതസംപദ്‌വ്യവസ്ഥ (Socialism) എങ്ങനെയുള്ളതായിരിക്കണമെന്നതിനെപ്പററി സുചിന്തിതവും സുവ്യക്തവുമായ അഭിപ്രായങ്ങളാണു് സർവോദയത്തിനുള്ളതു്. സോഷ്യലിസത്തിന്റെ പേരിൽ നാട്ടിന്റെ യോഗക്ഷേമത്തെ ഹനിക്കുന്നവിധം വിവിധാഭിപ്രായങ്ങളുമായി അനുദിനം ഉയൎന്നുകൊണ്ടിരിക്കുന്ന നവീനസോഷ്യലിസ്റ്റു് പ്രസ്ഥാനക്കാർ ഈ വാരിക നല്കുന്ന ദർശനങ്ങൾ ഉൾക്കൊള്ളുന്നതു് നാട്ടിന്നു് അനുഗ്രഹകരമായിരിക്കും. ആദ്ധ്യാത്മികമായ അടിത്തറയിൽ ഭൗതികജീവിതത്തെ പടുത്തുയൎത്തുവാനുള്ള മഹാപരിശ്രമത്തിലാണു് ദർശനം ഏൎപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടാവണം നേതൃത്വത്തിന്റെ ശബ്ദത്തിന്നുമുപരിയായി മഹത്തുക്കളുടെ ദിവ്യവാണികൾക്ക ദർശനത്തിൽ പ്രാമുഖ്യം കൊടുത്തു കാണുന്നതു്.

ദർശനത്തിന്റെ ഈ നൂതനസമാരംഭത്തിനു ശുഭാശംസകളും അതിന്റെ മുന്നേററത്തിന്നു് അനുമോദനങ്ങളും! പ്ര. പ.

## 2. കേസരി വാൎഷികപ്പതിപ്പു്, 1973

''പൗരാണികകേരളത്തിന്റെ സുവൎണ്ണകാലമനുസ്മരിപ്പിക്കുന്ന പൊന്നിൻ തിരുവോണത്തിന്നു് അതേ ചിന്തകളുണൎത്തുന്ന ഒരു വാൎഷികപ്പതിപ്പാണു്''' കൈരളിക്കു് കേസരി സമൎപ്പിച്ച ഉപഹാരം. ഇതിൽ വിജ്ഞാനപ്രദങ്ങളായ മുപ്പതു ലേഖനങ്ങളും പന്ത്രണ്ടു കവിതകളുമടങ്ങുന്നു. മഹാകവി പി. യുടെ ''ദൂരദർശിനിയിൽക്കൂടി'' മഹാബലിചക്രവൎത്തിയുടെ കേരളത്തിലേയ്ക്കു് ഒരു വിഹഗവീക്ഷണം സാധ്യമാകുന്നു. ശ്രീ ശങ്കരാചാൎയ്യരെപ്പററി ജ്ഞാനാനന്ദസ്വാമികൾ, ഭാഷാചരിത്രത്തെപ്പററി കരിമ്പുഴ രാമകൃഷ്ണൻ, കേരളകലകളെപ്പററി കെ. പി. നാരായണപിഷാരോടി, കേരളത്തിലെ ക്ഷേത്രങ്ങളെപ്പററി സാധുശീലൻ പരമേശ്വരൻ പിള്ള, ചരിത്രപരമായ കാൎയ്യങ്ങളെക്കുറിച്ചു് കെ. വി. കൃഷ്ണയ്യർ, എം. ജി. എസ്. നാരായണൻ, വേലായുധൻ പണിക്കശ്ശേരി, പി. സി. എം. രാജ എന്നിവർ, ഇങ്ങനെ മലയാളത്തിലെ പേരു കേട്ടവരാണു് വിഭവങ്ങൾ ഒരുക്കിയിട്ടുള്ളതു്. പി. മാധവന്റെ ''കേരളത്തിന്റെ പാരമ്പൎയ്യം'' ഈ വിഷയത്തിൽ സൎവ്വസ്പൎശിയും സാരഗർഭവുമായ പഠനത്തിന്റെ സംഗ്രഹമാകുന്നു. തിക്കോടിയന്റെ ''ദിവ്യബലി' പഴശ്ശിരാജാവിന്റെ വീരേതിഹാസത്തിലെ ഹൃദയസ്പൃക്കായ രംഗം പ്രദർശിപ്പിക്കുന്നു. ''ദുൎഗ്ഗാലയങ്ങളും ശിവക്ഷേത്രങ്ങളും'' മനഃപാഠമാക്കി നിത്യപാരായണത്തിനുപയോഗിക്കാവുന്നതാണു്. ഇവയ്ക്കിടയിൽ ആധുനികകേരളത്തെപ്പററിയുള്ള ഒരു വിസ്തൃത പഠനവും സന്ദർഭോചിതമായിട്ടുണ്ടു്. കേരളത്തിന്റെ മഹത്തായ പാരമ്പൎയ്യത്തെപ്പററി ബോധവാന്മാരാക്കുന്നതിനു പൎയ്യാപ്തമാണു് മിക്ക ലേഖനങ്ങളുമെന്നതു സന്തോഷപ്രദമാണു്.

അക്കിത്തത്തിനു് "Worldly life" എന്ന വാക്കുകൾ ആശയക്കുഴപ്പമുണ്ടാക്കിയിട്ടുണ്ടു്. 'വള്ളം വെള്ളത്തിൽ കിടക്കട്ടെ, വെള്ളം വള്ളത്തിലാവരുതു്.' അതിനുവേണ്ടിയാണു് 'യതു് കരോതി മയാ നിത്യം തദേവ തവ പൂജനം' (യന്മയാ ക്രിയതേ നിത്യം, തദേവ തവ പൂജനം–?) എന്ന ഭാവന. ഈ ഭാവനയുള്ള ജീവിതം 'Worldly life' അല്ല. ഇതിന്നു വിപരീതമായ ഭാവനയുള്ള ഭോഗാസക്തമായ ജീവിതവും ബ്രഹ്മജ്ഞാനവും ഒരുമിച്ചു പോകുകയുമില്ല. ഇരുട്ടും വെളിച്ചവും ഒന്നിച്ചിരിക്കയില്ലല്ലോ. പ്ര. പ.

# വാർത്തകൾ

## വിജ്ഞാപനം

രാഷ്ട്രസേവനത്തിനു സന്നദ്ധരായ ഒരു സംഘം യുവജനങ്ങളെ സംഘടിപ്പിച്ച് യോഗ്യമായ ശിക്ഷണം നല്കാനുള്ള ലക്ഷ്യത്തോടുകൂടി, വിവേകാനന്ദ റോക്ക മെമ്മോറിയൽ കമ്മിററിയുടെ ആഭിമുഖ്യത്തിൽ, 'വിവേകാനന്ദകേന്ദ്രം' എന്ന പേരിൽ ഒരു ശിക്ഷാസ്ഥാപനം കന്യാകുമാരിയിലെ വിവേകാനന്ദപുരത്തു സമാരംഭിച്ചിരിക്കുന്നു. മൂന്നരക്കൊല്ലമാണ് ശിക്ഷണ കാലാവധി. അതിനുശേഷം സന്നദ്ധരാക്കപ്പെട്ട സംഘാംഗങ്ങളെ രാഷ്ട്രസേവനപരമായ നിർമ്മാണപ്രവർത്തനങ്ങൾക്കായി നാട്ടിൻെറ നാനാ ഭാഗത്തേയ്ക്കും നിയോഗിക്കും. അവർക്കു വിവാഹം ചെയ്തു ഗൃഹസ്ഥരായി കഴിയാൻ വിരോധമില്ല. എന്നാൽ ഗാർഹസ്ഥ്യമായ ആ ജീവിതവും നിസ്സ്വാർത്ഥമായ രാഷ്ട്രസേവനമായിരിക്കണമെന്നാണ് നിശ്ചയം. അങ്ങനെ പ്രവർത്തിക്കുന്നവർക്കു മിതമായ ജീവനത്തിനുവേണ്ട വൃത്തിയും കേന്ദ്രത്തിൽനിന്നു കൊടുക്കും.

കേന്ദ്രത്തിൻെറ പ്രാരംഭപ്രവർത്തനങ്ങൾക്കും തുടർന്നുള്ള നടത്തിപ്പിനുമായി മൂന്നു കോടി രൂപ മൂലധനം വേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ ആനുകൂല്യമുള്ള ഉദാരമതികൾ കേന്ദ്രത്തിൻെറ രക്ഷാധികാരികളായി ചേർന്ന് സഹായധനം നല്കുവാൻ കമ്മിററി അഭ്യർത്ഥിക്കുന്നു. ആണ്ടിനാൽ 12-ഓ, 120-ഓ, 1200-ഓ അതിലധികമോ രൂപവീതം സംഭാവന ചെയ്യുവാൻ കഴിവും സന്തോഷവുമുള്ള ഒരു ലക്ഷം രക്ഷാധികാരികൾ ഉണ്ടായാൽ കേന്ദ്രപ്രവർത്തനം സുകരമായി മുന്നോട്ടു കൊണ്ടുപോകുവാൻ സാധിക്കുമെന്നാണ് കമ്മിററിയുടെ പ്രതീക്ഷ. ഉദാരമതികളായ സജ്ജനങ്ങളുടെ ശ്രദ്ധയെ ഈ വിഷയത്തിലേയ്ക്കു സാദരം ക്ഷണിച്ചുകൊള്ളുന്നു.

വിവേകാനന്ദപുരം,<br>
കന്യാകുമാരി.

അഡ്മിനിസ്ട്രേററീവ് ആഫീസർ<br>
വിവേകാനന്ദ റോക്ക മെമ്മോറിയൽ.

### ഗ്രാമീണജനത പ്രബുദ്ധരാകുന്നു

കാരാകുർശ്ശിയിലെ അയ്യപ്പക്ഷേത്രത്തിൽവെച്ചു മൂന്നു ദിവസത്തെ ഹിന്ദുധർമ്മപഠന ക്യാമ്പു നടത്തപ്പെട്ടു. രാവിലെ ആറുമണി മുതൽ വൈകിട്ട് ഒൻപതുമണിവരെയുള്ള പരിപാടികളിൽ ഇരുന്നൂറിലധികംപേർ മൂന്നു ദിവസവും സശ്രദ്ധം പങ്കെടുത്തിരുന്നു, നാലുമണിവരേയുള്ള പരിപാടികൾക്ക് ശരാശരി അറുപതു പേരേ ഉണ്ടായിരുന്നുള്ളുവെങ്കിലും. കാരാകുർശ്ശി, ഇന്നും ഒരു നല്ല കുഗ്രാമമായിത്തന്നെ വർത്തിക്കുന്നു. അതുകൊണ്ട് അവിടത്തെ പ്രകൃതിഭംഗിയ്ക്ക് ഒരു കോട്ടവും തട്ടിയിട്ടില്ല. രാമകൃഷ്ണാശ്രമത്തിലെ രണ്ടു സ്വാമിമാർ ഈ പരിപാടിയിൽ ആദ്യന്തം പങ്കെടുത്തു. പി. ആർ. നായർ, പ്രൊ. പി. അച്ചുതൻ, ജനാർദ്ദനൻ തമ്പാൻ, ശിവശങ്കരൻ നായർ എന്നിവരും വിജ്ഞാനപ്രദങ്ങളായ പ്രഭാഷണങ്ങൾ നടത്തി നാട്ടുകാരെ കൂടുതൽ പ്രബുദ്ധരാക്കി. ഈ ക്യാമ്പു കഴിഞ്ഞതോടെ നാട്ടുകാർക്കു തങ്ങളുടെ മതഗ്രന്ഥങ്ങളിലെ ദിവ്യരത്നങ്ങൾ സ്വായത്തമാക്കാനുള്ള തീവ്രാഭിലാഷം പ്രകടമായിക്കണ്ടു. അങ്ങനെ 'ഭാരതസംസ്കാരം നാട്ടുമ്പുറങ്ങളിലും സാധാരണക്കാരുടെയിടയിലുമാണ് സംരക്ഷിക്കപ്പെടുന്നതു'' എന്നതു് ഒന്നുകൂടി സ്ഥിരീകരിയ്ക്കപ്പെട്ടു.

### ആദ്ധ്യാത്മിക അന്തര്യോഗം

ഈ മാസത്തെ ആദ്ധ്യാത്മികാന്തര്യോഗം 14-10-1973 ഞായറാഴ്ച രാവിലെ എട്ടുമണി മുതൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു നടത്തപ്പെടും.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 നവംബർ | ലക്കം 11 |
| --- | --- | --- |


## അമൃതവാണി

വേദാന്തസദാചാരത്തിന്റെ പ്രായോഗികഭാവം ഏതൊരുകാലത്തെയുംപോലെ, ഒരുപക്ഷേ എന്നത്തേക്കാളും കൂടുതലായി, ഇന്നാവശ്യമായിരിക്കുന്നു. കാരണം, ഈ വിശേഷാവകാശവാദങ്ങളെല്ലാം മനുഷ്യവിജ്ഞാനത്തിന്റെ വളർച്ചയോടുകൂടി ഉഗ്രരൂപം പൂണ്ടിട്ടുണ്ട്. ഈശ്വരനെന്നും ചെകുത്താനെന്നും, അല്ലെങ്കിൽ ആഹൂരമസ്ദയെന്നും അഹ്രിമാനെന്നുമുള്ള ഭാവനയിൽ ഒട്ടുവളരെ കവിതയുണ്ട്. ഈശ്വരനും ചെകുത്താനും തമ്മിലുള്ള വ്യത്യാസം നിസ്സ്വാർത്ഥതയും സ്വാർത്ഥതയും തമ്മിലുള്ളതല്ലാതെ മറ്റൊന്നുമല്ല. പിശാച് ഈശ്വരന്റെയത്രതന്നെ അറിവുള്ളവനാണ്, ഈശ്വരസമപ്രഭാവനുമാണ്; എന്നാൽ വിശുദ്ധതയില്ലെന്നുമാത്രം. അതാണവനെ പിശാചാക്കിത്തീർക്കുന്നതും. ഈ ആശയംവെച്ചുകൊണ്ട് ആധുനികലോകത്തിന്റെ സ്ഥിതിയെന്തെന്നു നോക്കുക. വിശുദ്ധതയെ വിട്ടു വിജ്ഞാനവും ശക്തിയും അതിരറ്റു വർദ്ധിച്ചിട്ടുള്ളതു മനുഷ്യരെ പിശാചുക്കളായി മാറ്റിയിരിക്കുന്നു. യന്ത്രങ്ങളുടേയും മറ്റുപകരണങ്ങളുടേയും നിർമ്മാണംമൂലം മനുഷ്യനു വൻതോതിൽ ശക്തി കൈവന്നുകൊണ്ടിരിക്കുന്നു. അതോടൊപ്പം ലോകചരിത്രത്തിൽ മുമ്പൊരുകാലത്തും കണ്ടിട്ടില്ലാത്ത മാതിരി ഇന്നു വിശേഷാവകാശവാദങ്ങൾ ഉന്നയിക്കപ്പെടുന്നു. അതിനാലത്രെ, അതിനെ എതിർക്കുവാൻ മനുഷ്യാത്മാക്കളുടെ മേലുള്ള ഈ കുതിരകയറ്റത്തെ ഇല്ലാതാക്കുവാൻ, വേദാന്തം ആഗ്രഹിക്കുന്നതു്.

— വിവേകാനന്ദസാഹിത്യസർവ്വസ്വം II. 533 – 534.

# ഭാരതസ്വാതന്ത്ര്യത്തിലെ രജതരേഖ *

## രജതരേഖ

ഇരുപത്തിയാറു വർഷങ്ങൾക്കുമുമ്പ്, 1947 ആഗസ്റ്റ് 15-ാംനു അർദ്ധരാത്രി സമയത്തു്, പൂർവ്വാർദ്ധഗോളത്തിന്റെ വലിയ ഒരു ഭാഗം നിദ്രയിലാണ്ടു കിടക്കുമ്പോൾ ഭാരതം സ്വാതന്ത്ര്യപ്രബോധം കൈയ്ക്കൊണ്ടു. അതെ, അതു് തന്റെ ജീവൻ വീണ്ടെടുത്തു. വിദേശീയഭരണകർത്താക്കളുടെ മുഷ്ടിയിൽനിന്നും ഈ വിശിഷ്ടമായ ഫലം രാഷ്ട്രീയസ്വാതന്ത്ര്യം വീണ്ടെടുക്കുവാൻ ഭാരതാംബയുടെ ആയിരമായിരം സന്തതികൾ എന്തെന്തു ത്യാഗങ്ങൾ സഹിച്ചു! എന്തെല്ലാം പണയപ്പെടുത്തി! വർഗ്ഗീയകലഹങ്ങളുടെ രക്തം പുരണ്ടും, രണ്ടായി പിളർക്കപ്പെട്ടതുമാണെങ്കിലും ആ വിശിഷ്ടഫലം ഭാരതീയരുടെ കയ്യിലെത്തിച്ചേർന്നു. ചരിത്രപ്രധാനമായ ആ നേട്ടത്തിൽ അവർ ആഹ്ലാദിച്ചതിന്നതിരില്ല. നിരവധി പരീക്ഷണങ്ങളേയും, വിധിവിപര്യയങ്ങളേയും അതിജീവിച്ച് ഭാരതീയർ ഈ മഹത്തായ ഫലം മാറോടടക്കിപ്പിടിച്ച് രണ്ടര ദശാബ്ദങ്ങളായി പരിരക്ഷിച്ചു വരുന്നു. തന്റെ സന്തതികളുടെ ആത്മാർപ്പണത്താലും സ്ഥിരോത്സാഹത്താലും ഭഗവത്കൃപയാലും ഭാരതം ഈ സ്വാതന്ത്ര്യം എന്നെന്നും കാത്തുസൂക്ഷിക്കും എന്നു നമുക്ക് ആത്മാർത്ഥമായി ആശിക്കാം.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ആദ്യത്തെ കുറച്ചു മാസങ്ങളിൽ, ഭാരതത്തിനു തന്റെ സ്വാതന്ത്ര്യത്തെ മുന്നോട്ടു കൊണ്ടുപോകുവാൻ സാദ്ധ്യമാകുമോ എന്നു് ലോകത്തെമ്പാടുമുള്ള നിരീക്ഷകർ സംശയിക്കുകയുണ്ടായിട്ടുണ്ട്. ഇന്നും ഇവിടത്തെ സ്ഥിതിഗതികൾ നിരീക്ഷിച്ചുകൊണ്ടിരിക്കുന്ന വിദേശീയർ ഭാരതമാകുന്ന ഈ ജഗന്നാഥരഥം അതിന്റെ സമനില തെററാതെ എങ്ങനെ മുന്നോട്ടു പോയിക്കൊണ്ടിരിക്കുന്നു എന്നു് അത്ഭുതപ്പെടുകയാണ്. ഈ ഇരുപത്തിയാറു വർഷങ്ങൾക്കുള്ളിൽ വിദ്യാഭ്യാസം, വ്യവസായം, ഭരണം, സാങ്കേതികജ്ഞാനം, ഗതാഗതം, വാർത്താവിതരണം, ശാസ്ത്രീയഗവേഷണം, കാർഷികോല്പാദനം എന്നിവയിലെല്ലാം ഭാരതം പുരോഗമിച്ചിട്ടുണ്ട്. അയൽരാജ്യങ്ങളുമായി ഭാരതം ആറു യുദ്ധങ്ങൾ നടത്തി; അതിലധികവും പാക്കിസ്ഥാനുമായിട്ടായിരുന്നു. വാസ്തവത്തിൽ ഈ യുദ്ധങ്ങളെല്ലാംതന്നെ അതിന്റെ മേൽ അടിച്ചേല്പിക്കപ്പെടുകയാണുണ്ടായതു്. അധികകാലവും വിവിധസമുദായങ്ങളേയും ജാതിവർഗ്ഗഘടകങ്ങളേയും യോജിപ്പോടും സമാധാനത്തോടുംകൂടി കൊണ്ടുനടക്കുവാൻ അതിനു കഴിഞ്ഞിട്ടുണ്ട്. നാളിതുവരെ അതു ദേശീയഭരണഘടന രൂപം കൊടുത്തിട്ടുള്ള പാർലമെണ്ടു ഭരണസമ്പ്രദായവും ജനാധിപത്യമുറകളും പാലിക്കുവാൻ ശ്രമിച്ചു. ഇതെല്ലാം ഭാരതസ്വാതന്ത്ര്യത്തെ ആവരണം ചെയ്തിട്ടുള്ള ഇരുണ്ട മേഘങ്ങൾക്കു ചുററും ഒരു രജതരേഖയായി പ്രശോഭിക്കുന്നു. ഈ പ്രഭ വളർന്നു വികസിച്ച് ദേശീയജീവിതത്തിന്റെ എല്ലാ തുറകളിലും വ്യാപിക്കും എന്നു് നമുക്കു പ്രതീക്ഷിക്കാം.

## പ്രശ്നങ്ങൾ കാർമേഘപടലങ്ങൾ

ഈ രജതരേഖ, ഇന്നു ഭാരതത്തെ ആച്ഛാദനം ചെയ്തിരിക്കുന്ന നിരവധി പ്രശ്നങ്ങളുടെയും വിഷമങ്ങളുടേയും ഇരുണ്ട പടലത്തിനു നേരെ കണ്ണടക്കുവാൻ കാരണമായിക്കൂടാ. രാഷ്ട്രീയ സ്വാതന്ത്ര്യം കൈയ്ക്കൊള്ളുക എന്നതു് മഹാത്മജി പറയാറുള്ള പൂർണ്ണസ്വരാജ് (Organic Swaraj) കൈയ്ക്കൊള്ളുന്നതിനുള്ള ആദ്യത്തെ പടി മാത്രമായിരുന്നു. മഹാത്മജിയെ സംബന്ധിച്ചിടത്തോളം പൂർണ്ണസ്വരാജ് എന്നു പറഞ്ഞാൽ അതു നാലുവിധത്തിലുള്ള സ്വാതന്ത്ര്യം അടങ്ങുന്നതാണ്: രാഷ്ട്രീയസ്വാതന്ത്ര്യം, സാമ്പത്തിക

* 1973 ആഗസ്ററുമാസത്തിലെ പ്രബുദ്ധഭാരതത്തിന്റെ മുഖപ്രസംഗം. വിവർത്തകൻ: വി. കൃഷ്ണൻകുട്ടിനായർ.

സ്വാതന്ത്ര്യം, സാമുദായികസ്വാതന്ത്ര്യം, ധാർമ്മിക സ്വാതന്ത്ര്യം. ഒരു നിയമംമൂലം ഭരണഘടനാപരമായ സ്വാതന്ത്ര്യം നൽകുവാൻ പാർലിമെണ്ടിനു് സാധിച്ചെന്നിരിക്കും. എന്നാൽ ആന്തരികദൌർബ്ബല്യങ്ങളെ നിർമ്മാർജ്ജനം ചെയ്യുവാൻ സാധിച്ചില്ലെങ്കിൽ ഇതുകൊണ്ടു നമുക്കു് ഒന്നും നേടുവാൻ സാദ്ധ്യമല്ലെന്നു് ഗാന്ധിജി പ്രഖ്യാപിച്ചിട്ടുണ്ടു്. ആന്തരികദൌർബ്ബല്യങ്ങളുടെ നേരെ കണ്ണു ചിമ്മുകയാണു നമ്മുടെ പതിവു്. അതിനാൽ പൂർണ്ണസ്വരാജിന്റെ മററു മൂന്നുഘടകങ്ങൾ നമ്മുടെ പിടിയിൽനിന്നു വഴുതിപ്പോകുന്നുണ്ടു്. സാമ്പത്തികവും, സാമുദായികവും, ധാർമ്മികവുമായ പാരതന്ത്ര്യത്തിൽനിന്നു് ഉദ്ഭവിക്കുന്ന ഒട്ടേറെ പ്രശ്നങ്ങളിൽ നാം ഇന്നു ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. എന്നാൽ നാമിന്നു് ഒന്നുകിൽ അവയെ അവഗണിക്കുന്നു; അല്ലെങ്കിൽ അവയ്ക്കു് എന്തെങ്കിലും നിസ്സാരമായ ഒരു താല്ക്കാലികപരിഹാരം കാണാൻ ശ്രമിക്കുന്നു. ദാരിദ്ര്യം, നാണയപ്പെരുപ്പം, ജനസംഖ്യാവർദ്ധനവു്, തൊഴിലില്ലായ്മ, സാമ്പത്തികവും സാമുദായികവുമായ അസമത്വങ്ങൾ, ഭരണരംഗത്തുള്ള അഴിമതികൾ, സ്വജനപക്ഷപാതം, അച്ചടക്കരാഹിത്യം എന്നിവകൊണ്ടുണ്ടാകുന്ന ഞെരുക്കങ്ങൾ ഭീകരമായ തോതിൽ വർദ്ധിച്ചുവരികയാണു്. കേന്ദ്രത്തിലും, സംസ്ഥാനങ്ങളിലും, പൊതുജനങ്ങൾക്കിടയിലും, ഭരണകക്ഷിയിലും എതിർകക്ഷിയിലും ഉള്ള നേതാക്കൾ അവയെക്കുറിച്ചു് അവഗാഢമായി ചിന്തിച്ചു്, അവയ്ക്കു ശരിയായ പരിഹാരം കാണേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈ പ്രശ്നങ്ങളെ ഇനിയും അവഗണിച്ചാൽ അവ രാഷ്ട്രത്തെ ഒന്നടങ്കം കുഴപ്പത്തിലേയ്ക്കോ, നാശത്തിലേയ്ക്കോ നയിച്ചേയ്ക്കാം.

## പുനർനിർമ്മാണം മുകളിൽനിന്നു്

നൂററാണ്ടുകളോളം ഈ രാജ്യം അടിമയായി, ചേതനയററു്, നിദ്രയിലാണ്ടു കിടന്നു. അനവധി വിശ്രുതരായ നേതാക്കളുടെ — അവരിൽ അവസാനത്തെ നേതാവായിരുന്ന ഗാന്ധിജി — പരിശ്രമഫലമായി നമ്മുടെ രാജ്യം നിദ്രയിൽനിന്നു് ഉണർന്നു്, സ്വാതന്ത്ര്യംനേടി, പ്രവൃത്തിപഥത്തിലേയ്ക്കു നീങ്ങി. രാഷ്ട്രീയസ്വാതന്ത്ര്യത്തോടെ മുന്നൂറു കോടി ഭാരതീയർ പടിപടിയായി ഒരു നവഭാരതം കെട്ടിപ്പടുക്കുവാൻ തയ്യാറായി. ഗാന്ധിജിയും അദ്ദേഹത്തിന്റെ ചില മുൻഗാമികളും വിഷമമേറിയ ഈ നിർമ്മാണത്തിനുവേണ്ട വിശദമായ പരിപാടി ആസൂത്രണം ചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ ബ്രിട്ടീഷുകാരിൽനിന്നു് ഭരണം ഏറെറടുത്ത നേതൃത്വത്തിനു് ആ മഹാന്മാരുടെ വീര്യമൊ, പക്വതയൊ, വിവേകമൊ ഉണ്ടായിരുന്നില്ല. വിദേശങ്ങളിൽനിന്നു് അവർ പദ്ധതികളും പണവും കടംവാങ്ങി, സാമാന്യജനങ്ങളെ സമാധാനിപ്പിക്കുന്ന ഒരുതരം സോഷ്യലിസം വാഗ്ദാനം ചെയ്തു. മുകളിൽനിന്നാണു് അവർ ഭാരതത്തിന്റെ പുനർനിർമ്മാണം ആരംഭിച്ചതു്. ദേശീയബോധത്താൽ പ്രബുദ്ധരായിത്തീർന്നിരുന്ന നിരവധി ജനങ്ങൾ വീണ്ടും അവരുടെ പഴയ നിദ്രയിലാണ്ടു. മുകളിൽനിന്നുള്ള പുനർനിർമ്മാണംകൊണ്ടു് വളരെ വേഗത്തിൽ ഏതാനും ഫലങ്ങൾ ഉളവായി. ഈ അഭിവൃദ്ധിക്കു കാരണക്കാർ തങ്ങളാണെന്നു് അഭ്യസ്തവിദ്യരും ഉദ്യോഗസ്ഥന്മാരും അഭിമാനിച്ചു. സോഷ്യലിസത്തിന്റെ മാന്ത്രികദണ്ഡുകൊണ്ടാണു് ഈ പഴയ, പാവപ്പെട്ട, പിന്നോക്കരാഷ്ട്രം പുരോഗമിച്ചതും അഭിവൃദ്ധിപ്പെട്ടതും എന്നു് നമ്മിൽ പലരും വിശ്വസിക്കുകയും ചെയ്തു.

## മാനുഷികഘടകത്തിന്റെ അപജയം

നമ്മുടെ പ്രശസ്തരായ നേതാക്കളുടെ — അവരിൽ മിക്കവരും ഇന്നു് നമ്മോടൊപ്പമില്ല — ആത്മാർത്ഥതയെ നാം ചോദ്യം ചെയ്യുകയല്ല. ഏതൊരു രാജ്യത്തിനും സമുദായത്തിനും അത്തരം നേതാക്കളെക്കുറിച്ചു് ന്യായമായും അഭിമാനിക്കാവുന്നതാണു്. അവരുടെ ലക്ഷ്യം വളരെ ശ്രേഷ്ഠമായിരുന്നു. പക്ഷെ അവരുടെ മാർഗ്ഗങ്ങൾ ദീർഘദൃഷ്ടി ഇല്ലാത്തവയായിരുന്നു. ഉദാഹരണമായി പറയുകയാണെങ്കിൽ ഒരു സാമ്പത്തികപദ്ധതി റഷ്യയിലൊ അമേരിക്കയിലൊ അദ്ഭുതം സൃഷ്ടിക്കുന്നതാകാം; എന്നാൽ ഇന്ത്യയിലതു് പരാജയപ്പെടാനാണു സാധ്യത. കാരണം ഭാരതീയൻ ഒരു റഷ്യക്കാരനൊ അമേരിക്കക്കാരനൊ അല്ല; അല്ലെങ്കിൽ ഭാരതത്തിലെ ഗവണ്മെണ്ടു് സ്വേച്ഛാധിപത്യസമ്പ്രദായത്തിലുള്ളതോ, കക്ഷിദ്വയമുള്ള പ്രസിഡണ്ടോടുകൂടിയ പ്രജാധിപത്യസമ്പ്രദായത്തിലുള്ളതോ അല്ല. മററുള്ളവരിൽനിന്നു പഠിക്കുക എന്നതു് എല്ലാ മനുഷ്യരുടേയും കടമയും അവ

കാശവുമാണ്. എന്നാൽ അനുകരണം തെററും വിനാശകാരിയുമാണ്. മാർഗ്ഗങ്ങളിലുള്ള ഈ ഹ്രസ്വദൃഷ്ടി വിദ്യാഭ്യാസം, സാമുദായികാഭിവൃദ്ധി തുടങ്ങിയ മററു രംഗങ്ങളിലും വ്യക്തമായിക്കാണുവാൻ സാധിക്കും. മിഥ്യയായ ധനാഭിവൃദ്ധി, മുതൽമുടക്കിനുള്ള ബുദ്ധിശൂന്യമായ ഉത്സാഹം, തെററായ രീതിയിൽ വ്യാഖ്യാനിയ്ക്കപ്പെട്ട സോഷ്യലിസ്ററു നയം എന്നിവ നമ്മുടെ നാട്ടുകാരുടെ ദുരാഗ്രഹത്തെ ഉത്തേജിപ്പിച്ചു. സ്വാതന്ത്ര്യസമരകാലത്തു് അവരിൽ ദൃശ്യമായിരുന്ന ദേശീയബോധം, സ്വരാജ്യസ്നേഹം, നിഃസ്വാർത്ഥത, കർമ്മവ്യഗ്രത എന്നിവ ദുരാഗ്രഹത്തിൻേറയും സ്വാർത്ഥതയുടേയും ഓളത്തിൽപ്പെട്ടു് ഒലിച്ചുപോയി. തനിയ്ക്കു രാജ്യത്തോടുള്ള കടമയെന്തെന്നു് ആരായുവാൻ ആരും മിനക്കെട്ടില്ല. സമുദായത്തിൽനിന്നും, രാഷ്ട്രത്തിൽനിന്നും തനിക്കു് കിട്ടേണ്ടതെന്തു സങ്കല്പിച്ചു കടിശ്ശിക പിരിക്കുന്നതിനായിരുന്നു ഓരോരുത്തനും വ്യഗ്രത കാണിച്ചതു്. ഏററവും കുറഞ്ഞ ഒരു സംഖ്യ മൂലധനമിറക്കി അതിൽനിന്നു് കൊള്ളലാഭം എടുക്കുക എന്നുള്ള 'ഭാഗ്യക്കുറി മനസ്ഥിതി'യാണു് എല്ലായിടത്തും പ്രകടമായതു്. ഭാരതത്തിലെ തന്ത്രജ്ഞരും നേതാക്കളും ഏതൊരു പദ്ധതിയുടേയും വിജയത്തിന്നടിസ്ഥാനമായതും ഏററവും പ്രധാനപ്പെട്ടതുമായ ഘടകത്തെ, അതായതു് മാനുഷിക ഘടകത്തെ, കണക്കിലെടുത്തില്ല; അതിനെ കണ്ടില്ലെന്നു ഭാവിച്ചു.

നമുക്കു് ആദ്ധ്യാത്മികവും ധാർമ്മികവും ആയ ഒരു പാരമ്പര്യം ഉണ്ടെന്നുള്ളതു് ശരി തന്നെ. എന്നിരുന്നാലും നമ്മുടെ നാട്ടുകാരിൽ ബഹുഭൂരിഭാഗം ആത്മാർത്ഥതയില്ലാത്തവരും സ്വാർത്ഥതത്പരരും ഉദാസീനരുമാണെന്നു് സമ്മതിക്കാതെ നിവൃത്തിയില്ല. ഭാരതത്തിൽ നടത്തിയ പ്രസംഗങ്ങൾക്കിടയ്ക്കു് ഒരിക്കൽ വിവേകാനന്ദസ്വാമികൾ ഖേദപൂർവ്വം പറയുകയുണ്ടായി, ഭാരതത്തിൽ നമ്മുടെ ആത്മാർത്ഥതയില്ലായ്മ ഭയങ്കരമാണെന്നു്. തീവണ്ടികളിലും ബസ്സുകളിലും മോഷണങ്ങൾ നടത്തുക, പൊതുമുതലും കെട്ടിടങ്ങളും കത്തിച്ചു നശിപ്പിക്കുക, ദേശീയപ്രതിരോധത്തിന്നായി ശേഖരിച്ചുവെച്ചിരിക്കുന്ന പണത്തിൽ കൈവെയ്ക്കുക മുതലായവ ചെയ്യുന്ന ജനങ്ങളുള്ള രാഷ്ട്രത്തെപ്പററി നമുക്കു് ചിന്തിക്കുവാൻപോലും വയ്യ. 'വെയിററിങ്ങു് ലിസ്റ്റിൽ' ഉണ്ടായിരുന്ന ഒരു കുടുംബത്തിന്നു് ഒഴിവുവന്ന രണ്ടു മൂന്നാം ക്ലാസ്സു് ബർത്തുകൾ അനുവദിച്ചതിന്നു് അന്യായമായ രീതിയിൽ പണം ആവശ്യപ്പെടുന്ന ഒരു റെയിൽവെ കണ്ടക്ടരുടെ ഉദാഹരണമാണു്, ഇരുപത്തഞ്ചു വർഷത്തെ രാഷ്ട്രീയസ്വാതന്ത്ര്യം നമ്മുടെ മനസ്സിൽ കൊണ്ടുവരുന്നതു്. നമ്മുടെ സ്വാതന്ത്ര്യത്തിൻെറ രജതജൂബിലിവാർഷികമായിരുന്ന അന്നു് എന്നുള്ളതു് എന്തൊരു വിരോധാഭാസം! കൊല്ലത്തിൽ ഓരോ ദിവസവും നമുക്കു ചുററും ഇത്തരം എത്രയെത്ര സംഭവങ്ങൾ നടക്കുന്നു!

## പരാശ്രയത്തിൻെറ മനഃശാസ്ത്രം

വിവേകാനന്ദസ്വാമിജി അമേരിക്കയിൽനിന്നു് ഒരിക്കൽ എഴുതുകയുണ്ടായി, രാഷ്ട്രസ്വഭാവം പൊതുവെ ബാലിശമായ പരാശ്രയമാണു് എന്നു്. എഴുപത്തഞ്ചു കൊല്ലങ്ങൾക്കുമുമ്പു് അദ്ദേഹം പറഞ്ഞ ഇക്കാര്യം ഇന്നു ഭാരതത്തിൻെറ ദേശസ്വഭാവത്തെ സംബന്ധിച്ചിടത്തോളം തികച്ചും വാസ്തവമാണു്. നമ്മിൽ അധികം പേരും "എനിക്കുവേണ്ടി എല്ലാം ആരെങ്കിലും ചെയ്തുതരും" എന്നുള്ള അധിനിവേശമനസ്ഥിതി (Colonial assumption) തുടർന്നു പുലർത്തിവരുന്നവരാണു്. ഏകദേശം ഒരു വർഷം മുമ്പു് ജമൈക്കയിലെ പ്രധാനമന്ത്രിയായ മൈക്കൽമാൻലി ഒരു പത്രപ്രവർത്തകനോടു് അഭിപ്രായപ്പെടുകയുണ്ടായി: 'അധിനിവേശകാലത്തെ ഏററവും വലിയ ദുരന്തങ്ങളിൽ ഒന്നാണു്, പരാശ്രയബുദ്ധിയോടെ പരാശ്രയത്വത്തിൽനിന്നുപുറത്തുവരികഎന്നതു്. നിർഭാഗ്യവശാൽ ഭാരതത്തിലെ പൊതുജനങ്ങൾ മാത്രമല്ല നേതാക്കളും ഭരണകർത്താക്കളും ഈ പരാശ്രയത്വമനഃശാസ്ത്രം വളർത്തുകയും നിലനിർത്തുകയും ചെയ്യുന്നു. ദേശീയമൊ, വിദേശീയമൊ ആയ ഏതുഗവർമ്മെണ്ടായാലും അതിൻെറ നിയന്ത്രണത്തിൽനിന്നു സ്വതന്ത്രമാകുവാനുള്ള തുടർച്ചയായ പരിശ്രമമാണു് 'സ്വരാജ്' എന്നു് ഗാന്ധിജി എഴുതി. ജീവിതത്തിൻെറ എല്ലാ വിശദാംശങ്ങളും ചിട്ടപ്പെടുത്തുവാൻ ജനങ്ങൾ ഗവർമ്മെണ്ടിനെ ആശ്രയിക്കുന്നു എന്നു വന്നാൽ അതു് വളരെ ദയനീയമായ ഒരു സ്ഥിതിവിശേഷമാണു്. നാമിന്നു് അങ്ങനെയുള്ള ഒരു സ്ഥിതിയിലാണു്. നമ്മുടെ രാജ്യത്തിലെ ഗവർമ്മെണ്ടിൻേറതു മുത്തശ്ശിമനോഭാവമാണു്. എന്തിനും

ഏതിനും ജനങ്ങരം തങ്ങളെ ആശ്രയിക്കണമെന്നു് അവർ സിദ്ധാന്തിയ്ക്കുന്നു. അതിന്റെ ഫലമായി ജനങ്ങരംക്കു് യൗവനയുക്തരാകുവാനുള്ള ആഗ്രഹമേയില്ല. മറിച്ചു്, അന്തമില്ലാത്ത ആവശ്യങ്ങരംക്കുവേണ്ടി ഭീകരപ്രകടനങ്ങരം നടത്തി ബാലിശമായ താന്തോന്നിത്തങ്ങരം കാണിക്കുന്നു.

ഭൂമുഖത്തുള്ള ഏതു ഗവണ്മെണ്ടിന്നും ജനതയ്ക്കും തങ്ങളുടേതായ അവശതകളും പരാജയങ്ങളും ഉണ്ടെന്നുള്ള കാര്യത്തിൽ സംശയമില്ല. ഭാരതത്തിലെ ഗവണ്മെണ്ടിന്നും ജനങ്ങരംക്കും ഇതു വേണ്ടതിലധികമുണ്ടെന്നുമാത്രം. ഗൗരവമേറിയ പ്രശ്നങ്ങരം പലതും ഇവിടെ പൊന്തിവന്നു. വളരെ ഭംഗിയായ രീതിയിൽ അതു തരണം ചെയ്യുകയും ചെയ്തു. ദേശീയ പ്രതിസന്ധിഘട്ടങ്ങളിൽ രാഷ്ട്രം ഒററക്കെട്ടായി നിന്നു. നേതാക്കരം ധൈര്യത്തോടും രാഷ്ട്രതന്ത്രജ്ഞതയോടുംകൂടി പ്രവത്തിക്കുകയും ചെയ്തു. പക്ഷെ, ബലിയാടുകളെ സൃഷ്ടിച്ചു് പരാജയങ്ങളെ മറികടക്കുന്ന നമ്മുടെ ഗവണ്മെണ്ടിന്റെ ഇന്നത്തെ നയം വളരെ വിചിത്രമായിരിക്കുന്നു. നായാട്ടുസാഹസങ്ങളിൽ ഏററവും എളുപ്പമായതു് ബലിയാടുകളെ അന്വേഷിക്കലാണെന്നു് ഒരിക്കൽ ഡൈ്വററു് ഡി. ഐസൻ ഹോവർ പറയുകയുണ്ടായി. കാലവഷത്തിന്റെ അഭാവം തുടങ്ങി ഏതെങ്കിലും വിദേശ ഏജൻസികളുടെ വിദ്രോഹപ്രവത്തനങ്ങരംവരെ ഈ ബലിയാടുകളുടെ പട്ടികയിൽ വിവിധവണ്ണങ്ങളിൽ ചിത്രീകരിക്കപ്പെടുന്നു. അതും വ്യാജോക്തിരൂപത്തിലും കൗതുകകരമായ തരത്തിലും! കുറച്ചു മാസങ്ങരംക്കു മുമ്പു് ഇന്ത്യയിലെ വാത്താവിതരണകാര്യാലയം വളരെ പണം ചെലവഴിച്ചു് തലസ്ഥാനനഗരിയിൽ നല്ല നിലയിൽ തയ്യാറാക്കിയ ഒരു പ്രദശനം കാണുവാൻ ഞങ്ങരംക്കു് ഒരവസരമുണ്ടായി. അതിന്നു 'പുരോഗമനത്തിന്റെ പടികരം' എന്നാണു പേരു നൽകിയിരുന്നതു്. സ്വാതന്ത്ര്യസമരത്തെ പ്രതിപാദിയ്ക്കുന്ന ഒന്നായതുകൊണ്ടു് അതു കാണുവാൻ കൊള്ളാവുന്ന ഒരു വിദ്യാഭ്യാസപ്രദശനമായിരുന്നു. പക്ഷെ അതിന്നു് കുറച്ചു രാഷ്ട്രീയച്ചുവ (Overtones) ഉണ്ടായിരുന്നു. ശ്രദ്ധാപൂവ്വം വീക്ഷിയ്ക്കുന്ന ഒരാരംക്കു്, ഭരണപരമായ വൈകല്യങ്ങളുടെ എല്ലാ ഉത്തരവാദിത്വവും കഴിഞ്ഞകാലത്തെ വിദേശീയഭരണകത്താക്കളുടെ മേൽ ആരോപിക്കുവാനുള്ള ഒരു വാസന ഈ പ്രദശനത്തിന്നു് ഉണ്ടായിരുന്നു എന്നു് എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിക്കും. ജീവിതത്തോടും അതിന്റെ വിഷമങ്ങളോടും ഉള്ള ഒരു മനുഷ്യോചിതമായ സമീപനമല്ല ഇതു്. അഥവാ പൊതുജനങ്ങളുടെ മുമ്പിൽ പ്രദശിപ്പിക്കുവാൻ കൊള്ളാവുന്ന ഒരു ഉദാഹരണമല്ല ഇതു്. സ്വാഭാവികമായും നമ്മുടെ ജനങ്ങരം സ്വന്തം അപ്രാപ്തിക്കും ആലസ്യത്തിന്നും തങ്ങരം കുററക്കാരല്ലെന്നു കാണുന്നു. അതോടൊപ്പം, രാഷ്ട്രത്തെ അലട്ടിക്കൊണ്ടിരിക്കുന്ന സാമ്പത്തികവും സാമുദായികവുമായ വിഷമതകരംക്കെല്ലാം ഗവണ്മെണ്ടിനെ പഴിച്ചുതീന്താനും ശ്രമിയ്ക്കുന്നു.

## മനുഷ്യാധിഷ്ഠിതമായ പുനർനിമ്മാണം

യഥാത്ഥസ്വാതന്ത്ര്യം, അതായതു് രാജ്യത്തിലെ ഓരോ പൌരന്റേയും പ്രയത്നത്തെ അടിസ്ഥാനമാക്കിയുള്ള പൂണ്ണസ്വരാജ് (Organic Swaraj), കൈവരിക്കുന്നതിനെപ്പററി ഗാന്ധിജിക്കു് വ്യക്തമായ ചില ധാരണകരം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആശയങ്ങരം താഴെ പറയുന്ന വരികളിൽ ചുരുക്കി പ്രതിപാദിച്ചിട്ടുണ്ടു്:

സ്വരാജ് അഥവാ സ്വയംഭരണം എന്നതു് വൈയ്യക്തികസ്വയംഭരണത്തിന്റെ ഫലമാണു്. വ്യക്തിയുടെ സ്വയംഭരണത്തിന്നു് ആവശ്യമായ ഉപായംകൊണ്ടുതന്നെ രാഷ്ട്രീയസ്വയംഭരണവും നേടണം. രാഷ്ട്രീയം, സാമ്പത്തികം, സാമുദായികം ധാമ്മികം എന്നീ നാലു സ്വാതന്ത്ര്യങ്ങരം തങ്ങളിൽക്കൂടിത്തന്നെ സാക്ഷാത്കരിക്കുന്നതിന്നു് ഓരോ വ്യക്തിയും ചെലുത്തുന്ന പ്രയത്നത്തിന്റെ ഗുണത്തേയും ശക്തിയേയും ആശ്രയിച്ചിരിക്കും അതിന്റെ പരിപൂണ്ണസാക്ഷാത്കരണം. എല്ലാവക്കും തുല്യപങ്കാളിത്തമുള്ള സംഘടനകൊണ്ടും, ഐക്യംകൊണ്ടും ആന്തരികമായ ചില പരിഷ്കാരങ്ങരം രാഷ്ട്രത്തിലാകമാനം നടപ്പിൽ വരുത്തുകയാണു് ഈ വെല്ലുവിളിയ്ക്കുള്ള ഒരേ ഒരു മറുപടി. ആന്തരികമായ അവശതകരം അത്തരം പരിഷ്കാരങ്ങളെ വിഫലമാക്കുകയേ ഉള്ളൂ. അതുകൊണ്ടു് പൂണ്ണസ്വരാജിന്റെ ആദി

യും അന്തവും (സർവ്വവും) ക്ഷമയോടുകൂടിയ നിർമ്മാണപ്രവർത്തനംതന്നെയാണ്!

ഭാരതത്തിൻെറ പുനർനിർമ്മാണത്തിനുള്ള ഏതൊരു സംരംഭവും വ്യക്തിയിൽനിന്ന് ആരംഭിക്കണം. നമ്മുടെ രാഷ്ട്രത്തെ പുതുക്കിപ്പണിയുന്ന ഈ മഹത്തായ സംരംഭത്തിൽ ഓരോരുത്തനും പങ്കുചേരണം. തെരഞ്ഞെടുക്കപ്പെട്ട ഏതാനും ആയിരം പ്രതിനിധികളൊ, ന്യായാധിപരോ, എം. പിമാരോ, മന്ത്രിമാരോ ജെററു വിമാനങ്ങളിൽ ചുററുചുററുക്കോടെ പറക്കുന്നതുകൊണ്ട് ഒരു രാജ്യം ശക്തവും സമൃദ്ധവും ആകുന്നില്ല. നേരെമറിച്ച് ഒരു രാജ്യത്തിലെ ജനങ്ങൾ സമർപ്പണമനോഭാവത്തോടും സ്ഥിരോത്സാഹത്തോടുംകൂടി പ്രവർത്തിച്ചാൽ വളരെ കുറച്ചു ന്യായാധിപരെക്കൊണ്ടും മന്ത്രിമാരെക്കൊണ്ടും ആ രാജ്യം സൌഭാഗ്യത്തിലേയ്ക്കു നയിക്കപ്പെടുന്നു. ഭാരതത്തിലെ ഒരു സാധാരണ പൌരന് ഗവണ്മെണ്ടിൻെറ രാഷ്ട്രനിർമ്മാണപ്രവർത്തനവുമായി പൊരുത്തപ്പെടുവാൻ സാധിക്കുന്നില്ലെങ്കിൽ അതിനു മതിയായ കാരണമുണ്ട്. വ്യവസായശാലകളിലും മററും ഉണ്ടാകുന്ന അഭിവൃദ്ധിയിൽ തനിക്കു കാര്യമായ പങ്കൊന്നും വഹിക്കുവാനില്ലെന്നും, എന്തെങ്കിലും നിസ്സാരകാരണത്തിന്ന് ദ്വേഷ്യം വന്നാൽ, മറേറതോ വിദേശഗവണ്മെണ്ടിൻേറതെന്നപോലെ, പൊതുമുതൽ നശിപ്പിക്കുന്നതിൽ തെററില്ലെന്നും അവന്ന് തോന്നുന്നു. മുകളിൽനിന്ന് താഴോട്ടു പണിയുന്നതുപോലെ, അതിവേഗത്തിലൊ പ്രകടമായ ഫലങ്ങളോടുകൂടിയോ, ചുവട്ടിൽനിന്നു മുകളിലേയ്ക്കു പടുത്തുയർത്തുവാൻ സാദ്ധ്യമല്ല എന്നുള്ളതു് അവിതർക്കിതമായ ഒരു സംഗതിയാണ്; അതും, വിശേഷിച്ച് ഇന്ത്യയിലെ ഇന്നത്തെ ചുററുപാടിൽ. പക്ഷെ അനുചിതമായ ബദ്ധപ്പാടു കൊണ്ടൊന്നും പ്രയോജനമില്ല ഈ രാഷ്ട്രത്തിന്നും ഇവിടത്തെ ജനങ്ങൾക്കും രാഷ്ട്രീയ സ്വാതന്ത്ര്യം നേടുവാൻ നൂററാണ്ടുകൾതന്നെ കാത്തിരിക്കേണ്ടിവന്നിട്ടുണ്ടെങ്കിൽ, അതിനേക്കാൾ വിഷമകരമായ സാമ്പത്തികവും സാമുദായികവും ധാർമ്മികവുമായ സ്വാതന്ത്ര്യങ്ങൾ നേടുവാൻ അവർ കുറച്ചു തലമുറകളോളം ക്ഷമയോടെ അവിശ്രമപരിശ്രമം ചെയ്യുവാൻ തയ്യാറാവേണ്ടി വരും. ദീർഘവീക്ഷണമില്ലാത്ത അക്ഷമ ഇന്നത്തെ സ്ഥിതിയെ കൂടുതൽ സങ്കീർണ്ണമാക്കുകയേയുള്ളു. ഒരു മാവിൻതൈ കുപ്പിയിൽവെച്ച് വളർത്തിയെടുക്കുന്നതുപോലെ ഒരു രാഷ്ട്രത്തിന്ന് പത്തോ പതിനഞ്ചോ കൊല്ലം കൊണ്ട് നേടിയെടുക്കാവുന്നതല്ല സമ്പത്തും സൌഭാഗ്യവും. പാർലിമെണ്ടുചർച്ചകളും വരവുചിലവു കണക്കുകൾ തയ്യാറാക്കുന്ന സൂത്രങ്ങളും കടം വാങ്ങിയ ഇസങ്ങളുടെ മാന്ത്രികവലയങ്ങളും മനുഷ്യനെ പ്രീതിപ്പെടുത്തിയേക്കാം. എന്നാൽ അതൊന്നും സമ്പത്തിൻെറയും സൌഭാഗ്യത്തിൻെറയും അധിദേവതയായ 'ലക്ഷ്മി'യെ പ്രസാദിപ്പിക്കുകയില്ല.

റഷ്യക്കാരൻെറയൊ, അമേരിക്കക്കാരൻെറയൊ മററുവല്ല രാഷ്ട്രത്തിൻെറയോ കാർബൺകോപ്പികളിൽ കൂടിയാവരുതു് ഭാരതത്തിൻെറ ആസൂത്രണം. രാജ്യത്തിൻെറ സ്വാഭാവികവും മാനുഷികവും ആയ നിലകൾക്ക് യോജിച്ചതായിരിക്കണം അതു്. നമ്മുടെ ദേശത്തിലെ ആന്തരമായ അവശതകൾ അനവധിയാണ്; സ്ഥാനസമീകരണം, കാര്യക്ഷമത, അച്ചടക്കം, കഠിനാദ്ധ്വാനം എന്നിവ കൊണ്ടു മാത്രം വിജയിപ്പിക്കാവുന്ന വൻതോതിലുള്ള ആസൂത്രണത്തെ ആന്തരമായ ഈ അവശതകൾ സാരമായി ബാധിക്കുന്നു. ഉദാഹരണമായി വൻവ്യവസായങ്ങൾ ജനസംഖ്യ കുറവായ രാജ്യങ്ങളിൽ ആവശ്യമായേക്കാം. ക്രമവിരുദ്ധമായി ജനസംഖ്യാവർദ്ധനവുള്ള നമ്മുടെ നാട്ടിൽ അവയിൽ അധികവും തൊഴിലില്ലായ്മയെ ഗുരുതരമാക്കുകയേ ഉള്ളു. രാജ്യത്തെ ചെറിയ മേഖലകളാക്കി വിഭജിക്കുകയും, ഭക്ഷണം, വീട്, തൊഴിൽ എന്നിവയെ അപേക്ഷിച്ച് അവ ഓരോന്നിനേയും സ്വയം പര്യാപ്തമാക്കുകയും ചെയ്യുന്നതു് ഒരു നല്ല മാർഗ്ഗമാണെന്ന് തെളിഞ്ഞേക്കും. അതു് ഗാന്ധിജിയുടെ സാമ്പത്തികാശയങ്ങൾക്കും, വിവേകാനന്ദസ്വാമിജിയുടെ ആത്മവിശ്വാസത്തിലുള്ള ഉറപ്പിന്നും അനുരൂപമാകുകയും ചെയ്യും. അപരിമിതമായ ജനസംഖ്യയെ അപ്പാടെ ഒരു സ്വത്തും ശക്തിയുടെ സമ്പന്നമായ ഒരു ഉദ്ഗമസ്ഥാനവും ആക്കി മാററുന്നതിന്ന് ആധുനികചൈനയുടെ അനുഭവത്തെ സഗൌരവം ഭാരതത്തിന്നു പരിശോധിക്കാവുന്നതാണ്. 'ഏററവും ചുരുങ്ങിയ തോതിലെങ്കിലും ജോലിയിൽ സത്യസന്ധരാവുന്നതിന്ന് നമ്മുടെ പൌരന്മാരിൽ

ആദ്യമായി ദേശീയബോധം ജനിപ്പിക്കുക, അതിനുശേഷം ദേശസാത്ക്കരണം ഉൾപ്പെടെ നിങ്ങൾക്കിഷ്ടമുള്ളതെന്തും ചെയ്യുക' എന്നതാണ് ദേശസാൽക്കരണത്തെപ്പററി ഞങ്ങൾക്കു പറയുവാനുള്ളതു്. ആദ്യമായി ഇതു സാധിച്ചില്ലെങ്കിൽ ദേശസാൽക്കരണം എന്നതു് ഇന്നു് മിക്ക കാര്യങ്ങളിലുമെന്നപോലെ, കരുത്തില്ലായ്മയ്ക്കും അലസതയ്ക്കും അഴിമതിക്കും ദേശീയാധഃപതനത്തിനുമുള്ള ഒരു സമ്മതപത്രമായി മാത്രം പരിണമിക്കും. മുതലാളിത്തം ശ്രദ്ധാപൂർവ്വം ചെയ്താൽ അതു പലതരം വിമർശനങ്ങൾക്കു് വഴിവെയ്ക്കുവാൻ സാദ്ധ്യതയുണ്ടെന്നു് അറിഞ്ഞുകൊണ്ടുതന്നെ, ലണ്ടനിലെ 'The Daily Telegraph'ൽ പ്രസിദ്ധപ്പെടുത്തിയ ഒരു മുഖപ്രസംഗത്തിൽ ഉണ്ടായിരുന്ന അത്ഥവത്തായ ചില വാക്കുകൾ ഞങ്ങൾ ഇവിടെ സ്മരിക്കട്ടെ: ''ഇന്ത്യയ്ക്കു് ഇന്നു് ആവശ്യമായിട്ടുള്ളതു് സ്ഥിതിസമത്വ (Socialism)മല്ല; നേരേമറിച്ചു് ഉണർവ്വും സൌഭാഗ്യവുമാണു് (Sense and prosperity). ദേശസാൽക്കരണം തുടങ്ങിയ നടപടികൾകൊണ്ടൊന്നും ഈ ലക്ഷ്യങ്ങൾ വേണ്ട വിധത്തിൽ ലഭ്യമാകുകയില്ല...ഇന്ത്യയുടെ ഒരേ ഒരു കലപ്പററ വ്യവസായസ്വത്തായ സ്വകാര്യമേഖലയുടെ പോഷണവും പിൻബലവുമാണു് അവ ആവശ്യപ്പെടുന്നതു്.''

## കഠിനാദ്ധ്വാനവും അച്ചടക്കവും വേണം

അമേരിക്കൻ ഗവണ്മെണ്ടു് അതിന്റെ ഡോളർ ബില്ലുകളിൽ 'ഈശ്വരനിൽ നാം വിശ്വസിക്കുന്നു', എന്നു് വിളംബരം ചെയ്തിട്ടുണ്ടു്. വിവേകപൂർണ്ണമായ, കഠിനമായ സംഘടിത പ്രവർത്തനവുമായി പൊരുത്തപ്പെടുന്നതാണു് അമേരിക്കക്കാരുടെ ഈശ്വരവിശ്വാസം. അവക്കു് അവരുടെ കറൻസിയെ നിലനിത്തുവാൻ ഒരുതരം സ്വർണ്ണനിലവാരവും (Gold Standard) ഉണ്ടു്. അതുകൊണ്ടാണു് അമേരിക്കൻ ഡോളർ വർഷങ്ങളോളം ആഗോളധനവിനിമയ വാണിജ്യമണ്ഡലം (International Money Market) കയ്യടക്കിവെച്ചതു്. എന്നാൽ രാഷ്ട്രീയവും സാമ്പത്തികവുമായ അതിസമ്മർദ്ദം കാരണം ഈ ഉറപ്പുള്ള കറൻസിപോലും താറുമാറായിത്തീരുന്നു. അദ്ഭുതമെന്നു പറയട്ടെ, ഇന്ത്യയിൽ നാം സ്വർണ്ണനിക്ഷേപമൊ (Gold Reserve) കഠിനാദ്ധ്വാനമൊ ഇല്ലാത്ത ഒരു കറൻസിയിൽക്കൂടി സൌഭാഗ്യവും ഉന്നതതലത്തിലുള്ള ജീവിതവും കൈവരിക്കുവാൻ ശ്രമിക്കുന്നു. മുദ്രാവാക്യങ്ങൾ മുഴക്കിയതുകൊണ്ടൊന്നും സമ്പത്തു് ഉല്പാദിപ്പിക്കപ്പെടുകയില്ല. ഇന്ത്യയിലെ ഒരു സാധാരണ തൊഴിലാളിയൊ, ഓഫീസു് ഉദ്യോഗസ്ഥനൊ, ബോണസ്സുകളും ഇൻക്രിമെൻറുകളും കിട്ടുന്നതിന്നു് അക്ഷീണം പ്രക്ഷോഭണങ്ങൾ നടത്തും. എന്നാൽ അവന്റെ മുടക്കുദിവസങ്ങളിൽ ഒന്നു കുറവു വരുത്തുന്നതിനൊ ജോലിദിവസങ്ങളിൽ പൂർണ്ണമനസ്സോടെ ജോലിചെയ്യുന്നതിന്നൊ ഒരിക്കലും തയ്യാറാവുകയില്ല ! നാണയപ്പെരുപ്പംകൊണ്ടും മററും അന്ധാളിക്കുന്ന ഗവണ്മെണ്ടു് നിസ്സഹായതയോടെ തൊഴിലിനെ സംബന്ധിച്ചു് ഒരു പ്രീണനനയം പിൻതുടരുന്നു. നമ്മുടെ നാട്ടിലെ ട്രേഡ്യൂനിയൻ പ്രസ്ഥാനം അച്ചടക്കരാഹിത്യത്തിൽ ഒരു പന്തയം വെയ്ക്കുന്നതിന്നും ഉല്പാദനലക്ഷ്യങ്ങളെ തകിടം മറിക്കുന്നതിന്നും തീരുമാനമെടുത്തപോലെ തോന്നുന്നു. റിസർവ്വ് ബാങ്കിന്റെ മുൻ ഗവർണ്ണറും ഒരു തികഞ്ഞ അത്ഥശാസ്ത്രജ്ഞനുമായ H. V. R. അയ്യങ്കാർ ഏകദേശം രണ്ടര കൊല്ലങ്ങൾക്കുമുമ്പു് നമ്മുടെ നാട്ടുകാക്കു് താഴെ പറയുന്ന പ്രായോഗിക ഉപദേശം നല്കുകയുണ്ടായി: ''അച്ചടക്കം, അത്യദ്ധ്വാനം, ഉല്പാദനക്ഷമത, വിലവദ്ധനവിനെ നിയന്ത്രിക്കാനുള്ള തന്റേടം എന്നിവ മാത്രമാണു് ഇന്ത്യയിലെ നാണയപ്പെരുപ്പത്തിന്നുള്ള മറുമരുന്നു്. എല്ലാ തലത്തിലുമുള്ള ജനങ്ങളും അച്ചടക്കത്തോടും അപ്പ്ണബുദ്ധിയോടുംകൂടി പ്രവത്തിക്കുകയാണെങ്കിൽ, നാണയപ്പെരുപ്പംകൊണ്ടുള്ള അവശതകൾക്കു വശംവദരാകാതെയും ഒരു സ്വതന്ത്രസമുദായത്തിലെ സ്വാതന്ത്ര്യം കൈവെടിയാതേയും എത്രയും വേഗത്തിൽ ത്വരിതവും ശക്തവുമായ തോതിൽ നമുക്കു് സാമ്പത്തികാഭിവൃദ്ധി നേടാം !'' വളരെ ഗൌരവമേറിയ ഒരു മുന്നറിയിപ്പോടെ അദ്ദേഹം തുടന്നു: ''സാമ്പത്തികക്കുഴപ്പങ്ങൾ നേരിടുവാൻ 'അച്ചടക്കം, അത്യദ്ധ്വാനം എന്ന നിസ്സാരപോംവഴിയെങ്കിലും സ്വീകരിക്കുവാനും അതിന്നനുസരിച്ചു് പ്രവത്തിക്കുവാനും നമ്മുടെ രാഷ്ട്രം വൈമുഖ്യം കാണിച്ചാൽ, ഒരു സ്വതന്ത്രജനാധിപത്യഭരണരീതിയിൽ നാം ഇതു ചെയ്യുവാൻ തയ്യാറായില്ലെങ്കിൽ, നമുക്കൊരു സ്വേച്ഛാധി

പത്യത്തിൻെറ നിഷ്ഠരതയ്ക്കും ഭയങ്കരതയ്ക്കും വശംവദരാകേണ്ടി വരും.''

## പൗരുഷവും സ്വാശ്രയശീലവും വളർത്തണം

'എഴുന്നേൽക്കു, ധൈര്യമവലംബിക്കു, ശക്തരാകു' എന്നിങ്ങനെ വിവേകാനന്ദസ്വാമിജി എല്ലായിടത്തും ജനങ്ങളെ ഉദ്ബോധിപ്പിച്ചു. 'എല്ലാ ചുമതലകളും നിങ്ങൾ തന്നെ ഏറെറടുക്കു. അങ്ങനെ നിങ്ങളുടെ വിധികർത്താക്കൾ നിങ്ങൾ തന്നെയാണെന്നു് അറിയൂ.' അദ്ദേഹം ഒരു മനുഷ്യനിർമ്മാതാവായിരുന്നു. അദ്ദേഹത്തിൻെറ സന്ദേശം ശക്തിയും വീര്യവുമാണു്. ഒരു സ്വതന്ത്രരാഷ്ട്രത്തിന്നു്, പ്രത്യേകിച്ചും ഇന്ത്യയെപ്പോലെ നിരവധികാലം പാരതന്ത്ര്യത്തിൽ കഴിഞ്ഞ ഒരു രാഷ്ട്രത്തിന്നു്, തീർച്ചയായും ഈ സന്ദേശം ആവശ്യമാണു്. 'സ്വാതന്ത്ര്യംകൊണ്ടു് വാസ്തവത്തിൽ ലഭ്യമാകുന്നതു്, അവനവൻെറ വിധിക്കു് അവനവൻ തന്നെ തികച്ചും ഉത്തരവാദിയാകുന്നതിന്നുള്ള അവസരമാണു്,' എന്നു് മൈക്കൽമാൻലി പറഞ്ഞു. നമ്മുടെ പരാജയത്തിന്നുള്ള കാരണങ്ങൾ നാം നമ്മിൽത്തന്നെ ചുഴിഞ്ഞുനോക്കേണ്ടിയിരിക്കുന്നു. ബലിയാടുകളെ അന്വേഷിക്കുന്നതു് പൌരുഷമില്ലായ്മയും ദുർബ്ബലതയുമാണു്. ദാരിദ്ര്യത്തെ ഉന്മൂലനം ചെയ്യുന്നതിന്നുള്ള എല്ലാ നിർമ്മാണപ്രവർത്തനങ്ങളേയും പുറമെനിന്നുള്ള ഏതോ ഏജൻസി നശിപ്പിച്ചുകളയുന്നു എന്നു പറയുന്നതു് നമ്മുടെ രാഷ്ട്രീയകാര്യക്ഷമതയില്ലായ്മയെയും നമ്മിൽ തന്നെയുള്ള വിശ്വാസക്കുറവിനെയുമാണു് പ്രകടമാക്കുന്നതു്. നമ്മുടെ നാട്ടുകാർ ധീരരും വീരരും പ്രഗത്ഭരുമാകണം. നമ്മുടെ അലസതയും കലഹപ്രിയതയും ദുരാഗ്രഹവും സ്വാർത്ഥതയും തന്നെയാണു് നമ്മുടെ രാഷ്ട്രത്തിൻെറയും സമ്പദ്‌വ്യവസ്ഥയുടേയും പിന്നോക്കാവസ്ഥയ്ക്കും നിശ്ചലതയ്ക്കും കാരണം. ഈ അവശതകളെ അതിജീവിച്ചു് കഠിനാദ്ധ്വാനത്തിൽ കൂടിയും അച്ചടക്കത്തിൽകൂടിയും നമുക്കു് ഒരു പുതിയ യുഗത്തിലേയ്ക്കു പ്രവേശിക്കാം! ദേശീയപ്രശ്നങ്ങളോടുള്ള സമീപനരീതി ഇത്തരത്തിലുള്ളതായിരിക്കണം. മുഴുവനായി നിർത്തുവാൻ സാധിച്ചില്ലെങ്കിലും വിദേശത്തുനിന്നു് സ്വീകരിക്കുന്ന ധനസഹായത്തിന്നു് ഒരു അറുതിവരുത്തിയേ ഒക്കൂ. ഒരിക്കൽ വിവേകാനന്ദസ്വാമിജി മദിരാശിയിലുള്ള അദ്ദേഹത്തിൻെറ ഒരു ഉററ സുഹൃത്തിന്നു് ഇപ്രകാരം എഴുതുകയുണ്ടായി: ''വ്യക്തികളെപ്പോലെ രാഷ്ട്രങ്ങളും സ്വാശ്രയശീലമുള്ളവരായിരിക്കണം. ഇതാണു ശരിയായ സ്വരാജ്യസ്നേഹം. ഒരു രാഷ്ട്രത്തിന്നു് അതു് ചെയ്യുവാൻ കഴിയുന്നില്ലെങ്കിൽ അതിൻെറ സ്വാതന്ത്ര്യത്തിനുള്ള സമയം ഇനിയും ആയിട്ടില്ല!'' ദേശീയസമ്പദ്‌വ്യവസ്ഥയെ സംബന്ധിച്ചിടത്തോളം സ്വകാര്യമേഖലയും പൊതുമേഖലയും തുല്യപ്രാധാന്യമുള്ളവയാണു്. തന്നെയുമല്ല, ഗവണ്മെണ്ടും സ്വകാര്യമേഖലയും തമ്മിൽ പരിപൂർണ്ണസഹകരണവും സൌഹൃദവും ഉണ്ടായേ മതിയാകു. ഉന്നതനായ ഒരു അർത്ഥശാസ്ത്രജ്ഞൻ അടുത്തകാലത്തു് പറഞ്ഞതുപോലെ ഗവണ്മെണ്ടും ജനങ്ങളും ഒരു മേഖലയെ കുറിച്ചു മാത്രമേ ചിന്തിക്കുവാൻ പാടുള്ളു, അതു് ദേശീയമേഖലയാണു്.

രാഷ്ട്രപുനർനിർമ്മാണത്തിൻെറയും പുനരുല്പാദനത്തിൻെറയും മഹത്തായ ഈ സംരംഭത്തിൽ ഓരോ മണ്ഡലത്തിലുമുള്ള നേതാക്കൾക്കും, ചോദ്യം ചെയ്യപ്പെടാത്ത ഉദ്ഗ്രഥനത്തിൻെറയും സമർപ്പണത്തിൻെറയും അച്ചടക്കത്തിൻെറയും സ്ഥിരോത്സാഹത്തിൻെറയും മാതൃകകാണിച്ചു് സുപ്രധാനമായ പങ്കു വഹിക്കേണ്ടതായിട്ടുണ്ടു്. കഴിഞ്ഞ കാൽ നൂററാണ്ടു കാലത്തെ ദേശപുനർനിർമ്മാണത്തിന്നുള്ള പരിശ്രമങ്ങൾ വിജയകരമായിട്ടില്ലെങ്കിൽ നേതൃത്വത്തിൻെറ പോരായ്മകൾ അതിന്നൊരു പ്രധാന കാരണമാണു്.

സാമ്പത്തികതന്ത്രത്തിനോടു് ഒരു തെററായ സമീപനം ഉണ്ടായിട്ടുണ്ടെങ്കിൽ അതു മനസ്സിലാക്കി അതിനെ ശരിയാക്കേണ്ടതാണു്. അപ്രായോഗികമായ ഒരു പ്രവൃത്തിസമ്പ്രദായത്തെ (Modus operandi) പിൻതുടരുന്നതിൽ ഉറച്ചുനിൽക്കുന്നതുകൊണ്ടു് യാതൊരു പ്രയോജനവുമില്ല. വലിയ നേതാക്കളും ഗവണ്മെണ്ടും അടക്കം എല്ലാവർക്കും തെററുകൾ പററാം. അതു് മാനുഷികം മാത്രമാണു്. എന്നാൽ അതു് സമ്മതിക്കുന്നതും കൂടുതൽ നന്മയ്ക്കുവേണ്ടി തിരുത്തുന്നതുംകൂടി മാനുഷികം തന്നെയാണു്. ഗാന്ധിജി പറഞ്ഞതുപോലെ

പൊടിയടിച്ചുകളഞ്ഞു് ഉപരിഭാഗം ആദ്യത്തെക്കാ‍ാം വൃത്തിയാക്കി സൂക്ഷിക്കുന്ന ഒരു ചൂലാണു് തെററുകളെ സ്വയം ഏററുപറയൽ.

## യുവാക്കളുടെ ചുമതലയും പൗരുഷവിദ്യാഭ്യാസത്തിൻെറ ആവശ്യവും

ഇന്ത്യയുടെ പുനർനിർമ്മാണത്തിൻെറ ചുമതല ഏറെറടുക്കുകയും ഈ മഹാകാര്യം നേടുന്നതിന്നെതിരെയുള്ള വെല്ലുവിളികളെ വിപുലമായ തോതിൽ നേരിടുകയും ചെയ്യേണ്ടതു് പ്രധാനമായി ഇന്നാട്ടിലെ യുവജനങ്ങളുടെ കർത്തവ്യമാണു്. ഉദ്ഗ്രഹമായ ഈ ഉദ്യമത്തിന്നു് ജനങ്ങളെ ഒരുക്കുവാനുള്ള ഉത്തമമായമാർഗ്ഗമായിരിക്കണം വിദ്യാഭ്യാസം. ഇന്നു് ഇന്ത്യയിലെ സെക്കണ്ടറിവിദ്യാഭ്യാസവും കോളേജുവിദ്യാഭ്യാസവും വേദനാജനകമായ ഒരു അവസ്ഥയിലാണെന്നുള്ളതിന്നു് യാതൊരു സംശയവും ഇല്ല. വിദ്യാഭ്യാസം എപ്രകാരം പരിഷ്കരിക്കണമെന്നതിനെക്കുറിച്ചു കുന്നു കണക്കിനു് എഴുതുകയും പ്രസംഗിക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ കാര്യമായി ഒന്നുംതന്നെ പ്രയോഗത്തിൽ വരുത്തിയിട്ടില്ല. 'വിദ്യാഭ്യാസം മനുഷ്യനെ നിർമ്മിക്കുന്നതാവണം' എന്നു മാത്രം നാം പറയും. വിവേകാനന്ദസ്വാമിജി അതു് അത്തരത്തിലായിരിക്കണമെന്നു് ആഗ്രഹിച്ചു. 'മനുഷ്യനിർമ്മാണം' (Man-making) എന്ന പദത്തിൽ വളരെ അർത്ഥം അടങ്ങിയിട്ടുണ്ടു്. ശക്തി, ആത്മവിശ്വാസം, സത്സ്വഭാവം, സഹനശക്തി, അഭിപ്രായസ്ഥൈര്യം, അർപ്പണമനോഭാവം, അച്ചടക്കം എന്നിവയാണു് മനുഷ്യനിർമ്മാണത്തിന്നു് ഏററവും പ്രത്യക്ഷവും അത്യാവശ്യവുമായ കാര്യങ്ങൾ. സ്കൂളുകളിലും സർവ്വകലാശാലകളിലും ഇവ പഠിപ്പിക്കുകയും പ്രയോഗത്തിൽ വരുത്തുകയും ചെയ്യുന്നില്ലെങ്കിൽ സ്വാതന്ത്ര്യപ്രാപ്തിയുടെ അടിത്തറ പാകിയ നമ്മുടെ ദേശീയനേതാക്കന്മാരിൽനിന്നു് അവർ അതു് പഠിക്കട്ടെ. മനുഷ്യനിർമ്മാണപ്രക്രിയയ്ക്കു് 'വിവേകാനന്ദസ്വാമികളുടെ ജീവിതവും സ്വഭാവവും' നമുക്കു് ഉത്തമമാതൃകയാണു്.

## ഏകീകൃതപ്രവർത്തനത്തിന്നും അഭിവൃദ്ധിക്കും മതസൗഹാർദ്ദവും വർഗ്ഗീയൈക്യവും അത്യാവശ്യം

ഭാരതവും അതിൻെറ സംസ്കാരവും വളരെയധികം മതങ്ങളേയും സംസ്കാരങ്ങളേയും കൂട്ടിയിണക്കുന്നതിൽ വിജയകരമായ പരീക്ഷണങ്ങൾ നടത്തിക്കഴിഞ്ഞിട്ടുണ്ടെന്നതു ചരിത്രസത്യമാണു്. ചരിത്രസമ്മതമായ ഒരു നീണ്ട കാലത്തെ യാതനസ്ലേഷവും ഈ ഉദ്ഗ്രഥനവും, സമ്മിശ്രണവും സാദ്ധ്യമാക്കിയിട്ടുണ്ടെന്നു ലോകത്തിലെ മറെറാരു രാജ്യത്തിന്നും അവകാശപ്പെടുവാൻ സാദ്ധ്യമല്ല. ഈ സമന്വയത്തിൻെറയും സഹിഷ്ണുതയുടെയും ഉദ്ഗ്രഥത്തിൻേറയും ആവേശം ഉൾക്കൊണ്ടു് ഈ രാജ്യത്തിലെ പൗരന്മാർ അതിനെ ഭാവിതലമുറകൾക്കു നൽകുകതന്നെ വേണം. വർഗ്ഗീയകലാപത്തിൻേറയും മാത്സര്യത്തിൻേറയുമായ ഈ കാലഘട്ടത്തിൽ, വർഗ്ഗപരവും മതപരവുമായി ലോകത്തെമ്പാടുമുള്ള ദേശീയപ്രശ്നങ്ങൾ പരിഹരിക്കുന്നതിന്നു് ഇന്ത്യയിലെ സമ്പ്രദായം തികച്ചും കരുത്തുററ ഒരു നിയമമായി പ്രവർത്തിക്കണം.

'ഇന്ത്യയിലെ ദേശീയൈക്യം അതിൻെറ ചിന്നിച്ചിതറിയ ആത്മീയശക്തികളുടെ ഒരു സംഭരണമാകണ'മെന്നു് വിവേകാനന്ദസ്വാമികൾ പ്രഖ്യാപിച്ചു. ചിന്നിച്ചിതറിയ ആത്മീയശക്തികളുടെ സംഭരണം ഓരോ വ്യത്യസ്തമതങ്ങളിലും ആരംഭിക്കണം. പിന്നീടു് അതൊരു സമന്വിതമായ സർവ്വമതസമ്മേളനമായി (Inter-religious convergence) തീരണം. മതജീവിതത്തിൻെറ സത്തയാണു് ആദ്ധ്യാത്മികത. ചടങ്ങുകൾക്കും പുസ്തകങ്ങൾക്കും പള്ളികൾക്കും രണ്ടാം സ്ഥാനമേയുള്ളു. ആദ്ധ്യാത്മികമായി വളർന്നിട്ടുള്ള ഒരു യഥാർത്ഥബുദ്ധമതാനുയായിക്കു് ഒരു യഥാർത്ഥഹിന്ദുവിനോടൊ ക്രൂസ്ത്യാനിയോടൊ മുസ്ലീമിനോടൊ കൂടി ഒത്തിണങ്ങി ജീവിക്കുവാനുള്ള സാഹോദര്യം ഉണ്ടാകും. അതുകൊണ്ടാണു് വിവേകാനന്ദസ്വാമികൾ പറഞ്ഞതു്: ''ഒരേ രീതിയിൽ ആദ്ധ്യാത്മികസ്പന്ദനമുള്ളവരുടെ സംയോജനമാകണം ഭാരതത്തിലെ രാഷ്ട്രം.'' മതങ്ങളേയും മനുഷ്യൻ കൊട്ടിഘോഷിക്കുന്ന വർഗ്ഗങ്ങ

ളേയും കണക്കിലെടുക്കാതെതന്നെ അവർ ആദ്ധ്യാത്മികതയുള്ളവരാണെങ്കിൽ (സാത്ത്വി കരാണെങ്കിൽ) അവക്കു് പരസ്പരം സ്നേഹ ത്തോടും സാഹോദര്യത്തോടും ധാരണയോടും കൂടി ജീവിക്കുവാൻ സാധിക്കും.

പ്രത്യേകിച്ചും ഹിന്ദുമുസ്ലീം സൗഹാദ്ദത്തെ ശക്തിപ്പെടുത്തുന്ന വിഷയത്തിൽ ഭാരതനവോ ത്ഥാനത്തിന്റെ പ്രവാചകനായ ശ്രീരാമ കൃഷ്ണൻ അമൂല്യവും അതിശക്തിയുക്തവുമായ സംഭാവന നൽകിയിട്ടുണ്ടെന്നു് ചൂണ്ടിക്കാണി ക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. അദ്ദേഹം ഹിന്ദുമതത്തിലെ വിവിധങ്ങളായ ആദ്ധ്യാത്മി കമാർഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുക മാത്രമല്ല, ഇസ്ലാംമതവും ക്രിസ്തുമതവും അനുസരിച്ചുള്ള ഈശ്വരസാക്ഷാത്കാരസുഖം അനുഭവിയ്ക്കാൻ അവയുടെ അതിർത്തികൾ കടന്നു് പോകുക കൂടി ചെയ്തു. ഈ രണ്ടു മതങ്ങൾ പ്രഖ്യാപിച്ചി ട്ടുള്ള ലക്ഷ്യം പ്രാപിച്ചതിന്നുശേഷം വേദാന്ത ത്തിൽ 'ബ്രഹ്മം'എന്നറിയപ്പെടുന്ന പരമാത്മാവി നെത്തന്നെയാണു് മുസ്ലീങ്ങൾ 'അള്ളാ' എന്നും ക്രിസ്ത്യാനികൾ 'സ്വർഗ്ഗസ്ഥനായ പിതാവു്' എന്നും നിർദ്ദേശിക്കുന്നതെന്നു് അദ്ദേഹം പ്രഖ്യാ പിച്ചു. ഏതു മാർഗ്ഗത്തിൽകൂടി നടന്നാലും ഒരാൾ ആത്മാർത്ഥതയുള്ളവനാണെങ്കിൽ അയാൾ അദ്വ യമായ പരമാർത്ഥസത്തയുടെ ഉത്തുംഗശൃംഗത്തെ പ്രാപിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ തന്റെ എല്ലാ ശിഷ്യന്മാരേയും മഹത്തായ ഈ സത്യം പഠിപ്പിച്ചു. അവരിൽ അഗ്രഗണ്യനായിരുന്ന വിവേകാനന്ദസ്വാമികൾ. സ്വാമിജി അലൗ കികസത്യങ്ങളെക്കൂടി പ്രായോഗികമാക്കുന്ന നൈസർഗ്ഗികമായ തന്റെ ബുദ്ധിശക്തികൊ ണ്ടു്, വേദാന്തത്തിന്റെയും ഇസ്ലാംമതത്തി ന്റേയും സമന്വയം ഇന്ത്യയെ സംബന്ധിച്ചിട ത്തോളം എങ്ങനെ സാദ്ധ്യമാകുമെന്നു് വിവ രിച്ചു. അദ്ദേഹം 1898–ൽ നൈനിത്താളിലുള്ള തന്റെ ഒരു മുഹമ്മദീയസ്നേഹിതന്നു് ഇങ്ങനെ എഴുതി:

''നാം മനുഷ്യരെ കൊറാനൊ, ബൈബിളൊ, വേദങ്ങളൊ ഇല്ലാത്ത ഒരു സ്ഥലത്തേയ്ക്കു് നയി ക്കുവാൻ ആഗ്രഹിക്കുന്നു - എന്നാൽ ഇതു്കൊറാ നേയും ബൈബിളിനേയും വേദങ്ങളേയും പൊരുത്തപ്പെടുത്തിക്കൊണ്ടു വേണം ചെയ്യു വാൻ. ഏകവും അദ്വയവുമായ സത്യത്തിന്റെ വിവിധ പ്രകാശനങ്ങളാണു് മതങ്ങൾ എന്നു മനുഷ്യവർഗ്ഗത്തെ പഠിപ്പിക്കണം. അതുകൊണ്ടു് ഓരോരുത്തന്നും അവനു് അനുരൂപമായ മാർഗ്ഗം തിരഞ്ഞെടുക്കാം. നമ്മുടെ മാതൃരാജ്യത്തിന്നു് ഹിന്ദുമതം, ഇസ്ലാംമതം എന്നു് രണ്ടു വ്യത്യസ്ത സമ്പ്രദായങ്ങളുടെ സമന്വയം – വേദാന്തമാകുന്ന തലച്ചോറും ഇസ്ലാംമതമാകുന്ന ദേഹവും– ആണു് ഒരേ ഒരു ആശാകേന്ദ്രം.''

ഭാവിയിലെ ശോഭനമായ മാതൃരാജ്യത്തെ ജ്ഞാനദൃഷ്ടികൊണ്ടു് ദശിച്ചു് അദ്ദേഹം ഇപ്ര കാരം എഴുതി: ''ഞാൻ എന്റെ മനസ്സാകുന്ന കണ്ണുകൊണ്ടു്, ഭാവിയിലെ വിശിഷ്ടഭാരതം, വേദാന്തമാകുന്ന തലച്ചോറും ഇസ്ലാംമതമാകുന്ന ശരീരവുമുള്ള ശോഭനമായ, അജയ്യമായ ഭാരതം കുഴപ്പത്തിൽനിന്നും കലഹത്തിൽനിന്നും ഉയി ത്തെഴുനേൽക്കുന്നതായി കാണുന്നു. മതപരമായ സഹവത്തിത്വവും സാമുദായികമായ രഞ്ജിപ്പും സുസ്ഥാപിതമായിക്കഴിഞ്ഞാൽ മനുഷ്യശക്തി യെ രാഷ്ട്രോദ്ധാരണത്തിലേയ്ക്കു് തിരിക്കുവാൻ സാധിക്കും.''

## ഇന്ത്യയുടെ ആദ്ധ്യാത്മികദൌത്യം

ദാരിദ്ര്യനിർമ്മാജ്ജനത്തെപ്പററി ഭാരതാന്ത രീക്ഷത്തിൽ വളരെ അധികം സംസാരം പൊ ന്തിവന്നിട്ടുണ്ടു്. ഏകോപിച്ചുള്ള എല്ലാ പ്ര വത്ത നങ്ങളും ആ ലക്ഷ്യത്തിന്നുവേണ്ടി ചെയ്യേണ്ട താണു്. എന്നാൽ ഭാരതത്തിലെ സാമാന്യ ജനതയിൽനിന്നു വേണം ഈ ശ്രമങ്ങൾ ഉണ്ടാകു വാൻ, എന്നു നാം ഓക്കണം. ഭാരതത്തിന്റെ മണ്ണിൽനിന്നു ദാരിദ്ര്യം തുടച്ചുനീക്കുവാൻ സാധിച്ചാൽത്തന്നെ അതു് ഉള്ളിൽനിന്നുള്ള വളച്ച്യുടെ ഫലമാകണം. അല്ലാതെ ഇന്ത്യാ ഗവണ്മെണ്ടു് ഉൾപ്പെടെയുള്ള പ്രതിപുരുഷന്മാ രുടെ ബാഹ്യമായ പ്രവത്തനങ്ങളുടെ ഫലമായി ട്ടാകരുതു്. സാമ്പത്തികമായ പുരോഗതിയോ ടൊപ്പംതന്നെ സാമുദായികവും ധാമ്മികവുമായ ഉയച്ച്യും ഉണ്ടാകണം.

ഇന്ത്യയുടെ കാര്യം ഇരിക്കട്ടെ, ലോക ത്തിന്റെ ഏതെങ്കിലും ഭാഗത്തുനിന്നു് ദാരിദ്ര്യ ത്തെ തുടച്ചുമാററുവാൻ സാദ്ധ്യമാണൊ ? ആവേ ശജനകമായ ഒരു മുദ്രാവാക്യം എന്ന നിലയിൽ അതു് വളരെ നല്ലതുതന്നെ. എന്നാൽ മനുഷ്യ ജീവിതത്തിലെ ഒരു യാഥാത്ഥ്യം എന്ന നില യിൽ അതു് സാദ്ധ്യമല്ല. ഏററവും അധികം

സാമ്പത്തികശേഷിയുള്ള രാജ്യങ്ങളിൽപോലും ദാരിദ്ര്യമുണ്ട്, പോഷകാഹാരക്കുറവുണ്ട്, പാവങ്ങളുടെ ചേരികൾ (Slums) ഉണ്ട്, അജ്ഞതയും അന്ധവിശ്വാസങ്ങളും ഉണ്ട്. ഭാരതം വളരെ കാലമായി ഒരു ദരിദ്രരാഷ്ട്രമാണ്. ഒരു പക്ഷെ ഇനിയും കുറെ വഷത്തേയ്ക്ക് അതു് ഇങ്ങനെതന്നെ തുടരുമായിരിക്കും. സാമ്പത്തികമായ അഭിവൃദ്ധിയ്ക്കുവേണ്ടി ശ്രമിക്കുന്നതോടുകൂടി കുറെക്കൂടി പക്ഷപാതരഹിതമായി അതു വീതിക്കുന്നതിനും സംതൃപ്തി എന്ന നല്ല ശീലം വളത്തി എടുക്കുന്നതിനും നമുക്ക് ശ്രമിക്കാം. ധനാഢ്യരും ഐശ്വര്യശാലികളും അവരുടെ വിഭവങ്ങൾ തങ്ങളുടെ ഭാഗ്യഹീനരായ സഹോദരങ്ങളുമായി പങ്കിടുവാൻ സ്വമനസ്സാലെ മുന്നോട്ടു വരട്ടെ. ദരിദ്രജനവിഭാഗം അന്തസ്സോടും ഐക്യത്തോടും അച്ചടക്കത്തോടും സമപ്പണമനോഭാവത്തോടുംകൂടി തങ്ങളുടെ നില മെച്ചപ്പെടുത്തുവാൻ പ്രയത്നിക്കട്ടെ.

ദരിദ്രരെയും ദാരിദ്ര്യത്തെയും വെറുക്കാതിരിക്കുവാനും നിന്ദിക്കാതിരിക്കുവാനും നാം ശ്രദ്ധിക്കണം. ബുദ്ധൻ, ശങ്കരൻ, രാമാനുജൻ, ചൈതന്യൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ, ദയാനന്ദൻ, രാമതീത്ഥൻ, ഗാന്ധിജി, മറ്റു് അനവധി സിദ്ധന്മാർ, ബ്രഹ്മജ്ഞന്മാർ തുടങ്ങിയ അർദ്ധനഗ്നരായ വൈദികഋഷിമാരുടെ ഈ നാട്ടിൽ ദാരിദ്ര്യം ഒരു സാമുദായികാപരാധമായി നാം കണക്കാക്കരുതു്. പണം ലോകത്തിന്റെ എല്ലാമെങ്കിൽ എന്തുകൊണ്ടാണു് സാമ്പത്തികശേഷിയുള്ള സമുദായത്തിലെ സന്താനങ്ങൾ അവരുടെ സ്വന്തം രാജ്യത്തിലും സമുദായത്തിലും ബാക്കി എല്ലായിടത്തും യാചകരെപ്പോലെ ചുററിനടക്കുന്നതു്? കൂട്ടമായി ഇന്ത്യയിലേയ്ക്കു വരുവാൻ അവരെ നിബ്ബന്ധിക്കുന്നതെന്താണു്? ഈ പാവപ്പെട്ട പിന്നോക്കരാഷ്ട്രത്തിൽനിന്നു് അവർ പ്രതീക്ഷിക്കുന്നതെന്താണു്?

എല്ലാ വൈകല്യങ്ങളും അധോഗതിയും ഉണ്ടായിട്ടും ഭാരതം, 'മായാമോഹങ്ങളിൽനിന്നു മനുഷ്യനെ ഈശ്വരനിലേയ്ക്കുതന്നെ നയിക്കുക' എന്ന മഹത്തായ കത്തവ്യം നിറവേററിക്കൊണ്ടിരിക്കുകയാണു്. ഇന്നും മറേറതൊരു രാഷ്ട്രത്തിലേതിനേക്കാളും, ഇവിടത്തെ അന്തരീക്ഷം കൂടുതൽ ആദ്ധ്യാത്മികവും ഈശ്വരവിശ്വാസത്തിനു് ഉതകുന്നതുമാണെന്നു നാം വിശ്വസിക്കുന്നു. ജീവിതലക്ഷ്യത്തെപ്പററിയുള്ള ആ പഴയ അന്വേഷണം, ജീവിതപ്രശ്നങ്ങൾക്കു പരിഹാരം കാണുന്നതിനുള്ള അന്വേഷണം, അനശ്വരതയ്ക്കും പ്രകാശത്തിനും വേണ്ടിയുള്ള പാവനമായ അന്വേഷണം, നിശ്ശബ്ദമായും ബലവത്തായും സ്ഥിരമായും ഈ ഭൂമിയിൽ നടന്നുകൊണ്ടിരിക്കുന്നു. ഭൌതികമായ സമ്പത്തു് വർദ്ധിപ്പിയ്ക്കേണ്ടതു് ആവശ്യമാണെങ്കിൽ ആത്മീയമായ സമ്പത്തു് വർദ്ധിപ്പിയ്ക്കേണ്ടതും അതുപോലെ ആവശ്യംതന്നെയാണു്. മഹത്തായ ഈ സത്യത്തെക്കുറിച്ച് ഉദ്ബുദ്ധരായിട്ടുള്ള ആ പുണ്യാത്മാക്കൾ നിർഭയമായി ആത്മീയസമ്പത്തു് സമ്പാദിക്കുവാൻ ഉദ്യമിക്കട്ടെ. വളരെ പേർ ആദശത്തിനുവേണ്ടി പോരാടുന്നു. എന്നാൽ കുറച്ചു പേരേ വിജയിക്കുന്നുള്ളു. വിരലിലെണ്ണാവുന്നത്ര കുറച്ചു പേരേ വിജയിയ്ക്കുന്നുള്ളു വെങ്കിലും അവരുടെ ആദ്ധ്യാത്മികശക്തിതരംഗങ്ങൾ ലോകത്തിൽ എല്ലായിടത്തും വ്യാപിക്കുകയും സത്യത്തിലേയ്ക്കും പരമാനന്ദത്തിലേയ്ക്കും മുന്നേറുവാൻ ആത്മാത്ഥമായി അഭിലഷിക്കുന്ന സാധകന്മാരെ സഹായിക്കുകയും ചെയ്യുന്നു:

അതാണു് ഈ രാഷ്ട്രത്തിന്റെ യഥാർത്ഥ സന്ദേശം. വിവേകാനന്ദസ്വാമികൾ ഉത്തേജകങ്ങളായ വാക്കുകളിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

''ഭാരതീയജനതയാകുന്ന ഈ കപ്പൽ ദശലക്ഷം ആത്മാക്കളെ ജീവിതസാഗരത്തിന്റെ മറുകരയിൽ കൊണ്ടുവിടുകയാണു്. ഒളിചിന്തിയ വളരെ നൂററാണ്ടുകളായി ഈ സാഗരത്തിൽ അതോടിക്കൊണ്ടിരിക്കയാണു്; ദശലക്ഷം ആത്മാക്കൾ അതിനെക്കൊണ്ടു മറുകരയ്ക്കെത്തിയിട്ടുണ്ട്, മുക്തിപദമടഞ്ഞിട്ടുണ്ട്. പക്ഷെ, ഇന്നിപ്പോൾ, നിങ്ങളുടെ കുററംകൊണ്ടാവാം, അതിന്നു ചില്ലറ കേടു പററിയിട്ടുണ്ട്, ഒരോട്ട വീണിട്ടുണ്ട്. എന്നുവെച്ച് അതിനെ ശപിക്കാനാണോ നിങ്ങളുടെ ഭാവം? എണീററു നിന്നു് അതിന്റെ മേൽ – മറേറതിനേക്കാളു മേറേ ജോലിചെയ്തു തീന്നിട്ടുള്ള അതിന്റെ മേൽ – ശാപവചസ്സുകൾ ചൊരിയുന്നതു യുക്തമാണോ? ഈ ജനതയാകുന്ന കപ്പലിനു്, നമ്മുടെ സമുദായത്തിനു്, ഓട്ട വീണിട്ടുണ്ടെങ്കിലും അതി

ൻെറ സന്താനങ്ങളാണു് നാം. ഈ ഓട്ടകാം നമുക്ക ചെന്നടയ്ക്കാം. നമ്മുടെ ഹൃദയരക്തം കൊണ്ടു സസന്തോഷം നമുക്കതു ചെയ്യാം; കഴി വില്ലെങ്കിൽ, മരിക്കാം. നമ്മുടെ തലച്ചോറു പറിച്ചെടുത്തു് ഒരടപ്പുണ്ടാക്കി വിടവുകളിൽ തിരുകാം. അല്ലാതെ, അതിനെ ശപിക്കുകയോ? ഒരിക്കലുമരുതു്. ഈ സമുദായത്തിന്നെതിരായി ഒരു കടുത്ത വാക്കും പറയരുതു്. അതിൻെറ പഴയ പെരുമയെച്ചൊല്ലി ഞാനതിനെ സ്നേഹി ക്കുന്നു. നിങ്ങാം ദേവന്മാരുടെ സന്താനങ്ങളാ കയാൽ, മഹിതപിതാമഹന്മാരുടെ മക്കളാക യാൽ, നിങ്ങളെ ഞാൻ സ്നേഹിക്കുന്നു. പിന്നെ നിങ്ങളെ എങ്ങനെ ഞാൻ ശപിക്കും? ഒരിക്കലു മില്ല. എല്ലാ അനുഗ്രഹങ്ങളും നിങ്ങാംക്ക ഞാൻ നേരുന്നു. എൻെറ കുട്ടികളെ, നിങ്ങളുടെ അടു ക്കൽ ഞാൻ വന്നിട്ടുള്ളതു് എൻെറ പരിപാടി കളെക്കുറിച്ചു നിങ്ങളോടെല്ലാം പറയാനാണു്. നിങ്ങാം ചെവിക്കൊള്ളുമെങ്കിൽ, നിങ്ങളോ ടൊത്തു പ്രവൎത്തിക്കാൻ ഞാൻ തയ്യാർ. മറിച്ചു്, ചെവിക്കൊള്ളുന്നില്ലെങ്കിൽ, അല്ല, ഭാരത ത്തിൽനിന്നെന്നെ ചവിട്ടിപ്പുറത്താക്കുകയാണെ ങ്കിൽപ്പോലും, ഞാൻ മടങ്ങിവന്നു് നാമെല്ലാം മുങ്ങുകയാണെന്നു നിങ്ങളോടു പറയുകതന്നെ ചെയ്യും. ഞാനിപ്പോാം നിങ്ങളുടെ ഇടയിൽ കഴിയുവാൻ വന്നിരിക്കയാണു്. മുങ്ങണമെ ങ്കിൽത്തന്നെ നമുക്കൊന്നിച്ചു മുങ്ങാം; എന്നാൽ ശാപവചസ്സുകാം നമ്മുടെ ചുണ്ടുകളിൽ ആവിർഭ വിക്കാതിരിക്കട്ടെ!

---

# ഗീതാമാൎഗ്ഗപ്രവേശിക

(പതിനഞ്ചാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികാം

ഗുണാതീതൻ ബ്രഹ്മഭാവം പ്രാപിച്ചു സംസാരമുക്തനായിത്തീരുന്നു എന്നു കഴിഞ്ഞ അദ്ധ്യായാവസാനത്തിൽ നിൎണ്ണയിച്ചു. സംസാ രത്തിൽ ആസക്തനായ മുമുക്ഷു അല്ലാത്തവൻ ഗുണാതീതനാകയില്ല. അതുകൊണ്ടു സംസാര വിരക്തിയുണ്ടാകുവാൻ ഉപായമെന്തു് എന്നു് ആദ്യം തന്നെ ഈ അദ്ധ്യായത്തിൽ പ്രസ്താവി ക്കുന്നു. സംസാരയാത്രയുടെ അവസാനത്തിൽ എത്തിച്ചേരേണ്ടതു് താപത്രയത്തിൽനിന്നും വിശ്രാന്തി നൽകുന്ന വീട്ടിലാണു്. മോക്ഷ മാണു് ആ വീടു്. വീടുവെയ്ക്കാൻ തുടങ്ങുന്നവർ ഗൃഹോപകരണത്തിന്നുവേണ്ടി ആയാലും വാസ്തു തയാറാക്കുവാൻ വേണ്ടിയായാലും ആദ്യം തന്നെ മരം മുറിക്കുന്നു. ശ്രുതിസ്മൃതികളിൽ സംസാരത്തെ ഒരു വൃക്ഷമായി രൂപകം ചെയ്തി ട്ടുണ്ടു്. ചില സവിശേഷതകളോടുകൂടി അതു തന്നെ സംസാരവിരക്തി ജനിപ്പിക്കുന്നതിലേ യ്ക്കായി ശ്രീഭഗവാൻ ഇവിടെ അൎജ്ജുനനെ വിവരിച്ചു ധരിപ്പിക്കുന്നു. ഈ സംസാരം തുട ച്ചയായിപോകുന്ന ഒരു അശ്വത്ഥവൃക്ഷമാണു്. 'ശ്വഃ' എന്ന അവ്യയപദത്തിന്നു 'നാളെ' എന്നു പൊരുരം. ഇവിടെ ആലുമരം കല്പനയിൽ നാളെപ്പോലും നിലനില്ക്കാത്ത സംസാരവൃക്ഷ മായിത്തീൎന്നു; എങ്കിലും അതു ബീജാങ്കുരപര മ്പരയാ അവ്യയമാണുതാനും. ഇപ്പോാം ഒരു പ്രത്യക്ഷവിരോധം പരിഹരിക്കേണ്ടതായുണ്ടു്. മരങ്ങളുടെ വേരുകാം അടിയിലും ശാഖകാം മേലുമാണു്. ഈ അശ്വത്ഥമാകട്ടെ ഊൎദ്ധ്വ മൂലവും അധഃശാഖവുമാണു്. അതു് എങ്ങനെ? അതിനാൽ 'ഊൎദ്ധ്വം' എന്ന പദത്തിന്നു് ഉത് കൃഷ്ടമെന്നും 'അധഃ' എന്നതിന്നു് നികൃഷ്ട മെന്നും വാച്യം സ്വീകരിക്കണം. ക്ഷരാക്ഷര രൂപമായ സ്ഥൂലസൂക്ഷ്മകാരണങ്ങളെക്കാാം ഉത്കൃഷ്ടനായ പരബ്രഹ്മസ്വരൂപിയായ പുരു ഷോത്തമൻതന്നെയാണു് പ്രപഞ്ചത്തിൻെറ പരമമൂലം. അതുകാരണമാണു് സംസാരം ഊൎദ്ധ്വമൂലമായതു്. 'കാരണസ്വരൂപിയായ ആദ്യപുരുഷൻെറ കീഴിൽ പടിപടിയായി

ബ്രഹ്മാവുമുതൽ സാധാരണജീവൻവരെയുള്ള സച്ചേതനവസ്തുക്കളും, അവയുടെ കരണങ്ങളും, അധശ്ശാഖകളാണ്. കാര്യം എപ്പോഴും കാരണത്തെക്കാൾ അപകൃഷ്ടമാണ്. പ്രപഞ്ചസ്രഷ്ടാവായ ബ്രഹ്മാവ് ഏററവും മുകളിലായാൽ മനുഷ്യപശുപക്ഷിവൃക്ഷാദികൾ കീഴിലുള്ള വിസ്താരമാണെന്നു പറയേണ്ടതില്ലല്ലോ. കൂലങ്കഷമായ മഹാനദീപ്രവാഹത്തിൽ പിഴുതു് ഒഴുകുന്ന പേരാലുമരം എത്ര വലുതായാലും വേരുമുകളിലും കൊമ്പുകൾ കീഴായും തട്ടി തടി മാറിപ്പോകുന്ന സംഗതിയാണ് ഈ രൂപകം നമ്മെ ഓർമ്മപ്പെടുത്തുന്നതു്. ആ വിധം നാശോന്മുഖമായി പായുന്ന കീഴ്മേലായ വൻവൃക്ഷം പക്ഷികൾക്കോ പഥികർക്കോ ആശ്രയയോഗ്യമല്ല. സ്വയമേ അതു തൽക്ഷണം നശിക്കുകയുമില്ല. ഇങ്ങനെ പ്രസ്തുതത്തിലെ അശ്വത്ഥത്തിൻെറ മൂലവും ശാഖകളും കല്പനയിൽ എന്തായി എന്നു വർണ്ണിച്ചു.

ഏതാണ് ഇലകൾ ? വേദരൂപമായ പർണ്ണങ്ങൾ. ഇല കൊഴിച്ചു നശിപ്പിച്ചാൽ മരം അഭിവൃദ്ധിപ്പെടുകയില്ല. ഋഗാദി നാലു വേദങ്ങളാണ് ഇവിടെ ഛന്ദസ്സ് എന്നു പറയപ്പെടുന്നതു്. പർണ്ണങ്ങൾ വൃക്ഷത്തെ രക്ഷിക്കുന്നതുപോലെ സംസാരയാത്രയെ രക്ഷിക്കുന്നതു വേദങ്ങളാണ്. നിരന്തരം പൂർവ്വവാസനകൊണ്ട് വേദവിഹിതമായ ധർമ്മാധർമ്മങ്ങൾ അനുഷ്ഠിക്കുകമൂലം പ്രാണികൾക്കുളവാകുന്ന പുണ്യഫലവും പാപഫലവും അനുഭവിക്കുന്നതിന്നു വേണ്ടിയാണ് സംസാരം നിലനില്ക്കുന്നതു്. അങ്ങനെ മനുഷ്യൻെറ ശുഭാശുഭപ്രവൃത്തികൾതന്നെയാണ് സംസാരത്തെ നിലനിർത്തുന്നതു്. പ്രവാഹനിത്യമാകയാൽ വേദവും ധർമ്മാനുഷ്ഠാനങ്ങളും അധർമ്മാചരണവും അവയുടെ ഫലമായി വരുന്ന പുണ്യപാപഫലങ്ങളുടെ അനുഭവവും ഒരു പ്രയത്നവും കൂടാതെ തനിയെ അവസാനിച്ചുപോകുകയില്ല. ഈ പറഞ്ഞ സംസാരയാഥാർത്ഥ്യം അറിയുന്നവനാണ് വേദതാല്പര്യം ഗ്രഹിച്ചവൻ, വെറും വേദപാഠി അല്ല.

സംസാരവൃക്ഷത്തിൻെറ അവയവങ്ങൾ ഇനിയുമുണ്ട്. ആബ്രഹ്മകീടം ഉള്ള പ്രാണികളാണ് സംസാരശാഖകൾ എങ്കിൽ, അവരിൽ ദുഷ്കൃതികൾ വിസ്താരമടയുന്നതു് കീഴിലേയ്ക്കും സുകൃതികൾ മേലേയ്ക്കുമാണെന്നു സിദ്ധിക്കുന്നു. ജലസേചനംകൊണ്ട് വൃക്ഷലതാദികൾ എന്നപോലെ, സത്വരജസ്തമോഗുണപ്രഭാവംമൂലം പ്രാണികൾ, അഭിവൃദ്ധിമൂലം പുരോഗമനമോ ക്ഷയംനിമിത്തം അധോഗതിയോ അല്ലെങ്കിൽ യഥാസ്ഥിതിയോ നേടുന്നു. ശബ്ദസ്പർശരൂപരസഗന്ധങ്ങളാണ് അനുഭവവിഷയങ്ങൾ; അവയാണു ജീവികളാകുന്ന ശാഖകളിലെ തളിരുകൾ. ജീവികൾ ശാഖകളാകുമ്പോൾ ഇന്ദ്രിയങ്ങളെ ശാഖാഗ്രവും അഗ്രസംബന്ധിയായ വിഷയങ്ങളെ രഞ്ജകമായ പല്ലവങ്ങളുമായി കല്പിക്കുവാൻ കഴിയും. അശ്വത്ഥത്തിന്നു് നാരായവേരു മാത്രമല്ല അനവധി പൊടിവേരുകളും തൂങ്ങുന്ന വേരുകളും ജടപിടിച്ചതുപോലെ കാണാറുണ്ട്. ഇവിടെയും ഉത്കൃഷ്ടമായ ജഗത്കാരണത്തെക്കൂടാതെ കർമ്മാനുബന്ധികളായ അനവധി അവാന്തരമൂലങ്ങൾ ഉണ്ട്. മനുഷ്യലോകത്തിൽ രാഗദ്വേഷപൂർവ്വകമായി പ്രവർത്തിക്കുന്നവരുടെ കർമ്മങ്ങളാണ് വാസനാരൂപത്തിൽ അവരെ വിവിധയോനികളിൽ ജനിപ്പിക്കുന്നതിന്നു് ബീജമായിത്തീരുന്നതു്. ഇവയാണു നിബിഡമായി അനുസ്യൂതമായി, മനുഷ്യജന്മത്തിൽ പ്രത്യക്ഷമാകുന്നതുകൊണ്ട് അവ്യയമായിപ്പറഞ്ഞ അനന്തമൂലങ്ങൾ. ഇത്ര വളരെ ജടിലമായ സംസാരവൃക്ഷം ഛേദിക്കുവാൻ വേഗം സാധ്യമല്ല; ഛേദിക്കാതെ മോക്ഷവുമില്ല എന്നു സാരം.

അനർത്ഥകാരിയായ സംസാരവൃക്ഷം ഛേദിക്കുവാൻ എന്താണ് ഉപായം ? ഈ സംസാരബദ്ധരായ ജീവികൾ മായാമോഹംമൂലം, ഇതുവരെ വേദത്തെ ആധാരമാക്കി വർണ്ണിച്ച പ്രകാരത്തിൽ ഈ പ്രപഞ്ചത്തിൻെറ യഥാർത്ഥരൂപമാകട്ടെ – അവസാനമാകട്ടെ, ആദിയാകട്ടെ, സ്ഥിതികാലത്തിലുള്ള പ്രതിഷ്ഠയാകട്ടെ – എന്താണെന്ന് അറിയുന്നില്ല. ഒരു വസ്തു എന്താണെന്നു നേരെ അറിയാതെ അതു് ഉച്ഛേദിക്കുവാൻ സാധ്യമല്ല. അറിയാത്ത വസ്തു നശിപ്പിക്കുന്നതിന്നു് പ്രത്യേകം ഉപായം ആവശ്യമായിത്തീരുന്നു. ആദിയില്ലാത്ത അജ്ഞാനവാസനകൾമൂലം അതിദൃഢമായിത്തീർന്നിരി

ക്കുന്ന ഈ സംസാരരൂപമായ അശ്വത്ഥവൃക്ഷത്തെ അതിദൃഢമായ അസംഗശസ്ത്രംകൊണ്ടു് അതായതു് വൈരാഗ്യരൂപമായ തീക്ഷ്ണായുധംകൊണ്ടു് ഛേദിക്കണം. വൈരാഗ്യത്തിൻെറ ദൃഢത വരുന്നതു് തത്ത്വജ്ഞാനനിഷ്ഠകൊണ്ടും വിവേകാഭ്യാസംകൊണ്ടും അതിന്നു മൂച്ച് വരുത്തുമ്പോഠം മാത്രമാണു്. അങ്ങനെ സംസാരം അറുത്തു് നീക്കിയശേഷം ആ പദം അന്വേഷിക്കണം. ആ പദം എന്നു പറയുമ്പോഠം ഇന്നതു് എന്നു നിർദ്ദേശിക്കാത്തതിനാൽ അതു സുപ്രസിദ്ധമാണെന്നു വരുന്നു. ഉദാഹരണം 'അതു് ഇവിടെ തരു'' എന്നു് ഒരാഠം അറിയിച്ചാൽ 'അതു്'' പ്രയോക്താവിന്നും പ്രതിപത്താവിന്നും അറിവുള്ളതാണെന്നു തിട്ടമാണു്. പദം എന്ന ശബ്ദത്തിന്നു് ഇവിടെ 'എത്തേണ്ടതു്'' അഥവാ 'അറിയേണ്ടതു്'' എന്നുള്ള അർത്ഥമാണു്. പരിമാർഗ്ഗിതവ്യം എന്ന അർത്ഥാത്മകമായ കൃത്യപ്രത്യയം നിശ്ചയമായും മനനധ്യാനാദികഠംമൂലം നേടണം എന്ന അർത്ഥം തരുന്നു. 'ആ പദ'ത്തിൽ എത്തിയവർ, ഭഗവത്സാക്ഷാത്കാരം പ്രാപിച്ച ആത്മതത്ത്വജ്ഞന്മാർ, സംസാരമാർഗ്ഗത്തിലേയ്ക്കു പിന്നീടൊരിക്കലും മടങ്ങുന്നില്ല. ഈ ഫലത്തിന്നുവേണ്ടിയല്ലെങ്കിൽ സംസാരബന്ധം അസംഗശസ്ത്രംമൂലം ഛേദിക്കുന്നതു് നിഷ്പ്രയോജനം എന്നുമാത്രമല്ല, അനർത്ഥകരവും കൂടിയാണു്.

വൈരാഗ്യസമ്പന്നൻ ഗുരുവിനെ കർണ്ണധാരനായി സ്വീകരിച്ചു സംസാരാബ്ധി തരണം ചെയ്യണം എന്നു മോക്ഷോപായം നിർദ്ദേശിച്ചു. പരമപദം അന്വേഷിക്കുന്നതു് പ്രധാനമായി ഏതു പ്രകാരത്തിലാണു് ? ഭഗവദേകാന്തഭക്തി മാത്രമാണു് അതിന്നു വഴിയെന്നു ഭഗവാൻ ശ്രീകൃഷ്ണൻ അഭിനയിച്ചു കാണിക്കുന്നു. 'ഏതൊരു ആദിപുരുഷനിൽനിന്നു് ഏററവും പഴക്കമേറിയ സംസാരമായാരൂപമായ ഈ അശ്വത്ഥവൃക്ഷം ഉത്ഭവിച്ചു പ്രസരിച്ചുവോ ആത്മസ്വരൂപമായ ആ പരതത്ത്വത്തെ മാത്രം ഞാൻ ശരണം പ്രാപിക്കുന്നു.' ഈ സർവ്വാത്മഭാവേനയുള്ള ശരണവരണമാണു് മോക്ഷത്തിന്നു വേണ്ടിയുള്ള തത്ത്വജിജ്ഞാസാമാർഗ്ഗം.

മോക്ഷസോപാനം സൂചിപ്പിച്ചശേഷം അതുവഴി ആരോഹണം ചെയ്യുന്നവരുടെ ലക്ഷണവും അവർ അനുഷ്ഠിക്കേണ്ട സാധനകളും പറഞ്ഞു് മുക്തിപദം പിന്നെയും വർണ്ണിക്കുന്നു. അഹങ്കാരവും അവിവേകവും നിശ്ശേഷം നശിച്ചവരും ഭോഗ്യവസ്തുക്കളിലുള്ള സംഗദോഷം തീരെ പരിഹരിച്ചവരും പ്രതിബന്ധങ്ങഠം നീങ്ങിയതിനാൽ സദാ ആത്മനിഷ്ഠന്മാരും സർവ്വപ്രകാരത്തിലുമുള്ള ആശകഠം വിട്ടവരും, തിതിക്ഷാപൂർത്തിമൂലം ശീതോഷ്ണസുഖദുഃഖാദിദ്വന്ദ്വങ്ങഠം അററവരുമായ ജ്ഞാനനിഷ്ഠന്മാർ ആ പരിച്ഛേദശൂന്യമായ ലക്ഷ്യത്തിലെത്തുന്നു. വിമുക്തിപദം അഥവാ പരമാത്മസ്വരൂപം ഈവിധം പിന്നെയും വർണ്ണിക്കപ്പെടുന്നു. അവിടെ എത്തിയവർ സംസാരത്തിലേയ്ക്കു മടങ്ങുന്നില്ല. സൂർയ്യാസ്തമയത്തിന്നുശേഷവും ആത്മതത്ത്വം പ്രകാശിക്കുന്നതുകൊണ്ടു് ആ സ്വപ്രകാശപദത്തെ സൂർയ്യൻ വിളക്കുന്നില്ല; സൂർയ്യൻ കാണാതെയാകുമ്പോഠം ചന്ദ്രനും, ആ ചന്ദ്രനും മറഞ്ഞു് ഇരുട്ടു വരുമ്പോഠം വസ്തുക്കളെ പ്രകാശിപ്പിക്കുന്ന അഗ്നിയും, ആ തേജോമയമായ ജ്ഞേയവസ്തുവിനെ പ്രകാശിപ്പിക്കുന്നില്ല. ചൈതന്യമെന്നും ജഡമെന്നും, വെളിച്ചവും ഇരുട്ടും പോലെ വിരുദ്ധസ്വഭാവങ്ങളായ രണ്ടു തത്ത്വങ്ങളാണു നമുക്കു് അനുഭവഗോചരമായതും ആകാത്തതും ആയവയെല്ലാം ഉഠംക്കൊള്ളുന്നതു്. അറിവിൻെറ യഥാർത്ഥസ്വരൂപം ആത്മചൈതന്യംതന്നെ. ബാക്കി സർവ്വവും ജഡമാണു്. ആത്മസ്വരൂപം ചൈതന്യം മാത്രമാകയാൽ, സൂർയ്യചന്ദ്രാദിജഡപദാർത്ഥങ്ങഠം ഉണ്ടെന്നും പ്രകാശിക്കുന്നു എന്നും ഉള്ളതിന്നു ആത്മാവുമാത്രമാണു് പ്രമാണമായിത്തീരുന്നതു്. സൂര്യാദികളല്ല ആത്മസ്വരൂപത്തിന്നു് ഉണ്മയും പ്രകാശവും കൊടുക്കുന്നതു്; അതു സ്വപ്രകാശമാണു്; ആകയാൽ സ്വപ്രകാശമായ ആത്മചൈതന്യം മാത്രമാണു്, ബാക്കി സർവ്വവും ഉണ്ടെന്നും പ്രകാശിക്കുന്നു എന്നും ഉള്ള ബോധമുളവാക്കുന്നതു് എന്നു സാരം. പരമമായ എൻെറ ധാമത്തിൽ എത്തിയശേഷം പോയവർ മടങ്ങുന്നില്ല എന്ന വചനം കേഠംക്കുമ്പോഠം എൻെറ ധാമം എന്നു ഭഗവാൻ നിർദ്ദേശിച്ച പരമമായ വൈഷ്ണവപദം ഒരു പ്രദേശമാണെന്നു നിശ്ചയിക്കുന്നപക്ഷം എപ്പോ

ഴെങ്കിലും അവിടെനിന്നും മടങ്ങേണ്ടതായും വന്നേയ്ക്കും എന്ന യുക്തി തോന്നാതിരിക്കുക യില്ല. അപ്പോരം മോക്ഷത്തിലെത്തിയവർ മടങ്ങുകയില്ല എന്ന മുമ്പു പലപ്പോഴും പ്രതി ജ്ഞചെയ്യുതു് അസംഗതമാകും. സൂർയ്യനും ചന്ദ്രനും അഗ്നിയും പ്രകാശിപ്പിക്കുന്നതു് ജഡ വസ്തുക്കളെയാണു്; ആത്മസ്വരൂപം ജഡമല്ലാ ത്തതിനാൽ അതു് അവയ്ക്കു വിഷയമല്ല. ആക യാൽ 'മമ ധാമ' എന്നു പറഞ്ഞതു് 'ധാമ'പദ ത്തിന്നു സ്ഥാനമെന്നു് അർത്ഥം കല്പിച്ചുകൊ ണ്ടല്ല, സ്വപ്രകാശചൈതന്യമെന്ന അർത്ഥം വിവക്ഷിച്ചുകൊണ്ടാണു് എന്നു വ്യക്തം. അതു കൊണ്ടു് 'മമ ധാമ' എന്നിടത്തു് ഭേദവിവക്ഷ യല്ല അഭേദവിവക്ഷയാണു്. പുത്രനു് ശുശ്രൂ ഷിക്കുവാനുള്ള പിതാവിന്റെ ശരീരവും പിതാവും രണ്ടല്ല. അതുപോലെ അഭേദമായ തിനെ ഉപചാരമായി രണ്ടെന്നു തോന്നുന്ന വിധം പറഞ്ഞതാണു്. മുമുക്ഷു പ്രാപ്യമായ പരതത്ത്വവും, അതായതു ഭഗവാനും, ഭഗവാ ന്റെ ജ്ഞാനസ്വരൂപവും വാസ്തവത്തിൽ ഒന്നു തന്നെ, രണ്ടല്ല. അപ്പോരം ദേശപ്രാപ്തിയും മട ക്കവും സംഭാവ്യമല്ല. ജീവന്റെ സ്വസ്വരൂപ പ്രാപ്തിതന്നെയാണു് മോക്ഷമെങ്കിൽ അതു നിത്യപ്രാപ്തമാണു്; പുതുതായി പ്രാപിക്കേണ്ട തല്ലല്ലോ. ജീവൻ ബ്രഹ്മത്തിൽനിന്നും അഭിന്ന മായാലും വിഭ്രമംകൊണ്ടു് ദുഃഖിക്കുന്നു. തന്റെ കഴുത്തിലുള്ള മാല കളഞ്ഞുപോയി എന്നു വിചാരിച്ചു തേടുമ്പോരം അതു തന്റെതന്നെ കഴുത്തിലുണ്ടെന്നു മറെറാരാരം ചൂണ്ടിക്കാണിച്ച തിന്റെ ഫലമായി ഉടൻ തിരിച്ചുകിട്ടിയ സംതൃപ്തിയുണ്ടാകുന്നു. അതുപോലെ, അജ്ഞാ നംമൂലം നിത്യപ്രാപ്തമായ ബ്രഹ്മസ്വരൂപത്തെ പ്പററിയുണ്ടായ താല്ക്കാലികമായ ബോധ ക്കേടു് വിജ്ഞാനംകൊണ്ടു മാറി തൃപ്തിയുണ്ടാ കുന്നു. ദൂരദേശത്തു് എത്തുന്നതു് അപ്രാപ്തപ്രാ പ്തിയാണു്. അവിടെനിന്നു മടങ്ങേണ്ടിവരു ന്നതും സാധാരണം തന്നെ. ആത്മസ്വരൂപ സാക്ഷാത്കാരം പ്രാപ്തപ്രാപ്തിതന്നെയാണു്; ഭ്രമനിവൃത്തികൊണ്ടു് പുതുതായി ലഭിച്ചതു പോലെ തൃപ്തിയുണ്ടാകുന്നു എന്നേ ഉള്ളൂ. ഇതി ന്നു ഹേതു അടുത്ത ശ്ലോകത്തിൽ പറയുന്നു.

വിവിധ ജീവികരം നിറഞ്ഞ ഈ സംസാ രത്തിൽ ഭോക്താവും കർത്താവുമായിത്തീരുക മൂലം ജീവഭാവം പ്രാപിച്ചിട്ടുള്ളതു് എന്റെ, പരമാത്മസ്വരൂപിയായ നാരായണന്റെ, തന്നെ അംശമാണു്. അങ്ങനെ ബ്രഹ്മാംശമായ ജീവൻ ബ്രഹ്മം തന്നെയായിരുന്നാലും പിന്നീടും ബ്രഹ്മപ്രാപ്തിമൂലം മുക്തനായിത്തീരുന്നു എന്നു പറയാൻ കഴിയും. ജലത്തിൽ പ്രതിഫലിച്ച സൂർയ്യൻ ജലം വററിപ്പോകുമ്പോരം ആകാശത്തി ലുള്ള സൂര്യനെത്തന്നെ പ്രാപിക്കുന്നു. പ്രതി ബിംബസൂർയ്യന്നു ബിംബസൂർയ്യനായിട്ടല്ലാതെ വേറെ വാസ്തവമില്ല. മറെറാരു ഉദാഹരണം: കുടത്തിലെ ആകാശം പൊതുവിലുള്ള ആകാശ ത്തിൽനിന്നു വേറെയല്ല. അതുപ്രകാരംതന്നെ ഉപാധിപരിച്ഛേദംമൂലം അംശമായിക്കാണ പ്പെടുന്ന ജീവൻ പരമേശ്വരസ്വരൂപത്തിൽ നിന്നും വാസ്തവത്തിൽ അഭിന്നമാകയാൽ ആ ജീവന്റെ മുക്തി, ഇല്ലാത്തതു് ഉണ്ടാവുകയല്ല എന്നും, അജ്ഞാനംമൂലം മറവിലിരുന്നതു് വ്യക്തമാകുക മാത്രമാണു് ചെയ്യുന്നതെന്നും അതു കാരണം മോക്ഷം നിത്യസിദ്ധമാണെന്നും, എങ്കിലും ഈ വിധം പുനഃപ്രാപ്തിവിരുദ്ധമ ല്ലെന്നും തെളിയുന്നു. (തുടരും)

---

.... വേദാന്തപ്രകാരം, ജഗത്തിൽ അത്യുൽക്കൃഷ്ടജീവി മനുഷ്യനും, അത്യുൽക്കൃഷ്ട ലോകം ഭൂമിയുമത്രെ. കാരണം ഇവിടെ മാത്രമാണു് മോക്ഷപ്രാപ്തിക്കു് അതിമഹത്തും അത്യു ത്തമവുമായ അവസരമുള്ളതു്. ഈ മനുഷ്യജന്മമാണു് മഹാകേന്ദ്രം, ആശ്ചര്യസമനില, അത്ഭുതാവസരം.

—വി. സാ. സ. II 326.

# പാമ്പുങ്കാവിൽ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

(പൂർവ്വാർദ്ധം)

ചീമ്പിക്കൺപോള രണ്ടും കുതുകമൊടു ചുരുണ്ടെന്റെ നാഭിക്കുതാഴെ–
പ്പാമ്പിൻകാവിൽക്കിടന്നങ്ങനെയനവരതം പള്ളികൊള്ളുന്നൊരമ്മേ
അമ്പിൻനീരാർന്ന കണ്ണാൽത്തവ പതി മുകളിൽക്കാത്തിരിക്കുന്നു കാണാൻ
വെമ്പി; സ്വാപം വെടിഞ്ഞിട്ടുടനവിടെയണഞ്ഞുത്സവം പൂകിയാലും. 1

തായേ, വിശ്വേശജായേ, ഭവതിയിലരുളും മോഹമാം കാളകൂടം
സർവ്വം ഛർദിച്ചശേഷം സപദി തുയിലുണർന്നേറ്റു നിർബാധമായി
ശീഘ്രം മേല്പോട്ടു കോണിപ്പടികൾ പിടുപിടെക്കേറിയാലൊത്ത മോളിൽ–
ക്കാണാം പീയൂഷകുംഭം കരമലരിൽ വഹിക്കുന്ന കാന്തന്റെ കോലം. 2

ജ്ഞാനക്ഷീരാർണ്ണവത്തെസ്സതതഭജനമാം മന്ദരംകൊണ്ടു നീണാൾ
താൻതന്നെസ്സുപ്രയാസം കരുണയൊടു കടഞ്ഞുദ്ഭവിപ്പിച്ച ഭോജ്യം–
മോക്ഷപ്പൊന്നിൻകുടത്തിൽപ്പകരുമമലമാം പ്രേമപീയൂഷയൂഷം–
സൂക്ഷിച്ചമ്മയ്ക്കു നൽകാൻ കൊതിയൊടു മുകളിൽക്കാത്തിരിക്കുന്നു താതൻ. 3

പാമ്പുങ്കാവിൽസ്സുഷുമ്നാകനകലതികതന്നുള്ളിലെസ്സൂക്ഷ്മമായി
ഭ്രാജത്തായിസ്ഫുരിക്കും സരളസരണിയിൽക്കൂടെ ബദ്ധപ്പെടാതെ
മധ്യേ മധ്യേ വിളങ്ങും നളിനിയിൽ മുഴുവൻ വേണമെങ്കിൽക്കുളിച്ചും
ക്രീഡിച്ചും വിശ്രമിച്ചും പ്രമദഭരിതയായ്സ്സഞ്ചരിച്ചാലുമമ്മേ. 4

താഴെക്കാളായസത്തിൻ നിറമെഴുമുടലോടെപ്പൊഴും വാഴുമമ്മേ,
ചെല്ലൂ നാഥന്റെ ചാരത്തതിസുഖകരമാം തൽകരസ്പർശമേല്ക്കാൻ;
ചൊല്ലൊങ്ങും സ്വർണ്ണഭാവത്തിനുപുറമെ നിജൈശ്വര്യവും[1] കാരിരുമ്പി–
ന്നേകീടും [2]സ്പർശമത്രേ മുകളിൽ വിലസീടും സച്ചിദാനന്ദരത്നം. 5

കാകോളം തുപ്പിടുമ്പോൾക്കിടുകിടെ ഹൃദയം ചഞ്ചലിക്കാതെകണ്ടും,
യോഗൈശ്വര്യം ലഭിച്ചാൽക്കൊതിയൊടു വഴിയിൽത്തങ്ങിനില്ക്കാതെകണ്ടും,
ധൈര്യത്തോടും വിവേകത്തൊടുമനവരതം യാത്രചെയ്യുന്നപക്ഷം
വിഘ്നംകൂടാതൊടുക്കം ത്രിഭുവനഗുരുവിൻ സന്നിധാനത്തിലെത്താം. 6

അമ്മേ, മേല്പോട്ടുകേറും സരണി ഗുഢുസമാണെങ്കിലും കൂരിരുട്ടി–
ല്ലാചാര്യശ്രീപദത്തിൻ നഖരമണികളാലേറവും ദീപ്രമത്രേ;
ക്ഷീണിച്ചാൽപ്പങ്കവീശിബ്ഭവതിയുടെ ശരീരത്തിനാശ്വാസമേകാൻ
രണ്ടാളൊന്നിച്ചുപോരും പ്രിയസഖികളിളാപിംഗളാഖ്യാതിപൂണ്ടോർ. 7

---

1 നിജൈശ്വര്യം = തന്റെ മഹിമ; സ്വത്വം.

2 സ്പർശം = ഇരുമ്പിനെ പൊന്നാക്കുന്ന രത്നവിശേഷം; സ്പർശമണി

ഭേകത്തിൻപടി ചാടിയോ, ഫണിവരൻമട്ടിൽക്കുതിച്ചോടിയോ,
കീശത്തിന്നു സമം വ്യവസ്ഥ കണികക്കില്ലാതെ ചാഞ്ചാടിയോ,
മന്ദംമന്ദമുറുമ്പുപോലെ മൃദുവാം കാൽവെച്ചരിച്ചോ, ഖഗ–
ശ്രേഷ്ഠൻമാതിരി പാറിയോ മുകളിലേക്കമ്മേ, ഗമിച്ചീടുക. 8

(ഉത്തരാദ്ധം)

ഇപ്പാമ്പുങ്കാവിലമ്മേ, ഭരതമഹി, പയോഗന്ധപുഷ്പാദിനാനാ–
ശസ്തദ്രവ്യങ്ങളർപ്പിച്ചനവധി ദിവസം ശാരദാപ്രാണനാഥൻ
അർച്ചിച്ചു ഭക്തിപൂർവ്വം ഭവതിയുടെ മഹാകുണ്ഡലീശക്തി മോഹ–
സ്വാപം കൈവിട്ടെണീക്കാനിനിയുമവളുണർന്നീടുവാൻ ഭാവമില്ലേ ? 9

ചാന്ദ്രേയൻ കാതിലോതിത്തരുമതിശുഭമാം താരകബ്രഹ്മമന്ത്രം
കേൾക്കൂ സശ്രദ്ധമമ്മേ, ഭഗവതി, ഭരതക്ഷോണി; യെന്നാൽ ക്ഷണത്തിൽ
ഉള്ളിൽക്കുൾക്കും വലിക്കുന്നൊരു ഭുജഗിയെഴുന്നേററുമേല്പോട്ടു കേറും,
കൈമോശം വന്നൊരാധ്യാത്മികധനമവിടുത്തേക്കു വീണ്ടും ലഭിക്കും. 10

സ്വാപംകൊള്ളുന്ന കുൾക്കുംവലിയൊടു വളരെക്കാലമായ് വിഷുപത്തിൻ–
മൂലാധാരത്തിലാഷ്ക്ഷിതിയിനിയുണരാൻ താമസിക്കില്ലൊട്ടു തെല്ലും;
അമ്മേ, തൃക്കൺ മിഴിക്കു രസമൊടു കണികണ്ടീടുവാൻ ചിൽപുമാനെ–
ച്ചന്ദ്രാഗർഭത്തിൽനിന്നും വെളിയിലുദിതനായ് മിന്നിടും തമ്പുരാനെ. 11

നീണാളത്തെത്തപസ്സാൽ വിബുധവിനുതമാമാഷ്സംസ്കാരമാകും–
പാരാവാരത്തിൽനിന്നും സ്വയമമൃതുകടഞ്ഞൂദ്ധരിച്ചിട്ടതെല്ലാം
അല്ലേ സ്വാപത്തിലാഴും വസുമതി, ഭവതിക്കേകുവാൻ രാമകൃഷ്ണൻ
സൂക്ഷിച്ചീടുന്നു ഗാഢപ്രണയമൊടു സഹസ്രാരപദ്മത്തിലമ്മേ. 12

മാതാവേ, ഭാരതക്ഷ്മേ, കലശജലധി താന്തന്നെയാലോഡനം ചെ–
യ്തുൽപാദിപ്പിച്ച പുത്തൻ മധുരമസൃണമാം പ്രേമദിവ്യാമൃതത്തെ
ദേവനും മാനുഷനും ദിതിസുതനുമൊരേ രീതിയിൽബ്ഭേദമില്ലാ–
തെല്ലാവർക്കും വിളമ്പാൻ ഭവതിയെ നിയമിക്കുന്നു ചന്ദ്രാതനൂജൻ. 13

---

ദേഹം ശിവാലയം പ്രോക്തം സിദ്ധിദം സർവ്വദേഹിനാം
ഗുദമേഢ്രാന്തരാളസ്ഥം മൂലാധാരം ത്രികോണകം
ശിവസ്യ ജീവരൂപസ്യ സ്ഥാനം തദ്ധി പ്രചക്ഷതേ
യത്ര കുണ്ഡലിനീ നാമ പരാശക്തിഃ പ്രതിഷ്ഠിതാ.

(യോ. ശി. 1. 168—169)

ദേഹം ശിവന്റെ കോവിലാണ്. സർവ്വദേഹികൾക്കും സിദ്ധികളൊക്കെ ഇവിടെനിന്നു തന്നെ കിട്ടും. ഗുദത്തിനും ഗുഹ്യപ്രദേശത്തിനുമിടയ്ക്കു ത്രികോണത്തിന്റെ ആകൃതിയിലുള്ളതാണ് മൂലാധാരം; ജീവന്റെ രൂപമെടുത്തിരിക്കുന്ന ശിവന്റെ സ്ഥാനം അതുതന്നെ എന്നു പ്രസിദ്ധം. ആ മൂലാധാരത്തിൽ കുണ്ഡലിനി എന്ന പരാശക്തി കുടികൊള്ളുന്നു.

# ആ അഗ്നിവചസ്സ്

ജനാർദ്ദനൻ *

“ശ്രീരാമകൃഷ്ണാനുസന്ധാനം” എന്ന പ്രബന്ധപരമ്പരയിലെ ഒരെണ്ണത്തിൽ (പ്ര. കേ. ഫെബ്രുവരി, 1972) ശ്രീരാമകൃഷ്ണദേവന്റെ തിരുമൊഴികളിലൊന്നിനെ “അഗ്നിവചസ്സ്” എന്നു വിശേഷിപ്പിച്ചു പറയുകയുണ്ടായി. വായനക്കാർ അതു് ഓർക്കുന്നുണ്ടോ ആവോ! അഗാധാർത്ഥമായ ആ ഗുരുദേവവാണിയെ ഒന്നു വിസ്തരിച്ചു് ഉപന്യസിക്കുവാനാണു് ഇപ്പോൾ ഉദ്യമിക്കുന്നതു്. അനുവാചകർക്കു് അനുസ്മരണാർത്ഥം അത്തിരുവചനം പുനരുദ്ധരിക്കാം: “കുലീനകുടുംബങ്ങളിലെ പതിവ്രതകളായ പെൺമണികളെക്കാണുമ്പോൾ ഞാൻ അവരിൽ സാക്ഷാൽ ജഗജ്ജനനിയെ പവിത്രതയിൽ കാണുന്നു. നഗരത്തിലെ വേശ്യാത്തെരുവിൽ തങ്ങളുടെ ഉമ്മറത്തിണ്ണകളിൽ നിർല്ലജ്ജയുടെ ചന്തം ചമഞ്ഞുകൊണ്ടിരിക്കുന്ന സ്വൈരിണികളെക്കാണുമ്പോൾ അവരിലും ഞാൻ ജഗന്മാതാവിനെത്തന്നെ കാണുന്നു – ഒരു വ്യത്യസ്തലീലാവേഷത്തിൽ.”

പ്രസ്തുത ശ്രീരാമകൃഷ്ണോദ്ഗതം ഒരഗ്നിവചസ്സായി ലേഖകന്റെ ബുദ്ധിയിൽ ജ്വലിക്കുമാറായതു് എങ്ങനെ, എപ്പോൾ, എന്നതെല്ലാം ഒരാത്മകഥയാണു് – ആത്മീയകഥയുമാണു്. അദ്ധ്യാത്മസാധന ചെയ്യുന്ന ഒരാൾ സ്വാനുഭവകഥ പറയുമ്പോൾ അതു സദൃശസ്വഭാവമുള്ള ഇതരർക്കും ഉന്മേഷപ്രദമാവും എന്ന വിശ്വാസത്തോടെ, ക്ഷമാപണപൂർവ്വം, ഞാനാ സ്വകീയകഥയെ അവതരിപ്പിക്കുകയാണിവിടെ.

യൗവ്വനാരംഭത്തിൽ, ഒരു സവിശേഷ ജീവിതാദർശനക്ഷത്രത്തെ മുന്നിൽ കണ്ടുകൊണ്ടു്, ഒരു ഹൈസ്കൂളദ്ധ്യാപകന്റെ ഉദ്യോഗം ഏറ്റെടുത്തു്, തന്റെ നാട്ടിൻപുറത്തെ സ്വൈരവാസം വിട്ടു്, അങ്ങൊരു പട്ടണത്തിൽച്ചെന്നു താമസമാക്കിയ കാലം. രാഗദ്വേഷരഹിതനായി, ബാലമനസ്സ്വഭാവവാനായി, അനല്പമായ ക്ഷമയെ പാലിക്കുന്നവനായാൽ മാത്രമേ ഒരു മാതൃകാദ്ധ്യാപകനാകാവൂ എന്ന നിനവു തോന്നിയിരുന്നതിനാൽ, സ്വതേ വൈകാരികതയുടേതായ ആ പ്രായത്തിൽ സ്വയം സദാ സ്വമനഃപരിശോധന ചെയ്തു സംയതാത്മാവാകുവാൻ യത്നിച്ചുകൊണ്ടിരുന്ന കാലം. എന്തോ മുജ്ജന്മവാസനയാലും ഇജ്ജന്മത്തിലെ സാഹചര്യങ്ങളാലും, സ്വമുഗ്ദ്ധബാല്യംമുതലേ ആരംഭിച്ചിരുന്ന ഒരു സവിശേഷ ഈശ്വരാശ്രയണശീലം ബോധപൂർവ്വമായ ഒരന്തർമുഖചിന്താസ്വഭാവമായി വളർന്നു രുചിരമായിത്തുടങ്ങിയ കാലം. എങ്കിലും യുവപ്രായത്തിനൊത്ത വിഷയാഭിരതികളും ഇല്ലാതിരുന്നില്ല. ജോലിയ്ക്കൊത്ത ഒരു ബഹിർമുഖജീവിതവും ഉണ്ടു്. അതിൻവണ്ണം വിവിധ സുഖദുഃഖങ്ങൾ, പ്രത്യാശാഭഗ്നാശകൾ, മാനാപമാനങ്ങൾ, പ്രഹർഷവിഷാദങ്ങൾ, അങ്ങനെയുള്ള പ്രതികരണങ്ങളും ധാരാളം ഉണ്ടായിക്കൊണ്ടിരുന്നു. അക്കൂട്ടത്തിൽ, അക്കാലത്തു്, അപ്പട്ടണത്തിലും പരിതഃപ്രദേശങ്ങളിലും യഥേഷ്ടം കൂത്താടിക്കൊണ്ടിരുന്ന സ്ത്രീജനദൂഷണങ്ങളുടെ കഥകൾ കേട്ടു കേട്ടു് കുറെ ഏറെക്കാലം മനസ്സു് അത്യന്തം പരിതപിക്കുകയുണ്ടായി. പട്ടണത്തിൽ ആയിടയ്ക്കു പൊന്തിവന്ന ചില മില്ലുകളും ഫാക്ടറികളും ഈ നാരീജനദൂഷണത്തെ ഒരു വിപുലീകൃതവ്യവസായംതന്നെയാക്കിയിരുന്നു. ഉൾനാടുകളിലെ പാവപ്പെട്ട പെൺകുട്ടികളെയാണു് ഈ ഫാക്ടറികൾക്കു് അസംസ്കൃതവസ്തുക്കളെന്നോണം സുലഭമായി ലഭിച്ചിരുന്നതു്. ഈ കെടുതിയിൽപ്പെട്ടുപോകുന്നതു മിക്കതും ഹിന്ദുസ്ത്രീകളാണു് എന്ന വസ്തുത വിശേഷിച്ചും എന്റെ മനസ്സിനെ കഠിനമായി വേദനിപ്പിച്ചു. ഹിന്ദുസ്ത്രീകൾ പിഴയ്ക്കുന്നു, ഹിന്ദുഗൃഹങ്ങൾ ദുഷിക്കുന്നു, ഹിന്ദുസമുദായമാകെ ചീഞ്ഞു തുലഞ്ഞു പോകുമോ? സർവ്വശ്രേയസ്കരമായി ഭാരതത്തി

* ഇതിന്നു മുമ്പിലത്തെ ലേഖനങ്ങളുടെ ചോടെ ലേഖകന്റെ പേരു് “കെ. ജനാർദ്ദനൻ തമ്പാൻ” എന്നായിരുന്നു കൊടുത്തിരുന്നതു്. ഇനിമേൽ ജനാർദ്ദനൻ എന്ന പേരിലാണു് ലേഖകൻ അറിയപ്പെടുക.

ന്റെ അന്യാദൃശസംഭാവനയായ ഹൈന്ദവധർമ്മം തന്നെ ഇന്നാട്ടിൽ നഷ്ടപ്രായമായേയ്ക്കുമോ ? എന്നത്രത്തോളം ശോകാകുലമായ ചിന്തകൾ അസഹനീയമായ ഒരു മനോവ്യഥയായിച്ച മഞ്ഞു. മുറയ്ക്കും പറയാം: വിഷാദയോഗ യുക്തനായ അർജ്ജുനൻ മനംനൊന്തുകൊണ്ട്, ''അധർമ്മാഭിഭവാത് കൃഷ്ണ! പ്രദുഷ്യന്തി കുല സ്ത്രിയഃ, സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ! ജായതേ വർണ്ണസംകരഃ. സങ്കരോ നരകായൈവ കുലഘ്നാനാം കുലസ്യ ച, ഉത്സാദ്യന്തേ ജാതിധർമ്മാഃ കുലധർമ്മാശ്ച ശാശ്വതാഃ.'' എന്നിങ്ങനെ വിലപിയ്ക്കുക ഉണ്ടായില്ലേ ? ആ വിലാപത്തിലെ വ്യഥതന്നെയാണ് എന്റെ ഹൃദയത്തേയും അന്നു മഥിച്ചുകൊണ്ടിരുന്നതു്. (''ലോകം അറിയാത്ത പാവം'' എന്നു് ഇതൊക്കെ കേൾക്കുമ്പോൾ ലൌകികർക്ക്, വിശേഷിച്ചും ഇന്നത്തെ ലൌകികർക്ക്, പരിഹാസം തോന്നിയേയ്ക്കും. എന്നാൽ, സദാചാര ധാർമ്മികതാശയങ്ങളിലും സാമൂഹ്യവ്യവസ്ഥിതികളിലും ഇന്നത്തേതിൽനിന്നു തീരേ ഭിന്നമായ ഒരു പാരമ്പര്യം നിലവിലിരുന്ന ആ പഴയ കാലത്തു് – നാലുദശകങ്ങൾക്കു മുമ്പിലെ ഒരു കാലത്തു് – നവയൌവനമാന്ന ഒരാദർശശാലിയെ അസ്വസ്ഥനാക്കിയ ആശങ്കകളും, വിഷാദങ്ങളും, ഭൌതികവാദരാഷ്ട്രീയമദകലുഷതകളിൽ കിളന്നു വളരുന്ന ഇദാനീന്തനയുവലോകം എന്തറിയുന്നു ?)

ഏതായാലും, അന്നങ്ങനെ രാവുംപകലും, സന്ധ്യയ്ക്കു ജപത്തിന്നിരിക്കുമ്പോൾപോലും, അച്ചൊന്ന ശോകമോഹങ്ങൾ എന്നെ സൈ്വരം കെടുത്തിക്കൊണ്ടിരുന്നു. അധ്യാപനകൃത്യത്തിന്നു പോകുമ്പോൾ അന്നന്നു് ഒരാത്മസംയമന ചിന്തനത്തിന്നും, കൃത്യതാസന്ദിഗ്ദ്ധതകളിൽ ഒരു സുനിശ്ചിതത്വത്തിന്നും, പലപ്പോഴും ക്ഷേത്യന്മേഷത്തിന്നും വേണ്ടി എടുത്തു് ഏട്ടു മറിച്ചുനോക്കാറുള്ള ശ്രീരാമകൃഷ്ണവാണീസംഗ്രഹഗ്രന്ഥത്തെ, ഈ വിഷാദയോഗകാലത്തു് ഒരു വേള ഞാൻ പകുത്തുനോക്കുകയുണ്ടായി. മുമ്പും വായിച്ചിട്ടുള്ളതുതന്നെയാണ് ഇപ്പോൾ കൺപതിഞ്ഞ ആ ഭഗവദ്വാക്യം. എന്റെ വിഷണ്ണങ്ങളായ കണ്ണുകൾ ആ വരികളിലൂടെ അലസമായങ്ങനെ നീങ്ങവേ, പൊടുന്നനെ അതാകെ അതാ! ഒരാഗ്നേയോക്തിയായി ഉജ്ജ്വലിക്കുന്നു. അതിന്റെ ദീപ്തിയിൽ എന്റെ ഉള്ളത്തിലെ കനത്ത ഇരുട്ടാകെ നിരസ്തമാവുന്നു. എന്തോ സമാധാനത്തിന്റെ മാനസാന്തരീക്ഷത്തിൽ സുഖേന ശ്വസിക്കുമാറാവുന്നു.

ആശ്ചര്യകരമായ ഈ ശ്രീരാമകൃഷ്ണ വചസ്സ് അങ്ങനെ ശ്രദ്ധേയമായി. അതിലെ പൂർവ്വാർദ്ധം ഞാൻ ഒരിയ്ക്കൽ കൂടി വായിച്ചു. "When I see good women of respectable families I behold in them the divine Mother in purity." (Teachings of Sri Ramakrishna. 1934 Edition, page 139.) മനോന്നമനം വരുത്തുന്ന ഭാവന. എന്തൊരു നൈർമ്മല്യം അതിന്നു്! ശ്രീരാമകൃഷ്ണമുഖകമലത്തിന്നു സമീചീനംതന്നെ ഈ സുഗന്ധി വചനം. അതിന്റെ പരിപാവനതയിൽ മുഴുകിക്കൊണ്ടങ്ങനെ ഞാൻ ആ സദ്ഭാവനയെ അനുസന്ധാനം ചെയ്തു.

തുടന്നു് ഞാനാ അരുളപ്പാടിലെ ഉത്തരാർദ്ധം വായിച്ചു. "When again I look on public women of the city seated in their open verandahs, arrayed in the garb of of immorality and shamelessness, in them also do I see the Divine Mother sporting, only in different attire." ഹൌ! വല്ലാത്ത ഒരു പ്രസ്താവം! തെരുവഴിയിലെ തേവിടിശ്ശികളിലും തന്റെ ജഗന്മാതാവിനെയാണു കാണുന്നതു് ശ്രീരാമകൃഷ്ണദേവൻ എന്നോ! സദാചാരമാന്യതയുടെ ജലപ്പിശാചു ബാധിച്ചവരെ നടുക്കം കൊള്ളിക്കുന്ന ശ്രീരാമകൃഷ്ണന്റെ കോച്ചലററ ആ നഗ്നപ്രസ്താവത്തെ സാദരജിജ്ഞാസയോടെ ഞാൻ വീണ്ടും വായിച്ചു. അപ്പൊഴുതു് അഹോ! അതിലെ വാക്കുകളോരോന്നും കത്തുന്ന കർപ്പൂരകണങ്ങളായി ജ്വലിച്ചുകൊണ്ടു് എന്റെ മനസ്സിന്റെ അടിത്തട്ടിലെ കലുഷതകളിൽ വന്നുവീണു. അവിടമാകെ ഒരു കത്തിക്കാളൽ. എന്നാൽ താമസിയാതെ അതു ശമിയ്ക്കുകയും ഉള്ളത്തിൽ ഒരു വെളിച്ചത്തിന്റെ പ്രസന്നത അവശേഷിയ്ക്കുകയും ചെയ്തു.

എന്തായിരുന്നു എന്റെ മനസ്സിന്നു കൈവന്ന സമാധാനം ? എന്തൊരുതരം വെളിച്ച

ത്താലാണ് എന്നുള്ളം പ്രസന്നമായതു് ? ആയ തെല്ലാം ഞാൻ പിന്നെ സമാഹിതനായി ഇരുന്നു് അനുവീക്ഷണം ചെയ്യുകയുണ്ടായി. ദീപ്തിമത്തായ ആ ഭഗവദുക്തിയെ ഞാൻ പേർത്തും പേർത്തും പഠിച്ചു, മനനം ചെയ്തു. ഏറെ ഏറെ ദീപ്തവും വ്യാപ്തവുമായി എൻെറ പ്രബോധ പരിധി. ഈ അനുഭൂതികളെ വിവരിയ്ക്കുവാനാണ് ഇവിടെ ശ്രമിയ്ക്കുന്നതു്.

സൌന്ദര്യങ്ങളെ എല്ലാം – വിശേഷിച്ചും അംഗനാരൂപലാവണ്യത്തെ – ഭോഗ്യവിഷയമായിട്ടാണ് പുരുഷൻ സാധാരണ വീക്ഷിയ്ക്കാറുള്ളതു്. എന്നാൽ ഗുരുദേവൻെറ ''തറവാടികളായ ചാരിത്രശാലിനികളിലെന്നപോലെ വേശ്യാത്തെരുവിലെ തേവിടിശ്ശികളിലും ഞാൻ ജഗദംബയെ കാണുന്നു'' എന്ന നിസ്സങ്കോചവചനത്തിൻെറ കറയററ കാഴ്ചയെ ധ്യാനിയ്ക്കുംതോറും നാരീരൂപസൌന്ദര്യം അതിൻെറ ഐന്ദ്രിയഭോഗ്യതയിൽനിന്നു വേറിട്ടു് അതിൻെറ പരമാത്മതയായ ആരാധ്യശിവതയിൽ കാണുമാറാവുന്നു. അംഗനമാരിലെല്ലാം അമ്മയെ – ജഗദംബയെ – കാണുമാറാവുക! സുന്ദരിമാരിലെല്ലാം ജഗന്മാതാവിനെ ദശിയ്ക്കുമാറാവുക! അങ്ങനെ കാണുന്ന കണ്ണിൽ നിന്നു കാമത്തിൻെറ കാമാല മാഞ്ഞുപോകുന്നു. മനസ്സിലെ വിഷയതൃഷ്ണ താനേ ശമിയ്ക്കുന്നു. എന്തോ ഒരന്തഃകരണശുദ്ധീകരണപ്രക്രിയ അകത്തു നടക്കുന്നു. അതിവിമലവും അഭൂതപൂർവ്വവുമായ എന്തോ വൈകാരികതയാൽ മശിതങ്ങളായി ഹൃദയസിരകൾ മുഹുർമുഹുഃ ഹഷിയ്ക്കുന്നു. ഒരു വിശുദ്ധഭക്തിയുടെ മനമലിവു് – ഹരിദ്വാരഗംഗയുടെ കളിരൊലിവു് – ഹൃദന്തത്തിൽ നിറന്നേന്തിവരുന്നു. അതൊരമലാനന്ദധാരിയായി നയനങ്ങളിലൂടെ ബഹിഗ്ഗളിക്കുന്നു.

സുന്ദരിമാരെയൊക്കെ മാതൃദേവീഭാവത്തിൽ വീക്ഷിക്കുന്ന സാധകന്നു് ആ മനോഭാവം സ്വാഭാവികമായി ഉദാരവും അനവദ്യവുമാവുന്നതു കാണാം. രൂപവതികളിലെന്നു മാത്രമല്ല വിരൂപകളിലും, പരിശുദ്ധകളിലെന്നതന്നെയല്ല പാംസുലകളിലും, കോമളാംഗികളായ കുമാരികളിലും ഉടൽ ചുക്കിച്ചുളിഞ്ഞ കിഴവികളിലും, എല്ലാം ഒരുപോലെ ചാരുമംഗലസ്വരൂപിണിയായ ജഗന്മാതാവിനെ– ത്രിപുരസുന്ദരിയെ ഭവതാരിണിയെ, ദശിയ്ക്കുമാറാകും. അങ്ങനെ ഏതുമാതിരി നാരിമാരിലും ജഗന്മാതാവിനെ സ്വന്തം അമ്മയെ എന്നോണം കണ്ടു മനസാ വന്ദിച്ചു തുടങ്ങുമ്പോഴാ അതു സ്ഥായിയായ ഒരനഘ അമോഘസത്യദൃഷ്ടിയായി മിഴിയും. ഇപ്പോഴാണ്

''യാ ദേവീ സവ്വഭൂതേഷു
മാതൃരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ
നമസ്തസ്യൈ നമോ നമഃ.''

എന്ന പരമപാവനഭാവത്തിൽ സാധകൻെറ സ്ഥൂലവിഷയാത്മകത പാടേ മാറി ഒരു സൂക്ഷ്മദിവ്യാത്മകതയിൽ അയാൾ രൂപാന്തരപ്പെടുന്നതു്.

അപ്പോൾ ഇതാണ് പ്രസ്തുത ശ്രീരാമകൃഷ്ണവചനത്തിൻെറ സാദരാനുസന്ധാനം ആദ്യമായുളവാക്കുന്ന അനുഭവം: നിണ്ണായകമായൊരു ഹൃദയപരിവത്തനം; സവ്വഭൂതങ്ങളിലും മാതൃദേവിയായി വിളങ്ങുന്ന ചരാചരേശ്വരി, പരാശക്തിയുടെ സാവ്വത്രികമായ ദശനം; അതിൽനിന്നു സംജാതമാകുന്ന പരമപവിത്രമായ ഭക്തിഭാവം.

ഈ പരാഭക്തിയാൽ സംപൂതമാകുന്ന ചേതസ്സോടെ ആ ഗുരുദേവോക്തിയെ വീണ്ടും അനുസന്ധാനം ചെയ്യവേ അതിൻെറ സ്ഫടികസ്ഫുടസരളതയ്ക്കടിയിലെ അഗാധവും അപാരവുമായ ജ്ഞാനപരത തെളിഞ്ഞുകാണാം. സുചരിത്രപവിത്രകളിലെന്നപോലെ ദുശ്ചരിതപാംസുലകളിലും ഒരുപോലെ ലോകമാതാവിനെത്തന്നെ, വ്യത്യസ്തവിഹാരവേഷത്തിൽ, താൻ കാണുന്നു എന്നാണല്ലോ ഭഗവദ്വാക്യം. അങ്ങനെയാണെങ്കിൽ ഈ വേഷങ്ങളുടെ ശുദ്ധ്യശുദ്ധികൾ, വന്ദ്യതാനിന്ദ്യതകൾ, എന്നതൊക്കെ ഈ വേഷങ്ങൾ ധരിക്കുന്ന ലോകജനനിയ്ക്കുതന്നെ ബാധകമാവില്ലേ ? ഇല്ലതന്നെ. വേഷങ്ങൾ കല്പിതങ്ങളാണ്, വാസ്തവങ്ങളല്ല. അതിനാൽ വേഷങ്ങളുടെ ശുദ്ധ്യശുദ്ധിഗുണദോഷങ്ങൾ വേഷധാരിണിയ്ക്കു ബാധകമല്ല. മാത്രമല്ല, ജഗദീശ്വരിതന്നെയാണ് ഈ പുണ്യചരിതകളുടെ വേഷങ്ങളിലും പാപിനികളുടെ വേഷങ്ങളിലും വിളയാടുന്നതു്; മററാരും മറെറാന്നും ഇല്ല ഈ വിഹാരങ്ങളിൽ. ഈ പ്രപഞ്ചമഹാ

നാടകകൃത്തും ഉത്കൃഷ്ടനികൃഷ്ടമധ്യമാദിസമസ്ത വേഷങ്ങളും രംഗവിധാനങ്ങളും എല്ലാം മഹാവൈഭവയായ അഖിലാണ്ഡേശ്വരി, പരചിച്ഛക്തി, ഏകതന്നെ. പതിവ്രതയാകുന്നതും പതിവ്രതയാക്കുന്നതും ജഗജ്ജനനി മാത്രം; പാപിനിയാകുന്നതും പാപിനിയാക്കുന്നതും ജഗജ്ജനനി മാത്രം. ഇതിന്നർത്ഥം, ജഗജ്ജനനി ഈ പുണ്യപാപങ്ങളിൽനിന്നും മററ് എല്ലാ ദ്വന്ദ്വഭാവങ്ങളിൽനിന്നും പരയായ നിത്യശുദ്ധമുക്തചൈതന്യസ്വരൂപിണിയാണ് എന്നുതന്നെ. ശരി, എങ്കിലും ഈ 'വേഷ'ങ്ങളെ സംബന്ധിച്ച് ശുദ്ധ്യശുദ്ധികളും പുണ്യപാപങ്ങളും വന്ദ്യതാനിന്ദ്യതകളുമൊക്കെ അനുഭവപ്പെടുന്നില്ലേ ? ഉണ്ട്. ഈ വേഷങ്ങൾ ഓരോന്നും സ്വയം ദേഹാഭിനിവേശം പൂണ്ട് തങ്ങൾ ഭിന്നഭിന്നജീവന്മാരാണെന്ന് അഭിമാനിയ്ക്കുമ്പോൾ അവരിൽ സദസദ്ഭാവസീനവാസനകൾ പൊട്ടിമുളയ്ക്കും. അതിൻവണ്ണം ചില വേഷങ്ങൾ സ്വയം പാതിവ്രത്യാഭിമാനിനികളായി സദ്വൃത്തകളായി പവിത്രകളായിച്ചമയുകയാണ്. അവർ ഇച്ഛിച്ച സ്വർഗതി പൂകുകയും ചെയ്യും. വേറെചില വേഷങ്ങൾ അപ്പോലെ ദേഹാത്മബുദ്ധിയാൽത്തന്നെ, ഏദ്ഗതകാമങ്ങൾക്ക് വശംവദരായി ദുർവൃത്തിധൂർത്തകളായി ത്തീരുകയാണ്. അവർ ഇച്ഛിയ്ക്കാതേയും—'അനിച്ഛന്നപി' — അധോഗതിയിലായിപ്പോവുകയും ചെയ്യും. എന്നാൽ ഈ വേഷങ്ങളുടെ അഹംബുദ്ധി തങ്ങളുടെ പരമാർത്ഥതയിലേയ്ക്ക്— തങ്ങൾ ജഗദീശ്വരിയുടെ വേഷങ്ങൾ മാത്രമാണ്, ജഗദീശ്വരിയുടെതന്നെ കല്പിതവേഷങ്ങൾ മാത്രമാണ് എന്ന പരമാർത്ഥതയിലേയ്ക്ക്— എപ്പോൾ തിരിയുന്നുവോ അപ്പോൾ മുതൽ അവയ്ക്ക് നിവൃത്തിഗതിയാവും: വിശുദ്ധചരിതർ പൂർവ്വാധികം വിശുദ്ധജീവിതം നയിച്ച ജഗദീശ്വരിയിൽ ജന്മസാഫല്യമടയും; ദുശ്ചരിതർ തങ്ങളുടെ ദുർന്നടപടികളെല്ലാം വെടിഞ്ഞു സുചരിത്രരായി പരമേശ്വരിയിൽ മോക്ഷം പ്രാപിക്കും. ഏതുതരം, എത്രതന്നെ, പാതിത്യം വന്ന 'വേഷ'ത്തിന്നും (അപി ചേത് സുദുരാചാരഃ) ഉണ്ട് സ്വയം മുക്തിനേടാനുള്ള ഈ അവകാശവും അവസരവും. എന്തെന്നാൽ ജഗദീശ്വരിയല്ലാതെ പരമാർത്ഥത്തിൽ ഇവിടെ ആരുമില്ല, ഒന്നുമില്ല. ഹോ! ഇതൊക്കെ ഒരു വിരോധാഭാസപ്രസ്താവമല്ലേ ? വേഷങ്ങൾ സ്വതേ ജഡങ്ങളാകയാൽ, തൻേറതുതന്നെയായ ഈ നിരവധിവേഷങ്ങളുടെ സാഭിമാനചേഷ്ടിതങ്ങൾക്ക് ചേതന നല്കിക്കൊണ്ടിരിക്കുന്നതു ജഗജ്ജനനിതന്നെയാകണമല്ലോ. അതേസമയം, തൻെറ ഈ വിവിധവേഷങ്ങളുടെ സ്വസ്വദേഹാത്മബുദ്ധികാര്യത്തിലും തത്ഫലമായുള്ള അവയുടെ പുണ്യപാപകൃത്യങ്ങളിലും അനുഭവങ്ങളിലും ജഗജ്ജനനിക്കു യാതൊരു പററുമില്ല. ''നാദത്തേ കസ്യചിത് പാപം ന ചൈവ സുകൃതം''. ''നിർദ്ദോഷം ഹി സമം'' എന്നു പറയുകയും ചെയ്യു. ഇതു പരസ്പരവിരുദ്ധമായ ഒരു പ്രസ്താവമല്ലേ? അതേ. തൻെറ വെറും 'വേഷ' ങ്ങൾക്ക് തങ്ങൾ ഭിന്നഭിന്ന വാസ്തവവ്യക്തികളാണെന്ന തോന്നലുണ്ടാവുക, അതുവഴി അവയ്ക്ക് നാനാ കർമ്മവാസനകൾ ഉദിയ്ക്കുക, തദനുരൂപങ്ങളായ പുണ്യപാപമിശ്രകർമ്മങ്ങൾ അവ ചെയ്യുമാറാവുക, തത്ഫലങ്ങളായ സുഖദുഃഖസ്വർഗ്ഗനരകാദികൾ അനുഭവിക്കുമാറാവുക — ഈ നാടകലീല തന്നിൽ നടക്കുവാൻ ചേതനാനുമതി നല്കുന്നതു ജഗജ്ജനനി തന്നെ. എങ്കിലും തന്നിലെ ഈ ലീലകളിൽ സ്വയം നിസ്സംഗയും പരയുമായി, ശരണ്യയായി, ഭജനീയയായി, വിരാജിക്കുന്നു ജഗദീശ്വരി. ഇച്ഛാശക്തി — ജ്ഞാനശക്തി — ക്രിയാശക്തിസ്വരൂപിണിയായ ജഗദീശ്വരിയുടെ ''ഐശ്വരം യോഗം' ആണിതു്. അച്ചൊന്ന വിരോധാഭാസങ്ങളെല്ലാം മഹാമായ ജഗദംബയിൽ എങ്ങനെ സമരസമാകുന്നു എന്നതു് ഒരു നിഗൂഢതത്ത്വമാണ് — വിശുദ്ധാധ്യാത്മതത്ത്വം. ജഗദീശ്വരിയുടെ സർവ്വസമരസമായ 'ഐശ്വരം യോഗത്തെ'—ഈ വിശുദ്ധാധ്യാത്മതത്ത്വത്തെ—ആണ് ശ്രീരാമകൃഷ്ണൻെറ പ്രസ്തുത സരളലളിതവചനം അതിൻെറ അഗാധാപാരതയിൽ നിന്നു പ്രതിഫലിപ്പിച്ചുതരുന്നതു്.

എങ്കിലും ഒരു സംശയം പിന്നെയും അവശേഷിക്കുന്നു. മുൻപറഞ്ഞ, ജഗജ്ജനനിയുടേതു തന്നെയായ, 'വെറുംവേഷ'ങ്ങൾക്ക് അഹംമമാഭിമാനമുണ്ടാവാനുള്ള ആദിമൂലമോഹം എവിടെനിന്നുത്ഭവിക്കുന്നു ? ഇങ്ങുള്ള സമസ്തകുഴപ്പങ്ങൾക്കും ഹേതുഭൂതമായി ആദിമൂലവ്യാമോഹം ഉണ്ടായതെങ്ങനെ ? അതിൻെറ ആവശ്യമെന്തായിരുന്നു ? മായാധീശ്വരിയായ

ജഗജ്ജനനിയെത്തന്നെ ചൂണ്ടിക്കൊണ്ടുള്ളതാണ് ഇച്ചോദ്യം എന്നു സ്പഷ്ടം. പക്ഷേ ഈ അവസാനചോദ്യം അതിന്നു ശരിയായ സമാധാനം അരുളുവാനുള്ള ഒരേ ഒരാളായ ജഗദംബയോടു നേരിട്ടു ചോദിക്കുവാൻ, അതു ചോദിക്കുന്ന 'വേഷ'ത്തിന്നു് ഒരർഹത ഉണ്ടാവേണ്ടതുണ്ടു്. മരണത്തിന്നപ്പുറത്തെ രഹസ്യമെന്തെന്നു മൃത്യുദേവനോടു നേരിട്ടു ചോദിച്ച നചികേതസ്സിന്റെ കാമഹതമല്ലാത്ത ധീരത വേണമതിന്നു്. ആത്യന്തികസത്യത്തോടഭിമുഖമായി നില്ക്കവേ, ആ പരമസത്യം ഹിരൺമയമായൊരാവരണത്താൽ മൂടിയതായിക്കണ്ടു്, ഈ സംമോഹനമറയെ നീക്കിത്തരേണമെ എന്നു പ്രാർത്ഥിച്ച ഔപനിഷദൠഷിയുടെ തപസ്സിദ്ധമായ ആത്മീയമഹിമവേണം അതിനു്. കാരണം ജഗജ്ജനനിയുടെ പരമജ്ഞാനരഹസ്യത്തെ — ഗുഹ്യാദ്ഗുഹ്യതരമായ ജ്ഞാനരഹസ്യത്തെക്കുറിച്ചുള്ള ചോദ്യമാണു് അതു്. ജഗത്സൃഷ്ടിസ്ഥിതിസംഹാരലീലാവിനോദിനിയായ പരമേശ്വരിയുടെ ആ 'രഹസ്യം ജ്ഞാനമുത്തമം' നേരിട്ടു ചോദിച്ചറിയുവാൻ ഞാനിന്നു് അധികാരിയല്ല. അതിൽ എനിക്കു കുണ്ഠിതവുമില്ല. എന്തെന്നാൽ പ്രസ്തുത ഗുരുദേവവചനത്തിന്റെ അനുസന്ധാനം എന്നെ സംബന്ധിച്ച പരമാർത്ഥത്തിൽ എന്നെ ബോധവാനാക്കുന്നു എന്നതാണു രസാവഹം. ജഗജ്ജനനിമാത്രം നിത്യശുദ്ധമുക്തചിന്മയസത്യം, മറ്റെല്ലാമിങ്ങു് അവിടുത്തെ മായാലീലാവേഷങ്ങൾ, എന്നറിയുമാറായ ഞാൻതന്നെ ആരു്? എന്തു്? തന്തിരുവടിയുടെ നിരവധി വേഷങ്ങളിൽ ഒരു വേഷം മാത്രം. വാസ്തവബോധത്തിൽ, നേരത്തെ എന്നെ അവശനാക്കിയ ആശങ്കളും മനോവ്യഥകളും നിരർത്ഥകങ്ങളായിത്തീരുന്നു. ജഗദീശ്വരിയുടെ ഒരു വേഷത്തിന്നു് ജഗദീശ്വരിയുടെ വേറെ ചില വേഷങ്ങളെച്ചൊല്ലി ശോകമോഹകോപതാപാദികളൊന്നും വേണ്ടതില്ലെന്നും, ഇതൊക്കെ ഒരഭിനയത്തിൽ കവിഞ്ഞ വാസ്തവമാകേണ്ടതില്ലെന്നും ഉള്ള ഒരു അബാധിതബുദ്ധി ഉദിക്കുന്നു. ഉടനടി കൈയ്യൊഴിക്കാനാവാത്ത ഈ 'വേഷ'ഭാരമിരിക്കെത്തന്നെ എനിക്കു് ആത്മവിമോചനമാവുന്നു. ഇനിയും, ശ്രീഗുരുദേവന്റെ ആ അരുൾമൊഴിയിലൂടെ തുറന്നുമിഴിയുന്ന സാത്വികമായ ജഗജ്ജനനീപരിപാവനസാന്നിധ്യത്തിൽ — ആ ഏക നാശരഹിതനിത്യസത്യതയുടെ പ്രബോധത്തിൽ — ഇവിടെ നിഴലുകൾപോലെ പൊങ്ങിനീങ്ങിപ്പോകുന്ന ഏതു ദുഷ്ടനികൃഷ്ടകുത്സിതചേഷ്ടകളേയും കുറിച്ചു് എനിക്കു് യാതൊരു അസഹ്യതയോ വെറുപ്പോ വ്യഥയോ വേണ്ടതില്ല എന്നും വെളിവാകുന്നു — "നോദ്വിജതേ, ന വിജുഗുപ്സതേ." അങ്ങനെയെല്ലാമാണു് ശ്രീരാമകൃഷ്ണദേവന്റെ ആ മഹനീയവചനത്തിന്റെ അനുസന്ധാനമുളവാക്കുന്ന ഉള്ളുണർവ്വുകൾ. ഹൃദയത്തിൽ അഹൈതുകീഭക്തിയുടെ മധുനിഷ്യന്ദം, നയനത്തിൽ നിരഞ്ജനസത്യദർശനം, ചേതസ്സിൽ സദാ സർവ്വത്രനിസ്സംഗനിർല്ലേപതയുടെ സമത, ഇതെല്ലാം സമഞ്ജസമായി അനുഭവപ്പെടുത്തിത്തരുന്ന ഒരു സിദ്ധമന്ത്രമാണു് — വേദമന്ത്രമാണു് — ശ്രീരാമകൃഷ്ണന്റെ ആ അഗ്നിവചസ്സു് എന്നുറപ്പാക്കും.

(മൂന്നു ദശകങ്ങൾക്കുമുമ്പു് എന്റെ ആ ദുസ്സഹദുഃഖകാലത്തു് ഞാൻ വായിക്കാൻ സംഗതിയായ Teachings of Sri Ramakrishna എന്ന പുസ്തകത്തിലെ അത്തിരുവചനം എന്നിലുളവാക്കിയ പ്രഥമ അനുഭവം എന്തോ ഒരു സമാധാനം, ഒരു ഉൾവെളിച്ചം, എന്നു മാത്രമേ പറയാവൂ. ആ അനുഭൂതിയെ ഞാൻ അന്നു് അപ്പുസ്തകത്തിന്റെ മാർജിനിൽത്തന്നെ, ഇംഗ്ലീഷിൽ, ഇങ്ങനെ കുറിച്ചിടുകയുണ്ടായി: The sublime and profound significance of this saying of the Master is nowadays revealed to me by his Grace. Out of deep sorrow and shame on seeing young girls going astray, the truth is seen by me in some flashes – I see with awe, a touch of pathos, and a consolation too, the divine Maya sporting in the inconsequential Gunas – but the immaculate and blissful Mother stands apart in her Mercy, ever guiding and watchful so that the grossest of her creatures may finally find liberation at her feet. And I get a glimpse into that grandest and sublimest of Avatars, Ramakrishna, vouchsafing a smattering of the great secret that he specially wants the people of this Kaliyuga to imbibe, visualise, and realise. Yes, truly, as

Swamiji said, "The world has yet to know this Man." അന്നങ്ങനെ എഴുതിയപ്പോഠം അതു് ഒരാത്മീയാവബോധം (intuitive awareness) മാത്രമായിരുന്നു. ഇവിടെ വിസ്തരിച്ചപ്രകാരമുള്ള അതിൻെറ ബൗദ്ധികവിശദീകരണം (intellectual exposition) പിന്നീടുണ്ടായ അനുധ്യാനത്തിൻെറ ഫലമാണു്.)

വിഷാദയോഗവശഗനായ അജ്ജുനനെ ഭഗവാൻ ശ്രീകൃഷ്ണൻ വാച്യമായിത്തന്നെ ഹസിച്ചോമ്മിപ്പിച്ചു: 'അശോച്യാനന്വശോചസ്ത്വം.' വിഷാദവാനായിക്കുഴങ്ങുന്ന എന്നെ ഭഗവാൻ ശ്രീരാമകൃഷ്ണൻ വ്യംഗ്യമായുദ്ബോധിപ്പിച്ചു: "അശോച്യാനന്വശോചസ്ത്വം."

അങ്ങനെ കൈവന്ന സമാധാനത്തോടെ, ഞാൻ എൻെറ മനസ്സിന്നുണ്ടായിരുന്ന അസ്വാസ്ഥ്യത്തിൻെറ നിദാനമെന്തു്, സ്വരൂപമെന്തു്, എന്നെല്ലാം ആരായുകയുണ്ടായി. എൻെറ മനോവേദനയുടെ പ്രകടഹേതു ഇപ്രദേശത്തെ അടക്കമില്ലാത്ത ചില തെമ്മാടികഠം ഇവിടത്തെ ചില നിസ്സഹായരായ സ്ത്രീകളെ – ഹിന്ദുസ്ത്രീകളെ – അപമാനിക്കുന്നു, കെടുത്തുന്നു, എന്ന വത്തമാനമായിരുന്നല്ലൊ. എനിക്കു് ഒരു പുലബന്ധംപോലുമില്ലാത്തവരാണു് ഈ പെണ്ണുങ്ങഠം. എന്നിട്ടും അവക്കു പററുന്ന ചീത്തത്തത്തിൽ, മാനഹാനിയിൽ, എന്താണു് എനിക്കു ജാള്യത തോന്നാൻ, കോപം തോന്നാൻ ? വ്യക്തിക്കു സ്വകീയമായുള്ള അഹന്താഭിമാനത്തിന്നു പുറമേ, പാരമ്പര്യസിദ്ധമായ ഒരു 'സാമുദായികാത്മാഭിമാനം' കൂടിയുണ്ടു്. എൻെറ ഈ സാമുദായികാത്മാഭിമാനത്തിന്നാണു് അപമാനം ഏററിരുന്നതു്. എന്നാൽ എന്നിലെ ആ ആത്മാഭിമാനി ദുബ്ബലനും ഭീരുവുമാണു്. ആകയാൽ തൻെറ ജളമുഖം മനസ്സിൻെറ ജാഗരതലത്തിൽ തലകാട്ടാൻ മടിച്ചു്. അതു് ഉപബോധതലങ്ങളിലെ ഇരുളിലേയ്ക്കിറങ്ങി അങ്ങു തങ്ങിക്കിടക്കുകയായി. ഉപബോധതമസ്സിൽ കിടക്കുന്ന ആ വ്രണിതാത്മാഭിമാനം കിനിയിച്ചുകൊണ്ടിരുന്ന കെടുനീരുകളാണു് മനസ്സിൻെറ ബോധതലത്തിലെ വിഷാദശല്യങ്ങഠംക്കു നിദാനമായതു് എന്നേടത്തോളം അറിയുമാറായി. ഇനി അതിലും സൂക്ഷ്മതരങ്ങളും അനഭിനന്ദനീയങ്ങളുമായ വേറെ ചില ചിത്തവൃത്തികളും ആഴ്ന്ന തലങ്ങളിൽ ഇളകിവശായിരുന്നു എന്നും അനവീക്ഷണത്തിൽ വ്യക്തമായി. ഒരു സവിശേഷ ഈശ്വരാശ്രയയോഗത്തിന്നായി അപ്പിതമായ ജീവൻ എന്നാണു് ഞാനെന്നെ അന്നേ കരുതിയിരുന്നതു്. എന്നാൽ അന്നത്തെ താരുണ്യത്തിൽ നൈസഗ്ഗികങ്ങളായ നാനാ കാമനകഠം, വിശേഷിച്ചും രതിപരകാമങ്ങഠം, മനോത്ഥിതങ്ങളാവാതിരുന്നില്ല. അതുകളെ ഞാൻ ബലാൽ ഒതുക്കിയും പട്ടിണിക്കിട്ടും മെരുക്കുവാൻ പാടുപെട്ടിരുന്നു. (ചിരകാലമുണ്ടായ ആ ബലാൽക്കാരങ്ങഠം എനിക്കു് അത്യാപൽക്കരങ്ങളാവാഞ്ഞതു് ഞാൻ നന്നെ ചോട്ടമുതല്ക്കുതന്നെ ഒരു മഹനീയ ഇഷ്ടദൈവതനാമാമൃതം പതിവായി സേവിച്ചുപോന്നിരുന്നതിനാലാണു് എന്നു് എനിക്കു പിന്നെപ്പിന്നെ ബോധിക്കുകയും കൃതജ്ഞതാനിർഭരതയാൽ എൻെറ തല നിലം മുട്ടുകയും ഉണ്ടായിട്ടുണ്ടു്.) അമത്തപ്പെടുന്ന കാമങ്ങളും, ക്ഷതാഭിമാനത്തെപ്പോലെ, ഉപബോധതലങ്ങളിൽ ഒളിഞ്ഞിരിക്കും. ബോധതലത്തിലെ പല മാനസികോപദ്രവങ്ങഠംക്കും അവ ഹേതുക്കളാവും. അതൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. എന്നിൽ അവയുടെ തൽക്കാലചേഷ്ടിതങ്ങഠം മാത്രമേ പറയുന്നുള്ളു. ഇവിടെ കെടുത്തപ്പെടുന്ന ഹിന്ദുസഹോദരിമാരോടു് മതസമുദായമമതാഭിമാനതാദാത്മ്യത്താൽ എന്നിലുളവായ സഹതാപത്തിലൂടെയും, ധാമ്മികരോഷത്തിലൂടെയും എൻെറ ഉപബോധത്തിൽ തങ്ങിവിങ്ങി വീപ്പുമുട്ടിക്കഴിയുന്ന കാമങ്ങഠംതന്നെ ഒരുതരം നിഃശ്വാസനിർവൃതികൊള്ളുകയായിരുന്നു എന്നും എനിക്കു തോന്നുമാറായി. അത്ര മാത്രവുമല്ല, സ്വാഭിലഷിതവിഷയങ്ങഠം നിഷേധിക്കപ്പെട്ടു ഞെരുങ്ങിക്കിടക്കുകയായിരുന്നല്ലൊ എൻെറ പ്രാകൃതരതിവാസനകഠം. അന്നേരം ഇവിടെ ആരേയും കൂസാതെ വിഷയഭോഗികളാവുന്ന ചില ലമ്പടർ. ഇക്കൂട്ടരോടു് എന്നിൽ ഓരാതെ തോന്നിപ്പോകുന്ന ഒരു തരം അസൂയയുടെ നിഴൽപ്പാടുകഠംകൂടി നീങ്ങിപ്പോയിരുന്നില്ലേ എൻെറ അപ്പറഞ്ഞ ഉദാരസഹതാപത്തിൻേറയും ധാമ്മികാമഷത്തിൻേറയും സഭ്യതയുടെ മറവിൽ ? ഇതെല്ലാം സൂക്ഷ്മസൂക്ഷ്മഭാവങ്ങഠം മാത്രമാണു്, ശരി. സ്വാന്തഃകരണപരിശോധനയുടെ 'മൈക്രോ

സ്കോപ്പി' ലൂടെയാണു് ഞാനിതെല്ലാം നോക്കിക്കാണുന്നതു്. സ്വമനസ്സിന്റെ അജാഗരിതതമസ്സുകളിൽ പ്രവർത്തിക്കുന്ന അങ്ങനത്തെ സൂക്ഷ്മവിഷബീജങ്ങളെ അപ്പപ്പോൾ ശരിക്കും കണ്ടറിഞ്ഞു നിരസ്തങ്ങളോ നിർദ്ദഗ്ദ്ധങ്ങളോ ആക്കാഞ്ഞാൽ അവ പെരുകിപ്പെരുകി ബലവത്തായ കാമക്രോധമദമാത്സര്യാദിസത്ത്വങ്ങളായി ഉള്ളിൽനിന്നു പൊങ്ങിവന്നു സാധകനെ പാടെ തകിടം മറിക്കും. ഇവിടെ പ്രസ്താവ്യമായ ഒരു വസ്തുത എന്തെന്നാൽ, ഞാൻ എന്നിലെ അമ്മട്ടുള്ള ചിത്തവൈകൃതങ്ങളെ അവയുടെ വൈരൂപ്യങ്ങളിലും മാലിന്യങ്ങളിലും പരിശോധിച്ചു വകതിരിച്ചു മനസ്സിലാക്കിയതെല്ലാം ഒരുതരം നിസ്സംഗനിർല്ലജ്ജഭാവത്തോടേയും അതേ സമയം നിശിതനിഷ്ഠയോടെയും ആയിരുന്നു എന്നതാണു്. ഇതെങ്ങനെ എനിക്കു സാധിച്ചു ? ശ്രീ ഗുരുദേവന്റെ ആ തിരുവചനത്തിന്റെ അനുഗ്രഹവെളിച്ചത്തിലാണു് ഞാനാ പരിശോധനകൾ നടത്തിയതു് എന്നതുകൊണ്ടുതന്നെ. ''ചാരിത്രശാലിനികളായ നാരിമാരിൽ എന്നതിന്നൊപ്പം വ്യഭിചാരദൂഷിതകളായ നാരിമാരിലും എന്റെ ജഗന്മാതാവിനെ ഞാൻ കാണുന്നു,'' എന്ന ശ്രീരാമകൃഷ്ണവേദമന്ത്രം ദൃശ്യമാക്കുന്ന നിരഞ്ജനസത്യതാപ്രകാശമാണാ വെളിച്ചം.

കുലസ്ത്രീകൾ ദുഷിച്ചു്, കുലധർമ്മം ക്ഷയിച്ചു്, സാർവ്വത്രികമായ അധർമ്മാഭിഭവം വരുന്നതു മുന്നിൽക്കണ്ടു നിതരാം സന്തപ്തനായ അർജ്ജുനന്നു് ഭഗവാൻ ശ്രീകൃഷ്ണൻ, അപാപസ്പൃഷ്ടവും അനശ്വരവും സകലരുടെയും യഥാർത്ഥസത്തായതുമായ ആത്മാവിനെക്കുറിച്ചും സകലരുടേയും സ്വയംദൃഷ്ടവും നശ്വരവും അസത്തായതുമായ ദേഹാദ്യുപാധികളെക്കുറിച്ചും പ്രബോധം നല്കിയശേഷം, വാച്യമായിത്തന്നെ ഇപ്രകാരം അനുശാസനം നല്കി: ''ഇവിടെ ദേവാസുരന്മാരുണ്ടു്, ധർമ്മാധർമ്മങ്ങളുണ്ടു്, ശുഭാശുഭസുഖദുഃഖാദികളുണ്ടു്. ഈ ദ്വന്ദ്വങ്ങളിലൊന്നും മോഹിക്കാതെ, സദാ സമചിത്തനായി, നിഷ്കാമനായി, മത്പരനായി, നിന്റെ ക്ഷാത്രസ്വഭാവത്തിന്നനുസൃതമായ കർത്തവ്യം നിർവ്വഹിക്കുക. അധർമ്മങ്ങളോടു നേരിട്ടു പടവെട്ടി അവയെ നശിപ്പിക്കുക. എല്ലാം മത്കൃതങ്ങളാകയാൽ നീ എന്റെ നിമിത്തമാത്രമായി ചെയ്യുക.'' അപ്പോൾ ആർത്തിതീർന്ന അർജ്ജുനൻ ഭഗവാനോടുണർത്തി: ''നിന്തിരുവടിയുടെ പ്രസാദത്താൽ എന്റെ ശോകമോഹങ്ങൾ അകന്നു. ആത്മസംസ്മൃതി എനിക്കു ലബ്ധമായി. നിസ്സംശയനായ ഞാൻ ഇനി അവിടുത്തെ കല്പന അനുസരിക്കുന്നതാണു്.''

ഇവിടത്തെ ചില പാവപ്പെട്ട പെണ്ണുങ്ങൾ ധൂർത്തധിക്കാരികളാൽ ദൂഷിതകളായിപ്പോവുന്ന വാർത്തകൾ കേട്ടും കണ്ടും സ്വസമുദായാധഃപതനത്തെ ഓർത്തു് ആധിപ്പെട്ട മനസ്താപംപൂണ്ട എന്നെ, ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ഒരു തിരുവായ്മൊഴി വ്യംഗ്യഭംഗ്യാ ഇങ്ങനെ ഉദ്ബോധിപ്പിച്ചു: ''ഇവിടെ പതിവ്രതകളുണ്ടു്, കുലടകളുമുണ്ടു്. എന്നാൽ ഇവരുടെ കാര്യം ജഗദീശായിനിയുടേതാണു് — നിന്റേതല്ല. പതിവ്രതകളെസംബന്ധിച്ചെന്നപോലെ കുലടകളെ സംബന്ധിച്ചും നിന്റെ മനസ്സു വ്യതിചലിച്ചു കലുഷമാകാതിരുന്നാൽ മതി. നീ നിന്റെ സ്വയംസ്വീകൃതജീവിതവൃത്തി തുടരുക. ഉള്ളത്തിൽ കൊതികളൊന്നും വെച്ചു താലോലിക്കാതിരിക്കുക.'' ആശ്വസ്തനായ ഞാൻ ഭഗവാനോടുണർത്തിച്ചു: ''നിന്തിരുവടിയുടെ അനുഗ്രഹത്താൽ എന്റെ വ്യാമോഹദുഃഖങ്ങൾ ഒഴിഞ്ഞു. ഒരു പരമാർത്ഥസത്യത്തിന്റെ ദർശനംതന്നെ എനിക്കനുഭൂതമായി. ഇതിന്റെ വെളിച്ചത്തിൽ ഞാനെന്റെ ക്ഷുദ്രസ്വഭാവജീവസേവനവൃത്തിയെ തുടരുന്നതാണു്.''

അങ്ങനെയൊക്കെയാണു് അക്കഴിഞ്ഞ കാലത്തെ ഒരാത്മകഥ — അത്മീയകഥ. അപ്പോൾ, അന്നുതൊട്ടു ശോകമോഹരഹിതനായിട്ടാണോ ഞാൻ വർത്തിക്കുന്നതു് ? ശുദ്ധബുദ്ധമുക്തസ്വഭാവവാനായോ ഞാൻ ? ഭഗവദ്ഗീതോദ്ബുദ്ധനായി ധർമ്മയുദ്ധം ചെയ്ത അർജ്ജുനൻ അന്നുതൊട്ടു പിന്നെ എന്നും ശുദ്ധബുദ്ധമുക്തസ്വഭാവവാനായിത്തന്നെയാണോ വിരാജിച്ചതു് ? അല്ലെന്നാണു് തദുത്തരചരിതം പറയുന്നതു്. വിശേഷിച്ചു്, ശ്രീകൃഷ്ണതിരോധാനത്തിന്നുശേഷം, അതിപ്രധാനമായ ഒരു കർത്തവ്യം നിർവ്വഹിക്കുവേ ആ മഹാരഥൻ വെറും ചില കാടന്മാരാൽ പരാഭൂതനാവുകയും ആ ദുസ്സഹാപമാനത്താൽ ആ യശോധനൻ ശോകാ

സ്ഥനാവുകയും ഉണ്ടായി. എങ്കിലും വൈകാതെ അദ്ദേഹത്തിന്നു് ആ അച്യുതോപദേശസ്മൃതി വീണ്ടുകിട്ടി. അതോടെ ആ നരോത്തമൻ ശാന്തനം സ്വസ്ഥനമായി. സാക്ഷാൽ നാരായണനാൽ പ്രതിബോധിതനായശേഷവും ആ നരോത്തമന്നു് വീണ്ടും വീഴ്ചകളുണ്ടായിട്ടുണ്ടെങ്കിൽ, വെറുമൊരു നരനായ എൻെറ കഥ പറയേണ്ടതുണ്ടോ ?

പ്രാരബ്ധവശാലുള്ള ഈ സാംസാരിക ജീവിതഗതിയിൽ ഞാനും എന്നുള്ളിൽ ധരിച്ചിട്ടുള്ള ആ ഭഗവദ്വചനത്തെ ഇടയ്ക്കു് മറന്നു പോയേക്കും. എൻെറ മനസ്സിലെ ആമഭാഗങ്ങളിൽനിന്നുദ്ഭൂതങ്ങളാകുന്ന കാമാദികശ്മലതകൾ എന്നെ ക്ഷണമൊന്നു പരാഭൂതനാക്കി എന്നും വരും. സംമോഹിതനും, അർജ്ജുനനെപ്പോലെ ലജ്ജിതനും, അതീവ കുണ്ഠിതനും ആവും ഞാൻ. അപ്പോഴേക്കും അതാ! സ്മൃതിയിലെ ആ ഭഗവദ്വചനം ഒരാഗ്നേയപുഞ്ജമായി മാറുന്നു. അതിലെ വാക്കുകൾ ഓരോന്നും കത്തുന്ന കർപ്പൂരകണങ്ങളായി എന്നുള്ളിൽ നീറുന്നു. അതോടെ ദഗ്ദ്ധകിൽബിഷമാവും മനസ്സു്. കൃതജ്ഞതയാൽ ദ്രവീകൃതമാവും അതു്. അങ്ങനെ കഴുകപ്പെടുന്ന ഹൃദയത്തിൽ ജ്വലിക്കുന്ന ആ അഗ്നിവചസ്സിൻെറ ശീതളസ്വച്ഛദ്യുതിയിൽ ആ മഹാമന്ത്രത്തിൻെറ ഋഷിയും ഛന്ദസ്സും ദേവതയും എല്ലാമായ തേജഃപുഞ്ജം – വരേണ്യഭർഗ്ഗസ്സായ സവിതൃബിംബം – സമാധിസ്ഥിമിതമായി ചമ്രം പടിഞ്ഞിരിക്കുന്ന പരബ്രഹ്മസ്വരൂപം, പൂർവ്വാധികം പ്രസാദമാൎന്ന കാണുമാറാവും. ഞാൻ ഭൂയോഽപി അനുഗൃഹീതനാവുകയും ചെയ്യും.

അങ്ങനെ അപ്പഴപ്പോഴും ശോധിതാന്തഃകരണനായി, ബോധിതാത്മാവായി, ഇയ്യൊരു നരനും തൻെറ നാരായണപരതയിൽ പ്രജ്ഞനാവുകയാണു് സാവധാനം, സുനിയതം.

---

# തുഞ്ചൻെറ കിളിയുടെ കൂടെവിടെ?

**സിദ്ധിനാഥാനന്ദസ്വാമി**

കൈരളി കൊഞ്ചിത്തുടങ്ങിയതു് തുഞ്ചൻെറ കിളിയിലൂടെയാണു്. ആ കിളി പാടാൻ തുടങ്ങിയാൽ മലയാളിയുടെ കാതും കരളും കുളിരണിയും. തുഞ്ചൻെറ കിളിക്കൊഞ്ചലാണു് കൈരളിത്തറവാട്ടിലെ ഈടിരുപ്പു്. മലയാളമക്കൾക്കു് തുഞ്ചൻെറ കിളിയില്ലെങ്കിൽ നിത്യവൃത്തിക്കുതന്നെ നിവൃത്തിയില്ലാതെപോയേനെ. സകലശുകകുലവിമലതിലകിതകളേബരയായ പൈങ്കിളിപ്പെണ്ണു്, തുഞ്ചൻ വിളിക്കുമ്പോൾ തത്തിച്ചാടി വന്നു് അദ്ദേഹത്തിൻെറ നെഞ്ചിലും നാവിലും തലയിലും തൂലികയിലും വിളയാടും. തുഞ്ചൻ നൽകുന്ന വെല്ലവും പാല്ക്കുഴമ്പും നല്ല പഞ്ചസാരയും തേനും ഉണ്ടു് ആനന്ദഗാനം പൊഴിക്കും.

എഴുത്തച്ഛൻ ഈ കിളിയെ എവിടെനിന്നു പിടിച്ചു ? ഇതിൽ പലരും പല പക്ഷക്കാരാണു്. അററംപററാതിരിക്കാൻ കിളിയെക്കൊണ്ടു പാടിക്കുകയാണു് എന്നത്രെ ഒരു കൂട്ടരുടെ പക്ഷം. വരുന്നതൊക്കെ ഈശ്വരാനുഗ്രഹമായി സ്വീകരിക്കാൻ കഴിയുന്ന ഒരു ഭാഗവതോത്തമനായ എഴുത്തച്ഛൻ അററത്തെ ഭയപ്പെട്ടിരുന്നു എന്നു പറയുന്നതു് വിശ്വസിക്കാൻ വിഷമം. വാണീദേവിയുടെ കൈയ്യിലെ കിളിയോ, രാമനാമം പാടുന്ന വാല്മീകി കോകിലമോ, ഭാഗവതം കീർത്തിക്കുന്ന ശുകനോ ആയിരിക്കാം എഴുത്തച്ഛനു് കിളിപ്പാട്ടു പാടാൻ പ്രേരണ നൽകിയതു് എന്നൊക്കെ ഓരോ പക്ഷമുണ്ടു്. തമിഴിൽ ശൈവാചാര്യന്മാരും വൈഷ്ണവാചാര്യന്മാരും കിളികളെക്കൊണ്ടു് പാടിച്ചിട്ടുണ്ടു്; അവയെ അനുകരിച്ചതായിരിക്കാം എഴുത്തച്ഛൻ എന്നു ചിലർ. ഇങ്ങനെ പലേ അഭ്യൂഹങ്ങളും പലരും നടത്തിയിട്ടുണ്ടെങ്കിലും ഗവേഷണനിപുണന്മാരാരും നിശ്ചിതമായ ഒരു നിഗമനത്തിൽ എത്തിയിട്ടില്ല.

ഇവയുടെകൂടെ ഈയുള്ളവനും ഒരു അഭ്യൂഹം സമർപ്പിക്കട്ടെ.

എഴുത്തച്ഛൻെറ കൃതികൾ എന്നു പറയപ്പെടുന്നവയിൽ അദ്ധ്യാത്മരാമായണം, മഹാഭാരതം, ദേവീമാഹാത്മ്യം എന്നിവ എഴുത്തച്ഛൻേറതു തന്നെ എന്നു് എല്ലാ നിരൂപകന്മാരും അംഗീകരിച്ചിട്ടുണ്ടു്. ദേവീമാഹാത്മ്യത്തിലും രാമായണത്തിലും 'രാമനാമാചാര്യ'നെ വന്ദിച്ചുകൊണ്ടാണു് ആചാര്യൻ ഗ്രന്ഥം ആരംഭിക്കുന്നതു്. ദേവീമാഹാത്മ്യം എഴുത്തച്ഛൻെറ ആദ്യകാലകൃതികളിൽ ഒന്നായിരിക്കാനാണു സാധ്യത. രാമായണത്തിലും ഭാരതത്തിലും എത്തിയപ്പോഴേയ്ക്കും തുഞ്ചൻെറ തത്ത പാടിത്തെളിഞ്ഞു കഴിഞ്ഞു: ദേവീമാഹാത്മ്യത്തിൽ ആ ശാരിക, സ്വരാലാപം ശീലിക്കുന്നതേ ഉള്ളു എന്നു തോന്നിപ്പോകും. കിളിപ്പാട്ടായിട്ടു തുഞ്ചൻ ആദ്യം രചിച്ചതു് ദേവീമാഹാത്മ്യം ആയിരിക്കണം. അതു രചിക്കാൻ തുടങ്ങിയപ്പോഴായിരിക്കണം കിളിപ്പാട്ടു് ഒരു നൂതനപ്രസ്ഥാനമായി വളർത്തണമെന്നു് ആചാര്യർക്കു തോന്നിയതു്. ദേവീമാഹാത്മ്യം കിളിയെക്കൊണ്ടു പാടിക്കാൻ മതിയായ കാരണം ഉണ്ടു്. അതിൻെറ മൂലം പാടിയതു് ചില പക്ഷികളാണു്. വിന്ധ്യപർവ്വതത്തിലെ ഒരു കൂട്ടിലാണു് ആ പക്ഷികൾ പാർത്തിരുന്നതു്. ആ പർവ്വതവും പക്ഷിക്കൂട്ടം മാർകണ്ഡേയപുരാണവനാന്തരത്തിൽ ഒളിഞ്ഞുകിടപ്പുണ്ടു്. ദേവിയുടെ മഹിമ പാടാൻ തുനിഞ്ഞ തുഞ്ചൻ ആ വനാന്തരത്തിൽക്കൂടി പോയപ്പോൾ അതിൽ പാർപ്പുറപ്പിച്ചിരിക്കുന്ന പക്ഷികളെ കണ്ടെത്തി. അവയെ പിടിച്ചു, വളർത്തി, പാട്ടു പാടിച്ചു. ഈയുള്ളവനും വേറൊരു ആവശ്യത്തിനു് ആ വനാന്തരത്തിൽക്കൂടി ഒരു വിഹഗവീക്ഷണം നടത്തി. അപ്പോൾ വിന്ധ്യപർവ്വതത്തിലെ ആ പക്ഷിക്കൂട്ടം കണ്ടു. അപ്പോളോർത്തു; തുഞ്ചൻ ഈ കൂട്ടിൽനിന്നാണല്ലൊ തൻെറ കിളിയെ പിടിച്ചതു് എന്നു്. തുടർന്നുള്ള ചിന്തയാണു് ഈ ലേഖനത്തിനു് വഴി തെളിച്ചതു്.

ദേവീമാഹാത്മ്യം മാർകണ്ഡേയപുരാണാന്തർഗതമാണു്. 6800 ശ്ലോകങ്ങളും 134 അദ്ധ്യായങ്ങളും ഉള്ള മാർകണ്ഡേയപുരാണത്തിലെ 78 മുതൽ 90 വരെയുള്ള 13 അദ്ധ്യായങ്ങളാണു് ദേവീമാഹാത്മ്യം. ബോംബെയിൽ, സംവത് സംവത്സരം 1967-ൽ ക്ഷേമരാജ ശ്രീകൃഷ്ണദാസ ശ്രേഷ്ഠി അച്ചടിപ്പിച്ച ഗ്രന്ഥമാണു് ഇവിടെ പരാമൃഷ്ടമായ മാർകണ്ഡേയപുരാണം. ദേവീമാഹാത്മ്യം ആരംഭിക്കുന്നതു് 'മാർകണ്ഡേയ ഉവാച' എന്നാണു്. മാർകണ്ഡേയൻ ആരോടാണു പറഞ്ഞതു് എന്നറിയാൻവേണ്ടി കിട്ടാവുന്ന ദേവീമാഹാത്മ്യഗ്രന്ഥങ്ങൾ പലതും നോക്കിയപ്പോൾ പലതിലും പലവിധത്തിലാണു കണ്ടതു്. മാർകണ്ഡേയൻ ജൈമിനിയോടു പറഞ്ഞു എന്നു ചിലതിൽ; മാർകണ്ഡേയൻ ഭാഗുരിയോടു പറഞ്ഞു എന്നു ചിലതിൽ; പറയുന്നതു് സൂതനെന്നു് ചിലതിൽ. ഒരു പഴയ വ്യാഖ്യാനത്തിൽ മാർകണ്ഡേയൻ ക്രോഷ്ടുകിയോടു പറഞ്ഞു എന്നു കാണുകയുണ്ടായി. പുരാണത്തിൽ 'ക്രൗഷ്ടുകി' എന്നാണു് 'ക്രോഷ്ടുകി' എന്നല്ല. ശ്രോതാവായ ക്രൗഷ്ടുകിയെക്കുറിച്ചു് കൂടുതൽ അറിയാൻവേണ്ടി പുരാണത്തിൽ തേടിച്ചെന്നപ്പോഴാണു് വിന്ധ്യാചലത്തിലെ പക്ഷിക്കൂട്ടു കണ്ടുകിട്ടിയതു്. വിന്ധ്യാചലവാസികളായ നാലു പക്ഷികൾ ജൈമിനിക്കു് ക്രൗഷ്ടുകിമാർകണ്ഡേയസംവാദരൂപേണയാണു് ദേവീമാഹാത്മ്യം ഉപദേശിക്കുന്നതു്.

നമുക്കു് ആ സന്ദർഭം ഒന്നു നോക്കാം: വ്യാസശിഷ്യനും മഹാതേജസ്വിയുമായ ജൈമിനി തപസ്സ്വാധ്യായനിരതനായ മാർകണ്ഡേയമഹർഷിയെ സമീപിച്ചു് വ്യാസകൃതമായ മഹാഭാരതത്തെ സംബന്ധിച്ചു് തനിക്കുണ്ടായ ചില സംശയങ്ങൾക്കു് നിവൃത്തി ഉണ്ടാക്കിക്കൊടുക്കണം എന്നപേക്ഷിച്ചു. തനിക്കു സന്ധ്യാവന്ദനത്തിനുള്ള സമയം അടുത്തിരിക്കുന്നതുകൊണ്ടു്, വിസ്തരിച്ചു് ഉത്തരം പറയാൻ സമയം ഇല്ലെന്നും, വിന്ധ്യകന്ദരത്തിൽ വാഴുന്ന വേദശാസ്ത്രാർത്ഥവിജ്ഞരും ദ്രോണപുത്രരും പിംഗാക്ഷൻ, വിബോധൻ, സുപുത്രൻ, സുമുഖൻ എന്നു പേരാർന്നവരും ആയ ഖഗശ്രേഷ്ഠന്മാർ ജൈമിനിയുടെ സന്ദേഹം നീക്കുമെന്നും മാർകണ്ഡേയൻ പറഞ്ഞു. പക്ഷികൾ തത്ത്വോപദേശം ചെയ്യുമെന്നു കേട്ടു വിസ്മയം പൂണ്ട ജൈമിനി അവരുടെ പൂർവ്വചരിത്രം അന്വേഷിച്ചു. മാർകണ്ഡേയൻ പറഞ്ഞ മറുപടിയുടെ ചുരുക്കമിതാണു്: നാരദനൊരിക്കൽ ദേവലോകത്തു ചെന്നു. വരനാരീപരിവൃതനായി നന്ദനവനത്തിൽ വാഴുന്ന ദേവേന്ദ്രൻ നാരദനെ സ്വാഗതം ചെയ്തു. കുശല

പ്രശ്നങ്ങൾക്കുശേഷം, രംഭാദികളിൽ ആരോടെങ്കിലും നൃത്തം ചെയ്യാൻ ആജ്ഞാപിക്കാൻ നാരദനോട്ട് ഇന്ദ്രൻ അപേക്ഷിച്ചു. അവരിൽ ഏററവും സുന്ദരിയാരോ അവൾ നൃത്തം ചെയ്യട്ടെ എന്നു പറഞ്ഞു ദേവർഷി. നർത്തകികൾ തമ്മിൽ തർക്കമായി. ഒടുവിൽ സുന്ദരിയാരെന്നു നിർണ്ണയിക്കാൻ നാരദനോടപേക്ഷിച്ചു. ഹിമവാനിൽ തപംചെയ്യുന്ന ദുർവ്വാസാവിന്റെ തപസ്സിളക്കാൻ കഴിയുന്നവളാരോ അവളാണ് ഏററവും സമർത്ഥ എന്നു നാരദൻ. ദുർവ്വാസാവെന്നു കേട്ടപ്പോൾ വാരനാരികൾ പേടിച്ചു പിൻവാങ്ങി. വപു എന്നൊരു അപ്സരസ്ത്രീ ആ കൃത്യം ഏറെറടുത്തു. അവൾ ദുർവ്വാസാവിന്റെ ആശ്രമസമീപമെത്തി പാട്ടുതുടങ്ങി. മുനി ചെന്നു പാട്ടുകാരിയെ കണ്ടു. അവളുടെ വരവിനു കാരണം ആലോചിച്ചു. കാര്യം മനസ്സിലായ മുനിക്കു കോപം വന്നു. താൻ ക്ലേശിച്ചു നേടിയ തപസ്സു നശിപ്പിക്കാൻ വന്ന അവളോടു ദുർവ്വാസാവു പറഞ്ഞു: 'എന്നെ കഷ്ടപ്പെടുത്താൻ വന്ന നീ പതിനാറു വർഷത്തേയ്ക്കു ഒരു പക്ഷിയായിത്തീരും. നിനക്കു നാലു മക്കളുണ്ടാകും. സന്താനങ്ങളെക്കൊണ്ടുള്ള സൗഭാഗ്യം നിനക്കു് അനുഭവിക്കാൻ ഇടവരുകയില്ല. നീ അമ്പേററു് മരണമടയും. നീ എന്നോടൊന്നും മിണ്ടണ്ട.'

ഇനി മറെറാരു രംഗം: അരിഷ്ടനേമി എന്ന പക്ഷിയുടെ കുലത്തിൽ പിറന്ന പ്രലോലുപനു് കങ്കൻ, കന്ധരൻ എന്നു രണ്ടു പുത്രന്മാർ. കങ്കൻ ഒരിക്കൽ കൈലാസശിഖരത്തിലെത്തി. അവിടെയപ്പോൾ ഒരു പാറപ്പുറത്തു് കുബേരകിങ്കരനായ വിദ്യുദ്രൂപൻ എന്ന രാക്ഷസൻ മദനികയെന്ന ഭാര്യയുമൊരുമിച്ചു് മാരമദിരാമത്തനായി ഇരിക്കുന്നു. കങ്കനും അരക്കനും തമ്മിൽ വഴക്കായി. അരക്കൻ വാളെടുത്തു കങ്കനെ വെട്ടിക്കൊന്നു. കന്ധരൻ പ്രതികാരത്തിനെത്തി. പോരിൽ വിദ്യുദ്രൂപൻ കൊല്ലപ്പെട്ടു. അവന്റെ ഭാര്യ ഭയം പൂണ്ടു്, ഭർത്തൃഘാതകനായ കന്ധരനെ വരനായി വരിച്ചു. മേനകാപുത്രിയും കാമരൂപിണിയുമായ അവൾ പക്ഷിണീരൂപംപൂണ്ടു് കന്ധരഭാര്യയായി വാണു. കന്ധരനു് മദനികയിൽ ഒരു മകളുണ്ടായി. അവൾക്കു് താർക്ഷി എന്നു പേരിട്ടു. ദുർവ്വാസാവിന്റെ ശാപത്തിനു് പാത്രമായ വപു എന്ന അപ്സരസ്ത്രീയാണു് താർക്ഷിയായി വന്നു പിറന്നതു്.

താർക്ഷിയെ ദ്രോണനെന്ന പക്ഷി വേട്ടു. താർക്ഷി ഗർഭിണിയായി. മൂന്നരമാസം ഗർഭമുള്ളപ്പോൾ അവൾ കുരുക്ഷേത്രത്തിൽ പോയി. അവിടെ അപ്പോൾ കൗരവപാണ്ഡവയുദ്ധം നടന്നുകൊണ്ടിരിക്കുന്നു. താർക്ഷി തേരുകൾക്കിടയിൽനിന്നുകൊണ്ടു് യുദ്ധം കാണുകയാണു്. ഭഗദത്തനും കിരീടിയും തമ്മിൽ കടുത്ത പോർ നടക്കുന്നു. ഇരുവരുടെയും ശരമാരികൊണ്ടു് ആകാശം മൂടി. അർജ്ജുനന്റെ ഒരമ്പു് പാഞ്ഞെത്തി താർക്ഷിയുടെ വയററിൽ കൊണ്ടു. വയറു കീറി നാലു മുട്ട താഴെ വീണു. താർക്ഷി ചത്തു. മുട്ട വീണതു് ഒരു ശവത്തിന്റെ മുകളിൽ. അതിനാൽ അവയ്ക്കു് യാതൊരു കേടും പററിയില്ല. തത്സമയംതന്നെ, അടുത്തുനിന്നിരുന്ന ഒരാനയുടെ കഴുത്തിൽ കെട്ടിയിരുന്ന ഒരു വലിയമണി അമ്പേററു കെട്ടററു് മുട്ടയുടെ ചുററുമായി നിലത്തു വീണു. മുട്ടകൾ അതിനുള്ളിൽ സുരക്ഷിതമായി കിടന്നു. മഹാഭാരതയുദ്ധം കഴിഞ്ഞു. യുധിഷ്ഠിരൻ ശരശായിയായ ഭീഷ്മരുടെ അടുക്കൽനിന്നും ധർമ്മോപദേശം ശ്രവിക്കാൻ പൊയ്ക്കൊണ്ടിരിക്കുന്നു. ശമീകമഹർഷി ശിഷ്യന്മാരുമൊരുമിച്ചു് കുരുക്ഷേത്രത്തിലെത്തി. സമീപത്തായി ഒരു മണിയുടെ കീഴിൽനിന്നും കീകീശബ്ദം കേട്ടു കൗതുകംപൂണ്ടു മുനിയും ശിഷ്യന്മാരും മണി പൊക്കിനോക്കിയപ്പോൾ കണ്ട കാഴ്ചകൊണ്ടു് അദ്ഭുതംപൂണ്ടു. തള്ളയില്ല, തന്തയില്ല, ചിറകില്ല, നാലു പക്ഷിക്കുഞ്ഞുങ്ങൾ ചോരപ്പുഴകൾ ഒഴുകിയ പോർക്കളത്തിൽ! ദിഷ്ടരക്ഷിതരായ പക്ഷിക്കുഞ്ഞുങ്ങളെ കണ്ടു് അദ്ഭുതമാർന്ന ശമീകൻ ശിഷ്യരോടു് അവയെ എടുത്തു് ആശ്രമത്തിൽ കൊണ്ടുപോയി വളർത്താൻ ആജ്ഞാപിച്ചു. അവരുടെ ശുശ്രൂഷയിൽ അവ വേഗം വളർന്നു. ശമീകൻ അവരുടെ ചരിത്രം അന്വേഷിച്ചു. അവർ പറഞ്ഞു: 'വിപുലസ്വാൻ എന്ന പ്രസിദ്ധനായ മുനിയുടെ രണ്ടു പുത്രന്മാരിൽ മൂത്തവനായ സുകൃഷന്റെ പുത്രന്മാരായി ഞങ്ങൾ ജനിച്ചു. ഞങ്ങൾ സുഖമായി വസിക്കെ, ദേവേന്ദ്രൻ ഒരു വലിയ പക്ഷമററ വൃദ്ധപക്ഷിയുടെ രൂപമെടുത്തു് അച്ഛനെ പരീക്ഷിക്കാൻ വന്നു. വിശന്നുവലയുന്ന തനിക്കു് ആഹാരം നല്കാൻ അപേക്ഷിച്ചു പക്ഷീന്ദ്രൻ. എന്താഹാരമാണു വേണ്ടതെന്നു് ചോദിച്ചപ്പോൾ നരമാംസം വേണ

മെന്നായി പക്ഷി. അച്ഛൻ ഞങ്ങളെ വിളിച്ച് അതിഥിക്ക് ആഹാരമാകാൻ ആജ്ഞാപിച്ചു. അച്ഛന്റെ കടം വീട്ടാൻ മക്കരം കടപ്പെട്ടവരാണ്; പക്ഷെ ശരീരം അന്യക്ക് ആഹാരമാക്കാൻ നിവൃത്തിയില്ല എന്നായി ഞങ്ങരം. അച്ഛൻ ഞങ്ങളെ, തിര്യക്കകളായിപ്പോകട്ടെ, എന്നു ശപിച്ചു. അനന്തരം അച്ഛൻ സ്വശരീരം അതിഥിക്ക് സമപ്പിച്ചു. ഇന്ദ്രൻ സ്വന്തം രൂപം പ്രകാശിപ്പിച്ച് അച്ഛനെ അനുഗ്രഹിച്ചു മടങ്ങിപ്പോയി. ശാപത്തിൽനിന്നു് ഞങ്ങളെ ഒഴിവാക്കണമെന്നു ഞങ്ങരം അച്ഛനോടപേക്ഷിച്ചു. സത്യവാക്കായ തന്റെ വാക്കു് വിതഥമാവുകയില്ലെന്നും, എന്നാൽ ഞങ്ങരം ക്ഷമായാചനം ചെയ്യതുകൊണ്ടു് തിര്യഗ്ജന്മത്തിലും ഞങ്ങരംക്കു് ജ്ഞാനം ഉണ്ടായിരിക്കും എന്നും അച്ഛൻ അരുളി. അപ്രതിരോദ്ധ്യമായ കാലത്തിന്റെ ശക്തിയാൽ, അച്ഛന്റെ ശാപമനുസരിച്ച് ഞങ്ങരം പക്ഷികളായി പോക്കളത്തിൽ പിറന്നു; അങ്ങു് ഞങ്ങളെ എടുത്തു് വളത്തി. കമ്മഫലം അനുഭവിക്കാതിരിക്കാൻ ആക്കുമാവില്ല.' ശമീകന്റെ അനുമതിയോടെ അവർ വിന്ധ്യാചലത്തിലേയ്ക്കു പോയി. തപസ്സ്വാധ്യായനിരതരായി അവർ ഇപ്പോഴും വിന്ധ്യാചലത്തിൽ വസിക്കുന്നുണ്ടെന്നും അവരെ സമീപിച്ച് സംശയനിവൃത്തിവരുത്തണമെന്നും മാർകണ്ഡേയൻ നിർദ്ദേശിച്ചതനുസരിച്ച് ജൈമിനി ആ ധമ്മപക്ഷികളെ പ്രാപിച്ച് ഇപ്രകാരം അറിയിച്ചു:

സ്വസ്ത്യസ്തു വോ ദ്വിജശ്രേഷ്ഠാ
ജൈമിനിം മാം നിബോധത
വ്യാസശിഷ്യമനുപ്രാപ്തം
ഭവതാം ദശ്നോത്സുകം. (മാർക. 4. 9.)

'ഖഗോത്തമരേ, ഭവാന്മാക്ക് മംഗളം ഭവിക്കട്ടെ. വ്യാസശിഷ്യനായ ജൈമിനിയാണു ഞാൻ. ഭവാന്മാരെ കാണാൻ താല്പര്യമാന്നു വന്നിരിക്കുകയാണ്.'

തുടന്നു ജൈമിനി ഭാരതത്തിൽ തനിക്കു തോന്നിയ സംശയങ്ങരം അവരോടു പറഞ്ഞു. സദ്വിഷയകമായ ചോദ്യങ്ങരംക്ക് ഉത്തരം പറയാൻ തങ്ങരംക്ക് സന്തോഷമേ ഉള്ളു എന്ന ഉപക്രമത്തോടെ പിംഗാക്ഷപ്രഭൃതികരം ജൈമിനിക്കു് അറിയേണ്ട കാര്യങ്ങരം പറഞ്ഞുകൊടുത്തു. ഉത്തരം കേട്ടു പ്രീതനായ ജൈമിനി പക്ഷികളെ അനുമോദിച്ചു. അവർ മാർകണ്ഡേയനിൽ നിന്നാണു് ഇവയൊക്കെ ഗ്രഹിച്ചതു് എന്നു് ജൈമിനിവാക്യത്തിൽ വരുന്നുണ്ടു്. ശാപത്തിനുമുമ്പ് മുനികുമാരന്മാരായിരുന്നപ്പോരം ഒരു പക്ഷേ അവർ മാർകണ്ഡേയന്റെ ശിഷ്യന്മാരായിരുന്നിരിക്കാം: അഥവാ അതിഥികളായിരുന്നപ്പോരം ആയിരിക്കാം ഈവക സംഗതികരം ഗ്രഹിച്ചതു്.

തുടന്നു ജൈമിനി മന്വന്തരങ്ങളെക്കുറിച്ചു ചോദിച്ചു. അതിനു് ഉത്തരമായി പക്ഷികരം പറഞ്ഞു:

മാർകണ്ഡേയേന കഥിതം
പുരാ ക്രൗഷ്ടുകയേ യഥാ
ദ്വിജപുത്രായ ശാന്തായ
വ്രതസ്നാതായ ധീമതേ.
മാർകണ്ഡേയം മഹാത്മാന-
മുപാസീനം ദ്വിജോത്തമൈഃ
ക്രൗഷ്ടുകിഃ പരിപപ്രച്ഛ
യദേതത് പൃഷ്ടവാൻ പ്രഭോ.

(മാർക. 42. 16, 17.)

'വ്രതസ്നാതനും ബുദ്ധിമാനും ശാന്തനും ദ്വിജപുത്രനുമായ ക്രൗഷ്ടുകിയോടു്, മാർകണ്ഡേയൻ പണ്ടു പറഞ്ഞതു ഞങ്ങരം പറയാം. മഹഷിമാരാൽ പരിവൃതനായ മാർകണ്ഡേയനോടു് ക്രൗഷ്ടുകി, അങ്ങു ഞങ്ങളോടു ചോദിച്ച ഈ ചോദ്യം പണ്ടു ചോദിക്കുകയുണ്ടായി.'

തദവസരത്തിൽ, തങ്ങളും അവിടെ സന്നിഹിതരായിരുന്നു, ക്രൗഷ്ടുകിമാക്കണ്ഡേയസംവാദം കേട്ടു, എന്നു്, പുരാണാന്ത്യത്തിൽ 134-ാം അദ്ധ്യായത്തിൽ രണ്ടാംശ്ലോകത്തിൽ, 'അസ്മാഭിശ്ച ശ്രുതം തസ്മാത് യത്തേ പ്രോക്തം മഹാമുനേ,' എന്നു് പക്ഷികരം ജൈമിനിയോടു പറയുന്നുണ്ടു്. കഴിഞ്ഞുപോയ ആറു മന്വന്തരങ്ങളെക്കുറിച്ചും നിലവിലുള്ള വൈവസ്വതമന്വന്തരത്തെക്കുറിച്ചും പറഞ്ഞശേഷം വരാനിരിക്കുന്ന എട്ടാമത്തെ സാവണ്ണികമന്വന്തരത്തെക്കുറിച്ചു പറയുന്ന ഭാഗമാണു് ദേവീമാഹാത്മ്യം. നാലാം അദ്ധ്യായം 9-ാംശ്ലോകം മുതൽ 134-ാം അദ്ധ്യായത്തിന്റെ അവസാനം വരെ പക്ഷികളും ജൈമിനിയും തമ്മിലുള്ള സംഭാഷണമാണു്. ജൈമിനി മന്വന്തരങ്ങളെക്കുറിച്ചു ചോദിച്ചപ്പോരം, പണ്ടു മാക്കണ്ഡേയൻ

ക്രൗഷ്ടുകിമുനിക്കു് ഇതു് ഉപദേശിച്ചു എന്നും തങ്ങൾ അതു കേൾക്കുകയുണ്ടായി എന്നും, അതനുസരിച്ചുള്ള ചരിതം പറയാമെന്നും പറഞ്ഞു; ക്രൗഷ്ടുകിമാർകണ്ഡേയസംവാദരൂപേണ മന്വന്തരം പക്ഷികൾ പറഞ്ഞുതുടങ്ങി. എട്ടാമത്തെ മനുവാകാനിരിക്കുന്ന സാവർണ്ണിയുടെ ചരിതം വന്നു. സാവർണ്ണിയുടെ പൂർവ്വചരിത്രം നടക്കുന്നതു് രണ്ടാമത്തെ മനുവായ സ്വാരോചിഷൻെറ കാലത്താണു്. അന്നു് ഹൃതരാജ്യനായ സുരഥൻ എന്ന ഒരു രാജാവും പുത്രദാരാദികളാൽ നിഷ്കാസിതനായ സമാധി എന്ന ഒരു വൈശ്യനും തങ്ങളുടെ ദുഃഖം നീങ്ങുന്നതിനു് സുമേധസ്സു് എന്ന മഹർഷിയെ സമീപിക്കുന്നു. മഹാമായയുടെ പ്രഭാവംകൊണ്ടാണു് സുഖദുഃഖങ്ങൾ ഏർപ്പെടുന്നതു്, ദേവീപ്രീതിയാണു് ദുഃഖപരിഹാരത്തിനുള്ള ഉപായം എന്നു പറഞ്ഞുകൊണ്ടു് സുമേധസ്സമഹർഷി സുരഥസമാധികൾക്കു് നല്കുന്ന ദേവീമഹത്ത്വവർണ്ണനമാണു് ദേവീമാഹാത്മ്യം, സപ്തശതി, ചണ്ഡി എന്നെല്ലാം പ്രസിദ്ധമായ ഗ്രന്ഥം. ദേവീമാഹാത്മ്യം സുരഥസുമേധസ്സംവാദമാണു്. ഈ സുരഥരാജാവാണു് ദേവിയുടെ അനുഗ്രഹംമൂലം എട്ടാമത്തെ സാവർണ്ണികനാകാൻ പോകുന്നതു്.

അപ്പോൾ ദേവീമാഹാത്മ്യത്തിൻെറ കഥാസന്ദർഭം ഇപ്രകാരമാണു്: സുരഥനെന്ന രാജാവിനോടും സമാധിയെന്ന വൈശ്യനോടും സുമേധസ്സമഹർഷി ഉപദേശിച്ചു എന്നു്, ക്രൗഷ്ടുകിദ്വിജനോടു് മാർക്കണ്ഡേയൻ പറഞ്ഞതായി, പിംഗാക്ഷാദി നാലു പക്ഷികൾ ജൈമിനിമുനിയോടു പറഞ്ഞു. അങ്ങനെ മാർക്കണ്ഡേയപുരാണത്തിൽ ദേവീമാഹാത്മ്യം കീർത്തിക്കുന്നതു് പക്ഷികളാണു്. ദേവീമാഹാത്മ്യത്തിനു് വ്യാഖ്യാനമെഴുതിയവരാരും ഇക്കഥ വ്യക്തമാക്കിയിട്ടില്ല. എഴുത്തച്ഛൻ കഥാസന്ദർഭത്തിനു് ഊനം വരുത്താതെ അതു് വിചിത്രമായ ഒരു രീതിയിൽ സാധിച്ചു. ദേവീമാഹാത്മ്യം മുഴുവൻ കിളിയെക്കൊണ്ടു പാടിച്ചു. മാർക്കണ്ഡേയൻെറ പക്ഷികളെ തുഞ്ചൻ പിടിച്ചു് മലയാളത്തിൽ പാട്ടു പഠിപ്പിച്ചു പാടിച്ചു. തുഞ്ചൻെറ കിളിക്കൂടു് മാർക്കണ്ഡേയപുരാണത്തിലെ വിന്ധ്യാചലത്തിലാണു്. അതിൽ നാലു പക്ഷികളുണ്ടു്. പിംഗാക്ഷൻ, വിബോധൻ, സുപുത്രൻ, സുമുഖൻ എന്നിങ്ങനെ. എഴുത്തച്ഛൻ അവരിൽ ഓരോരുത്തരെയുംകൊണ്ടു് തൻെറ ഓരോ പ്രധാന കൃതികൾ പാടിച്ചു എന്നുപോലും തോന്നുന്നു. പാട്ടിനു് ഇമ്പം കൂട്ടാൻ തുഞ്ചൻ അവയെ പെൺകിളികളാക്കി. 'അഞ്ചു നിറമുള്ള കൊഞ്ചുംമൊഴിയാൾ' (ദേവീ. അദ്ധ്യായം 4.1) ആണു് ഓരോന്നും. ആദ്യത്തെ പക്ഷി പിംഗാക്ഷൻ: തുടുത്ത കണ്ണുള്ളവൻ. അസുരന്മാരോടു പോരാടുന്ന ചണ്ഡികയുടെ ചരിതം പാടാൻ മൂത്ത കിളിയെ പഠിപ്പിച്ചു. പിന്നത്തവൻ വിബോധൻ: വിശിഷ്ടജ്ഞാനമുള്ളവൻ. ആജന്മജ്ഞാനിയും ശുകനാമാവുമായ ശ്രീശുകൻ കീർത്തിക്കുന്ന ഭാഗവതം രണ്ടാമത്തെ കിളി പാടി. സുപുത്രനായ ശ്രീരാമചന്ദ്രൻെറ ചരിതം പാടാൻ സുപുത്രനെന്ന മൂന്നാമൻ. സകലസുന്ദരസന്നിവേശമൂർത്തിയായ ശ്രീകൃഷ്ണൻെറ ചരിതം കീർത്തിക്കുന്ന ഭാരതം പാടാൻ സുമുഖനെയും കല്പിച്ചു. ഇങ്ങനെ നാൽവർക്കും അവരുടെ പേരിനു് അനുരൂപമായ പാട്ടുണ്ടാക്കി പഠിപ്പിച്ചു എന്നുപോലും പറയാൻ തോന്നുന്നു. ഏതായാലും എഴുത്തച്ഛൻെറ കിളിയുടെ കൂടു് ഇതാണെന്നുള്ളതു് വ്യക്തം.

ഗവേഷണചതുരന്മാരാരും ഈ കൂടു കണ്ടെത്താഞ്ഞതു് എന്തുകൊണ്ടു് എന്നു ചോദിക്കാം. എങ്ങനെയോ അവരുടെ കണ്ണിൽ പെടാതെ പോയി എന്നേ പറഞ്ഞുകൂടു. മാർക്കണ്ഡേയപുരാണം മുഴുവൻ കാണാതെ ദേവീമാഹാത്മ്യം മാത്രം കാണുകയും അതു് സ്വമേധയാ കിളിയെക്കൊണ്ടു പാടിക്കുകയുമാണു് എഴുത്തച്ഛൻ ചെയ്തതു് എന്നു വന്നുകൂടേ ? അങ്ങനെ വരാനിടയില്ല. ഒന്നാമതു്, അക്കാലത്തു് വിരളമായേ ഗ്രന്ഥങ്ങൾ ഉണ്ടായിരുന്നുള്ളു. പുരാണങ്ങൾ താളിയോലകളിൽ പകർത്തി സൂക്ഷിച്ചുപോന്നു. ജ്ഞാനതൃഷ്ണിയായ എഴുത്തച്ഛൻ പുരാണാന്തർഗതമായ ദേവീമാഹാത്മ്യം, അതിൻെറ മുമ്പും പിമ്പും നോക്കാതെ വിവർത്തനം ചെയ്തു എന്നു വിശ്വസിക്കാൻ വിഷമം. മാത്രമല്ല, അദ്ദേഹം ദേവീമാഹാത്മ്യം അവസാനിപ്പിക്കുന്നതു് ഇങ്ങനെയാണു്:

'ഇത്ഥം ത്രയോദശാദ്ധ്യായം കഴിഞ്ഞിതു
ചിത്തമോദേന സേവിച്ചുകൊൾകേവരും
ഇന്നിയഞ്ചദ്ധ്യായമുണ്ടു ചൊല്ലീടുവാൻ
ഇന്നല്ലയെന്നു ചൊന്നാൾ കിളിപ്പൈതലും.

ത്രയോദശാദ്ധ്യായംകൊണ്ടു ദേവീമാഹാത്മ്യം കഴിയുന്നു. ബാക്കിയുള്ള അഞ്ചദ്ധ്യായങ്ങൾ മന്വന്തരചരിതങ്ങളാണ്; അവ ദേവീമാഹാത്മ്യത്തിൽ പെട്ടവയല്ലതാനും. അതിനാൽ ദേവീമാഹാത്മ്യത്തിന്റെ ഉത്തരഭാഗം ആചാര്യന് പരിചിതമായിരുന്നു എന്നു വ്യക്തം: എന്നുവെച്ചാൽ മാർക്കണ്ഡേയപുരാണം അദ്ദേഹം നോക്കിയിട്ടുണ്ട് എന്നർത്ഥം. ആകയാൽ തുഞ്ചത്താചാര്യന്റെ കിളിയുടെ കൂട് വിന്ധ്യാചലത്തിൽ മാർക്കണ്ഡേയപുരാണവനാന്തരത്തിൽ ആകുന്നു എന്നു കരുതുന്നതിൽ പാകപ്പിഴ ഉണ്ടെന്നു തോന്നുന്നില്ല. തുഞ്ചന്റെ കിളിയുടെ കൂടു തേടുന്ന ഗവേഷണവിദ്യാർത്ഥികൾ ഈ കാട്ടിലും ഒന്നു തേടിനോക്കുമെന്നു പ്രതീക്ഷിക്കുന്നു.

# ജീവന്മുക്തിവിവേകം – 21

ജീ. ബാലകൃഷ്ണൻനായർ

## ആത്മജ്ഞാനിയും സ്ഥിതപ്രജ്ഞനും

യാജ്ഞവല്ക്യൻ തുടങ്ങിയവർക്ക് വിദ്യാമദമുണ്ടായിരുന്നു എന്നു പറഞ്ഞുവല്ലോ. ഇതെങ്ങനെ ശരിപ്പെടും? ആത്മജ്ഞാനികൾക്ക വിദ്യാമദം കാണുകില്ലെന്നല്ലേ ഉപദേശസാഹസ്രിയിൽ ആചാര്യപാദർ വെളിപ്പെടുത്തിയിരിക്കുന്നതു്:

ബ്രഹ്മവിത്ത്വം തഥാ മുക്ത്വാ
സ ആത്മജ്ഞോ ന ചേതരഃ.

അപ്രകാരം മോക്ഷം പ്രാപിച്ചാൽ പിന്നെ ബ്രഹ്മത്തെ മാത്രമേ അറിയൂ. അദ്ദേഹമാണ് ആത്മജ്ഞാനി. അങ്ങനെയല്ലാത്തയാൾ ആത്മജ്ഞാനിയല്ല. 'നൈഷ്കർമ്മ്യസിദ്ധി'യിൽ സുരേശ്വരാചാര്യരും ഇങ്ങനെ പ്രഖ്യാപിക്കുന്നു:

ന ചാദ്ധ്യാത്മാഭിമാനോഽപി വിദുഷോഽസ്ത്യാസുരത്വതഃ
വിദുഷോഽപ്യാസുരശ്ചേത്സ്യാത് നിഷ്ഫലം ബ്രഹ്മദർശനം.

ആത്മദർശനം നേടിയ ജ്ഞാനിക്കു് ദേഹാഭിമാനം ആസുരസമ്പത്താണ്. ജ്ഞാനിക്കും ആസുരസമ്പത്ത് നിലനിൽക്കുന്നു എന്നു വന്നാൽ അദ്ദേഹത്തിന്റെ ബ്രഹ്മദർശനം നിഷ്ഫലമായിപ്പോകുമല്ലോ. ഈ സംശയം സാരമില്ല. ജീവന്മുക്തിയെ പ്രകടമാക്കുന്ന തത്ത്വജ്ഞാനത്തെക്കുറിച്ചാണ് ആചാര്യപാദരും ശിഷ്യനും പ്രതിപാദിച്ചിട്ടുള്ളതു്. ജീവന്മുക്തനു വിദ്യാമദം കാണുമെന്നു നാമാരും കരുതുന്നില്ല. അതിരിക്കട്ടെ. വിദ്യാമദമുള്ള വിജയകാംക്ഷികൾക്ക് ആത്മബോധം കാണുമോ? സുരേശ്വരാചാര്യർതന്നെ 'നൈഷ്കർമ്യസിദ്ധി'യിൽ ഇങ്ങനെ പറഞ്ഞുകാണുന്നു.

രാഗോ ലിംഗമബോധസ്യ ചിത്തവ്യായാമഭൂമിഷു
കുതഃ ശാദ്വലതാ തസ്യ യസ്യാഗ്നിഃ കോടരേ തരോഃ.

ചിത്തം ചെന്നു പററിക്കൂടുന്നിടത്തൊക്കെ ഒരാൾക്കു രാഗമുണ്ടാകുന്നു എന്നു വന്നാൽ ആത്മബോധമില്ലായ്മയുടെ തെളിവാണ്. പോട്ടിൽ അഗ്നിയുള്ള വൃക്ഷം എങ്ങനെ തഴച്ചുവളരാനാണ്? ഈ സംശയവും ഒഴിവാക്കാവുന്നതാണ്. അതേ ആചാര്യൻതന്നെ വാക്യവൃത്തിയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:

രാഗാദയഃ സന്തു കാമം ന തദ്ഭാവോഽപരാദ്ധ്യതി
ഉത്ഖാതദംഷ്ട്രോരഗവത് അവിദ്യാ കിം കരിഷ്യതി.

ഒരു ജ്ഞാനിക്കു് രാഗാദിദോഷങ്ങൾ കുറച്ചൊക്കെ ഉണ്ടെന്നിരിക്കട്ടെ. അതുകൊണ്ടെന്താണു ദോഷം? ജ്ഞാനിയുടെ അവിദ്യ, വിഷപ്പല്ലു പറിച്ച പാമ്പിനെപ്പോലെയാണ്. ഉണ്ടെങ്കിലും അതുപദ്രവിക്കുകയില്ല. ഈ പ്രസ്താവനകളിൽ പരസ്പരവൈരുദ്ധ്യമില്ലേ എന്നു ശങ്ക തോന്നാം. എന്നാൽ സ്ഥിതപ്രജ്ഞനിലും കേവലജ്ഞാനിയിലും പ്രത്യേകം പ്രത്യേകം അന്വയിക്കേണ്ട വാക്യങ്ങളാണ് മേലുദ്ധരിച്ചവ. രാഗാദ്യാസുരസമ്പത്തുകൾ സമ്പൂർണ്ണമായി ഉപശമിച്ചയാളിനെ മാത്രമേ സ്ഥിതപ്രജ്ഞൻ അഥവാ ജീവന്മുക്തൻ എന്നു പറ

യാവൂ. കേവലജ്ഞാനിയിൽ രാഗാദിദോഷങ്ങൾ അല്പമൊക്കെ അവശേഷിച്ചു എന്നു വരാം. കേവലജ്ഞാനി അവശേഷിക്കുന്ന രാഗാദിദോഷങ്ങളേയും പൂർണ്ണമായി ഉപശമിപ്പിക്കുമ്പോഴേ സ്ഥിതപ്രജ്ഞനായിത്തീരുന്നുള്ളൂ. അപ്പോൾ ജ്ഞാനിക്കും രാഗാദിദോഷങ്ങൾ അവശേഷിക്കുന്നു എന്നു വന്നാൽ ദേഹത്യാഗത്തിനു മുൻപ് അവ പൂർണ്ണമായി ഉപശമിക്കുന്നില്ലെങ്കിൽ ധർമ്മാധർമ്മനിയമമനുസരിച്ചു പുനർജ്ജന്മത്തിനിടയാകുമല്ലോ ? അങ്ങനെ ശങ്ക വേണ്ട. ബീജശക്തി നശിക്കാത്ത വിത്തുപോലെ അവിദ്യാനിഷ്ഠമായ രാഗാദിദോഷമാണ് സംസാരബന്ധത്തിനു മുഖ്യഹേതു. അതാണു പുനർജ്ജന്മകാരി. അവിദ്യ നശിച്ച ജ്ഞാനിയുടെ രാഗാദിദോഷങ്ങൾ വറുത്തുണക്കിയ വിത്തുകളെപ്പോലെ ബീജശക്തി നശിച്ചവയാണ്. അവ ഉണ്ടെന്നു തോന്നുവെന്നേയുള്ളൂ. ഇതു കരുതിയാണ് പഞ്ചദശിയിൽ നാം ഇങ്ങനെ വിവരിച്ചിട്ടുള്ളത്.

ഉത്പദ്യമാനാ രാഗാദ്യാ വിവേകജ്ഞാനവഹ്നിനാ
തദാ തദൈവ ദഹ്യന്തേ കുതസ്തേഷാം പ്രരോഹണം.

ജ്ഞാനിയുടെ മനസ്സിലും രാഗദ്വേഷങ്ങൾ ഉണ്ടാകാം. പക്ഷേ വിവേകജ്ഞാനവഹ്നിയിൽ അതുടനടൻ ദഹിച്ചുപോകും. അവ പിന്നെ തഴയ്ക്കുന്നതെങ്ങനെ? എന്നാൽ പിന്നെ സ്ഥിതപ്രജ്ഞനും രാഗാദിദോഷങ്ങൾ സംഭവിച്ചു കൊള്ളട്ടെ; എന്താ ദോഷം ? ഈ ചോദ്യം ശരിയല്ല. കേവലജ്ഞാനിയിൽ രാഗാദിദോഷങ്ങൾ വസ്തുസ്ഥിതിയിലെ നിഴലുകളാണ്. സ്ഥിതപ്രജ്ഞനിൽ ആ നിഴലുകൾപോലും ആവിർഭവിക്കുന്നില്ല. ഇതാണു തമ്മിൽ ഭേദം. രാഗദ്വേഷങ്ങളുടെ നിഴലുകൾപോലും ജ്ഞാനിയെ വ്യാകുലനാക്കുന്നു. അതുകൊണ്ടാണ് അവയും നിരോധിക്കപ്പെടേണ്ടിയിരിക്കുന്നത്. കയറിലെ സർപ്പംപോലും ചിലപ്പോൾ മുഖ്യസർപ്പത്തെപ്പോലെ ഭയമുളവാക്കാറില്ലേ ? അതുപോലെ വ്യക്തമായ വസ്തുബോധത്തിൽ രാഗാദിദോഷങ്ങൾ നിഴൽപോലെ ആവിർഭവിക്കുന്നതു് തടയാൻ ആർക്കും കഴിയുകയില്ല എന്നു ചിലർ വാദിച്ചേയ്ക്കാം. അങ്ങനെ കരുതുന്നവർ അങ്ങനെതന്നെ രാഗദ്വേഷച്ഛായകളുമായി ചിരകാലം ജീവിക്കട്ടെ – എന്നാൽ രാഗദ്വേഷച്ഛായകൾപോലും പൂർണ്ണമായി ഒഴിഞ്ഞുമാറുന്നതാണ് ശാസ്ത്രസമ്മതമായ ജീവന്മുക്തി. ജ്ഞാനിയായിരുന്നെങ്കിലും യാജ്ഞവല്ക്യൻ വാദത്തിൽ മറ്റുള്ളവരെ ജയിക്കാൻ കൊതിച്ചിരുന്നിടത്തോളം ജീവന്മുക്തനായിഭവിച്ചില്ല. ഒടുവിൽ സമ്പൂർണ്ണമായ ചിത്തവിശ്രാന്തി നേടി ജീവന്മുക്തനാകാനാണ് അദ്ദേഹം വിദ്വത് സന്ന്യാസം കൈവരിച്ചതു്. കേവലം ജയേച്ഛ മാത്രമല്ല, വലിയ ധനതൃഷ്ണയും യാജ്ഞവല്ക്യനുണ്ടായിരുന്നു. ബ്രഹ്മനിഷ്ഠന്മാരായ കുറെപ്പേരുടെ മുൻപിൽ ജനകൻ ആയിരം പശുക്കളെ അലങ്കരിച്ചു നിർത്തി. (നിങ്ങളിൽ ബ്രഹ്മനിഷ്ഠനായ ആൾക്ക് ഈ പശുക്കളെ വീട്ടിലേയ്ക്കു കൊണ്ടുപോകാമെന്നും അദ്ദേഹം പറഞ്ഞു. എന്നാൽ ആദ്യം ആരും മുന്നോട്ടു വന്നില്ല.) അപ്പോൾ മററു ബ്രഹ്മജ്ഞാനികൾ നോക്കി നിൽക്കേ ആയിരം പശുക്കളേയും യാജ്ഞവല്ക്യൻ സ്വായത്തമാക്കി. (ഇതു കണ്ട് അവിടെ നിന്ന മററു ബ്രഹ്മജ്ഞാനികൾ കോപാകുലരായി. അപ്പോഴേയ്ക്കും ജനകന്റെ ഹോതാവായ അശ്വലൻ യാജ്ഞവല്ക്യന്റെ ബ്രഹ്മനിഷ്ഠയെ ചോദ്യം ചെയ്തു.) യാജ്ഞവല്ക്യൻ ഇങ്ങനെ മറുപടി നൽകി: ''ബ്രഹ്മനിഷ്ഠന് എന്റെ നമോവാകം; ഞാനാകട്ടെ തല്ക്കാലം പശുകാമനാണ്.'' ഈ മറുപടി യാജ്ഞവല്ക്യന്റെ ധനതൃഷ്ണയ്ക്കു തെളിവാണ്. അവിടെക്കൂടിയിരുന്ന ബ്രഹ്മനിഷ്ഠന്മാരെ പരിഹസിക്കാനുള്ള കളിവാക്കാണിതെന്നു കരുതിക്കൂടെ ? അങ്ങനെയായാൽ അതു ജ്ഞാനിയുടെ മറെറാരു ദോഷമാണ്. അവിടെയുണ്ടായിരുന്ന മററു ജ്ഞാനികളാകട്ടെ നമ്മുടെ ധനം ഇയാൾ അപഹരിച്ചു എന്നു ചിന്തിച്ച് കോപാകുലരായും ഭവിച്ചു. യാജ്ഞവല്ക്യനോ, കോപപരവശനായി ശാകല്യനെ ശപിച്ചു മുതിപ്പെട്ടുത്തുകയും ചെയ്തു. ബ്രാഹ്മണഘാതകനായ യാജ്ഞവല്ക്യന് ഇതുകൊണ്ടു മോക്ഷം നഷ്ടമായി എന്നു കരുതിക്കൂട. കൗഷീതകികളുടെ ശ്രുതി പ്രഖ്യാപിക്കുന്നതു നോക്കുക: ''നാസ്യ കേന ച കർമ്മണാ ലോകോ മീയതേ, ന മാതൃവധേന, ന പിതൃവധേന, ന സ്തേയേന, ന ഭ്രൂണഹത്യയാ – ആത്മജ്ഞാനി മാതൃവധംകൊണ്ടോ പിതൃവധംകൊണ്ടോ ചോരകർമ്മംകൊണ്ടോ ശിശുഹത്യകൊണ്ടോ എന്നല്ല യാതൊരു കർമ്മംകൊണ്ടും ലോകബദ്ധനായിത്തീരുന്നില്ല. ആയ്യാപഞ്ചാശീതിയിൽ ശേഷനും ഇങ്ങനെ പ്രഖ്യാപിക്കുന്നു:

ഹയമേധശതസഹസ്രാണ്യഥ
കുരുതേ ബ്രഹ്മഘാതലക്ഷാണി
പരമാത്ഥവിന്ന പുണ്യൈന്ന ച
പാപൈഃ സ്പൃശ്യതേ വിമലഃ.

വസ്തുതത്ത്വം ഗ്രഹിച്ച ജ്ഞാനി ആയിരക്കണക്കിനു് അശ്വമേധങ്ങളോ ലക്ഷക്കണക്കിനു ബ്രഹ്മഹത്യകളോ നടത്തിയാലും പുണ്യമോ പാപമോ അദ്ദേഹത്തെ സ്പശിക്കുന്നതേയില്ല. അദ്ദേഹം സദാ നിത്യശുദ്ധനായി വത്തിക്കുന്നു. അതുകൊണ്ടു്, എന്തിനേറെപ്പറയണം? ബ്രഹ്മജ്ഞാനികളായ യാജ്ഞവല്ക്യനും മററും മലിനവാസന തുടന്നു നിലനിന്നിരുന്നു. വാസിഷ്ഠത്തിലെ ഭഗീരഥോപാഖ്യാനവും ഇതിനു തെളിവാണു്. ഭഗീരഥൻ വ്യക്തമായ തത്ത്വജ്ഞാനമുണ്ടായശേഷവും രാജ്യഭരണം തുടന്നു. എന്നാൽ മലിനവാസനകാനിമിത്തം അദ്ദേഹത്തിനു പൂണ്ണമായ ചിത്തവിശ്രാന്തിയുണ്ടായില്ല. ഒടുവിൽ എല്ലാം പരിത്യജിച്ചു വാസനാക്ഷയം നേടി സമ്പൂണ്ണവിശ്രാന്തിയിലെത്തിച്ചേന്നു. അതുകൊണ്ടു് അവനവൻെറ മലിനവാസനകളെ മററുള്ളവരുടെ മലിനവാസനകളെപ്പോലെ കരുതി സൂക്ഷ്മമായി കണ്ടുപിടിച്ചു് ക്ഷയിപ്പിക്കേണ്ടതാണു്. ഇക്കായ്യം സ്മൃതി ഇങ്ങനെ ഓമ്മിപ്പിക്കുന്നു:

യഥാ സുനിപുണഃ സമ്യക് പരദോഷേക്ഷണേ രതഃ
തഥാ ചേന്നിപുണഃ സ്വേഷു കോ ന മുച്യേത
ബന്ധനാത്.

പരദോഷങ്ങാം സൂക്ഷ്മനിരീക്ഷണം ചെയ്തറിയാൻ ഒരാാം എത്രമാത്രം സമത്ഥനായിരിക്കുന്നുവോ അത്രമാത്രം സാമത്ഥ്യം അവനവൻെറ ദോഷങ്ങാം നോക്കിക്കാണാനുണ്ടായാൽ ആരാണു മുക്തനായിത്തീരാത്തതു് ?

## വിദ്യാമദനിവൃത്തി

ആരംഭത്തിൽ വിദ്യാമദത്തിനു് എന്താണു പരിഹാരം ? ഈ ചോദ്യകത്താവു് ഏതു വിദ്യാമദത്തിനാണു് പരിഹാരം തേടുന്നതു് ? വിദ്യാമദം രണ്ടു വിധമുണ്ടല്ലോ. താൻ മററുള്ളവരെക്കാളൊക്കെ വിദ്വാനാണെന്നിങ്ങനെ മററുള്ളവരെ തരംതാഴ്ത്തിക്കൊണ്ടു് അവനവനുണ്ടാകുന്ന വിദ്യാമദമാണു് ആദ്യത്തേതു്. രണ്ടാമത്തേതു് തന്നെ പുച്ഛിച്ചുകൊണ്ടുള്ള അന്യൻെറ വിദ്യാമദം. ആദ്യത്തേതിൽ തൻെറ വിദ്യാമദം എവിടെ വെച്ചെങ്കിലും ദയനീയമായി പരാജയപ്പെടാൻ ഇടവരുമെന്നു ഭാവന ചെയ്തു കുറയ്ക്കാൻ നോക്കേണ്ടതാണു്. ശ്വേതകേതുവിനു് അസാധാരണമായ വിദ്യാമദം ഉണ്ടായിരുന്നു. അയാാം പ്രവാഹണമഹാരാജാവിൻെറ സഭയിലെത്തി വാദത്തിനൊരുമ്പെട്ടു. രാജാവു് പഞ്ചാഗ്നിവിദ്യയെക്കുറിച്ചു് ശ്വേതകേതുവിനോടു പല ചോദ്യങ്ങളും ചോദിച്ചു. ഒന്നിനും ഉത്തരം നൽകാൻ കഴിയാതെ അയാാം പരുങ്ങി. ഒടുവിൽ രാജാവിനാൽ അത്യധികം പുച്ഛീകൃതനായി അച്ഛൻെറയടുത്തു മടങ്ങിയെത്തി ദുഃഖമറിയിച്ചു. വിദ്യാമദം അശേഷമില്ലാതിരുന്ന പിതാവാകട്ടെ രാജാവിനെത്തന്നെ സമീപിച്ചു് പഞ്ചാഗ്നിവിദ്യ പഠിച്ചു വശമാക്കുകയാണുണ്ടായതു്. അഹങ്കാരിയായ ബാലാകി ഇതേമട്ടിൽ അജാതശത്രുവിനാൽ നിന്ദിതനായി വിനയം പഠിച്ചു് ആ രാജാവിനെത്തന്നെ ഗുരുവായി വരിച്ചു. ഉഷസ്തൻ, കഹോലൻ തുടങ്ങിയവരും അഹങ്കരിച്ചു വാദിച്ചു തോററതായിക്കാണുന്നു. ഇനി തന്നെ പുച്ഛിക്കുന്ന അന്യൻെറ മദത്തെക്കുറിച്ചാണെങ്കിൽ അതിൽ എന്താണു വ്യാകുലപ്പെടാനുള്ളതു് ? ''ആ അഹങ്കാരി എന്നെ നിന്ദിക്കുകയോ അപമാനിക്കുകയോ ചെയ്തുകൊള്ളട്ടെ. എനിക്കതുകൊണ്ടൊന്നും ഒരു ദോഷവും വരാനില്ല,'' എന്നു സദാ സമാധാനിക്കേണ്ടതാണു്. അയാാം ആത്മാവിനെയാണു നിന്ദിക്കുന്നതെങ്കിൽ തന്നെത്താൻ നിന്ദിക്കുകയാണു ചെയ്യുന്നതു്. ആത്മാവു് എല്ലാവരിലും ഒന്നാണല്ലോ. ശരീരത്തെയാണു നിന്ദിക്കുന്നതെങ്കിൽ ദേഹാഭിമാനം ഉപേക്ഷിക്കാൻ എനിക്കതു സഹായമായിത്തീരുകയേ ഉള്ളു. യോഗികാം നിന്ദയും അപമാനവും ഭൂഷണമായിക്കരുതുന്നു. അത്തരം യോഗികളുടെ മനസ്സിനിളക്കമുണ്ടാക്കാൻ വാദികാംക്കെങ്ങനെ കഴിയും ? നൈഷ്കർമ്യസിദ്ധിയിൽ സുരേശ്വരാചാര്യർ ഇങ്ങനെ പ്രഖ്യാപിക്കുന്നു: ''തള്ളേണ്ട വസ്തുക്കളിലെ ദോഷം വ്യക്തമായി ധരിച്ചു് അവയെ തള്ളിക്കളഞ്ഞിരിക്കുന്ന ഒരാളിൻെറ നേരേ വീണ്ടും ദോഷം ചിന്തിച്ചാൽ അവരെത്തന്നെ ആ ദോഷം തിരിഞ്ഞടിക്കുന്നതാണു്. അതുപോലെ സ്ഥൂലസൂക്ഷ്മദേഹങ്ങളെ വിവേകപൂവ്വം പരിത്യജിച്ചിരിക്കുന്ന ഒരു ജ്ഞാനിയെക്കുറിച്ചു് ആരെങ്കിലും അപവാദം പറഞ്ഞാൽ

അദ്ദേഹത്തിനൊന്നും സംഭവിക്കാനില്ല. ശോകം ഹർഷം, ഭയം; ക്രോധം, ലോഭം, മോഹം, സ്പൃഹ ഇവയെല്ലാം അഹങ്കാരത്തിനു മാത്രമുള്ളവയാണ്.'' ജന്മവും മരണവും അഹങ്കാരത്തിനാണ്. നിത്യമുക്തമായ ആത്മാവിനെ അവയൊന്നും സ്പർശിക്കുന്നതേയില്ല. ''ജ്ഞാനാങ്കുശ''ത്തിലും യോഗിക്കു നിന്ദ ഭൂഷണമാണെന്നു വിവരിച്ചിട്ടുണ്ട്. ''എന്നെ നിന്ദിക്കുന്നതുകൊണ്ട് ആരെങ്കിലും സന്തോഷിക്കുന്നുണ്ടെങ്കിൽ ശ്രമം ചെയ്യാതെ കിട്ടുന്ന ഒരനുഗ്രഹമാണല്ലോ അതു്. മോക്ഷകാംക്ഷികളായ മഹാപുരുഷന്മാർ ക്ലേശിച്ചുണ്ടാക്കിയ ധനസമ്പത്തുകൾപോലും മററുള്ളവരെ സന്തോഷിപ്പിക്കാനായി പരിത്യജിക്കുന്നുണ്ടല്ലോ. സദാ സർവ്വത്ര ദീനഭാവംപൂണ്ടു ദുഃഖിക്കുന്നതാണു ജീവലോകം. അവിടെ എന്റെ അപവാദം പറഞ്ഞാരെങ്കിലും സുഖിക്കുന്നുണ്ടെങ്കിൽ എന്റെ മുൻപിലോ മറവിലോ യഥേഷ്ടം അവരതു ചെയ്തുകൊള്ളട്ടെ. ദുഃഖഭൂയിഷ്ഠമായ ജഗത്തിൽ സന്തോഷാനുഭവം ദുർല്ലഭമാണല്ലോ.'' അപമാനം ജ്ഞാനികൾക്കു ഭൂഷണമാണെന്ന് സ്മൃതിയും ഉദ്ഘോഷിക്കുന്നു:

തഥാ ചരേത വൈ യോഗീ സതാം ധർമ്മമദൂഷയൻ
ജനാ യഥാഽവമന്യേരൻ ഗച്ഛേയുർന്നൈവ സംഗതിം.

ഒരു യോഗി സജ്ജനധർമ്മത്തെ ദൂഷിക്കാതെ ജീവിതം നയിക്കേണ്ടതാണ്. അതേയവസരത്തിൽ ജനങ്ങൾ അവമാനിക്കുകയും കൂട്ടുകൂടാൻ അറയ്ക്കുകയും ചെയ്യുന്ന മട്ടിലും കഴിയേണ്ടതാണ്.

---

കുട്ടികളോട് – 1

# ഭർത്തൃഹരി – 1

പ്രശാന്താനന്ദസ്വാമി

മതം: അതു്, തൊലി ഞൊറിഞ്ഞു് തല നരച്ചു് പല്ലു പറിഞ്ഞു് വടിയും കുത്തി ചുമച്ചു കുരച്ചു നടക്കുന്ന വൃദ്ധന്മാർക്കു കൊള്ളാം, എന്നാണ് നമ്മിൽ പലരുടേയും ധാരണ. എന്നാൽ അക്കാര്യത്തിൽ നമുക്കെല്ലാം തെററുപററി. മതം, മേധാബലവും കായബലവും ഉള്ള ചുണക്കുട്ടന്മാർക്കുള്ളതാണ്. വിവേകാനന്ദസ്വാമികളുടെ ഭാഷയിൽ പറഞ്ഞാൽ, ഉരുക്കുകൊണ്ടുള്ള നാഡിയും ഇരുമ്പുകൊണ്ടുള്ള മാംസപേശിയും ഉള്ള തന്റേടികൾക്കുള്ളതാണ്. കുട്ടികളേ, നിങ്ങളാരാണ് – ചുണക്കുട്ടന്മാരോ തന്റേടം കെട്ടവരോ ? നിങ്ങൾ ചുണക്കുട്ടികളാണ്. നിങ്ങൾക്കുള്ളതാണ് മതം. വരൂ. നമുക്കൊരുമിച്ചിരുന്ന് കഥ പറയാം – മൺമറഞ്ഞ മഹാന്മാരുടെ ഐതിഹാസികകഥകൾ. ആദ്യം ഭർത്തൃഹരിയെക്കുറിച്ചാവട്ടെ.

വളരുവാനുള്ള ആഗ്രഹമാണ് ജീവിതത്തെ നിലനിർത്തുന്നതു്. ആഗ്രഹം നിലച്ചാൽ ജീവിതത്തിന്റെ വളർച്ച നില്ക്കും; അതോടെ ജീവിതവും. ചിലർക്ക് ആഗ്രഹം ജ്ഞാനസമ്പാദനത്തിലാവാം; മററു ചിലർക്ക് ധനശേഖരണത്തിലാവാം; വേറെ ചിലർക്ക് ഈശ്വരവിഷയകമായ കാര്യങ്ങളിലുമാവാം.

നിങ്ങൾ കേട്ടിട്ടുണ്ടാവും പാററ്നാ എന്ന സ്ഥലത്തെക്കുറിച്ച്. അതിന്റെ പണ്ടത്തെ പേർ പാടലീപുത്രം എന്നായിരുന്നു. അവിടെ, നൂററാണ്ടുകൾക്കുമുമ്പ് ഒരാൾക്ക് വിദ്യകൊണ്ട് വളരുവാൻ വലിയ ആഗ്രഹം ഉണ്ടായി. അദ്ദേഹത്തിന്റെ പേരു് വിദ്യാസാഗരൻ. അന്നാട്ടിലെ അന്നത്തെ ഏററം വലിയ വിദ്യാസമ്പന്നനായിരുന്നു അദ്ദേഹം. എന്നാൽ അതുകൊണ്ടൊന്നും അദ്ദേഹത്തിന് തൃപ്തിവന്നില്ല. ലോകത്തിലുള്ള സർവ്വവിദ്യകളും പഠിക്കണമെന്നായിരുന്നു ആഗ്രഹം. ആഗ്രഹനിവൃത്തിക്കുവേണ്ടി പലരേയും സമീപിച്ചു. പക്ഷേ ഫലമുണ്ടായില്ല. ഒടുവിൽ, തന്റെ ആഗ്രഹം സാ

ധിച്ചേ മടങ്ങിവരൂ എന്ന ദൃഢനിശ്ചയത്തോടെ അദ്ദേഹം നാടും വീടും വിട്ട് യാത്രയായി.

ബ്രഹ്മചാരിയായ ആ ബ്രാഹ്മണയുവാവ് പല രാജ്യങ്ങളിലും കറങ്ങി; പലരേയും കണ്ടു ചർച്ചകൾ നടത്തി. പക്ഷേ ഫലം പഴയതു തന്നെ. അങ്ങനെ നടന്നു നടന്ന് ഒടുവിൽ ഒരു പർവ്വതപ്രദേശത്തു ചെന്നുചേർന്നു. കുളിർനീരൊഴുകുന്ന പൂഞ്ചോല. പൂവും തളിരുമണിഞ്ഞും പഴക്കുലകൾകൊണ്ട് വഴങ്ങിയും നില്ക്കുന്ന തരുലതകൾ. പക്ഷികളുടെ കളകൂജനങ്ങൾ. പൂവുകൾതോറും തെണ്ടിനടന്ന് മധുവുണ്ടു നടക്കുന്ന മധുകരങ്ങളുടെ കർണ്ണമധുരമായ ശ്രുതിവിശേഷങ്ങൾ. സുഗന്ധവാഹിയായ മന്ദമാരുതൻ. ഇന്നാണ് ആ കാനനഭംഗി കാണുന്നതെങ്കിൽ ചങ്ങമ്പുഴക്കവിതയിലെ ഈരടി നാം അറിയാതെ പാടിപ്പോകും:

> അവിടമൊരൈശ്വര്യദേവതതന്ന—
> നഘദേവാലയമായിരുന്നു!

ആ വനസൗന്ദര്യം വിദ്യാസാഗരനെ വല്ലാതെ ആകർഷിച്ചു. ആ പരിസരത്തിന്നൊരു പ്രത്യേകത തോന്നി; താൻ എത്തേണ്ടിടത്ത് എത്തിയതുപോലെ ഒരു സംതൃപ്തിയും. അടുത്തുള്ള അരുവിയിലിറങ്ങി. കുളിർജലംകൊണ്ടു കൈകാലുകൾ കഴുകി. ശുദ്ധജലം കുടിച്ചു. എന്നിട്ട് അദ്ദേഹം ഒരു ആൽവൃക്ഷത്തിന്റെ തണലിൽ പോയിരുന്നു. മന്ദമാരുതൻ അദ്ദേഹത്തെ തഴുകിത്തലോടി. വിദ്യാസാഗരൻ സാവധാനം ഉറങ്ങി – അനേകദിവസങ്ങൾക്കു ശേഷം കിട്ടിയ സുഖനിദ്ര !

വിദ്യാസാഗരൻ ഉണർന്നു, നോക്കിയപ്പോൾ ഞെട്ടിവിറച്ചു. സമീപത്തുണ്ട് ഒരു ഭയങ്കരരൂപം – ഒരു ബ്രഹ്മരക്ഷസ്സ് ! വീണ്ടും സൂക്ഷിച്ചുനോക്കി. അതേ, ബ്രഹ്മരക്ഷസ്സുതന്നെ. പക്ഷേ ഭയപ്പെടുവാനൊന്നുമില്ല. പൈശാചികത്വം ആ മുഖത്തില്ല; തപസ്സിന്റെ തേജസ്സും സാത്വികതയും ഉണ്ടുതാനും. കാരുണ്യം നിറഞ്ഞതാണ് കണ്ണുകൾ. പാലൊളിപ്പുനിലാവിലിരിക്കുന്ന സുഖവും സംതൃപ്തിയുമാണ് ബ്രഹ്മരക്ഷസ്സിന്റെ സാമീപ്യം വിദ്യാസാഗരനു നല്കിയതു്. വിദ്യാസാഗരന്റെ ഊഹം തെററായിരുന്നില്ല. ഏറെക്കാലമായി ആ അരയാൽവൃക്ഷത്തിലിരുന്നു തപസ്സു ചെയ്യുകയായിരുന്നു ബ്രഹ്മരക്ഷസ്സ്. സകലകലാവല്ലഭനായ അദ്ദേഹം തന്റെ വിദ്യ മുഴുവൻ യോഗ്യനായൊരാൾക്കു പകർന്നുകൊടുക്കുവാൻ കാത്തിരിക്കുകയായിരുന്നു. ഒരു ബ്രഹ്മരക്ഷസ്സെങ്ങനെ തപസ്വിയായി, സകലകലാവല്ലഭനായി ? അതൊരു കഥയാണ്.

നിങ്ങൾ കേട്ടിട്ടുണ്ടാവും പതഞ്ജലിമഹർഷിയെക്കുറിച്ച്. അദ്ദേഹം സംസ്കൃതവ്യാകരണത്തിന്റെ മഹാഭാഷ്യം എഴുതിയ ആചാര്യനാണ്. അദ്ദേഹത്തിനു് ഒന്നും രണ്ടുമല്ല, ആയിരമുണ്ട് ശിഷ്യന്മാർ. ഒരു ദിവസം ആയിരംപേരെയും അടുത്തിരുത്തി മഹാഭാഷ്യം പഠിപ്പിക്കുകയായിരുന്നു, അദ്ദേഹം. എല്ലാവരും ഏകാഗ്രതയോടെ പഠിക്കുന്നു. പെട്ടെന്നൊരു ശിഷ്യൻ അനുവാദം കൂടാതെ പുറത്തു പോയി. ക്ലാസ്സു നടക്കുമ്പോൾ ഗുരുവിന്റെ അനുവാദത്തോടുകൂടിയേ പുറത്തു പോകാവൂ. അതാണു നിയമം. നിയമം ലംഘിച്ച ശിഷ്യന്റെ പേരിൽ ഗുരു കോപം പൂണ്ടു. കോപാഗ്നി ഉയർന്നു; ചുററുപാടും പരന്നു. മുമ്പിലിരുന്ന ശിഷ്യന്മാരെല്ലാം ആ കോപാഗ്നിയിൽ വെന്തു വെണ്ണീറായി. എങ്കിലും മഹർഷിയല്ലേ, പെട്ടെന്നു കോപം മാറി. മുമ്പിൽ നോക്കി. ഒററ ശിഷ്യനുമില്ല; പകരം ചാമ്പൽ മാത്രമുണ്ട് ! സങ്കടം തോന്നി, അദ്ദേഹത്തിനു്. താൻ പാടുപെട്ടെഴുതിയ ഭാഷ്യം ഇനി ആരെയാണു പഠിപ്പിക്കുക ? തന്റെ കാലശേഷം ഈ വ്യാകരണഭാഷ്യം ആർക്കും ഉപകരിക്കാതെ പോകുമല്ലോ !

അങ്ങനെ പരിതപിച്ചിരിക്കുമ്പോൾ പുറത്തുപോയ ശിഷ്യൻ അകത്തു വന്നു. ക്ലാസ്സുമുറി മുഴുവൻ ചാമ്പൽ നിറഞ്ഞിരിക്കുന്നു. ചാമ്പലിന്റെ മുമ്പിൽ ഗുരു വിഷണ്ണനായി ഇരിക്കുന്നു. ശിഷ്യനു് കാര്യം മനസ്സിലായി. ശിഷ്യൻ ഗുരുവിന്റെ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തു. എന്നിട്ട് ഗുരുവിനോട് പറഞ്ഞു: "ഗുരോ, അങ്ങു വിഷമിക്കേണ്ട. ഭാഷ്യം ഞാൻ പ്രചരിപ്പിച്ചുകൊള്ളാം, എനിക്കതെല്ലാം ഹൃദിസ്ഥമാണ്. ഗുരുകൃപയാൽ എനിക്കതിനുള്ള കഴിവും ഉണ്ട്." ശിഷ്യന്റെ വാക്കുകൾ ആദ്യം ഗുരുവിനെ ആശ്വസിപ്പിച്ചു. പക്ഷേ ഉടനെ കോപം ആളിക്കത്തി. ഇവനല്ലേ മററു ശിഷ്യന്മാരുടെ എല്ലാം നാശത്തിനു കാരണമായ വിഷവിത്ത്? ഇവനും നശിക്കണം. ഗുരു ശിഷ്യനെ തുറിച്ചു നോക്കി. കോപാഗ്നി ജ്വലിച്ചു. ശിഷ്യൻ നിന്നു നീറി. ചാരമായി, നിലം പതിച്ചു.

ഇത്തവണയും ഗുരുവിൻെറ കോപം പെട്ടെന്ന കെട്ടടങ്ങി. ആയിരം ശിഷ്യന്മാരുടെ ചാമ്പൽ മുമ്പിൽകണ്ടപ്പോഠം വീണ്ടും പശ്ചാത്താപം ഉണ്ടായി. ഇതു വേണ്ടിയിരുന്നില്ല. ഒരു ജീവിതകാലം കൊണ്ടു സമ്പാദിച്ച വിജ്ഞാന സമ്പത്തു മുഴുവൻ ഒരു നിമിഷനേരത്തെ കോപം കൊണ്ടു് നശിച്ചുകഴിഞ്ഞിരിക്കുന്നു! തന്നോടു തന്നെ ദേഷ്യം തോന്നി, മഹർഷിക്കു്. ഇതാണോ കൊടിയ തപസ്സിൻെറയും സാധനയുടെയും ഫലം ? സ്വയം ലജ്ജയും തോന്നി.

അങ്ങനെ വിഷമിച്ചിരിക്കുമ്പോഠം മററൊരാഠം അവിടെ കയറിവന്നു — ഒരു ഗന്ധർവ്വൻ. കഴിഞ്ഞ, രംഗങ്ങഠം എല്ലാം കണ്ടുകൊണ്ടിരിക്കുകയായിരുന്നു അയാഠം. പതഞ്ജലിയെ സമീപിച്ചു് ഗന്ധർവ്വൻ പറഞ്ഞു: ''അങ്ങു വിഷമിയ്ക്കേണ്ട. അങ്ങയുടെ വ്യാകരണഭാഷ്യം ഞാൻ ലോകത്തിൽ പ്രചരിപ്പിച്ചുകൊള്ളാം. വളരെ കാലമായി ഞാൻ ഈ മുററത്തുള്ള ആലിൻകൊമ്പിലിരിക്കുന്നു. അങ്ങു് ശിഷ്യന്മാരെ പഠിപ്പിച്ചതു മുഴുവൻ അവിടെയിരുന്നു് കേട്ടു പഠിച്ചിട്ടുണ്ടു്. അവിടുന്നു് എന്നെ ശിഷ്യനായി സ്വീകരിച്ചാലും.'' പഴയതുപോലെതന്നെ മഹർഷിക്കു് ആദ്യം ആശ്വാസമാണു് തോന്നിയതു്. പക്ഷേ വീണ്ടും കോപം ആളിക്കത്തി. ഇവൻ കട്ടുപഠിച്ചതല്ലേ ? ഇങ്ങനെയാണോ പഠിക്കേണ്ടതു് ? എന്തിനുമില്ലെ ഒരു മര്യാദ! ഉഗ്രകോപനായ മുനി ഗന്ധർവ്വനെ ശപിച്ചു — ബ്രഹ്മരക്ഷസ്സായിപ്പോകട്ടെ. ശാപമേല്ക്കേണ്ട താമസം, ഗന്ധർവ്വൻെറ രൂപം പാടേ മാറി, ഒന്നാംതരമൊരു ബ്രഹ്മരക്ഷസ്സായി. അപകടം പററിയ അയാഠം മുനിയുടെ കാൽക്കൽ വീണു. ശാപമോക്ഷത്തിനുവേണ്ടി കേണു. കോപമടങ്ങിയ പതഞ്ജലി വീണ്ടും ശാന്തനായി, പ്രസന്നനായി; ശാപമോക്ഷവും കൊടുത്തു. അർഹതയുള്ള ഒരാഠംക്കു് പഠിച്ച വിദ്യയെല്ലാം കൊടുക്കുമ്പോഠം വീണ്ടും ഗന്ധർവ്വനാകും എന്നായിരുന്നു ശാപമോക്ഷം. രക്ഷസ്സു് വീണ്ടും മുനിയെ നമസ്കരിച്ചു; നടന്നകന്നു.

അകലെയുള്ള ഒരു ആൽവൃക്ഷത്തിൽ കയറി ബ്രഹ്മരക്ഷസ്സു് തപസ്സാരംഭിച്ചു. അടുത്തുകൂടി ഏതെങ്കിലും പണ്ഡിതബ്രാഹ്മണൻ പോയാൽ, അയാളോടു് ബ്രഹ്മരക്ഷസ്സു് വ്യാകരണശാസ്ത്രത്തിലെ ഒരു ചോദ്യം ചോദിക്കും: ''പചേർന്നിഷ്ഠായാം കിം രൂപം?'' (ക്തക്തവതു നിഷ്ഠാ. പച്‌ധാതുവിനോടു് ''ക്ത'' എന്ന പ്രത്യയം ചേർത്താലുള്ള രൂപമെന്തു് എന്നാണു ചോദ്യം.) ആരും ഉത്തരം ശരിക്കു പറഞ്ഞില്ല. ശരിയായ ഉത്തരം പറയാത്തവർക്കു് ബ്രഹ്മരക്ഷസ്സു് ഒരു ചെറിയ ശിക്ഷ നൽകും. ശിക്ഷ എന്താണെന്നല്ലേ? അതാണു രസം. അവരെ പിടിച്ചുതിന്നും. അതായിരുന്നു രക്ഷസ്സിൻെറ ചെറിയ ശിക്ഷ;ഏക ആഹാരമാർഗ്ഗവും. അങ്ങനെ ഒരുപാടു പണ്ഡിതന്മാർ രക്ഷസ്സിൻെറ വയററിലായി.

ആലിൻചുവട്ടിൽ കിടന്നുറങ്ങിയ വിദ്യാസാഗരനോടും ചോദിച്ചു, ആ ഒരു ചോദ്യം. വിദ്യാസാഗരൻ 'പക്വം' എന്നു് ശരിയായ ഉത്തരവും കൊടുത്തു. രക്ഷസ്സു് സന്തുഷ്ടനായി. അവർ പരസ്പരം പൂർവ്വചരിതം കൈമാറി. വിദ്യാസാഗരനെ വിദ്യകളെല്ലാം പഠിപ്പിക്കാമെന്നു് രക്ഷസ്സു് സന്തോഷപൂർവ്വം സമ്മതിച്ചു. പക്ഷേ ചില വ്യവസ്ഥകളുണ്ടു്. ഏതു കഠിന വ്യവസ്ഥയും അനുസരിക്കാൻ തയ്യാറായി വിദ്യാസാഗരൻ. ആറുമാസംകൊണ്ടു വിദ്യ പഠിപ്പിക്കും. പക്ഷേ ശിഷ്യൻ ആ ആറുമാസക്കാലം വെള്ളം കുടിക്കരുതു്, ആഹാരം കഴിക്കരുതു്, ഉറങ്ങുകയും അരുതു്. എന്താ കേമമായില്ലേ വ്യവസ്ഥ! നമ്മളാണെങ്കിൽ വിദ്യയ്ക്കു വേണ്ടി ഒററ ഊണു വേണ്ടെന്നു വെയ്ക്കാൻ പറഞ്ഞാൽ ഉടനെ വേണ്ടെന്നു വെയ്ക്കും — ഊണല്ല, വിദ്യ ! എന്നാൽ വിദ്യാസാഗരനോ? വിദ്യയിലുള്ള ആഗ്രഹംകൊണ്ടു് ഈ വ്യവസ്ഥ നിസ്സാരമായേ തോന്നിയുള്ളു, അദ്ദേഹത്തിനു്. വിദ്യാഗ്രഹണത്തിൽഇത്ര ശുഷ്കാന്തി പ്രദർശിപ്പിച്ച ശിഷ്യനു് ഗുരു ഒരു മരുന്നു കൊടുത്തു—ദാഹം, വിശപ്പു്, ഉറക്കം, ക്ഷീണം ഇവയൊന്നും അറിയാതെ ഇരിക്കാനുള്ള മരുന്നു്. ഗുരു ആലിൻകൊമ്പിൽ ഇരുന്നു; ശിഷ്യൻ ആൽത്തറയിലും. ആറു മാസം നീണ്ടുനിന്നു, ആ ഇരിപ്പു് ! ലോകത്തിലുള്ള എല്ലാ കലകളും ശാസ്ത്രങ്ങളും ഗുരു ശിഷ്യനെ പഠിപ്പിച്ചു. ശിഷ്യൻ പഠിച്ചു. പഠിക്കുക മാത്രമല്ല, പഠിച്ചതു മുഴുവൻ ആലിലകളിൽ എഴുതിയെടുത്തു് ഗ്രന്ഥമാക്കുകയും ചെയ്തു. താൻ നശിച്ചാലും വിദ്യ നശിച്ചുകൂടാ.

ബ്രഹ്മരക്ഷസ്സിനു് ശാപമോക്ഷത്തിനുള്ള സമയമായി. വിവരം ശിഷ്യനെ അറിയിച്ചു. ഗുരു തന്നെ പിരിയാൻ പോകുന്നുവെന്നറിഞ്ഞപ്പോഠം ശിഷ്യനു കുണ്ഠിതംതോന്നി; അതോ

ടൊപ്പം ഗുരുവിനു നന്മയല്ലേ വരുന്നതു് എന്നോ ർത്തു സന്തോഷവും. ബ്രഹ്മരക്ഷസ്സിൻെറ ശരീരം നിലംപതിച്ചു, ഗന്ധർവ്വൻ ആ ശരീരത്തിൽ നിന്നും ഉയൎന്നു് ഗന്ധർവ്വലോകത്തേയ്ക്കു പോക കയും ചെയ്തു. വിദ്യാസാഗരൻ ഗുരുവിനുവേണ്ട ശേഷക്രിയകരം എല്ലാം ചെയ്തു. അപ്പോരം, ദേഹം ഉപേക്ഷിക്കുംമുമ്പു ഗുരു പറഞ്ഞ വാക്ക കരം ഓൎമ്മയിലെത്തി. ''ആറു മാസം തികയു മ്പോരം ഞാൻ തന്ന മരുന്നിൻെറ ശക്തി നിലയ്ക്കും. അപ്പോരം നിന്നെ ദാഹവും ക്ഷീണവും ബാധിക്കും. അതിനുമുമ്പു് നീ കാടു വിട്ടു് നാട്ടി ലെത്തണം. വഴിക്കു് ജലം തൊടരുതു്. തൊട്ടാൽ അവിടെ കിടന്നുറങ്ങും. ആ ഉറക്കം ആറു മാസം നീണ്ടുനില്ക്കും. അതപകടമാണു്.''

പെട്ടെന്നു് വിദ്യാസാഗരൻ അവിടെനിന്നും പുറപ്പെട്ടു. ആലിലഗ്രന്ഥവും എടുത്തു. വഴി കുറെ ചെന്നപ്പോരം ദാഹവും വിശപ്പും തുടങ്ങി. മരുന്നിൻെറ ശക്തി ക്ഷയിച്ചു. ഇനി എത്രയും വേഗം ജനവാസമുള്ളെടത്തു് എത്തണം. അല്ലെ ങ്കിൽ വിശന്നു ചാവും. അതിവേഗത്തിൽ നടന്നു. ഇനി അധികദൂരം ഇല്ല, ആളുകരം ഉള്ളിടത്തു് എത്തുവാൻ. പക്ഷേ അതിനിടയിൽ മറെറാരു ശല്യം. വഴിയിലുണ്ടു്, ഒരു പുഴ. അതു കടക്കണം. വഞ്ചിയും ചങ്ങാടവും എങ്ങും കാണ്മാനില്ല. വെള്ളത്തിൽ തൊടാൻ വയ്യല്ലോ. തൊട്ടാൽ ഉറങ്ങിപ്പോകും. അതോടെ എല്ലാം നശിക്കും. ഉറങ്ങിയെങ്കിൽ ഉറങ്ങട്ടെ. വിശന്നു തളൎന്നു ചാവുന്നതിൽ ഭേദമല്ലേ. വരു ന്നതു വരട്ടെ. പുഴ കടക്കുകതന്നെ. അദ്ദേഹം പതുക്കെ പുഴയിൽ ഇറങ്ങി. വെള്ളം തൊടേണ്ട താമസം, ഉറങ്ങി വീണു. ഭാഗ്യത്തിനു് വീണതു് കരയിലായിരുന്നു. ആലിലഗ്രന്ഥവും അടുത്തു് കിടക്കുന്നുണ്ടു്.

ഒരു യുവസുന്ദരി ആ പുഴക്കടവിൽ കുളി ക്കാൻ വന്നു. ശൂദ്രകുലജാതയാണവരം. ശവം പോലെ കിടക്കുന്ന വിദ്യാസാഗരൻ അവളുടെ കണ്ണിൽപ്പെട്ടു. അടുത്തു ചെന്നു. വിളിച്ചു; ഒരു പ്രാവശ്യമല്ല, പല പ്രാവശ്യം. മരിച്ചോ? തൊട്ടുനോക്കി. ഇല്ല, മരിച്ചിട്ടില്ല. വിദ്യാവിന യങ്ങളുടെ അദ്ഭുതകാന്തി ചിന്നുന്ന മുഖം! സൗന്ദര്യം ഇററുനില്ക്കുന്ന അംഗഭംഗി. ആരാ ണാവോ ഈ യുവകോമളൻ! ആരായാലും വേ ണ്ടില്ല. ഇദ്ദേഹത്തെ രക്ഷിക്കണം. അതു തൻെറ കടമയാണു്, ആവശ്യവുമാണു്. അതിനു വേണ്ടിവന്നാൽ പ്രാണൻപോലും പണയ പ്പെടുത്തും. ദാസിമാരുടെ സഹായത്തോടെ അവരം അദ്ദേഹത്തെ വീട്ടിലാക്കി. വൈദ്യ നെ വരുത്തി പരിശോധിപ്പിച്ചു. ഭയപ്പെടു വാനില്ല. മരിച്ചിട്ടില്ല. അസാധാരണമായ ഉറക്കം മാത്രമാണു്. ചോറു് ദേഹമാസകലം അരച്ചു പുരട്ടണം. ആ കിടപ്പിൽ എത്ര കാലം കിടന്നാലും വേണ്ടില്ല. ശുശ്രൂഷ തുടൎന്നാൽ അദ്ദേഹം ജീവിയ്ക്കും. ആഹാരം കഴിക്കാത്തതി ൻെറ ക്ഷീണം ഉണ്ടാകയുമില്ല. ഇതായിരുന്നു വൈദ്യൻെറ അഭിപ്രായം. അങ്ങനെ ശുശ്രൂ ഷിക്കുന്നതു് ജോലിക്കാരായാൽ ശരിയാവില്ല; വേണ്ടത്ര ശ്രദ്ധയില്ലാതെ ആയാൽ രോഗി മരിച്ചേക്കും. അതുകൊണ്ടു് ശുശ്രൂഷ സ്വയം ചെയ്യുവാൻ അവരം തീരുമാനിച്ചു; ശുശ്രൂഷിച്ചു; ഒന്നും രണ്ടും ദിവസമല്ല—ആറു മാസം. മാസം ആറു പൂൎത്തിയായ ദിവസം അദ്ദേഹം ഉണൎന്നു. ''എൻെറ ആലിലഗ്രന്ഥം എവിടെ?'' എന്നാ ണു് ആദ്യത്തെ ചോദ്യം. മന്ദാകിനി—അതാ ണു് ശൂദ്രകന്യകയുടെ പേരു് - ആലിലഗ്രന്ഥ ത്തെക്കുറിച്ചു് ഒന്നും അറിഞ്ഞിരുന്നില്ല. മററു വിവരങ്ങരം അവളിൽ നിന്നറിഞ്ഞ വിദ്യാ സാഗരൻ പെട്ടെന്നു് കുളിക്കടവിൽ എത്തി. ആലിലഗ്രന്ഥം ഒരു പശു തിന്നുകയാണു്. ബാക്കിയുള്ള ഗ്രന്ഥം കൈയിൽ എടുത്തു. ഗ്രന്ഥം തിന്ന പശുവിനെ പിടിച്ചുകൊണ്ടു വന്നു, മന്ദാകിനി അതിനെ കെട്ടിയിട്ടു. പിറേറ ദിവസം രാവിലെ ചെന്നു നോക്കിയപ്പോരം പശു ഇട്ട ചാണകത്തോടുകൂടി അതു തിന്ന ഗ്രന്ഥവും കിടക്കുന്നതായി കണ്ടു. ഒരു കേടും ഇല്ല. വിദ്യയുടെ മന്ത്രശക്തി! അങ്ങനെ വ്യാക രണഭാഷ്യം രക്ഷപ്പെട്ടു.

തൻെറ ജീവനേയും വ്യാകരണഭാഷ്യത്തേ യും രക്ഷിച്ച മന്ദാകിനിയോടു് യാത്ര ചോദി യ്ക്കേണ്ട സമയമായി. എങ്ങനെയാണു് അവ ളോടു കൃതജ്ഞത രേഖപ്പെടുത്തേണ്ടതു്! അവരം ക്കുവേണ്ടി എന്തും ചെയ്യാൻ അദ്ദേഹം തയ്യാ റാണു്. എന്താണു് താൻ അവരംക്കുവേണ്ടി ചെയ്യേണ്ടതു് എന്നു് അദ്ദേഹം ചോദിച്ചു. അവരം കീഴോട്ടു നോക്കിനിന്നു — എന്തോ വളരെ പറയാനുള്ളതുപോലെ. ആഗ്രഹം എന്തു തന്നെ ആയാലും സാധിച്ചുതരാൻ താൻ തയ്യാ റാണെന്നു് അദ്ദേഹം വീണ്ടും വീണ്ടും പറഞ്ഞു. ഒടുവിലവരം പറഞ്ഞു: അദ്ദേഹത്തിൻെറ ഭാൎയ്യാ

പദം വേണം! കഴിഞ്ഞില്ലേ കാര്യം! നിത്യ ബ്രഹ്മചാരിയായി സന്ന്യാസം സ്വീകരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. അതു വേണ്ടെന്നു വെയ്ക്കാം. പക്ഷേ താനൊരു ബ്രാഹ്മണൻ; മന്ദാകിനി ശൂദ്രയും. ബ്രാഹ്മണനു് ശൂദ്രസ്ത്രീയെ വിവാഹം ചെയ്യാൻ പാടില്ല. അതാണു് അന്നത്തെ സാമൂഹ്യനിയമം. നിയമത്തെ ലംഘിക്കുന്നതു തെററാണു്. തന്റെ ജീവദാതാവിന്റെ അപേക്ഷയെ നിരസിക്കുവാനും വയ്യ. നിയമത്തെ ലംഘിക്കണമെന്നു് അവൾക്കും ആഗ്രഹം ഇല്ല. നിയമം ലംഘിക്കാതെ കാര്യം നേടണം. അതിനവർ രാജാവിനെ സമീപിച്ചു. രണ്ടുപേരും ഒത്ത വധൂവരന്മാർ! ജാതിനിയമം മാത്രമേ അവർക്കെതിരുള്ളു. രാജാവു മന്ത്രിസഭ വിളിച്ചുകൂട്ടി. ആലോചന നടന്നു. ബ്രാഹ്മണനു് ശൂദ്രസ്ത്രീയെ വിവാഹം കഴിക്കാൻ നിയമമുണ്ടു്. പക്ഷേ മറെറാരു കീറാമുട്ടിപ്രശ്നം. ബ്രാഹ്മണക്ഷത്രിയ വൈശ്യകുലങ്ങളിൽനിന്നും ക്രമപ്രകാരം ഓരോ ഭാര്യമാരുള്ള ഒരാൾക്കു് നാലാമത്തെ ഭാര്യയായിട്ടുമാത്രമേ ശൂദ്രസ്ത്രീയെ വിവാഹം കഴിക്കാവൂ. വിദ്യാസാഗരൻ അവിവാഹിതനാണു്. എന്തു ചെയ്യും ഇനി? രാജാവു് അതിനും കണ്ടുപിടിച്ചു, ഒരു വഴി. "ഞാൻ ക്ഷത്രിയനാണു്. എന്റെ മകൾ കലാവതിയെ ഞാൻ ഇദ്ദേഹത്തിനു കൊടുക്കാം. ബ്രാഹ്മണനായ മന്ത്രി വേദാചാര്യൻ, മകൾ മാലതിയേയും വൈശ്യനായ കുലപതി, മകൾ സുമംഗലയേയും കൊടുക്കട്ടെ." രാജശാസനമായിരുന്നു അതു്. രണ്ടുപേരും സസന്തോഷം രാജശാസനം അനുസരിച്ചു. ശുഭമുഹൂർത്തത്തിൽ വിവാഹം നടന്നു. നാലു ഭാര്യമാരുടെ ഭർത്താവായി വിദ്യാസാഗരൻ. വിവാഹത്തെത്തന്നെ വെറുത്തിരുന്ന വിദ്യാസാഗരന്റെ വിധി! മന്ദാകിനി സംതൃപ്തയായി.

കാലം കടന്നുപോയി. നാലു ഭാര്യമാരിലും വിദ്യാസാഗരനു് ഓരോ പുത്രന്മാർ ഉണ്ടായി. ബ്രാഹ്മണിയായ മാലതിയുടെ മകൻ വരരുചി. ക്ഷത്രിയകുമാരിയായ കലാവതിയുടെ പുത്രനാണു് വിക്രമാദിത്യൻ. വൈശ്യഭാര്യയായ സുമംഗലയുടേ പുത്രൻ ഭട്ടി; മന്ദാകിനിയുടെ മകൻ ഭർത്തൃഹരിയും. നാലു പേരെക്കുറിച്ചും നിങ്ങൾ കേട്ടിട്ടുണ്ടാകും. നാലുപേരും ലോകപ്രശസ്തരായി. മഹാനായ അച്ഛൻ, മഹാത്മാക്കളായ പുത്രന്മാർ! അങ്ങനെയല്ലേ വരൂ.

ഭർത്തൃഹരിയാണു് ഇപ്പോൾ നമ്മുടെ ചരിത്രപുരുഷൻ. അടുത്തലക്കത്തിൽ അദ്ദേഹത്തിന്റെ ജീവിതകഥ പറയാം.

---

# വിവേകസാരഥി

## വി. എം. വിമല, വള്ളൂർ മന

ധർമ്മമാർഗ്ഗം അത്യന്തം സൂക്ഷ്മമാണു്. അതിൽനിന്നു വ്യതിചലിക്കുവാൻ എളുപ്പവുമാണു്. എന്നാലത്തെ കഥ പറയാനുമില്ല. പക്ഷെ വിവേകികൾ തങ്ങളുടെ ബുദ്ധിയെ, കാമക്രോധാദികളായ പങ്കം കലരാതെ, 'നിർമ്മലവും നിശ്ചലവുമായ ഒരു പൊയ്കയിലെ ജലരാശികണക്കെ,' നിർത്താൻ ശ്രമിക്കുന്നു. അപ്പോൾ ആ നിശ്ചല മനോമണ്ഡലത്തിൽ അഖിലജഗത്കാരണനും ആദ്യന്തരഹിതനുമായ അന്തര്യാമി – പരമേശ്വരൻ – പ്രതിഫലിക്കുന്നതു കാണാൻ സാധിക്കുന്നു. അങ്ങനെ ആ അദ്വയസച്ചിദാനന്ദപരമാത്മാവിന്റെ പ്രത്യഗാത്മാനുഭവത്തിൽ സ്വസ്ഥരും സുഖികളും ആവും, ആ വിവേകികൾ. എന്നാൽ വെറും ഭൌതികഭാവങ്ങളിൽമാത്രം ഭ്രമിച്ചു ജീവിക്കുന്നവർ അന്തസ്സത്തയെ അറിയാതെ നാനാദുഃഖങ്ങൾക്കു വിധേയരായി കഴിയുന്നു. ഈ സഹജീവികളെയും ശ്രേയസ്സിന്റെ മാർഗ്ഗം പഠിപ്പിക്കുവാൻ സാധിക്കും, മുൻപു പറഞ്ഞപ്രകാരം ആത്മാനുഭവം വന്ന വിവേകികൾക്കു്.

എന്നാൽ നിരന്തരമായ അഭ്യാസംമൂലവും മററും ഒരുവിധം നിശ്ചലമായാലും പലപ്പോഴും മനസ്സ് പ്രകൃതിയുടെ മഹാമായാജാലത്തിൽ പെട്ടിട്ട് നട്ടം തിരിഞ്ഞുപോകാനിടയുണ്ട്. പൌരുഷത്താൽ സ്വോദ്ദേശ്യം സാധിക്കാനിറങ്ങിയ വിശ്വാമിത്രൻ തൻെറ വികാരങ്ങൾക്ക് എത്ര തവണ അടിമയായി! സാത്ത്വികനും മഹാതപസ്വിയുമായ വസിഷ്ഠമഹർഷി പുത്രമരണത്തിൽ ദുഃഖിതനായി. ഇങ്ങനെ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും കാണാം ഇതിഹാസപുരാണങ്ങളിൽ.

അങ്ങനെ താത്കാലികമായ അവിവേകത്താലുള്ള വികാരവിക്ഷോഭം തന്നെയാണിവിടേയും സംഭവിച്ചതു്. യുദ്ധം കൊടുമ്പിരി കൊള്ളുന്നതിന്നിടയിലും ജ്യേഷ്ഠൻെറ ക്ഷേമാന്വേഷണത്തിന്നായി ഇറങ്ങിത്തിരിച്ച പാർത്ഥനെ ഒരപ്രതീക്ഷിതധർമ്മരോഷത്താൽ ധർമ്മാത്മജൻ അധിക്ഷേപിച്ചു. തന്നെ തേജോവധം ചെയ്യുന്നതായിട്ടാണ് പാർത്ഥന്നു തോന്നിയതു്. കർണ്ണനെ ജയിക്കാൻ കഴിയാത്തതു് തൻെറ കഴിവുകുറവുകൊണ്ടാണോ എന്നു മററുള്ളവർ ധരിച്ചെങ്കിലോ എന്നു സംശയിക്കവെ ഭ്രാതൃവചനം 'പുണ്ണിലൊരമ്പു തറച്ചതുപോലെ'യാണ് അർജ്ജുനന്നു തോന്നിയതു്. ക്രോധാന്ധനായ പാർത്ഥൻ വിവേകശൂന്യനായി ഖഡ്ഗപാണിയായി ഭ്രാതൃഹത്യക്കു് ഓടിയടുത്തു. ഗാണ്ഡീവം ധരിക്കാൻ താനർഹനല്ല, ഭീമസേനനാണ് യോഗ്യൻ എന്ന യുധിഷ്ഠിരോക്തി ആ ലോകൈകധനർദ്ധരനെ ക്രുദ്ധനാക്കി. പക്ഷെ ആ ക്രോധാവേഗം തൻെറ നിശ്ചിതപഥത്തിൽ നിന്നു് അർജ്ജുനനെ എത്രയേറെ തെറിപ്പിച്ചുവെന്നോ! എന്നാൽ സ്ഥിതപ്രജ്ഞനായ ഒരാൾ ഇത്തരം വിഷമാവസ്ഥയിലും ചഞ്ചലചിത്തൻ ആവാതെ സ്വപഥത്തിലൂടെ മുന്നോട്ടുതന്നെ പോകും. ഒരാളുടെ ഇത്തരം സ്ഥൈര്യത്തിലാണ് സ്വലക്ഷ്യപ്രാപ്തി അബാധിതമാവുന്നതു്. ഒട്ടുമിക്കപേർക്കും എന്നെന്നേയ്ക്കും അഥവാ സ്വല്പനേരത്തേയ്ക്കെങ്കിലും മാർഗ്ഗഭ്രംശം വന്നു സംഭവിക്കുന്നു. ചില സുകൃതികൾ സ്വല്പനേരത്തിനകംതന്നെ തങ്ങളുടെ തെററു മനസ്സിലാക്കി തെററിയ വഴിത്താരയിൽനിന്നു് നേർവഴിക്കെത്താൻ പരിശ്രമിക്കുന്നു; എത്തുകയും ചെയ്യുന്നു. എന്നാൽ മററുള്ളവരാകട്ടെ എന്നെന്നേയ്ക്കും അധഃപതിച്ചു പോകുന്നു. നമ്മുടെ പൌരാണികരായ ധർമ്മദർശികൾ ധർമ്മാധർമ്മവിവേചനനിർവ്വചനങ്ങളിലൂടെ ഈ വഴിത്താരകൾ വേർതിരിച്ചു കാട്ടുകയാണ് ചെയ്യുന്നതു്.

പ്രകരണത്തിലേയ്ക്കു തിരിയാം. ക്രോധാന്ധനായ അർജ്ജുനനെ ഈ സാഹസത്തിൽ നിന്നു വിരമിപ്പിക്കുവാൻ ധർമ്മജ്ഞനായ ശ്രീകൃഷ്ണനുണ്ടായിരുന്നു. അനുനയത്തോടെ ശ്രീകൃഷ്ണൻ സാമപൂർവ്വകമായ വചനാമൃതംകൊണ്ടു് അർജ്ജുനൻെറ ക്രോധാഗ്നിയെ ഒട്ടൊന്നു ശമിപ്പിച്ചു.

'തൻെറ അഭിമാനചിഹ്നമായ ഗാണ്ഡീവം ത്യജിക്കാനാരു പറയുന്നുവോ, ആ ആൾ വധ്യനാണ്' എന്ന തൻെറ പ്രതിജ്ഞ അർജ്ജുനന്നു് ഓർമ്മവന്നു. ക്രോധാവേഗം അടങ്ങി; വിവേകം തലപൊക്കി. ഗുരുകാരണവന്മാരെ വധിക്കുന്നതോ പോകട്ടെ നിന്ദിക്കുന്നതുപോലും ഒരു ഭാരതീയന്നു് ഓർക്കാൻ വയ്യാത്തതാണ്. പിന്നെ ഗുരുദേവനായ പാർത്ഥൻെറ കഥ പറയാനുണ്ടോ ? എന്നാൽ ഒന്നും ചെയ്യാതിരുന്നാലോ? വാസവസൂനു പ്രതിജ്ഞ ലംഘിച്ചുവത്രേ എന്നു ലോകർക്കിടയിൽ ഹാസ്യനുമാവും. ഇനിയെന്തു വേണം ?

അതിന്നും പ്രജ്ഞാശാലിയായ കൃഷ്ണൻ ഉത്തരം കണ്ടുപിടിച്ചു. ഗുരുനിന്ദ ഗുരുവധത്തിന്നു തുല്യം ആണല്ലോ. സകലരാലും നിന്ദിക്കപ്പെട്ടാൽ ഒരുവനെന്തിനു ജീവിക്കുന്നു ? ധർമ്മരാജാവിനെ 'നീ' എന്നു സംബോധന ചെയ്തു്, അർജ്ജുനൻ തനിക്കു കർണ്ണനെ ഇതുവരേയും വധിക്കുവാൻ കഴിയാഞ്ഞതിൻെറ കാരണം യുക്തിയുക്തം സമർത്ഥിച്ചു. പിന്നേയും മൌഢ്യത്തോടെ ഉറയൂരിയ വാളും പിടിച്ചുനിന്ന പാർത്ഥനോടു് സഹാസം കൃഷ്ണൻ കാരണം ആരാഞ്ഞു.

ഗുരുഹത്യാപാപത്തിൻെറ ഭാരം താങ്ങാൻ തന്നാലാവില്ല, ജ്യേഷ്ഠൻ തന്നെ കൊല്ലരുതാത്തവൻ എന്നു പറയുന്നതും കേട്ടു് ഇനി ജീവിക്കണമെന്നാശയില്ല, ജ്യേഷ്ഠൻ വേണ്ടപ്പെട്ടവരോടൊത്തു് സുഖിച്ചിരുന്നുകൊള്ളട്ടെ, എന്നായിരുന്നു അർജ്ജുനൻെറ ഖേദത്തോടെയുള്ള മറുപടി. അപ്പോൾ കൃഷ്ണൻെറ വചനത്താൽ തൻെറ ശൌര്യത്തെ ധർമ്മപുത്രരോടു വിവരിച്ചു്, ആത്മധൈര്യത്തേയും പാപം ഒഴിഞ്ഞു എന്ന വിചാരത്തേയും അർജ്ജുനൻ വീണ്ടെടുത്തു.

കഴിഞ്ഞില്ല വിഷമങ്ങൾ. ധർമ്മാത്മജൻ അപ്പോഴേയ്ക്കും പരിഭവിച്ചു കഴിഞ്ഞിരുന്നു. താൻ സ്നേഹിച്ചുപോന്ന തന്റെ അനുജൻ തന്നെ തന്റെ കഷ്ടപ്പാടിൽ സഹായിക്കുന്നതിന്നു പകരം, തന്റെ വ്യസനോക്തി കേട്ടു തെററിദ്ധരിച്ചു. തന്നെ സമാധാനിപ്പിച്ചില്ല എന്നു മാത്രമല്ല അവമാനിയ്ക്കുകകൂടി ചെയ്തു. ഇനി താൻ രാജാവായിരുന്നിട്ട് എന്താണ് കാര്യം? ഒരുവന്റെ സുഖദുഃഖങ്ങളിൽ യഥാർത്ഥത്തിൽ പങ്കുകൊള്ളുന്നയാളാണ് യഥാർത്ഥബന്ധു. ആ ബന്ധു തനിക്കില്ലാതെപോയല്ലോ എന്ന താൽക്കാലികവികാരത്താൽ, അതേ സമയം മറെറയാൾക്ക് എന്താണ് തോന്നുന്നത് എന്ന വിവേകം മറഞ്ഞു പോയിട്ട് മഹാരാജാവ് 'ഞാൻ കാട്ടിൽ പോകുകയാണ്' എന്നും പറഞ്ഞ് ദൌർമ്മനസ്യത്തോടെ എഴുന്നേററു.

എന്നാൽ കൃഷ്ണന്റെ ചടുലവാണികളാൽ, സന്തപ്തഹൃദയരായ ആ സഹോദരന്മാർ അന്യോന്യം തെററുകൾ മനസ്സിലാക്കി, ക്ഷമിക്കയും ക്ഷമിക്കപ്പെടുകയും ചെയ്തു. കർണ്ണവധം പ്രതിജ്ഞ ചെയ്ത് നമസ്കരിച്ച സഹോദരനെ പ്രേമപുരസ്സരം വിജയാശിസ്സുകളോടെ ധർമ്മരാജാവ് ആലിംഗനം ചെയ്തു. അന്തരീക്ഷം തെളിഞ്ഞു. ക്ഷതം പററിയ അർജ്ജുനവീര്യത്തെ തന്റെ മധുരമായ വചനങ്ങളാൽ 'പുനർന്നവ'മാക്കിച്ചെയ്ത് കൃഷ്ണൻ അർജ്ജുനനെ പടക്കളത്തിലേയ്ക്കു കൊണ്ടുപോയി.

വികാരങ്ങളുടെ കളിപ്പിക്കൽ നോക്കണേ. ക്രോധത്തിൽ കലങ്ങിയ മനസ്സ് വിവേകം നശിച്ച് എന്തിനും ഒരുമ്പെടുന്നു. ക്രോധം ഒന്നു ശമിച്ചപ്പോൾ അതു പിന്നെ വ്യസനതപ്തമായി. അതിന്റെ ആദ്യഭാഗം ആത്മാനുശോചനം. പിന്നെ അന്യാനുശോചനം. അതു കഴിഞ്ഞപ്പോൾ അധർമ്മശങ്കയായി. ഇനി ഇതിനെല്ലാം കാരണം 'അഹം' എന്ന ഭാവമാണെന്നു കാണാം. ആ 'അഹന്തയിൽ'നിന്ന് 'എന്നെ ചോദ്യം ചെയ്തുവല്ലോ', 'ഞാനിത്രയൊക്കെ ചെയ്തിട്ടും എന്റെ കർമ്മഫലങ്ങളുടെ ഭോക്താവ് ആയ ഇദ്ദേഹം അതറിയുന്നില്ലല്ലോ', എന്നും, 'ഞാനിത്ര വിവേകമില്ലാതെ ഇങ്ങനെ ചെയ്തല്ലോ', 'ആവൂ ഇനി എന്തെല്ലാം ചെയ്തു തീരണം, ഇതെല്ലാം തീരാൻ' എന്നെല്ലാം മനസ്സ് എത്ര 'കട്ടിക്കരണം' മറിഞ്ഞു! എന്നാൽ ഇതെല്ലാം സംഭവിച്ചിട്ടും എല്ലാം മംഗളമായി കലാശിച്ചു. കാരണം 'കൃഷ്ണൻ' എന്ന അന്തര്യാമിയുടെ – അഥവാ സർവ്വഥാ സർവ്വദാ സമഭാവമാർന്ന ബുദ്ധിയുടെ – സാരഥ്യസാമർത്ഥ്യംതന്നെ. 'ആ 'സമചിത്തത' കൈവരുത്താൻ എന്തു വേണം? സത്സങ്ഗം. സംസർഗ്ഗം ഏതോ അതായിത്തീരും മനസ്സിന്റെ രൂപം. അപ്രകാരം സത്സംസർഗ്ഗത്താൽ വിവേകിയായി, സദാ സമചിത്തനും സ്ഥിരബുദ്ധിയുമായിത്തീരാത്ത നരൻ കാര്യാകാര്യങ്ങളിൽ ഒരു നിശ്ചയമില്ലാതെ അവശനായി സംമോഹിതനായിപ്പോവും എന്നു തീർച്ചയാണ്. അതാണ് കൃഷ്ണൻ ആദ്യംതന്നെ, 'ഇദാനീം പാർത്ഥ ജാനാമി, ന വൃദ്ധാഃ സേവിതാഃ ത്വയാ' എന്നോർമ്മിപ്പിച്ചുകൊണ്ടു തുടങ്ങിയത്.

---

# BOOK REVIEW

## Can one be scientific and yet spiritual?

By Swamy Budhananda.

Pp. 114 (including notes and references), Published by Advaita Ashrama, Mayavati, Rs. 2. 00

The title of this handy book is a query ;ingly ludicrous but really of serious topical interest. The author has answered the query in sixteen brief chapters with quotations, in profuse from Western thinkers and scientists to support and buttress his pleas and arguments.

No wonder that the author had to rely so much on Western thinkers and scientists as it is only in the West and countries under western influence such a query can rise and need be answered. In the East, especially in India, Religion like any other branch of

knowledge was always regarded and treated as a Science only.

In page 2 of the book (Ch. 2, para 3) the author Swamiji writes, "Science came to this position the hard way, fighting every inch of ground in a long battle of nearly four hundred years, against religious dogma and superstitions'. We feel the author should have qualified the expression 'religious dogmas and superstitions' by the word Christian or Semitic, leaving out the religions of India, Hinduism and Buddhism. If Science had its early growth in the East-and why it had not and had it in the West is an enigma - it would have had not only no opposition but the support and help of Religion. A Galileo or Bruno would have been honoured and respected as a Sage in India as much as a Charaka or a Susruta or a Garga.

In the 3rd chapter of the book quoting the mathematician philospher, A. N. Whitehead, the author labours to tell us the cause of the decline of religious influence in the West. The cause of religious decline everywhere in the East and West is the same. When we over-emphasise Science of the Spirit (what else is Religion ?) to the neglect of Science of matter, mankind suffers material poverty. When the suffering is long and acute, man hungers only for its remedy. When Science comes to his rescue, he worships it. When his material wants are removed, and spiritual wants claim his attention, he is sure to search for Religion. Already we have signs and symptoms of over-emphasis of material science and a swing towards Religion. The world has witnessed many times down the centuries, waves of rise and fall of Religion and Science. Why this cycle overtakes humanity is a closed secret to all of us - 'Blackheads' and Whiteheads.

The prevalent notion that to be truly scientific one has to be irreligious is one of the scientific superstitions of this scientific age. This notion owes its origin to ignorance of Science as well as Religion. They are not two separate disciplines. To quote J. A. Thomson from his 'Introduction to Science' (P 39 of this book) 'It (Science) always seeks to reduce things to a common denominator and reduce the number of categories or necessary concepts.' How true of Religion also! Religion reduces the Many to the One substratum and get the number of categories reduced to One without a Second.

Knowledge is One. And there is, if man does not disturub it, a harmonious continuity in it. The earlier stages of Knowledge, when it deals with gross objects using gross instruments, we call it Science and when the object dealt with is subtle and instruments used also are subtle, we call it Religion. They are only the early and later portions of the Book of Wisdom and never should we arbitrarily dichotomise Knowledge.

The author's conclusion that we should be scientific and spiritual simultaneously is an unwarranted compliment to Science, as it is practically impossible for one to be at the starting point or middle point and at the end point at the same time. This criticism is made taking Science to mean material science and not Science which is broad enough to include the science of spirit also.

We wish the author had dealt his subject from the Eastern point of view as much as he has dealt with it from the western point of view. The book gives us a lot of information on this subject which as we said is of topical interest, today. Though the subject is only very briefly dealt with, in these pages, we can feel the pulsation of a heart sensitive to the welfare and peace of humanity. We have great pleasure to recommend the book to our readers.

Swami Maitrananda



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 58 | 1973 ഡിസംബർ | ലക്കം 12 |
| --- | --- | --- |


## അമൃതവാണി

ഈശ്വരേച്ഛ കൂടാതെ ഒന്നുംതന്നെ സംഭവിക്കുകയില്ല; ഒരു പുൽക്കൊടിപോലും അനങ്ങുകയില്ല. ഒരു വ്യക്തിക്കു നല്ലകാലം ഉണ്ടാകുമ്പോൾ ഈശ്വരനെപ്പററി ചിന്തിക്കുവാൻ അയാൾക്കു തോന്നുന്നു. കാലം നന്നല്ലെങ്കിൽ തിന്മചെയ്യുവാനുള്ള സന്ദർഭങ്ങൾ അയാൾക്കു ലഭിക്കുന്നു. എല്ലാം ഈശ്വരേച്ഛയ്ക്കു വിധേയമായി സമയമാകുമ്പോൾ നടക്കുന്നു. മനുഷ്യൻെറ പ്രവൃത്തികളിൽക്കൂടി ഈശ്വരൻതന്നെയാണ് തൻെറ ഇച്ഛയെ പ്രകടിപ്പിക്കുന്നതു്. നരേന്ദ്രൻ സ്വന്തം ഇച്ഛകൊണ്ടുമാത്രമാണോ ഇത്രയും സാധിച്ചതു്? അവനു വിജയം നേടാൻ സാധിച്ചതു് ഈശ്വരൻ അവനിൽക്കൂടി പ്രവർത്തിച്ചതുകൊണ്ടാണ്. അവൻ എന്തൊക്കെയാണ് സാധിക്കേണ്ടതു് എന്ന് ഗുരുദേവൻ കാലേതന്നെ തീർച്ചയാക്കിയിട്ടുണ്ടു്. ഒരുവൻ ഗുരുദേവൻെറ ചേവടികളിൽ പരിപൂർണ്ണമായി ശരണം പ്രാപിച്ചുകഴിഞ്ഞാൽ അവൻെറ കാര്യങ്ങൾ ശരിയായി നടക്കുന്നില്ലേ എന്ന് അദ്ദേഹംതന്നെ നോക്കിക്കൊള്ളും. ഒരാൾ എല്ലാം സഹിക്കുകതന്നെ വേണം. എന്തെന്നാൽ നമ്മുടെ എല്ലാ സന്ദർഭങ്ങളും കർമ്മഫലമാണ്. പിന്നെ, കർമ്മങ്ങൾകൊണ്ടു് കർമ്മങ്ങളെ ഉന്മൂലനം ചെയ്യുവാനും കഴിയും. ഒരു നല്ല കാര്യം ചെയ്താൽ അതു മുമ്പുചെയ്ത ചീത്ത കർമ്മത്തെ ദുർബ്ബലപ്പെടുത്തുന്നു. ധ്യാനം, ജപം, ആദ്ധ്യാത്മികചിന്ത ഇവകൊണ്ടു് പൂർവ്വജന്മാർജ്ജിതങ്ങളായ പാപങ്ങൾ നശിപ്പിക്കപ്പെടുന്നു.

— ശ്രീ മാതൃദേവീസംഭാഷണങ്ങൾ, 34.

# ആദർശവനിത

മാതൃത്വമാണ് ഭാരതസ്ത്രീകളുടെ ശാശ്വതമായ ആദർശം. പാതിവ്രത്യത്തിലൂടെ അതു് സംരക്ഷിക്കപ്പെടുന്നുവെന്നു പറയാം. ഭാരതസ്ത്രീകൾ തങ്ങളുടെ മാതാപിതാക്കളുടെ നിശ്ചയമനുസരിച്ചു് വളരെ ചെറുപ്പത്തിലേതന്നെ വിവാഹിതരാകാൻ ബാധ്യസ്ഥരായിത്തീരാറുണ്ടു്. അങ്ങനെ വിവാഹിതരാകുന്ന വധുക്കൾക്കു് അനുകരണീയരായി സ്മരിക്കപ്പെടുന്നവർ കുന്തി, ഗാന്ധാരി, ദ്രൗപദി, സീത, സാവിത്രി, മണ്ഡോദരി, അനസൂയ, അരുന്ധതി മുതലായവരാണു് ഈ മഹതികളെല്ലാം തങ്ങളുടെ പതികളെ ഈശ്വരതുല്യം കണ്ടുകൊണ്ടു് ശുശ്രൂഷ ചെയ്തവരാണ്. പതിശുശ്രൂഷയായിരുന്നു അവരുടെ സാധന, ലക്ഷ്യം ഈശ്വരസാക്ഷാത്കാരവും. ഭാരതീയാദർശമനുസരിച്ചു് എല്ലാ മനുഷ്യരുടെയും പരമലക്ഷ്യം ഒന്നുതന്നെ, ഈശ്വരസാക്ഷാത്കാരം. എന്നാൽ അധികാരിഭേദമനുസരിച്ചു് സാധനയിൽ വ്യത്യാസമുണ്ടു്. ജ്ഞാനകർമ്മഭക്തിയോഗമാർഗ്ഗങ്ങൾ അങ്ങനെ വന്നതുമാണ്. ഭക്തിമാർഗ്ഗത്തിൽത്തന്നെ അവാന്തരവിഭാഗങ്ങളുണ്ടു്: ശാന്തം, ദാസ്യം, സഖ്യം,വാത്സല്യം, മധുരം എന്നിങ്ങനെ. ഭക്തിഭാവപ്രകടനത്തിന്റെ വൈവിധ്യംകൊണ്ടു് നവധാഭക്തിയെന്നും പറയപ്പെടുന്നുണ്ടു്. മധുരഭാവത്തിലാരാധിക്കുന്നവർ ഭഗവാനെ കാന്തനായി ഭജിക്കുന്നു. ഈ മധുരഭാവത്തിന്റെ പ്രായോഗികമായ രൂപമായിട്ടാണ ഭർത്താവിനെ ഈശ്വരനായി ആരാധിക്കുന്ന സമ്പ്രദായം നിലവിൽ വന്നതു്. അങ്ങനെയാണു് ഭാരതസ്ത്രീകൾക്കു് ഭർത്താവു് ഈശ്വരതുല്യനായതു് അഥവാ ഈശ്വരനായതു്.

ഭർത്താവിനെ ഈശ്വരനായി ആരാധിക്കുവാൻ വിവാഹിതകൾക്കേ സാധിയ്ക്കൂ. അല്ലാത്തവർക്കു് വേണമെങ്കിൽ ഈശ്വരനെ ഭർത്താവെന്ന സങ്കല്പത്തോടെ ആരാധിക്കാം. എങ്കിലും ഇതു രണ്ടുമല്ല ഭാരതസ്ത്രീത്വത്തിന്റെ ആദർശം; അതു മാതൃത്വമാണ്. പാശ്ചാത്യനാടുകളിൽ സ്ത്രീത്വം ഭാര്യാത്വത്തിലും ഭാരതത്തിൽ സ്ത്രീത്വം മാതൃത്വത്തിലുമാണ അധിഷ്ഠിതമായിരിക്കുന്നതു്. അതായതു് ഭാരതത്തിൽ സ്ത്രീയുടെ മാതൃത്വത്തിനു മുഖ്യസ്ഥാനവും ഭാര്യാത്വത്തിനു ഗൗണസ്ഥാനവുമേ കൊടുത്തിട്ടുള്ളൂ; പാശ്ചാത്യരാജ്യങ്ങളിൽ നേരേമറിച്ചും. ഭാരതത്തിൽ ഗൃഹഭരണം നടത്തുന്നതു് അമ്മയാണ്; ഗൃഹഭരണം നടത്തുന്നതു് ഭാര്യയായാൽക്കൂടിയും അവർ മാതൃനിർവ്വിശേഷം ആദരിക്കപ്പെടുന്നുണ്ട ഭാരതത്തിൽ, എന്നർത്ഥം. കാരണം മാതാവിനു മാത്രമേ നിസ്സ്വാർത്ഥപ്രേമം പുലർത്താനാവൂ. സന്താനഹീനകളായ ഗൃഹിണികളും ബ്രഹ്മചാരിണികളായ ഗൃഹനായികമാരും ഉണ്ടു്. സന്താനമില്ലാത്തവർക്ക് മാതൃത്വമെങ്ങനെയുണ്ടാകും എന്നൊരു സംശയം ഒരു പക്ഷേ അങ്കുരിച്ചേക്കാം. നിഷ്കളങ്കമായ പ്രേമം മാതൃത്വബുദ്ധി ജനിപ്പിക്കും എന്നാണതിനുത്തരം. ഈ ഭാവന സ്ത്രീയുടെ പക്ഷത്തുനിന്നു വന്നാലത്തെ കഥയാണ പറഞ്ഞതു്. ഭാരതത്തിലെ പുരുഷന്മാരുടെ പക്ഷത്തുനിന്നുള്ള ഭാവനയും സ്ത്രീകളുടെ മാതൃത്വബുദ്ധി വളർത്താൻ സഹായിക്കുന്ന തരത്തിലാണു്. ഭാര്യയായാൽക്കൂടി സ്ത്രീയെ മാതൃത്വബുദ്ധിയോടെ ആദരിക്കണമെന്നാണു് ഭാരതീയമതം. ഭാര്യയ്ക്കു ഗർഭാധാനസമയമൊഴിച്ചുള്ള സമയമെല്ലാം – മുമ്പും പിമ്പും – മാതൃത്വമാണു് കല്പിക്കപ്പെട്ടിരിക്കുന്നതു്. ''ആത്മാ വൈ പുത്രനാമാസി'' എന്ന ശ്രുതിമതമനുസരിച്ചു് ഭാര്യയുടെ ഗർഭത്തിൽ വസിച്ചു പിറക്കുന്ന സന്താനവും താൻതന്നെയായതിനാലാണു് സ്വന്തം ഭാര്യ തനിക്ക മാതൃസമയാകുന്നതു്. കുഞ്ഞിന്റേതെല്ലാം അമ്മയ്ക്കധീനമാണല്ലോ. അന്നിലയിലാണു് ഗൃഹസ്വാമിത്വം മാതാവിനു നല്കപ്പെട്ടിട്ടുള്ളതും ഭർത്താവു് ഭാര്യയ്ക്കു വിധേയനാകുന്നതും. അല്ലാതെ 'ഭാര്യയുടെ ദാസൻ' എന്ന നിലയിലല്ല.

''യത്ര നാര്യസ്തു പൂജ്യന്തേ
രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ
സർവ്വാസ്തത്രാഫലാഃ ക്രിയാഃ.'' മനു. 3. 58.

എന്ന ഉത്കൃഷ്ടമായ ആശയം ഭാരതത്തിന്റെ സ്വന്തമാണുതാനും. മാതൃത്വബുദ്ധിയില്ലെങ്കിൽ സ്ത്രീയെ എങ്ങനെ പൂജിയ്ക്കാൻ കഴിയും ?

വിവാഹിതകളായ സ്ത്രീകളെ സഹധർമ്മിണികൾ എന്നാണ് ശാസ്ത്രങ്ങൾ വിളിക്കുന്നത്. വൈദികവും ലൌകികവുമായ എല്ലാ ധർമ്മാനുഷ്ഠാനങ്ങളിലും ഭർത്താവിനോടൊപ്പം പങ്കുചേരുന്നതുകൊണ്ടാണ് സഹധർമ്മിണി എന്നസ്ഥാനം അവർക്ക് ലഭിച്ചത്. ഇങ്ങനെയുള്ള സഹധർമ്മിണീപദമലങ്കരിയ്ക്കണമെങ്കിൽ ഭർത്താവുമായി മാനസികമായ ചേർച്ച് സർവ്വാത്മനാ സ്ത്രീയ്ക്കുണ്ടായിരിക്കണം. ഈ പൊരുത്തം കണ്ടുപിടിക്കാൻ വധൂവരന്മാരുടെ മാതാപിതാക്കൾ ജാതകാദികൾ ഒത്തു നോക്കിയ്ക്കുന്ന പതിവ് പ്രത്യേകം ശ്രദ്ധേയമാണ്. മാനസികമായ ഈ പൊരുത്തം പലപ്പോഴും ശരീരസൗകുമാര്യവുമായി ചേർന്നില്ലെന്നു വന്നേയ്ക്കാം; അതുകൊണ്ടു ദോഷമില്ല. മറിച്ചായാൽ സർവ്വഥാ ദോഷമാണുതാനും. മാനസികമായി ഭർത്താവിന്റെ ആശയങ്ങളോടു പൊരുത്തപ്പെട്ട ആശയങ്ങളുള്ള സഹധർമ്മിണികൾ ഒരു കാലത്തും ഭർത്തൃഹിതത്തിനു വിപരീതമായി പ്രവർത്തിയ്ക്കുയില്ല. മാത്രമല്ല അത്തരക്കാർ എപ്പോഴും ഭർത്തൃഹിതവും അദ്ദേഹത്തിന്റെ പ്രിയവും നോക്കി ഭർത്താവിന്റെ ആദർശം സ്വീകരിച്ചുകൊണ്ട് ആത്മാർത്ഥമായി പ്രവർത്തിക്കുകയും ചെയ്യും.

ആദ്ധ്യാത്മികജീവിതത്തിൽ പവിത്രത അതിപ്രധാനമാണ്. കായേന്ദ്രിയമനോബുദ്ധികളുടെ നൈർമ്മല്യത്തോടൊപ്പം ബ്രഹ്മചര്യപാലനവും ഉണ്ടായാലേ പവിത്രത കൈവരിക്കാൻ ആവൂ. വിവാഹിതകൾ ബ്രഹ്മചര്യപാലനം ആവശ്യമാണോ, അവർക്കതു സാദ്ധ്യമാണോ ? ആവശ്യവുമാണ് സാദ്ധ്യവുമാണ് എന്നാണ് മഹാത്മാക്കളുടെ അഭിപ്രായം. പക്ഷേ വിവാഹിതരുടെ ബ്രഹ്മചര്യപാലനത്തിനു അവിവാഹിതരുടേതിൽനിന്ന് അല്പം വ്യത്യാസമുണ്ടെന്നു മാത്രം. അവിവാഹിതർക്കേ നൈഷ്ഠികബ്രഹ്മചര്യം വിധിച്ചിട്ടുള്ളു. ദമ്പതികൾക്ക സന്താനലാഭത്തിനുവേണ്ടി മാത്രം ശുഭമുഹൂർത്തങ്ങളിൽ ബ്രഹ്മചര്യലംഘനം ശാസ്ത്രം അനുവദിച്ചിട്ടുണ്ട്. ഭോഗത്തിനുവേണ്ടിയുള്ള ബ്രഹ്മചര്യലംഘനം ശാസ്ത്രം നിഷേധിച്ചിട്ടുമുണ്ട്. ചുരുക്കത്തിൽ ഭാരതീയാചാര്യന്മാരുടെ അഭിപ്രായമനുസരിച്ച് ദമ്പതികളും ബ്രഹ്മചര്യപാലനത്തിനു കടപ്പെട്ടവരാണ്, അവരുടെ ലക്ഷ്യപ്രാപ്തിക്കുവേണ്ടി. ഭാര്യാഭർത്താക്കന്മാർ വൈരാഗ്യസമ്പന്നരാണെങ്കിൽ അവർ സന്താനലാഭം ആഗ്രഹിക്കയില്ല. അത്തരക്കാർക്ക നൈഷ്ഠികബ്രഹ്മചര്യപാലനം സുകരവുമായിരിക്കും; അതാണാവശ്യവും. വിവാഹിതരായിട്ടും നൈഷ്ഠികബ്രഹ്മചര്യം പാലിച്ച മഹാത്മാക്കളും മഹതികളും ഭാരതത്തിൽ അനവധിപേർ ഉണ്ടായിട്ടുണ്ട്. അവരെല്ലാം ഭാരതീയരുടെ ആദർശപാത്രങ്ങളുമാണ്. ഭാരതസ്ത്രീകളുടെ ഉത്തമമായ ആദർശത്തിന്റെ പ്രത്യേകതകൾ ഇവിടെ സൂചിപ്പിച്ചു. മാതൃത്വവും പവിത്രതയുമാണ് അവയിൽ മുഖ്യമായവ. അവ വിവാഹിതകൾക്കും അവിവാഹിതകൾക്കും ഒരുപോലെ സാദ്ധ്യവുമാണ് . വിവാഹിതകളായാൽ സഹധർമ്മിണീപദവുംകൂടി അലങ്കരിച്ചുകൊണ്ടുവേണം മാതൃത്വവും പവിത്രതയും നിലനിർത്താൻ. വിവാഹിതകളായാലും സഹധർമ്മിണീപദമലങ്കരിച്ചുകൊണ്ടും നൈഷ്ഠികബ്രഹ്മചര്യം പാലിച്ചുകൊണ്ടും പാതിവ്രത്യവും, മാതൃത്വവും, പവിത്രതയും (കന്യാത്വവും- വന്ധ്യാത്വവുമല്ല-) നിലനിർത്തുവാൻ സാദ്ധ്യമായവരുണ്ടെങ്കിൽ അവരാണ് ഭാരതത്തിലെ ആദർശവനിതകൾ. ഈ ഗുണങ്ങളിലേതെങ്കിലും ഒന്ന് സ്വായത്തമാക്കിയ കൂട്ടർ അനവധി ഭാരതത്തിൽ ഉണ്ടായിട്ടുണ്ട്. എന്നാൽ മേല്പറഞ്ഞവയെല്ലാം തികഞ്ഞവർ വളരെച്ചുരുക്കം പേർ മാത്രം. അത്തരക്കാരിൽ അഗ്രഗണ്യയായിരുന്ന ശ്രീരാമകൃഷ്ണദേവന്റെ സഹധർമ്മിണീപദമലങ്കരിച്ചുകൊണ്ടും നിത്യകന്യകയായി വർത്തിച്ചുകൊണ്ടും വിശ്വജനനിയായി കേളിയാടിയ ശ്രീശാരദാദേവി. ദേവിയെക്കുറിച്ചു ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുള്ളതു വളരെ ശ്രദ്ധേയമാണ്: ''ഭാരതസ്ത്രീത്വത്തിന്റെ അവസാനവാക്കാണു ശാരദാദേവി.'' ദരിദ്രകുടുംബത്തിൽ പിറന്ന് എഴുത്തും വായനയുമറിയാതെ വളർന്ന്, നൈഷ്ഠികബ്രഹ്മചാരിയും വിരാഗിയുമായ ഭർത്താവിനെ ഭക്തിപൂർവ്വം ശുശ്രൂഷിച്ച്, അദ്ധ്യാത്മപഥത്തിൽ സുദൂരം സഞ്ചരിച്ച് പ്രേമമയിയും കരുണാപൂർണ്ണയുമായ വിശ്വജനനിയായി പരിണമിച്ച, ശ്രീരാമകൃഷ്ണസഹധർമ്മി

ണിയായ ശ്രീശാരദാദേവിതന്നെയാണ് ഭാരതീയരുടെ ഉത്തമോത്തമയായ ആദർശവനിത. അങ്ങനെ സ്വീകരിക്കുന്നതുകൊണ്ട് ലോകപ്രസിദ്ധരായ പതിവ്രതകളുടെ സ്ഥാനത്തിന് ഒരു കോട്ടവും വരുകയില്ല. ശ്രീശാരദാദേവിയുടെ അദ്ധ്യാത്മജീവിതം സുദീർഘവും ക്ലേശഭൂയിഷ്ഠവുമായിരുന്നു. സ്ഥൂലദൃഷ്ട്യാ,ഭർത്തൃവിയോഗമുണ്ടായിട്ടും ദേവിയ്ക്കു വൈധവ്യം അനുഭവപ്പെട്ടില്ല. കാരണം താനിച്ഛിച്ചപ്പോഴെല്ലാം—അല്ലാത്തപ്പോഴും — ദേവിയ്ക്കു ശ്രീരാമകൃഷ്ണദർശനം ലഭിച്ചുകൊണ്ടിരുന്നു. സച്ചിദാനന്ദസ്വരൂപനായ ഭർത്താവിനു മരണമില്ലെന്നുള്ള ഉറപ്പും ദേവിക്കുണ്ടായിരുന്നു. ഭർത്തൃശുശ്രൂഷയായിരുന്നു ദേവിയുടെ മുഖ്യമായ അദ്ധ്യാത്മസാധന. ദേവിയുടെ വിവാഹം ബാല്യത്തിലേ കഴിഞ്ഞിരുന്നു. എങ്കിലും പ്രായപൂർത്തിയാകുന്നതുവരെ പിതൃഗൃഹത്തിൽ മാതാപിതാക്കളെയും ഇളയ സഹോദരങ്ങളെയും ശുശ്രൂഷിച്ചുകൊണ്ടും ഗാർഹികകൃത്യങ്ങളിൽ മുഴുകിക്കൊണ്ടും കാലം നയിച്ചു. പ്രായപൂർത്തി വന്നപ്പോൾ തന്റെ ഭർത്താവിനെക്കുറിച്ചു നാട്ടുകാർ പറഞ്ഞു പരത്തിയ കിംവദന്തികൾ കേട്ടു മനസ്സുനീറി സത്യാവസ്ഥയറിയുവാൻ അച്ഛനോടൊപ്പം, ദക്ഷിണേശ്വരത്തു തപോനിഷ്ഠനായിക്കഴിഞ്ഞിരുന്ന ഭർത്താവിനെ അന്വേഷിച്ചു പുറപ്പെട്ടു. അത്യദ്ഭുതമെന്നേ പറയേണ്ടു, ഉന്മാദിയെന്നു പറയപ്പെട്ടിരുന്ന തന്റെ ഭർത്താവ് ഉന്മാദിയല്ലെന്നു മാത്രമല്ല തന്റെ സുഖദുഃഖാദികളിലും യോഗക്ഷേമത്തിലും അത്യന്തം തത്പരനാണെന്നും ദേവിയ്ക്കു അനുഭവിച്ചറിയാൻ കഴിഞ്ഞു. ദേവിയുടെ പിതാവിനു് മകളുടെ ആനന്ദം കണ്ടു തൃപ്തിവന്നു. അദ്ദേഹം മകളെ പതിസവിധത്തിലാക്കി മടങ്ങുകയും ചെയ്തു. അതിനുശേഷമാണ് ശ്രീശാരദാരാമകൃഷ്ണന്മാരുടെ ദിവ്യദാമ്പത്യജീവിതം ആരംഭിക്കുന്നതു്. സാധാരണക്കാർ ഏററവും നിസ്സാരമായിക്കരുതുന്ന ഗാർഹികകൃത്യങ്ങൾ മുതൽ അദ്ധ്യാത്മാചാര്യസ്ഥാനംവരെയുള്ള കാര്യങ്ങൾ എല്ലാം ശ്രീരാമകൃഷ്ണദേവൻ വളരെ നിഷ്കർഷയോടെ ദേവിയെ അഭ്യസിപ്പിച്ചു. ഉദാഹരണമായി തിരിപ്പെട്ടിക്കോലുരസ്സുമ്പോഴും ഗൃഹശുചീകരണത്തിനുള്ള ചൂലു് എടുത്തുവെയ്ക്കുമ്പോഴും യാചകർക്കു ഭിക്ഷകൊടുക്കുമ്പോഴുമെല്ലാം ഈശ്വരധ്യാനത്തിനിരിയ്ക്കുമ്പോൾ വേണ്ടത്ര ശ്രദ്ധയോടും ശുഷ്കാന്തിയോടും കാര്യങ്ങൾ ചെയ്യണമെന്നു ഭഗവാൻ നിഷ്കർഷയോടെ പഠിപ്പിച്ചു. യാത്രയ്ക്കു പോയാൽ വണ്ടി കയറുമ്പോഴും ഇറങ്ങുമ്പോഴും എന്നുവേണ്ട ജീവിതത്തിലെ ഓരോ സന്ദർഭത്തിലും എങ്ങനെയെല്ലാം പെരുമാറണമെന്നു വളരെ വിശദമായി ദേവിയെ ഭഗവാൻ അഭ്യസിപ്പിച്ചു. ഒപ്പം അദ്ധ്യാത്മസാധനയും ശീലിപ്പിച്ചു. ഇതെല്ലാം അത്യന്തം സ്നേഹപൂർണ്ണമായിട്ടാണു ഭഗവാൻ നിർവ്വഹിച്ചതു്. ഭഗവദ്ഭക്തിയിൽ മുഴുകിക്കഴിഞ്ഞിരുന്ന ശ്രീരാമകൃഷ്ണദേവനു് ദേവിയുടെ നാനാമുഖമായ ഭാവിജീവിതത്തിനുവേണ്ട കരുത്തും ഉറപ്പും നൽകത്തക്ക വിധത്തിൽ ലൗകികജീവിതത്തിലെ അത്യന്തം സൂക്ഷ്മമായ കാര്യങ്ങളിൽപ്പോലും ഇത്ര ശ്രദ്ധ ചെലുത്താൻ കഴിഞ്ഞതിൽ ആശ്ചര്യപ്പെടാത്തവരില്ല. എങ്കിലും ഭഗവാന്റെ ഉപദേശങ്ങളിൽ നിന്നുതന്നെ ഇതിനു സമാധാനവും കണ്ടെത്താവുന്നതാണു്. ഭഗവത്പദകമലങ്ങളിൽ ആത്മസമർപ്പണം ചെയ്യുവർക്ക് ശ്രദ്ധാപൂർവ്വമല്ലാതെ യാതൊന്നും ചെയ്യാൻ സാദ്ധ്യമല്ല എന്നതാണ് ഇതിലെ കാതലായ ഭാഗം. കാരണം തന്റെ ശ്വാസോച്ഛ്വാസംപോലും ഈശ്വരസേവനത്തിനാണെങ്കിൽപ്പിന്നെ മററു സംഗതികളുടെ കാര്യം പറയേണ്ടതുണ്ടോ? ഇങ്ങനെ സാവധാനം സശ്രദ്ധം രൂപപ്പെടുത്തിക്കൊണ്ടു വന്ന ദേവിയുടെ മനോഗതിയെ ഒന്നു പരീക്ഷിയ്ക്കാനെന്നവണ്ണം ഒരിക്കൽ ഭഗവാൻ ദേവിയോടു ചോദിച്ചു: "ഞാൻ എല്ലാസ്ത്രീകളെയും ജഗദംബയുടെ മൂർത്തിയായിട്ടുമാത്രമാണു കാണുന്നതു്. എന്റെ പെററമ്മയേയും ഭവതിയേയും സാക്ഷാൽ ജഗദംബയുടെ മൂർത്തികളായിട്ടാണു ഞാൻ കാണുന്നതു്. മറെറാരു തരത്തിൽ ഭവതിയെ വീക്ഷിക്കാൻ എനിക്കു സാദ്ധ്യമല്ല. എങ്കിലും ഭർത്തൃശരീരം ഭവതിയുടെ ഇഷ്ടത്തിനു വിധേയംതന്നെയാണു്. ഇതിനെ ലൗകികവിഷയങ്ങളിലേയ്ക്കു കൊണ്ടുവരാനാണു ഭവതിയ്ക്കാഗ്രഹമെങ്കിൽ അതിനും ഇതു വഴിപ്പെടുന്നതാണു്. ഇക്കാര്യത്തിൽ ഭവതിയുടെ ഇച്ഛയെന്താണു്?" ചോദ്യം ചോദിച്ചു കഴിയേണ്ടതാമസമേയുണ്ടായുള്ളു ദേവിയുടെ മറുപടിയ്ക്കു്. "എനിക്ക് അങ്ങയെ ലൗകികവിഷയങ്ങളിലേയ്ക്കു പിടിച്ചു വലിക്കാൻ ആഗ്രഹമില്ല. നേരെമറിച്ച് അങ്ങയുടെ അദ്ധ്യാത്മമാർഗ്ഗത്തിൽ

അങ്ങയെ പിന്തുടരാനും അങ്ങയെ സേവിക്കാനമാണു് ഞാൻ ആഗ്രഹിക്കുന്നതു്. അതിനവിടുന്നു് ഇവൾക്കു് അനുമതിയും അനുഗ്രഹവും നൽകുമാറാകണം.'' ഈ ഒററ മറുപടികൊണ്ടു തന്നെ തന്റെ സഹധർമ്മിണി സർവ്വഥാ തനിക്കനുരൂപയാണെന്നു കണ്ടിട്ടു് ശ്രീരാമകൃഷ്ണദേവൻ അത്യന്തം സന്തോഷിച്ചു. ദേവിയെ അനുമോദിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവൻ തന്റെ അദ്ധ്യാത്മസാധനകൾ അവസാനിപ്പിച്ചതും ഭഗവാൻ മേലുദ്ധരിച്ച പ്രസ്താവനയ്ക്കനുരൂപമായ വിധത്തിലായിരുന്നു. സ്വപത്നിയിൽ ജഗദംബയെ ആവാഹിച്ചു് സർവ്വസ്വസമർപ്പണം ചെയ്തുകൊണ്ടാണു് ഭഗവാൻ തന്റെ അദ്ധ്യാത്മസാധനകൾ അവസാനിപ്പിച്ചതു്.

ശ്രീരാമകൃഷ്ണന്റെ മഹാസമാധിയ്ക്കുശേഷം അദ്ദേഹത്തിന്റെ ശിഷ്യന്മാരുടെ ആചാര്യസ്ഥാനം ദേവിയ്ക്കു കയ്യേൽക്കേണ്ടതായി വന്നു. ശിഷ്യഗണങ്ങളിൽ സ്ത്രീകളും പുരുഷന്മാരും ഉൾപ്പെട്ടിരുന്നു. സ്വതേ ലജ്ജാവതിയായിരുന്ന ദേവി ശിഷ്യന്മാരുടെ ആചാര്യസ്ഥാനമേല്ക്കാൻ ആദ്യമൊക്കെ വളരെ വൈമുഖ്യം കാണിച്ചെങ്കിലും ഭഗവാന്റെ ഇടവിടാതെയുള്ള ദർശനങ്ങൾക്കും നിർദ്ദേശങ്ങൾക്കും വഴങ്ങി ദേവി ശ്രീരാമകൃഷ്ണഭക്തഗണങ്ങളുടെ ആദ്ധ്യാത്മികമായ സർവ്വഭാരവും ഏറെറടുക്കുകതന്നെ ചെയ്തു. എങ്കിലും ദേവിയുടെ ജീവിതം ബാഹ്യദൃഷ്ട്യാ അത്യന്തം ലൗകികമായിരുന്നു. ലോഭികളും ദുർമ്മതികളുമായ ബന്ധുജനങ്ങളുടെയിടയിൽ ഏററവും ക്ലേശഭൂയിഷ്ഠമായ ഒരു ജീവിതമാണു ദേവി നയിച്ചതു്. വിശ്രമമെന്തെന്നു ദേവി അറിഞ്ഞിട്ടില്ല. ഇത്രയൊക്കെയായിട്ടും ഇരുപതിനായിരവും മുപ്പതിനായിരവും ഉരു ഇഷ്ടമന്ത്രം ജപിയ്ക്കുന്നതിനും അദ്ധ്യാത്മജിജ്ഞാസുക്കൾക്കു മാർഗ്ഗനിർദ്ദേശം ചെയ്യുന്നതിനും ദേവി സമയവും സൗകര്യവും കണ്ടിരുന്നു. ഈ അദ്ധ്യാത്മോപദേശങ്ങളെല്ലാം ശ്രീരാമകൃഷ്ണദേവൻതന്നെ തനിയ്ക്കു് ഉപദേശിച്ചതാണെന്നും അവയെല്ലാം തന്നെക്കൊണ്ടു് അനുഷ്ഠിപ്പിച്ചിട്ടുണ്ടെന്നുംകൂടി ദേവി ചില അവസരങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അതിൽനിന്നും ദേവിയുടെ ഹ്രസ്വമായിരുന്ന ദാമ്പത്യജീവിതം എത്ര കഠോരസാധനകളെക്കൊണ്ടു നിറഞ്ഞതായിരുന്നെന്നു് അനുമാനിയ്ക്കാവുന്നതാണു്.

ദേവിയുടെ ജീവിതചരിത്രം പരിശോധിച്ചാൽ കാണാം, ആ മാതൃഹൃദയം അത്യന്തം വിശാലമായിരുന്നെന്നു്. അംജദും ശരത്തും തനിയ്ക്കൊരുപോലെയാണെന്നു ദേവി ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്; ഭാരതീയരും അഭാരതീയരും തന്റെ സന്താനങ്ങളാണെന്നു് ദേവി പറയുകയും തന്റെ പെരുമാററത്തിലൂടെ അതു സ്ഥാപിയ്ക്കുകയും ചെയ്തിട്ടുണ്ടു്. നിത്യകന്യകയായിരുന്നുകൊണ്ടു് കുലീനസ്ത്രീകളുടെ ഭൂഷണങ്ങളായ ലജ്ജാവിനയാദികളെ കൈവിടാതെ ജാഗന്മാതൃത്വം വഹിച്ച ആ ദിവ്യജീവിതത്തെ എങ്ങനെ പാടിപ്പുകഴ്ത്തേണ്ടു? ദേവിയുടെ മാതാവു് ഒരിയ്ക്കൽ തന്റെ പുത്രിയ്ക്കു് 'അമ്മ' യെന്ന വിളി കേൾക്കാൻ യോഗമുണ്ടാകയില്ലല്ലോ എന്നു് ഉറക്കെ ചിന്തിച്ചപ്പോൾ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതു്, ''അമ്മ അല്പം കൂടി കാത്തിരിയ്ക്കു. അമ്മയുടെ മകൾ എണ്ണമില്ലാത്ത സന്താനങ്ങളുടെ 'അമ്മേ' എന്ന വിളി ഇടവിടാതെ കേൾക്കാനിടയാകും,'' എന്നായിരുന്നു. അതു സംഭവിയ്ക്കുകതന്നെ ചെയ്തു. ശ്രീ ശ്യാമസുന്ദരീദേവിയ്ക്കു തന്റെ മകളെ ആയിരക്കണക്കിനു ഭക്തജനങ്ങൾ 'അമ്മേ' എന്നു നിരന്തരം വിളിക്കുന്നതു കേട്ടു മനം കുളുർപ്പിക്കാനും കഴിഞ്ഞു. ആ അമ്മ അങ്ങനെയുള്ള ഒരു മകളെ പ്രസവിച്ചതിൽ സീമാതീതമായി ആനന്ദിക്കുകയും ചെയ്തു.

ആയിരക്കണക്കിനു ഭക്തന്മാരുടെ ആദരവും പൂജയും സ്നേഹവുമൊക്കെ ലഭിച്ചിട്ടും ദേവി സ്വസഹജമായ വിനയാദിസദ്ഗുണങ്ങളിൽനിന്നു് അണുപോലും വ്യതിചലിച്ചില്ല. എല്ലാ സന്ദർഭങ്ങളിലും ദേവിയുടെ മനസ്സു് അഗാധഹ്രദംപോലെ ശാന്തഗംഭീരമായി വർത്തിച്ചു. അതോടൊപ്പം മാതൃസ്നേഹമാകുന്ന അമൃതവർഷം നിരന്തരം പൊഴിയ്ക്കുകയും ചെയ്തിരുന്നു. ശ്രീശാരദാദേവിക്കു കാന്താസുഖമനുഭവിക്കാൻ യോഗമില്ലാതെ പോയതിൽ പരിഭവം പറയുന്ന മൂഢാത്മാക്കളോടെന്നപോലെ ദേവി ചിലപ്പോൾ പറയാറുണ്ടായിരുന്നു, ''ദക്ഷിണേശ്വരത്തു ഭഗവാനോടൊത്തുള്ള ജീവിതം എത്ര ആനന്ദപൂർണ്ണമായിരുന്നു! സദാ ആനന്ദാമൃതം നിറച്ച കുംഭങ്ങൾ എന്റെ ഉള്ളിൽ നിറച്ചുവെച്ചതുപോലെയായിരുന്നു അന്നത്തെ ഓരോ നിമിഷവും എനിയ്ക്കനുഭവ

പ്പെട്ടതു്'' എന്നും മററും. ഇതിൽനിന്നെല്ലാം ശാരീരികബന്ധമല്ല ആനന്ദത്തിനു കാരണമെന്നും, നേരേമറിച്ച് 'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി' 'രസോ വൈ സഃ, രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി' (തൈത്തിരീയം) എന്നിപ്രകാരമുള്ള ഉപനിഷത്സത്യങ്ങളാണു ആനന്ദനിദാനമെന്നും ദേവി സ്വാനുഭവത്തിൽ നിന്നും ലോകത്തെ പഠിപ്പിച്ചു. ഇങ്ങനെ നാനാമുഖമായ രീതിയിൽ ഭാരതസ്ത്രീത്വത്തിന്റെ മകുടോദാഹരണവും സ്ത്രീത്വാദർശത്തിന്റെ മൂർത്തിമദ്ഭാവവുമായ ദേവിയുടെ ഉപദേശങ്ങളും ജീവിതവും ഭാരതീയക്കു ശാന്തിയും സമാധാനവും നല്കാൻ പോന്നതാണു്. ദേവിയുടെ ഉപദേശങ്ങളെ ഉൾക്കൊള്ളാൻ നമ്മൾക്കേവർക്കും കരുത്തുണ്ടാകട്ടെ. സുലളിതമെങ്കിലും ഈ കാലഘട്ടത്തിൽ അത്യന്തം സംഗതമായ ഈ ഒരു ഉപദേശമെങ്കിലും നമുക്കു് നിത്യവും അനുസന്ധാനം ചെയ്യാം. ''കുഞ്ഞേ, ഞാനൊരു കാര്യം പറയാം: സമാധാനം വേണമെന്നുണ്ടോ, എങ്കിൽ മററുള്ളവരുടെ ദോഷം കാണരുതു്. തന്റെ കുററങ്ങൾ കാണുക. ഈ ലോകം മുഴുവൻ സ്വന്തമാണെന്നു കാണുവാൻ പഠിക്കുക. മകളെ, ലോകത്തിൽ ആരും അന്യനായിട്ടില്ല; ഈ ലോകം മുഴുവനും നമ്മുടെ സ്വന്തംതന്നെയാണു്.''

---

# ഗീതാമാർഗ്ഗപ്രവേശിക

(പതിനഞ്ചാം അദ്ധ്യായം തുടച്ച്)

## ശ്രീ വിമലാനന്ദസ്വാമികൾ

പരമേശ്വരൻതന്നെയാണു ക്ഷേത്രജ്ഞൻ എന്നു നേരത്തെ സ്ഥാപിച്ചു. ഈശ്വരൻതന്നെയാണു സർവ്വപ്രപഞ്ചവും. അപ്പോൾ ഈശ്വരസ്വരൂപിയായ ജീവനും പ്രാപഞ്ചികവസ്തു ഏതെങ്കിലും അറിയുന്നതിന്നു വെളിച്ചമെന്തിന്നു്? ഒരു വെളിച്ചത്തിന്നു് അതിനെത്തന്നെ പ്രകാശിപ്പിക്കുന്നതിന്നു മറെറാരു വെളിച്ചത്തിന്റെ ആവശ്യമില്ലല്ലോ. ഈശ്വരൻ സ്വപ്രകാശചൈതന്യംതന്നെയെങ്കിലും ശരീരിയായിത്തീരുമ്പോഴാണു് ക്ഷേത്രജ്ഞനാകുക. ക്ഷേത്രസംബന്ധമില്ലാതെ എങ്ങനെ ക്ഷേത്രജ്ഞനായിത്തീരും? നഖാഗ്രംവരെ ഓരോ ദേഹത്തിലും നിറഞ്ഞിരിക്കുന്നതു് ഈശ്വരചൈതന്യംതന്നെ. ആ വിധമാണു് ഈശ്വരൻ ക്ഷേത്രജ്ഞനായിത്തീരുക; ദേഹത്തിൽ പ്രാണധാരിയായി വർത്തിക്കുക. പ്രാണന്റെ ഉത്ക്രമണം, പുറപ്പെട്ടുപോകൽ, ആണു് മരണം. പ്രാണനെ ഉപാധിയാക്കിക്കൊണ്ടു് നൂതനശരീരപ്രാപ്തിക്കായി ഉത്ക്രമണം ചെയ്യുന്നതും ഈശ്വരൻതന്നെ; ദേഹേന്ദ്രിയമനസ്സുകൾക്കു യഥാർത്ഥത്തിൽ ഉടയവൻ ഈശ്വരൻതന്നെയാണു്. ഇപ്രകാരം സർവ്വപ്രാണികളിലും കാണപ്പെടുന്ന ജനനവും മരണവും, ക്ഷേത്രജ്ഞനായ ഈശ്വരന്റെ തന്നെ ഉദയസ്ഥിതിലയലീലയാണു്. അവികാരിയായ ഈശ്വരൻ എങ്ങനെയാണു വരുകയും പോകുകയും ചെയ്യുക? തീയും തീപ്പൊരിയും ഒരേ വസ്തുവാണു്. തീയുടെ അംശമല്ല സ്ഫുലിംഗം. ഓരോ അഗ്നികണത്തിലും അഗ്നിധർമ്മമെല്ലാമുണ്ടു്. ഇല, മരത്തിന്റെ അംശമാണു്, മരമല്ല. കാരണം മരത്തിന്റെ സർവ്വധർമ്മവും ഇലയിലില്ല. അതുപോലെയല്ല അഗ്നികണവും അഗ്നിയും തമ്മിലുള്ള ബന്ധം. ആകയാൽ അഗ്നികണം അഗ്നിതന്നെ. അതേ വിധം വാസ്തവത്തിൽ ജീവൻ ബ്രഹ്മംതന്നെ, ബ്രഹ്മത്തിന്റെ അംശമല്ല. പറഞ്ഞവിധം സംസാരചക്രത്തിൽ ഭ്രമിക്കുന്ന പ്രാണി സർവ്വദാ ഏകരൂപനായ, സനാതനനായ, ഈശ്വരന്റെ ഭേദമോ, പരിണാമമോ അല്ലാത്തതായ സ്വരൂപംതന്നെ എന്നു സിദ്ധിക്കുന്നു. ഇവിടെ അംശം അംശി എന്ന വ്യവഹാരം ഉപാധിമൂലകമായ കല്പനയാണു്. വാസ്തവത്തിൽ ജീവനാനാത്വം സ്വീകരിക്കുന്നില്ല. അതുകാരണത്താലാണു്

പരമേശ്വരൻതന്നെയാണ് ഓരോ ശരീരത്തിലും വിളങ്ങുന്ന ക്ഷേത്രജ്ഞൻ എന്ന് ആദ്യം തന്നെ പ്രതിജ്ഞ ചെയ്തത്. ഈശ്വരനിൽനിന്നും ഭിന്നമല്ലാത്ത, ഈശ്വരാംശമായി ഗണിക്കപ്പെടുന്ന ഈശ്വരരൂപം, മനസ്സ് ഉൾപ്പെടെയുള്ള ആറു ഇന്ദ്രിയങ്ങളേയും പ്രകൃത്യാതന്നെ അവയ്ക്കുള്ള വിഷയോന്മുഖമായ വ്യാപാരത്തിൽനിന്നും, അവയെ പിൻതിരിപ്പിച്ച് സമാധി, സുഷുപ്തി, മരണം എന്നീ അവസ്ഥകളിൽ സങ്കോചിപ്പിക്കുന്നു. അപ്പോൾ പ്രകൃതിസ്ഥമായ – അജ്ഞാനത്തിൽ ലയിച്ച – ഇന്ദ്രിയമനസ്സുകളെ പിന്നീടും ഭോഗത്തിനുവേണ്ടി അടുത്ത അവസ്ഥയിലേയ്ക്ക് ആകർഷിക്കുന്നു. സുഷുപ്തിയിൽ ജീവനു ബ്രഹ്മഭാവപ്രാപ്തിയുണ്ടെങ്കിലും അജ്ഞാനം അപ്പോഴും ഒഴിയാതെ നില്ക്കുമൂലം ജാഗ്രദവസ്ഥയിൽ അനുഭവിയ്ക്കേണ്ട ഭോഗങ്ങളിലേയ്ക്കു ജീവനെ കർമ്മവാസന ആകർഷിക്കുന്നു. അതുമൂലം ഉണരുമ്പോൾ പിന്നീട് സംസാരത്തിലേയ്ക്കു മടങ്ങി എത്തുന്നു. സമാധിസ്ഥനായ ജ്ഞാനിക്ക് അജ്ഞാനം നശിച്ചതുകൊണ്ട് സംസാരഭോഗം അനുഭവിക്കാൻ മടങ്ങേണ്ടതില്ല. ഗാഢനിദ്രയിൽ ഓരോരുത്തർക്കും അവരവരുടെ ശരീരം ഇല്ലാത്തതിനു തുല്യം തന്നെയാണ്; അതുകൊണ്ടാണ് ഉറക്കത്തിൽനിന്നും എഴുന്നേല്ക്കുമ്പോൾ ശരീരം വീണ്ടെടുക്കുന്നതായി പറഞ്ഞത്. ഈ ശരീരത്തിൽത്തന്നെ ചേതനൻ സ്വപ്നത്തിൽനിന്നും ജാഗ്രത്തിലേയ്ക്കു വരുന്നതു പോലെതന്നെയാണു മരണാനന്തരം മറെറാരു ശരീരത്തിലേയ്ക്കു ജീവൻ ഉത്ക്രമണം ചെയ്യുന്നതും. ഗന്ധത്തിൻെറ ആശയം പുഷ്പമാണ്; വീശുന്ന കാററ് ഘ്രാണം നീക്കി, മറെറാരു ഇന്ദ്രിയത്തിനു പ്രത്യക്ഷമാമാകാതെ ലയിച്ചിരിക്കുന്ന ഗന്ധത്തെ ആശ്രയസ്ഥാനത്തിൽനിന്ന് എടുത്തുകൊണ്ടു പോകുന്നതുപോലെ ദേഹസ്വാമി ഒരു ശരീരത്തിൽനിന്നും മറെറാന്നിലേയ്ക്ക് ഇന്ദ്രിയമനസ്സുകളെ എടുത്തുകൊണ്ടു പോകുന്നു.

ഇവൻ, അതായത് സംസാരിയായ ജീവൻ, ശ്രോത്രം, ചക്ഷുസ്സ്, സ്പർശനം, രസനം, ഘ്രാണം, എന്നീ ബാഹ്യേന്ദ്രിയങ്ങളെയും അന്തരിന്ദ്രിയമായ മനസ്സിനെയും വ്യാപാരമുള്ളതാക്കി ദേഹത്തിലിരുന്നുകൊണ്ട് വിഷയങ്ങളെ അനുഭവിക്കുന്നു. ഗൃഹപതി പരിവാരങ്ങളുടെ അധിഷ്ഠാതാവാണ്; സേനാപതി സേനയുടെ അധിഷ്ഠാതാവാണ്; അധീനത്തിലുള്ളവർ ചെയ്യേണ്ടതു് അവരെക്കൊണ്ടു ചെയ്യിക്കുകയാണ് അധിഷ്ഠാതാവിൻെറ സ്വഭാവം. ഒരു ഉദാഹരണം ഇതു കുറെക്കൂടി വ്യക്തമാക്കും. ദീപം നിലവിൽ വരുന്നതിനു തിരിയും എണ്ണയും അവയുടെ ആധാരവും പുറമെ അഗ്നിയും ആവശ്യപ്പെടുന്നു; നിലവിൽ വന്നശേഷം പ്രകാശിപ്പിക്കേണ്ട വസ്തുക്കളെ പ്രകാശിപ്പിക്കുന്നതിനു സ്വാസത്തയല്ലാതെ മറെറാന്നും ആവശ്യപ്പെടുന്നില്ല. കുടത്തിൻെറയോ മകുടത്തിൻെറയോ ആകാരം ആയിത്തീരുന്നതിന് ഇന്ദ്രിയസംയോഗവും വെളിച്ചവും ആവശ്യപ്പെടുന്നു; എങ്കിലും ഘടമകുടാദികളുടെ പ്രത്യക്ഷാനുഭവം ജീവചൈതന്യത്തെ മാത്രം ആശ്രയിച്ച് ഉദ്ഭവിക്കുന്നതാണ്. ഇവിടെ വിഷയങ്ങളുടെ സേവനം എന്നു പറയുന്നതു് ഇന്ദ്രിയങ്ങൾവഴി ഉളവാകുന്ന അർത്ഥോപലബ്ധിമാത്രമാണ്.

ഇപ്രകാരം ദേഹത്തിൽത്തന്നെ നിലകൊള്ളുന്നവനാകയാൽ ദർശനയോഗ്യനാണെങ്കിലും ആത്മാവിനെ സാക്ഷാത്കരിക്കാത്തതു് എത്ര വലിയ മൂഢതയാണ്! ഒരു ദേഹത്തിൽനിന്നും മറെറാന്നിലേയ്ക്കു പകരുന്ന ഘട്ടത്തിൽ ആയാലും സത്ത്വരജസ്തമോഗുണങ്ങളുമായുള്ള സംഗം മൂലം വിഷയങ്ങളെ ഗ്രഹിച്ചുകൊണ്ട് ഒരേ ശരീരത്തിൽ കുടികൊള്ളുന്ന അവസ്ഥയിൽ ആയാലും എല്ലാ അവസ്ഥകളിലും, യഥാർത്ഥത്തിൽ ഗുണസംബന്ധമില്ലാതെ നിഷ്കളനും നിഷ്ക്രിയനും ശാന്തനുമായിട്ടുള്ള ദേഹിയുടെ താത്ത്വികരൂപം മൂഢന്മാർ അറിയുന്നില്ല. ഉത്ക്രമണവും ഭോഗവും മററും ഇന്ദ്രിയാദി ഉപാധികൾക്കാണെന്നും ഉപഹിതനായ ആത്മാവിനല്ലെന്നും, ജ്ഞാനനേത്രം തുറന്നു കഴിഞ്ഞവർ അറിയുകതന്നെ ചെയ്യുന്നു. ജ്ഞാനചക്ഷുസ്സ് എന്നു പറയുന്നതു് ജ്ഞാനസാധനങ്ങളാണ്. അതായതു് ന്യായപൂർവ്വകമായ ശാസ്ത്രം തന്നെ. തന്നിൽ – സ്വബുദ്ധിസാക്ഷിയായിത്തന്നെ സ്ഥിതിചെയ്യുന്ന – ആത്മാവിനെ യോഗികൾ ധ്യാനാഭ്യാസത്തിലുള്ള നിരന്തര പ്രയത്നഫലമായി, ഞാൻ എന്ന അനുഭവത്തിൻെറ മൂലത്തിൽ സാക്ഷാത്കരിക്കുന്നു. എത്രതന്നെ പ്രയത്നിച്ചുകൊണ്ടിരിക്കുന്നവരാ

യാലും അനാത്മാക്കൾ ആത്മാവിനെ കാണുന്നില്ല; കാരണം അവർ അചേതസ്സുകളാണ് – വിവേകഹീനന്മാരാണ് – എന്നുള്ളതുതന്നെ. ദുശ്ചരിതം പാടെ നീക്കുക, മനസ്സിൻെറ ദപ്പം ശമിപ്പിക്കുക, ഇന്ദ്രിയജയം കൈവരുത്തുക, തപോനിഷ്ഠരായിത്തീരുക ഇവയെല്ലാമാണ് ശുദ്ധസത്ത്വന്മാരായി ആത്മവാന്മാരായിത്തീരുന്നതിനുള്ള ഉപായം. ഈ ഗുണങ്ങൾ ഇല്ലാത്തവർ അനാത്മാക്കൾതന്നെ; ആത്മാവ് ഉണ്മയിൽ ഉണ്ടെങ്കിലും ഇല്ലാത്തതിന്നു സമമായി കഴിയുന്നവർ എന്നു സാരം. മനസ്സാണു ചേതസ്സ്; വിവേകമാണ് മനസ്സംസ്കാരംകൊണ്ട് ഉണ്ടാകേണ്ട ഫലം; അതില്ലാത്തവർ കല്ലുപോലെ അചേതസ്സുകൾതന്നെ എന്നു സാരം.

ഇതുവരെ കഴിഞ്ഞ പതിനൊന്നു ശ്ലോകങ്ങളിൽനിന്നും ലഭിച്ച നിർണ്ണയം ഇതാണ്: സംസാരം ജടപിടിച്ച ആലുമരംപോലെ ദുരുഛേദ്യമാണ്, എങ്കിലും ഭക്തിജ്ഞാനവൈരാഗ്യാദികൾകൊണ്ട് ജ്ഞാനികൾ അതിനെ ഛേദിച്ചു മോക്ഷപദമടയുന്നു. മുമുക്ഷുജീവൻ ഭഗവദംശംതന്നെയാണ്. ആകയാൽ ബ്രഹ്മപ്രാപ്തിതന്നെ മോക്ഷം. 'പ്രാപ്തി' പോയി ച്ചേരുകയല്ല, സ്വസ്വരൂപാവിർഭാവം മാത്രമാണ്. ഇതെല്ലാം ജീവൻെറ സ്വരൂപശോധനവഴി ലഭിക്കുന്ന അറിവാണ്. ബ്രഹ്മസ്വരൂപം എന്തെന്നു് ആരായുന്ന പക്ഷവും ജീവബ്രഹ്മൈക്യംതന്നെയാണ് മോക്ഷമെന്ന് ഇനിയും വിശദീകരിക്കുന്നു. ആദ്യംതന്നെ ബ്രഹ്മസ്വരൂപിയായ ഭഗവാൻെറ വിഭൂതി ഈ ഉദ്ദേശ്യത്തോടുകൂടി സംക്ഷേപിക്കുന്നു. ആദിത്യൻ, ചന്ദ്രൻ, അഗ്നി ഇവകളിൽ സർവ്വലോകത്തെയും പ്രകാശിപ്പിക്കുന്ന തേജസ്സ് നാം പ്രത്യക്ഷമായി കാണുന്നു. ചൈതന്യാത്മകമായ ആ തേജസ്സ് വാസ്തവത്തിൽ 'എന്നുടേതുതന്നെ' എന്നു മനസ്സിലാക്കണം എന്നു ഭഗവാൻ പറയുന്നു. മറെറാന്ന്: മണ്ണുകട്ടിയായ ഈ ഭൂഗോളത്തിൽ അന്തർഗതനായിരുന്നുകൊണ്ട് ചരാചരഭൂതവർഗ്ഗങ്ങളെയെല്ലാം സ്വബലംകൊണ്ടു ഞാൻ താങ്ങുകയും പോഷിപ്പിക്കുകയും ചെയ്യുന്നു. ഇല്ലാത്തപക്ഷം ഈ മണ്ണുകട്ട പൊടിഞ്ഞു ഭസ്മമാവുകയോ കീഴിൽ എവിടെയോ വീണു പോവുകയോ ചെയ്യു എന്നു വരാം. വേറൊന്ന്: അമൃതരശ്മിയായ ചന്ദ്രൻെറ രൂപം പൂണ്ടു് ഈശ്വരൻ ഫലം തരുന്ന ചെടികളെയെല്ലാം രസമുള്ളതാക്കി പോഷിപ്പിക്കുന്നു. എല്ലാവൎക്കും അന്തരംഗമായി അനുഭവമായ ഒരു സംഗതി പിന്നെ ഇതാണ്; ജഠരാഗ്നിയായി ഈശ്വരൻ പ്രാണിദേഹത്തിൽ നില എടുത്തു് ജഠരാഗ്നിയെ ഉദ്ദീപിപ്പിക്കുന്ന നിശ്വാസപ്രശ്വാസങ്ങളുമായി ഒന്നുചേൎന്ന് കഴിച്ച ഭക്ഷണം ജീൎണ്ണമാക്കി ശരീരസാത്മ്യം വരുത്തുന്നു. ഭക്ഷ്യം, ഭോജ്യം, ലേഹ്യം, ചോഷ്യം എന്നു കഴിക്കുന്ന വസ്തു നാലുപ്രകാരമാണ്. പാനീയം വേറെയും. പല്ലു പ്രയോഗിച്ചു ചവച്ചു തിന്നുന്നതു് ഭക്ഷ്യം. അപ്പം, മുറുക്കു മുതലായവ. നാക്കുകൊണ്ടു് ഉഴപ്പി വിഴുങ്ങുന്ന വെന്ത ചോറും കറിയും മററും ഭോജ്യം. നാവിൽ വെച്ചു രസം ഇറുമി കഴിക്കുന്ന ശൎക്കരയും മാമ്പഴവും മററും ലേഹ്യം. ചവച്ചു സാരാംശം ഉൾക്കൊള്ളുകയും ചണ്ടി തുപ്പിക്കളയുകയും ചെയ്യേണ്ടിവരുമ്പോൾ ആവക ആഹാരം ചോഷ്യം എന്നു പറയപ്പെടുന്നു. കരിമ്പു മുതലായവ. സൎവ്വത്ര സൎവ്വശക്തികളും ഭഗവാൻെറ തന്നെയെന്ന് ഇതിൽനിന്നും വ്യക്തം. ഊണു കഴിക്കുന്നതു് വൈശ്വാനരരൂപിയായ ഭഗവാനും, ഭോജ്യം സോമരൂപിയായി ഭഗവാൻ വിളയിപ്പിച്ച ധാന്യാദികളുമാണെന്നുള്ള ബോധത്തോടുകൂടി ഭക്ഷണം കഴിക്കുന്നവൻ അന്നത്തെ നിമിത്തമാക്കി കാട്ടിക്കൂട്ടുന്ന ദുഷ്പ്രവൃത്തികളിൽനിന്നും അകലുന്നു.

മേൽപറഞ്ഞ വിധം ലോകത്തിന്നു് പ്രകാശം നൽകുക, പ്രാണികൾക്കു വേണ്ട ഭക്ഷണം നിൎമ്മിക്കുക, കഴിച്ച ഭക്ഷണം ജരിപ്പിച്ചു പ്രാണികളെ വളർത്തുക മുതലായ പ്രവൃത്തികൾ ഭഗവാൻതന്നെ നടത്തുന്നു എന്നു കേട്ടു് ഭഗവാൻ പരിമിതനാണെന്നു വിപരീതബുദ്ധിവരാൻ പാടില്ല എന്നു കരുതി ഭഗവാൻ സർവ്വാത്മകനാണെന്ന നിഗമനം അടുത്തു പറയുന്നു. ബ്രഹ്മാദിസ്ഥാവരാന്തം സർവ്വപ്രാണികളുടെയും ഹൃദയത്തിൽ ആത്മസ്വരൂപിയായി ഭഗവാൻ പ്രവേശിച്ചു നിലകൊള്ളുന്നു. ആകയാൽ ആത്മാവിൻെറ ഉണ്മയാൽ മാത്രമാണ് പ്രാണികൾക്കു പൂർവ്വാനുഭവത്തെപ്പററിയുള്ള ഓൎമ്മയും ഇന്ദ്രിയജന്യമായ വിഷയജ്ഞാനവും ഉളവാകുന്നതും, ഇവ രണ്ടും ഇല്ലാതായിപ്പോകുന്നതും. ഇപ്രകാരം ഭഗവാൻ സർവ്വാത്മകനായാൽ വേദപ്രതിപാദ്യമായ സർവ്വദേവതകളും വേദാന്താൎത്ഥം പരമ്പരയാ ശിഷ്യക്രമത്തിൽ നല്കുന്ന,

തത്ത്വജ്ഞാനഗുരുവും വേദജ്ഞനും ഭഗവാൻ തന്നെയാണ്. വേദവാക്യം ഗുരുവാക്യം ഭഗവദ്വാക്യം ഇവകളിൽ ഭിന്നാർത്ഥത്വം കല്പിച്ച് ഉപദേശിക്കുന്നവൻ വിശ്വസനീയനല്ല, ഗുരുവല്ല, വേദാർത്ഥവിത്തുമല്ല എന്ന് ഇതിൽനിന്നും ധ്വനിക്കുന്നു. വേദാന്തവേത്താവും വേദവിത്തും യഥോക്തരൂപത്തിൽ ഭഗവദ്വിഭൂതിയായി ഉപാസനീയരാണ് എന്നും ഇവിടെ സൂചിപ്പിക്കപ്പെടുന്നു.

നിരുപാധികമായ സച്ചിദാനന്ദപരമാത്മസ്വരൂപം എപ്രകാരമാണെന്ന് ഇനിയും അദ്ധ്യായസമാപ്തിവരെക്കൊണ്ട വിവരിക്കുന്നു. ഈ പ്രപഞ്ചത്തിൽ പുരുഷൻ എന്നു പറയപ്പെടുന്ന ആത്മതത്ത്വവുമായി ഐക്യഭ്രമംമൂലം ഉപാധിയായിത്തീർന്നിട്ടുള്ളതിനാൽ 'പുരുഷൻ' എന്നുതന്നെ പേരു പറയപ്പെടുന്ന രണ്ടു ''പുരുഷന്മാർ'' ഉണ്ട്. ഒന്നു ക്ഷരപുരുഷൻ, രണ്ടാമത്തു് അക്ഷരപുരുഷൻ. ''ക്ഷരതി'', എന്ന ക്രിയയ്ക്കു നശിക്കുക എന്നർത്ഥമാകയാൽ നാശമടയുന്ന കാര്യപ്രപഞ്ചം മുഴുവൻ ആകാശം മുതൽ പ്രാണിശരീരംവരെയുള്ള സൃഷ്ടിക്കപ്പെട്ടതു സർവ്വവും ക്ഷരപുരുഷൻ എന്ന വിഭാഗത്തിൽ പെടുന്നു. സർവ്വപ്രപഞ്ചത്തിന്റേയും കാരണമായ നാശമില്ലാത്ത മായാശക്തിതന്നെയാണു കൂടസ്ഥനായ അക്ഷരപുരുഷൻ. 'കൂടം' എന്ന പദത്തിന്നു 'കൂട്ടം' എന്നോ 'കടിലത' എന്നോ ഉള്ള അർത്ഥം പ്രയോഗത്തിൽ കാണാൻ കഴിയും. ധാന്യകൂടം, കൂടസാക്ഷി എന്നെല്ലാം. കൂടംപോലെ സ്ഥിതിചെയ്യുന്നതു കൂടസ്ഥം. പരമാത്മസ്വരൂപം ഏതു വിധമോ അതേവിധം അറിയാത്തതുമൂലം മാത്രമാണ് സംസാരഭ്രമം ഉളവായിട്ടുള്ളത്. വാസ്തവത്തെ മറയ്ക്കുന്ന അജ്ഞാനംതന്നെയാണ് ഇവിടെ വഞ്ചന, ഭ്രാന്തി. പരമേശ്വരന്റെ മായാശക്തിരൂപമായ സംസാരബീജം, അനന്തമാകയാൽ അതു കൂടസ്ഥമാണെന്നും അക്ഷരമാണെന്നും ഉപപാദിച്ചു. ക്ഷരമായ പ്രപഞ്ചപുരുഷന്റെ ഉത്പത്തിബീജം എണ്ണമില്ലാതെയുള്ള ജന്തുക്കളുടെ കാമം, കർമ്മം, സംസ്കാരം ഇവകൾക്ക് ആശ്രയമായ അജ്ഞാനംതന്നെ അഥവാ മായാശക്തിതന്നെ. കാര്യം സ്ഥൂലവും കാരണം സൂക്ഷ്മവുമാണെന്നല്ലാതെ അവയ്ക്കു ഭിന്നതയില്ല. കാര്യത്തെ അപേക്ഷിച്ചുള്ള നിത്യത്വം അഥവാ അനശ്വരത്വമാണ് കാരണത്തിന്നുള്ളത്, പരമാർത്ഥനിത്യത്വമല്ല. പരമാർത്ഥനിത്യത അവ്യയനായ ഈശ്വരന്നു മാത്രമുള്ളതാണ്. ദൃശ്യപ്രപഞ്ചത്തിന്റെ ക്ഷരാക്ഷരവിഭാഗങ്ങളിൽനിന്നും വിഭിന്നമായി സർവ്വോത്തമനായി നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായിരിക്കുന്ന പരിപൂർണ്ണനെ പരമാത്മാവെന്നു വേദാന്തം പറയുന്നു. ആ പരമാത്മതത്ത്വംതന്നെയാണ് സ്വയമേ നിർവ്വികാരനാണെങ്കിലും ഭൂർഭുവസ്സ്വർലോകങ്ങളെ തന്റെ ചൈതന്യരൂപമായ ബലംകൊണ്ട് താങ്ങിനിർത്തുന്ന ഈശ്വരൻ.

ക്ഷരരൂപമായ ഉപാധിയേയും അക്ഷരരൂപമായ ഉപാധിയേയും കടന്ന് അവ രണ്ടിന്നും ആശ്രയമായി അവയ്ക്കുള്ള ദോഷം ലേശവും സ്പർശിക്കാതെ ഉത്കൃഷ്ടതമനായിരിക്കുകമൂലം ഭഗവാൻ ലോകവ്യവഹാരത്തിലും വേദവചനങ്ങളിലും 'പുരുഷോത്തമ'നെന്ന പേരിൽ പ്രസിദ്ധനായിത്തീർന്നു. മായോപാധിയായ ഈശ്വരൻ സർവ്വശക്തനും പൂർണ്ണകാമനും സർവ്വജ്ഞനുമാണ്. അവിദ്യോപാധിയായ ജീവനാകട്ടെ അശക്തനും കാമഹതനും അല്പജ്ഞനുമാണ്. ഉപാധിദ്വയം മൂലമാണ് പൂർണ്ണൻ രണ്ടു പ്രകാരത്തിലും പരിച്ഛിന്നനായിത്തീർന്നതു്. ജീവധർമ്മമോ ഈശ്വരധർമ്മമോ സംബന്ധിക്കാതെ കേവലസ്വരൂപനായ പരമാത്മാവുതന്നെയാണ് അവ്യയനായ പരമേശ്വരൻ. കാര്യകാരണരൂപമായ ജഡോപാധിയെക്കാൾ ഉത്കൃഷ്ടനാണ് ചേതനനായ ജീവൻ, ജീവനേക്കാൾ ഉത്കൃഷ്ടതരനാണ് മായാശക്തിയെ വശപ്പെടുത്തി സ്വതന്ത്രനായിരിക്കുന്ന ഈശ്വരൻ, മൂന്നിൽ ഉത്കൃഷ്ടതമനാണ് ഉപാധിശൂന്യനായ കേവലചിന്മാത്രാത്മസ്വരൂപിയായ പരമപുരുഷൻ.

''ഇദ്ദേഹം പരിച്ഛിന്നനാണ്'' എന്ന അവിവേകജ്ഞാനമില്ലാതെ ഹേ ഭാരത, ഏതൊരു പുരുഷനാണോ പുരുഷോത്തമനാമം നിർവ്വചിച്ച ഈ പ്രപഞ്ചത്തിൽ വിവരിക്കപ്പെട്ട വിധത്തിൽ പുരുഷോത്തമനായ എന്നെ മനസ്സിലാക്കുന്നതു്, അവൻ സർവ്വജ്ഞനായിത്തീരുന്നു, സർവ്വാത്മകനെന്ന ഭാവത്തിൽ എന്നെ അവൻ ഭജിക്കുകയും ചെയ്യുന്നു. ഭഗവദ്ഗീത മുഴുവൻ ശാസ്ത്രംതന്നെയാണെങ്കിലും അതിന്റെ സമ്പൂർണ്ണ

സാരം സംക്ഷേപമായി ഞാൻ ഉപദേശിച്ചിരിക്കയാൽ അതിരഹസ്യമാണ്. ഈ പതിനഞ്ചാമത്തെ അദ്ധ്യായം ബ്രഹ്മജ്ഞാനംമൂലം ബ്രഹ്മഭാവമായ മോക്ഷമടയുവാൻ കഴിയുമെന്ന തത്ത്വം ഗ്രഹിച്ചുകഴിഞ്ഞ ഏതൊരുവനും ബുദ്ധിയുടെ പ്രശസ്തഫലം നേടുന്നു. ആത്മവേത്താവായി ജ്ഞാനിയായിത്തീരുന്നു. പാപശൂന്യനും ഭരതകുലജാതനുമായ അർജ്ജുനൻ കൃതകൃത്യനാകുമെന്നു പറയേണ്ടതില്ലല്ലോ. കൃതകൃത്യത പരിപൂർണ്ണപുരുഷാർത്ഥപ്രാപ്തിയല്ലാതെ മറ്റൊന്നല്ല.

---

# ശ്രീഭഗവാനുവാച

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ജ്ഞാനീ മൃഷാ പശ്യതി വിശ്വമേതദ്–
ഭക്തസ്തു സമ്പശ്യതി വിഷ്ണുരൂപം;
സ്യാജ്ജ്ഞാനിനോ ദൃഷ്ടിരതീവ ശുഷ്കാ
ഭക്തസ്യ തു സ്യന്ദിതരാം രസാർദ്രാ. 266

ജ്ഞാനി ഈ വിശ്വത്തെ മിഥ്യയായിട്ടു കാണുന്നു; ഭക്തനാണെങ്കിൽ വിഷ്ണുമയമായിട്ടാണു കാണുന്നത്. ജ്ഞാനിയുടെ കാഴ്ച നന്നെ ഉണങ്ങിക്കടിച്ചതാണ്; ഭക്തന്റെയാകട്ടെ രസംകൊണ്ടു ഏററവും കുതിർന്നലിഞ്ഞതത്രേ.

നിശ്ശ്രേയസോദന്വതി യോഗതല്പേ
ജ്ഞാനീ ഭജേദ്വിഷ്ണുരിവ പ്രസുപ്തിം;
ഭക്തഃ പുനർഭക്തികളിന്ദജായാം
മജ്ജൻ പ്ലവൻ ക്രീഡതി രാധികേവ. 267

ജ്ഞാനി മോക്ഷസമുദ്രത്തിൽ, യോഗശയ്യയിൽ വിഷ്ണുവിനെപ്പോലെ, പള്ളിക്കുറുപ്പുകൊള്ളും. ഭക്തനാണെങ്കിൽ ഭക്തികാളിന്ദിയിൽ മുങ്ങി നീന്തിക്കൊണ്ടു രാധയെപ്പോലെ കളിക്കുന്നു.

ജ്ഞാനീ പരബ്രഹ്മമഹിമ്നി തൂഷ്ണീം
ശേതേ സുഖം സർവ്വവികാരശൂന്യഃ;
ഭക്തസ്തു ഗായൻ പ്രഹസൻ പ്രഗർജൻ
മാദ്യൻ നടൻ ക്രീഡതി ഭക്തിവാട്യാം. 268

ജ്ഞാനി യാതൊരു വികാരവുമില്ലാതെ മിണ്ടാതെ പരബ്രഹ്മമഹിമയിൽ സുഖമായി കിടക്കുന്നു. ഭക്തനാകട്ടെ പാടിക്കൊണ്ടും ചിരിച്ചുകൊണ്ടും അലറിക്കൊണ്ടും പുളച്ചുകൊണ്ടും ആടിക്കൊണ്ടും ഭക്തിപ്പൂങ്കാവിൽ ക്രീഡിക്കുന്നു.

ഭക്തഃ പിബേത് സൌഹൃദമീശ്വരസ്യ
ജ്ഞാനീ ഗിളേദീശ്വരമേവ കൃത്സ്നം;
ജ്യോത്സ്നാം ധയേച്ചന്ദ്രമസശ്ചകോരോ
രാഹുർഗ്രസേച്ചന്ദ്രമസം സമഗ്രം. 269

ഭക്തൻ ഈശ്വരന്റെ സ്നേഹത്തെ നുകർക്കയേയുള്ളു; ജ്ഞാനി ഈശ്വരനെത്തന്നെ മുഴുവൻ വിഴുങ്ങും. ചകോരം ചന്ദ്രന്റെ നിലാവിനെ കുടിയ്ക്കുകയേയുള്ളു; രാഹു ചന്ദ്രനെത്തന്നെ നിശ്ശേഷം വിഴുങ്ങും.

ആദൌ സകാമോഽപി ഹൃഷീകനാഥം
ശ്രദ്ധാതിരേകേണ നിഷേവതേ യഃ
വസ്തുപ്രഭാവാദ് ധ്രുവവദ്ധ്രുവം സ
നിഷ്കാമഭക്തോ ഭവിതാവസാനേ. 270

ഭഗവാനെ അതിശ്രദ്ധയോടുകൂടി സേവിയ്ക്കുന്നവൻ ആരംഭത്തിൽ സകാമനായാൽപ്പോലും വസ്തുശക്തി കൊണ്ടു ധ്രുവനെപ്പോലെ അവസാനത്തിൽ തീർച്ചയായും നിഷ്കാമഭക്തനായിത്തീരും.

സാംഖ്യാദിയോഗൈരിതരേ മുനീന്ദ്രാ
യം ദൂരതോ വീക്ഷിതുമപ്യശക്താഃ
തം ലീലയാ കേവലരാഗഭക്ത്യാ
ഭക്തോ ബലാദായതതേ മുകുന്ദം. 271

മററു മുനീശ്വരന്മാർ സാംഖ്യം മുതലായ യോഗങ്ങളെക്കൊണ്ടു യാതൊരാളെ അകലെനിന്നു കാണ്മാൻ പോലുമാളാകുന്നില്ലയോ, ആ മുകുന്ദനെ ഭക്തൻ വെറും രാഗഭക്തികൊണ്ട് അനായാസേന പിടിച്ചു വലിച്ചു കീഴിലാക്കുന്നു. (ആയതതേ = വശീകരോതി.)

ബ്രഹ്മാദിദേവൈസ്സനകാദിസിദ്ധൈർ–
ജ്ഞാനാദിയോഗൈർ യമുനാദിതീർത്ഥൈഃ
അന്വിഷ്യമാണം പരമം പുമാംസ–
മാശ്ലിഷ്യ ദോർഭ്യാം മുമുദേ യശോദാ. 272

ബ്രഹ്മാദിദേവന്മാരാലും സനകാദിസിദ്ധന്മാരാലും ജ്ഞാനാദിയോഗങ്ങളാലും യമുനാദിതീർത്ഥങ്ങളാലും അന്വേഷിക്കപ്പെട്ടുകൊണ്ടിരിക്കുന്ന പരമപുരുഷനെ യശോദ രണ്ടു കൈകൊണ്ടും കെട്ടിപ്പുണർന്നാനന്ദിച്ചു.

ബ്രഹ്മാദിശഷ്പാന്തശരീരഭാജാം
യസ്സ്വേച്ഛയാ കൃന്തതി കർമ്മപാശം
തം നിത്യമുക്തം ജഗതാമധീശം
ദാമ്നാ ബബന്ധ പ്രസഭം യശോദാ. 273

ബ്രഹ്മാവുതൊട്ടു പുല്ലുവരെയുള്ള ജീവന്മാരുടെ കർമ്മപാശത്തെ യാതൊരുവനാണോ ഇഷ്ടംപോലെ മുറിയ്ക്കുന്നതു്, ആ നിത്യമുക്തനായ ജഗദീശ്വരനെ യശോദ കയർകൊണ്ടു ബലാത്കാരേണ ബന്ധിച്ചു.

ഭക്തോ ന രോഗാന്ന ധനാപകർഷാ-
ന്നാപത്യനാശാന്ന ശരീരപാതാത്,
നാപ്യന്തകാദ്ഭയജതേ പരന്തു
വിശ്വേശിതുർവിസ്മരണാദ് ബിഭേതി. 274

ഭക്തനു രോഗത്തിനെയുമില്ല, ദാരിദ്ര്യത്തിനെയുമില്ല, സന്താനനാശത്തിനെയുമില്ല, മരണത്തിനെയുമില്ല, അന്തകനെയുമില്ല ഭയം; പിന്നെയോ, ഈശ്വരനെ മറന്നുപോയാലോ എന്നു മാത്രമേ പേടിയുള്ളു.

വിഭ്രംശകഃ പഞ്ചമകാരവസ്തു-
സേവാത്മകസ്സജ്ജനഗർഹണീയഃ,
പ്രായോ ന കർത്താഭജസമ്പ്രദായഃ
ശ്രേയോഽർത്ഥിലോകൈരവലംബനീയഃ. 275

'മ' എന്ന ആദ്യക്ഷരത്തോടുകൂടിയ അഞ്ചുകൂട്ടം സേവിയ്ക്കാൻ അനുശാസിയ്ക്കുന്നതും ഭ്രംശത്തിനിടയാക്കുന്നതും സജ്ജനങ്ങൾ നിന്ദിക്കുന്നതുമായ കർത്താഭജസമ്പ്രദായത്തെ ശ്രേയഃകാംക്ഷികൾ പ്രായേണ ആശ്രയിയ്ക്കാതിരിയ്ക്കുന്നതാണു് നല്ലതു്.

യോഗ്യാവനഷ്ടാത്തുമപത്യഭാവോ
ദാസേയഭാവശ്ച ജഗജ്ജനന്യാഃ;
വ്യാപത്കരത്വാത്തു ന വീരഭാവഃ
സാമാന്യലോകൈഃ പരിശീലനീയഃ. 276

ലോകമാതാവിന്റെ പുത്രഭാവവും ദാസഭാവവും അഭ്യസിയ്ക്കാൻകൊള്ളാം. വീരഭാവമാകട്ടെ ആപത്കരമാകയാൽ സാധാരണ ജനങ്ങൾക്ക ശീലിയ്ക്കാൻ നന്നല്ല.

ന ബ്രഹ്മചര്യാത് പരമസ്തി വീര്യം
നാചാര്യപാദാത് പരമസ്തി തീർത്ഥം,
നോ നാമഗാനാത് പരമോഽസ്തി ധർമ്മോ
ന പ്രേമഭക്തേർമഹിതോഽസ്തി ലാഭഃ. 277

ബ്രഹ്മചര്യത്തെക്കാൾ മേലേ ശക്തിയില്ല. ആചാര്യപാദത്തെക്കാൾ മീതെ തീർത്ഥമില്ല. നാമകീർത്തനത്തെക്കാൾ ശ്രേഷ്ഠമായ ധർമ്മമില്ല. പ്രേമഭക്തിയെക്കാൾ ഉത്കൃഷ്ടമായ ലാഭമില്ല.

നൂനം നരാ ജന്തുഷു കേചിദേവ
മോക്ഷേച്ഛവോ നൃഷ്വപി കേചിദേവ
മുക്താ മുമുക്ഷുഷ്വപി കേചിദേവ
ഭക്താശ്ച മുക്തേഷ്വപി കേചിദേവ 278

തീർച്ചയായും പ്രാണികളിൽ മനുഷ്യർ കുറച്ചു മാത്രമാണുള്ളതു്. ആ മനുഷ്യരിൽത്തന്നെ മുമുക്ഷുക്കൾ വളരെ ചുരുങ്ങും. മുമുക്ഷുക്കളിലും മുക്തന്മാർ ഏതാനും പേരേയുള്ളു. മുക്തന്മാരിൽ ഭക്തന്മാരും അപൂർവ്വം ചിലർ മാത്രമുണ്ടായിരിയ്ക്കും.

കാമാർത്ഥലോലാ ഭുവി സന്ത്യസംഖ്യാ
ധർമ്മപ്രധാനാ അപി സന്ത്യനേകേ,
നിർവാണനിഷ്ഠാ അപി സന്തി കേചിദ് -
ഭക്ത്യേകസക്താസ്ത്വിഹ പഞ്ചഷാസ്സ്യുഃ 279

അർത്ഥകാമങ്ങളിൽ കൊതിയുള്ള കൂട്ടർ മന്നിൽ കൈയും കണക്കുമില്ലാതെയുണ്ടു്. ധർമ്മത്തെ മുറുകെപ്പിടിക്കുന്നവരും ധാരാളമുണ്ടു്. മോക്ഷേച്ഛുക്കൾപോലും കുറച്ചൊക്കെയുണ്ടു്. എന്നാൽ ഭക്തിയിൽമാത്രം സക്തിയുള്ളവർ ഈ ലോകത്തിൽ അഞ്ചാറു പേരേ ഉണ്ടാവു.

ഭുക്തേശ്ച സിദ്ധേശ്ച വിമുക്തിതശ്ച
സ്വാദീയസി സ്നേഹരസാമൃതാബ്ധൗ
പുണ്യാശയാ ഭാവുകസാർവഭൗമാഃ
കേചിന്മഹാഭാഗവതാ രമന്തേ. 280

ഭുക്തിയെക്കാളും സിദ്ധിയെക്കാളും മുക്തിയെക്കാളും സ്വാദേറിയ സ്നേഹരസമാകുന്ന അമൃതസമുദ്രത്തിൽ പുണ്യാശയന്മാരും രസികചക്രവർത്തികളുമായ ഏതാനും പരമഭാഗവതന്മാർ രമിക്കുന്നു.

മിഥ്യാപി വിശ്വം പ്രസമീക്ഷമാണാ-
ന്മുക്താന്മഹീയാൻ ഹരിഭക്ത ഏവ;
യോഽയം ജഗദ്വിഷ്ണുമയം പ്രപശ്യ-
ത്യാബ്രഹ്മശൈലം ന മൃഷാ തു കിഞ്ചിത്. 281

വിരിഞ്ചൻതൊട്ടു പർവതംവരെയുള്ള പ്രപഞ്ചത്തെ വിഷ്ണുമയമായിക്കാണുകയും മിഥ്യയായ യാതൊന്നിനെയും കാണാതിരിക്കുകയും ചെയ്യുന്ന ഹരിഭക്തൻതന്നെയാണു് ജഗത്തിനെ മിഥ്യയായിട്ടെങ്കിലും ദർശിക്കുന്ന മുക്തനെക്കാൾ ശ്രേഷ്ഠൻ.

സമസ്തചേഷ്ടാസ്വഖിലസ്വരൂപേ-
ഷ്വശേഷശബ്ദേഷു മുകുന്ദമേകം
പ്രപശ്യതാം സത്യമൃഷാ വിവേകോ
വിമോക്ഷസംസാരഭിദാ ച ന സ്യാത്. 282

സർവചേഷ്ടകളിലും സകലസ്വരൂപങ്ങളിലും മുകുന്ദനെ മാത്രം വീക്ഷിക്കുന്നവർക്കു് സത്യവും മിഥ്യയും തമ്മിലുള്ള വ്യത്യാസമോ മുക്തിയും സംസൃതിയും തമ്മിലുള്ള ഭേദമോ ഉണ്ടാവില്ല.

പ്രേമ്ണൈവ ന ജ്ഞാനകണേന ഗോപ്യോ
ദ്രഷ്ടും സമർത്ഥാ അഭവൻ മുകുന്ദം
അന്തർബഹിശ്ച സ്ഥിരജങ്ഗമാനാ–
മാരൂഢയോഗൈരപി ദുർനിരീക്ഷ്യം. 283

യോഗത്തിന്റെ ഉത്തമപടികളിൽക്കേറിയവർക്കുപോലും കാണാൻ പ്രയാസമായ മുകുന്ദനെ സ്ഥാവരജംഗമങ്ങളുടെ അകത്തും പുറത്തും ദർശിക്കാൻ ഗോപിമാർ സമർത്ഥകളായതു പ്രേമംകൊണ്ടു മാത്രമാണ്, അല്ലാതെ ജ്ഞാനത്തിന്റെ ശകലംകൊണ്ടല്ല.

ഭൂമിം പയോഽഗ്നിം പവമാനമഭ്രം
ശൈലാൻ നദീവാരിനിധീൻ വനാനി
കീടാൻ മൃഗാൻ പക്ഷിഗണാൻ മനുഷ്യാ–
നൈക്ഷന്ത ഗോപ്യോ ഭഗവത്സ്വരൂപാൻ. 284

ഭൂമിയേയും ജലത്തേയും തേജസ്സിനേയും വായുവിനേയും ആകാശത്തേയും മലകളേയും പുഴകളേയും ആഴികളേയും കാടുകളേയും കീടങ്ങളേയും മൃഗങ്ങളേയും പക്ഷികളേയും മനുഷ്യരേയും ഭഗവത്സ്വരൂപങ്ങളായിട്ടാണ് ഗോപിമാർ കണ്ടിരുന്നതു്.

യാ നന്ദസൂനോസ്സകൃദീക്ഷണേന
ഗോപ്യഃ പരപ്രേമരസേ നിമജ്ജ്യ
മുക്തൌ ജുഗുപ്സാമഭജംസ്തദീയാത്
കിം ശ്രൂയതേ തീവ്രതരോ വിരാഗഃ? 285

നന്ദനന്ദനനെ ഒരിക്കൽ കണ്ടപ്പോഴേയ്ക്കും പരമപ്രേമരസത്തിലാണ്ടു മുക്തി ചെടിച്ചതു് യാതൊരു ഗോപികമാർക്കാണോ, അവരുടെ വൈരാഗ്യത്തെക്കാൾ കൂടുതൽ ശക്തിയുള്ള വൈരാഗ്യത്തെ കേട്ടിട്ടുണ്ടോ?

ശൌചാഭിജാത്യാധ്യയനാദിഹീനാ
ആഭീരനാര്യോ ഭവനാഭിജാദ്യൈഃ
വിശേശ്വരൈരപ്യഭിവന്ദനീയാ
ആസൻ മുകുന്ദേ പരയൈവ ഭക്ത്യാ. 286

ശുദ്ധി, ആഭിജാത്യം, പഠിപ്പുമുതലായതൊന്നുമില്ലാത്ത ഗോപസ്ത്രീകൾ ശിവൻ ബ്രഹ്മാവു തുടങ്ങിയ വിശേശ്വരന്മാരാൽപ്പോലും വന്ദനീയകളായിത്തീർന്നതു മുകുന്ദനിലുള്ള പരമഭക്തികൊണ്ടു മാത്രമാകുന്നു.

ജപേന യജ്ഞേന സമാധിനാ വാ
തഥാ ന തുഷ്യേദ് ഭഗവാൻ മുകുന്ദഃ
യഥാനുരാഗാത്മികയാ നിരസ്ത–
ഫലേച്ഛയാ കേവലയാ സ്വഭക്ത്യാ. 287

അനുരാഗാത്മികയും ഫലാഭിസന്ധിരഹിതയുമായ തന്നിലുള്ള കേവലഭക്തികൊണ്ടു് എങ്ങനെയോ, അങ്ങനെ ജപംകൊണ്ടോ യാഗംകൊണ്ടോ സമാധികൊണ്ടോ ശ്രീകൃഷ്ണഭഗവാൻ സന്തോഷിക്കില്ല.

ദാനേഷു മുഖ്യം സ്തുതമന്നദാനം
വിദ്യാപ്രദാനം മഹിതം തതോഽപി
ശ്രേഷ്ഠം തതോഽപീശ്വരഭക്തിദാനം
തസ്മാദധിശിഷ്ടം ത്വിഹ നാസ്തി ദാനം. 288

അന്നദാനത്തെ ദാനങ്ങളിൽവെച്ചു മുഖ്യമായിട്ടാണു സ്മൃതികൾ ഉദ്ഘോഷിക്കുന്നതു്. വിദ്യാദാനം അന്നദാനത്തെക്കാൾ പ്രധാനമാകുന്നു. വിദ്യാദാനത്തെക്കാൾ ശ്രേഷ്ഠമത്രെ ഈശ്വരഭക്തിദാനം. ഭക്തിദാനത്തെക്കാൾ ഉത്കൃഷ്ടമായ ദാനം ഈ ലോകത്തിലില്ല.

മുക്തിപ്രദാനേ ഭൃശമുക്തഹസ്ത–
സ്സർവേശ്വരോ ദുർഗ്രഹകാരണേന
സന്ദൃശ്യതേ ശശ്വദുപാസകാനാം
ഭക്തിപ്രദാനേ സുതരാം കദര്യഃ. 289

ഉപാസകന്മാർക്കു മുക്തി നൽകുന്ന വിഷയത്തിൽ ധാരാളം കൈയയയ്ക്കുന്ന സർവേശ്വരനെ ഭക്തികൊടുക്കുന്ന കാര്യത്തിൽ, എന്തൊ അറിയാത്ത കാരണത്താൽ, എപ്പോഴും അറുപിശുക്കനായിട്ടാണ് കാണുന്നതു്,

---

അമ്മ: എന്റെ കുട്ടീ, നീ പറയുന്നതു ശരിയാണ്. കാലക്രമേണ ഈശ്വരൻ ഉണ്ടെന്നുള്ള വിചാരംപോലും ഒരാൾക്ക് ഇല്ലാതെയാകുന്നു. ജ്ഞാനം ഉദിച്ചുകഴിഞ്ഞാൽ ഈശ്വരന്മാരും ദേവതമാരും ഒക്കെ മായയാണെന്നു മനസ്സിലാകുന്നു. കാലത്തിൽ എല്ലാം ഉത്ഭവിക്കുന്നു. കാലത്തിൽ നശിക്കുകയും ചെയ്യുന്നു. ജ്ഞാനോദയം ഉണ്ടാകുന്ന അവസ്ഥയിൽ യഥാർത്ഥത്തിൽ ഈശ്വരൻ തുടങ്ങിയ എല്ലാ വസ്തുക്കളും തിരോധാനം ചെയ്യുകയാണ്. ഈ ലോകം മുഴുവനും വ്യാപിച്ചിരിക്കുന്നതു് ജഗജ്ജനനിയാണെന്നു് സാധകന് മനസ്സിലാകുന്നു. അപ്പോൾ എല്ലാം ഏകമാകുന്നു. അതാണ് ശുദ്ധസത്യം.

—മാതൃദേവീസംഭാഷണങ്ങൾ, പേജ് 37–38.

# സംസ്കൃതപഠനവും ഗവേഷണവും *

പ്രൊഫസർ ശ്രീ കെ. കുഞ്ഞുണ്ണിരാജാ

'സംസ്കൃതം' എന്ന പദത്തിന്റെ വ്യുത്പത്തി പാണിനി വിധിക്കുന്നതു് 'സംപരിഭ്യോം കരോതൌ ഭൂഷണേ' എന്ന സൂത്രംകൊണ്ടാണു്. 'സമ്യക് കൃതം' സംസ്കൃതമല്ലാതെ 'സംസ്കൃത'മാകുന്നതു് ഭൂഷണാർത്ഥത്തിലാണു്. പാണിനി സംസ്കൃതമെന്ന പദം ഉപയോഗിക്കുന്നുണ്ടെങ്കിലും അതു് സംസ്കൃതഭാഷയെപ്പററിയല്ല; അദ്ദേഹം 'ഭാഷ' എന്നാണു് അന്നത്തെ സംഭാഷണഭാഷയായ സംസ്കൃതഭാഷയെ നിർദ്ദേശിക്കുന്നതു്. 'സംസ്കൃതം ഭക്ഷാഃ' എന്ന സൂത്രപ്രകാരം, ദധികൊണ്ടു് സംസ്കരിച്ച ഭക്ഷണം ദാധികം, ശൂലത്തിൽ കുത്തി തീയിൽ കാട്ടി വേവിച്ച മാംസത്തിനു് ശൂലികം എന്നിങ്ങനെ ഭക്ഷ്യപദാർത്ഥസൂചകമായ പദങ്ങൾ നിഷ്പാദിപ്പിക്കുന്നുണ്ടു്.

സംസ്കൃതം എന്ന പദം സംസ്കൃതഭാഷയെ കുറിക്കുവാൻ ആദ്യമായുപയോഗിക്കുന്നതെന്നാണെന്നു തീർത്തുപറയുവാൻ വിഷമമാണു്. രാമായണത്തിൽ രണ്ടിടത്തു് സംസ്കൃതത്തെപ്പററിയുള്ള പ്രസ്താവം കാണ്മാനുണ്ടു്. ആരണ്യകാണ്ഡത്തിൽ അഗസ്ത്യൻ വാതാപിയെ ദഹിപ്പിച്ച കഥ പറയുന്നിടത്തു്. (11. 64.)

ധാരയൻ ബ്രാഹ്മണം രൂപം ഇല്വലഃ സംസ്കൃതംവദൻ
ആമന്ത്രയതി വിപ്രാൻ സ്മ ശ്രാദ്ധമുദ്ദിശ്യ നിർഘൃണഃ'

സുന്ദരകാണ്ഡത്തിൽ (30. 18.) ഹനുമാൻ സംശയിക്കുന്നു. താൻ ബ്രാഹ്മണരെപ്പോലെ സംസ്കൃതത്തിൽ സംസാരിച്ചാൽ രാവണനാണെന്നു തെററിദ്ധരിച്ചു സീത ഭയപ്പെട്ടുമോ എന്നു്.

യദി വാചം പ്രദാസ്യാമി
ദ്വിജാതിരിവ സംസ്കൃതം
രാവണം മന്യമാനാ മാം
സീതാ ഭീതാ ഭവിഷ്യതി.

ഹനുമാന്റെ പാണ്ഡിത്യത്തെപ്പററി മറെറാരു പ്രസ്താവം കൂടിയുണ്ടു്:

നൂനം വ്യാകരണം കൃത്സ്നമനേന ബഹുധാ ശ്രുതം
ബഹു വ്യാഹരതാനേന
ന കിംചിദപഭാഷിതം.

ബ്രാഹ്മണർ സാമാന്യമായി സംസ്കൃതത്തിലാണു് സംസാരിച്ചിരുന്നതു്; മററുള്ളവർ അപഭ്രംശമായ പ്രാകൃതഭാഷകളിലും. തെററുകൂടാതെ സംസ്കൃതത്തിൽ സംസാരിക്കുവാൻ വ്യാകരണജ്ഞാനം ആവശ്യമായിരുന്നു. അതായതു് 'സംസ്കൃതം' 'പഠിച്ച ഭാഷ'യായിരുന്നു, ലോകസിദ്ധമായ ഭാഷയായിരുന്നില്ല. വിദ്യാസമ്പന്നരായ ബ്രാഹ്മണർക്കല്ലാതെ അതു തെററുകൂടാതെ കൈകാര്യം ചെയ്യുവാൻ വിഷമമായിരുന്നു. പക്ഷേ സംസ്കൃതം കേട്ടാൽ എല്ലാവർക്കും മനസ്സിലാകുമായിരുന്നു.

ഇതിന്റെ അടുത്തപടിയാണു് നാട്യശാസ്ത്രത്തിൽക്കാണുന്നതു്. സ്ത്രീകളും വിദ്യാവിഹീനരും പ്രാകൃതത്തിലും വിദ്യാസമ്പന്നരായവർ സംസ്കൃതത്തിലും സംസാരിക്കണമെന്ന നിയമം വന്നതു് അക്കാലത്തെ നാട്ടുനടപ്പനുസരിച്ചായിരിക്കണമല്ലോ.

പതഞ്ജലിയുടെ മഹാഭാഷ്യത്തിൽ ലൌകികഭാഷയെന്നാണു് സാമാന്യമായി സംസ്കൃതത്തെ നിർദ്ദേശിക്കുന്നതു്. 'വേദാന്നോ വൈദികാഃ ശബ്ദാഃ ലബ്ധാഃ ലോകാച്ച ലൗകികാഃ; അനർത്ഥകം വ്യാകരണം' എന്നൊരു പൂർവ്വപക്ഷംതന്നെ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നുണ്ടല്ലോ. പദങ്ങൾ ഭാഷയിൽ ഉപയോഗിക്കുന്ന സമ്പ്രദായത്തെപ്പററി പറയുമ്പോൾ ഭാഷയിലെ ഓരോ പദവും സംസ്കാരം സിദ്ധിച്ചവയാണെന്നും പദാർത്ഥം മാത്രമല്ല അന്വയാംശവും

* 8. 10. 1973-ൽ സെനററ്ഹാളിൽവെച്ചു് തിരുവനന്തപുരം ആർച്ചുബിഷപ്പിന്റെ ആദ്ധ്യക്ഷ്യത്തിൽ നടന്ന സമ്മേളനത്തിൽ ചെയ്ത പ്രസംഗം.

ഓരോ പദത്തിലും അടങ്ങിയിട്ടുണ്ടെന്നും 'ഘടം ആനയ' എന്നോ, 'ആനയ ഘടം' എന്നോ ഇഷ്ടംപോലെ പ്രയോഗിക്കാമെന്നും പതഞ്ജലി പറയുന്നിടത്തു് 'സംസ്കൃത്യ സംസ്കൃത്യ ശബ്ദാനാഹ'' എന്നു് ഈ ഭാഷയുടെ സംസ്കാരത്തെപ്പററി സൂചിപ്പിക്കുന്നുണ്ടു്. കാളിദാസൻ വ്യക്തമായും സംസ്കൃതഭാഷയുടെ പക്ഷപാതിയായിരുന്നു; പ്രാകൃതവും അദ്ദേഹത്തിന്നു സുപരിചിതമായിരുന്നു. പാർവ്വതീപരമേശ്വരന്മാരുടെ വിവാഹാനന്തരം സരസ്വതി, വരനെ സംസ്കൃതത്തിലും വധുവിനെ പ്രാകൃതത്തിലുമാണു് സ്തുതിക്കുന്നതു്.

ദ്വിധാപ്രയുക്തേന ച വാങ്മയേന
സരസ്വതീ തന്മിഥുനം നനാവ
സംസ്കാരപൂതേന വരം വരിഷ്ഠം
വധൂം സുഖഗ്രാഹ്യനിബന്ധനേന.

സംസ്കാരംകൊണ്ടു് പരിപാവനമായതാണു് സംസ്കൃതഭാഷയെന്നിവിടെ സൂചിപ്പിച്ചിരിക്കുന്നു. പാർവ്വതിയെ മകളായി ലഭിച്ചപ്പോൾ ഹിമവാൻ സംസ്കാരസമ്പന്നമായ ഭാഷകൊണ്ടൊരു പണ്ഡിതൻ എന്ന പോലെ പൂതനും വിഭൂഷിതനുമായെന്നും കാളിദാസൻതന്നെ പറയുന്നുണ്ടു്.

സംസ്കാരവത്യേവ ഗിരാ മനീഷീ
തയാ സ പൂതശ്ച വിഭൂഷിതശ്ച.

പാണിനി വിധിച്ച ഭൂഷണാർത്ഥം ഭാഷയ്ക്കു മാത്രമല്ല അതുപയോഗിക്കുന്നവർക്കു കൂടിയുണ്ടെന്നു കാളിദാസൻ സമർത്ഥിക്കുന്നു. സംസ്കാരപൂതമായ ഭാഷ അതുപയോഗിക്കുന്ന പണ്ഡിതനേയും പരിപൂതനാക്കുമെന്നു്. ഇങ്ങനെ സ്വയം പരിപൂതവും ഭൂഷിതവും മാത്രമല്ല, അതുപയോഗിക്കുന്നവരെയെല്ലാംതന്നെ പരിപൂതരും ഭൂഷിതരുമാക്കുവാൻ കഴിവുള്ളതുമാണു് സംസ്കൃതഭാഷയെന്നു് കാളിദാസൻ വ്യക്തമാക്കിയിരിക്കുന്നു.

ദിവ്യമായൊരു ഭാഷയാണു് സംസ്കൃതം എന്നു പറയുന്നതു കേൾക്കുമ്പോൾ ചിലർ നെററിചുളിക്കാറുണ്ടു്. ഭാഷയുടെ മാഹാത്മ്യം തികച്ചും മനസ്സിലാക്കിയ പ്രാചീനഭാരതീയർ വാഗ്ദേവിയെ ആരാധിച്ചുവെങ്കിലെന്താണു് തെററു് ? ഒരു ഋഗ്വേദസൂക്തത്തിൽ വാഗ്ദേവിതന്നെ പറയുന്നു, ഞാനാരെ കാമിക്കുന്നുവോ അയാളെ ഓജസ്വിയും ബ്രഹ്മജ്ഞാനിയും കവിയും പണ്ഡിതനുമാക്കിത്തീർക്കുന്നുവെന്നു്.

യം കാമയേ തം തമുഗ്രം കൃണോമി
തം ബ്രഹ്മാണം തമൃഷിം തം സുമേധാം.

ഭാഷയുടെ അടിസ്ഥാനമായ ശബ്ദതത്ത്വം ഒന്നു തന്നെയാണു്. അതിന്റെ പ്രകാശനത്തിൽ നാലു വ്യത്യസ്ത പടികളുണ്ടെന്നും ആദ്യത്തേതായ പര അവാച്യവും രണ്ടാമത്തേതായ പശ്യന്തി പ്രതിഭാത്മകവുമാണെന്നും ഭാഷാവൈവിധ്യം പ്രത്യക്ഷപ്പെടുന്നതു് അടുത്ത പടികളായ മധ്യമാ, വൈഖരീ എന്നീ ഭാവങ്ങളിൽ മാത്രമാണെന്നും ഭർത്തൃഹരിയും മററും വ്യക്തമാക്കിയിട്ടുണ്ടു്. ഭാഷയുടെ മാഹാത്മ്യത്തെപ്പററി

ഇദമന്ധം തമഃകൃത്സ്നം ജായേത ഭുവനത്രയം
യദി ശബ്ദാഹ്വയംജ്യോതിരാസംസാരം ന ദീപ്യതേ.

എന്നു ദണ്ഡി പറഞ്ഞതും മനുഷ്യരാശിയുടെ വളർച്ചയിൽ ഭാഷയ്ക്കുള്ള സ്ഥാനം തികച്ചും മനസ്സിലാക്കിക്കൊണ്ടുതന്നെയാണു്. പുരാതനഭാരതീയർ സ്വന്തം ഭാഷയെ ദേവഭാഷയായിക്കരുതിയെങ്കിൽ അതിൽ പുച്ഛിക്കുവാനൊന്നുമില്ലെന്നു് മനുഷ്യസംസ്കാരത്തിന്റെ ക്രമികമായ വികാസത്തിൽ ഭാഷയ്ക്കുള്ള പ്രധാനമായ പങ്കെന്തെന്നു ചിന്തിച്ചു നോക്കിയാൽ മനസ്സിലാകും. ദേവപദം ഇന്ദ്രിയങ്ങളേയും വൈദികകാലത്തു് കുറിച്ചിരുന്നു; ആ നിലയ്ക്കും ദേവഭാഷയെ വ്യാഖ്യാനിക്കാം.

അനന്തവും അപാരവുമാണു് സംസ്കൃതസാഹിത്യം. അതിവിപുലമായൊരു സാഹിത്യസാമ്രാജ്യം നമുക്കു് സംസ്കൃതത്തിൽ ലഭിച്ചിട്ടുണ്ടെങ്കിലും അതു് ആകെയുള്ളതിന്റെ ചെറിയൊരംശം മാത്രമാണു്. 'ഗുഹാ ത്രീണി നിഹിതാ നേംഗയന്തി തുരീയം വാചോ മനുഷ്യാ വദന്തി' എന്നു വേദത്തിൽ സൂചിപ്പിച്ചിട്ടുള്ളതു് സംസ്കൃതസാഹിത്യത്തെസ്സംബന്ധിച്ചും ഏറെക്കുറെ വാസ്തവമാണു്. മുക്കാലും ഗുഹയിൽത്തന്നെയാണിപ്പോഴും കിടക്കുന്നതു്. ഗവേഷകന്മാർ അശ്രാന്തം പരിശ്രമിച്ചുവെങ്കിൽ ഗ്രന്ഥപ്പുരകളിൽനിന്നും അധഃപതനോന്മുഖമായ പഴയ തറവാടുകളിൽനിന്നും കുറെക്കൂടി ഗ്രന്ഥങ്ങൾ വെളിയിൽക്കൊണ്ടുവരുവാൻ സാധിച്ചേയ്ക്കും. സംസ്കൃതപ്രണയികളുടെ ശ്രദ്ധ

ആ വഴിക്കുകൂടി തിരിയണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു.

കേരളത്തെ സംബന്ധിച്ച പല പണ്ഡിതന്മാർക്കും ഒരുതരം അലംഭാവമാണ് കാണുന്നതു്. മഹാകവി ഉള്ളൂരും വടക്കുംകൂർ രാജരാജവർമ്മ രാജാവും മററും കേരളീയ സംസ്കൃതസാഹിത്യത്തെപ്പററി പറയുവാനുള്ളതെല്ലാം അവരുടെ സാഹിത്യചരിത്രഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ടെന്നു കരുതുന്നതു ശരിയല്ല. പ്രാതഃസ്മരണീയരായ ആ പണ്ഡിതന്മാരുടെ അശ്രാന്തപരിശ്രമത്തിന്റെ പരിണതഫലങ്ങൾ നിസ്സാരമെന്നു തള്ളിക്കളയണമെന്നല്ല ഇപ്പറഞ്ഞതിനർത്ഥം. പഥികൃത്തുക്കളായ ആ മഹാന്മാരുടെ മാർഗ്ഗാനുസരിച്ച് ഇനിയും ഗവേഷണം തുടരേണ്ടതുണ്ടെന്നും അവർ കണ്ടെത്തിയിട്ടില്ലാത്ത അസംഖ്യം കേരളീയ സംസ്കൃതകൃതികൾ ഗ്രന്ഥപ്പുരകളിലും മററും ഒളിഞ്ഞു കിടക്കുന്നുണ്ടെന്നും ചൂണ്ടിക്കാണിക്കുക മാത്രമേ എനിക്ക് ഉദ്ദേശ്യമുള്ളു.

വൈദികസാഹിത്യമെടുത്തുനോക്കിയാൽ ത്തന്നെ രണ്ടു മൂന്നു പ്രധാനകൃതികൾ കേരളീയ പണ്ഡിതരുടേതായി ചൂണ്ടിക്കാണിക്കുവാനുണ്ട്. ഋഗ്വേദത്തോടനുബന്ധിച്ച കൗഷീതകിബ്രാഹ്മണത്തിന്ന് വിസ്തൃതവും പ്രാമാണികവുമായ ഒരു വ്യാഖ്യാനമെഴുതിയിട്ടുള്ളതു് പയ്യൂർ പട്ടേരിമാരുടെ ബന്ധുവും ബ്രഹ്മകുലം സ്വദേശിയുമായ ഉദയൻ നമ്പൂതിരിയാണ്. രണ്ടുനാലു താളിയോലഗ്രന്ഥങ്ങളുടേയും ഏക്കര രാമൻ നമ്പൂതിരിയുടെ മുഖത്തുനിന്നു ലഭിച്ച ബ്രാഹ്മണത്തിന്റെ പരമ്പരാഗതപാഠത്തിന്റേയും സഹായത്തോടുകൂടി ഡാക്ടർ ശ്രീകൃഷ്ണ ശർമ്മ ജർമ്മനിയിൽനിന്നും അതു പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നു. മറെറാരു സുപ്രസിദ്ധ വേദവ്യാഖ്യാതാവായ ഷഡ്ഗുരുശിഷ്യന്റെ ഐതരേയബ്രാഹ്മണവ്യാഖ്യാനം തിരുവനന്തപുരത്തുനിന്നുതന്നെ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്; മാക്‌ഡോണൽ ഓക്സ്ഫോർഡിൽ നിന്നു് ഷഡ്ഗുരുശിഷ്യന്റെ വ്യാഖ്യാനത്തോടുകൂടിയ ബൃഹദ്ദേവതയും 60 കൊല്ലം മുമ്പ് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഷഡ്ഗുരുശിഷ്യൻ കേരളീയനായിരുന്നുവെന്ന പരമാർത്ഥം പലരും മനസ്സിലാക്കിയിട്ടില്ല. തവണ, ചങ്ങത, ഉരുവം തുടങ്ങിയ ഭാഷാതദ്ഭവപദങ്ങൾ അദ്ദേഹം ഉദ്ധരിച്ചിട്ടുണ്ട്. യാസ്കന്റെ നിരുക്തത്തിന്നു് അനുഷ്ടുപ്പ്വൃത്തത്തിലുള്ള കാരികകളായി 'നിരുക്തവാർത്തികം' എന്നൊരു വിസ്തൃതവ്യാഖ്യാനം രചിച്ചിട്ടുള്ളതു് ഭാരതപ്പുഴയുടെ വക്കത്തു് ദേശമംഗലത്തുള്ള കൊണ്ടയൂർദേശക്കാരനായ ഒരു പരമേശ്വരൻനമ്പൂതിരിയാണ്. സന്ന്യാസാശ്രമത്തിൽ 'പദ്മപാദൻ' എന്ന പേരിലാണദ്ദേഹം അറിയപ്പെട്ടിരുന്നതു്. പ്രസിദ്ധ മീമാംസാപണ്ഡിതനായ പയ്യൂർ പരമേശ്വരൻ സ്ഫോടസിദ്ധിയുടെ ഗോപാലികാവ്യാഖ്യാനത്തിൽ നിരുക്തവാർത്തികത്തിൽനിന്നു ചില വരികൾ ഉദ്ധരിച്ചു ചേർത്തിട്ടുണ്ട്. കേളല്ലൂർ നീലകണ്ഠസോമയാജി ആര്യഭടീയഭാഷ്യത്തിലും ഇതിൽനിന്നൊരു വരി പദ്മപാദന്റേതെന്നു പറഞ്ഞു് ഉദ്ധരിച്ചിട്ടുണ്ട്. നിരുക്തവാർത്തികത്തിന്റെ ഒരപൂർണ്ണഗ്രന്ഥം പ്രൊഫസർ സി. കുഞ്ഞൻരാജാവിന്റെ ഗ്രന്ഥശേഖരത്തിൽനിന്നും എനിക്കു കിട്ടിയിട്ടുണ്ട്; വേറെ വല്ല താളിയോലഗ്രന്ഥവും കൂടി കിട്ടിയാൽ സംശുദ്ധമായി പ്രസിദ്ധീകരിക്കാമെന്നു കരുതി വെച്ചിരിക്കുകയാണ്. ഇതുവരെ ഒന്നും കിട്ടികഴിഞ്ഞിട്ടില്ല.

നാലഞ്ചു താളിയോലഗ്രന്ഥങ്ങളുടെ സഹായത്തോടുകൂടി ഞാൻ അഡയാർ ലൈബ്രറി ബുള്ളററിനിൽ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്ന 'മുഖഭൂഷണം' എന്ന കവിശിക്ഷാഗ്രന്ഥവും കേരളീയമാണ്. വാമനന്റെ കാവ്യാലങ്കാരസൂത്രവൃത്തിയിലെ മൂന്നാമദ്ധ്യായത്തെ അനുസരിച്ചുകൊണ്ടു് സംസ്കൃതസാഹിത്യത്തിലെ അപാണിനീയമെന്നു തോന്നാവുന്ന പ്രയോഗങ്ങളുടെ സാധുത്വം പരിശോധിച്ചുകൊണ്ടുള്ള ഈ കൃതിയിൽ കേരളീയഗ്രന്ഥങ്ങളിൽ നിന്നുള്ള പദ്യങ്ങളും കോലത്തിരിയെപ്പററിയും മാനവേദനെപ്പററിയുമുള്ള പദ്യങ്ങളും കാണാനുണ്ട്.

ധ്വന്യാലോകലോചനത്തിന്നു വ്യഖ്യാനമെഴുതിയവർ മിക്കവരും കേരളീയരാണ്. അജ്ഞാതകർത്തൃകമായ ഒരു വ്യാഖ്യാനത്തിന്റെ മലയാളം താളിയോലഗ്രന്ഥങ്ങളെ ആസ്പദമാക്കിയുള്ളൊരു പഠനം മദ്രാസിൽ തുടങ്ങിവെച്ചിട്ടുണ്ട്. ധ്വന്യാലോകത്തിലെ ആദ്യത്തെ

രണ്ടുദ്യോതങ്ങളുടെ വിഷയം വിശകലനം ചെയ്തു് നൂറിലധികം കാരികകളിലായവതരിപ്പിച്ചുകൊണ്ടുള്ള 'ധ്വന്യാലോകസംഗ്രഹം' ഞാനിപ്പോഠം മദ്രാസ് യൂണിവേഴ്സിററി ആനൽസു വഴിയായി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. ആ കൃതിയും കേരളീയംതന്നെ. കൃഷ്ണാഭ്യുദയത്തിൻേറയും കാക്കശ്ശേരിയുടെ വസുമതീമാനവിക്രമീയത്തിൻെറയും ഗ്രന്ഥങ്ങഠം ഇന്നു് എവിടെയാണുള്ളതു് ?

സ്ഥാലീപുലാകന്യായേന ചില ഉദാഹരണങ്ങഠം ചൂണ്ടിക്കാണിച്ചുവെന്നേയുള്ളു. ഉള്ളൂരിൻേറയും വടക്കുംകൂറിൻേറയും എൻേറയും കേരളീയസാഹിത്യചരിത്രങ്ങളിൽ സ്ഥാനം ലഭിച്ചിട്ടുള്ളവയിൽത്തന്നെ പലതും പ്രസാധനാർഹങ്ങളും ഗവേഷകരുടെ ഗാഢമായ ശ്രദ്ധയ്ക്കു പാത്രമാകേണ്ടവയുമാണു്. സാഹിത്യചരിത്രത്തിലോ യൂണിവേഴ്സിററിഗ്രന്ഥപ്പുരയിലെ ക്യാററലോഗിലോ സ്ഥാനം ലഭിച്ചതുകൊണ്ടുമാത്രം കൃതാർത്ഥതയടയേണ്ടവയല്ല കേരളീയസാഹിത്യകൃതികളിൽ പലതും. ഭാവി ജനതയ്ക്കു പയോഗപ്രദമായവിധത്തിൽ അവയെ പ്രസിദ്ധപ്പെടുത്തുകയും അവയുടെ ശരിയായ വിലയും പ്രാധാന്യവും വ്യക്തമാക്കുകയും വേണം. മേപ്പുത്തൂരിൻെറ പ്രക്രിയാസർവ്വസ്വത്തിന്നു് ഇനിയും സമ്പൂർണ്ണമായ പ്രസാധനമുണ്ടായിക്കഴിഞ്ഞിട്ടില്ല. ശ്രീകൃഷ്ണവിലാസംതന്നെ കിട്ടാവുന്ന ഭാഗം മുഴുവൻ പ്രസിദ്ധീകരിച്ചിട്ടില്ല. വാസുദേവൻെറ ഗോവിന്ദചരിതം തുടങ്ങിയ ലളിതകാവ്യങ്ങഠം പ്രസിദ്ധപ്പെടുത്തിയാൽ വിദ്യാർത്ഥികഠംക്കുകൂടി പ്രയോജനകരമാവും. വാസുദേവഭട്ടതിരിയുടെ ശൌരികഥോദയം ഈയിടെയാണു് സ്വീഡനിൽനിന്നും ആദ്യമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. പ്രസിദ്ധീകൃതങ്ങളായ കൃതികളിൽത്തന്നെ അലഭ്യങ്ങളായവ പുനഃപ്രസാധനം ചെയ്യുകയും ആവശ്യമാണു്. ഉപരിപഠനത്തിന്നും ഗവേഷണത്തിന്നും ഒരു കേന്ദ്രം സ്ഥാപിക്കുമ്പോഠം അതിൻെറ ശ്രദ്ധ ഇത്തരം കാര്യങ്ങളിൽ പതിയേണ്ടതാണു്. നാട്ടിലങ്ങിങ്ങായി ചിന്നിച്ചിതറിക്കിടക്കുന്ന ഗ്രന്ഥങ്ങഠം ശേഖരിക്കുക, അവ കേടുവരാതെ സൂക്ഷിക്കുക, വർണ്ണനാത്മകമായ ക്യാററലോഗുകളും അകാരാദികളും ശ്രദ്ധാപൂർവ്വം നിർമ്മിച്ചു പ്രസിദ്ധപ്പെടുത്തുക, പ്രധാനപ്പെട്ടവയും അനന്യലഭ്യങ്ങളുമായവയ്ക്കു നല്ല പകർപ്പുകഠം ഉണ്ടാക്കുക, കൃതികഠം സശ്രദ്ധം പ്രസാധനം ചെയ്യുക, പഠനങ്ങഠം പ്രസിദ്ധപ്പെടുത്തുക എന്നിങ്ങനെ ഒരു ഗവേഷണകേന്ദ്രത്തിന്നു ചെയ്യേണ്ട ചുമതല വളരെ ഭാരിച്ച ഒന്നാണു്. അനേകം വില പിടിച്ച മഹാഗ്രന്ഥങ്ങഠം പ്രസിദ്ധപ്പെടുത്തി വിശ്വവിഖ്യാതിനേടിയൊരു പാരമ്പര്യം തിരുവനന്തപുരത്തിന്നുണ്ടു്. ഭാസനാടകങ്ങളും അർത്ഥശാസ്ത്രവും മററനേകം ഗ്രന്ഥങ്ങളും സംസ്കൃതസാഹിത്യത്തിന്നു വീണ്ടെടുത്തു കൊടുത്ത ഈ കേന്ദ്രം പൂർവ്വാധികം ഉത്സാഹത്തോടെ പ്രവർത്തിച്ചു കാണുവാൻ സംസ്കൃതഭാഷാപ്രണയികഠം ആശിക്കാതിരിക്കയില്ല.

ഗവേഷണം പിൻതിരിപ്പൻ പ്രസ്ഥാനമാണെന്നു കരുതുന്നവർ ഗവേഷണമെന്തെന്നറിയാത്തവരാണു്. സ്വന്തം മണ്ണിൽ വേരുറച്ചുനിന്നാലേ ഏതു ചെടിക്കും വളരുവാനാകൂ. മനുഷ്യപുരോഗതിയുടെ ചരിത്രം നോക്കിയാലറിയാം ശാസ്ത്രീയമായ വളർച്ച പടിപടിയായാണുണ്ടായിട്ടുള്ളതെന്നു്. അഭിനവഗുപ്തൻ പറയുന്നു, നമ്മുടെ ബുദ്ധിയ്ക്കു് ഉയർന്നുയർന്നു് പോകുവാനും അർത്ഥതത്ത്വമറിയുവാൻ അനായാസം പ്രവർത്തിക്കുവാനും സാധിക്കുന്നുണ്ടെങ്കിൽ അതു പൂർവ്വികന്മാർ കെട്ടിപ്പടുത്ത കോണിപ്പടിമേൽക്കൂടി കയറിയിട്ടാണെന്നു്.

> ഉർദ്ധ്വോർദ്ധ്വമാരുഹ്യ യദർത്ഥതത്ത്വം
> ധീഃ പശ്യതി ശ്രാന്തിമവേദയന്തീ
> ഫലം തദാദ്യൈഃ പരികല്പിതാനാം
> വിവേകസോപാനപരമ്പരാണാം.

സാഹിത്യം, കല, തത്ത്വചിന്ത തുടങ്ങിയ വിഷയങ്ങളിൽ വളർച്ച കാലാനുക്രമമാണെന്നാക്കും പറയുവാൻ സാധിക്കയില്ല. ഋഗ്വേദസൂക്തങ്ങളിലേയും ഉപനിഷത്തുകളിലേയും സത്യദർശനവും കാളിദാസൻേറയും വാല്മീകിയുടേയും സൌന്ദര്യദർശനവും പഴഞ്ചനെന്നു പറഞ്ഞു തള്ളിക്കളയാൻ പററുകയില്ല. ആധുനികകവിത ആധുനികമാണെന്ന ഒരേ ഒരു കാരണംകൊണ്ടുമാത്രം കാളിദാസൻെറ കാവ്യങ്ങളേക്കാഠം മേന്മയേറിയതാവുകയില്ല. ഇത്തരം തുറകളിൽ കാലാനുക്രമമായ പരിണാമസിദ്ധാന്തത്തിന്നു സ്ഥാനമില്ല. ഭാരതീയസംസ്കാരത്തിന്നു് അഭിമാനിക്കാവുന്നൊരു പാരമ്പര്യമുണ്ടു്. സംസ്കൃതഭാഷ പഠിക്കുന്നതിൻേറയും

അതിൽ ഉപരിഗവേഷണം നടത്തുന്നതിൻേറയും ഒരു പ്രധാനോദ്ദേശ്യം അമൂല്യമായ ആ പാരമ്പര്യം മനസ്സിലാക്കുകയും അതു സ്വന്തമാക്കി അനുഭവിക്കുവാൻ ശ്രമിക്കയുമാണ്.

ഇവിടെയാണ് മുൻനോക്കിപ്രസ്ഥാനവും പിൻനോക്കിപ്രസ്ഥാനവും തമ്മിലുള്ള പ്രധാന വ്യത്യാസം പ്രത്യക്ഷപ്പെടുന്നതു്. പ്രാചീന ഗ്രന്ഥങ്ങളും അവയിലുൾക്കൊള്ളുന്ന സംസ്കാരവും മുഴുവൻ ചുട്ടെരിച്ച് മുന്നോട്ടു കുതിക്കുന്നതല്ല മുൻനോക്കിപ്രസ്ഥാനം. നമ്മുടെ സാംസ്കാരികസമ്പത്തെന്തെന്നു നല്ലവണ്ണം മനസ്സിലാക്കുകയും ഭാവിയ്ക്കുതകുന്ന വിധത്തിൽ എങ്ങനെ അതുപയോഗിക്കാമെന്നു ചിന്തിച്ചറിഞ്ഞു പ്രവർത്തിക്കുകയും ചെയ്യുന്നതിനാണ് യഥാർത്ഥമായ മുൻനോക്കിപ്രസ്ഥാനമെന്നു പറയേണ്ടതു്. നമുക്കു പ്രാചീനമായൊരു സുവർണ്ണയുഗമുണ്ടായിരുന്നുവെന്നും പ്രതിദിനം അധഃപതിച്ചുകൊണ്ടാണ് നാട്ടിൻെറ ഗതിയെന്നും

അതിക്രാന്തസുഖാഃ കാലാഃ
പ്രത്യുപസ്ഥിതദാരുണാഃ
ശ്വഃശ്വഃ പാപീയദിവസാ
പൃഥിവീ ഗതയൌവനാ' എന്നും

വിശ്വസിച്ച് പഴമയിലേയ്ക്കു തിരിഞ്ഞുപോവുകയാണ് വേണ്ടതെന്നു കരുതുന്ന മൂഢതയാണ് പിൻനോക്കിപ്രസ്ഥാനം. പ്രാചീനമായ നമ്മുടെ സംസ്കാരസമ്പത്തു് വീണ്ടെടുത്തു് വേണ്ടവിധത്തിൽ ഉപയോഗിച്ചു മുതൽക്കൂട്ടുന്നതു് ഒരിക്കലും പിൻനോക്കിപ്രസ്ഥാനമാവുകയില്ല.

പാശ്ചാത്യരും പൌരസ്ത്യരുമായ ആധുനിക പണ്ഡിതന്മാർ അമേരിക്കയിലും ഇംഗ്ലണ്ടിലും യൂറോപ്പിലും ജപ്പാനിലുമെല്ലാം സംസ്കൃതം പഠിക്കുവാൻ അഹമഹമികയാ ഔത്സുക്യം കാണിക്കുന്നതിൻെറ പ്രധാന കാരണം ഇന്നത്തെ മനുഷ്യരാശിയെ അലട്ടിക്കൊണ്ടിരിക്കുന്ന അനേകം പ്രശ്നങ്ങൾക്കുത്തരം പ്രാചീനസംസ്കൃതസാഹിത്യത്തിൽ കണ്ടെത്തുവാൻ സാധിക്കുന്നുണ്ടെന്നതാണ്. പ്രസിദ്ധ ചിന്തകരെ അലട്ടിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങൾ ഇവിടെയും ഗാഢമായ ചിന്തയ്ക്കും അശ്രാന്തമായ ചർച്ചകൾക്കും വിധേയമായിരുന്നുവെന്നതുതന്നെ അഭിമാനാവഹമല്ലേ? സർവ്വസമ്മതമായൊരുത്തരം ഇത്തരം മഹാപ്രശ്നങ്ങൾക്കു ലഭിക്കയില്ല. എങ്കിലും ചിന്തകന്മാർക്കു തേജനവും സഹായവും നൽകുവാൻ ഭാരതീയ ചിന്തകൾക്കു കഴിഞ്ഞിട്ടുണ്ട്, ഇന്നും കഴിയുന്നുണ്ട്. ഭർത്തൃഹരി പറയുന്നു.

പ്രജ്ഞാവിവേകം ലഭതേ ഭിന്നൈരാഗമദർശനൈഃ
കിയദ്വാ ശക്യമുന്നേതും സ്വതർക്കമനുധാവതാ
തത്തദുത്പ്രേക്ഷമാണാനാം പുരാണൈരാഗമൈർവിനാ
അനുപാസിതവൃദ്ധാനാം വിദ്യാ നാതിപ്രസീദതി.

ഇന്നത്തരോത്തരം പുരോഗമിച്ചുകൊണ്ടിരിയ്ക്കുന്ന ഭാഷാശാസ്ത്രത്തിൻെറ ഉത്പത്തിക്കും ക്രമികമായ വളർച്ചയ്ക്കും പ്രധാനഹേതു സംസ്കൃതമാണെന്ന വസ്തുത സർവ്വസമ്മതമാണ്. സർ വില്ല്യം ജോൺസ് 1792-ൽ ചെയ്ത സുപ്രസിദ്ധമായ പ്രസ്താവനയാണല്ലോ ഭാഷാശാസ്ത്രത്തിൻെറ അടിക്കല്ലു പാകിയതു്. സംസ്കൃതഭാഷയും ഗ്രീക്കും ലത്തീനും ജർമ്മാനിക്കു ഭാഷകളും ഇംഗ്ലീഷും പേർഷ്യൻഭാഷപോലും, അവയുടെ സാജാത്യങ്ങൾ പരിശോധിച്ചു നോക്കിയാൽ ഒരേ മൂലഭാഷയിൽനിന്നുത്ഭവിച്ചവയാണെന്നു വ്യക്തമാവും, എന്ന ആ പ്രസ്താവനയുടെ വെളിച്ചത്തിൽ യൂറോപ്യൻ പണ്ഡിതന്മാർ ഭാഷകളെല്ലാം കൂലംകഷമായി സശ്രദ്ധം വിശകലനം ചെയ്തു പരിശോധിച്ചു നോക്കിയതിൻെറ ഫലമായാണ് ഭാഷാശാസ്ത്രം ഉടലെടുത്തതു്. വിശകലനം ചെയ്യുന്ന കാര്യത്തിൽ പണ്ഡിതന്മാർക്കേററവും സഹായകമായതു് പാണിനിയുടെ സംസ്കൃതവ്യാകരണമായിരുന്നു എന്നതും വ്യക്തമത്രെ. ആഗമികദൃഷ്ട്യാ പരിശോധിച്ചു നോക്കിയാൽ പാണിനിക്കു ചില ന്യൂനതകൾ കണ്ടേയ്ക്കാമെന്നു ചിലർ ആക്ഷേപിക്കായ്കയില്ല; പക്ഷേ പിന്നീടുവന്ന പണ്ഡിതന്മാർ വ്യക്തമാക്കി ഭാഷാവ്യാകരണം, ഭാഷാവിശകലനമാണെന്നും വർണ്ണനാത്മകമായ സിൻക്രോണിക് പഠനമാണ് പാണിനി ഉദ്ദേശിച്ചിട്ടുള്ളതെന്നും, അതാണ് ഭാഷാവിവരണത്തിനുത്തമമായ മാർഗ്ഗമെന്നും. ഇംഗ്ലീഷു ശബ്ദങ്ങൾതന്നെ തരം തിരിച്ചു വിഭജിക്കുവാൻ ആധുനികപണ്ഡിതന്മാർക്കു കഴിഞ്ഞതു് സംസ്കൃതത്തിൽനിന്നു കിട്ടിയ വെളിച്ചംകൊണ്ടാണ്. അടുത്ത കാലത്തു് ചോംസ്കിയുടെ generative grammar പ്രസ്ഥാനം ഉടലെടുത്തപ്പോഴും ഭാഷാ പഠനത്തിലെ Deep level Surface level എന്നീ രണ്ടു തലത്തിൽക്കൂടിയുള്ള പഠനം പാണിനിയുടെ

കാരകങ്ങളും വിഭക്തികളും തമ്മിലുള്ള വ്യത്യാസത്തെപ്പററിയുള്ള സൂചനകളിൽ അടങ്ങിയിട്ടുണ്ടെന്നും പണ്ഡിതന്മാർക്കറിയാവുന്നതാണു്. ഭാരതത്തിൽ വന്നു് മഹാമഹോപാദ്ധ്യായ കൃഷ്ണമൂർത്തിശാസ്ത്രികളുടെ അടുത്തു് അഞ്ചാറു മാസം താമസിച്ചു് മഹാഭാഷ്യം സശ്രദ്ധം പഠിച്ച ഭാഷാശാസ്ത്രപണ്ഡിതൻ ഡാക്ടർ കാർഡോണാ, പാണിനിയെപ്പററി സൂക്ഷ്മമായ പഠനങ്ങൾ ചെയ്തുകൊണ്ടു് ഭാരതീയവൈയാകരണന്മാരെപ്പോലും ആശ്ചര്യഭരിതരാക്കിക്കൊണ്ടിരിക്കയാണു് പഴയ ജർമ്മൻപണ്ഡിതൻ ഥീമയും ഇംഗ്ലണ്ടിലെ ബറോവും പ്രൊഫസർ സ്റ്റാളും മററും പാണിനിയേയും സംസ്കൃതവ്യാകരണത്തേയും ഇന്നും പഠനം ചെയ്തുകൊണ്ടിരിക്കുന്ന പണ്ഡിതന്മാരാണു്.

പാശ്ചാത്യപണ്ഡിതരുടെ സവിശേഷശ്രദ്ധയ്ക്കു പാത്രീഭവിച്ച മററൊരു തുറയാണു് ഭാഷാതത്ത്വചിന്ത. ഭർത്തൃഹരിയുടെ വാക്യപദീയത്തെപ്പററി ചാരുദേവശാസ്ത്രിയും കുഞ്ഞൻരാജാവും ചെയ്ത പഠനങ്ങളുടെ വെളിച്ചത്തിൽ ലണ്ടനിലെ പ്രൊഫസർ ബ്രഫ് അതു പഠിക്കുവാൻ തുടങ്ങി. ഡാക്ടർ രാഘവൻപിള്ളയും ഞാനും അദ്ദേഹത്തിന്റെ കീഴിൽ ഉപരിഗവേഷണം നടത്തി. എന്റെ 'Indian Theories of meaning' എന്ന ഗ്രന്ഥവും രാഘവൻപിള്ളയുടെ വാക്യപദീയതർജ്ജമയും ഇങ്ങനെ ഉണ്ടായതാണു്. പ്രൊ. കെ. എ. സുബ്രഹ്മണ്യയ്യരുടെ ഭർത്തൃഹരിയെപ്പററിയുള്ള പഠനവും ഗൌരീനാഥശാസ്ത്രിയുടെ പഠനവും ഫ്രഞ്ചിൽ മിസ് ബിയാർദോ ചെയ്തിട്ടുള്ള പഠനങ്ങളും പ്രാധാന്യമർഹിക്കുന്നു. ഇത്തരം പഠനങ്ങളോടൊപ്പം നവ്യന്യായത്തിലെ ചിന്താഗതി പുതിയ Symbolic Logic-ന്റെ സഹായത്തോടെ പാശ്ചാത്യർക്കു് പരിചയപ്പെടുത്തുവാനുള്ള ശ്രമവും നടന്നുകൊണ്ടിരിക്കയാണു്. ഇംഗാൾസ് എന്ന അമേരിക്കൻ പണ്ഡിതനാണിതിൽ മാർഗ്ഗദർശി; പിന്നീടു് പോട്ടർ, മതിലാൽ തുടങ്ങിയ പലരും ഈ വിഷയത്തിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്നുണ്ടു്.

ജർമ്മനിയിൽ പണ്ടത്തെപ്പോലെതന്നെ വേദപഠനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. ടിബററൻഭാഷയിൽ തർജ്ജമരൂപത്തിൽ കിടക്കുന്ന സംസ്കൃതഗ്രന്ഥങ്ങളെ പുനഃപ്രസാധനം ചെയ്യുവാനൊരു ശ്രമം അവിടെ നടക്കുന്നുണ്ടു്. അഷ്ടാംഗഹൃദയം സംസ്കൃതപദ്യങ്ങളും ടിബററൻ തർജ്ജമയും ഇംഗ്ലീഷുപരിഭാഷയുമായി ചില ഭാഗങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. വിയന്നയിൽ ഫ്രൌവൽനറുടേയും ഓബർഹാമരുടേയും നേതൃത്വത്തിൽ തത്ത്വചിന്താഗ്രന്ഥങ്ങളുടെ പഠനങ്ങളും പ്രസാധനങ്ങളും നടന്നുവരുന്നു.

ജപ്പാനിൽ പണ്ടു ബുദ്ധമതത്തോടനുബന്ധിച്ച സംസ്കൃതപഠനമാണു നടന്നിരുന്നതു്. ഇപ്പോൾ അതോടൊപ്പം കുറെക്കൂടി വിപുലമായ വിഷയങ്ങളിലേയ്ക്കും അവരുടെ ശ്രദ്ധ പതിഞ്ഞുകൊണ്ടിരിക്കുന്നു. ശങ്കരാചാര്യരെപ്പററിയും വേദാന്തത്തെപ്പററിയും മാത്രമല്ല വ്യാകരണത്തെപ്പററിയും പഠനങ്ങൾ അവിടെ ഉണ്ടായിക്കൊണ്ടിരിക്കുന്നു. രണ്ടു ജപ്പാൻപണ്ഡിതന്മാർ മദ്രാസ് യൂണിവേഴ്സിററിയിൽ രണ്ടു കൊല്ലത്തോളം ഉപരിപഠനം നടത്തുകയുണ്ടായി; ഒരാൾ യാജ്ഞവല്ക്യസ്മൃതിയും മററൊരാൾ അലങ്കാരഗ്രന്ഥങ്ങളും: രണ്ടു കൊല്ലം കൊണ്ടു് കാവ്യപ്രകാശവും ലോചനവും വാക്യപദീയവും യൂണിവേഴ്സിററിയിൽ എന്റെ അടുത്തു പഠിച്ച ജപ്പാൻവിദ്യാർത്ഥിയുടെ വിദ്യാതൃഷ്ണ എന്നെ അത്ഭുതപ്പെടുത്തുകയും ആനന്ദിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

സാഹിത്യനിരൂപണസരണിയിൽ പല പല പരീക്ഷണങ്ങളും നടത്തിയ പാശ്ചാത്യലോകം ഭാരതീയചിന്തയിൽനിന്നു വല്ല സാഹായ്യവും കിട്ടുമോ എന്നന്വേഷിച്ചു് ശ്രദ്ധ ചെലുത്തുവാൻ തുടങ്ങിയിരിക്കയാണു്. ഭാരതീയർക്കു് സൗന്ദര്യശാസ്ത്രമെന്നൊന്നില്ലെന്നു നിരാശപ്പെട്ട മാക്സ്മുള്ളർ നമ്മുടെ രസസിദ്ധാന്തത്തിന്റെ അടിസ്ഥാനം വ്യക്തിനിഷ്ഠമായ സൌന്ദര്യദർശനമാണെന്നു മനസ്സിലാക്കിയിരുന്നില്ല. ആധുനികനിരൂപണശാസ്ത്രത്തിന്നു നല്കുവാൻ നല്ലൊരു സംഭാവന നമ്മുടെ അലങ്കാരശാസ്ത്രത്തിന്നുണ്ടെന്ന കാര്യത്തിൽ സംശയമില്ല. ഇന്നത്തെ ജനങ്ങൾക്കു മനസ്സിലാകുന്ന വിധത്തിൽ വ്യക്തമാക്കണമെന്നേയുള്ളു. നമ്മുടെ സഹൃദയരായ ഗവേഷകർക്കു് ഈ തുറയിൽ പലതും ചെയ്യുവാൻ കഴിയും. സഹൃദയൻ,

പ്രതിഭ, ഭാവന, രസം തുടങ്ങിയ പദങ്ങൾ ഉൾക്കൊള്ളുന്ന ആശയങ്ങൾ വേണ്ടവിധത്തിൽ വിശദീകരിക്കണമെന്നു മാത്രം.

പാശ്ചാത്യർക്കു മാത്രമല്ല, ഭാരതീയഭാഷകളിലെല്ലാം സാഹിത്യനിരൂപണം സംസ്കൃതത്തിന്റെ വെളിച്ചത്തിൽക്കൂടി മാത്രമാണ്. സ്വതന്ത്രമെന്നഭിമാനിക്കുന്ന തമിഴിൽപ്പോലും രസാദികൾക്കു സ്ഥാനമുണ്ട്. സ്വന്തം സാഹിത്യകൃതികൾ എന്തടിസ്ഥാനത്തിൽ എങ്ങനെ വിലയിരുത്തണമെന്നറിയണമെങ്കിൽ ധ്വന്യാലോകം തുടങ്ങിയ ആധികാരികഗ്രന്ഥങ്ങളുമായി അടുത്ത ബന്ധമുണ്ടാവുകതന്നെ വേണം. വിദേശങ്ങളിൽനിന്നു വരുന്ന കാററും വെളിച്ചവും ഉൾക്കൊള്ളുമ്പോൾത്തന്നെ സ്വന്തം വേരുകൾ പറിഞ്ഞുപോകാതെ നോക്കുകയും വേണമല്ലോ.

ആയുർവേദത്തിന്നു് അതിപ്രധാനമായൊരു സ്ഥാനമാണു് പണ്ടു് ഭാരതത്തിലും അയൽരാജ്യങ്ങളിലുമുണ്ടായിരുന്നതു്. പാശ്ചാത്യമെഡിക്കൽ സമ്പ്രദായം പ്രചാരത്തിൽ വന്നതിന്നുശേഷവും നാട്ടുകാർ ആയുർവേദത്തെ തള്ളിക്കളഞ്ഞിട്ടില്ലെങ്കിൽ അതിൽ സ്വീകാര്യമായ പലതുമുണ്ടെന്നു് അനുഭവിച്ചറിഞ്ഞതുകൊണ്ടാകണമല്ലോ. ആയുർവേദത്തിന്റെ മൂലഗ്രന്ഥങ്ങളെല്ലാം സംസ്കൃതത്തിലാണു്. ആ വിഷയത്തിൽ ഉപരിപഠനം നടത്തുന്നതിന്നും സംസ്കൃതം അത്യന്താപേക്ഷിതമാണു്.

ജ്യോതിഷം അന്ധവിശ്വാസമാണെന്നു പറഞ്ഞു പുച്ഛിക്കുന്നവർപോലും മക്കളുടെ കല്യാണാലോചനയ്ക്കു് ജാതകം നോക്കിക്കുന്നവരാണു്. സംസ്കൃതത്തിന്നു് അല്പം സഹായം ചെയ്തുകൊടുക്കുന്ന കൂട്ടരിൽ ജ്യോതിഷികളേയും പെടുത്താമെന്നു തോന്നുന്നു. അവരുടെ ഉപരിഗ്രന്ഥങ്ങൾ ഗണിതഗ്രന്ഥങ്ങളാണല്ലോ. ഗണിതത്തിൽ ഭാരതീയരും കേരളീയരും അഭിമാനാവഹമായ പഠനങ്ങൾ നടത്തിയിട്ടുണ്ടു്. കേരളീയ ഗണിതഗ്രന്ഥങ്ങൾ ആധുനികരീതിയിൽ വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തേണ്ടതു് അത്യാവശ്യമാണു്. ഡാക്ടർ സരസ്വതിയമ്മയുടെ പി.എച്ച്. ഡി.തീസിസിൽ പ്രധാന ഭാഗം കേരളീയ ഗണിത ഗ്രന്ഥങ്ങളെ ആസ്പദമാക്കിയിട്ടുള്ളതാണു്.

ഭാരതത്തിൽ ഇക്കഴിഞ്ഞ രണ്ടു മൂന്നു ദശകങ്ങൾക്കുള്ളിൽ പല ഗവേഷണപ്രസാധനങ്ങളും ഉണ്ടായിട്ടുണ്ടു്. ശാസ്ത്രീയ പദ്ധതിയനുസരിച്ചുള്ള മഹാഭാരതത്തിന്റെ പ്രസിദ്ധീകരണം ഭണ്ഡാർക്കർ ഇൻസ്റ്റിട്യൂട്ടിൽനിന്നു മുഴമിച്ചുകഴിഞ്ഞു. വരികളുടെ അകാരാദികൂടി പ്രസിദ്ധപ്പെടുത്തികഴിഞ്ഞു. ഹരിവംശവും ഇതിൽപ്പെടും. ബറോഡയിൽനിന്നു വാല്മീകിരാമായണത്തിന്റെ ശാസ്ത്രീയ പ്രസിദ്ധീകരണവും അവസാനിച്ചപോലെയായി. കാശിയിൽനിന്നു് പുരാണങ്ങൾ പ്രസിദ്ധീകരിക്കുവാനുള്ള പദ്ധതിയനുസരിച്ചു് രണ്ടു മൂന്നു പുരാണങ്ങൾ പ്രസിദ്ധീകൃതങ്ങളായി. പൂനയിൽ ഡക്കാൻ കോളേജിൽ പത്തിരുപതുകൊല്ലം മുമ്പു തുടങ്ങിയ മഹാനിഘണ്ടുവിന്റെ നിർമ്മാണം പ്രാരംഭദശ കഴിഞ്ഞു് പ്രസാധനം തുടങ്ങുവാനുള്ള ശ്രമമായി. അനേകം പണ്ഡിതന്മാരുടെ പരിശ്രമഫലമാണിതു്.

മറെറാരു പ്രധാന ഗവേഷണപദ്ധതി മദ്രാസു് യൂണിവേഴ്സിററിയിൽനിന്നു 35 കൊല്ലം മുമ്പു തുടങ്ങിയ ന്യൂ ക്യാററലോഗസു് ക്യാററലോഗോറമാണു്. 1949-ൽ ഒന്നാം വാല്യം കുഞ്ഞൻരാജാവു് പ്രസിദ്ധപ്പെടുത്തി. 1966-ൽ രണ്ടാം ഭാഗം ഡാക്ടർ വി.രാഘവനും. പിന്നെ എന്നെയും അസോസിയേററു് എഡിററാക്കി; മൂന്നുകൊല്ലംകൊണ്ടു ഞങ്ങൾ മൂന്നു വാല്യംകൂടി പ്രസിദ്ധപ്പെടുത്തി. 1969 മുതൽ അതിന്റെ ഭാരം മുഴുവൻ എന്റെ തലയിലായി. ആറും ഏഴും വാല്യങ്ങൾ ഞാൻ പ്രസിദ്ധപ്പെടുത്തി; എട്ടാം വാല്യം ഇക്കൊല്ലംതന്നെ പുറത്താവും. ഇതോടുകൂടി ദകാരം വരെയുള്ള ഭാഗങ്ങൾ പൂർത്തിയാവും. സംസ്കൃതം, പ്രാകൃതം പാലി മുതലായ ഭാഷകളിലുള്ള സകല കൃതികളെപ്പററിയും അവയുടെ കർത്താക്കളെപ്പററിയും അറിയാവുന്ന വിവരങ്ങളെല്ലാം ചുരുക്കിക്കൊടുത്തുകൊണ്ടു് അകാരാദിയായി പ്രതിപാദിക്കുന്നൊരു ഗ്രന്ഥപരമ്പരയാണിതു് കൃതികളെപ്പററി പറയുമ്പോൾ അവയുടെ ഗ്രന്ഥങ്ങൾ ഏതെല്ലാം ദിക്കുകളിലാണുള്ളതു്, അച്ചടിച്ചിട്ടുണ്ടെങ്കിൽ എവിടെ, എന്നു്; തർജ്ജമകൾ ഉണ്ടെങ്കിൽ ഏതെല്ലാം, കൃതികളെപ്പററിയുള്ള പ്രധാന പഠനങ്ങൾ, ആരെല്ലാം എവിടെ

# മാതൃജയന്തി

(ഒരു സംഭാഷണം)

എ. കരുണാകരമേനോൻ

മകാം (അമ്മയോടു്): അമ്മേ, ഇന്നലെ പാറമേക്കാവു് അമ്പലത്തിൽനിന്നു നമ്മാം തൊഴുതു വരുമ്പോരം അമ്മ പറഞ്ഞില്ലേ, ഈ ഡിസംബർ പതിനാറാം തീയതി മാതൃജയന്തിയാണെന്നും അമ്മ പോകുമ്പോരം എന്നേയും കൊണ്ടു പോകാമെന്നും? എന്താണു് മാതൃജയന്തി എന്നു വെച്ചാല്മ്മേ ?

അമ്മ: അതോ, ശ്രീശാരദാദേവിയുടെ ജന്മദിനമാണു് മാതൃജയന്തി എന്നു പറയുന്നതു്.

മകാം: അതിനു് ശ്രീശാരദാജയന്തി എന്നല്ലേ പറയേണ്ടതു്? എന്താ പിന്നെ മാതൃജയന്തി എന്നതിനെ പറയുന്നതു് ?

അമ്മ: ശ്രീശാരദാജയന്തിതന്നെയാണു് അതു്. ശ്രീശാരദാദേവിയെ മാതൃദേവിയെ

---

പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു് എന്നു തുടങ്ങിയ വിവരങ്ങാം കാണിച്ചിരിക്കും. ഗ്രന്ഥകാരന്മാരെപ്പററിയാണെങ്കിൽ കാലം, ജീവചരിത്രം, കൃതികാം തുടങ്ങിയ വിവരങ്ങളും. ഉദ്ധരണങ്ങാം വഴിക്കമാത്രം അറിയപ്പെടുന്ന ഗ്രന്ഥങ്ങാംക്കും ഗ്രന്ഥകാരന്മാക്കും സ്ഥാനം ഉണ്ടു്. വിഷയത്തിൻെറ വൈവിധ്യം നിമിത്തം പൂണ്ണത അവകാശപ്പെടുവാൻ സാധിക്കാത്ത നിലയാണു് പലപ്പോഴും. എങ്കിലും ഗവേഷക വിദ്യാത്ഥികാംക്കിതൊരു നല്ല സഹായമാണെന്നു് അനുഭവംകൊണ്ടറിയാം.

മററു പല കേന്ദ്രങ്ങളിലും ഗ്രന്ഥപ്രസാധനം നടന്നുകൊണ്ടിരിക്കുന്നുണ്ടു്. അഡയാർ ഗ്രന്ഥാലയത്തിൽനിന്നു നൂറിലധികം പുസ്തകങ്ങാം പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു; ഉപനിഷത്തുകാം, പാഞ്ചരാത്രതന്ത്രഗ്രന്ഥങ്ങാം, തത്ത്വചിന്താപരമായ കൃതികാം എന്നിവയാണു് പ്രധാനം. മദ്രാസു് ഗവമ്മേണ്ടു്ഗ്രന്ഥാലയത്തിൽനിന്നും അനേകം പുസ്തകങ്ങാം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. മിക്ക ഗ്രന്ഥാലയങ്ങളും വണ്ണനാത്മകമായ ഗ്രന്ഥസൂചികാം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഇത്തരം പ്രസിദ്ധീകരണങ്ങാംക്കു് കേന്ദ്രഗവമ്മേണ്ടിൻെറ സഹായഹസ്തം ലഭിച്ചുവരുന്നുമുണ്ടു്. തിരുവനന്തപുരത്തുനിന്നു ഗണപതിശാസ്ത്രികാം തുടങ്ങിവെച്ച പ്രസാധനസമ്പ്രദായം ഇന്നും തുടരുന്നു. ഗവമ്മേണ്ടുതന്നെ നാലു് ഉപരിപഠനകേന്ദ്രങ്ങാം നേരിട്ടേടുത്തു ഭരിക്കുന്നുണ്ടു. തിരുപ്പതിയിൽനിന്നു് സാമവേദബ്രാഹ്മണങ്ങാം പലതും പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ആഗമഗ്രന്ഥങ്ങളെപ്പററിയുള്ള പഠനത്തിനും അവിടെ പ്രാധാന്യം നല്കുന്നുണ്ടു്. എല്ലാം വിസ്തരിക്കുന്നില്ല. സ്വാതന്ത്ര്യലാഭത്തിനുശേഷം സംസ്കൃതത്തിൻെറ പരിപോഷണത്തിനു ഗവമ്മേണ്ടു പ്രത്യേകം ശ്രദ്ധിച്ചുവരുന്നുണ്ടെന്ന കാര്യം കൃതജ്ഞതാപൂവ്വം നാം സ്മരിക്കേണ്ടതാണു്. കൂടുതൽ കാര്യക്ഷമമാക്കാമെന്നു സമ്മതിക്കയും വേണം. ഇന്നു സംസ്കൃതപോഷണത്തിനു് ധനത്തേക്കാരം പ്രയാസം ത്യാഗസന്നദ്ധരും പരിശ്രമശാലികളുമായ സംസ്കൃതപണ്ഡിതന്മാർ മുന്നോട്ടു വരുന്നതിനാണെന്നു പറഞ്ഞാൽ അതു മുഴുവനും ശരിയല്ലെന്നു് ഈ സദസ്സുതന്നെ വ്യക്തമാക്കുന്നുണ്ടല്ലോ.

സംസ്കൃതവിദ്യാഭ്യാസത്തിനു യഥാഹസ്ഥാനം നല്കുവാൻ നമ്മുടെ ഗവമ്മേണ്ടു് പൂവ്വാധികം തയ്യാറായിക്കാണുന്നതിൽ സംസ്കൃതപ്രണയികാം ആഹ്ലാദിക്കാതിരിക്കയില്ല. അതിനുള്ള കൃതജ്ഞത വാചാപ്രകടനമല്ല, സ്വന്തം ചുമതലകാം തങ്ങളും സശ്രദ്ധം ഏറെറടുത്തു പ്രവത്തിക്കുമെന്ന ദൃഢനിശ്ചയമാണു്. ആ പ്രതിജ്ഞയോടുകൂടി ഞാനെൻെറ പ്രസംഗം അവസാനിപ്പിച്ചുകൊള്ളുന്നു.

ന്നാണ് സാധാരണ പറഞ്ഞുവരുന്നതു്. അതു കൊണ്ടു് മാതൃജയന്തി എന്നു പറഞ്ഞു, അത്രേയുള്ളൂ.

മകൻ: ശ്രീശാരദാദേവിയെ മാതൃദേവിയെന്നു പറയുന്നതെന്തുകൊണ്ടാണമ്മേ ?

അമ്മ: അമ്മയായി സങ്കല്പിച്ചാണു നമ്മൾ ശ്രീശാരദാദേവിയെ ആരാധിക്കുന്നതു്. ജാതി മതദേശഭേദമെന്യേ മാനവരാശിയെ മുഴുവനും ഒരുപോലെ നിഃസ്വാത്ഥമായി ദേവി സ്നേഹിച്ചിരുന്നതുകൊണ്ടാണു് നമ്മളങ്ങനെ ചെയ്യുന്നതു്.

മകൻ: അപ്പോൾ എന്റെ അമ്മയും അതുപോലെ എല്ലാവരേയും സ്നേഹിക്കുന്നില്ലേ ?

അമ്മ: അതുപോലെ സ്നേഹിക്കാൻ കഴിഞ്ഞാൽ മകളുടെ അമ്മയേയും ലോകം മാതൃദേവിയായി ആരാധിക്കും. പക്ഷേ സാധാരണ അമ്മമാരുടെ സ്നേഹം അവരുടെ സ്വന്തം മക്കളിൽ മാത്രം ഒതുങ്ങി നില്ക്കുന്ന ഒന്നായിരിക്കും. അതുതന്നെയും തികച്ചും നിഃസ്വാത്ഥമായിരിക്കുകയുമില്ല.

മകൻ: അപ്പോൾ മാതൃദേവിക്കു സ്വന്തം മക്കളുണ്ടായിരുന്നില്ലേ ?

അമ്മ: ലോകത്തിലുള്ള എല്ലാവരും മാതൃദേവിയുടെ സ്വന്തം മക്കളായിരുന്നു. ഒരു സാധാരണ അമ്മ സ്വന്തം മക്കളെ സ്നേഹിക്കുന്നതിൽ കൂടുതൽ ആത്മാത്ഥമായും നിഃസ്വാത്ഥമായും ദേവി എല്ലാവരേയും സ്നേഹിക്കുകയും ചെയ്തിരുന്നു.

മകൻ: അപ്പോൾ ദേവി ഒരസാധാരണ മാതാവായിരുന്നോ ?

അമ്മ: തീച്ചയായും. സാധാരണ നമ്മൾ അമ്മ എന്നു പറയുന്ന അത്ഥത്തിലുള്ള ഒരമ്മയല്ല ദേവി. അതുകൊണ്ടാണല്ലൊ മാനവരാശിയെ മുഴുവൻ ഏകഭാവത്തിൽ സ്നേഹിക്കാൻ ദേവിക്കു കഴിഞ്ഞതു് ! ഒരീശ്വരപുരുഷനോ, ആ നിലയിലേയ്ക്കുയന്നിട്ടുള്ള ഒരു മഹാത്മാവിനോ മാത്രമേ ഏകഭാവത്തിൽ ലോകത്തെയാകെ സ്നേഹിക്കാൻ കഴിയുകയുള്ളൂ.

മകൻ: അങ്ങനെയുള്ള ഒരു ഈശ്വരപുരുഷന്റെ സ്ഥാനമാണോ ദേവിക്കുള്ളതു് ?

അമ്മ: തീച്ചയായും. ഈശ്വരന്റെ മാതൃഭാവമാണു് ദേവിയിൽ ലോകം കാണുന്നതു്. ആ ഭാവം പ്രകടമാക്കുന്നതിനുവേണ്ടിത്തന്നെയാണു് ദേവി ലോകത്തിൽ വന്നവതരിച്ചിരിക്കുന്നതു്.

മകൻ: എന്താണു് ഈശ്വരന്റെ മാതൃഭാവമെന്നു പറയുന്നതു് ?

അമ്മ: പല ഭാവത്തിലും ഈശ്വരനെ ആരാധിക്കാം. പക്ഷേ അമ്മയായി സങ്കല്പിച്ചാരാധിക്കുന്നതാണു് ഏററവും നല്ലതു്. മക്കളെ സ്നേഹിക്കാൻ ഒരമ്മയെപ്പോലെ മററാക്കും കഴിയുകയില്ല. അമ്മയായി സങ്കല്പിച്ചു് ഈശ്വരനെ ആരാധിക്കുക എന്ന അതിവിശിഷ്ടമായ ആശയം ഹിന്ദുധമ്മത്തിൽ മാത്രമേ കാണുകയുള്ളൂ.

മകൻ: ദേവി എല്ലാവരേയും ഒരുപോലെ സ്നേഹിക്കുന്നു എന്നമ്മ പറഞ്ഞില്ലേ, അതിൽ നമ്മളും പെടുകയില്ലേ ?

അമ്മ: നമ്മളും അതിൽ പെടും, നമുക്കു് ദേവിയിൽ ആത്മാത്ഥമായ ഭക്തിവിശ്വാസങ്ങളുണ്ടെങ്കിൽ.

മകൻ: അപ്പോൾ ഭക്തിയെന്നാലെന്താണമ്മേ ?

അമ്മ: ഈശ്വരനോടുള്ള ദൃഢമായ സ്നേഹമാണു് ഭക്തി. എന്തെങ്കിലും പ്രതിഫലമിച്ഛിച്ചുകൊണ്ടുള്ളതാണു് ആ സ്നേഹമെങ്കിൽ അതൊരിക്കലും ഭക്തിയാവുകയില്ല, അതൊരുതരം കച്ചവടമേ ആവുകയുള്ളൂ. യാതൊരു പ്രതിഫലവുമിച്ഛിക്കാത്ത, പ്രേമത്തിനുവേണ്ടി മാത്രമുള്ള പ്രേമം, അതാണു് ശരിയായ ഈശ്വരഭക്തി, അത്തരം ഈശ്വരപ്രേമം നമുക്കുണ്ടാകണമെങ്കിൽ നമ്മുടെ ജീവിതം പരിശുദ്ധമായിരിക്കണം, എല്ലാ ജീവജാലങ്ങളേയും നാം സ്നേഹിക്കുകയും വേണം.

മകൻ: അപ്പോൾ സ്നേഹമാണു് ഭക്തി അല്ലേ ?

അമ്മ: അതെ സ്നേഹം, കലപ്പില്ലാത്ത, നിസ്വാത്ഥമായ സ്നേഹം, അതാണു് ഭക്തി. ഈശ്വരൻതന്നെ സ്നേഹസ്വരൂപനാണു്. ഈശ്വരന്റെ പര്യായപദമാണു് സ്നേഹം എന്നു പോലും പറയാം.

മകഠം: ഒരസാധാരണ മാതാവായിരുന്ന ശാരദാദേവിയെന്നു് അല്പംമുമ്പു് അമ്മ പറഞ്ഞില്ലേ? ശാരദാദേവി വിവാഹം ചെയ്തിട്ടുണ്ടായിരുന്നോ?

അമ്മ: ശാരദാദേവി വിവാഹം ചെയ്തിരുന്നു. ദേവിയ്ക്കു് അഞ്ചു് വയസ്സുപ്രായമുള്ളപ്പോഠംതന്നെ അന്നു് ഇരുപത്തിമൂന്നു വയസ്സു പ്രായമായ ശ്രീരാമകൃഷ്ണൻ എന്നൊരു ഈശ്വരപുരുഷനെ ദേവി വിവാഹം ചെയ്തു. പക്ഷെ അതൊരു അസാധാരണ വിവാഹമായിരുന്നു. ശാരീരികമായ ഒരു ബന്ധവും ആ വിവാഹത്തിലുണ്ടായിരുന്നില്ല.

മകഠം: പിന്നെ അതെന്തു ബന്ധമായിരുന്നു, അമ്മേ?

അമ്മ: ഈശ്വരനെ മാത്രം സദാസമയവും സ്മരിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന രണ്ടു ദിവ്യാത്മാക്കഠം തമ്മിലുള്ള ഒരു അലൌകിക ബന്ധമെന്നു് അതിനെ പറയാം. ആ ബന്ധം വഴിയാണു് ദേവിയുടെ ദിവ്യത്വം ശരിക്കും പ്രകാശിച്ചതു്.

മകഠം: അവർ ഒരുമിച്ചല്ലേ താമസിച്ചതു്? പരസ്പരം അവർ സ്നേഹിച്ചിരുന്നില്ലേ?

അമ്മ: ശാരദാദേവിക്കു പ്രായപൂർത്തി വന്നപ്പോഠം അവർ ഒരുമിച്ചു താമസിച്ചു. അവർ പരസ്പരം ആത്മാർത്ഥമായി സ്നേഹിക്കുകയും ചെയ്തു.

മകഠം: അതെങ്ങനെയുള്ള സ്നേഹമായിരുന്നു? ആ സ്നേഹത്തിനു വല്ല പ്രത്യേകതയുമുണ്ടായിരുന്നോ?

അമ്മ: പ്രത്യേകതയുണ്ടായിരുന്നു. ശ്രീരാമകൃഷ്ണനെ സാക്ഷാത് ജഗദീശ്വരനായി കണ്ടുകൊണ്ടാണു് ദേവി സ്നേഹിച്ചിരുന്നതും പരിചരിച്ചിരുന്നതും. ദേവിയെ സാക്ഷാത് രാജരാജേശ്വരിയായി കണ്ടുകൊണ്ടാണു് ശ്രീരാമകൃഷ്ണൻ സ്നേഹിച്ചിരുന്നതും.

മകഠം: ദേവിയുടെ ദിവ്യത്വം എങ്ങനെയാണു് ലോകമറിഞ്ഞതമ്മേ?

അമ്മ: ശ്രീരാമകൃഷ്ണനാണു് ആദ്യം ആ ദിവ്യത്വം കണ്ടറിഞ്ഞതു്. ശരിയായ ദിവ്യത്വം തന്നെയാണു് അതു് എന്നു് ചില പരീക്ഷണങ്ങഠംകൊണ്ടു് അദ്ദേഹം ഉറപ്പുവരുത്തുകയും ചെയ്തു. അതു ഉറപ്പുവന്നപ്പോഠം, സാക്ഷാത് ജഗദീശ്വരിയായി സങ്കല്പിച്ചു്, ദേവിയെ അദ്ദേഹം ഒരു പീഠത്തിലിരുത്തി പൂജിക്കുകകൂടി ചെയ്തു. വളരെ സാവധാനത്തിലേ ദേവിയുടെ ദിവ്യത്വം ലോകം മനസ്സിലാക്കിയുള്ളു, എന്തെന്നാൽ അത്ര സമർത്ഥമായ രീതിയിൽ ദേവി അതെല്ലാം മറച്ചു വെച്ചിരുന്നു. ശ്രീരാമകൃഷ്ണനിൽകൂടി, ക്രമത്തിൽ വിവേകാനന്ദസ്വാമിയും അദ്ദേഹത്തിൽകൂടി ശ്രീരാമകൃഷ്ണന്റെ മററുള്ള ശിഷ്യരും ദേവിയുടെ ആ അലൌകികമാതൃഭാവം മനസ്സിലാക്കുകയും ലോകസമക്ഷം അതു പ്രഖ്യാപിക്കുകയുമാണുണ്ടായതു്.

മകഠം: കുട്ടിക്കാലത്തേ ദേവി എല്ലാവരേയും സ്നേഹിച്ചിരുന്നോ അമ്മേ, അതോ പ്രായമായതിനുശേഷമോ?

അമ്മ: ശാരദാദേവിയുടെ വീടു് കല്ക്കത്തയിൽനിന്നു് ഏതാണ്ടറുപതു നാഴിക പടിഞ്ഞാറുള്ള ജയരാമവാടി എന്ന ഗ്രാമത്തിലായിരുന്നു. കുട്ടിക്കാലത്തുതന്നെ ദേവി ആ ഗ്രാമവാസികളെയെല്ലാം ഉള്ളഴിഞ്ഞു സ്നേഹിച്ചിരുന്നു. തന്റെ കഴിവിൽ പെട്ടതിലെത്രയോ അധികം സേവനം അന്നുതന്നെ ആ ഗ്രാമവാസികഠംക്കു വേണ്ടി ദേവി അനുഷ്ഠിച്ചിരുന്നു. അന്നു ദേവിയിൽ മൊട്ടിട്ട ആ സ്നേഹതല്ലജമാണു് പിന്നീടു ശ്രീരാമകൃഷ്ണന്റെ സമ്പക്കംകൊണ്ടു വിശ്വപ്രേമമായി വികസിച്ചതു്.

മകഠം: അമ്മ മാതൃദേവിയെ കണ്ടിട്ടുണ്ടോ?

അമ്മ: ഇല്ല, ഞാൻ കണ്ടിട്ടില്ല, പക്ഷെ കണ്ടിട്ടുള്ള പലരും ഇപ്പോഴുമുണ്ടാകും, എന്തെന്നാൽ 1920-ലേ ദേവി മഹാസമാധിയടഞ്ഞുള്ളു.

മകഠം: ദേവി മഹാസമാധിയായെങ്കിൽ സമാധിദിനമല്ലേകൊണ്ടാടേണ്ടതു്?

അമ്മ: ദേവിയേപ്പോലുള്ള ഈശ്വരപുരുഷന്മാക്കു് മരണമില്ല. അവർ ദേഹമുപേക്ഷിച്ചാലും ഭക്തജനങ്ങളുടെ ഹൃദയാന്തർഭാഗത്തു് ഈശ്വരരൂപത്തിൽ എന്നും വാഴുന്നു. അതുകൊണ്ടു് അവക്കു ജനനമേയുള്ളു മരണമില്ല. അതുകൊണ്ടാണു് മാതൃജയന്തി, വിവേകാനന്ദജയന്തി, രാമകൃഷ്ണജയന്തി, ശങ്കരജയന്തി തുടങ്ങിയ ജയന്തികഠം നാം കൊണ്ടാടുന്നതു്.

മകരം: അമ്മ ദിവസവും ദേവീമാഹാത്മ്യം പാരായണം ചെയ്യുന്നുണ്ടല്ലോ, അതു് ഈ മാതൃദേവിയുടെ മാഹാത്മ്യമാണോ അമ്മേ ?

അമ്മ: ഈ ദേവീമാഹാത്മ്യത്തിൽ പല നാമത്തിലും രൂപത്തിലും ഭാവത്തിലുമുള്ള ദേവിയുടെ ആവിർഭാവം വർണ്ണിക്കപ്പെട്ടിട്ടുണ്ടു്, മനോഹരമായി കീർത്തിക്കപ്പെട്ടിട്ടുമുണ്ടു്. 'സർവ്വമംഗളമാംഗല്യേ' എന്നു തുടങ്ങിയ മനോഹരമായ ചില ഭാഗങ്ങൾ എന്റെ മക്കൾക്കറിയാമല്ലോ. നാമവും രൂപവും ഭാവവുമെല്ലാം എത്രതന്നെ ഭിന്നമായാലും, എല്ലാം ഒരേയൊരു ജഗന്മാതാവിനെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണു്. തന്റെ സഹധർമ്മിണിയായ ശ്രീ ശാരദാദേവിയിൽ ആ ജഗന്മാതാവിനെ പ്രത്യക്ഷമായി കണ്ടുകൊണ്ടാണു്, ശ്രീരാമകൃഷ്ണൻ ദേവിയെ പീഠത്തിലിരുത്തി പൂജിച്ചു തന്റെ സർവ്വനേട്ടങ്ങളും ആ പാദങ്ങളിലർപ്പിച്ചതു്. അതുകൊണ്ടു്, ശ്രീരാമകൃഷ്ണഭക്തന്മാർ ദേവീമാഹാത്മ്യം പാരായണം ചെയ്യുമ്പോൾ അല്ലെങ്കിൽ കീർത്തിക്കുമ്പോൾ, ശ്രീരാമകൃഷ്ണൻ മാതൃദേവിയിൽ കണ്ട അതേ ജഗന്മാതാവിനെത്തന്നെയാണു് അവർ തീർച്ചയായും സ്മരിക്കുന്നതു്.

മകരം: മാതൃദേവി സ്കൂളിലും കോളേജിലുമെല്ലാം പഠിച്ചിട്ടില്ലേ അമ്മേ ? ദേവി എത്ര ക്ലാസ്സുവരെ പഠിച്ചു ?

അമ്മ: ശ്രീമാതൃദേവി സ്കൂളിലും കോളേജിലും ഒന്നും പഠിച്ചിട്ടേയില്ല. എങ്കിലും വിജ്ഞാനത്തിന്റെ ഉറവിടമായ സാക്ഷാത് സരസ്വതിതന്നെ ആയിരുന്നു ദേവി.

മകരം: അപ്പോൾ സ്കൂളിലും കോളേജിലുമെല്ലാം പഠിക്കാതെ ജ്ഞാനമുണ്ടാകുമോ അമ്മേ ?

അമ്മ: സ്കൂളിൽനിന്നും കോളേജിൽനിന്നും മററും കിട്ടുന്നതു് യഥാർത്ഥജ്ഞാനമല്ല, അതു കേവലം പുസ്തകത്തിൽ നിന്നുള്ള അറിവു മാത്രമാണു്. പരമസത്യത്തെക്കുറിച്ചു് അല്ലെങ്കിൽ ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനമാണു് യഥാർത്ഥജ്ഞാനം. അതുകൊണ്ടേ ബുദ്ധിയും ഹൃദയവും വികസിക്കുകയുള്ളൂ. ബുദ്ധിയും ഹൃദയവും ശരിക്കു വികസിച്ചാൽ അറിയേണ്ടതെല്ലാം അതിൽ താനേ പ്രകാശിച്ചുകൊള്ളും.

മകരം: മാതൃദേവി പ്രസംഗിച്ചിരുന്നോ അമ്മേ ?

അമ്മ: വിജ്ഞാനനിധിയാണെങ്കിലും വിനയത്തിന്റെ മൂർത്തിയായിരുന്നതുകൊണ്ടു് ദേവി ഒരിക്കലും പ്രസംഗിച്ചിട്ടില്ല. എങ്കിലും ഒടുവൊടുവായപ്പോൾ ശാന്തിക്കും സമാധാനത്തിനുമായി തന്നെ ശരണം പ്രാപിച്ചവർക്കു ദേവി ചില ഉപദേശങ്ങളെല്ലാം നല്കിയിട്ടുണ്ടു്.

മകരം: ആ ഉപദേശങ്ങളിൽ ചിലതു് അമ്മ എനിക്കു പറഞ്ഞുതരാമോ ?

അമ്മ: അതെല്ലാം ദേവിയെപ്പററിയുള്ള പുസ്തകങ്ങൾ വായിക്കുമ്പോൾ ക്രമത്തിൽ എന്റെ മകൾക്കു് അറിയാറാകും.

മകരം: അതു പററില്ല, എന്നേപ്പോലുള്ള ചെറിയ പെൺകുട്ടികളെ ഉദ്ദേശിച്ചു് ദേവി വല്ലതും പറഞ്ഞിട്ടുണ്ടെങ്കിൽ അതുമാത്രം അമ്മ പറഞ്ഞുതന്നാൽ മതി.

അമ്മ: പറയാം. കേട്ടോളൂ. ഒന്നാമതു് പെൺകുട്ടികൾക്കു വിനയം വേണം; നല്ല മര്യാദയോടുകൂടിയായിരിക്കണം അവർ സംസാരിക്കുന്നതും പെരുമാറുന്നതുമെല്ലാം. വിനയം എന്നതുകൊണ്ടു ഭീരുത്വം എന്നല്ല അർത്ഥം. പെൺകുട്ടികൾ ഒരിക്കലും ഭീരുക്കളാകരുതു്. വിനയത്തോടൊപ്പം അവർക്കു് നല്ല ധൈര്യവും വേണം. രണ്ടാമതു്, പെൺകുട്ടികൾ ഒരിക്കലും അനാവശ്യമായ ആഡംബരങ്ങളിൽ ഭ്രമിക്കരുതു്. 'വിലപിടിച്ച വസ്ത്രാഭരണങ്ങളല്ല, നേരെമറിച്ചു് വിനയവും ഹൃദയശുദ്ധിയുമാണു് ഒരു സ്ത്രീയുടെ ഏററവും നല്ല അലങ്കാരം.' സർവ്വാഭരണവിഭൂഷിതയായി തന്നെ സമീപിച്ച ഒരു പെൺകുട്ടിയോടു മാതൃദേവി പറഞ്ഞതാണു് ഈ വാക്കുകൾ.

മകരം: അപ്പോൾ നല്ല വസ്ത്രവും ആഭരണവുമെല്ലാം ധരിക്കുന്നതു തെററാണോ അമ്മേ ?

അമ്മ: ശരീരവും മനസ്സും ശുചിയായും വൃത്തിയായും സൂക്ഷിക്കണം. അതായിരിക്കണം ലക്ഷ്യം. അതിനു വേണ്ടത്ര വസ്ത്രാഭരണങ്ങൾ വേണം. അതിൽ കവിഞ്ഞൊന്നും ആവശ്യമില്ല. അല്ലാതെ വെറും ആഡംബരഭ്രമംകൊണ്ടു്, വളരെ വിലപിടിച്ച വസ്ത്രങ്ങളും ആഭരണങ്ങളും വാങ്ങി ആഭാസമായ രീതിയിൽ

ശരീരത്തെ അലങ്കരിക്കുന്നതു് വിഡ്ഢിത്തമാണു്. ഒരു സ്ത്രീയുടെ ഏററവും നല്ല അലങ്കാരം ഹൃദയശുദ്ധിയാണെന്ന ശ്രീമാതൃദേവിയുടെ ഉപദേശം എന്റെ മകറം സദാ സ്മരിച്ചുകൊള്ളുക.

മകറം: പിന്നെ എന്തൊക്കെയാണു് മാതൃദേവി ഉപദേശിച്ചിട്ടുള്ളതു് ?

അമ്മ: ഒന്നുരണ്ടു കാര്യങ്ങളുംകൂടി പറയാം, ഇപ്പോറം അതുമതി. ഒന്നാമതു് പ്രവൃത്തി ചെയ്യാതെ ഒരു നിമിഷവും പെൺകുട്ടികറം അലസമായിക്കളയരുതു്. ഒരു പ്രവൃത്തിയും നിഷിദ്ധമല്ല. വന്നുചേരുന്ന പ്രവൃത്തിയെന്തോ അതു് അങ്ങേയററത്തെ ശ്രദ്ധയോടുകൂടി ഈശ്വരാപ്പണമായി ചെയ്യുക. 'Work is worship' എന്ന ചൊല്ലിന്റെ അത്ഥം ഇന്നാളൊരു ദിവസം ഞാൻ പറഞ്ഞതു് മകറം മറന്നുപോയോ ? ശ്രദ്ധയോടുകൂടി ഈശ്വരാപ്പണമായി സദാ സമയവും പ്രവൃത്തി ചെയ്തുകൊണ്ടിരുന്നാൽ ഒരു വലിയ മെച്ചമുണ്ടു്. പിന്നെ അന്യരുടെ ദോഷം കാണാൻ സമയമുണ്ടാകുകയില്ല. ഇന്നു രണ്ടുപേർ കൂടിയാൽ എന്താണു പ്രവൃത്തി ? മൂന്നാമതൊരാളെപ്പററി കുററം പറയുകതന്നെ. അന്യരുടെ കുററം ഒരിക്കലും കാണരുതു്. ഇതു് മാതൃദേവിയുടെ അതിപ്രധാനവും അത്യന്തം സംഗതവുമായ ഒരു ഉപദേശമാണു്. മറിച്ചു് അവനവന്റെ കുററം കാണുകയും അതു പരിഹരിക്കാൻ നോക്കുകയും വേണം. കൃത്യമായും മുടങ്ങാതേയും ഈശ്വരനെ സ്മരിക്കുകയും ഈശ്വരനാമമുച്ചരിക്കുകയും ചെയ്യുകയെന്നതാണു് മറെറാരു പ്രധാന ഉപദേശം.

---

# ജീവന്മുക്തിവിവേകം – 22

**ജീ. ബാലകൃഷ്ണൻനായർ**

## ധനാഭിലാഷ–ക്രോധപരിഹാരം

യാജ്ഞവല്ക്യൻ, ഉഷസ്തൻ തുടങ്ങിയവർ ജ്ഞാനികളായിരുന്നിട്ടും വിദ്യാമദമുള്ളവരായിരുന്നു. തന്നിലും അന്യനിലുമുള്ള വിദ്യാമദങ്ങറക്കു് എങ്ങനെ പരിഹാരം കാണാൻ കഴിയുമെന്നു നാം ധരിച്ചു. ഇനി യാജ്ഞവല്ക്യൻ തുടങ്ങിയവരിൽ ധനാഭിലാഷവും ക്രോധവും നിലനിന്നിരുന്നതായും കാണുന്നു. ഇവയ്ക്കു് വിവേകപൂവ്വം പരിഹാരം കാണേണ്ടതെങ്ങനെയെന്നു നോക്കാം. ധനം സമ്പാദിക്കാൻ അത്യന്തം ക്ലേശിക്കേണ്ടിയിരിക്കുന്നു. സമ്പാദിച്ച പണം പരിപാലിച്ചു സൂക്ഷിക്കുന്ന വിഷയത്തിലും കഥയതുതന്നെ, പണം നഷ്ടപ്പെട്ടാൽ ദുഃഖം; ചിലവഴിഞ്ഞാൽ ദുഃഖം. എന്തിനു് ? സവ്വഥാ ക്ലേശകാരിയായ ധനം ദുഃഖത്തിന്റെ വാസസ്ഥാനംതന്നെയാണു്. ഇങ്ങനെ വിവേകപൂവ്വം വിചാരം ചെയ്തു് ധനതൃഷ്ണയ്ക്കു ശക്തി കുറച്ചു് മനസ്സിനെ പൂണ്ണമായി ഉപശമിപ്പിക്കേണ്ടതാണു്.

കോപത്തെ ഉപശമിപ്പിക്കാനും വിവേകപൂവ്വം വിചാരം ചെയ്യണം. ക്രോധവും രണ്ടുവിധമുണ്ടു്. തനിക്കു് അന്യനോടുള്ള കോപം; അന്യനു് തന്നോടുള്ള കോപം. തനിക്കു് അന്യനോടുള്ള കോപത്തെ ഉപശമിപ്പിക്കാൻ ഇങ്ങനെ വിചാരം ചെയ്യണം.

> അപകാരിണി കോപശ്ചേത്
> കോപേ കോപഃ കഥം ന തേ
> ധമ്മാത്ഥകാമമോക്ഷാണാം
> പ്രസഹ്യ പരിപന്ഥിനി.

അല്ലയോ മനസ്സേ, തന്നെ ദ്രോഹിക്കുന്നവരോടാണു കോപം വരുന്നതെങ്കിൽ നീ കോപത്തോടുതന്നെ എന്തുകൊണ്ടു കോപിക്കുന്നില്ല ? അതു് നിന്റെ കടുത്ത ശത്രുവായിനിന്നുകൊണ്ടു് പുരുഷാത്ഥങ്ങളായ ധമ്മാത്ഥകാമമോക്ഷങ്ങളെയെല്ലാം ബലാൽ തടയുകയല്ലേ ? പരമമായ ജീവിതലക്ഷ്യം കൊതിക്കുന്നയാളിന്റെ ധമ്മം, യശസ്സു്, ധനം ഇവയൊക്കെ കോപത്താൽ നശിപ്പിക്കപ്പെടുന്നു. അതു സാരമില്ല

എന്നാണെങ്കിൽ കോപം സദാ സ്വശരീരത്തെ തപിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈ ലോകത്തിലോ പരലോകത്തിലോ കോപം ആർക്കും നന്മ ചെയ്യുന്നില്ല. അങ്ങനെയുള്ള കോപത്തെ സജ്ജനമനസ്സുകൾ എന്തിനു സമാശ്രയിക്കണം ?'' ഇനി തന്റെ നേർക്കു് മററുള്ളവർക്കുണ്ടാകുന്ന കോപത്തെക്കുറിച്ചും കുണ്ഠിതപ്പെടാനൊന്നുമില്ല. ''ഞാൻ അപരാധമൊന്നും ചെയ്തിട്ടില്ല; ആളുകൾ അകാരണമായി എന്നിൽ അസൂയാലുക്കളായിത്തീർന്നിരിക്കുന്നു.'' എന്നൊന്നും വിചാരിച്ചു ദുഃഖിക്കാനില്ല. പൂർവ്വജന്മത്തിലെ ബന്ധങ്ങളെല്ലാം അവസാനിച്ചിരിക്കയില്ല. അതുതന്നെയാണപരാധം ഈ ജന്മത്തിലെങ്കിലും എല്ലാ സംഗങ്ങളുമുപേക്ഷിച്ചു മുക്തനായിത്തീരണം. തുടർന്നിങ്ങനെ ഭാവന ചെയ്യണം:

നമോഽസ്തു കോപദേവായ സ്വാശ്രയജ്വാലിനേ ഭൃശം
കോപ്യസ്യ മമവൈരാഗ്യദായിനേ ദോഷബോധിനേ

''ഹേ! കോപദേവ, അങ്ങേയ്ക്കു നമസ്കാരം. അങ്ങയെ ആരാശ്രയിക്കുന്നുവോ അവരെ അങ്ങു ദഹിപ്പിക്കുന്നു. അങ്ങു് ആരിൽ പതിക്കുന്നുവോ അവർക്കു് അങ്ങു് ലോകവിരക്തി ഉണ്ടാക്കിത്തീർക്കുന്നു. ഈ ലോകജീവിതം സർവ്വത്ര ദോഷദുഷ്ടമാണെന്നു് അങ്ങു് സദാ വെളിപ്പെടുത്തുന്നു.''

## സ്ത്രീ — പുത്രാഭിലാഷപരിഹാരം

പല ലോകവാസനകളെയും ജയിക്കാൻ കഴിഞ്ഞാലും ഭാര്യാഭർത്തൃപുത്രാദിബന്ധവാസനകളെ പാടെ ജയിക്കുക പ്രയാസമാണു്. ദേഹബന്ധത്തെ ആസ്പദമാക്കിയുള്ളവയാണീ വാസനകൾ. ധനാഭിലാഷക്രോധങ്ങളെ ജയിക്കാൻ വിവേകവിചാരം ചെയ്യുന്നതുപോലെ ഇവയെ ഉപശമിപ്പിക്കാനും സത്യബോധമുറക്കൊണ്ടു വിചാരം ചെയ്യേണ്ടതാണു്. സ്ത്രീവിഷയമായ കാമത്തെ ജയിക്കാനുള്ള വിചാരരീതി വാസിഷ്ഠത്തിൽ വസിഷ്ഠൻ ഇങ്ങനെ വെളിപ്പെടുത്തുന്നു. ''സ്ത്രീശരീരത്തിൽ മംഗളകരമായി എന്തുണ്ടു് ? യന്ത്രംപോലെ സദാ ചലിച്ചുകൊണ്ടിരിക്കുന്ന മാംസനിർമ്മിതമായ ഒരു പാവയല്ലേ അതു് ? നാഡിഞരമ്പുകളും, അസ്ഥികൂടങ്ങളും മേദോഗ്രന്ഥികളും ചേർത്തുകെട്ടിയുണ്ടാക്കിയ യന്ത്രം. തൊലി, മാംസം, രക്തം, കണ്ണുനീർ ഇവയെ പ്രത്യേകം പ്രത്യേകം വേർതിരിച്ചു മാററിയിട്ടു് ആ കണ്ണുകളെ നോക്കൂ. അതിൽ പിന്നെ രമ്യമായി എന്തുണ്ടാവും ? എന്തിനു വൃഥാ മോഹിക്കുന്നു ? സ്ത്രീയുടെ മാറിടത്തിൽ മുത്തുമാലയുടെ തരംഗഭംഗി കണ്ടിട്ടു് മേരുപർവ്വതശൃംഗത്തിലെ ഗംഗാജലപ്രവാഹം പോലെ മനോഹരമായി ചിലർ കരുതാറുണ്ടു്. എന്നാൽ മാർവിടത്തിൽ പൊന്തിനില്ക്കുന്ന ആ സ്തനങ്ങളെത്തന്നെ ചുടുകാട്ടിൽ നാലുപാടും ചോറുരുളകളെപ്പോലെ പട്ടികൾ കടിച്ചുതിന്നാസ്വദിക്കുന്നതു കാണ്മാനുണ്ടു്. കേശമാകുന്ന കരിപുരണ്ടു്, തൊടാനറപ്പുതോന്നിയ്ക്കുന്നവരും കാഴ്ചയ്ക്കുമാത്രം മോഹനാംഗികളായിത്തോന്നുന്നവരുമായ സ്ത്രീകൾ, പുരുഷവർഗ്ഗത്തെ ഉണങ്ങിയ പുൽക്കൊടികളെപ്പോലെ ദഹിപ്പിച്ചു കളയുന്ന ദുഷ്കർമ്മാഗ്നിശിഖകളാണെന്നു് ഓർക്കേണ്ടതാണു്. ദൂരെ നില്ക്കുമ്പോഴുംപോലും എരിച്ചു കളയാൻ കഴിവുള്ളവരും സുഖിപ്പിക്കുന്നവരെന്നു തോന്നിയാലും അത്യന്തം അസുഖകാരിണികളും ആയ സ്ത്രീകൾ നരകാഗ്നിയെ ജ്വലിപ്പിക്കാനുള്ള മനോമോഹനവും ദാരുണവുമായ ഇന്ധനമാണു്.

കാമനാമ്നാ കിരാതേന വികീർണ്ണാ മുഗ്ദ്ധചേതസാം
നാര്യോ നരവിഹംഗാനാം അംഗബന്ധനവാഗുരാഃ

ദുർബലഹൃദയരായ പുരുഷപക്ഷികളുടെ കൈകാലുകൾ കെട്ടിവരിയാൻ കാമനാകുന്ന കാട്ടാളൻ അവിടവിടെ വീശിയിരിക്കുന്ന വലകളാണു് സ്ത്രീകൾ.

ജന്മപല്വലമത്സ്യാനാം ചിത്തകർദ്ദമചാരിണാം
പുംസാം ദുർവ്വാസനാരജ്ജു നാരീ ബഡിശപിണ്ഡികാ

ചിത്തമാകുന്ന ചെളിയിൽ സഞ്ചരിക്കുന്നവരും, സംസാരപ്പൊയ്കയിലെ മത്സ്യങ്ങളുമായ പുരുഷന്മാരെ കോർത്തുപിടിക്കുവാൻ ദുർവ്വാസനയാകുന്ന ചൂണ്ടയിൽ ഘടിപ്പിച്ചിരിക്കുന്ന ഇരക്കഷണമാണു് സ്ത്രീ. ദോഷരത്നങ്ങളെല്ലാം സൂക്ഷിച്ചുവെച്ചിരിക്കുന്ന സ്ത്രീയാകുന്ന ചെപ്പു് ഒരു ദുഃഖച്ചങ്ങലയാണു്. അതുമായുള്ള ബന്ധം എനിക്കിനി വേണ്ട വേണ്ട, ഇതാ മാംസം, ഇതാ രക്തം, ഇതാ അസ്ഥികൂടം എന്നിങ്ങനെ ഒന്നൊന്നായി വേർതിരിഞ്ഞു് സ്ത്രീശരീരം ഏതാനും ദിവസങ്ങൾക്കുള്ളിൽ തന്നെ ഛിന്നഭിന്നമായി തകരുന്നു.

യസ്യ സ്ത്രീ തസ്യ ഭോഗേച്ഛാ നിഃസ്ത്രീകസ്യ ക്വ ഭോഗഭൂഃ
സ്ത്രീയം ത്യക്ത്വാ ജഗത്ത്യക്തം ജഗത്ത്യക്ത്വാ സുഖീ
[ഭവേത്.

സ്ത്രീസംഗമാണ് എല്ലാ ഭോഗേച്ഛയ്ക്കും ഹേതു. സ്ത്രീസംഗമില്ലെന്നു വന്നാൽ ഭോഗഭൂമി അതോടെ അകലും. സ്ത്രീയെ കൈവെടിയുന്നവൻ ലോകത്തെ അപ്പാടെ വെടിയുന്നു. ലോകത്തെ വെടിയുന്നതോടെ സുഖിയായും ഭവിക്കുന്നു. ജീവന്മുക്തി കൊതിക്കുന്ന സ്ത്രീ, പുരുഷാഭിലാഷത്തെയും ഇങ്ങനെ വിവേകപൂർവ്വം വിചാരം ചെയ്ത് ഉപശമിപ്പിക്കേണ്ടതാണ്.

പുത്രാഭിലാഷത്തിനും ഇതുപോലെ വിവേകപൂർവ്വം പരിഹാരം കാണേണ്ടതാണ്. ജനിക്കാത്ത പുത്രൻപോലും അച്ഛനമ്മമാരെ അത്യന്തം ക്ലേശിപ്പിക്കുന്നു. പുത്രലാഭമുണ്ടാകാത്തതുകൊണ്ടു ദുഃഖിച്ചു കഴിയുന്ന അച്ഛനമ്മമാരെ എങ്ങും കാണ്മാനുണ്ട്. ഇനി പുത്രലാഭമുണ്ടാകുമെന്നു വന്നാൽത്തന്നെ ഗർഭത്തിലുംപ്രസവത്തിലും ആ കുഞ്ഞു അച്ഛനമ്മമാരെ പല തരത്തിലും ക്ലേശിപ്പിക്കുന്നു. കുഞ്ഞു ജനിച്ചു എന്നു തന്നെയിരിക്കട്ടെ; അപ്പോഴും ഗ്രഹപീഡകൾ, രോഗബാധകൾ, വിവേകമില്ലായ്മ എന്നിവ പിതാക്കൾക്കു ദുഃഖകാരണമായിത്തീരുന്നു. വിദ്യാരംഭം കഴിച്ചാൽ മന്ദബുദ്ധിയാണെങ്കിൽ പിന്നെ പറയാനില്ല; പണ്ഡിതനായാലോ; അനുരൂപയായ വധുവിനെ ലഭിക്കുന്നില്ലല്ലോ എന്നു കരുതിയാവും ദുഃഖം. യുവാവായ പുത്രനു പരസ്ത്രീസംഗമുണ്ടായാലത്തെ കഥ പറയാനുമില്ല പിതാവിൻെറ ദാരിദ്ര്യം പുത്രനെക്കുറിച്ചുള്ള ദുഃഖത്തിനു ശക്തികൂട്ടും. എന്തിനേറെ, സന്താനങ്ങളെച്ചൊല്ലിയുള്ള അച്ഛനമ്മമാരുടെ ദുഃഖത്തിനവസാനമില്ല. ധനികരായ പിതാക്കൾക്കു മുടിയനായ പുത്രനുണ്ടായാൽ പിന്നെ സ്ഥിതി അവർ മരിച്ചതിനു തുല്യമായി ഭവിക്കുന്നു.

## അശേഷവാസനാത്യാഗം

വിദ്യാമദം, ധനമദം, ക്രോധം, സ്ത്രീസംഗം, പുത്രാഭിലാഷം തുടങ്ങിയ മലിനവാസനകൾക്കു വിവേകവിചാരംകൊണ്ടു പരിഹാരം കണ്ടെത്തിയതുപോലെ മററു വാസനകൾക്കും യഥായോഗ്യം ശാസ്ത്രചിന്തകൊണ്ടും യുക്തിചിന്തകൊണ്ടും ദോഷം വേർതിരിച്ചറിഞ്ഞു പരിഹാരം കാണേണ്ടതാണ്. പരിഹാരചിന്തകൊണ്ടു വാസനകളെല്ലാം ഉപശമിക്കുന്നതോടെ ജീവന്മുക്തിലക്ഷണമായ പരമപദം തെളിയുന്നു. ഇക്കാര്യം വസിഷ്ഠൻ ഇങ്ങനെ വെളിപ്പെടുത്തുന്നു: ''വാസനകളെ പരിത്യജിക്കുവാൻ ബോധപൂർവ്വം യത്നിക്കുകയാണെങ്കിൽ അതോടെ എല്ലാ ആധികളും വ്യാധികളും ചിന്നിച്ചിതറി അപ്രത്യക്ഷമാകും.......

പൗരുഷേണ പ്രയത്നേന ബലാത് സംത്യജ്യ വാസനാഃ
സ്ഥിതിം ബധ്നാതി ചേത്തർഹി പദമാസാദയസ്യലം.

അല്ലയോ രാമ, പൌരുഷംകൊണ്ടും പ്രയത്നംകൊണ്ടും വാസനകളെ നിശ്ചയദാർഢ്യത്തോടെ കൈവെടിയണം. വാസനാവിമുക്തമായ സ്ഥിതി വന്നുചേരുന്നതുതന്നെയാണ് പരമപദപ്രാപ്തി. ഇവിടെ ഒരു സംശയം വരാം. നേരത്തെ വിവരിച്ച വിവേകവിചാരമാണല്ലോ പുരുഷപ്രയത്നമെന്നു പറയുന്നതു്. വീണ്ടും വീണ്ടും വിവേകപൂർവ്വം എത്ര വിചാരം ചെയ്താലും പ്രബലങ്ങളായ ഇന്ദ്രിയങ്ങളുടെ പ്രവർത്തനം കൊണ്ട് അവ പരാജയപ്പെടാൻ ഇടവരുന്നു. ഭഗവാൻതന്നെ ഗീതയിൽ ഇങ്ങനെ പറയുന്നുണ്ടല്ലോ: അല്ലയോ അർജ്ജുന, വാസനാജയത്തിനായി വിവേകപൂർവ്വം യത്നിക്കുന്ന പുരുഷൻെറ മനസ്സിനെപ്പോലും സദാ ക്ഷോഭിച്ചിളകുന്ന ഇന്ദ്രിയങ്ങൾ ബലാൽ വിഷയോന്മുഖമാക്കിത്തീർക്കുന്നു

ഇന്ദ്രിയാണാം ഹി ചരതാം യന്മനോഽനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി.

വിഷയങ്ങളെത്തേടിയലയുന്ന ഇന്ദ്രിയങ്ങളുടെ പിന്നാലേ മനസ്സിനെ അയച്ചുവിടുകയാണെങ്കിൽ അതിൻെറ സത്യസ്ഥിതി കായലിൽ കാററിൽപ്പെട്ട തോണിപോലെ നഷ്ടമായിത്തീരുന്നതാണ്. ''ഇങ്ങനെ സംഭവിക്കുന്ന പക്ഷം ഉണ്ടായ വിവേകം നിലനിർത്താനായി ഇന്ദ്രിയങ്ങളെ നിരോധിക്കേണ്ടതാണ്. ഇക്കാര്യവും ഭഗവാൻ തുടർന്നു പ്രസ്താവിക്കുന്നുണ്ട്.'' ഇന്ദ്രിയങ്ങളെയെല്ലാം അടക്കിയൊതുക്കി മനസ്സിനെ ഏകാഗ്രപ്പെടുത്തി സദാ എന്നെ ധ്യാനിച്ചു കഴിയേണ്ടതാണ്. ആരുടെ ഇന്ദ്രിയങ്ങളാണോ സദാ വശവർത്തികളായിരിക്കുന്നതു് അവരുടെ സത്യനിഷ്ഠയ്ക്കു മാത്രമേ ഉറപ്പുണ്ടാവൂ.

തസ്മാദ്യസ്യ മഹാബാഹോ
നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

''വീരനായ അർജ്ജുന, അതുകൊണ്ടു് ആരുടെ ഇന്ദ്രിയങ്ങളാണോ വിഷയങ്ങളിൽനിന്നും പൂർണ്ണമായി പിൻതിരിഞ്ഞടങ്ങിയിട്ടുള്ളതു് അയാളുടെ സത്യനിഷ്ഠമാത്രമാണു് ഉറപ്പുററതു്. മറെറാരു സ്മൃതിയും ഇങ്ങനെ ഘോഷിക്കുന്നു. യാതൊരാളുടെ കയ്യും കാലും കണ്ണും വാക്കും സദാ ചപലമായി വർത്തിക്കുന്നുവോ അയാരം യതിയല്ല. ഈ അവയവങ്ങളുടെയെല്ലാം സമുചിത നിയന്ത്രണമാണു് യതിലക്ഷണം.'' ഇക്കാര്യം തന്നെ ചുരുക്കമായും വിശദമായും മററുപലയിടങ്ങളിലും വിവരിച്ചിട്ടുണ്ടു്. ''ഊമ, നപുംസകം, മുടന്തൻ, കുരുടൻ, പൊട്ടൻ, ശിശു എന്നീ ആറു കൂട്ടരെപ്പോലെ പെരുമാറുന്ന സന്ന്യാസി സംശയമെന്യേ മുക്തനായി ഭവിക്കും. ലോകസുഖങ്ങരം അനുഭവിക്കുമ്പോരം പോലും ഇന്നതിഷ്ടമെന്നോ ഇന്നതനിഷ്ടമെന്നോ പറഞ്ഞു സംഗപ്പെടാതെയും ഹിതമായും സത്യമായും മിതമായും മാത്രം സംസാരിക്കുകയും ചെയ്യുന്ന യോഗിയാണു് ഊമ. അപ്പോരം പിറന്ന പെൺകുട്ടിയേയും പതിനാറു കഴിഞ്ഞ യുവതിയേയും നൂറു വയസ്സു തികഞ്ഞ വൃദ്ധയേയും ഒരുപോലെ നിർവ്വികാരനായി നോക്കിക്കാണാൻ കഴിയുന്ന യോഗിയാണു് നപുംസകം. ഭിക്ഷാടനത്തിനോ മലമൂത്രവിസർജ്ജനത്തിനോ വേണ്ടി കൂടിയതു് ഒരു യോജനയ്ക്കകത്തുമാത്രം സഞ്ചാരം ഒതുക്കി നിറുത്തുന്ന യോഗിയെ മുടന്തൻ എന്നു പറയാം. നിന്നാലും നടന്നാലും ആരുടെ കണ്ണുകരം ഭൂമിയിൽ നാലടിക്കപ്പുറം കാണാൻ കൂട്ടാക്കുന്നില്ലയോ അദ്ദേഹമാണു് അന്ധൻ. ഹിതവും, മിതവും, മനോരമ്യവും, ശോകശമവുമായ വാക്കുകരംപോലും കേട്ടാലും ആരു കേട്ടില്ലെന്ന മട്ടിൽ വർത്തിക്കുന്നുവോ അദ്ദേഹമാണു് പൊട്ടനായ സന്ന്യാസി. സമർത്ഥനും ഇന്ദ്രിയബലമുള്ളവനുമാണെങ്കിലും സുഖസാമഗ്രികളുടെ സമീപം ഉറക്കത്തിലെന്നപോലെ വർത്തിക്കുന്ന യോഗിയത്രേ ശിശുതുല്യൻ. ആരെയും നിന്ദിക്കുന്നില്ല; ആരെയും സ്തുതിക്കുന്നില്ല; ആരുടെയും ഹൃദയത്തെ വേദനിപ്പിക്കുന്നില്ല; അധികം സംസാരിക്കുന്നില്ല; സദാ സർവ്വത്ര സമഭാവേന വർത്തിക്കുന്നു; മനോമാലിന്യത്തോടുകൂടി ഒരു സ്ത്രീയോടും സംസാരിക്കുന്നില്ല; മുൻപു കണ്ടിട്ടുള്ളവളെ സ്മരിക്കുന്നില്ല; സ്ത്രീയെക്കുറിച്ചു ചർച്ച ചെയ്യുന്നില്ല; ചിത്രത്തിൽപോലും കാണുന്നില്ല; ഇങ്ങനെയെല്ലാമുള്ളയാളാണു് സ്ഥിതപ്രജ്ഞൻ. വ്രതമനുഷ്ഠിക്കുന്ന ഒരാരം രാത്രി ഒരു നേരം ആഹാരം കഴിച്ചിട്ടു് സങ്കല്പദാർഢ്യത്തോടെ ഉപവാസമൗനാദി വ്രതം ഭംഗം കൂടാതെ ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ചു ഫലിപ്പിക്കുന്നു. അതുപോലെ ശ്രദ്ധാപൂർവ്വം ഊമയെപ്പോലെയും മററും വർത്തിച്ചു് ഒരു സത്യനിഷ്ഠൻ വിവേകത്തെ നിലനിർത്തേണ്ടതാണു്.

---

# ഉദ്ദേശശുദ്ധി

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാടു്

ഭീഷ്മർ നിലംപതിച്ചപ്പോരം ഇരുപുറത്തുമുള്ള സേനാനികരം അദ്ദേഹത്തെ കണ്ടുവന്ദിക്കാൻ ചെന്നുതുടങ്ങി. അവരുടെ തിരക്കൊഴിഞ്ഞപ്പോരം കർണ്ണൻ അങ്ങോട്ടു ചെന്നു. ഭീഷ്മർ കണ്ണടച്ചു കിടക്കുകയായിരുന്നു. കർണ്ണൻ തൊണ്ടയിടറിക്കൊണ്ടു് അദ്ദേഹത്തെ വിളിച്ചു,എന്നിട്ടു പറഞ്ഞു: ''ഇതു് രാധേയനാണു്, എന്നും അങ്ങു് കാണാറുള്ള ആളാണു്, എങ്ങും അങ്ങു് ദ്വേഷിച്ചുപോരാറുള്ള ആളാണു്.''

ഭീഷ്മർ പതുക്കെ കണ്ണു തുറന്നു; അടുത്തു വേറെയാരുമില്ലെന്നു കണ്ടു് കാവൽക്കാരെ ദൂരേയ്ക്കു മാററി അച്ഛൻ മകനെയെന്നപോലെ

കർണ്ണനെ ഒരു കൈകൊണ്ടു് ആശ്ലേഷിച്ചു നിർത്തി സ്നേഹപൂർവ്വം ഇങ്ങനെ പറഞ്ഞു: ''വരു വരു. നീ കൌന്തേയനാണു്, രാധേയനല്ല; അധിരഥനല്ല നിന്റെ അച്ഛൻ, സൂര്യനാണു്. ഇതിൽ സംശയമില്ല, നാരദനും വ്യാസനും എന്നോടു് പറഞ്ഞതാണു്. എനിക്കു് നിന്നോടു് ദ്വേഷമൊന്നുമില്ല. ഉണ്ണീ, സത്യമാണു് ഞാനീപ്പറയുന്നതു്. ഞാൻ നിന്നോടു് പരുഷം പറഞ്ഞിട്ടുള്ളതൊക്കെ നിന്നെ ഒന്നടക്കിനിർത്താനാണു്. നീ ദുര്യോധനന്റെ വാക്കുകേട്ടു് എന്നും അകാരണമായി പാണ്ഡവരെ അധിക്ഷേപിച്ചുപോന്നു. അതാണു് നിന്നോടു് ഞാൻ കുരുസദസ്സിൽവെച്ചു് രൂക്ഷമായി സംസാരിക്കാൻ കാരണം. നിന്റെ വീര്യവും ശൌര്യവും ദാനശീലവും എല്ലാം എനിക്കു റിയാം. അസ്ത്രവിദ്യയിൽ നീ അർജ്ജുനനും കൃഷ്ണനും തുല്യനാണു്. നീ നിന്റെ സോദരന്മാരായ പാണ്ഡവരോടു് ചേരു. ഈ വൈരം ഇവിടെ അവസാനിക്കട്ടെ.''

കർണ്ണൻ: ''അങ്ങു പറഞ്ഞപോലെ ഞാൻ കുന്തിയുടെ മകനാണു് എന്നും മററും എനിക്കും അറിയാം. ഇതേവരെ ദുര്യോധനന്റെ ഐശ്വര്യം അനുഭവിച്ചിട്ടു്, ഇന്നു് അതൊക്കെ വെറുതെയാക്കാൻ വയ്യ. ദുര്യോധനന്റെകൂടെനിന്നു് ഞാൻ എന്നും പാണ്ഡവരെ കോപിച്ചുപോന്നിട്ടുണ്ടു്. ഈ വൈരം ഇനി ഇല്ലാതാവില്ല. ഞാൻ അർജ്ജുനനോടു് യുദ്ധം ചെയ്യും. അങ്ങതിന്നനുവദിക്കണം. അങ്ങയുടെ അനുജ്ഞയോടുകൂടി വേണം യുദ്ധം ചെയ്യാൻ എന്നുണ്ടു് എനിക്കു്. കഥയില്ലായ്മകൊണ്ടോ ചാപല്യംകൊണ്ടോ ഞാൻ എതിരായി പറഞ്ഞതും പ്രവർത്തിച്ചതും എല്ലാം അങ്ങു പൊറുക്കമാറാകണം.'

ഭീഷ്മർ: ''ശരി; എങ്കിൽ യുദ്ധം ചെയ്തുകൊള്ളൂ. ഞാൻ സമ്മതം തന്നിരിക്കുന്നു. അർജ്ജുനനോടേററു്, നീ ക്ഷത്രധർമ്മംകൊണ്ടു് കിട്ടാവുന്ന ലോകങ്ങളും നേടും.''

കർണ്ണൻ ഭീഷ്മനെ അഭിവാദ്യം ചെയ്തു യാത്രപറഞ്ഞു മടങ്ങി. (മഹാഭാരതം ഭീഷ്മപർവ്വം, അധ്യായം 122.)

ആസന്നമരണനായ ഒരാളോടു് നാം നമുക്കങ്ങോട്ടോ ആയാൾക്കിങ്ങോട്ടോ വല്ല വിരോധവുമുണ്ടെങ്കിൽത്തന്നെ അതിനെപ്പററി പ്രായേണ ഒന്നും പറയാറില്ല. പറഞ്ഞാൽ അതിന്നർത്ഥം ആ വിരോധം നമ്മുടെ ഉള്ളിൽ അത്രയും ആഴത്തിൽ പതിഞ്ഞിട്ടുണ്ടു് എന്നാണു്. ഇവിടെ ശരശയ്യയിൽ മരിയ്ക്കാൻ നല്ല ദിവസവും കാത്തുകിടക്കുന്ന ഭീഷ്മരോടു് കർണ്ണൻ, അങ്ങു് എന്നും ദ്വേഷിച്ചുപോന്ന ആളാണു് ഞാൻ എന്നു പറഞ്ഞുവല്ലൊ. അപ്പോൾ, ഭീഷ്മർക്കു് തന്നോടു് വിദ്വേഷമുണ്ടു് എന്ന ഒരു തോന്നൽ കർണ്ണന്നു് കുറെ ശക്തിയായിത്തന്നെ ഉണ്ടായിരുന്നു എന്നു വേണം വിചാരിയ്ക്കാൻ. കർണ്ണന്നു് ഇങ്ങനെയൊരു തോന്നൽ ഉണ്ടാവാനുള്ള കാരണം ഭീഷ്മരുടെ വാക്കിൽനിന്നുതന്നെ കിട്ടുന്നുണ്ടു്; തനിയ്ക്കു് കർണ്ണനോടു് ദ്വേഷമില്ല എന്നു ശപഥംചെയ്തുകൊണ്ടുതന്നെ അദ്ദേഹം താൻ ആയാളെ പലപ്പോഴും പരസ്യമായും പരുഷമായും ആക്ഷേപിച്ചിട്ടുണ്ടു് എന്നു സമ്മതിക്കുന്നുണ്ടല്ലൊ. അങ്ങനെ ആക്ഷേപിച്ചതു് കർണ്ണൻ ഒരു കാരണവും കൂടാതെ പാണ്ഡവരെ വീണ്ടും വീണ്ടും ആക്ഷേപിച്ചുപോന്നതുകൊണ്ടാണു്,ആ പിഴച്ച വഴിയ്ക്കുള്ള പോക്കിൽനിന്നു് ആയാളെ നിവർത്തിപ്പിയ്ക്കാനാണു് എന്നും അദ്ദേഹം പറയുന്നുണ്ടു്. പാണ്ഡവരെ ആക്ഷേപിച്ചുപോന്നതിന്റെ വകയ്ക്കാണു് തനിയ്ക്കു് ഭീഷ്മരുടെ ശകാരം കേൾക്കേണ്ടിവന്നതു് എന്നു് ഏതാണ്ടു് കർണ്ണനും അറിയാവുന്നതാണു്. ആ വിധത്തിലാണല്ലൊ ഭീഷ്മർ കർണ്ണനെ ആക്ഷേപിച്ചിട്ടുള്ളതെല്ലാം. അപ്പോൾ വന്നുകൂടുന്നതിതാണു്; കർണ്ണൻ പാണ്ഡവരെ വിടാതെ ആക്ഷേപിച്ചു പോന്നതു് തെററാണു്, അതുകൊണ്ടാണു് താൻ ആയാളോടു് പലപ്പോഴും പരുഷം പറഞ്ഞതു്, ആയാളോടുള്ള ദ്വേഷംകൊണ്ടല്ല എന്നു ഭീഷ്മർ; താൻ പാണ്ഡവരെ അങ്ങനെ ആക്ഷേപിച്ചതിൽ തെററൊന്നുമില്ല, അതിനാൽ തന്നോടുള്ള ദ്വേഷംകൊണ്ടാണു് ഭീഷ്മർ തന്നെ ശകാരിച്ചതെല്ലാം എന്നു കർണ്ണനും. കർണ്ണൻ പാണ്ഡവരെ ആക്ഷേപിച്ചതു് തെറോ ശരിയോ എന്ന കാര്യത്തിലായിരുന്നു ഭീഷ്മരും കർണ്ണനും തമ്മിൽ അഭിപ്രായവ്യത്യാസം എന്നർത്ഥം.

ഈ പറഞ്ഞതു് യുക്തിസഹമാണു്; എന്നാൽ, വാസ്തവമാണോ? താൻ പാണ്ഡവരെ ആക്ഷേപിച്ചതൊക്കെ ശരിതന്നെയാണു്എന്നാ

യിരുന്നുവോ കൃഷ്ണൻെറ ധാരണ? ഭഗവാൻ പാണ്ഡവരുടെ ദൌത്യം നിർവ്വഹിച്ച് കുരുസദസ്സിൽനിന്നു മടങ്ങുമ്പോഠം വഴിയ്ക്കു വെച്ച് അദ്ദേഹത്തോട് കൃഷ്ണൻ രഹസ്യമായിപ്പറയുന്നതു നോക്കുക:

'യദബ്രുവമഹം കൃഷ്ണ, കടുകാനിസ്മ പാണ്ഡവാൻ
പ്രിയാത്ഥം ധാത്തരാഷ്ട്രസ്യ തേന തപ്യേഹ്യകമ്മണാ.'

ദുര്യ്യോധനൻെറ പ്രീതിക്കുവേണ്ടി ഞാൻ പാണ്ഡവരോട് പല കടുത്ത വാക്കുകളും പറഞ്ഞിട്ടുണ്ടല്ലൊ, ആ ദുഷ്കമ്മമോത്ത് എൻെറ ഉള്ള് നീറുന്നു – (ഉദ്യോഗപവ്വം, അദ്ധ്യായം 141) കൃഷ്ണൻ ഇപ്പറഞ്ഞതു് യുദ്ധം തുടങ്ങുന്നതിന്നു കുറച്ചു ദിവസം മുമ്പുമാത്രമാണല്ലൊ. അതു കഴിഞ്ഞ് യുദ്ധത്തിൽ ഭീഷ്മർ വീണപ്പോഴേയ്ക്ക് അയാളുടെ അഭിപ്രായമാകെ മാറിമറിഞ്ഞു എന്നു വിചാരിക്കാൻ കാരണമൊന്നുമില്ല. അപ്പോഠം താൻ പാണ്ഡവരെ ആക്ഷേപിച്ചതു് തെററാണ് എന്നറിഞ്ഞുംകൊണ്ടാണ്, ആ ആക്ഷേപിച്ചതിന്നാണ ഭീഷ്മർ തന്നെ ശകാരിച്ചതു് എന്നും അറിഞ്ഞുംകൊണ്ടാണ്, കൃഷ്ണന്ന് ആ ശകാരത്തിൻെറ പിന്നിൽ തന്നോടുള്ള വിദ്വേഷമാണുണ്ടായിരുന്നതു് എന്നു തോന്നിയതു്. ഇതെങ്ങനെ ചേരും? തെററാണെന്ന് തനിക്കുതന്നെ ബോധപ്പെട്ട ഒരു പ്രവൃത്തിയെച്ചൊല്ലി ഒരാഠം തന്നെ അധിക്ഷേപിച്ചാൽ അതയാഠംക്ക് തന്നോടുള്ള ദ്വേഷംകൊണ്ടാണ് എന്നൊരാഠംക്ക് എങ്ങനെയാണ് തോന്നുക? ആലോചിച്ചു നോക്കാം.

എല്ലാവരും നന്മയെ ഇഷ്ടപ്പെടുന്നവരാണ്, തങ്ങഠംക്ക് എല്ലാ നന്മയും തികയണം എന്നാഗ്രഹിക്കുന്നവരാണ്. എന്നാൽ, എന്താണ് നന്മയെന്ന കാര്യ്യത്തിൽ എല്ലാവരും ഒരേ അഭിപ്രായക്കാരല്ല, പലക്കും പല പക്ഷമാണ്. അചഞ്ചലമായ സത്യനിഷ്ഠ ഒരു നന്മയാവും ചിലരുടെ പക്ഷത്തിൽ, ചതിക്കാനുള്ള സാമത്ഥ്യമാവും വേറെ ചിലരുടെ പക്ഷത്തിൽ നന്മ. മററുള്ളവക്കുവേണ്ടി എല്ലാം ത്യജിക്കുകയാവും ചിലക്ക് നന്മയായിത്തോന്നുക, മററുള്ളവരുടെ സവ്വസ്വവും തട്ടിയെടുക്കുകയാവും വേറെ ചിലക്ക് നന്മയായിത്തോന്നുക. ലോകാഭിപ്രായത്തിൽ കേവലം ഉദാസീനതയോടെ എപ്പോഴും സ്വന്തം മനഃസാക്ഷിക്കനുസരിച്ച് പ്രവത്തിക്കുകയാവും ചിലക്ക് നന്മ. എന്നുവെച്ചാൽ, മററു ചിലക്കാകട്ടെ, തൻകാര്യ്യത്തിനുവേണ്ടി അപ്പപ്പോഠം അതാതാളുകളെ എന്തു ചെയ്തും പ്രീതിപ്പെടുത്തുകയാവും നന്മ. ഇങ്ങനെ നന്മയ്ക്ക് നിയതമായ ഒരു സ്വരൂപം ഇല്ല. എങ്കിലും, അവരവക്ക് നന്മയായിത്തോന്നുന്നതെന്തും സ്വായത്തമാക്കണം എന്ന വിചാരം എല്ലാവക്കുമുള്ളതാണ്.

അതെയോ, കവിത്വം ഒരു നന്മയായിക്കരുതുന്നവരെല്ലാം കവിയാകാൻ കൊതിയ്ക്കാറുണ്ടോ, ഗായകത്വം ഒരു നന്മയായിക്കരുതുന്നവരെല്ലാം ഗായകനാവാൻ മോഹിക്കാറുണ്ടോ എന്നൊക്കെ ഇവിടെ സംശയം തോന്നാം. പക്ഷേ, ഒന്നാലോചിച്ചു നോക്കുക. കവിത്വവും ഗായകത്വവും മററും നന്മയായിക്കാണുന്ന ആരെങ്കിലും അതൊക്കെ തനിയേ കൈവരികയാണെങ്കിൽ എനിക്കിതൊന്നും വേണ്ടേ വേണ്ട എന്നു പറയുമോ? ഇല്ല എന്ന് സ്പഷ്ടം. അപ്പോഠം, കവിത്വവും ഗായകത്വവും മററും നന്മയായിക്കാണുന്ന ആരും അതിലൊന്നും ആഗ്രഹമില്ലാത്തവരല്ല എന്നും സ്പഷ്ടം. ചിലരിൽ ആ ആഗ്രഹം പ്രകടമാണെങ്കിൽ മററു ചിലരിൽ അതല്ല എന്നേ ഉള്ളു. അതിനാൽ, എല്ലാവരും നന്മയെ അഭിലഷിക്കുന്നവരാണ്, അതിൽ സംശയമില്ല.

ഒരാഠം വിശേഷപ്പെട്ട ഒരു കാറിൽ കമ്പം കുടുങ്ങി അതു് സ്വന്തമാക്കാൻ ഉത്സാഹിച്ചുകൊണ്ടിരിക്കുന്നു എന്നു വെയ്ക്കുക. അപ്പോഠം അയാഠംക്ക് ആ കാർ തൻെറ കൈവശം വന്നില്ലല്ലൊ എന്ന തോന്നൽ ഇടയ്ക്കൊക്കെ ഉണ്ടാകുമല്ലൊ, അപ്പോഴൊക്കെ അയാഠംക്ക് മനസ്സിന്ന് ഒരസുഖവും ഉണ്ടാകുമല്ലൊ. അങ്ങനെയൊരസുഖത്തിൻെറ ലാഞ്ഛനയേ ഇല്ലെങ്കിൽ അയാഠംക്ക് ആ കാറിൽ താല്പര്യ്യം ജനിക്കുകതന്നെയില്ലല്ലൊ. ആഗ്രഹിക്കുന്നതു് കൈവന്നില്ല എന്ന തോന്നൽ ആക്കും അസുഖകരമാവും എന്നത്ഥം. അപ്പോഠം, സത്യനിഷ്ഠയെ നന്മയായിക്കാണുന്ന ആഠംക്ക് അതു തനിക്ക് വേണ്ടത്ര ഇല്ല എന്നു തോന്നുമ്പോഠം ഒരസുഖമുണ്ടാവും, വഞ്ചനാവൈദഗ്ദ്ധ്യത്തെ നന്മയായിക്കാണുന്ന ആഠംക്ക് അതു തനിക്ക് വേണ്ടത്ര ഇല്ല എന്നു തോന്നുമ്പോഴും ഒരസുഖമുണ്ടാവും, അതുപോലെ, താൻ നന്മയാ

യിക്കാണുന്നതെന്തും തനിക്ക് വേണ്ടത്ര ഇല്ല എന്ന തോന്നുമ്പോൾ ആക്കും ഒരസുഖമുണ്ടാവും. കാരണം, നന്മ കൈവരണം എന്നാഗ്രഹിക്കാത്തവരായി ആരും ഇല്ല എന്നതുതന്നെ. നന്മയെന്നതിൽ തിന്മയില്ലായ്മയും ഉൾപ്പെടുന്നതുകൊണ്ട് തനിയ്ക്കെന്തെങ്കിലും തിന്മയുണ്ട് എന്ന തോന്നുമ്പോഴും ആക്കും ഒരസുഖം അനുഭവപ്പെടും.

അനുഭവപ്പെട്ടാലോ? അനുഭവപ്പെട്ടാൽ, ചിലർ ആ അസുഖം ഏതൊരു നന്മ ഇല്ലായ്മകൊണ്ടോ പോരായ്മകൊണ്ടോ ആണ് വന്നുപെട്ടത്, ആ നന്മ പൂർണ്ണമായി സ്വായത്തമാക്കാനുള്ള യത്നത്തിൽ ഏകാഗ്രതയോടെ മുഴുകും. ഈ ഏകാഗ്രത കാരണം അവക്ക് പിന്നെ ആ അസുഖം അനുഭവപ്പെടുകയുമില്ല. വേറെ ചിലർ സ്വന്തം ന്യൂനത പരിഹരിക്കണമെന്ന ഉദ്ദേശത്തോടെ നന്മ സമ്പാദിക്കാൻ ശ്രമിക്കും, എന്നാൽ അവരുടെ ആ ശ്രമത്തിന്നു ഏകാഗ്രത മതിയാവില്ല. തന്മൂലം അവക്ക് അസുഖം മുഴുവനായി വിട്ടുമാറുകയുമില്ല. മററു ചിലരാകട്ടെ, സ്വന്തം വൈകല്യം നീക്കാൻ, നന്മ നേടാൻ, വിശേഷിച്ചൊന്നും ചെയ്യില്ല, അതു കാരണം അവരുടെ അസുഖത്തിന്ന് വിശേഷിച്ചൊരു കുറവും വരികയുമില്ല. എന്നു വെച്ചാൽ, നല്ല ആത്മബലമുള്ളവർ അസുഖത്തെ കേവലം വിസ്മരിച്ച് അവനവന്നു നന്മ വളർത്തുന്നതിൽ ഏകതാനരാവും; ആത്മബലം കുറയുന്തോറും അസുഖം മുന്തിനില്ക്കുകയും നന്മ സമ്പാദിക്കാനുള്ള യത്നം മോശമാവുകയും ചെയ്യും; ആത്മബലംതന്നെ പരുങ്ങലിലായവരാകട്ടേ, അസുഖത്തിൽത്തന്നെ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കും, നന്മ വർദ്ധിപ്പിക്കാൻ ഒന്നും ചെയ്യുകയുമില്ല എന്നർത്ഥം.

ആത്മബലത്തിലുള്ള ഈ വ്യത്യാസം കാരണംതന്നെ, ഒരാൾ തങ്ങളുടെ ഏതെങ്കിലും ദോഷം ചൂണ്ടിക്കാണിച്ചാൽ ചിലക്കയാളോട് ഒരസുഖവും തോന്നില്ല; ആ ദോഷത്തെച്ചൂണ്ടി എത്ര ശക്തിയായി ആക്ഷേപിച്ചാലും, ആ ആക്ഷേപം എത്രയൊക്കെ എങ്ങനെയൊക്കെ ആവർത്തിച്ചാലും, അവക്കയാളോട് ഒട്ടും അസുഖം തോന്നില്ല, സ്വന്തം ദോഷം ദൂരീകരിക്കാൻ സഹായിച്ചുവല്ലൊ എന്നൊരു കൃതജ്ഞതയേ തോന്നൂ. ചിലക്ക് തങ്ങളുടെ ഏതെങ്കിലും തെററ് ചൂണ്ടിക്കാട്ടുന്നവരോട് കൃതജ്ഞതയും എതിർപ്പും രണ്ടുമുണ്ടാവും; ചിലക്കാവട്ടെ, കൃതജ്ഞത തീരെ ഉണ്ടാവില്ല, എതിർപ്പ് ധാരാളം ഉണ്ടാവുകയും ചെയ്യും. ആത്മബലം കുറയുംതോറും സ്വന്തം ദോഷം ചൂണ്ടിക്കാട്ടുന്ന ആളോട് എതിർപ്പ് കൂടും; ആ ചൂണ്ടിക്കാട്ടലിന്നു രൂക്ഷത കൂടുംതോറും, അതുപോലെ ആ ചൂണ്ടിക്കാട്ടൽ ആവർത്തിക്കുന്തോറും, എതിർപ്പിന്നു ശക്തി കൂടികൂടി വരികയും ചെയ്യും; ഈ എതിർപ്പു കാരണം, തങ്ങളുടെ ദോഷം ചൂണ്ടിക്കാട്ടുന്ന ആൾക്ക് തങ്ങളോട് ദ്വേഷമുണ്ട് എന്ന ചിലർ – ആത്മബലം കുറവായവർ എന്നർത്ഥം – ധരിച്ചുവശാവുകയും ചെയ്യും.

അതിനാൽ, ഒരാളോട്, ആയാൾ നേരെയായി കാണാനുള്ള ആഗ്രഹം കൊണ്ടായാലും, ആയാളുടെ ഏതെങ്കിലും ദോഷത്തെപ്പററി എന്തെങ്കിലും പറയുമ്പോൾ വളരെ ശ്രദ്ധിയ്ക്കണം; ആയാളുടെ ആത്മബലത്തെ ശരിയ്ക്കു കണക്കാക്കണം, ആ ആത്മബലത്തിന്നു എത്രമാത്രം അസുഖം താങ്ങാൻ കഴിവുണ്ടോ, അതിൽ ഒട്ടും അധികം അസുഖം ഉണ്ടാക്കുന്ന രീതിയിലാവരുതു്, ഉണ്ടാക്കുന്ന തോതിലും ആവരുതു് ആ ദോഷകഥനം എന്നു നല്ലവണ്ണം നിഷ്കർഷിക്കുകയും വേണം. വൈദ്യൻ രോഗിയുടെ ബലവും കൂടി കണക്കാക്കിയിട്ടുവേണം ചികിത്സ നിശ്ചയിയ്ക്കാൻ എന്നു പറയുന്നതുപോലെയാണിതു്. രോഗിയുടെ ബലത്തിൽക്കവിഞ്ഞുള്ള ചികിത്സ ഉദ്ദേശിച്ച ഫലം ചെയ്യില്ലല്ലൊ, വിപരീതഫലം ചെയ്യുവെന്നും വരുമല്ലൊ. അതുപോലെ, ഒരാളുടെ ആത്മബലത്തിൽ കവിഞ്ഞു് ആയാളുടെ ദോഷത്തെ വിമർശനം ചെയ്താൽ ഫലം ഉദ്ദേശിച്ചതാവില്ല; ആയാളുടെ ദോഷം നീങ്ങിപ്പോവില്ല, ആയാൾക്കു ആ വിമർശിച്ച ആൾ തന്റെ ശത്രുവാണെന്ന ധാരണ വരികയും ചെയ്യും. തന്റെ ഒരു പ്രവൃത്തി തെററാണെന്നു ഒരാൾക്കു ബോധപ്പെട്ടിരിക്കുന്നു; എന്നിട്ടും അതു തുറന്നു പറയുന്ന ആൾക്കു തന്നോടു ദ്വേഷമുണ്ടു് എന്നാണു് ആയാൾക്കു തോന്നുന്നതു് എങ്കിൽ, അതിന്നർത്ഥം ആ തുറന്നുപറയൽ ആയാളുടെ ആത്മബലത്തെ പരിഗണിയ്ക്കാതെയായിപ്പോയി, ആത്മബലത്തിൽക്കവിഞ്ഞതായിപ്പോയി എന്നാണു്, മറെറാന്നുമല്ല.

പ്രകൃതത്തിൽ കണ്ണന്നു് താൻ പാണ്ഡവരെ ആക്ഷേപിച്ചുപോന്നതു് തെററാണു് എന്നു് തികച്ചും ബോധമുണ്ടായിരുന്നു. എന്നിട്ടും, ആ ആക്ഷേപിച്ചുപോന്നതിന്നു് ഭീഷ്മർ ആയാളെ ശകാരിച്ചപ്പോൾ ആയാൾക്കു് തോന്നിയതു് ആ ശകാരമത്രയും ദ്വേഷമൂലകമാണു് എന്നാണു്. അപ്പോൾ അതിന്നർത്ഥം ഭീഷ്മരുടെ ശകാരം കണ്ണന്റെ ആത്മബലത്തിൽ കവിഞ്ഞതായിരുന്നു എന്നാണു്, കണ്ണനെ നേർവഴിക്കു കൊണ്ടുവരാൻ വേണ്ടി ഭീഷ്മർ ചെയ്ത പരിശ്രമം ആയാളുടെ ആത്മബലത്തെ കണക്കിലെടുക്കാതെയായിരുന്നു എന്നാണു്, മറെറാന്നുമല്ല.

ശരി. പക്ഷേ, എത്രയും പരിണതപ്രജ്ഞനായ ഒരാളായിരുന്നുവല്ലൊ ഭീഷ്മർ. എന്നിട്ടും എന്തേ അദ്ദേഹം കണ്ണനോടിടപെട്ടപ്പോൾ അയാളുടെ ആത്മബലം കണക്കിലെടുക്കാതിരിക്കാൻ? അല്ലെങ്കിൽ, ആ ആത്മബലം കണക്കാക്കുന്നതിൽ എന്തേ അദ്ദേഹത്തിന്നു് തെററുപററാൻ?

നല്ല പഠിപ്പും പരിചയവുമുള്ള ഒരു വൈദ്യൻ ഒരു രോഗിയുടെ ബലത്തെ പരിഗണിച്ചില്ല, ആയാളുടെ ബലത്തിൽ കവിഞ്ഞ ചികിത്സ ചെയ്തു എന്നുവെച്ചാൽ എന്താണു് മനസ്സിലാക്കേണ്ടതു്? ആ വൈദ്യന്നു് ആ രോഗി സുഖപ്പെട്ടുകാണാൻ കുറച്ചധികം തിടുക്കമുണ്ടായിരുന്നു എന്നുതന്നെ, ആ തിടുക്കം കാരണം രോഗിയുടെ ബലം കണക്കാക്കുന്നതിൽ ആയാൾക്കു് തെററു പററിപ്പോയി എന്നുതന്നെ. അപ്പോൾ, ഭീഷ്മർ കണ്ണന്റെ ആത്മബലം കണക്കാക്കാഞ്ഞതു് അല്ലെങ്കിൽ അതു കണക്കാക്കുന്നതിൽ അദ്ദേഹത്തിന്നു് തെററു പററിപ്പോയതു്, ആയാളെ അപഥത്തിൽനിന്നു പിന്തിരിപ്പിക്കാനുള്ള താത്പര്യം കുറച്ചധികമായിരുന്നതുകൊണ്ടാണു് എന്നാണു് മനസ്സിലാക്കേണ്ടതു്.

ഇവിടെ ഒരു സംശയം വരാം. രോഗി സുഖം പ്രാപിച്ചു കാണാനുള്ള ആഗ്രഹമാണു് രോഗം ശമിക്കാനുള്ള ഉപായത്തെപ്പററി ആലോചിക്കാൻ വൈദ്യനെ പ്രേരിപ്പിക്കുന്നതു്. ആ ആഗ്രഹം ഏറുന്തോറും ആ ആലോചന ഏറുകയും ചെയ്യും. രോഗിയുടെ ബലം കണക്കാക്കലും ആ ആലോചനയിൽപ്പെടും. അപ്പോൾ, രോഗം സുഖപ്പെട്ടുകാണാനുള്ള തിടുക്കംകാരണം രോഗശമനോപായത്തെപ്പററിയുള്ള ആലോചനയ്ക്കു് എങ്ങനെ കുറവുവരാനാണു്, രോഗിയുടെ ബലത്തെപ്പററിയുള്ള ആലോചന എങ്ങനെ ഇല്ലാതാവാനാണു്, അല്ലെങ്കിൽ കുറഞ്ഞുപോവാനാണു്? അതുപോലെ, ഒരാൾ നന്നായിക്കാണാനുള്ള അഭിലാഷമാണു് അയാളെ നന്നാക്കാനുള്ള വഴിയെപ്പററി ആലോചിക്കാൻ പ്രേരിപ്പിക്കുന്നതു്, ആ അഭിലാഷം ഏറുന്തോറും ആ ആലോചന ഏറും, അയാളുടെ ആത്മബലം കണക്കാക്കലും ആ ആലോചനയിൽപ്പെടുകയും ചെയ്യും. അപ്പോൾ, ഒരാൾ നന്നായിക്കാണാനുള്ള തിടുക്കം കാരണം എങ്ങനെയാണു് അയാളെ നന്നാക്കാനുള്ള വഴിയെപ്പററി ആലോചന കുറഞ്ഞുപോവുക? എങ്ങനെയാണു് അയാളുടെ ആത്മബലത്തെ കണക്കാക്കുന്നതിൽ പിഴപററിപ്പോവുക?

ഇതിന്നു് സമാധാനം: രോഗി സുഖം പ്രാപിച്ചു കാണാനുള്ള ആഗ്രഹമാണു് രോഗം ശമിക്കാനുള്ള ഉപായത്തെപ്പററി ചിന്തിക്കാൻ പ്രേരിപ്പിക്കുന്നതു് എന്നതു ശരിതന്നെ. എന്നാൽ ആ ആഗ്രഹത്തിന്നു് പ്രേരകമെന്താണു്? പലതാവാം; കേവലം ഭൂതദയോത്ഥമായ ധർമ്മബോധം, രോഗിയുടെ സൌഹാർദ്ദം സമ്പാദിക്കാനുള്ള വെമ്പൽ, കീർത്തി നേടാനുള്ള അഭിലാഷം, പണം വാരാനുള്ള കൊതി ഇതൊക്കെയാവാം; ഇതൊന്നുമല്ലെങ്കിൽ, ചാർച്ചവേഴ്ചാദിവശാൽ രോഗിയോടുള്ള സവിശേഷമായ മമതാബന്ധവുമാവാം. സ്വന്തം അമ്മയ്ക്കോ മകനോ ആചാര്യന്നോ ശിഷ്യന്നോ വല്ല രോഗവും വന്നുപെട്ടാൽ അതു ശമിച്ചുകാണാൻ വിശേഷിച്ചൊരാഗ്രഹമുണ്ടാവുമല്ലൊ. ഇപ്പറഞ്ഞ പ്രേരകങ്ങളിൽ ആദ്യത്തേതൊഴിച്ചു് മറെറല്ലാം സ്വാർത്ഥാത്മകങ്ങളാണു്, അവയുടെ ഫലമായുണ്ടാവുന്ന രോഗം ശമിച്ചുകാണാനുള്ള ആഗ്രഹവും അപ്പോൾ സ്വാർത്ഥാത്മകമാണു്. സ്വാർത്ഥാത്മകമായ ആഗ്രഹത്തിന്റെ ഫലമായ ആലോചനയിൽ, രോഗം ശമിക്കാനുള്ള ഉപായത്തെപ്പററിയുള്ള ആലോചനയിൽ, സ്വാർത്ഥം കലരാതെ വയ്യല്ലൊ. സ്വാർത്ഥസമ്മിശ്രമായ ആലോചന വികലമായിപ്പോകുന്നതിൽ അദ്ഭുതവുമില്ലല്ലൊ. അപ്പോൾ, നല്ല

പഠിപ്പും പരിചയവും ഉള്ള വൈദ്യന്നും രോഗി സുഖം പ്രാപിച്ചു കാണാനുള്ള തിടുക്കം കാരണം ഈ വിധത്തിൽ രോഗിയുടെ ബലം കണക്കാക്കുന്നതിൽ പിഴപററാം, അയാറം രോഗിയുടെ ബലത്തിൽക്കവിഞ്ഞ ചികിത്സ വിധിച്ചേയ്ക്കാം. അതുപോലെ, ഒരാറം നേരെയായിക്കാണാനുള്ള ആഗ്രഹത്തിന്നും പലകാരണങ്ങളുണ്ടാവാം; കേവലമായ ധമ്മബോധം, ഭാവിയിൽ അയാളുടെ മേൽ ഒരധികാരം സ്ഥാപിക്കാമെന്നവിചാരം; അതുവഴി ഐശ്വര്യമോ സ്ഥാനമാനങ്ങളോ നേടാമെന്ന തോന്നൽ, ഉത്തമനായ ഒരുപദേഷ്ടാവു് എന്ന പേരെടുക്കാമെന്ന ദുര, ഇതൊക്കെയാവാം. അല്ലെങ്കിൽ, ആ നേരെയാക്കാൻ ഉദ്ദേശിയ്ക്കുന്ന ആളോടു് ഏതെങ്കിലും വിധത്തിലുള്ള സുദൃഢമായ മമതാബന്ധവുമാവാം. ഇതിൽ ആദ്യത്തേതൊഴിച്ചു് മററെല്ലാം സ്വാത്ഥമാണു്. ആ സ്വാത്ഥം കാരണം ഒരാറം നേരെയായിക്കാണാനുള്ള ആഗ്രഹമുണ്ടായാൽ അതും സ്വാത്ഥംതന്നെ. അപ്പോറം ആ ആഗ്രഹത്തിന്റെ ഫലമായി ഒരാളെ നേരെയാക്കാനുള്ള വഴിയെപ്പററി ആലോചിയ്ക്കാൻ പുറപ്പെട്ടാൽ ആ ആലോചനയിൽ സ്വാത്ഥം ഇടകലരാതെ വയ്യല്ലൊ; സ്വാത്ഥം ഇടകലന്ന ആലോചന വികലമാവാൻ ധാരാളം ഇടയുമുണ്ടല്ലൊ. അങ്ങനെ ഒരാറം നന്നായിക്കാണാനുള്ള തിടുക്കം കാരണം അയാളുടെ ആത്മബലം കണക്കാക്കുന്നതിൽ പിഴപററാവുന്നതാണു്, അറിവുള്ളവക്കും പിഴപററാവുന്നതാണു്.

ഇവിടെ ഭീഷ്മക്കു് കണ്ണനെ നേർവഴിക്കാക്കിയാൽ അതുകൊണ്ടു് കീത്തിയോ സ്ഥാനമാനാദികളോ നേടാം എന്ന ഒരു വിചാരം ഉണ്ടാവാൻ ന്യായമില്ല, ആവകയൊക്കെ അദ്ദേഹത്തിന്നു് പണ്ടേ വേണ്ടുവോളം ഉണ്ടല്ലൊ, അവയിലൊക്കെ അദ്ദേഹം അത്ര താത്പയ്യമുള്ള ആളുമല്ലല്ലൊ. എന്നാൽ, കണ്ണനോടുള്ള മമത്വം കാരണം അദ്ദേഹത്തിന്നു് ആയാറം നന്നായി വന്നാൽക്കൊള്ളാമെന്നു തോന്നാൻ തികച്ചും ന്യായമുണ്ടു്. കണ്ണൻ കുന്തിയുടെ മകനാണെന്നു് അദ്ദേഹത്തിന്നറിയാമല്ലൊ, അപ്പോറം പാണ്ഡവരോടെന്നപോലെ അദ്ദേഹത്തിന്നായാളോടു് ഒരു ഹൃദയബന്ധം ഉണ്ടാവാമല്ലൊ. അങ്ങനെ കണ്ണൻ അപഥത്തിൽനിന്നു നിവത്തിച്ചുകാണാനുള്ള അദ്ദേഹത്തിന്റെ ആഗ്രഹത്തിൽ ഒരു സ്വാത്ഥം ഇടകലന്നിരിയ്ക്കാവുന്നതാണു്. അയാളെ അപഥത്തിൽനിന്നു നിവത്തിപ്പിക്കേണ്ടതെങ്ങനെ എന്ന അദ്ദേഹത്തിന്റെ ആലോചനയിലും ആ സ്വാത്ഥം കലന്നിരിയ്ക്കാവുന്നതാണു്. അപ്പോറം ആ ആലോചന വികലമാകാവുന്നതാണല്ലൊ, അതിൽ കണ്ണന്റെ ആത്മബലത്തെപ്പററിയുള്ള പരിഗണന വേണ്ടത്ര ഉണ്ടായില്ല എന്നു വരാവുന്നതാണല്ലൊ.

നാം പലപ്പോഴും നല്ല ഉദ്ദേശത്തോടുകൂടിത്തന്നെ ചിലരെ ഗുണദോഷിയ്ക്കാറുണ്ടു്, ആ ഗുണദോഷിയ്ക്കലിൽ ചിലപ്പോറം ചൂടും എരിവും കുറച്ചു കൂടിപ്പോയില്ലേ എന്നു നമുക്കു് ശങ്ക തോന്നാറുമുണ്ടു്. അപ്പോഴൊക്കെ നാം സമാധാനിക്കാറു് നമ്മുടെ ഉദ്ദേശം ശുദ്ധമാണല്ലൊ എന്നാണു്. എന്നാൽ അതത്ര ശരിയല്ല. ആ ഉദ്ദേശത്തിന്റെ പിന്നിലുള്ള ഉദ്ദേശത്തേയും നാമൊന്നു പരിശോധിച്ചുനോക്കണം. അതും ശുദ്ധമാണെങ്കിലേ, സ്വാത്ഥനിമ്മുക്തമാണെങ്കിലേ, നമുക്കു് സമാധാനിയ്ക്കാവൂ, ശരിക്കും ഉദ്ദേശശുദ്ധിയുണ്ടു് എന്നു് പറയാവൂ

---

കമ്മണാ മനസാ വാചാ യദഭീക്ഷ്ണം നിഷേവതേ
തദേവാപഹരത്യേനം തസ്മാത് കല്യാണമാചരേത്.

(മ. ഭ. ഉദ്യോ. 38. 56.)

കമ്മവും മനസ്സും വാക്കുംകൊണ്ടു് എന്തിനെ ഉററുസേവിക്കുന്നുവോ അതു് അവനെ അപഹരിച്ചുകൊണ്ടു് പോകുന്നു. അതുകൊണ്ടു് (അശുഭം വിട്ടു്) ശുഭംതന്നെ പ്രവത്തിക്കുക.

# യുക്തചേഷ്ടസ്യ കർമ്മസു

കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി

ചേഷ്ട എന്നതു ശരീരവും മനസ്സും വാക്കും കൊണ്ടുള്ള വ്യാപാരമാകുന്നു. ആഹാരവിഹാരങ്ങൾ ഏറുകയും അരുതു് കുറയുകയുമരുതു്, ആവശ്യത്തിന്നു വേണംതാനും; എന്നാലതു് ആരോഗ്യത്തിന്നു് ഹിതവുമാകണം, എന്നതു് 'യുക്താഹാരവിഹാരസ്യ' എന്ന ലേഖനത്തിൽ പറഞ്ഞു. അതുപോലെ കായവാക്ചേതസ്സുകളുടെ ചേഷ്ടയും, ഹിതവും മിതവുമാകണം. 'പ്രാക് ശ്രമാദ് വിനിവർതയേത്' തളച്ച് തോന്നുന്നതിന്നുമുമ്പു് നിർത്തണം. കായവാക്ചേതസ്സുകളെ കരണങ്ങൾ എന്നാണല്ലോ പറയുന്നതു്. 'കരോതി അനേന ഇതി കരണം.' കായാദികളെക്കൊണ്ടു ചിലതു ചെയ്യേണ്ടതുണ്ടു്. അതു ഹിതവും മിതവും ആയിരുന്നാലേ അവയുടെ സൗഷ്ഠവം നിലനില്ക്കുകയുള്ളു. അധികമായുപയോഗിച്ചാൽ കേടുവരും; വേണ്ടത്ര ഉപയോഗിച്ചില്ലെങ്കിൽ സാമർത്ഥ്യം നഷ്ടപ്പെടുകയും ചെയ്യും.

ഉപജീവനത്തിന്നുവേണ്ടി ശാരീരികമായി പരിശ്രമിക്കേണ്ടതുള്ളവർക്കു്, ശരീരത്തിന്റെ സൗഷ്ഠവം നിലനില്ക്കുന്നതിന്നു പ്രത്യേകിച്ചൊന്നും ചെയ്യേണ്ടതില്ല. ഈശ്വരഭജനത്തിന്റെ അംശമായി പ്രദക്ഷിണവും നമസ്കാരവും മററും പതിവുള്ളവർക്കും സ്വാഭാവികമായി ശരീരസൗഷ്ഠവം നിലനില്ക്കുകയും വീണ്ടു കിട്ടുകയും ചെയ്യുന്നു. നമസ്കാരംകൊണ്ടുതന്നെ, ഒരു മരുന്നും ഉപയോഗിക്കാതെ,പലതരത്തിലുള്ള രോഗങ്ങളും ശമിക്കുമ്പോൾ സിദ്ധിക്കുന്നതു് ആരോഗ്യരൂപമായ ശരീരത്തിന്റെ സൗഷ്ഠവമാണല്ലോ. ആചാര്യന്മാർ ഈശ്വരഭജനത്തിന്റെ ക്രമത്തെ ചിട്ടപ്പെടുത്തിയിരിക്കുന്നതു് ആലോചിച്ചാൽ, ആഹാരം, വിഹാരം, ചേഷ്ട, സ്വപ്നം, അവബോധം എന്നിങ്ങനെ ഗീതയിൽ പറയപ്പെട്ടവയെല്ലാം യുക്തിയുക്തമായിത്തീരത്തക്കവിധമാണു് എന്നു കാണാൻ കഴിയും. ഏതുവിധവും ശരീരത്തിന്നു് ആയാസം സിദ്ധിക്കണമെന്നതിന്നാണു പ്രാധാന്യം.

ആയുർവ്വേദത്തിൽ വ്യായാമത്തിന്നു് അതിപ്രാധാന്യമാണു് നല്കിയിരിക്കുന്നതു്. കാന്തിയും പുഷ്ടിയും ലാഘവവും ഉറപ്പും ഉത്സാഹവും എല്ലാം വ്യായാമംകൊണ്ടു സിദ്ധിക്കുന്നു. കാലാവസ്ഥാവ്യത്യാസങ്ങളേയും ക്ലമത്തേയും ശ്രമത്തേയുമെല്ലാം സഹിക്കുന്നതിന്നുള്ള കരുത്തും വ്യായാമം കൊണ്ടുണ്ടാകുന്നു: 'ആരോഗ്യം ചാപി പരമം വ്യായാമാദുപജായതേ.' ക്ഷുദ്രമൃഗങ്ങൾ സിംഹത്തെ എന്നപോലെ വ്യായാമം ക്രമമായി ചെയ്യുന്നവനെ രോഗങ്ങൾ സമീപിക്കുന്നില്ല. അഗ്നിദീപ്തിക്കു വ്യായാമത്തോളം പററിയതൊന്നുമില്ല. വിരുദ്ധവും വിദഗ്ദ്ധവുമായ ഭക്ഷണംപോലും, വ്യായാമശീലന്നു് ദോഷകരമാകാതെ ദഹിക്കുന്നു. ആഹാരവിഹാരങ്ങളുടെ തകരാറുകൊണ്ടു വിഷമങ്ങളാകുന്ന ദോഷങ്ങളാണു് രോഗങ്ങൾക്കു കാരണമെന്നത്രേ ആയുർവ്വേദം അനുശാസിക്കുന്നതു്. കഫത്തിന്നു വമനവും പിത്തത്തിന്നു വിരേകവും വാതത്തിന്നു വസ്തിയുമാണു് അഗ്ര്യമായ ചികിത്സയെന്നു പറയപ്പെടുന്നു. അന്നന്നു ചെയ്യുന്ന വ്യായാമമാകട്ടെ, അന്നന്നു സഞ്ചയിക്കാനിടവരുന്ന ദോഷത്തെ ശമിപ്പിക്കുന്നു.

കഫേ പ്രച്ഛർദ്ദനം, പിത്തേ വിരേകോ വസ്തിരീരണേ
ശസ്യതേ ത്രിഷ്വപി സദാ വ്യായാമോ ദോഷനാശനഃ

മറെറാന്നിന്നും കഴിഞ്ഞില്ലെങ്കിലും ഒന്നു ചുററി നടന്നാലും മതി. സുഖമായ ചുററിനടത്തം (ചങ്ക്രമണം) അഗ്നിബലത്തേയും ആയുസ്സിനേയും ഉണ്ടാക്കുന്നു; വായുവിനെ അനുലോമമാക്കുന്നു. (വായുവിന്റെ ആനുലോമ്യമില്ലായ്മയാണു് Gas trouble എന്ന പേരിലും മററും ഒട്ടുമിക്കുപേരേയും ബുദ്ധിമുട്ടിക്കുന്നതു്.) വാർദ്ധക്യത്തിൽ പലരേയും പീഡിപ്പിക്കുന്നതായിക്കാണുന്ന സന്ധിഗതമായ വികാരങ്ങൾ (വാതരക്തം,) മരവിപ്പു്, സ്തംഭനം മുതലായവ വരാതെ കാക്കാനും നടത്തം പ്രയോജനപ്പെടുന്നു. ശരീരത്തിന്നും വലിയ വലച്ചിലുണ്ടാക്കാതെ

ബലത്തേയും മേധ (ബുദ്ധി)യേയും അഗ്നിദീപ്തിയേയും ഇന്ദ്രിയപാടവത്തേയും നല്ലന്നതാണ നടത്തം. അതു വാതത്തിന്നു ശമനമുണ്ടാക്കുന്നു; തളൎച്ചയെ തീൎക്കുന്നു; വീൎയ്യത്തെ വൎദ്ധിപ്പിക്കുന്നു; നല്ല ഉറക്കത്തേയും ഉത്സാഹത്തേയും ഉണ്ടാക്കുന്നു; ദേഹത്തെ പോഷിപ്പിയ്ക്കുകയും ചെയ്യുന്നു.

അഗ്നിബലായുഃഷി കുര്യാത് ചംക്രമണം സുഖം
മാരുതസ്യാനുലോമ്യം ച ബുദ്ധസ്ഥം ശ്രമാപഹം
യത്തു ചംക്രമണം നാതിദേഹപീഡാകരം ഭവേത്
തദായുർബലമേധാഗ്നിപ്രദമിന്ദ്രിയബോധനം,
ശ്രമാനിലഹരം വൃഷ്യം പുഷ്ടിനിദ്രാധൃതിപ്രദം.

വ്യായാമത്തിന്റെ പ്രാധാന്യത്തെ എടുത്തുപറഞ്ഞതു്, ഒരുവിധം നിവൃത്തിയുള്ളവരെല്ലാം തന്നെ ഇക്കാലത്തു് വ്യായാമത്തിന്റെ കാൎയ്യത്തിലുദാസീനരായിക്കാണുന്നതുകൊണ്ടാണു്. പ്രത്യേകിച്ചും ആദ്ധ്യാത്മികചിന്തയിൽ മുഴുകിയിരിക്കുന്നവർവ്യായാമത്തെക്കുറിച്ചുപ്രത്യേകം ശ്രദ്ധിക്കുന്നില്ല. പലരും പല തെരക്കിന്നിടയ്ക്കും അതിനെ മറക്കുന്നു. ശരീരത്തിന്നു വ്യായാമം നല്ലാതെ മനസ്സിന്നു വ്യായാമം നല്കുകയാണു് ഇക്കാലത്തു പ്രചാരം സിദ്ധിച്ചിട്ടുള്ള രക്തസമ്മൎദ്ദത്തിന്നും ഹൃദ്രോഗവിശേഷങ്ങൾക്കും മുഖ്യകാരണമെന്നു പറയപ്പെടുന്നു. ഗൃഹകൃത്യങ്ങളിൽ ഏൎപ്പെട്ടു കുറേ സമയമെങ്കിലും കഴിയ്ക്കുക പതിവുള്ളതുകൊണ്ടാണ സ്ത്രീകൾക്കു ഹൃദ്രോഗം താരതമ്യേന, കുറവായിരിയ്ക്കുന്നതു്, അഥവാ കുറവായിരുന്നതു്. തെരഞ്ഞെടുത്ത ചില യോഗാസനങ്ങൾ ശീലിക്കുന്നതു പല തകറാറുകൾക്കും പരിഹാരമാകുന്നു. വ്യക്തിപരമായ കാൎയ്യങ്ങൾ കഴിയുന്നതും അവനവൻതന്നെ നിൎവ്വഹിക്കുന്നതുകൊണ്ടുതന്നെ കുറെയൊക്കെ വ്യായാമം ലഭിക്കുന്നതാണു്. തോട്ടപ്പണിയും കൃഷിപ്പണിയും എല്ലാം നന്നു്. വ്യായാമം ചെയ്യാതിരുന്നാൽ ഈ ഗുണങ്ങളൊന്നും സിദ്ധിക്കുകയില്ല. എന്നു മാത്രമല്ല, കഫവും മേദസ്സും വൎദ്ധിക്കുകയും അഗ്നിദീപ്തി കുറയുകയും ക്രമപ്രകാരം കഴിക്കുന്ന ആഹാരംപോലും വേണ്ടവിധം ദഹിക്കാതിരിക്കുകയും ചെയ്യുന്നു. അതിവ്യായാമമാകട്ടെ, ധാതുക്ഷയം, ഓജഃക്ഷയം, കാസശ്വാസരോഗം, വാതരോഗം തുടങ്ങിയവ വരുത്തിവെയ്ക്കുന്നു.

അംഗങ്ങളെ വേണ്ടപോലെയല്ലാതെ പ്രവൎത്തിക്കുന്നതിന്നു മിഥ്യായോഗമെന്നു പറയുന്നു. വേഗോദീരണം, വേഗധാരണം (മലമൂത്രാദികളെ വേണമെന്നു തോന്നാത്തപ്പോൾ മുക്കി പുറപ്പെടുവിക്കുക, വേണമെന്നു തോന്നി മുട്ടുമ്പോൾ തടഞ്ഞുനിൎത്തുക), വേണ്ടവിധത്തിലല്ലാതെ ശരീരത്തെ വെച്ചുകൊണ്ടു് ഓരോന്നു ചെയ്യുക മുതലായതിനെയാണ മിഥ്യായോഗമെന്നു പറയുന്നതു്. അതാതു പ്രവൃത്തിയ്ക്കു സ്വാഭാവികമായ ഇരിപ്പു് (Posture) ഉണ്ടു്. കായശിരോഗ്രീവങ്ങളെ സമമാക്കിവെയ്ക്കണമെന്നും മററും വിധിക്കപ്പെട്ടിട്ടുണ്ടല്ലോ. എന്നാലേ പ്രാണന്നു് ആനുലോമ്യമുണ്ടാവുകയുള്ളു. കായശിരോഗ്രീവങ്ങളെ സമമാക്കി വെച്ചുകൊണ്ടു് നടക്കുകയും ഇരിയ്ക്കുകയും മററും ചെയ്യുന്നതു് പല രോഗങ്ങളെയും ഒഴിവാക്കാൻ മാത്രമല്ല ബുദ്ധിയുടേയും മനസ്സിന്റേയും ഉന്മേഷത്തിന്നും സമാധാനത്തിന്നും കൂടി പ്രയോജനപ്പെടുന്നു.

വാക്കു് അധികമായി എന്നല്ലാതെ കുറഞ്ഞുപോയി എന്നാക്കും വരാറില്ലല്ലോ. വാതികങ്ങളായ പല വികാരങ്ങൾക്കും അതു കാരണമാകുന്നു. അതിഭാഷണം ശ്വാസകോശങ്ങൾക്കും ഹൃദയത്തിന്നും ക്ഷീണമുണ്ടാക്കുന്നു. ആവശ്യമുള്ളതു് ആവശ്യമുള്ളപ്പോൾ പറയുക. (കാലേ ഹിതം മിതം ബ്രൂയാത്.) എന്ന ശീലം വളരെ അധികം ആത്മനിയന്ത്രണവും അഹങ്കാരരാഹിത്യവുമുള്ളവൎക്കേ വളൎത്തിയെടുക്കുവാൻ കഴിയുകയുള്ളു. വാചികമായ തപസ്സു ഗീതയിൽ പറയപ്പെട്ടിട്ടുണ്ടല്ലോ. ആദ്യം നിയന്ത്രിക്കപ്പെടേണ്ടതു വാക്കാണു്. (വാചം യച്ഛ മനോ യച്ഛ പ്രാണാൻ യച്ഛേന്ദ്രിയാണി ച. ആത്മാനമാത്മനാ യച്ഛ) വാക്കിനെ നിയന്ത്രിക്കാൻ കഴിഞ്ഞാൽ മനസ്സിനെ നിയന്ത്രിക്കാൻ എളുപ്പമായി. പിന്നെ പ്രാണനെ (ചേഷ്ടകളെ, ശരീരത്തെ,) അനായാസമായി നിയന്ത്രിയ്ക്കാം. അപ്പോൾ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ ഒരു ബുദ്ധിമുട്ടുമുണ്ടാവുകയില്ല. അതോടുകൂടി തന്നെ തന്നാൽത്തന്നെ ജയിച്ചുകഴിയും. അതുകൊണ്ടാണു് ആദ്ധ്യാത്മികജീവിതത്തിൽ മൌനത്തിന്ന് പ്രാധാന്യം സിദ്ധിച്ചതു്. 'സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്'' ഇത്യാദിവിധികൾ വാക്കിന്റെ മിത്ഥ്യായോഗത്തിൽനിന്നു രക്ഷിക്കുന്നതിന്നാണു്.

മനസ്സുകൊണ്ടും അധികം പ്രയത്നിക്കരുതു്. ഏകാഗ്രത എത്രനേരം നില്ക്കുമോ, അത്ര

നേരം പരിശ്രമിയ്ക്കാം; അതിൽക്കവിഞ്ഞരുതു്. സുഖദുഃഖങ്ങൾകൊണ്ടും ഒരളവിൽക്കവിഞ്ഞു വികൃതമാകരുതു്. രാഗാദികളുടെ വേഗങ്ങളെ നിയന്ത്രിയ്ക്കേണ്ടതാണു്. മാനസികമായ ആരോഗ്യത്തിന്നും ധ്യാനം ശീലിക്കുന്നതു നന്നു്. അന്തഃകരണത്തിന്റെ വൈകാരികമായ ഭാവത്തെ മനസ്സെന്നും വൈചാരികമായ ഭാവത്തെ ബുദ്ധിയെന്നും പറയാം. സങ്കല്പവികല്പങ്ങളെ നിയന്ത്രിക്കുകകൊണ്ടു് മനസ്സിനെ നിയന്ത്രിക്കാം. ശാസ്ത്രാദ്യാലോചനകൊണ്ടു് ബുദ്ധിയേയും സംസ്കരിക്കാം.

കായവാക്ചിത്തങ്ങൾകൊണ്ടുള്ള കർമ്മങ്ങളുടെ മിഥ്യായോഗത്തെയാണു് പാപമെന്നു് സാമാന്യമായി പറയുന്നതു്.

ഹിംസാസ്തേയാന്യഥാകാമ-
പൈശുന്യപരുഷാനൃതം
സംഭിന്നാലാപം വ്യാപാദ-
മഭിധ്യാം ദൃഗ്വിപര്യയം
പാപം കർമ്മേതി ദശധാ കായ-
വാങ്മനസൈസ്ത്യജേത്.

ഹിംസ = പരപീഡനം, സ്തേയം = കക്കൽ, അന്യഥാകാമം = ആചാരവിരുദ്ധമായ, നിഷിദ്ധമായ, രീതിയിൽ സ്ത്രീപുരുഷബന്ധം, ഇവ മൂന്നു ശാരീരങ്ങളായ പാപങ്ങളാകുന്നു. പൈശുന്യം = ഏഷണി പറയൽ, പരുഷം = നിഷ്ഠുരമായ വാക്കു പറയൽ, അനൃതം = പൊളിപറയൽ, സംഭിന്നാലാപം = പേപറയൽ, (അസംബന്ധം പറയൽ) ഇവ നാലും വാചികങ്ങളായ പാപങ്ങൾ. വ്യാപാദം = അന്യനു നാശമുണ്ടാവണം (അന്യനെ നശിപ്പിക്കണം) എന്ന വിചാരം, അഭിധ്യ = പരഗുണാസഹിഷ്ണുത, (അസൂയ), ദൃഗ്വിപര്യയം = നാസ്തികത്വം (പുണ്യപാപങ്ങളും ധർമ്മാധർമ്മങ്ങളുമില്ല എന്ന വിചാരം) ഇവ മൂന്നും മാനസങ്ങളുമാകുന്നു. ഏതു രൂപത്തിലുള്ള പാപവും ഇവയിൽ പെടാതിരിക്കയില്ലല്ലോ. ഈ ജന്മത്തിലോ പൂർവ്വജന്മത്തിലോ ചെയ്തുപെട്ട ഇവയാണു രോഗത്തിന്നു മൂലകാരണമായിത്തീരുന്നതു്.

പഥ്യമെന്നു പറയുന്നതു രോഗത്തിന്റെ നിദാനത്തെ പരിഹരിക്കലും, ഔഷധം ഫലിക്കുന്നതിനുള്ള സാഹചര്യമുണ്ടാക്കലുമാകുന്നു. ഇപ്പറയപ്പെട്ട ശാരീരവും മാനസവും വാചികവുമായ പാപങ്ങളാണു്, ആദികാരണമെന്ന നിലയ്ക്കു് (നിദാനത്വാദികാരണം) എത്ര നല്ല ചികിത്സ നടത്തിയാലും, രോഗം മാറുന്നതിന്നും ആരോഗ്യം അനുഭവപ്പെടുന്നതിന്നും വിഘാതമായി നില്ക്കുന്നതു്. അവയിൽനിന്നും തികച്ചും മുക്തനായിരിക്കുവാൻ ശ്രമിക്കേണ്ടതാണു്. ആരോഗ്യം നിലനില്ക്കാനുള്ള സാഹചര്യവും പാപങ്ങളുടെ നിവാരണത്തിൽനിന്നാണാരംഭിക്കുക. വാർദ്ധക്യത്തിൽനിന്നുപോലും രക്ഷപ്പെട്ടു് തികഞ്ഞ ആരോഗ്യം നീണാൾ അനുഭവിക്കുന്നതിന്നാണല്ലോ രസായനങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നതു്.

സത്യവാദിനമക്രോധമദ്ധ്യാത്മപ്രവണേന്ദ്രിയം
ശാന്തം സദ്വൃത്തനിരതം വിദ്യാന്നിത്യരസായനം.

സത്യം പറയുകയും കോപത്തിന്നു വിധേയനാകാതിരിക്കുകയും ആദ്ധ്യാത്മികമായ വിചാരത്തോടിരിക്കുകയും മനസ്സിനെനിയന്ത്രിച്ചിരിക്കുകയും സദാചാരത്തിൽ പിഴപററാതിരിക്കുകയുമാണു് നിത്യയൗവനത്തെ നിലനിർത്തുന്ന ഉത്തമമായ രസായനമെന്നു് അറിയണം. അതോടൊപ്പം ബ്രഹ്മരസായനാദികളും പ്രയോജനപ്പെടുന്നു.

'കർമ്മസു യുക്തചേഷ്ടസ്യ' എന്നതുകൊണ്ടു് സ്വധർമ്മാനുഷ്ഠാനത്താൽ ശരീരാദികളുടെ സംരക്ഷണത്തിന്നാവശ്യമായ വ്യാപാരം സാധിക്കണം എന്നൊരു സൂചനകൂടി ലഭിക്കുന്നുവെന്നു തോന്നുന്നു. കർമ്മശബ്ദത്തിന്നു ധർമ്മത്തിന്റെ അനുഷ്ഠാനം എന്നർത്ഥം വന്നുകൂടുമല്ലോ. കർമ്മങ്ങളിൽ ആവശ്യമുള്ളതു, അധികമാകാതെയും കുറഞ്ഞുപോകാതെയും, ഏർപ്പെടണമെന്നും അർത്ഥം ഗ്രഹിക്കാം. കർമ്മങ്ങളും ഒരു വിധത്തിൽ അർത്ഥകാമാത്മകങ്ങളാണെന്നു കാണാം. അവയെ ധർമ്മംകൊണ്ടു നിയന്ത്രിക്കണം, അവയിൽ അത്യധികമായ ആസക്തി വെയ്ക്കരുതു്, എന്നും അർത്ഥം ധരിക്കാം. ലൗകികങ്ങളായ വ്യാപാരങ്ങളിൽ ശരീരയാത്രയ്ക്കു വേണ്ടതു മാത്രമേ ഏർപ്പെടാവൂ, അല്ലാതെ, അഭിമാനത്തിന്റേയും അഹങ്കാരത്തിന്റേയും തൃപ്തിക്കുവേണ്ടി ആസക്തനായിത്തീരരുതു് എന്നും താത്പര്യമാകാം. ഏതായാലും, കായവാങ്മാനസങ്ങളെക്കൊണ്ടുള്ള വ്യാപാരങ്ങൾ ഹിതങ്ങളും മിതങ്ങളുമായിരിക്കണം, ഹീനമിത്ഥ്യായോഗങ്ങൾ കൂടാതിരിക്കണം എന്ന അഭിപ്രായം സർവ്വത്ര സംഗതമാണല്ലോ.

കുട്ടികളോട് – 2

# ഭർത്തൃഹരി–2

### പ്രശാന്താനന്ദസ്വാമി

കഴിഞ്ഞ ദിവസം ഭർത്തൃഹരിയുടെ ജനനം വരെ പറഞ്ഞുനിർത്തി. അദ്ദേഹത്തിൻെറ അച്ഛനായ വിദ്യാസാഗരൻ സർവ്വകലാവല്ലഭനാകാനുള്ള ആഗ്രഹത്തോടെ നാടുവിട്ടു. ബ്രഹ്മരക്ഷസ്സിൻെറ അടുക്കൽനിന്നു് എല്ലാ വിദ്യയും അഭ്യസിച്ചു, ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രജാതികളിൽനിന്നും ഓരോ ഭാര്യമാരെ സ്വീകരിച്ചു. നാലു പേരിലും ഓരോ പുത്രനും ജനിച്ചു. അതിൽ ശൂദ്രസ്ത്രീയായ മന്ദാകിനിയിൽ ഉണ്ടായ പുത്രനാണു് ഭർത്തൃഹരി. ഇത്രയും കാര്യങ്ങൾ ആണു് നാം സംസാരിച്ചതു്. ഇനി ഭർത്തൃഹരിയുടെ ജീവിതകഥ ആരംഭിക്കാം.

വരരുചിയും വിക്രമാദിത്യനും ഭട്ടിയും ഭർത്തൃഹരിയും ചുണക്കുട്ടികളായി വളർന്നു. കളിയിലും പഠിപ്പിലും എല്ലാം അതിസമർത്ഥന്മാർ. ആരും ഒന്നിലും പിന്നോക്കമല്ല. പരസ്പരം പിണക്കവും ഇല്ല. അവർണ്ണനീയമായ സ്നേഹമായിരുന്നു അവർക്കു തമ്മിൽ.

കുട്ടികൾക്കു് വിദ്യാഭ്യാസകാലമായി. ഇന്നത്തേപ്പോലെ വിദ്യാലയങ്ങൾ അന്നില്ല. ഗുരുക്കന്മാരുടെ വീട്ടിൽവെച്ചു് വിദ്യ അഭ്യസിപ്പിക്കും. അതാണു് പതിവു്. അച്ഛൻ പണ്ഡിതനാണെങ്കിൽ അദ്ദേഹംതന്നെ ആയിരിക്കും പഠിപ്പിക്കുക. അതുകൊണ്ടു് വിദ്യാഭ്യാസത്തിനുവേണ്ടി കുട്ടികളെ വിദ്യാസാഗരൻ പുറത്തെങ്ങും അയച്ചില്ല. അദ്ദേഹംതന്നെ വീട്ടിലിരുത്തി പഠിപ്പിച്ചു – വേദങ്ങളും വേദാംഗങ്ങളും വ്യാകരണഭാഷ്യങ്ങളുമെല്ലാം.

നാലുപേരുടേയും അച്ഛൻ ഒന്നായിരുന്നെങ്കിലും അമ്മ നാലാണല്ലൊ. അമ്മയെ നോക്കിയാണു് മക്കളുടെ ജാതി തീരുമാനിക്കുന്നതു്; അതുകൊണ്ടു് വിദ്യാസാഗരൻെറ നാലു മക്കളും നാലു ജാതിക്കാരായി – ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങനെ നാലു ജാതി. ശൂദ്രനു് വേദങ്ങൾ പഠിക്കാൻ അധികാരമില്ല. വ്യാകരണഭാഷ്യംപോലും വേദഭാഗമാണു താനും. ഭർത്തൃഹരിയാകട്ടെ ശൂദ്രക്കുട്ടിയും. അതുകൊണ്ടു് എങ്ങനെയാണു് ശൂദ്രനായ പുത്രനെ ഇവ പഠിപ്പിക്കുക ? അന്നു് ആ പ്രശ്നം ഒരു കീറാമുട്ടിയായിരുന്നു. പക്ഷേ വിദ്യാസാഗരൻ അതിന്നു് ഒരു വഴി കണ്ടുപിടിച്ചു. ഭർത്തൃഹരിയെ ഒരു മറയ്ക്കുള്ളിൽ ഇരുത്തി. വിഷയങ്ങളെല്ലാം മറയോടായിട്ടു് വിദ്യാസാഗരൻ പറയും. മറയ്ക്കപ്പുറം ഇരിക്കുന്ന ഭർത്തൃഹരി എല്ലാം കേട്ടു പഠിച്ചു. എന്താ, ബുദ്ധി തരക്കേടില്ല, അല്ലേ ? കക്ഷത്തിലിരിക്കുന്നതു് കളഞ്ഞുമില്ല, ഉത്തരത്തിലിരിക്കുന്നതു് എടുക്കുകയും ചെയ്തു !

വിദ്യാസാഗരനു് സ്വന്തം പുത്രിയെ വിവാഹം ചെയ്തുകൊടുത്ത രാജാവിനെ ഓർമ്മയില്ലെ – കലിംഗരാജാവിനെ ? അദ്ദേഹത്തിനു് ആൺമക്കളില്ല; വാർദ്ധക്യവുമായി അതുകൊണ്ടു് പുത്രിയുടെ ഭർത്താവായ വിദ്യാസാഗരനെ രാജ്യഭാരം ഏല്പിച്ചു. വിദ്യാസാഗരൻ രാജാവായിരുന്ന കാലം കലിംഗരാജ്യത്തിൻെറ സുവർണ്ണദശയായിരുന്നു.

വിദ്യാസാഗരനും വൃദ്ധനായി, രോഗിയായി, ആസന്നമരണനുമായി. പുത്രന്മാർ നാലു പേരും അടുത്തുണ്ടു്, ശുശ്രൂഷിക്കുവാൻ. മരിക്കും മുമ്പു് വിദ്യാസാഗരൻ പുത്രന്മാരെ അടുത്തു വിളിച്ചു. ഭർത്തൃഹരിയെ കണ്ടപ്പോൾ കണ്ണുകൾ നിറഞ്ഞു. കണ്ണീർ കവിഞ്ഞൊഴുകി.

ഭർത്തൃഹരി പരഹൃദയജ്ഞാനിയാണു്. മററുള്ളവരുടെ മനസ്സിലുള്ളതു് അറിയുന്നതാണു് പരഹൃദയജ്ഞാനം. ആ കഴിവുള്ള ആളാണു് പരഹൃദയജ്ഞാനി. അതുകൊണ്ടു്

അച്ഛൻ തന്നെനോക്കി കണ്ണീർ വാർത്തതിൻെറ കാരണം ഭർത്തൃഹരി മനസ്സിലാക്കി: ദാസ്യവൃത്തിയാണ് ശൂദ്രൻേറതു്. അതുകൊണ്ടു് തൻെറ അമ്മ ദാസിയാണ്. ദാസീപുത്രനായ തനിക്കു് രാജാവാകാൻ യോഗ്യതയില്ല: മററെല്ലാ പ്രകാരത്തിലും രാജാവാകാനുള്ള യോഗ്യത തനിക്കാണുതാനും. നിഷ്ഠുരമായ സമുദായനിയമം യോഗ്യനായ പുത്രനെ രാജാവാക്കാൻ അനുവദിക്കുന്നില്ലല്ലോ. ഈ ഓർമ്മയാണ് വിദ്യാസാഗരൻെറ കണ്ണീരിനു കാരണം. അച്ഛൻ ഇക്കാര്യത്തിൽ ദുഃഖിക്കരുതെന്നും, രാജാവാകാൻ തനിക്കു് ലേശംപോലും മോഹമില്ലെന്നും ഭർത്തൃഹരി അറിയിച്ചു. വിശാലഹൃദയനായ പുത്രൻെറ മുഖം കണ്ടുകൊണ്ടു് വിദ്യാസാഗരൻ അന്ത്യശ്വാസം വലിച്ചു.

ഭർത്തൃഹരിക്കു് രാജാവാകാൻ ആഗ്രഹമില്ല. വാസ്തവം. പക്ഷേ മററു സഹോദരന്മാക്കെല്ലാം ഭർത്തൃഹരിയെത്തന്നെ രാജാവാക്കാനാണ് മോഹം. അവർ അദ്ദേഹത്തെത്തന്നെ രാജാവാക്കി. അവരുടെ ആഗ്രഹനിവൃത്തിക്കവേണ്ടിമാത്രം അദ്ദേഹം രാജാവായി. അദ്ദേഹത്തിൻെറ കാലത്തു് കലിംഗം സ്വർഗ്ഗമായി മാറി. എങ്ങും സമാധാനം, സംതൃപ്തി, സുഭിക്ഷത. സമരമില്ല, ധർണയില്ല, ബന്ദില്ല, പണിമുടക്കില്ല. മുതലാളിതൊഴിലാളിമത്സരമില്ല. അതുകൊണ്ടു് വർഗ്ഗസമരം എന്നൊന്നു് മരുന്നിനുപോലും ഇല്ല. വിദ്യാലയങ്ങളിലും പുറത്തും രാഷ്ട്രീയക്കുറുക്കന്മാർ മനുഷ്യമാംസം മണത്തു നടന്നില്ല. അതുകൊണ്ടു് തൊഴുത്തിൽ കുത്തും കൊലവിളിയും ഇല്ല. മുറുമുറുപ്പില്ല. പൂഴ്ത്തിവെപ്പുകാരില്ല, പിടിച്ചുപറിക്കാരില്ല, ഭക്ഷ്യസമരവും ഇല്ല. ശത്രുവില്ലാത്ത രാജാവു്, ശത്രുഭയമില്ലാത്ത ജനങ്ങൾ. എങ്ങും സംതൃപ്തിയുടെ വേലിയേററം; സമാധാനമാകുന്ന ശീതളമാരുതൻെറ തഴുകിത്തലോടൽ !

ഇന്നു ഭർത്തൃഹരി പണ്ഡിതനും രാജാവും മാത്രമല്ല, ഭർത്താവുകൂടിയാണ് – മൂന്നു ഭാര്യമാരുടെ ഭർത്താവു്. മൂന്നു ഭാര്യമാരേയും ഒരുപോലെ സ്നേഹിക്കാൻ കടപ്പെട്ടവനാണ് ഭർത്താവു്. എന്നാൽ അദ്ദേഹത്തിനു് ഒരു ഭാര്യയോടു് കുറച്ചു കൂടുതൽ സ്നേഹം ഉണ്ടായിരുന്നു. അതു ശരിയല്ല. പക്ഷെ അതായിരുന്നു വാസ്തവം.

ഒരു ദിവസം രാജകൊട്ടാരത്തിൽ ഒരു വലിയ യോഗി വന്നു. ഭർത്തൃഹരി അദ്ദേഹത്തെ പൂജിച്ചു് സല്ക്കരിച്ചു. സന്തുഷ്ടനായ യോഗി അദ്ദേഹത്തിനു് ഒരു വിശിഷ്ടമായ മാമ്പഴം കൊടുത്തു. അതു തിന്നുന്ന ആൾ പൂർണ്ണ യൗവനത്തോടെ വളരെക്കാലം ജീവിച്ചിരിക്കും ! വാർദ്ധക്യമില്ലാത്ത ദീർഘജീവിതം ! ആരാണതു് കൊതിക്കാത്തതു് ? ഭർത്തൃഹരി അതു വളരെ സന്തോഷത്തോടുകൂടി സ്വീകരിച്ചു. തനിക്കവേണ്ടിയല്ല, തൻെറ പ്രാണൻെറ പ്രാണനായ ഭാര്യയ്ക്കുവേണ്ടി. അവൾക്കു് യൗവ്വനം നശിക്കാൻ പാടില്ല. അവൾ മരിക്കരുതു്. ആ വാർദ്ധക്യവും മരണവും കാണാൻ താൻ ശക്തനല്ല. താനും തൻെറ മററു രണ്ടു ഭാര്യമാരും വൃദ്ധരായിക്കൊള്ളട്ടെ, മരിച്ചുകൊള്ളട്ടെ. അതിൽ താൻ ദുഃഖിക്കയില്ല; ദുഃഖത്തിനു് അവകാശവുമില്ല. ഭർത്തൃഹരി തൻെറ ജീവൻെറ ജീവനായ ഭാര്യയ്ക്കു് ആ മാമ്പഴം കൊടുത്തു. അതിൻെറ സവിശേഷത ഭർത്താവു് ഭാര്യയെ മനസ്സിലാക്കി. മററാക്കും കൊടുക്കാതെ അവൾ തന്നെ അതു തിന്നണമെന്നു് അദ്ദേഹം പ്രേമവായ്പോടെ ഓർമ്മിപ്പിച്ചു.

രാജ്ഞി മാമ്പഴം വാങ്ങി. വാങ്ങുമ്പോൾ തന്നെ അവൾ മനസ്സിൽ ഒരു തീരുമാനം എടുത്തു: അതു് അവിടുത്തെ കുതിരക്കാരനു കൊടുക്കണം. അയാളുടെ യൗവ്വനം നശിക്കാൻ പാടില്ല, വൃദ്ധനാകാൻ പാടില്ല. അയാൾ തൻെറ പ്രാണൻെറ പ്രാണനാണ്. രാജ്ഞി രാജാവിനോടു് സ്നേഹം അഭിനയിക്കുന്നുവെന്നേയുള്ളു. വാസ്തവത്തിൽ സ്നേഹം മുഴുവൻ കുതിരക്കാരനോടാണ്. ഭർത്താവുള്ള സ്ത്രീ അന്യപുരുഷനെ നിലവിട്ടു് സ്നേഹിക്കാൻ പാടില്ല. അതാണ് നിയമം. നിയമം അങ്ങനെ കിടക്കട്ടെ. രാജ്ഞി രാജാവിൻെറ തണലിൽ കഴിഞ്ഞുകൊണ്ടു് കുതിരക്കാരനെ സ്നേഹിച്ചു് ജീവിച്ചു. അതുകൊണ്ടു് അവൾ കിട്ടിയ ദിവ്യഫലം കുതിരക്കാരനു കൊടുത്തു.

ആ മാമ്പഴത്തിൻെറ ഒരു ഗതി! അതിനു് കുതിരക്കാരൻെറ അടുക്കലും വിശ്രമം കിട്ടിയില്ല. അവിടെ ഒരു ദാസിയുണ്ടു്. കുതിരക്കാരനു് അവളോടു് വലിയ ഇഷ്ടമാണ്. അവൾക്കവേണ്ടിയാണ് അവൻ ജീവിക്കുന്നതുതന്നെ. അവൾക്കവേണ്ട ആടയാഭരണങ്ങളും ധനവും

സമ്പാദിക്കാനാണ് അയാൾ രാജ്ഞിയുടെ തണലിൽ ജീവിക്കുന്നതും, സ്നേഹം അഭിനയിക്കുന്നതും. കണ്ടില്ലേ, മനുഷ്യന്റെ സ്നേഹത്തിന്റെ ഒരു പോക്ക്. യൗവനവും ദീർഘജീവിതവും തന്റെ ഇഷ്ടക്കാരിയായ ദാസിക്കിരിക്കട്ടെ. അയാൾ മാമ്പഴം അവൾക്കു കൊടുത്തു.

അന്തിയായപ്പോൾ ദാസി വീട്ടിലേയ്ക്കു പോകാൻ ഒരുങ്ങി. ഒരു കൊട്ട നിറച്ച് ചാണകവും തലയിലെടുത്തു. ചാണകത്തിന്റെ മുകളിൽ ദിവ്യമായ മാമ്പഴവും വെച്ചു. ഭർത്തൃഹരി മാളികമുകളിൽ ഇരിക്കുകയാണ്. വഴിയിലേയ്ക്ക് നോക്കിയപ്പോൾ ദാസിയെ കണ്ടു; ചാണകം നിറച്ച കൊട്ടയും അതിനുമുകളിലുള്ള മാമ്പഴവും കണ്ടു. ഇതല്ലേ താൻ പ്രാണപ്രേയസിയ്ക്കു കൊടുത്ത ദിവ്യഫലം ? എങ്ങനെ ഇത് ദാസിക്കു കിട്ടി ? അദ്ദേഹം ദാസിയെ വിളിച്ചു വിവരം ചോദിച്ചു. കുതിരക്കാരൻ കൊടുത്താണെന്ന് അവൾ സത്യം പറഞ്ഞു. രാജാവ് കുതിരക്കാരനെ വിളിച്ചു ചോദിച്ചു. കാര്യം തുറന്നുപറയാതെ അയാൾ പരുങ്ങി നിന്നു. ഒടുവിൽ ഭീഷണിപ്പെടുത്തിയപ്പോൾ ഉള്ളത് തുറന്നുപറഞ്ഞു. കള്ളി വെളിയ്ക്കായില്ലേ.

രാജാവ് തരിച്ചുപോയി – ഇടിവെട്ടേറ്റതുപോലെ. ഇതാണല്ലേ ലോകം! ഇങ്ങനെയാണല്ലേ, സ്ത്രീ! ഈ വിഷമല്ലേ താനിത്രനാളും അമൃതമാണെന്നു കരുതി കുടിച്ചത്! എന്തൊരു വിശ്വാസവഞ്ചന, വക്രത! ഇല്ല, ഇനി ഈ വിഡ്ഢിത്തം തനിക്കു പററില്ല. ഇനി സ്ത്രീകളെ വിശ്വസിച്ചുകൂടാ. ഇനി പ്രതാപങ്ങളിൽ മതിമറന്നുകൂടാ. പിന്നീട് തന്റെ കവിതയിൽ അദ്ദേഹം സ്ത്രീകളെക്കുറിച്ചു പറഞ്ഞതു കേൾക്കണ്ടേ.

ജല്പന്തി സാർദ്ധമന്യേന പശ്യന്ത്യന്യം സവിഭ്രമാഃ
ഹൃദ്ഗതം ചിന്തയന്ത്യന്യം പ്രിയഃ കോ നാമ യോ–
(ഷിതാം

(പെണ്ണുങ്ങൾ ഭയങ്കരികളാണ്. സ്ത്രീ ഒരുവനോട് സംസാരിക്കുന്നു. അതേ സമയത്തു തന്നെ മറെറാരുത്തനെ വലിയ കാര്യമായി നോക്കുന്നു. വേറൊരുത്തനെ, അതേ സമയത്ത്, മനസ്സിൽ ധ്യാനിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ഇവർക്ക് ആരും പ്രിയനായിട്ട് ഇല്ലതാനും.)

'മധു തിഷ്ഠതി വാചി യോഷിതാം ഹൃദി ഹാലഹലമേവ കേവലം' (പെണ്ണുങ്ങളുടെ ചുണ്ടിൽ തേനും ഹൃദയത്തിൽ വെറും കാളകൂടവിഷവും ആണ്.)എന്നു വെച്ചാൽ മനസ്സിലുള്ളത് മറച്ചുവെച്ച് ചക്കരവാക്ക് പറയുന്നവരാണ് പെണ്ണുങ്ങൾ എന്ന് താല്പര്യം.

വാസ്തവത്തിൽ ഇതിൽ കൂടുതൽ കോപിക്കാനുണ്ടോ സ്ത്രീകളുടെ നേരെ.അദ്ദേഹത്തിന്റെ അപ്പോഴത്തെ മനോവികാരം കാണിക്കാൻ ഈ ശ്ലോകങ്ങൾ ഞാൻ ചൊല്ലിയതാണ്; അനുജന്മാർ ഈ ശ്ലോകം ചൊല്ലി കൂട്ടുകാരികളെ ശുണ്ഠിപിടിപ്പിക്കാനല്ല; കേട്ടോ. ഇങ്ങനെ പാടിയെങ്കിലും അദ്ദേഹം ഭാര്യയ്ക്കെതിരെ കത്തിയെടുത്തില്ല, കഠാരയൂരിയില്ല. ഭാര്യമാരോട് ഇക്കാര്യത്തെക്കുറിച്ച് ഒന്നും പറഞ്ഞില്ല. അവരെ വിളിച്ച് ഇഷ്ടമുള്ള പുരുഷന്മാരെ ഭർത്താക്കന്മാരായി സ്വീകരിച്ചുകൊള്ളാൻ പറഞ്ഞു് കൊട്ടാരത്തിനു പുറത്തു് ഇറക്കിവിട്ടു. ഇതിലൊന്നും അദ്ദേഹത്തിന്റെ സമനില തെററിയില്ല താനും. ഒരിക്കലും ശാന്തത കൈവിടാത്തവരാണല്ലൊ മഹാത്മാക്കൾ.

ഭർത്തൃഹരി ഒരു പുതിയ ജീവിതത്തിന് തയ്യാറെടുത്തു. ഇനിമേലിൽ സ്ത്രീകളെ തന്റെ ജീവിതത്തിൽ പങ്കുചേരാൻ അനുവദിക്കുകയില്ലെന്ന് അദ്ദേഹം തീരുമാനമെടുത്തു. അദ്ദേഹം രാജ്യവും രാജകൊട്ടാരവും ഉപേക്ഷിച്ചു. ബന്ധുക്കളെയും സ്നേഹിതന്മാരെയും ഉപേക്ഷിച്ചു. വിലകൂടിയ ആഭരണങ്ങൾ അഴിച്ചുമാററി, പകരം ഭിക്ഷുവേഷം ധരിച്ചു. ഈശ്വരനിൽ മാത്രം മനസ്സർപ്പിച്ചു. ഈശ്വരൻ മാത്രമേ ആരാദ്ധ്യനായുള്ളൂ, സേവ്യനായുള്ളൂ, വിശ്വസനീയനായുള്ളൂ. വെള്ളത്തിലെ കുമിളപോലെ ലോകസുഖങ്ങൾ ക്ഷണനേരത്തേയ്ക്കു മാത്രം നില്ക്കുന്നതാണ്. അനുഭവിക്കുന്നവന് കൊതിതീരലും ഇല്ല. മഞ്ഞപ്പിത്തക്കാരന് ഉപ്പുചേർത്ത ആഹാരത്തിലുള്ള ആർത്തിപോലെ. ഈശ്വരസേവയിൽനിന്നു കിട്ടുന്ന സുഖമോ ? അതു നശിക്കാത്തതാണ്, നിത്യമാണ്, അനുഭവിക്കുംതോറും വർദ്ധിക്കുന്നതുമാണ്. ഒരു രാജാവായിരുന്ന കാലം വാസ്തവത്തിൽ പാഴായിപ്പോയില്ലെ എന്നുപോലും അദ്ദേഹം ചിന്തിച്ചു.

അധികം ചിന്തിച്ചുനിന്നില്ല. അദ്ദേഹം കൊട്ടാരത്തിനു പുറത്തു കടന്നു. കാവിമുണ്ടുടുത്തു്, കൈയ്യിൽ ഭിക്ഷയ്ക്കുള്ള മൺചട്ടിയുമായി, ചെരുപ്പും കുടയും ഇല്ലാതെ, ഭഗവന്നാമം ജപിച്ചുകൊണ്ടു് നടക്കുന്ന അദ്ദേഹത്തെ ജനങ്ങൾ നോക്കിനിന്നു് കണ്ണീർ വാർത്തു – തങ്ങളുടെ പ്രിയപ്പെട്ട രാജാവല്ലെ!

ഭർത്തൃഹരി വിശന്നാൽ ഏതെങ്കിലും വീട്ടിൽ കയറും. ഭിക്ഷക്കു ചട്ടി കാണിക്കും. അതിൽ എന്തെങ്കിലും ആഹാരസാധനങ്ങൾ വീണാൽ കഴിക്കും. ഇല്ലെങ്കിൽ ഇല്ല. കൊടുക്കാത്തവരോടു് വെറുപ്പില്ല; കൊടുത്തവരോടു് അടുപ്പവും ഇല്ല. അറിയാത്ത നാട്ടിൽ ചെല്ലുമ്പോൾ ചിലർ അദ്ദേഹത്തെ വല്ലാതെ അവമാനിക്കും. ചിലർ അങ്ങേയററം ബഹുമാനിക്കും. രണ്ടു കൂട്ടരും അദ്ദേഹത്തിനു് ബഹുമാന്യർ. കാരണം, ഓരോ ജീവിയിലും കുടികൊള്ളുന്നതു് ഒരേ ഈശ്വരൻതന്നെയാണു്. അതുകൊണ്ടു് ഈശ്വരന്റെ വിവിധ രൂപങ്ങൾതന്നെയാണു് എല്ലാവരും. പിന്നെ ആരോടാണു് പ്രത്യേകം ഇണങ്ങുക, പ്രത്യേകം പിണങ്ങുക ?

ഭഗവദ്ഭക്തി വർദ്ധിച്ചപ്പോൾ അദ്ദേഹത്തിനു് എന്തെന്നില്ലാത്ത ആനന്ദം തോന്നി. നാമജപത്തിൽനിന്നു് വിരമിക്കുന്നതു് വലിയ പ്രയാസമായിത്തുടങ്ങി. അതുകൊണ്ടു് ആഹാരത്തിനുപോലും ആരെയും സമീപിക്കാതായി – ആ സമയവും ഭഗവന്നാമം ജപിക്കാൻ ഉപയോഗിക്കാമല്ലോ, ഭഗവാനെ സ്മരിക്കാമല്ലോ! നോക്കണം, നമ്മളും മഹാത്മാക്കളും തമ്മിലുള്ള വ്യത്യാസം. നമ്മളാണെങ്കിൽ ഇത്തിരി നാമജപംപോലും നടത്തില്ല. ആ നേരംകൂടി വല്ലതും തിന്നാമല്ലൊ എന്നു കരുതും. സന്ധ്യയ്ക്കും രാവിലെയും നാമം ചൊല്ലാൻ പറയുന്ന അച്ഛനമ്മമാരോടുതന്നെ ദ്വേഷ്യം തോന്നുന്നവരാണു് നമ്മിൽ പലരും, ഇല്ലേ ? ഭർത്തൃഹരിക്കു് ആരും ഒന്നും കൊടുത്തില്ലെങ്കിൽ കഴിക്കുകയില്ല. അങ്ങനെ ദിവസങ്ങൾതന്നെ നിരാഹാരനായി കഴിച്ചെന്നും വരും. എന്നിട്ടും താൻ രാജാവായിരുന്ന കാലത്തേക്കാൾ ആയിരംമടങ്ങു് സുഖവും സംതൃപ്തിയുമാണു് അദ്ദേഹത്തിനിപ്പോൾ. ഭഗവദ്ഭക്തിയുടെ മഹിമ !

ഇത്ര മഹത്തായ ആനന്ദത്തിന്റെ വേലിയേററം ആദ്ധ്യാത്മജീവിതംകൊണ്ടു കിട്ടുമെങ്കിൽ എന്തിനാണു് മനുഷ്യൻ ദുഃഖംനിറഞ്ഞ ഗൃഹജീവിതം നയിക്കുന്നതു് ! ഭർത്തൃഹരിക്കു് അത്ഭുതം തോന്നി. സാധാരണ ലോകത്തിൽ കിട്ടുന്ന സുഖസാധനങ്ങളെല്ലാം അദ്ദേഹത്തിനു് നികൃഷ്ടങ്ങളായിത്തോന്നി, ഉദ്യോഗം, ധനം, രാജപദവി, പണം ഇവയുടെ പിന്നാലെ പോയി പരസ്പരം അസൂയയോടുകൂടി കഴിയുന്ന മനുഷ്യരെക്കുറിച്ചു് വെറുപ്പും ലജ്ജയുംതോന്നി.

പല സ്ഥലങ്ങളിലും സഞ്ചരിച്ചശേഷം ചിദംബരക്ഷേത്രത്തിൽ അദ്ദേഹം താമസമാക്കി. ഭഗവദ്ധ്യാനമഗ്നനായിട്ടു പടിഞ്ഞാറെ ഗോപുരത്തിലാണു് ഇരിക്കുക. ഭിക്ഷാപാത്രമായ മൺചട്ടിയിൽ എന്തെങ്കിലും വീണാൽ കഴിക്കും. അതാണു് പതിവു്.

അക്കാലത്തു് പട്ടണത്തുപിള്ള എന്നൊരു യോഗിയും ചിദംബരക്ഷേത്രത്തിൽ താമസിക്കുന്നുണ്ടായിരുന്നു. കിഴക്കേ ഗോപുരത്തിലാണു് അദ്ദേഹത്തിന്റെ ഇരിപ്പു്. കൈവശം ഒരു ചട്ടിപോലും ഇല്ല, ഭിക്ഷ കിട്ടുന്നതു് കൈയിൽ വാങ്ങി കഴിക്കും. ഒരു ദിവസം ഒരു ധർമ്മക്കാരൻ അദ്ദേഹത്തോടു ഭിക്ഷ ചോദിച്ചു. കേമമായില്ലേ. അദ്ദേഹം ചിരിച്ചുകൊണ്ടു് അയാളോടു പറഞ്ഞു: ''പടിഞ്ഞാറെ ഗോപുരത്തിൽ ഒരു ധനികൻ ഇരിപ്പുണ്ടു്. അദ്ദേഹത്തോടു് ചോദിക്കൂ. എന്റെ കൈയിൽ ഒന്നും ഇല്ല.'' ഭർത്തൃഹരിയെ ഉദ്ദേശിച്ചാണു് ധനികൻ എന്നു പറഞ്ഞതു്. ധർമ്മക്കാരൻ പടിഞ്ഞാറെ ഗോപുരത്തിൽ ചെന്നു് ഭർത്തൃഹരിയോടു് യാചിച്ചു. അദ്ദേഹം അത്ഭുതപ്പെട്ടുപോയി. കൈവശം യാതൊന്നും ഇല്ലാത്ത തന്നോടു് എന്താണു് ഭിക്ഷ ആവശ്യപ്പെടുന്നതു് എന്നു ചോദിച്ചു. ധർമ്മക്കാരൻ വിവരങ്ങൾ പറഞ്ഞു. ''പട്ടണത്തുപിള്ള എന്തുകൊണ്ടാണു് എന്നെ ധനികൻ എന്നു വിശേഷിപ്പിച്ചതു്. ഓ ശരി, എന്റെ കൈവശം ഒരു ചട്ടിയുണ്ടു്. അതാണല്ലേ എന്നെ ധനികനാക്കിയതു്. ഇനിമേലിൽ എന്നെ ആരും ധനികൻ എന്നു വിളിക്കാൻ പാടില്ല. നേർവഴി കാണിച്ചതിനു് പട്ടണത്തുപിള്ളയോടു് ഞാൻ കടപ്പെട്ടിരിക്കുന്നു.'' ഇപ്രകാരം മനസ്സിൽ ചിന്തിച്ചുകൊണ്ടു് തന്റെ കൈവശമുണ്ടായിരുന്ന ചട്ടി

വലിച്ചെറിഞ്ഞു. അതു് ഉടഞ്ഞുതകന്നു – അവസാനത്തെ സമ്പാദ്യം !

പിന്നെ, മരണംവരെ, അദ്ദേഹം ചിദംബരത്തുതന്നെ ആയിരുന്നു താമസം എന്നാണു് കേൾവി. തന്റെ കൃതികൾ എല്ലാം അവിടെ വെച്ചാണു് രചിച്ചതെന്നും പറയുന്നു.

ഏതെല്ലാം തുറകളിൽ അദ്ദേഹം പ്രവേശിച്ചിട്ടുണ്ടോ, അവിടെയെല്ലാം അദ്ദേഹം പൂർണ്ണവിജയം വരിച്ചു സമർത്ഥനായ വിദ്യാർത്ഥി, മഹാപണ്ഡിതനും നീതിനിപുണനും പ്രജാവത്സലനും ആയ രാജാവു്, വിരക്തരിൽ വിരക്തനായ യതിപുംഗവൻ, തൂലികയെടുത്തവക്കെല്ലാം വഴിവിളക്കായ കവി എന്നീ നിലകളിലെല്ലാം അദ്ദേഹം ശോഭിച്ചു. ഒടുവിൽ മനുഷ്യജന്മത്തിന്റെ പരമലക്ഷ്യമായ ഈശ്വരസാക്ഷാത്കാരവും നേടി. ഇതിലധികം എന്തുവേണം ഒരു മനുഷ്യനു്? ചിദംബരംക്ഷേത്രസന്നിധിയിൽത്തന്നെ അവിടന്നു് ഭൗതികദേഹം ഉപേക്ഷിച്ചു് ഭഗവത്പദം പൂകി.

ഭർത്തൃഹരിയുടെ കൃതികൾ അതിസുന്ദരങ്ങളാണു്. നമ്മുടെ ജീവിതത്തിനു് വെളിച്ചം വീശുന്നതാണു്. അടുത്ത ദിവസം നമുക്കു് ആ കൃതികളെക്കുറിച്ചു് സംസാരിക്കാം.

---

## ശ്രീമദ് ചിത്സുഖാനന്ദസ്വാമികളുടെ മഹാസമാധി

കേരളത്തിലെ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്റെ പ്രഥമപ്രവർത്തകരിൽ പ്രമുഖനും ഹരിപ്പാട്ടു് ശ്രീരാമകൃഷ്ണാശ്രമത്തിന്റെ അദ്ധ്യക്ഷനുമായിരുന്ന ശ്രീ ചിത്സുഖാനന്ദസ്വാമികൾ സെപ്റ്റംബർ 25–ാംനു 86–ാം വയസ്സിൽ ശ്രീഗുരുചരണങ്ങളിൽ സായുജ്യം പ്രാപിച്ചു. കേരളത്തിലെ ആദ്യത്തെ ആശ്രമമാണു് ഹരിപ്പാട്ടു്. പൂർവ്വാശ്രമത്തിൽ ഡോക്ടർ ചെല്ലപ്പസ്വാമികൾ എന്നറിയപ്പെട്ടിരുന്ന സ്വാമിജി തന്റെ സർവ്വസ്വത്തുക്കളും ആശ്രമസ്ഥാപനത്തിനായി ദാനം ചെയ്തു. 1913–ൽ ശ്രീമദ് ബ്രഹ്മാനന്ദസ്വാമിജിയിൽനിന്നും ബ്രഹ്മചര്യദീക്ഷയും, 1924–ൽ ശ്രീമന്നിർമ്മലാനന്ദസ്വാമിജിയിൽനിന്നും സന്ന്യാസവും സ്വീകരിച്ചു. സ്നേഹനിധിയായ സ്വാമിജി ആദ്യകാലങ്ങളിൽത്തന്നെ ഹരിജനോദ്ധാരണപ്രവർത്തനങ്ങളിൽ തത്പരനായിരുന്നു. സ്നേഹനിധിയും ശാന്തസ്വഭാവനുമായിരുന്ന സ്വാമിജിയുടെ ഈശ്വരാർപ്പിതമായ ജീവിതം ഏവൎക്കും മാതൃകായോഗ്യമായ ഒന്നായിരുന്നു.

# വാർത്തകൾ

**ശ്രീശാരദാജയന്തി:** ഡിസംബർ 16–ാംനു ആണു്. അന്നു് ആശ്രമത്തിൽ വിശേഷാൽ പൂജ, ഭജന, ആധ്യാത്മികപ്രഭാഷണങ്ങൾ മുതലായ പരിപാടികളോടെ ജയന്തി ആഘോഷിക്കുന്നതാണു്. പരിപാടികളിൽ പങ്കെടുക്കുന്നതിനു് എല്ലാവരേയും സാദരം ക്ഷണിച്ചുകൊള്ളുന്നു.

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ

ഇക്കൊല്ലത്തെ അന്തര്യോഗം 1973 ഡിസംബർ 24 മുതൽ 30 വരെയുള്ള തീയതികളിൽ ഇവിടെവെച്ചു നടത്തുന്നതാണു്. ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ ഗീത മൂന്നാമധ്യായവും (കർമ്മയോഗം), ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ മുണ്ഡകോപനിഷത്തും ശ്രീ ജി. ബാലകൃഷ്ണൻനായർ ഭാഗവതവും ക്ലാസ്സുകൾ എടുക്കുന്നതാണു്. അന്തര്യോഗത്തിൽ പങ്കുകൊണ്ടു് അനുഗൃഹീതരാകുവാൻ സജ്ജനങ്ങളെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

താമസച്ചെലവിലേയ്ക്കു് അടയ്ക്കേണ്ട തുക 25രൂപ. ശയ്യോപകരണങ്ങൾ കൊണ്ടുവരണം. 24–ാംനു വൈകുന്നേരം 4 മണിക്കു്മുമ്പു് ആശ്രമത്തിലെത്തിയിരിക്കണം. അന്തര്യോഗം കഴിയുന്നതുവരെ ആശ്രമപരിസരംവിട്ടു പുറത്തുപോകാൻ പാടില്ല. ചെറിയ കുട്ടികളെ കൊണ്ടുവരുന്നതു് അസൗകര്യമായിരിക്കും. സ്ഥലവാസികൾക്കു് വീട്ടിൽനിന്നു് വന്നു പരിപാടികളിൽ പങ്കെടുക്കാവുന്നതാണു്.

എന്നു്,

ആശ്രമാധ്യക്ഷൻ

ശ്രീരാമകൃഷ്ണാശ്രമം, പി. ഒ. പുറനാട്ടുകര.

---

ആഘോഷച്ചെലവിലേയ്ക്കുള്ള സംഭാവനകൾ നന്ദിപൂർവ്വം സ്വീകരിക്കുന്നതാണു്.